# മംഗളോദയം

പുസ്തകം ൨ | ൧൦൮൫ വൃശ്ചികമാസം | ലക്കം ൧

## വിഷയങ്ങൾ



ദേശമംഗലം അച്ചുകൂടത്തിൽ

അച്ചടിച്ചത്.

1085

# മംഗളോദയം

൧. ഈ മാസികയുടെ പത്രാധിപർ ചെറുകുന്നത്തു നീലകണ്ഠൻ നമ്പൂതിരിയാകുന്നു.

൨. ഇതിൽ ആചാരം, ധർമ്മം, പ്രാചീനചരിത്രം, ഗൃഹഭരണരീതി, നിയമസാരങ്ങൾ, വാദപ്രതിവാദം മുതലായി കേരളീയൎക്ക് അത്യാവശ്യം അറിയേണ്ട വിഷയങ്ങളെ സംബന്ധിക്കുന്ന ഭാഷാലേഖനങ്ങൾക്കുപുറമെ സംസ്കൃതത്തിൽ എഴുതപ്പെട്ട ഉപന്യാസങ്ങളും പ്രസിദ്ധപ്പെടുത്തുന്നതാണ്.

൩. ലേഖകന്മാർ മേൽപറഞ്ഞ വിഷയങ്ങളെ സുഗമമായ രീതിയിലും, പരക്കെ രുചിക്കത്തക്കവിധത്തിലും പ്രതിപാദിക്കുന്ന ലേഖനങ്ങൾ എഴുതി സഹായിച്ചുതരുവാൻ അപേക്ഷിക്കുന്നു. മറുമാസം ൧-ാംനു-യിലെ ലക്കത്തിൽ ചേൎക്കേണ്ട ലേഖനം അതാതുമാസം ൫-ാംനു-ക്കു മുമ്പായി അയച്ചുതരേണ്ടതാണ്.

൪. അപൂൎവ്വങ്ങളായ പ്രാചീനഗ്രന്ഥങ്ങൾ കൈവശമുള്ളവർ അതുകളെ അയച്ചുതരികയോ, എവിടെയെങ്കിലും ഉണ്ടെന്നറിയുന്നവർ വിവരം ഞങ്ങളെ അറിയിക്കുകയോ ചെയ്യുന്നത് അത്യന്തം ഉപകാരവും സന്തോഷവുമാണ്. അധികവിവരം അറിയേണ്ടവർ മറുവടിക്കുള്ള സ്റ്റാമ്പോടുകൂടി എഴുതിച്ചോദിക്കേണ്ടതാകുന്നു. ലേഖനങ്ങളും അഭിപ്രായത്തിന്നയക്കുന്ന പുസ്തകങ്ങളും മറ്റും പത്രാധിപൎക്കു മേൽവിലാസംവെച്ച് (ദേശമംഗലം, ഷൊറണ്ണൂർ) അയക്കേണ്ടതാണ്.

എന്ന് "മംഗളോദയ" പ്രവൎത്തകന്മാർ.

# പരസ്യം

ഞങ്ങളുടെ വരിക്കാർ ഓരോരുത്തരും ഓരോ പ്രിയസ്നേഹിതന്മാരെക്കൊണ്ടെങ്കിലും 'മംഗളോദയ'ത്തിനെ പരിചയപ്പെടുത്തി സ്വീകരിപ്പിക്കുന്നതായാൽ ഞങ്ങൾക്കു വലുതായ സഹായമായിത്തീരുന്നതും, അവൎക്ക് അധികം ക്ലേശമില്ലാത്തതുമാണ്. ഈ കാൎയ്യത്തിൽ ഞങ്ങൾ 'മംഗളോദയ'ത്തിന്റെ ബന്ധുക്കളായ വരിക്കാരുടെ സഹായത്തെ പ്രത്യേകം അപേക്ഷിക്കുന്നു.

ഉത്സാഹികളായ ചെറുപ്പക്കാരും, പുസ്തകശാലക്കാരും ഏജണ്ടുമാരായിരുന്ന് പത്തോ അധികമോ വരിക്കാരെ ഉണ്ടാക്കുന്നതായാൽ അവൎക്കു തക്കതായ കമിഷൻകൊടുപ്പാനും ഞങ്ങൾ ഒരുക്കമാണ്.

# മംഗളോദയം
# ൧൦൮൫

പുസ്തകം ൨ | വൃശ്ചികമാസം | ലക്കം ൧

## മംഗളം



ഘോരാരണ്യത്തിലാത്മപ്രണയിനിമണിയെക്കട്ട ദുഷ്ടൻ വസിക്കും
ദൂരാവാസസ്ഥലംകണ്ടറിവതിനു മാഞ്ചാടിവർഗ്ഗത്തെ വിട്ടോൻ
പാരാവാരപ്പരപ്പിൽഗ്ഗിരിനിര ചിറയായിട്ടുറപ്പിച്ച വീര-
ശ്രീരാമസ്വാമി ഞങ്ങൾക്കനുദിനമമിതോത്സാഹമുണ്ടാക്കിടട്ടേ.



## പ്രസ്താവന



കഴിഞ്ഞ തുലാം ലക്കത്തോടുകൂടി 'മംഗളോദയ'ത്തിന്ന് ആണ്ടെത്തിക്കഴിഞ്ഞതു വന്നു വായനക്കാർ ഓർക്കുന്നുണ്ടല്ലോ. ഈ ലക്കത്തോടുകൂടി മാസികക്കു പുതിയ വർഷം ആരംഭിച്ചിരിക്കുന്നു. സാധാരണ പത്രമര്യാദയെ അനുസരിച്ച് ഈ അവസരത്തിൽ മാസികയുടെ മൂന്നാണ്ടത്തെ ഗുണദോഷങ്ങളെ വേണ്ടുംവണ്ണം വിചാരിച്ചു പത്രമുഖേന തന്നെ വായനക്കാരെ ബോദ്ധ്യപ്പെടുത്തി ദോഷത്തെ നീക്കുവാൻ വേണ്ട വട്ടം കൂട്ടേണ്ടുന്ന ഭാരം പത്രപ്രവർത്തകന്മാർക്കുണ്ട്. മലയാളത്തിൽ ഒരു മാസിക കൊണ്ടുനടത്തുന്നതിലുള്ള ബുദ്ധിമുട്ടുകളും വൈഷമ്യങ്ങളും അനുഭവിച്ചറിഞ്ഞിട്ടുള്ളവർക്ക് ഈ ചുമതലയുടെ ചുമട്ടുഭാരവും അറിയാവുന്നതാണ്.

പാരദേശികന്മാർ നടത്തിവരുന്ന ഏതെങ്കിലും ഒരുത്തമമാസികയെ മാതൃകയാക്കിപ്പിടിച്ച് ആരംഭത്തിൽത്തന്നെ ആ തോതനുസരിച്ച് ഒരു മലയാളമാസിക തുടങ്ങുവാൻ വിചാരിക്കുന്നത് അരച്ചാൺ[illegible]

കലാ പറക്കുവാനാകാത്ത കോഴി പരന്തിന്നുമീതെ പാറന്നുനടക്കുവാൻ ശ്ര
മിക്കുന്നതുപോലെ പരിഹാസാസ്പദമായിത്തീരുന്നതാണ്. അങ്ങിനെ
യാണെന്നുവരികിലും അസാദ്ധ്യമെന്നുവെച്ചു പരിശ്രമിക്കാതെ പിന്തിരി
ക്കുന്നതും യുക്തമായിരിക്കയില്ല. ഉദ്ദേശശ്ലാഘ്യവും ഉത്സാഹംകൊണ്ടു
പലതും സാദ്ധ്യവുമാണെന്ന പൂൎണ്ണബോധമുണ്ടായിരിക്കേ പത്രക്കളത്തിൽ
കടന്നു പയററുവാൻ തുടങ്ങിയിരിക്കുന്ന ഞങ്ങൾ ദാക്ഷിണാത്യന്മാരു
ടെ ആരംഭശ്ശൂരത്വമെന്ന അപവാദത്തിന്നു പാത്രമായിത്തീരുവാൻ ഒരു
കാലത്തും വഴികൊടുക്കുന്നതല്ല. ജയാപജയങ്ങൾ 'ദൈവംപാതി'യോടു
നമുക്കുള്ള അടിമപ്പാടിനെ അനുസരിച്ചിരിക്കട്ടെ.

കഴിഞ്ഞ കൊല്ലത്തെ വിഷയവിവരപ്പട്ടിക പരിശോധിക്കുമ്പോൾ
പല ഭേദഗതികളും ചെയ്യേണ്ടതായിട്ടു ഞങ്ങൾ കാണുന്നുണ്ട്. "മുട്ടശാ
ന്തിനിവൃത്തി"ക്കുവാനായി ചില ലേഖനങ്ങൾ പ്രസിദ്ധംചെയ്യേണ്ടിവ
ന്നിട്ടുണ്ടെന്നു ഞങ്ങൾ സമ്മതിക്കുന്നു. പരമമായ ഉദ്ദേശത്തിന്റെ ഒരു
വക്കുപോലും സ്പൎശിച്ചിട്ടുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നതുമില്ല. എന്നാൽ
ഇതിന്നു പത്രപ്രവൎത്തകന്മാർമാത്രം ഉത്തരവാദികളാണെന്നു വിചാ
രിക്കുന്നതായാൽ അല്പം സങ്കടമില്ലെന്നില്ല. മലയാളമാസികകൾ വാ
ങ്ങിവായിക്കുന്നവർ എണ്ണായിരത്തിൽ ഒന്നുവീതമേ ഉള്ളു. അതിൽത്ത
ന്നെ മുപ്പത്തിരായിരത്തിൽ ഒന്നുവീതമേ പണം കൊടുക്കുന്നവരുമുള്ളു.
ഇതു പന്ത്രണ്ടു മാസികകൾക്കുകൂടി വിഭജിക്കുന്നതായാൽ മാസികകൾക്കു
ഉപജീവിക്കുവാൻ എത്രത്തോളം സൌകൎയ്യമുണ്ടെന്ന് ആലോചിക്കാതെ
തന്നെ അറിയാം. പക്ഷേ 'മംഗളോദയ'ത്തിന്റെ ഭാഗ്യാതിരേകംകൊ
ണ്ട് കാലാവസ്ഥക്കുതക്ക സഹായമല്ലാ ഞങ്ങൾക്ക് ഉണ്ടായിട്ടുള്ളു. ഇതു
തന്നെ മേലാൽ ഞങ്ങൾക്ക് ഉത്സാഹത്തിന്നു കാരണമായിത്തീൎന്നിട്ടുണ്ട്.

വിഷയങ്ങളുടെ എണ്ണത്തിലും കനത്തിലും വിചാരിച്ചിരുന്നതുപോ
ലെ പുഷ്ടിവരുത്തുവാൻ ഞങ്ങൾക്കു സാധിച്ചിട്ടില്ല. മാസികകളുടെ സം
ഖ്യ വൎദ്ധിച്ചും, ഭാഷാഭിമാനികളുടെ ഏകോപിച്ചുള്ള പ്രയത്നം ക്ഷയിച്ചും,
എഴുതാവുന്ന ലേഖകന്മാരുടെ എണ്ണം കുറഞ്ഞും, വന്നുചേരുന്ന ലേഖ
നങ്ങളുടെ വണ്ണം കൂടിയും, അൎത്ഥം അഴഞ്ഞും, വാക്കു കുഴഞ്ഞും ഇരിക്കു
ന്ന കാലംവരെ മാസികാപ്രവൎത്തകന്മാൎക്കും മലയാളഭാഷക്കും ഈ നൂലാ
മാലയിൽ കിടന്ന് എത്തും പിടിയും കിട്ടാതെ നട്ടംതിരിയുകയേ നിവൃത്തി
യുള്ളു. എന്നാൽ സഹായം മുമ്പും പുഷ്ടി പിമ്പും എന്ന നിലവിട്ടു പരാ
പേക്ഷകൂടാതെ ആത്മപ്രയത്നംകൊണ്ടു മാസികയെ പോഷിപ്പിച്ച് വ

രിക്കാരെ വശീകരിക്കയും ലേഖകന്മാരെ കയ്യഴച്ച് ആകർഷിക്കുകയും ചെയ്യുയാകുന്ന ഈ വൈഷമ്യത്തിന്നൊരു നിവൃത്തിമാർഗ്ഗം. ധ്വജം പ്രതിഷ്ഠിച്ചശേഷം ക്ഷേത്രം പണിയുന്നതു വിഹിതമല്ലെങ്കിലും മന്ത്രവും തന്ത്രവും കാലത്തെ അനുസരിച്ചിരിക്കുന്നതാണ്. 'മംഗളോദയ'ത്തെ ഒരു യോഗമുഖേന നടത്തുന്നതായാൽ ആ വഴി ഫലിക്കുമെന്നാണു തൽക്കാലത്തെ ആലോചനയിൽ തോന്നിയിരിക്കുന്നത്. അങ്ങിനെയുള്ള ഒരു വഴി വെട്ടിത്തെളിയിച്ചുവരുന്നതുമുണ്ട്.

കഴിഞ്ഞകൊല്ലത്തിൽ ഞങ്ങളെ മനഃപൂർവ്വം സഹായിച്ചിട്ടുള്ള ലേഖകന്മാരോടും വരിക്കാരോടും 'മംഗളോദയ'ത്തിന്റെ കൃതജ്ഞതാപൂർവ്വമായ വന്ദനം പറഞ്ഞുകൊള്ളുന്നു. അവർ ഇനിയും 'മംഗളോദയ'ത്തിന്നു മംഗളം ആശംസിക്കുമെന്നു വിശ്വസിക്കയും ചെയ്യുന്നു.

ഇക്കൊല്ലം മാസികയുടെ വണ്ണം വർദ്ധിപ്പിക്കുവാൻ സാധിച്ചിട്ടില്ലെങ്കിലും വലിപ്പത്തിൽ അല്പം കൂടുതൽ വരുത്തീട്ടുണ്ട്. ഉദ്ദേശിച്ചിട്ടുള്ള മററു പരിഷ്കാരങ്ങൾ കണ്ടറിയേണ്ടവയാകുന്നു.

പരദൈവപ്രസാദത്താൽ
പരക്കും യോഗശക്തിയാൽ
വരമാഹാത്മ്യമോടൊത്തു
വരട്ടേ മംഗളോദയം.

# വർത്തമാനപത്രങ്ങൾ

ഇക്കഴിഞ്ഞ മൂന്നുനാലു ശതവർഷങ്ങളായി മനുഷ്യരുടെ പരിഷ്കാരം മുമ്പൊന്നും കാണാത്തമട്ടിൽ വർദ്ധിച്ചുവരുവാനുള്ള സംഗതികൾ എന്തെല്ലാമാണെന്നാലോചിക്കുന്ന ആളുകൾ മലയാളികളുടെ ഇടയിൽ വളരെ ചുരുക്കമാകുന്നു. ഭൂമിയുടെ പലഭാഗങ്ങളിലുമുള്ള ജനങ്ങൾ തമ്മിലുള്ള സമ്മേളനങ്ങളും അവരുടെ ഹൃദയത്തിലുള്ള മനോഗതങ്ങൾ തമ്മിൽ പെരുമാററംചെയ്യുന്ന സമ്പ്രദായങ്ങളും ഈ സംഗതികളിൽ പെട്ടവയാണെന്നു ശാസ്ത്രജ്ഞന്മാർ പറഞ്ഞുവരാറുള്ളതാണ്. ഈ സമ്മേളനങ്ങൾക്കും



മനോഗതങ്ങളുടെ പെരുമാററങ്ങൾക്കും ഇപ്പോൾ നമുക്കുള്ള മററ സകല
സൌകൎയ്യങ്ങൾക്കും ആവിയന്ത്രം, വിദ്യുച്ഛക്തി, അച്ചടിയന്ത്രം എന്നീ
മൂന്നു സാധനങ്ങളാകുന്ന പ്രധാനകാരണങ്ങളായി വിചാരിക്കപ്പെട്ടുവരു
ന്നത്. ആവിയന്ത്രത്തിന്റെ സഹായംകൊണ്ടു ഭൂമിയുടെ ഒരുഭാഗത്തു
നിന്നു മറെറാരു ഭാഗത്തെക്കു യാത്രചെയ്യുന്നതിന്നു നമുക്കുണ്ടായ സൌ
കൎയ്യത്തെപ്പററി സംശയമുള്ളവർ ഇക്കാലത്താരുമുണ്ടെന്നു തോന്നുന്നില്ല.
വിദ്യുച്ഛക്തികൊണ്ടു ജനങ്ങൾക്കുണ്ടായിട്ടുള്ള ഉപകാരങ്ങൾ മുഴുവൻ മന
സ്സിലായിട്ടുള്ളവർ നമ്മുടെ ഇടയിൽ ചുരുക്കമാണെങ്കിലും ആ ശക്തികൊ
ണ്ടുള്ള കമ്പിത്തപാലുകൊണ്ടു നമുക്കുണ്ടായിട്ടുള്ള ഉപകാരങ്ങളെപ്പററി
വിസ്മയം തോന്നാത്തവരും വളരെ ദുൎല്ലഭമാണെന്നു പറയാം. അച്ചടി
യന്ത്രമെന്നൊരു സാധനമില്ലായിരുന്നുവെങ്കിൽ നമുക്കുണ്ടാകുമായിരുന്ന
ബുദ്ധിമുട്ടുകളും അന്യൻ പറയാതെതന്നെ നമുക്കു വിചാരിച്ചറിയാവുന്ന
താകുന്നു. മനുഷ്യൎക്കുള്ള മനോഗതങ്ങളെ തമ്മിൽ പെരുമാററം ചെയ്യു
ന്ന കാൎയ്യത്തിലു ഈ ഒടുവിൽപറഞ്ഞ അച്ചടിക്കു, മുമ്പു പറഞ്ഞവയേ
ക്കാൾ പ്രാധാന്യം വളരെ ഏറും. അച്ചടിയുണ്ടായതിന്റെ ശേഷം ജന
ങ്ങൾക്ക് മഹാന്മാരെഴുതീട്ടുള്ള ഓരോ പുസ്തകങ്ങൾ വാങ്ങിവായിക്കുവാ
നുണ്ടായ എളുപ്പത്തോടുകൂടി മനുഷ്യൎക്കു വന്ന മാററങ്ങൾ പറഞ്ഞവസാ
നിപ്പിപ്പാൻ പ്രയാസം. ഉദാഹരണമായി നമ്മുടെ നാട്ടിന്റെ അവ
സ്ഥ എടുക്കുക. മഹാഭാരതം, രാമായണം മുതലായ ഗ്രന്ഥങ്ങൾ ജന
ങ്ങൾക്കു സുലഭമായതിന്റെശേഷം കേവലം നിരക്ഷരകുക്ഷികളായിരുന്ന
താണജാതിക്കാരുടെ ഇടയിലുണ്ടായ പരിഷ്കാരം നമ്മുടെ കണ്ണിന്നുനേരെ
കാണാവുന്നതാണല്ലൊ. പുസ്തകങ്ങളെപ്പോലെതന്നെ വൎത്തമാനക്കട
ലാസ്സുകളും ജനങ്ങൾക്കെന്തൊരു മാററമാണു വരുത്തുന്നത്!. കഴിഞ്ഞ
രണ്ടുകൊല്ലത്തിനകത്തു സുഷുപ്തപ്രായന്മാരായിരുന്ന ഇന്ത്യക്കാരുടെഇടയിൽ
സ്വദേശാഭിമാനം ഇത്രത്തോളം വൎദ്ധിപ്പിച്ചതു കൽക്കത്ത മുതലായ
ദിക്കുകളിലെ വൎത്തമാനപത്രങ്ങളല്ലാതെ മറെറ എന്താണ്?. ഇവിടെ
ത്തന്നെ വൎത്തമാനപത്രങ്ങൾക്ക് ഇത്രയൊക്കെശക്തിയുണ്ടെങ്കിൽ യൂറോപ്പു
മുതലായ പരിഷ്കൃതരാജ്യങ്ങളിൽ അവക്കുള്ള ശക്തി എത്രത്തോളമുണ്ടാ
യിരിക്കണം!. ആവക രാജ്യങ്ങളിലെ ശക്തന്മാരായ രാജാക്കന്മാർകൂടി
അവിടെയുള്ള പത്രങ്ങളെ പേടിച്ചുകൊണ്ടാണിരിപ്പ്. ഇത്രയും പ്രാധാ
ന്യമുള്ള വൎത്തമാനപത്രങ്ങളുടെ ഉത്ഭവവും ചരിത്രവും ‘മംഗളോദയ’വായ
നക്കാൎക്കു നീരസമാകയില്ലെന്നു വിശ്വസിച്ചു ഞാനതു ചുരുക്കി ഇവിടെ

വിവരിപ്പാൻ ആരംഭിക്കുന്നു.

വർത്തമാനക്കടലാസ്സ് ആദ്യം ഉണ്ടായതു ക്രിസ്ത്വാബ്ദം പതിനാറാം ശതവർഷത്തിന്റെ ഏതാണ്ടു മദ്ധ്യത്തിൽ യൂറോപ്പുഖണ്ഡത്തിന്റെ തെക്കുവശം കിടക്കുന്ന ഇററാലിരാജ്യത്തിലെ വെനിസ്സ്, ഫ്ലോറൻസ് എന്നീ നഗരങ്ങളിലൊന്നിലാകുന്നു. ഇതു യുദ്ധം മുതലായ രാജ്യകാൎയ്യങ്ങളെപ്പററി ജനങ്ങൾക്കറിവു കൊടുക്കുവാൻവേണ്ടി അവിടുത്തെ ഗവൎമ്മേണ്ടായിരുന്നു പ്രസിദ്ധപ്പെടുത്തിയിരുന്നത്. ആദ്യകാലങ്ങളിൽ ഇതിന്റെ സമയത്തിന്നു യാതൊരു നിയമവും ഉണ്ടായിരുന്നില്ല. ചിലപ്പോൾ കൊല്ലത്തിൽ മൂന്നോ നാലോ തവണ പ്രസിദ്ധപ്പെടുത്തി എന്നുവരാം. ചിലപ്പോൾ മാസത്തിലൊന്നുരണ്ടുണ്ടായി എന്നും വരാം. അന്നത്തെക്കാലത്ത് അച്ചടി മുതലായതിന്ന് ഇന്നത്തെപ്പോലെ പരിഷ്കാരം വന്നിട്ടില്ലായിരുന്നതുകൊണ്ടു വർത്തമാനക്കടലാസ്സുകൾക്കു മററും ഇന്നത്തേക്കാൾ അന്നു വളരെ അധികം വിലയുണ്ടായിരുന്നു. അതുകൊണ്ട് അവ നാട്ടുകാൎക്കു പരക്കെ സുലഭങ്ങളായിരുന്നില്ല. ഒരു നാട്ടിൽ ഒന്നുരണ്ടാളുകൾ മാത്രം അതു വരുത്തിയിരുന്നു എന്നു വരാം. അതു വരുമ്പോൾ നാട്ടുകാരെല്ലാവരും വർത്തമാനം കേൾക്കുവാനുള്ള മോഹംകൊണ്ട് അതിന്റെ ചുററും കൂട്ടുകയായി. ആളുകൾ ധാരാളം കൂടിയാൽ ഒരാൾ വായിച്ച് അത് എല്ലാവൎക്കും വിവരിച്ചുകൊടുക്കും. ഇങ്ങിനെയായിരുന്നു പതിവ്. കാലംകൊണ്ട് അതു കേൾക്കുവാനുള്ള തിരക്കു വൎദ്ധിച്ചുതുടങ്ങി. അതിന്റെ ശേഷം അല്പം വല്ല പണവും കൊടുത്തവൎക്കു മാത്രമേ അതു വായിച്ചുകേൾപ്പിക്കയുള്ളൂ എന്നു നിശ്ചയിക്കേണ്ടിവന്നു. അവിടെ ഗസററ് എന്നൊരു ചെറിയ നാണ്യമുണ്ടായിരുന്നു. ഈ ഒരു നാണ്യം കൊടുത്തെങ്കിലേ വർത്തമാനം കേൾക്കുവാനുള്ള ശീട്ടു കിട്ടുകയുള്ളൂ എന്നായിത്തീൎന്നു. അതുകൊണ്ടു വർത്തമാനക്കടലാസ്സിന്നു ഗസററ് എന്നു പേരു സിദ്ധിച്ചു. ഇതാകുന്നു ഇപ്പോഴും നമ്മുടെ നാട്ടുകാരിൽ ചിലർ വർത്തമാനക്കടലാസ്സിന്നു ഗജട്ട് എന്നു പറഞ്ഞുവരുവാനുള്ള കാരണം. ഇററാലിയിൽനിന്നു വർത്തമാനപത്രം ക്രമേണ ഫ്റാൻസ്, ജൎമ്മനി എന്നീ രാജ്യങ്ങളിലേക്കു കടന്നു. അവിടെനിന്നാണ് അത് ഇംഗ്ലണ്ടിലേക്കു പകൎന്നത്. അതിൽപ്പിന്നെ അതിന്നു പല പരിഷ്കാരങ്ങളും വരികയും ചെയ്തു.

ക്രിസ്ത്വാബ്ദം ൧൬൨൨-ന്റെ മുമ്പായി ഇംഗ്ലണ്ടിൽ യാതൊരു വർത്തമാനക്കടലാസ്സും ഉണ്ടായിരുന്നതായി അറിവില്ല. അക്കൊല്ലം അവിടേക്കും ഒരാൾ വർത്തമാനങ്ങൾ പുസ്തകരൂപമായി അച്ചടിച്ചുവിൽക്കുവാൻ

തുടങ്ങി. ഇതു കൊല്ലത്തിൽ മൂന്നോ നാലോ തവണയായിട്ടായിരുന്നു. അല്പകാലം കഴിഞ്ഞതിന്റെ ശേഷം ഒരു മാസികയായി. ൧൬൮൮-ൽ ഇംഗ്ലീഷുകാർ ഒരു വലിയ യുദ്ധത്തിൽ ഏൎപ്പെട്ടു. ഈ യുദ്ധത്തിന്റെ വിവരം പ്രസിദ്ധപ്പെടുത്തുവാൻവേണ്ടി വൎത്തമാനപത്രം ആഴ്ചയിൽ ഒരിക്കൽ പ്രസിദ്ധപ്പെടുത്തുക എന്ന സമ്പ്രദായം തുടങ്ങി. ഈ സമ്പ്രദായം ഇംഗ്ലണ്ടിൽ കുറെക്കാലം നിലനിന്നു. പതിനേഴാംശതവൎഷത്തിന്റെ മദ്ധ്യത്തിൽ ഇംഗ്ലണ്ടിലെ രാജാവും പ്രജകളും തമ്മിൽ അതിഭയങ്കരമായ ഒരു യുദ്ധമുണ്ടായി. ഈ യുദ്ധത്തിൽ ഇരുപക്ഷക്കാരും വലിയ വൈരത്തോടും നൈരാശ്യത്തോടുംകൂടി പൊരുതിനിന്നു. ഒടുവിൽ രാജാവു തോൽക്കുകയും പ്രജകളാൽ വധിക്കപ്പെടുകയും ചെയ്തു. ഈ യുദ്ധം വൎത്തമാനപത്രങ്ങളുടെ വൎദ്ധനക്കു വലിയൊരു കാരണമായിത്തീൎന്നു. അതിൽ ചേൎന്ന ഇരുപക്ഷക്കാരും അവരവരുടെ ഭാഗത്തുള്ള ജയപരാജയങ്ങളുടെ വിവരങ്ങൾ വെവ്വേറെ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുവാൻ തുടങ്ങി. ഈ യുദ്ധം കഴിഞ്ഞപ്പോഴക്ക് ആഴ്ചയിലൊരിക്കൽ പ്രസിദ്ധപ്പെടുത്തുന്ന വൎത്തമാനക്കടലാസ്സുകൾ ധാരാളമായിക്കഴിഞ്ഞു. കാലക്രമംകൊണ്ടു പത്രങ്ങൾ ആഴ്ചയിലൊരിക്കൽ പ്രസിദ്ധംചെയ്താൽ പോരാതെയായി. ഇതിന്റെ ശേഷം പത്രങ്ങൾ ആഴ്ചയിൽ രണ്ടുതവണയും മൂന്നുതവണയും പ്രസിദ്ധംചെയ്തുതുടങ്ങി. ഇങ്ങിനെ ക്രിസ്ത്വാബ്ദം പതിനേഴാംശതവൎഷത്തിന്റെ അവസാനമായപ്പോഴക്കു പത്രങ്ങൾ ഒന്നരാടനായി പ്രസിദ്ധം ചെയ്യുക എന്ന പതിവായി. ഈ നിലയിൽ ദിവസേന പ്രസിദ്ധംചെയ്യുക എന്ന നിലയിലെക്കു വളരെ എളുപ്പമായല്ലൊ. അതും അധികകാലതാമസംകൂടാതെ വന്നുകൂടി. പതിനെട്ടാം നൂറ്റാണ്ടിന്റെ ആദ്യത്തെ പത്തുകൊല്ലം കഴിയുന്നതിന്നുമുമ്പായി എല്ലാ ദിവസവും പ്രസിദ്ധംചെയ്യുന്ന വൎത്തമാനപത്രവും ഇംഗ്ലണ്ടിൽ നടപ്പായി.

പതിനേഴാംശതവൎഷത്തിന്റെ അവസാനംവരക്കും പത്രങ്ങളിൽ വൎത്തമാനങ്ങൾമാത്രമേ അടങ്ങിയിരുന്നുള്ളു. ൧൭൦൨-ാമത്തെ കൊല്ലത്തിലോ അതിന്റെ അടുത്ത വല്ല വൎഷത്തിലോ ആണ് വൎത്തമാനങ്ങൾക്കു പുറമെ പത്രാധിപന്മാർ സ്വന്തമായി ഒരു പ്രസംഗംകൂടി പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുവാൻ തുടങ്ങിയത്. ഈ പത്രാധിപപ്രസംഗം ആദിയിൽ കുറെ പ്രാധാന്യം കുറഞ്ഞതായിരുന്നുവെങ്കിലും കാലക്രമേണ അതിന്റെ പ്രാധാന്യം വളരെ വൎദ്ധിച്ചുവന്നു. ഇപ്പോൾ പത്രങ്ങളിൽ പത്രാധിപപ്രസംഗംപോലെ പ്രധാനമായിട്ടു വേറെ ഒന്നും ഇല്ലെന്നു പറയാം.

പത്രാധിപന്മാൎക്കു പലപ്പോഴും തങ്ങളുടെ പ്രസംഗം അന്നന്നത്തെ ഗവ ൎമ്മേണ്ടിന്നു വിരോധമായി എഴുതി പ്രസിദ്ധംചെയ്യേണ്ടിവന്നിട്ടുണ്ട്. അതിന്നവൎക്കു ബന്ധനം, പിഴ മുതലായ പല ശിക്ഷകൾ അനുഭവിക്കേണ്ടിയും വന്നിട്ടുണ്ട്. ഈവക ശിക്ഷകളെല്ലാം അനുഭവിച്ചിട്ടും പത്രാധിപന്മാർ അവരവൎക്കുള്ള അഭിപ്രായം യാതൊരു ഭയവുംകൂടാതെ പ്രസിദ്ധം ചെയ്തുകൊണ്ടുതന്നെ പോന്നത് ഇംഗ്ലീഷുകാരുടെ ധൈൎയ്യത്തിന്റേയും ഉത്സാഹശക്തിയുടേയും നല്ലൊരുദാഹരണമാകുന്നു.

ഏകദേശം ഇക്കാലത്തുതന്നെയാണു പത്രാധിപന്മാരല്ലാത്ത ചിലരും ലേഖനങ്ങൾവഴിയായി തങ്ങളുടെ അഭിപ്രായങ്ങളെ പത്രങ്ങളിൽ പ്രസിദ്ധംചെയ്യുവാൻ തുടങ്ങിയത്. ഈ സമ്പ്രദായവും മറ്റുള്ളവയെപ്പോലെ ക്രമേണ വൎദ്ധിച്ചുവന്നു. ഇപ്പോൾ യോഗ്യന്മാൎക്കാക്കെങ്കിലും ജനങ്ങൾക്കു പരക്കെ അറിയത്തക്ക വല്ല കാൎയ്യവും പറയുവാനുണ്ടെങ്കിൽ അതു പത്രങ്ങളിൽ ലേഖനരൂപേണ പ്രസിദ്ധീകരിക്കുന്നത് ഒരവസ്ഥയായിത്തീൎന്നിരിക്കുന്നു.

വൎത്തമാനങ്ങൾ, പത്രാധിപക്കുറിപ്പുകൾ, ലേഖനങ്ങൾ ഇതുകൾക്കു പുറമെ പത്രങ്ങളിൽ കാണുന്ന കാൎയ്യങ്ങളിൽവെച്ചു പ്രധാനമായത് കച്ചവടക്കാർ മുതലായവരുടെ ഓരോ പരസ്യങ്ങളാകുന്നു. ഇത് ആദ്യകാലംമുതൽക്കുതന്നെ നടന്നുവന്ന ഒരു സമ്പ്രദായമാണ്. ഇതു പരിന്ത്രീസ്സുരാജ്യത്താണ് ആദ്യം തുടങ്ങിയത്. അവിടെനിന്നു ശേഷമുള്ള രാജ്യങ്ങളിലെക്കും കടന്നു. നാട്ടിലെ കച്ചവടം വൎദ്ധിക്കുന്നതോടുകൂടി ഈ സമ്പ്രദായവും വൎദ്ധിച്ചുകൊണ്ടിരിക്കും. ഇത് എത്രത്തോളം വൎദ്ധിക്കുമെന്നുള്ളതിന്ന് ഒരതിൎത്തിയുമില്ല. ഇപ്പോൾതന്നെ വൎത്തമാനക്കടലാസ്സുകളുടെ പകുതിയിലധികം ഈവക പരസ്യങ്ങൾക്കായിട്ടാണു തിരിച്ചുവെച്ചിരിക്കുന്നത്. പത്രങ്ങളുടെ ഉടമസ്ഥന്മാൎക്കുള്ള ലാഭത്തിൽ മുക്കാലംശവും ഇതിൽനിന്നുണ്ടാകുന്നതുമാകുന്നു.

വൎത്തമാനപത്രങ്ങൾ ഉത്ഭവിച്ചതും, ക്രമേണ വൎദ്ധിച്ച് ഇപ്പോഴത്തെ നിലയിലായതും മേൽപ്പറഞ്ഞപ്രകാരത്തിലാകുന്നു. ഇപ്പോൾ അവ എത്രത്തോളം പരിഷ്കരിച്ചിരിക്കുന്നുവെന്നും, അവക്കു രാജ്യത്ത് എത്രത്തോളം ശക്തിയുണ്ടെന്നും മനസ്സിലാകേണമെങ്കിൽ പ്രധാനമായ ഒരു പത്രത്തിന്റെ കഥയൊന്നാലോചിച്ചുനോക്കിയാൽ മതി. ഉദാഹരണമായി "ലണ്ടൻടൈംസ്" എന്ന പത്രരാജനെ എടുക്കുക. ഇക്കാലത്ത് ഇംഗ്ലണ്ടിൽ, എന്നുതന്നെയല്ല ഈ ഭൂമിയിലെങ്ങും നോക്കിയാൽ ഇതുപോലെ

ഒരു പത്രം കാണുമോ എന്നു സംശയമാണ്. ഈ പത്രത്തെ ആദരിക്കാ
തെ ഒരു രാജാവാകട്ടെ ഗവൎമ്മെണ്ടാകട്ടെ ഈ ഭൂമിയിലില്ല. ഭൂമിയുടെ
ഏതു മുക്കിലെങ്കിലും പറയത്തക്ക വല്ല കാൎയ്യവും നടന്നാൽ അത് ഈ
പത്രത്തിന്റെ പംക്തികളിൽ കാണാതിരിക്കയില്ല. വൎത്തമാനമെന്നു
വേണ്ട ഈ പത്രത്തിൽ കാണാത്ത യാതൊരു വിഷയവും ഇല്ലെന്നു പറ
യാം. ഇതു ദിവസേന പ്രസിദ്ധീകരിക്കുന്ന ഒരു പത്രമെന്നു പറഞ്ഞാൽ
പോര. ഒരു ദിവസം ഇത് എട്ടോ പത്തോ തവണ അച്ചടിച്ചു പ്രസി
ദ്ധപ്പെടുത്തിവരുന്നു. ഒരു ദിവസം ഇതിന്റെ ലക്ഷത്തിൽപ്പരം കോപ്പി
കൾ വിററഴിയുന്നുണ്ട്. ഇതിന്നുവേണ്ടിയ എല്ലാ ഏൎപ്പാടുകളും വേറെ
ത്തന്നെ ഉണ്ട്. ലണ്ടൻപട്ടണത്തിലെ ഒരു മുഖ്യമായ ഭാഗം മുഴവൻ
ഈ പത്രത്തിന്റെ ആപ്പീസ്സാകുന്നു. ഇതച്ചടിക്കുന്ന കടലാസ്സൊഴികെ
സകലസാമാനവും ഈ ആപ്പീസ്സിൽവെച്ചുണ്ടാക്കുന്നതാകുന്നു. ഒരു മണി
ക്കൂറിൽ ൯൩൦൦൦ കോപ്പി അച്ചടിച്ചുതീൎക്കാവുന്ന യന്ത്രങ്ങളും അവയി
ലെക്കു വേണ്ടിയ എടുപ്പുൾപ്പെട്ട ഉപകരണങ്ങളും ഉണ്ടാക്കുവാൻ ഈ പ
ത്രത്തിന്റെ ഉടമസ്ഥന്മാൎക്കും അന്യസഹായം വേണ്ട. അച്ചുനിരത്തുന്ന
തുമുതൽ വൎത്തമാനക്കടലാസ്സു മടക്കിപ്പശയൊട്ടിച്ചു മുദ്രപതിക്കുന്നതുവരെ
ക്കുള്ള സകലപണിയും യന്ത്രങ്ങളാണത്രെ കഴിച്ചുവരുന്നത്. ഇതിൽ
ഏൎപ്പെട്ട പ്രവൃത്തിക്കാരെ സഹസ്രംകൊണ്ടേ എണ്ണുവാൻ തരമുള്ളു.
ഒരു ദിവസം ആ ആപ്പീസ്സിൽ നടക്കുന്ന പണിയും അതുപോലെതന്നെ.
ഭൂമിയുടെ സകലദിക്കിൽനിന്നും ഈ ആപ്പീസ്സിലെക്കു കമ്പിത്തപാൽ
വേറെയുണ്ട്. ഒരു ദിക്കിൽ നടന്ന കാൎയ്യം അന്നന്നുതന്നെ ഈ ആപ്പീ
സ്സിൽ അറിവുകിട്ടും. ഒരുകുറി ജൎമ്മെനിരാജ്യത്തുവെച്ച് ആ രാജ്യത്തെ
ഗവൎമ്മെണ്ടും മറെറാരു ഗവൎമ്മെണ്ടും തമ്മിൽ അതിരഹസ്യമായി ഒരു സ
ന്ധിക്കരാറു ചെയ്കയുണ്ടായി. ഈ കരാറു ജൎമ്മെനിയിലെ തലസ്ഥാന
മായ ബർലിൻപട്ടണത്തിൽവെച്ചൊപ്പിട്ട നിമിഷത്തിൽത്തന്നെ അതി
ന്റെ വിവരം ലണ്ടൻടൈംസിൽ പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞു. ഇതി
ന്ന് ഈ പത്രത്തിന്റെ ഉടമസ്ഥന്മാൎക്ക് ൫൨൦൦൦ ഉറുപ്പിക ചിലവായിട്ടു
ണ്ടത്രെ!. ലണ്ടനിൽ പാർളിമെണ്ടുസഭ കൂടുന്ന കാലത്ത് ആ സഭയിൽ
യോഗ്യന്മാർ ചെയ്ത എല്ലാപ്രസംഗങ്ങളും അപ്പപ്പോൾ ഈ ടൈംസിൽ
അച്ചടിച്ചുകഴിയും. ഇതിന്നുവേണ്ടി പാർളിമെണ്ടിൽനിന്ന് അതിന്റെ
ആപ്പീസ്സിലെക്കു ശബ്ദഗ്രാഹിയന്ത്രം വെച്ചിരിക്കുന്നു. സഭയിൽ നടക്കു
ന്ന എല്ലാ പ്രസംഗങ്ങളും ഈ പത്രത്തിന്റെ ആപ്പീസ്സിൽ ഇരിക്കുന്നവർ

ച്ചുരുക്കെഴുത്തിൽ പകൎത്തുന്നു. ചുരുക്കെഴുത്തിൽ പകൎത്തുകഴിഞ്ഞാൽ ഉടനെ വേറെ ഒരുവൻ അത് അച്ചുനിരത്തുന്നവന്നു വായിച്ചുകൊടുക്കുകയായി. വായിച്ചുകഴിയുന്നതിനോടുകൂടി യന്ത്രസഹായംകൊണ്ടു അച്ചുനിരത്തിക്കഴിയും. അപ്പോഴക്കു വേറെ ഒരു യന്ത്രം അച്ചിന്മേൽ മഷിയിട്ടു. വേറെ ഒരു യന്ത്രം കടലാസ്സ് അച്ചിന്മേൽ വെച്ചടിച്ചുകഴിഞ്ഞു. അവിടുന്നങ്ങോട്ടുള്ള പ്രവൃത്തികളും ഇതുപോലെതന്നെ അതിജാഗ്രതയിൽ യന്ത്രങ്ങൾ നിൎവ്വഹിച്ചു. ഇതെല്ലാം നമ്മൾക്കു വിചാരിപ്പാൻകൂടി പാടില്ലാത്ത വേഗത്തിൽ കഴിയുകയും ചെയ്യും. ഇങ്ങിനെയുള്ള പ്രവൃത്തികൾ ഒരു കൊല്ലത്തിന്റെ ആദിമുതൽ അവസാനംവരെ രാവും പകലും നടക്കണമെങ്കിൽ ഉദ്യമസ്ഥന്മാൎക്കുള്ള ചിലവെത്രത്തോളമുണ്ടായിരിക്കുമെന്നു വായനക്കാർ ആലോചിക്കുകയാണു നല്ലത്. അവൎക്കുള്ള വരവും ഇതുപോലെതന്നെയാണ്. ഒരു ദിവസം ഈ പത്രത്തിന്റെ ഒരുലക്ഷത്തിൽപ്പുറം കോപ്പി വിററുവരുന്നുവെന്നു പറഞ്ഞുവല്ലോ. ഒരു കോപ്പിക്കു മൂന്നണ വിലയുണ്ട്. എന്നാൽ ഒരു കൊല്ലം അതുകൊണ്ടെത്ര വരവുണ്ടാകുമെന്നു കണക്കുകൂട്ടാമല്ലോ. ഇതിന്നു പരസ്യങ്ങളിൽനിന്നുതന്നെ കിട്ടുന്ന സംഖ്യ കൊല്ലത്തിൽ ൫൦൦൦൦൦-ത്തിലധികം ഉറുപ്പികയുണ്ടെന്നു കണ്ടിരിക്കുന്നു. ആ അരപത്തു ലക്ഷത്തിന്നുപുറമെ പുസ്തകങ്ങൾ വില്ക്കുന്നതിൽനിന്നും വലിയ വരവുണ്ട്. "എൻസൈക്ലോപ്പീഡിയാ ബ്രിട്ടാനിക്കാ" എന്നൊരു വലിയ പുസ്തകക്കൂട്ടം ഇയ്യിടെ അവർ അച്ചടിച്ചുവില്ക്കയുണ്ടായി. അതിൽനിന്നുതന്നെ അവൎക്കു ഒരു കോടിയിലധികം ഉറുപ്പിക വരവുണ്ടായിട്ടുണ്ട്. ഇതുപോലെ വേറെയും പുസ്തകങ്ങൾ വിററുവരുന്നുണ്ട്. അസാമാന്യമായ വരവും അവയിൽനിന്നവൎക്കുണ്ടാവുന്നുണ്ട്. ഇങ്ങിനെയാണു ടൈംസിന്റെ വരവുചിലവ്. അതിൽ കാണുന്ന പത്രാധിപപ്രസംഗങ്ങളും ലേഖനങ്ങളും ഈ വരവുചിലവുകളെപ്പോലെതന്നെ ഗാംഭീൎയ്യമുള്ളവയുമാകുന്നു. അന്നന്നത്തെ വിദ്വാന്മാരിൽവെച്ചു പ്രാധാനിയല്ലാതെ മററാരും ഇതിന്റെ പത്രാധിപരാവുന്നതല്ല. യോഗ്യന്മാരായിട്ടു വല്ലവരുമുണ്ടെങ്കിൽ അവരെല്ലാം ഇതിന്റെ ലേഖകന്മാരായിരിക്കും. ഇങ്ങിനെയെല്ലാമിരിക്കെ ഈ പത്രത്തിന്നുണ്ടാകുന്ന പ്രചാരവും പ്രാബല്യവും വളരെ വൎദ്ധിച്ചിരിപ്പാനേ തരമുള്ളുവെന്നു പറയേണ്ടതില്ലല്ലോ.

ലണ്ടൻടൈംസിനെക്കാൾ അധികം പ്രചാരമുള്ള പത്രങ്ങൾ ഇംഗ്ലണ്ടിൽത്തന്നെ വേറെയുമുണ്ട്. എങ്കിലും പ്രാബല്യത്തിന്റെ കാൎയ്യത്തിൽ

ടൈംസ് ഇന്നും അദ്വിതീയമാണെന്നുള്ളതിന്നു യാതൊരു സംശയവുമില്ല. അമേരിക്കാരാജ്യത്തുള്ള പത്രങ്ങളുടെ കഥ വിചാരിച്ചാൽ ഇംഗ്ലണ്ടിലെ കഥ സാരമില്ലാതാകും. ആ രാജ്യത്ത് ആയിരമാളുകളുള്ള ഒരു നാട്ടുപുറമുണ്ടെങ്കിൽ അവിടെ ആഴ്ചവട്ടത്തിൽ ഒരുതവണ പ്രസിദ്ധപ്പെടുത്തുന്ന പത്രം ഒന്നുണ്ടാകും. പതിനയ്യായിരം ജനങ്ങളുള്ള ഒരു ചെറിയ പട്ടണമുണ്ടെങ്കിൽ അവിടെ ഒരു പ്രതിദിനപത്രിക ഇല്ലാതിരിക്കയില്ല. ഇത്ര ധാരാളം പത്രവായനക്കാരുള്ള ദിക്കിൽ നല്ലൊരു പത്രത്തിന്റെ ഉടമസ്ഥൻ വിചാരിച്ചാൽ എത്ര ജനങ്ങളെ സ്വപക്ഷത്തിലേക്കു ചേർക്കുവാനും സ്വാധീനമാക്കുവാനും കഴിയും!. അങ്ങിനെയുള്ള ഒരുവന്നു ജനങ്ങളുടെ മേൽ എന്തൊരു ശക്തിയാണുണ്ടാവാൻ തരമില്ലാത്തത്!.

ഈ ശക്തിയെ നല്ലവണ്ണം അറിഞ്ഞ് അതു താന്താങ്ങളുടെ സ്വാൎത്ഥം സാധിപ്പാൻവേണ്ടി ഉപയോഗിക്കുന്ന ആളുകൾ അമേരിക്കയിലെപ്പോലെ വേറെ ഒരുദിക്കിലുമില്ല. അവിടെയുള്ള കോടീശ്വരന്മാരുടെ ഇടയിൽ ഹർസ്റ്റ് എന്നൊരു മഹാവിരുതനുണ്ട്. ആയാളുടെ കിഴിൽ ഏകദേശം പത്തു പത്രങ്ങളുണ്ട്. ഈ പത്രങ്ങളിൽ ചിലതു ദിവസേന പ്രസിദ്ധപ്പെടുത്തുന്നതും, ചിലത് ആഴ്ചവട്ടത്തിൽ രണ്ടുതവണയായിട്ടും മൂന്നു തവണയായിട്ടും പ്രസിദ്ധപ്പെടുത്തുന്നതും ആകുന്നു. ചിലതു നാല്പതിൽകുറയാത്ത ഭാഗങ്ങൾ അടങ്ങിയവയാണ്. ഇതുകൾക്കെല്ലാം കൂടി ൪൦൦ ടൺ, അതായത് ൮൯൬൦൦൦ റാത്തൽ കടലാസ്സ് ഒരു ദിവസം ചിലവുണ്ട്. ഈ പത്രങ്ങൾ വരുത്തി വായിക്കുന്നവരായി ൨൦൦൦൦൦൦ ആളുകളുണ്ട്. ഇതുകളുടെ ഉടമസ്ഥനായ ഹർസ്റ്റിന്നു വല്ല രാജ്യകാൎയ്യങ്ങളിലും അല്പം അതൃപ്തിയുണ്ടെങ്കിൽ ഈ പത്തു പത്രങ്ങളും കൂടി ആ കാൎയ്യത്തെപ്പററി ലഹളകൂട്ടുകയായി. എന്നാൽ അവയെ വായിക്കുന്ന ഇരുപതുലക്ഷം ജനങ്ങളും കാലതാമസംകൂടാതെ ആയാളുടെ പക്ഷത്തിലേക്കു ചായുകയുമായി. ഇങ്ങിനെയായാൽ ജനങ്ങൾതന്നെ രാജ്യംഭരിക്കുന്ന ആവക നാടുകളിൽ ഇതുപോലെയുള്ള ഒരാളുടെ ഇഷ്ടപ്രകാരം രാജ്യഭരണം നടത്തുവാൻ വല്ല പ്രയാസവുമുണ്ടോ?. ഈ പത്രങ്ങൾ നടത്തുവാൻ വേണ്ടി ആയാൾ ചിലവുചെയ്യുന്ന പണത്തിന്റെ സംഖ്യ വിസ്മയനീയം തന്നെ. ഈ ഒരാവശ്യത്തിന്നുവേണ്ടി ആയാൾക്കു കൊല്ലംതോറും ൪൫൦൦൦൦൦൦ (നാലരക്കോടി) ഉറുപ്പിക ചിലവുണ്ട്. ഇതുസംബന്ധമായി ആയാളുടെ ശമ്പളക്കാരുടെ നിലയിൽ ൪൦൦൦ ആളുകളുണ്ട്. ഓരോ സ്ഥലത്തുപോയി വൎത്തമാനങ്ങൾ ശേഖരിപ്പാനും, ലേഖനങ്ങൾ എഴുതു

വാനുംകൂടി ഇതിന്നുപുറമെ ൧൫൦൦൦ ആളുകളുമുണ്ട്. അമേരിക്കയിൽ ഏറ്റവും നല്ല വിദ്വാന്മാരെ അവർക്കിഷ്ടപ്രകാരമുള്ള ശമ്പളംകൊടുത്തു് ആയാൾ തന്റെ കീഴിൽ നിശ്ചയിച്ചിരിക്കുന്നു. ഇവരുടെ കൂട്ടത്തിൽ മാസത്തിൽ ൧൨൦൦൦ ഉറപ്പിക ശമ്പളത്തിൽ ഒരാളും, ൧൦൦൦൦ ഉറപ്പിക ശമ്പളത്തിൽ ഒരാളും, ൭൦൦൦ ത്തിൽ ഒരാളും, ൩൦൦൦ ഉറപ്പിക ശമ്പളമുള്ള അഞ്ചാളുകളും ഉണ്ട്. എന്നാൽ ഈ വലിയ ചിലവിന്നടുത്ത വരവും ആയാൾക്കുണ്ടാകാതിരിക്കയില്ലല്ലൊ. ഈ പത്രങ്ങൾ കാരണമായി ആയാൾക്ക് ആ രാജ്യത്തുള്ള ശക്തിക്കവസാനമില്ല. അമേരിക്കാരാജ്യത്തു മുഴുവൻ ഹർസ്റ്റ് എന്ന പേരുകേട്ടാൽ ഒന്നു നടുങ്ങാത്ത ആളുകളില്ല. ആ രാജ്യത്തുള്ള പത്രങ്ങളുടെ പരാക്രമങ്ങളിങ്ങിനെയാകുന്നു. മററുള്ള പരിഷ്കൃതരാജ്യങ്ങളിലെ പത്രങ്ങളുടേയും അവസ്ഥ ഏകദേശം ഇതുപോലെതന്നെ. എന്നാൽ അതെല്ലാം വിവരിക്കുന്നതായാൽ പിഷ്ടപേഷണമായിത്തീർന്നേക്കാമെന്നു ഭയപ്പെട്ടു ഞാൻ അതു തൽക്കാലം വേണ്ടെന്നു വെക്കുന്നു.

ഇതെല്ലാം വിചാരിച്ചുനോക്കുമ്പോൾ ഇന്ത്യയിലെ പത്രങ്ങളുടെ കഥ എത്ര ഉപായമാകുന്നു!. മേൽപ്പറഞ്ഞ പത്രങ്ങളുടെ പ്രചാരത്തിൽ പത്തിലൊന്നു പ്രചാരമുള്ള ഒരു പത്രമെങ്കിലും ഇവിടെ ഇല്ലല്ലൊ. ഇതു നമുക്കൊരു കുറവായ സംഗതിയാണെങ്കിലും, നമുക്ക് ഈ സംഗതിയിൽ തീരെ നിരാശപ്പെടുവാനില്ല. യൂറോപ്പ്, അമേരിക്ക മുതലായ ദിക്കുകളിലുള്ള വർത്തമാനപത്രങ്ങൾക്കു വളരെ പഴക്കം ചെന്നിരിക്കുന്നു. നമ്മുടെ വർത്തമാനപത്രങ്ങൾക്ക് അതിൽ പകുതി പഴക്കമുണ്ടോ എന്നും സംശയമാണ്. നഷ്ടോത്സാഹന്മാരായ നമ്മുടെ പത്രങ്ങൾക്ക് ഇത്രകാലംകൊണ്ട് ഇത്രയെങ്കിലും പ്രചാരമുണ്ടായല്ലോ എന്നുവിചാരിച്ചുതിനന്ദിക്കുകയാണു വേണ്ടതു്. കാലംകൊണ്ടു നമുക്കും ഗുണം വരുമെന്നുതന്നെ കരുതുക. ഒരു രാജ്യത്തുള്ള ജനങ്ങൾക്കു പരിഷ്കാരവും അഭ്യുദയവും വരുത്തുന്ന പ്രധാനകാരണങ്ങളുടെ കൂട്ടത്തിലാകുന്നു വർത്തമാനപത്രങ്ങളെന്നുള്ള തത്വം ഒരിക്കലും മറക്കാതെ, അവ വർദ്ധിക്കുവാനുള്ള മാർഗ്ഗങ്ങളാലോചിച്ചു പ്രവർത്തിക്കുന്നതായാൽ നമ്മുടെ രാജ്യവും ക്രമത്തിൽ യൂറോപ്പു മുതലായ രാജ്യങ്ങൾക്കു തുല്യമാകുമെന്നുള്ള എന്റെ വിശ്വാസത്തെ വ്യക്തമായിപ്പറഞ്ഞുകൊണ്ടു തൽക്കാലം ഈ ലേഖനത്തെ അവസാനിപ്പിക്കുന്നു.

കെ. സി. വീരരായൻരാജാ ബി, എ.



# ഒരുപദേശം

൧- പുരുവേദാന്തസിദ്ധാന്ത-
പ്പൊരുളെന്നു പുകഴുന്നവൻ
ഗുരുഗോവിന്ദനാനന്ദ-
ക്കരു കാക്കട്ടെ നമ്മളെ.

൨- നരരായിപ്പിറന്നേവം
നരകത്തിൽക്കളിക്കുവോർ
കരകേറാൻ ചിദാനന്ദ-
പരനെത്തന്നെഃയാക്കണം.

൩- കാണുന്നതൊന്നുമിങ്ങില്ലെ-
ന്നാണുറക്കേണ്ട, തെങ്കിലോ
താണുപോകാതുയച്ചക്കു
കാണും മാർഗ്ഗം ജനങ്ങളേ!.

൪- മായാമയനരകത്തി-
ലായാൽത്തീൎന്നു ചരാചരം
പോയാ ക്ഷണത്തിലടയു-
മായാളിലടവല്ലിത്.

൫- ചുട്ടികുത്തിച്ചുടൻ വേഷം
കെട്ടിച്ചിന്നിട്ടു നമ്മളെ
കൊട്ടിപ്പാടിക്കളിപ്പിച്ചു
വിഡ്ഢിയാക്കുന്നു മാധവൻ.

൬- വേഷം നന്നാകുവാനോരോ
ഭോഷത്വം നമ്മൾ കാട്ടിടും
ശേഷശായിത്തിരിപ്പാണെ-
ന്നീഷലില്ലറിയില്ലൊരാൾ.

൭- കലാശമവതാളത്തിൽ-
ക്കലാശിക്കുന്നു നമ്മളും
ബലാലിക്കളിയിൽപ്പാപ-
കലാപം ഫലമായ്വരും.

൮- കടിഞ്ഞാണിട്ടു കുതിര-
പ്പടി നമ്മളെയീശ്വരൻ
പിടിക്കൂടി വലക്കുന്നു
വെട്ടിയല്ലുള്ളതാണിതു്.

൯- ദിനംതോറും മരിക്കുന്നു
ജനം കാണുന്നു നമ്മളും
നിനക്കില്ലെങ്കിലും ചാക-
ണ്ടെനിക്കെന്നുള്ള വാസ്തവം.

൧൦- ഒരു രാപ്പകൽ പോകുമ്പോ-
ളൊരുനാഴികയെങ്കിലും
ഗുരുവാം ചിന്മയൻ തൃക്കാൽ
കരുതാത്തതതിക്രമം.

൧൧- ആരാണാ,രുടെയാണി,ഷ്ട-
ന്മാരാ,രെങ്ങുന്നു വന്നു നാം
പോരാ പോകുന്നതെങ്ങോട്ടെ-
ന്നാരാണോർക്കുന്നതൂഴിയിൽ.

൧൨- കുഡുംബം കാക്കലും മറ്റു
കുഡുംബങ്ങൾ മുടിക്കലും
മിടുക്കാവില്ലൊരുത്തർക്കു-
മൊടുക്കം നിലതെറ്റിടും.

൧൩- പുത്രമിത്രകളത്രാദി
യെത്ര നിസ്സാരമോർക്കുകിൽ
എത്രനാൾ നിൽക്കുമതിലെ-
ന്തിത്ര സക്തിക്കു കാരണം?

൧൪- വഴിക്കുവഴി നാം വിട്ടിൽ
കഴിക്കും കാര്യമോർക്കുകിൽ
വഴിയമ്പലമീമന്ന
വഴിപോക്കർക്കുണക്കു താൻ.

൧൫- മരിച്ചാൽപ്പണമുള്ളോനും
ദരിദ്രനുമൊരാശ്രയം.

ദുരിതം, സുകൃതം, രണ്ടും
സ്മരിക്കണമിതേവനും.

൬൬- ഇഷ്ടബന്ധുക്കളാബ്ഭാര്യ്യ
തൊട്ടു കൂട്ടരശേഷവും
കഷ്ടമേ പട്ടടക്കാട്ടി-
ലിട്ടെറിഞ്ഞു നടന്നിടും

൬൭- ഞാനെന്നുള്ളോരഹംഭാവം
ജ്ഞാനമില്ലായ്കകാരണം
മാനവക്കിതുതാൻ മുഖ്യ-
സ്ഥാനമാപത്തിനോക്കണം.

൬൮- മക്കളേയും ഭാര്യ്യയേയും
പയ്ക്കളേയും നിനക്കൊലാ
ഉൾക്കളേ ജഗദീശന്റെ
നൽകളേബരമോക്കുവിൻ.

൬൯- തിരക്കാണിന്നു ഭഗവൽ-
സ്മരണം നാളെയെന്നു നാം
കരുതായ്ക, മരിച്ചിട്ടു-
ന്നൊരുനാളാക്കറിഞ്ഞിടാം.

൭൦- സംസാരിയാതിരുന്നുള്ളിൽ
കംസാരിയെ നിനക്കുകിൽ
സംസാരം നീങ്ങുമെന്നുള്ളാ-
സ്സംസാരം നിങ്ങളോക്കണം

൭൧- തനിയേ ജഗദാധാര-
ക്കനിയെക്കരുതീടുകിൽ
ജനിത്രീജഠരപ്രാപ്തി
യിനി വേണ്ടിവരാ ദൃഢം.

൭൨- ഞാനിപ്പറഞ്ഞ തത്വങ്ങൾ
മാനിച്ചേവം നടക്കുകിൽ
ഹാനി പററില്ല ജനതേ!
ധ്യാനിക്കുക പരാൽപരം.

൨൩-സൃഷ്ടിച്ചുള്ള ചരാചരങ്ങൾ മുഴുവൻ
കല്പാന്തകാലങ്ങളിൽ
ചുട്ടിച്ചാനുഭരത്തിനുള്ളിലവനം
ചെയ്യുന്നചിൽക്കാതലേ!
കെട്ടിച്ചുറിവലച്ചിട്ടുന്നൊരു മഹാ-
സംസാരപാശം ഭവാൻ
പൊട്ടിച്ചാൎത്തിയകററണം കരുണയാ
കാവ്വുണ്ണി! കാത്തീടണം,

നടുവത്ത് മഹൻനമ്പൂതിരി.

---

# വീരമംഗലത്തു നംപൂതിരി



മകരവ്യാഴം. കുംഭഞായററിലെ കറുത്തദശമി ദിവസം. മലനാട്ടുകര സ്വരൂപത്തിന്നും പരിവാരങ്ങളും ഏകാദശിത്തണ്ടാറം പ്രമാണിച്ചു മലവട്ടത്തെക്കു പോയിട്ടു നാലു നാളായി. എണ്ണായിരം നായക്കു തലവനാകുന്ന ഉണ്ണിരാമത്തലച്ചണ്ണവരും അയ്യായിരക്കുറം പടമിക്കുതു വാൾനമ്പിയും അകമ്പടിയും തെക്കും വടക്കും നമ്പിടികളും മാരമ്പികളും ചേകവരും കൊത്തുവാളും കോയ്മകളും പെട്ടിപ്രമാണങ്ങളും എഴുന്നെള്ളത്തിന്നു മുമ്പിൽതന്നെ പോയിരിക്കുന്നു. നാട്ടാരിലും ഉടയവരും അടിയാരും മൂത്തവരും എളിയവരും കഴകങ്ങളും കിടാങ്ങളും അമ്മമാരും അമ്മോമന്മാരും പുണ്യദിവസങ്ങളിലെ വിളക്കും വേലയും കാണ്മാനായി പേരാററിലെ മുഖ്യസ്ഥലമാകുന്ന ഭാരതക്കടവിന്നരികെ എത്തിപ്പാൎത്തുവരുന്നതിനാൽ പേരാററുവീതിനാട്ടിലെ മററപ്രദേശങ്ങളെല്ലാം വിജനമെന്നുതന്നെ പറയാം.

കാക്കയുടെ ശബ്ദവുംകൂടി കേൾക്കാതിരിക്കുന്ന നട്ടുച്ചസമയത്തു കുന്നിന്മേലുള്ള ഭഗവതീക്ഷേത്രത്തിൽനിന്നു വടക്കോട്ടിറങ്ങി കൊട്ടാരത്തിൽനിന്ന് ഏറുമൂർ കോട്ടയിലേക്കുള്ള പാതയ്ക്കുനേരെ നാലാളുകൾ വരുന്നുണ്ട്.

കച്ചയും തലയിൽകെട്ടും കെട്ടി ചന്ദനംതേച്ചു പത്തിവാളും പരിചയുമായി വട്ടംചവട്ടി താണുകുമ്പിട്ടു വെവ്വേറെ പതിനെട്ടടവും എടുത്തുകൊണ്ടു ചെമ്പാറക്കുറുപ്പു മുമ്പിലും, വട്ടകയും വാൽകണ്ണാടിയും കുത്തുവിളക്കുമായി ഇടയ്ക്കിടെ പിന്തിരിഞ്ഞുനോക്കിക്കൊണ്ടു കിട്ടുണ്ണിപ്പിഷാരടി കുറുപ്പിന്റെ പിന്നിലും നടക്കുന്നു. താറുടുത്തു കുട്ടമപിരിച്ചു കൈകൊണ്ടു ചില മുദ്രകൾകാട്ടി ഒപ്പത്തിനൊപ്പം നടക്കുന്ന രണ്ടു ശാന്തികളോ കുറുപ്പോ പിഷാരടിയോ നട്ടുച്ചവെയിലിന്റെ ചൂടറിയുന്നില്ല. ഉച്ചക്കണം മുട്ടാതെ കഴിച്ചുകൊണ്ടതിനാലുള്ള ഉത്സാഹത്താലായിരിക്കാമത്. നാലാളും പാതയ്ക്കടുത്തു. കുറുപ്പു കോലമ്പിള്ളി സമ്പ്രദായം വന്ദിച്ച് അടുക്കും ആചാരവും കാട്ടി നിലവാടനിന്ന് അടവവസാനിപ്പിച്ചു നേരെ കിഴക്കോട്ടും, മററവർ പടിഞ്ഞാട്ടും യാത്രയായി. കുറച്ചു നടന്നതിനുശേഷം:—

പിഷാരടി—കുറുപ്പു ചതിച്ചേക്കുമോ? അയാൾ ദൈവാട്ടമെന്നത്രേ കരുതിയിരുന്നത്. ഉച്ചക്കണമാണെന്നു കഴിഞ്ഞപ്പോഴേ അറിഞ്ഞുള്ളു.

ഒന്നാംശാന്തി—ഉണ്ണിരാമന്റെ കണ്ണിലുണ്ണിയായ ഉണിക്കാളി കുറുപ്പിനു മരുമകളല്ലെങ്കിൽ വടകരക്കേളപ്പന്റെ വാളും കാട്ടുശ്ശേരിക്കുന്നിന്മേൽ ശവം തിന്നുന്ന കുറുക്കന്മാരും ഉണ്ട്.

പിഷാ—തലച്ചുണ്ണവക്ക കണ്ണിലുണ്ണിയല്ലാത്തപെണ്ണ്! ചെമ്പാറക്കുറുപ്പും കേളപ്പനും. നല്ല ഇണ. നൂറുകേളപ്പൻവേണം.

ഒന്നാംശാന്തി—കള്ളും കലശവും കരിങ്കുട്ടിയും ഉണ്ടായാൽ ഒരു കേളപ്പൻ പോരേ?

പിഷാ—എന്തായാലും കുറുപ്പു കുറുപ്പുതന്നെ.

രണ്ടാംശാന്തി—കുറുപ്പിനെപ്പററി നിങ്ങൾ സംശയിക്കേണ്ട. അയാൾ ആണാണ്. കണം കഴിഞ്ഞിട്ടുണ്ടെങ്കിൽ കാൎയ്യവും സാധിക്കും. ശോളകയുടെ കാൎയ്യം ഓൎമ്മവെച്ചാൽ മതി.

പിഷാ—ആണാകയാലത്രേ സംശയിക്കേണ്ടിവന്നത്.

ഇങ്ങിനെ പറഞ്ഞുകൊണ്ടു മൂന്നാളും ഓരോ വഴിക്കു പിരിഞ്ഞു. നേരം അസ്തമിച്ചു. മലവട്ടത്തുള്ള പുരുഷാരത്തിന്നു കയ്യും കണക്കുമില്ല. മലനാട്ടുകരത്തമ്പുരാൻ ആൾ, അകമ്പടി, ആന, അമ്പവാരി, നെടുകുട, നെററിപ്പട്ടം, നിയമവെടി, നടവിളി, വിരുതു, വാദ്യം മുതലായ ആചാരങ്ങളോടുകൂടി മതിലകത്ത് എഴുന്നെള്ളിയിരിക്കുന്നു. നമ്പടികളും പരിഷയും തെമ്മലപ്പുറം മുവ്വായിരവും വടമലപ്പുറം അയ്യായിരവും നായക്ക നായകനായ കാഞ്ഞൂമൽപടനായർ, വള്ളിക്കാട്ടുമൂത്താർ, നേപ്പോട്ടു

കമ്മാൾ, കേളത്തച്ഛൻ, മാണിയൂർ നമ്പ്യാർ മുതലായ അസംഖ്യം ഇടവാ
ഴികളും ദീവട്ടി, ചങ്ങലവട്ട, കുത്തുവിളക്ക്, അകമ്പടി എന്നിങ്ങിനെ
യുള്ള ആചാരത്തോടുകൂടി അതാതു സ്ഥാനങ്ങളിൽ നിരന്നു നിറഞ്ഞിരി
ക്കുന്നു. ആകപ്പാടെ ലോകരുടെ തിക്കും തിരക്കും തണ്ടും തരവും നിലയും
നിക്കവും ഇന്നവിധമെന്നില്ല.

പത്തുനാഴിക രാച്ചെന്നു. ആളുകളെല്ലാം അമ്പലവട്ടത്തു കൂടി.
ഒരാൾമാത്രം കൂരാക്കൂരിരുട്ടത്തു രാമഞ്ചിറയുടെ പടിഞ്ഞാറെവക്കിൽകൂടെ
തെക്കോട്ടു കയറിട്ട്

"കളമൊഴിവരമന്ത്രിമാതിന്നൽകൺ-
കണകൾതൊട്ടുത്തൊരുചില്ലിവില്ലുലയ്ക്കും
അളികുഴലികളൊത്തുചൂതബാണ-
ക്കളരിയിലും ചിലചോടു ഞാൻ പഠിച്ചു."

എന്ന ശ്ലോകം മൂന്നാലുരു കൃതാർത്ഥനായി ചൊല്ലിക്കൊണ്ടു പതുക്കെ നട
ക്കുന്നുണ്ട്. തലച്ചണ്ണവരെ അറിയാത്തവർക്കു ഇതു വല്ല വനഭൂതത്തി
ന്റേയും നിഴലാട്ടമാണെന്നു തോന്നാനാണ് എളുപ്പം. ഏതായാലും
ഈ ധീരൻ രാക്ഷസപ്പാറയുടെ തെക്കുപടിഞ്ഞാറെക്കോണിലായപ്പോൾ
പാറയുടെ ഇടുക്കിൽനിന്ന് ഒരാൾ അടുത്തുവന്നു നിന്നു.

തലച്ചണ്ണവർ—വട്ടോളിയല്ലേ?

വട്ടോളിക്കണ്ടൻ—ഉടയവരുടെ കല്പനപ്രകാരം കുറപ്പിന്റെ തല കാട്ടു
കുളത്തിലെ കല്ലിൻചോട്ടിലും ഉടൽ പേരാറിലുമായി.

തല—പണിക്കരെ ചെമ്പാറ തിന്നില്ലേ?

വട്ടോളി—പങ്ങാരപ്പിള്ളിയെ മാത്രമല്ല; പയാറിപ്പോന്ന പത്തുകുറെ മൂന്നൂ
റു പുള്ളികളെയും കൊണ്ടാഴിയാറിലെ മുതലക്കണ്ടേലാക്കി. ഉടയവ
രുടെ കൃപകൊണ്ടു കള്ളടിക്കാട്ടിലെ ഭൂതമായിരുന്നില്ലെങ്കിൽ കണ്ടനും രണ്ടു
തുണ്ടമായേനെ!.

തല—'ഇനി നെട്ടതലനാച്ചൻ; അതുനാളെ' എന്നു മന്ത്രിച്ചുകൊണ്ടു
'ചുരക്കുന്നിലെ കണ്ണിന്നു കാവു വരരുത്, നേരേ പോണം' എന്നു കല്പി
ച്ചു മതിലകത്തേക്കു നടന്നുതുടങ്ങി. 'ഭൂതംപോലെ; അല്ല ഭൂതം തന്നെ
കാക്കും' എന്നറിയിച്ചു താണുതൊഴുതു വട്ടോളിക്കണ്ടൻ പടിഞ്ഞാട്ടും
ഇറങ്ങി.

"അമ്മാമനെക്കൊന്ന കള്ളടിക്കാട്ടുഭൂതത്തിന്റെ സൂക്ഷ്മസ്ഥിതിയറി
ഞ്ഞാൽ മരുമകൾ നെത്ത്യാരാകുന്ന കാര്യം തീർച്ചതന്നെ. പങ്ങാരപ്പി

ള്ളിയെ കൊല്ലിച്ചതുകൊണ്ടു മുനക്കുത്ത മനക്കോട്ടുമേനോന്ന് ഈ സംഗതി
ഒരേണിയുമായിത്തീരും. അല്ലെങ്കിൽ അതു സാരമില്ല. അകം കണ
പരിചയുടെ പുറം കാണാത്ത നായന്മാർ അയ്യായിരമല്ല പതിനായിരമാ
യാലെന്താണ്? ഐതലനായ്ക്കൻ ഒരുവൻമതി. ആകയാൽ മേനോ
നെക്കുറിച്ചു നിരൂപിക്കേണ്ടതില്ല. പിന്നെ പത്തരമാററുള്ള കറകളഞ്ഞ
തങ്കം എടുപ്പാനാണ്. അതിന്നു തങ്കത്തിന്റെ സമ്മതം നോക്കുമാറില്ല.
അതു നാടുവാഴ്ച്ചയ്ക്കവകാശപ്പെട്ടതുമാണ്. വാഴ്ച്ചയ്ക്കുമുമ്പിലെങ്ങിനെ എ
ന്നുമാത്രമേ ആലോചിക്കേണ്ടതുള്ളു." മതിലകത്തേക്കു പുറപ്പെട്ട തല
ച്ചന്നവരുടെ മനോരാജ്യം ഈ ഘട്ടത്തിലെത്തിയപ്പോഴെക്കു പിന്നിൽ
നിന്ന് ഒരു കാൽപെരുമാററം കേട്ടു തിരിഞ്ഞുനിന്നു. അപ്പോൾ

വന്ന ആൾ—ആരത്?

തല—പൊയ്ക്കൊൾക.

ആൾ—മഹിമയുടയ തലച്ചന്നവരാണ് സത്യം ആളേപ്പറയായ്ക്കിൽ തല
പോവും.

തല—ആളെ അറിഞ്ഞ് അല്പം ആലോചിച്ചു ഗൌരവത്തോടുകൂടി 'വെ
ന്നിപ്പടേ! ഉടയവരിൽ അത്ര നന്ദിയുള്ള പടയാളി ഉടയവരുടെ കല്പന
അനുസരിക്കാതെ ഇവിടെ വരുവാൻ കാരണം?' എന്നുചോദിച്ച് അടു
ത്തുചെന്നു.

വെന്നിപ്പടനായർ—'ഉടയവർ കാക്കണം' എന്നു പറഞ്ഞു താണുതൊഴു
തുകൊണ്ടു "നെട്ടതലനായ്ക്കനെ കാണ്മാനില്ല. കാട്ടുശ്ശേരികുന്നിന്റെ കി
ഴക്കേപള്ളയിൽ കേളപ്പൻ ചത്തുകിടക്കുന്നു. വെട്ടികൊന്നതാണ്. ആ
പുലിയെകണ്ടുപിടിപ്പാൻ നായ്ക്കളെ വിട്ടിട്ടുണ്ട്. ഈ മലവഴിക്കു മാറിവ
ന്നിട്ടുണ്ടോ എന്നറിവാൻ വെന്നിപ്പടതന്നെ പുറപ്പെട്ടതാണ്."

തല—ശവം കണ്ടതും നായ്ക്കനെ കാണാതായതും പകലോ രാത്രിയാലോ?

പടനായർ—നാലുനാഴിക രാച്ചെന്നതിൽപിന്നെ.

തല—'കേളപ്പനെകൊന്നതു കുറുപ്പുതന്നെയായിരിക്കണം. കണം കഴി
ഞ്ഞതു നെട്ടതലക്കുറുക്കൻ അറിഞ്ഞിരിക്കുമോ? ഇനി താമസിക്കുകയല്ല
നല്ലത്' എന്നിങ്ങിനെ വിചാരിച്ചുകൊണ്ടു കുറച്ചുനേരം നിന്നിട്ട് 'പന്തി
രുവിടന്മാരോടൊക്കത്തെക്കച്ചേന്ന് ഉടൻ കോട്ടകയ്യേറുകയത്രേ വേണ്ടത്
എന്നാൽ നെട്ടതല പുറത്തുവരും.. "കണം കുറപ്പിന്റെ തലയിൽ"
എന്നു ശാന്തികളെ അറിയിക്കണം. കാൎയ്യം നാലുനാൾക്കുള്ളിൽ കഴിയും'
എന്നുകല്പിച്ചു.

പടനായർ തെക്കോട്ടിറങ്ങി പടിഞ്ഞാട്ടും, തലച്ചണ്ണവർ മതിലകത്തേക്കും പോയി.

അരുണോദയം കഴിഞ്ഞിരിക്കുന്നു. നേരിനെക്കാൾ വളവത്രേ ഇക്കാലത്ത് ഉചിതമെന്നു തലച്ചണ്ണവൎക്ക് ആകൃതികൊണ്ടു ദൃഷ്ടാന്തമായികാട്ടുന്നുണ്ടെങ്കിലും ഭയങ്കരമായ മലനാട്ടിലെ കലക്കവും കൊലയും കാണ്മാൻ കൂടി വയ്യെന്ന നിലയിൽ മേഘങ്ങളിൽ മറഞ്ഞുകൊണ്ടു ചന്ദ്രനും ഉദിച്ചു. ഒളിച്ചുനോക്കുന്നതുപോലെ ഇടയ്ക്കിടയ്ക്കുമാത്രം അല്പം പ്രകാശിക്കുന്നുണ്ട്. ഈ അസമയത്ത് അകമലച്ചുരത്തിന്റെ അടിവാരം പാറിക്കൊണ്ടു നാലാളുകൾ ധൃതിപ്പെട്ടുപോകുന്നു. തമ്മിൽ യാതൊരു ശബ്ദവുമില്ല. രണ്ടു മലകളുടെ നടുവിൽക്കൂടിയുള്ള ഇടുക്കിലായപ്പോൾ പിന്നിൽ നടന്നിരുന്ന ആൾ നാലുപാടും പകച്ചുനോക്കിക്കൊണ്ടു മററുള്ളവരുടെ മുന്നിലും പിന്നിലും ഇരുപുറവുമായി ജാഗ്രതയോടെ ചുററിനടന്നുതുടങ്ങി. ഈ പുരുഷന്റെ രക്ഷയിൽപ്പെട്ടവർ ഏകദേശം അമ്പത്തഞ്ചും ഇരുപതും പതിനഞ്ചും വയസ്സായ സ്ത്രീകളാണ്. ചെറപ്പക്കാരത്തിയെ നടുവിലാക്കി ശുഷ്കാന്തിയോടുകൂടിയാണ് മററരണ്ടാളും നടക്കുന്നത്. കാട്ടുജന്തുക്കളുടേയും കള്ളരുടേയും വിളയാട്ടമായ കൊടുങ്കാടിന്റെ നടുവേപോകുന്ന ഇവർ എന്തോ കാരണത്താൽ ഒരുവിധം പഞ്ചപ്രാണനെയുംകൊണ്ട് ഓടുകയാണെന്നുള്ളതു തീച്ചതന്നെ. മലകളുടെ നേരെ നടുവിലെത്തി. കിഴക്കേമലയുടെ ചെരുവിൽനിന്നു കയ്യിൽ കട്ടാരവുമേന്തിക്കൊണ്ട് ഒരു പടുമല്ലൻ ഇറങ്ങിവരുന്നതു കണ്ടു. സ്ത്രീകൾ പരിഭ്രമിച്ചുകൊണ്ടും പുരുഷൻ ഉറച്ചുകൊണ്ടും നിന്നു. ഇറങ്ങിവരുന്നവൻ പുരുഷന്റെ അടുത്തുചെന്നു സൂക്ഷിച്ചുനോക്കിട്ട് 'ഒളിച്ചുചാടുന്ന മുയലോ?' എന്നു പറഞ്ഞു മററുള്ളവരെ പരിശോധിപ്പാൻ തുടങ്ങിയപ്പോൾ,

നെടുതലനായ്ക്കൻ—'അടുക്കരുത്!' എന്നു പറഞ്ഞു ചൊടിയേറിയ സിംഹമെന്നു തോന്നത്തക്കവണ്ണം വട്ടോളിക്കണ്ടനെ തടുത്തു. കണ്ടൻ അല്പം പിന്നോക്കം മാറി അടിയുറപ്പിച്ച് ഒരു ശബ്ദം പുറപ്പെടുവിച്ചു കട്ടാരം ഓങ്ങുകയും നായ്ക്കന്റെ ഒരു വെട്ടുകൊണ്ടു കഴുത്തററുവീഴുകയും ഒരു നിമിഷംകൊണ്ടു കഴിഞ്ഞു. നായ്ക്കൻ ഉടലും തലയും അടുത്തുള്ള ഉടയിലേക്കു കാൽകൊണ്ടെടുത്തെറിഞ്ഞു. 'വേഗം നടക്കണം' എന്നുപറഞ്ഞു സ്ത്രീകളെ മുമ്പിലാക്കി വീണ്ടും നടന്നുതുടങ്ങി. 'കൊല്ലേണ്ടിയിരുന്നില്ല' എന്നു ചെറപ്പക്കാരത്തി പറഞ്ഞതിന്ന് 'ഇവന്റെ ശബ്ദംകേട്ടു കൂട്ടർ ഇപ്പോൾ ഇവിടെ എത്തും' എന്നായിരുന്നു നെടുതലയുടെ ഉത്തരം.

പ്രകാശത്തോടുകൂടി വഴിയാത്രക്കാർ പേരാറധിതിനാടിന്റെ അതിർത്തിയാകുന്ന പാറളിക്കാട്ടു കടന്നു. വഴിയാട്ടുത്തുള്ള പാറമേൽ സ്ത്രീകൾ മൂന്നാളും ഇരുന്നു കുറച്ചു വിശ്രമിച്ചതിന്റെശേഷം ചെറപ്പക്കാരത്തി 'അമ്മാമന്റെ കല്പനയില്ലാതെ അവിടുന്നു ജീവിച്ചിരിക്കുമ്പോൾ മറ്റൊരാളെ ആശ്രയിപ്പാൻ ഞാൻ പുറപ്പെടുന്നതു കുറെ അവിവേകമായി. ഉണിക്കാളിയുടെ പരിഭ്രമവും സ്നേഹവും വ്യസനവും കണ്ടപ്പോൾ അത്ര വിചാരിച്ചില്ല' എന്നു മററുള്ളവരെ നോക്കിപ്പറഞ്ഞു.

നെട്ടതലനായ്ക്കൻ— കൊച്ചുതിരുമേനി! മഹാമഹിമയുടയ മലനാട്ടുടയവരാകുന്ന വലിയതമ്പുരാൻ തിരുമേനിയുടെ ദേഹത്തിന്നു ദ്രോഹിച്ച് അവിടുത്തോടെതിർക്കുന്നവന്റെനേരെ പകപോക്കുവാനും മലനാട്ടിലെ പെണ്ണും പിള്ളകളെ രക്ഷിക്കുവാനുമായിട്ടല്ലേ എഴുന്നെള്ളുന്നത്? പിന്നെ പെരുമ്പടപ്പുസ്വരൂപത്തോടത്രേ ആവശ്യപ്പെടുന്നതും.

ഈ വാക്കുകൾ കേട്ടപ്പോൾ ആപത്തണയുന്നിടം വിട്ടുപോന്നതുകൊണ്ട് അല്പം ആശ്വസിച്ചുംകൊണ്ടിരുന്നിരുന്ന മററ സ്ത്രീകൾ പെട്ടന്നുണർന്നു. മൂത്തവൾ തമ്പുരാട്ടിയെ നോക്കി 'ഓമനത്തമ്പുരാട്ടി! ഇവിടുത്തെ ഈ നിലയിൽ കാണേണ്ടിവന്നുവല്ലോ' എന്നുപറഞ്ഞു കരഞ്ഞുതുടങ്ങി. 'ഇതിന്നു സംഗതിവരുത്തിയ ആ മഹാപാപിയും കുലവും നശിക്കട്ടെ!' എന്നിടനെഞ്ഞുമുട്ടിപ്പറഞ്ഞുംകൊണ്ടു പാറമേൽ ഇരിക്കുന്ന മലനാട്ടുതമ്പുരാട്ടിയെ എടുത്തു മടിയിൽവെച്ചു മററവളും തേങ്ങിത്തുടങ്ങി.

തമ്പുരാട്ടി. 'നിങ്ങൾ വ്യസനിക്കരുത്! ഞാനൊരു സൂര്യക്ഷത്രിയസ്ത്രീയാണെങ്കിൽ ഇതിന്റെ പക വീട്ടും' എന്നരുളിച്ചെയ്ത് അവരെ ഒരുവിധം ആശ്വസിപ്പിച്ചതിന്നു ശേഷം നായ്ക്കനോടായി 'നെട്ടതലേ! ഞങ്ങളെ രക്ഷിച്ചതിന്നുതക്ക സുകൃതം താൻ അനുഭവിക്കാതിരിക്കില്ല' എന്നു തൃക്കണ്ണിൽനിന്നു കണ്ണീർ വാർത്തുംകൊണ്ടു കരുണയോടെ അരുളിച്ചെയ്തു.

നായ്ക്കൻ—'മലനാട്ടുടമയായ തിരുമേനി! ഇവിടുന്നു മററാന്റെ നേരെയുള്ള പകപോക്കി സുഖമായിരിക്കുന്നതിനേക്കാൾ വലുതായ ഒരു ഭാഗ്യം അടിയനുണ്ടാകുമെന്നു തിരുമനസ്സിൽ കരുതുന്നതു സങ്കടമാണ്' എന്നുണർത്തിച്ചു മൂന്നുപട്ടം താണുതൊഴുതു. 'ഇവിടെ അധികം താമസിക്കുകയല്ല നല്ലത്' എന്നുപറഞ്ഞു നാലാളും നേരെ തെക്കോട്ടു നടക്കുകയും ചെയ്തു.

ദിവസം രണ്ടുകഴിഞ്ഞു. മലവട്ടത്തുകൂടിയ ലോകർ മിക്കതും അതാതു നാട്ടിലെത്തി. പണ്ടാരപ്പിള്ളിപ്പണിക്കരും ആൾക്കാരും കൊണ്ടാഴിയാ

റ്റിൻകരയിൽവെച്ചു ചെമ്പാറക്കുരുപ്പിനോടു പടയോറു മരിച്ചുവെന്നും, കുരുപ്പിനെ തിരഞ്ഞുനോക്കിയതിൽ കള്ളടിക്കോട്ടിൻെറ പടിഞ്ഞാറെ ചെരുവിലുള്ള പൊട്ടക്കിണററിൻ വക്കത്തു വാളും പരിചയും മാത്രം കാണ്മാനുണ്ടെന്നും ഉള്ള സംസാരം നാടെല്ലാം പരന്നു. 'കള്ളടിക്കോട്ടിലെക്കോലമാടൻ' എന്നു പിന്നെ പ്രസിദ്ധനായ ഭൂതം പിടിച്ചുവെന്നാണ് മിക്ക ആളുകളും വിശ്വസിച്ചത്. തമ്പുരാനും പരിവാരങ്ങളും മലവട്ടത്തുതന്നെ പത്തുദിവസം താമസിപ്പാൻ നിശ്ചയമാക്കിയിരിക്കുന്നു. കുരുപ്പും പണിക്കരുമായി പടയേല്പാനുള്ള കാരണം കല്പിച്ചന്വേഷണം നടത്തിയതിൽ മനഃക്കോട്ടുമേനോൻ കുരുപ്പിൻെറ മരുമകളുമായി വിശ്വാസം വേണമെന്ന സംഗതിയിൽ മേനോനും കുരുപ്പും പിണക്കമായെന്നും മേനോൻെറ കല്പനപ്പടിക്കു കുരുപ്പിനെക്കൊൽവാൻ പണിക്കർ ഒരുങ്ങീട്ടുണ്ടെന്നു കേട്ടു പണിക്കരെജ്ജയിക്കുന്നതിന്നുവേണ്ടി ഭഗവതീക്ഷേത്രത്തിലെ ശാന്തികളെക്കൊണ്ടു കുരുപ്പ് ഉച്ചക്കണം കഴിപ്പിച്ചിട്ടുണ്ടെന്നും തലച്ചണ്ണവരുടെ ആൾക്കാരും, പണിക്കർ കുരുപ്പിനെക്കൊല്ലുമെന്നു തലച്ചണ്ണവർ കുരുപ്പിനെ തെറിദ്ധരിപ്പിച്ചതാണെന്നു മേനോൻെറ ആൾക്കാരും പറയുന്നു. സൂക്ഷ്മം തലച്ചണ്ണവർക്കും കിട്ടുണ്ണിപിഷാരടിക്കും മാത്രം അറിയാം. ഏതായാലും എണ്ണായിരക്കൂറുകാരും അയ്യായിരക്കൂറുകാരും തമ്മിൽ കീരിയും പാമ്പുമായിത്തീന്നു. മലനാട്ടിൽ കലക്കവും കലമ്പലും പടയും പിണക്കവും വല്ലാതെ വർദ്ധിച്ചിരിക്കുന്നു. അസ്വസ്ഥനായിത്തീന്ന തമ്പുരാൻ തമ്മിൽ സന്ധിപ്പിക്കണമെന്നു കല്പിച്ചു നിശ്ചയമാക്കി തലച്ചണ്ണവരേയും മേനോനെയും കോയിലകത്തു വരുത്തി. വിചാരിച്ചതുപോലെ തരംവന്നുവെന്നു കരുതി തലച്ചണ്ണവർക്കുണ്ടായ സന്തോഷത്തിന്ന് അതിരില്ല.

ഉച്ചതിരിഞ്ഞു. പുനജ്ജനിക്കുന്നിന്മേൽനിന്ന് അതിഭയങ്കരമായി ഓരിവെട്ടു കേൾപ്പാനുണ്ട്. പടനായകന്മാർ രണ്ടാളും രാജസന്നിധിയിലെക്കു പോയിട്ട് അരനാഴികപോലും കഴിഞ്ഞിട്ടില്ല. തലച്ചണ്ണവരുടെ ചൊൽപടിക്ക് ഏത്തേണ്ടവരായ പന്തിരുവീടർ കോയിലകപ്പടിക്കൽ എത്താറായിട്ടേ ഉള്ളു. മലനാടിൻെറ ഭാഗ്യം ഒരു കഠിനപ്രവൃത്തിയാൽ അപ്പോഴുക്കുതന്നെ അസ്തമിച്ചുപോയി. തലച്ചണ്ണവർ 'അയ്യോ! ചതിച്ചു' എന്നൊക്കെ നിലവിളിച്ചുകൊണ്ടു പുറത്തുചാടി കോയിലകപ്പടിക്കലെത്തി പരിഭ്രമിച്ചുകൊണ്ട് 'മഹാപാപി മേനോൻ പൊന്നുതമ്പുരാനേയും അപായപ്പെടുത്തി'. ഇത്രത്തോളം പറഞ്ഞപ്പോൾതന്നെ തുവണക്കാരും വെന്നിപ്പട മുതലായവരും ഒന്നായി കോയിലകത്തിന്നുള്ളിലേക്കോടി. 'പിടി

ച്ച് ആമാംവെച്ചിടണം' എന്നു വിളിച്ചുപറഞ്ഞുകൊണ്ടു തലച്ചെണ്ണവരും പിന്നാലെ ചെന്നു. അകത്തുകടന്നു നോക്കിയപ്പോൾ മേനോനെക്കാണമാനില്ല. മേനോൻ തലച്ചെണ്ണവരുടെ വിളിയും വട്ടവും കണ്ടപ്പോൾ വടക്കേ മതിൽചാടിയൊളിച്ചോടിക്കഴിഞ്ഞിരിക്കുന്നു. ഭയങ്കരമായ ഈ വർത്തമാനം കേട്ടുകേൾപ്പിച്ചു കോയിലകമുറ്റത്തും പാതയിലും പാമ്പിലും നാട്ടാർ നിറഞ്ഞു. പണിക്കവിടരും വെന്നിപ്പടനായരും കോടഞ്ചേരിക്കമ്മളും ഐതലനായ്ക്കനും പരിഷകളും പലവിധം തിരഞ്ഞിട്ടും മേനോനെ കണ്ടില്ല.

അസ്തമിച്ചു. പത്തുനാഴിക രാച്ചെന്നിട്ടും മലവട്ടത്തുള്ള കോയിലകത്തെ തിരക്കും ലഹളയും അവസാനിച്ചിട്ടില്ല. മററുള്ള നാട്ടിലെല്ലാം ആൾപെരുമാററം മിക്കതും ഒതുങ്ങി. മലനാട്ടുകരെ മൂത്തതമ്പുരാട്ടിയായ കൊച്ചുതമ്പുരാട്ടി എഴുന്നെള്ളിയിരിക്കുന്ന ആററിൻകര കൊട്ടാരത്തിന്റെ മതിൽക്കെട്ടിന്നുള്ളിൽ ചെറുപ്പക്കാരനായ ഒരാൾ പുഞ്ചവുച്ചുമടക്കിക്കൊണ്ടു മേൽപ്പോട്ടുനോക്കി നിൽക്കുന്നുണ്ട്. മാളികയിലെ കിളിവാതിലിന്നുട്ടുത്തു നിന്നുകൊണ്ടു് ഒരു ദാസി "തിരുമേനിക്കു രണ്ടുദിവസമായി സുഖമില്ല. തമ്പുരാൻ തിരുമനസ്സിലേക്കു വിശേഷം വല്ലതുമുണ്ടോ? എന്താണിപ്പോൾ ഇവിടെ വന്നത്? എന്നു ചോദിപ്പാൻ അരുളിച്ചെയ്തു" എന്നു പറഞ്ഞു. അപ്പോൾ ആ ചെറുപ്പക്കാരൻ വ്യസനത്തോടുകൂടി "രക്ഷക്കു വന്നവനെ ശിക്ഷിക്കരുത്! മുഖം കാണിപ്പാൻ തിരുമനസ്സുവെക്കാഞ്ഞാൽ ആപത്തുകപ്പെട്ടും. തമ്പുരാൻ തീപ്പെട്ടു. മലനാടു കെട്ടു. മഹിമയേറിയ മലനാട്ടുകരസ്വരൂപത്തിലെ ചോറുതിന്നുപോരുന്ന മനക്കോട്ട് ഉണ്ണിക്കുമാരനാണ് ഇതു തിരുമനസ്സറിവിക്കുന്നത്" ഇങ്ങിനെ പുലമ്പുന്നതുകേട്ട ദാസി വിവരം തമ്പുരാട്ടിയെ ഗ്രഹിപ്പിച്ചു.

മനക്കോട്ടുമേനോനാണെന്നറിഞ്ഞപ്പോൾ തമ്പുരാട്ടിയുടെ വിധം ഒന്നു പകന്നു. ഉടനെ നാലുകെട്ടിന്റെ കിഴക്കേവാതിൽ തുറന്നു. മേനോൻ അനുവാദപ്രകാരം ഈറയത്തുകയറിനോക്കിയപ്പോൾ തമ്പുരാട്ടിക്കു പകരം മറെറാരു സ്ത്രീയെയാണ് കണ്ടത്. സ്ഥാനമഹിമയൊഴികെ മററുള്ള ഗുണങ്ങൾകൊണ്ടും പ്രായംകൊണ്ടും രാജ്ഞിയോടു കിടപിടിച്ചിരുന്ന ആ സ്ത്രീ മനക്കോട്ടുമേനോനെക്കണ്ടപ്പോൾ 'എന്നെ രക്ഷിക്കണം' എന്നു പറഞ്ഞു കാക്കൽവീണു കരഞ്ഞുതുടങ്ങി.

മേനോൻ—ഉണിക്കാളിയുടെ സ്ഥിതി എനിക്കറിയാം. എന്റെ ജീവനെക്കളഞ്ഞും ഉണിക്കാളിയെ ഞാൻ രക്ഷിക്കും. ഭഗവതിയാണ് സത്യം.

എഴുനിൽക്ക! തിരുമേനി ഇങ്ങോട്ടെഴുന്നെള്ളുന്നില്ലെ? തമ്പുരാനെ തലച്ചന്നവർ വെട്ടിക്കൊന്നു. തമ്പുരാട്ടിയെ ഓൎത്തിട്ടാണ് ഞാൻ എത്രക്കാതെ വേഗത്തിൽ പോന്നത്. എന്നു തിരുമനസ്സറിയിക്കു!.

ഉണി—തമ്പുരാട്ടി ഇവിടെ ഇല്ല. തലച്ചന്നവരുടെ നേരെ പകപോക്കുവാനായി പെരുമ്പടപ്പുതമ്പുരാനെക്കാണ്മാൻ വന്നേരി ചിത്രകൂടത്തിങ്കലെക്ക എഴുന്നെള്ളിട്ടു രണ്ടുദിവസമായി.

മേനോൻ—അവിടുന്നിതു മുൻകൂട്ടിത്തന്നെ അറിഞ്ഞതെങ്ങിനെ?.

ഉണി—തലച്ചന്നവർ നാടുവാഴ്ചക്കവേണ്ടി ഉച്ചക്കണെമിരുത്തിയതും അമ്മാമനെ ദൈവാട്ടമെന്നുപറഞ്ഞു ചതിയായി വ്യാപരിപ്പിച്ചതും അമ്മാമൻ എന്നോടു പറഞ്ഞു. തമ്പുരാട്ടി ശാന്തികളെ വരുത്തിച്ചോദിച്ചപ്പോൾ കണമിരുന്നത് അമ്മാമന്റെ ആവശ്യപ്പടിയാണെന്നത്രെ അവരുടെ ഉത്തരം. അദ്ദേഹത്തെക്കൊന്നതും തലച്ചന്നവരായിരിക്കണം. കാരുണ്യമുടയ തമ്പുരാട്ടി മലനാട്ടിലെ പെണ്ണുംപിള്ളകളുടെ നിതിയിൻ നിലയ്ക്ക് ഏറ്റക്കുറവു വന്നുപോമെന്നോൎത്തും പ്രത്യേകാ എന്റെ അവസ്ഥയോൎത്തും ആപത്തകപ്പെടുന്നതു ഭയപ്പെട്ടും നെടുതലനായരുടെ രക്ഷയിൽ രണ്ടു 'പിണാത്തി'കളോടുകൂടി ആരുമറിയാതെ രാത്രിയിൽ എഴുന്നെള്ളി.

മേനോൻ—വഴിയിൽ പിഴ യേററില്ലായിരിക്കാം.

ഉണി—തൃശ്ശിവപേരൂർ എത്തിയ വൎത്തമാനമുണ്ട്. (തലതാഴ്ത്തിക്കൊണ്ടു) ഞാനിപ്പോൾ ഒരു കള്ളത്തമ്പുരാട്ടിയായി കഴിച്ചുകൂട്ടുകയത്രേ ചെയ്യുന്നത്.

മേനോൻ—ക്രൂരടയ കരപ്പിന്ന് ഒരു മരുമകളുണ്ടായതിനാൽ പേരാററവീതിനാടിന്റെ സുകൃതം മുഴുവനും നശിച്ചില്ല. ഇങ്ങിനെയൊരു പെൺപിള്ളയെക്കാണ്മാൻ ഭാഗ്യം വന്നതിൽ ഞാൻ കൃതാൎത്ഥനായി.

ഉണി—ഇതെന്നോടു പറയേണ്ടതല്ല. എന്നുപറഞ്ഞു നെററി അല്പം ചുളിച്ചു 'ഞാനും മലനാട്ടിലെ ലോകരിൽ ഒരാളാണ്. ചെമ്പാക്കരപ്പിന്റെ മരുമകളുമാണ്', എന്നു വീണ്ടും പറഞ്ഞു.

മേനോൻ—അതെനിക്കറിയാം. വെറുക്കേണ്ട. സന്തോഷത്താൽ പെട്ടന്നു പുറപ്പെട്ടുപോയി. എന്നെ ഉള്ളു. പോയിക്കിടന്നോളു. സകാൎയ്യം ആ നിലയിൽതന്നെ ഇരിക്കട്ടെ. നാളെത്തന്നെ പട തുടങ്ങേണ്ടിവരും.

ഉണി—സൂക്ഷിക്കണെ!.

മേനോൻ—പേടിക്കേണ്ട! എന്ന് ഉണിക്കാളിയോടും, വാതിൽ അടച്ചു ത

മ്പുരാട്ടിക്കെഴുന്നെള്ളുവാൻ വിളക്കു കാണിക്കു! എന്നു ദാസിയോടും പറഞ്ഞു പുറത്തിറങ്ങി. 'മതി പരിഹാസം' എന്നു പറഞ്ഞു തിരിഞ്ഞുനോക്കി ഉണിക്കാളി ദാസിയോടുകൂടി മാളികയിലെക്കും പോയി.

പിറേറദിവസം ഏകദേശം പത്തുനാഴിക പുലൎന്നപ്പോൾ മഹിമയുടയ തലച്ചന്നവരും പരിവാരങ്ങളും ഏമ്മൂർകോട്ടയിലെത്തി. മനക്കോട്ടു മേനോനെത്തിരഞ്ഞുപിടിപ്പാൻ എണ്ണായിരക്കൂററുകാർ എങ്ങും നടക്കുന്നുണ്ട്. ഉണിക്കാളിയെ കൂട്ടിക്കൊണ്ടുവരുവാൻ പോയ ആൾ, കുറപ്പിന്റെ കൂടെ മരുമകൾ മലവട്ടത്തെക്കു പോയിരുന്നുവെന്നും പിന്നെ കണ്ടിട്ടില്ലെന്നും ചെന്നറിയിച്ചപ്പോൾ മേനോന്റെനേരെയുള്ള പകക്കു മൂച്ചുകൂടി. തമ്പുരാട്ടി എഴുന്നെള്ളിയിരിക്കുന്ന കൊട്ടാരത്തിന്റെ പടിക്കൽ വെച്ച് ആരോ മേനോനെ കണ്ടുവെന്ന് ഒരു ധ്വനികേട്ടു. വിട്ടയയ്ക്കുകയാണു നല്ലതെന്നറിയിപ്പാൻ അയച്ച കണിക്കാട്ടു നമ്പൂതിരിക്കു തമ്പുരാട്ടിയെ കാണ്മാൻപോലും അനുവാദം കിട്ടിയില്ലെന്നറിഞ്ഞു പിടിച്ചുകൊണ്ടുവരുവാൻ പന്തിരുവീടരെയും കോടഞ്ചിറയേയും അയച്ചു. പടയാളികൾ കോട്ടാരപ്പടിക്കെത്തിയപ്പോൾ മേത്തലപ്പടനായർ, താന്നിക്കൽ കുറപ്പ്, ചേക്കാട്ടുമേനോക്കി, വെണ്മണ്ണൂർ ചെല്ലട്ടൻ മുതലായവരും അയ്യായിരത്തിലുള്ളവരും കച്ചയും തലയും കെട്ടി വില്ല്, വേല്, വാള്, വടി, കുന്തം, കട്ടത്തില തുടങ്ങിയ ആയുധം ധരിച്ചു് അടിയുറപ്പിച്ചുനിൽക്കുന്നതു കണ്ടു. വൃത്താന്തം ഉടൻ തലച്ചന്നവരെ തിരിയപ്പെടുത്തി. വട്ടോളിക്കണ്ടനെ കണ്ടിട്ടു രണ്ടുദിവസമായെന്നുകേട്ടാറെ ചുരക്കുന്നിലെ കണ്ണിന്നടവു പാറിയെന്നറിഞ്ഞു പെരിയാട്ടുപണിക്കരും ചെന്നിക്കുളത്തുകമ്മളുംകൂടി ചുരക്കുന്നിന്മേൽ വിൽകുത്തി ഒന്ന്, തുരുത്തിക്കമ്മളും പുറക്കാട്ടുനായരുംകൂടി തുരുത്തികുന്നിന്മേൽ ഒന്ന്, ചെറുകരയും ചുട്ടത്തു മേനോന്മാർ മലക്കുന്നിന്മേൽ ഒന്നു് ഇങ്ങിനെ മൂന്നു കണ്ണേറപ്പെടുത്തി. എണ്ണായിരത്തിലുള്ളവരും പടയ്ക്കൊരുങ്ങി.

അഞ്ചുമാസം കഴിഞ്ഞു. പുണ്യനദിയായിരിപ്പോരു പേരാറു ചോരകൊണ്ടും ശവംകൊണ്ടും നിറഞ്ഞു. എണ്ണായിരത്തിൽ രണ്ടായിരവും അയ്യായിരത്തിൽ ഒന്നുകുറെ മൂവ്വായിരവും ഒടുങ്ങി. പേരാററുവീതിനാട്ടിലെ ചിലവും മുളവും വില്ലും വേലയും കരിയും കാഴ്ചയും അങ്കം, ചുങ്കം, വഴി, പിഴ മുതലായതും മഹിമയുടയ തലച്ചന്നവരുടെ അധീനത്തിലായി. തമ്പുരാന്റെ തിരുവുടലിനേക്കാൾ ഭഗവതീക്ഷേത്രത്തിന്റെ ഉടമയത്രേ വേണ്ടതെന്നു കരുതിയ ശാന്തികൾക്കു ശാന്തിമുഴുത്ത് ഊരായ്മയുമായി. ഭഗവ

തിക്കുള്ള ഗോളകയുടെ പണിയും തീൎന്നു. അയ്യായിരത്തിലുള്ളവരും മന ക്കോട്ടുമേനോനും മാററാനെ മടക്കിപ്പൊരുതുജയിപ്പാൻ പണിയെന്നുകണ്ടു, ഒരു നായർപോലും ശേഷിക്കാതിരിപ്പോളം പടതന്നെ എന്നുറച്ചിരിക്കു ന്നു. ചിങ്ങഞ്ഞായർ അഞ്ചാംതിയ്യതി കൊട്ടാരം അടക്കാതെ ഒഴിക്കില്ലെ ന്നുപിടിച്ച് എണ്ണായിരക്കൂററുകാർ വലത്തേക്കോണിലും, ജീവനുള്ള പ്പോൾ കൊട്ടാരം വിടുകയില്ലെന്നുപിടിച്ച് അയ്യായിരക്കൂററുകാർ ഇടത്തു കോണിലും പടയേററു. അയ്യായിരത്തിന്നിടയിൽ നെടുതലനായ്ക്കൻെറ തല കണ്ടതുമുതൽ വലത്തുകോൺപട ഒഴിച്ചുതുടങ്ങി. അസ്തമനത്തോടു കൂടി കാട്ടുശ്ശേരി കുന്നിൻെറ പടിഞ്ഞാറെ അടിവാരത്തിൽ പോക്കുളം ഉറപ്പിച്ചു.

മലനാട്ടുടമയായ തലച്ചണ്ണവരും ചതുരംഗക്കളിയിൽ വിരുതുടയ വീരമംഗലത്തു നമ്പൂതിരിയും അത്താഴംകഴിഞ്ഞു കോട്ടയിൽ മാളികപ്പു റത്തു കയറി പടയെക്കുറിച്ചു വിചാരിച്ചുകൊണ്ടിരിക്കുന്നതിന്നിടയിൽ "ഉണിക്കാളിയെ കിട്ടിയാൽ പടനിൎത്തി കൊട്ടാരവും മേനോനെയും വിടരുതേ?" എന്നു നമ്പൂതിരി ചോദിച്ചു.

തല—മേനോൻ ജീവിച്ചിരിക്കുമ്പോൾ ഉണിക്കാളിയെ നമുക്കു കിട്ടില്ല.

നമ്പൂതിരി—ഇവിടുന്നു പെണ്ണുങ്ങളെ നല്ലവണ്ണം അറികയില്ല. വേണ മെങ്കിൽ ഇന്നുതന്നെ ഞാൻ കൊണ്ടുവരാം.

ഇതുകേട്ടപ്പോൾ മഹിമയുടയ തലച്ചണ്ണവരുടെ മനസ്സിന്നു പെട്ടെന്നു ണ്ടായ മാററം ഒരു മന്ദഹാസമായി വെളിപ്പെട്ടു.

തല—ഇതെന്നെ കളിപ്പിക്കുകയാണ്.

നമ്പൂതിരി—മലനാട്ടുടയവർ എൻെറ കളിപ്പാവയല്ലെന്ന് എനിക്കറിയാം.

തല—എന്നാൽ നാളെമുതൽ പടയില്ല. വിലപാദ്രിനാഥക്ഷേത്രത്തി ൻെറ ഉടമ വീരമംഗലത്തു നമ്പൂതിരിയുമാണ്.

നമ്പൂതിരി പോയിട്ട് ഏകദേശം നാലുനാഴിക കഴിഞ്ഞപ്പോൾ മട ങ്ങിവന്നു. തലച്ചണ്ണവർ ഏകാഗ്രമനസ്സോടുകൂടി ധ്യാനിച്ചിരുന്നിരുന്ന രൂപം തളത്തിൻെറ ഉമ്മറത്തു പ്രത്യക്ഷമാകയും ചെയ്തു. ആശ്ചൎയ്യബ ഹുമാനങ്ങളോടുകൂടി നമ്പൂതിരി നോക്കിച്ചിരിച്ചു.

നമ്പൂതിരി—ഇവിടുന്ന് എന്നെ വേണ്ടവിധം അറിഞ്ഞിരുന്നില്ല അല്ലെ?

തല—ഇത്രത്തോളം അറിഞ്ഞിരുന്നില്ല.

നമ്പൂതിരി—എന്നാൽ ഇതിലും അധികവും അറിയിച്ചേക്കാം.

തല—അതെന്താണ്?

ഇതുകേട്ട ഉടനെ വീരമംഗലത്തു നമ്പൂതിരിയായിരുന്ന മഹാമഹിമയുടയ വീരകേരളവൎമ്മൻ പെരുമ്പടപ്പു വലിയതമ്പുരാൻ അരവാളൂരിപ്പിടിച്ച് "അതിശുദ്ധനായ മലനാട്ടുകരസ്വരൂപത്തേയും ക്രൂരടയ കുരപ്പനേയും ചതിച്ചുകൊന്ന ഭൃത്യനെത്തമ്പുരാട്ടിയുടെ തോഴിയായ കുരപ്പിന്റെ മരുമകൾക്കു ബലികഴിക്കുകതന്നെ" എന്നരുളിച്ചെയ്തു് ഒരു വെട്ടുകൊണ്ടു തലച്ചുണ്ണവരുടെ കഥ തീൎത്തു.

പിറന്നാളത്തെ ഉദയം:—

"ഭൃത്യാൎത്തിയോരു നിറമററ തമസ്സിലാണ്ടു
ശ്രീധാത്രിതൻ മതിമറഞ്ഞ കിടപ്പു കണ്ടു്
വാതംകലൎന്ന ഹിമാംബു തളിച്ചു തേജോ-
നാഥൻ കരംതടവിമെല്ലെയുണൎത്തിടുന്നു"

എന്ന വൎണ്ണനത്തിന്ന് ഏററവും ചേൎച്ചയുള്ളതായിരുന്നു. അന്ന് ആറു നാഴികപ്പുലൎന്നപ്പോൾ ഭാഗ്യവശാകൊണ്ടു പേരാററുവീതിനാട്ടു മുഴുവനും മലനാട്ടുകരസ്വരൂപത്തിൽ തിരുഅവതാരംചെയ്തരുളിയ കാത്ത്യായനിതമ്പുരാട്ടിയുടെ തൃക്കൈയ്യിൻകീഴിലായി. മഹിമയുടയ മനക്കോട്ടു് അച്ചൻ മലനാട്ടുകര മന്ത്രിസ്ഥാനവും ഉണിക്കാളിയുടെ ഭൃത്യസ്ഥാനവും അന്നുതന്നെ കയ്യേററു. നെടുതലനായ്ക്കൻ പതിമൂവ്വായിരത്തിന്റെ നായകനായിത്തീൎന്നു. വാഴ്ചകഴിപ്പിച്ചു പെരുമ്പടപ്പു വലിയതമ്പുരാൻ വന്നേരി ചിത്രക്കൂടത്തിങ്കലേക്കു പിറെറദിവസം എഴുന്നെള്ളി. മററാരായ ഐതലനായ്ക്കൻ, വെന്നിപ്പടനായർ, പന്തിരുവിടർ മുതലായവൎക്കുംകൂടി വേണ്ട ഉപദേശം നൽകി നീതിയിൻനിലയ്ക്കു് ഒക്കത്തക്കവണ്ണം ലോകരെ കാത്തുപോന്ന ആ തമ്പുരാട്ടിയെ സാക്ഷാൽ കാത്ത്യായനീദേവിയെന്നു കരുതി പേരാററുവീതിയിലെ നാട്ടാർ ഇന്നും വന്ദിച്ചു വരുന്നു.

എ. കെ. പി.



# ഭാഷാതത്വം

ഭാഷാസംബന്ധമായ വിഷയങ്ങളെപ്പററി നിരൂപിക്കുന്നവരായ വിദ്വാന്മാരുടെ ആലോചനക്കു വിഷയീഭവിക്കുന്ന അസംഖ്യം കാര്യങ്ങളിൽവെച്ചു മുഖ്യമായ ഒന്നു് മനുഷ്യരുടെ ഇടയിൽ ഭാഷ പ്രചരിച്ചുതുടങ്ങിയതു് എങ്ങിനെയാണെന്നുള്ളതാകുന്നു. ലോകംമുഴുവൻ ബഹുമാനിക്കത്തക്കവിധം പാണ്ഡിത്യം സമ്പാദിച്ച വിദ്വാന്മാരും, അതിയോഗ്യന്മാരായ ഗ്രന്ഥകർത്താക്കന്മാരും മനുഷ്യരുടെ ഇടയിൽ ധാരാളം ഉണ്ടായിട്ടുണ്ടു്. അവരുടെ പരിശ്രമമാണു നമുക്കിപ്പോഴുള്ള് എല്ലാ ഉൽകർഷങ്ങൾക്കും കാരണമായിട്ടുള്ളതും. അവരെല്ലാവരും വലിയ ഭാഷാപണ്ഡിതന്മാരായിരുന്നുവെന്നുള്ളതിന്നും വാദമില്ല. എന്നാൽ അവരുടെ പാണ്ഡിത്യത്തിന്നധിഷ്ഠാനമായ ഭാഷയുടെ ആവിർഭാവം എങ്ങിനെയാണെന്നു പര്യാലോചിക്കേണ്ടതാണ്. ശൈശവകാലത്തു മാതാപിതാക്കന്മാരുടേയും മററും സഹവാസത്താലാണു് എല്ലാവർക്കും ഭാഷാപരിചയം സിദ്ധിക്കുന്നതു്. എന്നാൽ മനുഷ്യരിൽ ഒന്നാമതായി ഉണ്ടായ ആൾക്കു ഭാഷ മനസ്സിലായതെങ്ങിനെ? ഇങ്ങിനെ വിചാരിക്കുംതോറും കാഠിന്യം കൂടുന്നതായ ഈ വിഷയത്തിൽ ശരിയായ ഒരു തീരുമാനം വരുവാൻ പ്രയാസമാണു്. ഇത്രയും ഗഹനമായ ഈ വിഷയത്തെപ്പററിയ നിരൂപണങ്ങളിൽ രസമുള്ള അനേകം അംശങ്ങൾ അന്തർഭവിക്കുന്നതാണു്.



സൃഷ്ടികർത്താവായ സർവ്വേശ്വരൻതന്നെ അവതരിച്ചു് മനുഷ്യരുടെ പ്രഥമപുരുഷന്നു താനുണ്ടാക്കിയ വ്യാകരണകോശാദികൾ പഠിപ്പിച്ചു് ആയാൾക്കൊരു ഭാഷ മനസ്സിലാക്കിക്കൊടുത്തുവെന്നും, ആ ഭാഷക്കു പിൻകാലത്തിൽ അനേകം പ്രകാരത്തിൽ രൂപഭേദം വന്നിട്ടുണ്ടായ സന്തതികളാണു് ഇപ്പോൾ നടപ്പുള്ള ഭാഷകൾ എന്നും ചിലർ സിദ്ധാന്തിക്കുന്നു. മനുഷ്യർക്കു യാതൊരു പരിഷ്കാരവും സിദ്ധിക്കാത്ത ആദികാലത്തിൽ അവർ ഭാഷകൂടാതെതന്നെ ഇംഗിതാകാരാദികളെക്കൊണ്ടു അന്യോന്യം സംഭാഷണം നടത്തിയിരുന്നുവെന്നും, അത്രമാത്രംകൊണ്ടു കാര്യം ശരിയായി നടക്കാതെ കാണുകയാൽ വണ്ടി മുതലായ കൃത്രിമവ

സ്സുക്കളുടേയും ശ്വാവു മുതലായ ജന്തുക്കളുടേയും ശബ്ദത്തേയും, മനുഷ്യ ക്കുതന്നെ ദുഃഖഭയാദികളുണ്ടാവുമ്പോൾ മുഖത്തിൽനിന്ന് അഹേതുക മായിപ്പുറപ്പെടുന്ന ഹീ, ഹാ, ഹ്ഹും, എന്നു തുടങ്ങിയ ധ്വനികളേയും പിടിച്ച്, ഓരോ വസ്തുക്കൾക്കും ഓരോ പ്രവൃത്തികൾക്കും കാകൻ, കോകിലാ, കുക്കടാ എന്നിങ്ങിനേയും, ഹുൽകാരം, ചീൽകാരം എന്നി ങ്ങിനേയും മററും ശബ്ദമൂലകങ്ങളായ ഓരോ പേരുകൾ കൊടുത്ത് അതു കളെക്കൊണ്ടുതന്നെ വ്യവഹാരം നടത്തി ഒരു ഭാഷയെ നടപ്പിൽ വരു ത്തിയെന്നും മററചിലർ വാദിക്കുന്നു. മനുഷ്യർക്ക് കാലക്രമേണ ഓരോ ആവശ്യങ്ങൾ അധികരിച്ചുവന്നപ്പോൾ ചേഷ്ടകളെക്കൊണ്ടും മററും കാര്യം നിർവ്വഹിക്കുന്നത് അസാദ്ധ്യമായിത്തോന്നുകയാൽ അവർ ഒരു മഹാസഭകൂട്ടി അതിൽവെച്ച് പശുക്കൾ മുതലായ മൃഗങ്ങളുടെ കൊമ്പ്, വാൽ മുതലായവ പിടിച്ച് ഇന്നിന്ന സാധനങ്ങളെ ഇന്നിന്ന പേരു കൊണ്ടു വ്യവഹരിക്കണമെന്നു വ്യവസ്ഥചെയ്യുംവണ്ണം, ആ സഭയിൽ നിന്നു നിശ്ചയിച്ച ശബ്ദങ്ങളെ നടപ്പിൽ വരുത്തുവാൻ വലിയവലിയ പ്രാസംഗികന്മാരെ അയച്ച് ആ ഭാഷയെ ലോകത്തിൽ പ്രചാരപ്പെടു ത്തിയെന്നും വേറെച്ചിലർ കണ്ടുപിടിച്ചിരിക്കുന്നു. ഇനിച്ചിലർ മുൻപറ ഞ്ഞ എല്ലാ വാദങ്ങളേയും പൂർവ്വപക്ഷമായിപ്പിടിച്ച്, അതിനെയെല്ലാം ഓരോരോ ദൃഷ്ട്യങ്ങൾ പറഞ്ഞു ഖണ്ഡിച്ച് വേറെ ഒരഭിപ്രായത്തെപ്പുറ പ്പെടുവിക്കുന്നു. മനുഷ്യർക്ക് ഈശ്വരദത്തമായ ഒരു മനശ്ശക്തിയുണ്ടെ ന്നും, അതുകൊണ്ട് അവർ തങ്ങളുടെ ഉപയോഗത്തിന്നനുരൂപമായി വേണ്ടുന്ന ശബ്ദങ്ങളെക്കൂട്ടിച്ചേർത്ത് ഒരു ഭാഷയുണ്ടാക്കി അതുകൊണ്ടാ ണ് വ്യവഹരിച്ചുവന്നിരുന്നതെന്നുമാകുന്നു അവരുടെ സിദ്ധാന്തം. ഈ ഒടുവിൽ പറഞ്ഞ അഭിപ്രായക്കാർ മററ പക്ഷങ്ങളെ ഖണ്ഡിക്കുന്ന രീതി വളരെ രസമുള്ളതുമാണ്.

ഈശ്വരൻ അവതരിച്ച് മനുഷ്യരുടെ ആദിപുരുഷനെ ഭാഷപഠി പ്പിച്ചുവെന്നു പറയുന്നതു യുക്തമായിരിക്കയില്ല. വ്യാകരണം, കോശം മുതലായി ഭാഷ പഠിപ്പിക്കുന്നതിന്നുള്ള സാധനങ്ങളെ വിവരിക്കുവാൻ ഏതെങ്കിലും ഒരു ഭാഷയെ അവലംബിക്കാതെ സാധിക്കുന്നതല്ല. ഒന്നാ മത്തെ മനുഷ്യന്ന് ഈശ്വരന്റെ ഭാഷയറിവാൻ ആദ്യംതന്നെ ശക്തി യുണ്ടായിരുന്നുവെങ്കിൽ ആയാൾക്കു ഭാഷാഭ്യാസംതന്നെ ആവശ്യമില്ല. ഇനി അദ്ദേഹം ഒരു മൂകനും ഭാഷാനഭിജ്ഞനുമായിരുന്നുവെങ്കിൽ ഈശ്വ രൻ ആയാൾക്കു ഭാഷ മനസ്സിലാക്കിക്കൊടുക്കുവാനെടുത്ത ഉപായം എ

ന്തായിരിക്കും? അങ്ങിനെയല്ല; ഈശ്വരൻ ഒരു ലൌകികനായ ഗുരുവിനെപ്പോലെ അക്ഷരമാലയും ശബ്ദങ്ങളും പഠിപ്പിക്കുകയല്ല, ആയാളുടെ മനസ്സിൽ ഭാഷയറിവാനുള്ള ശക്തിയെ ഉൽബോധിപ്പിക്കുകയാണു ചെയ്തതെന്നു വിചാരിക്കുക. എന്നാൽ നമ്മുടെ സ്വാഭാവികശക്തിവാദികളുടെ അഭിപ്രായത്തിലേക്കുതന്നെ വന്നുചാടുന്നു. ഇനി ഫീ, ഹാ എന്നുതുടങ്ങിയ ധ്വനികളാണ് എല്ലാ ഭാഷാശബ്ദങ്ങൾക്കും മൂലമെന്നു സിദ്ധാന്തിക്കുന്ന ധ്വനിമൂലകത്വവാദികളുടെ യുക്തിപ്രകാരവും ചില ശബ്ദങ്ങൾക്കല്ലാതെ ധ്വനിമൂലകത്വത്തെ സാധിപ്പാൻ കഴിയുന്നില്ല. അതിനാൽ അവരുടെ വാദം ചില ശബ്ദങ്ങളെസ്സംബന്ധിച്ചുമാത്രമായിരിപ്പാനേ ഇടയുള്ളു. മൂകമഹാസഭയിലെ നിശ്ചയങ്ങളെ പ്രചാരപ്പെടുത്തുന്ന പക്ഷക്കാരുടെ അഭിപ്രായങ്ങൾക്കും യുക്തി സഹായിക്കുന്നില്ല. സഭാപ്രതിനിധികൾ ഹുംകാരം, ചിൽകാരം, ഫൂൽകാരം മുതലായവയെ പ്രയോഗിച്ചിരിക്കാമെന്നല്ലാതെ സഭാനാഥനെത്തിരഞ്ഞെടുത്തതും അഭിപ്രായങ്ങൾ കൊണ്ടുവന്നതും പിൻതാങ്ങിയതും മററും ഏതുഭാഷകൊണ്ടാണെന്നറിയുന്നില്ല. സഭയിൽനിന്നയച്ച പ്രാസംഗികന്മാർ പ്രസംഗിച്ചിരുന്നതും ഏതുഭാഷയിലാണെന്നറിയുവാൻകഴിയുന്നില്ല. അതിനാൽ ഒടുവിൽപ്പറഞ്ഞ നൈസൎഗ്ഗികശക്തിപക്ഷക്കാരുടെ പക്ഷത്തെയാണു സിദ്ധാന്തപക്ഷമായി അംഗീകരിക്കേണ്ടത്.

കെ. വി. എം.

നമ്പൂതിരി

# യോഗക്ഷേമസഭ

യോഗക്ഷേമസഭയുടെ രണ്ടാമത്തെ വാൎഷികയോഗം തൃശ്ശൂർവെച്ചു തുലാം ൧൧-ാംനു-മുതൽ മൂന്നുദിവസങ്ങളിൽ കൂടുവാൻ നിശ്ചയിച്ചിരുന്ന വൎത്തമാനം "മംഗളോദയം" വായനക്കാർ ഓൎക്കുന്നുണ്ടായിരിക്കാം. ആ മഹായോഗം ശുഭമായി കഴിഞ്ഞുകൂടിയ വിവരം ഒന്നാമതായി പ്രസ്താവിച്ചു തൽപ്രണയികളുടെ മനസ്സിനെ ആശ്വസിപ്പിച്ചുകൊള്ളുന്നു. യോഗക്ഷേമസഭ ആരംഭംമുതൽ സമുദായകാൎയ്യങ്ങളിൽ കാണിച്ചുവരുന്ന ശ്രദ്ധാതിശയം നമ്പൂതിരിസമുദായത്തിന്റെ അത്യുന്നതമായ ഭാവികാ

ലത്തെ സൂചിപ്പിക്കുന്നുണ്ട്. ഒരു വേനലൊന്നൊരുവർഷവും ഉണ്ടാകാതിരിക്കയില്ല. ഈ സമുദായത്തിൽ വളരെക്കാലമായി ഒളിച്ചുകിടന്നിരുന്ന ഉത്സാഹശക്തി ഒന്നുണൎന്നിരിക്കുന്നുവെന്നു വിചാരിപ്പാൻ മതിയായ കാരണങ്ങൾ കണ്ടുതുടങ്ങിയിരിക്കുന്നു. വിദ്യാഭ്യാസം, കന്യകാദാനം മുതലായ പ്രധാനവിഷയങ്ങളെപ്പററി ആലോചിച്ച് ഉചിതമായ ഏൎപ്പാടു ചെയ്യാൽകൊള്ളാമെന്നുള്ള ഉൽക്കണ്ഠ സമുദായാംഗങ്ങളെ ഒരുപോലെ ആക്രമിച്ചിരിക്കുന്നു. ലൌകികകാൎയ്യങ്ങളിൽ വിമുഖന്മാരായിരുന്നാലുണ്ടാവുന്ന ദോഷങ്ങളെ അറിഞ്ഞു വേണ്ടവിധം പ്രവൎത്തിപ്പാൻ ഈ സമുദായാംഗങ്ങൾ ഒരുങ്ങിത്തുടങ്ങുകയും ചെയ്തിരിക്കുന്നു. കഴിഞ്ഞകൊല്ലത്തിൽ സഭയാൽ നടത്തപ്പെട്ടിട്ടുള്ള കാൎയ്യങ്ങളെപ്പരിശോധിച്ചുനോക്കുന്നതായാൽ മേല്പറഞ്ഞ സംഗതി നിസ്സംശയമായി ബോദ്ധ്യപ്പെടുന്നതാണ്. ഈ മാതിരിയിലുള്ള മാററത്തിന്നു കാരണമായിത്തീൎന്നതു യോഗക്ഷേമസഭ ഒന്നുതന്നെയാണ്.

നിശ്ചയിച്ച സ്ഥലത്തു മഹായോഗം കൂടിക്കൂടെന്നൊരു ശാപം ഈ സഭക്കുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇക്കൊല്ലത്തെ മഹായോഗം കൂടിയതു കുമരനല്ലൂർ ദാമോദരൻ നമ്പൂതിരിപ്പാടവർകളുടെ കലാകൌശലത്തിന്റെ വിജയസ്തംഭമായി വിളങ്ങുന്ന അവിടുത്തെ 'ഭാരതീഭൂഷണം' മാത്തിൽവെച്ചാണ്. സ്ഥലത്തിന്റെ സൌകൎയ്യവും സൌഷ്ഠവവും മറെറാരേടത്ത് ഇത്രയുണ്ടാവാൻ ഇടയില്ലെന്നു പറയാതിരിപ്പാൻ കവിതാചാതുൎയ്യമില്ലാത്തവരുടെ മനസ്സും അനുവദിക്കയില്ല.

തളിപ്പറമ്പുമുതൽ തിരുവനന്തപുരംവരെയുള്ള ദിക്കുകളിൽനിന്നു മുന്നൂറോളം നമ്പൂതിരിമാർ മഹായോഗത്തിൽ ഹാജരായിരുന്നു. എല്ലാംകൊണ്ടും അൎഹതസിദ്ധിച്ചിട്ടുള്ള ദേഹവും വിദ്വച്ഛിരോമണിയെന്നു വിഖ്യാതനുമായ കൂടല്ലൂർ ദിവാകരൻ (അനുജൻ) നമ്പൂതിരിപ്പാടവർകളാണ് അഗ്രാസനത്തെ അലങ്കരിച്ചത്. സംക്ഷിപ്തമാണെങ്കിലും സാരവത്തായ അവിടുത്തെ ഉപക്രമപ്രസംഗം സഭയുടെ 'ഭൂതഭവിഷ്യദ്വൎത്തമാന'ങ്ങളെ വിശദമായി പ്രതിപാദിക്കുന്നതായിരുന്നു. വിഷയപട്ടികയിൽ പ്രവേശിക്കുമ്പോഴേക്കു സമയം അതിക്രമിച്ചതിനാൽ പതിനൊന്നാം തിയതിയിലത്തെ യോഗത്തിൽ തീരുമാനങ്ങളൊന്നും ഉണ്ടായില്ല.

പിറെറന്നാൾ ഒന്നരമണിക്കു സഭ കൂടി. ഒന്നാമതായി ലാൻഡ് റിക്കാർഡ് ഡിപ്പാർട്ടുമെണ്ടിൽനിന്നും മാറമുണ്ടാവുന്ന സങ്കടങ്ങളുടെ പ്രതിഹാരത്തിന്നായി മൂന്നുഗവമ്മേണ്ടുകളോടും അപേക്ഷിക്കേണ്ടതാണെന്നു

തീച്ചപ്പെടുത്തി. അതിന്നായി ഭരണസഭയെ അധികാരപ്പെടുത്തി.

കഴിഞ്ഞകൊല്ലത്തിൽതന്നെ സഭ ആരംഭിച്ചുവെച്ചിരുന്ന പഞ്ചായത്തുകാൎയ്യത്തിൽ ഒരു പ്രത്യേകകമ്മിററിയെ ഏൎപ്പെടുത്തേണമെന്നായിരുന്നു രണ്ടാമത്തെ വിഷയം. പഞ്ചായത്തുസംഘങ്ങൾകൊണ്ടുണ്ടാകുന്ന ഗുണങ്ങളെ പ്രതിപാദിക്കുന്ന ദേശമംഗലത്തു ശങ്കരൻനമ്പൂതിരിപ്പാടവർകളുടെ ഉപന്യാസം എല്ലാവരുടേയും ശ്രദ്ധയെ അതിമാത്രം ആകഷിച്ചു. അഞ്ചിൽകുറയാത്ത അംഗങ്ങളുള്ള ഒരു കമ്മിററിയെ നിയമിപ്പാൻ നിശ്ചയിക്കുകയും, എല്ലാവരുംകൂടി വോട്ടുചെയ്തു മെമ്പർമാരെ തിരഞ്ഞെടുപ്പാൻ തീച്ചപ്പെടുത്തുകയും ചെയ്തു.

മൂന്നാമത്തെ വിഷയം കന്യകാദാനമാണ്. നമ്പൂതിരിമാരുടെ ഇടയിൽ കന്യകാദാനം നടപ്പില്ലെന്നുതന്നെ പറയാം. പലപ്പോഴും യുവതീദാനവും, ചിലപ്പോൾ ജരതീദാനവുമായിട്ടാണ് ഇപ്പോഴത്തെ കന്യകാദാനം നടന്നുവരുന്നത്. ഈ സങ്കടത്തിന്നൊരു നിവൃത്തി കണ്ടെത്തുവാൻ ഇപ്പോഴെങ്കിലും ആലോചിച്ചുതുടങ്ങിയത് എത്രമാത്രം ആശാസഹേതുവായിരിക്കുന്നുവെന്നു പറഞ്ഞറിയിപ്പാൻ പ്രയാസം. എല്ലാവരും വേളികഴിക്കേണമെന്നു പുതിയകക്ഷിക്കാരും, സ്ത്രീസന്താനമുണ്ടാവാതിരിപ്പാനുള്ള മുൻകരുതലുകൾ ചെയ്യേണ്ടതാണെന്നു പഴയമതക്കാരും വാദിക്കുന്നു. സൃഷ്ടിയെ ക്രമപ്പെടുത്തുവാൻ സാധിക്കുമെങ്കിൽ അങ്ങിനെതന്നെയാണു വേണ്ടത്. എന്നാൽ പഴയസമ്പ്രദായം മാറിയതുകൊണ്ടുള്ള ദോഷംകൂടാതേയും കഴിക്കാം. എന്നുവെച്ചാൽ മററുവിധത്തിൽ ശീലമാക്കാതെ കഴിക്കാമെന്നത്ഥം. ഏതായാലും സ്ത്രീകളുടെ സങ്കടത്തിന്നു നിവൃത്തിവരുത്തേണ്ടതാണ്. ഈ കാൎയ്യം വളരെ ആലോചിച്ചുവേണ്ടതാണെന്നുവെച്ചു തൽക്കാലം നിൎത്തിവെച്ചിരിക്കുന്നു. ചിലരുടെ പക്ഷത്തിൽ ഇപ്പോഴുള്ള കന്യകമാരുടെ പാണിഗ്രഹണങ്ങൾ കഴിയുന്നതുവരെ ഗൃഹത്തിലൊരാളിലധികവും വേളികഴിക്കാമെന്നുമുണ്ട്. ഈ വിഷയത്തിലുള്ള വാദപ്രതിവാദങ്ങളായി രണ്ടാമത്തെ ദിവസവും കഴിഞ്ഞു.

മൂന്നാമത്തെ ദിവസത്തെ സഭയിൽ ഒന്നാമതായി പഞ്ചായത്തു സംഘത്തിൽ മെമ്പർസ്ഥാനം വഹിപ്പാൻ പലക്കും കിട്ടീട്ടുള്ള വോട്ടുകളെ പരസ്യമാക്കി അധികം വോട്ടുകൾ കിട്ടീട്ടുണ്ടായിരുന്ന അഞ്ചാളുകളെ (൧. ദേശമംഗലത്തു വലിയ നാരായണൻനമ്പൂതിരിപ്പാടവർകൾ ൨. കുന്നത്ത് ദാമോദരൻനമ്പൂതിരിപ്പാടവർകൾ ൩. കൂടല്ലൂർ ദിവാകരൻനമ്പൂതിരിപ്പാടവർകൾ ൪. ചിററൂർ നാരായണൻനമ്പൂതിരിപ്പാടവർകൾ ൫. ഒള

പ്പുമണ്ണ വാസുദേവൻനമ്പൂതിരിപ്പാടവർകൾ) മെമ്പർമാരായി നിശ്ചയിച്ചു. സഭയിൽ ഹാജരുണ്ടായിരുന്ന അഞ്ചുപേരും മെമ്പർസ്ഥാനം സ്വീകരിക്കയും ചെയ്തു.

തിരുവിതാംകൂറിലെ ശ്രീമൂലംപ്രജാസഭക്ക് പ്രതിനിധികളെ തിരഞ്ഞെടുപ്പാൻ സഭക്ക് അധികാരം കിട്ടേണ്ടകാൎയ്യത്തിലും, കൊച്ചിയിലെ ദേവസ്വം റെഗുലേഷൻ കാൎയ്യത്തിലും, ക്രിമിനാൽ കേസ്സുകളിൽ പ്രതികൾക്ക് കാറാം തെളിയുന്നതിന്നുമുമ്പെ ജാത്യാചാരവിരുദ്ധങ്ങളായ കൎമ്മങ്ങൾ കൂടാതെ കഴിപ്പാൻ ഗവൎമ്മേണ്ടു ശ്രദ്ധവെക്കേണ്ടതാണെന്നുള്ള സംഗതിയിലും, മതവിരുദ്ധമാണെന്നു വിശ്വസിച്ചുവരുന്ന വസൂരികീറിവെക്കൽ നിൎബ്ബന്ധമാക്കുന്നതുകൊണ്ടുള്ള സങ്കടത്തിന്റെ നിവൃത്തിവരുത്തുന്നതിലും വേണ്ടതു പ്രവൎത്തിപ്പാൻ ഭരണസഭക്കാരെ അധികാരപ്പെടുത്തിയിരിക്കുന്നു.

വിദ്യാഭ്യാസപരിഷ്കാരത്തിന്നായി മൂന്നുമെമ്പർമാരുള്ള ഒരു കമ്മിററിയെ ഏൎപ്പെടുത്തീട്ടുണ്ട്. വെടിപ്പായി നടത്തപ്പെടുന്ന നമ്പൂതിരിവിദ്യാലയങ്ങൾക്കു സഭയിൽനിന്നു ഗ്രാണ്ടുകൊടുപ്പാനും നിശ്ചയിച്ചിട്ടുണ്ട്. ഏതുമാതിരിയിലുള്ള വിദ്യാഭ്യാസമാണ് ഉപയുക്തമായിത്തീരുക എന്നുള്ള കാൎയ്യം ഇനിയും ആലോചിച്ചു തീൎച്ചപ്പെടുത്താത്തതു കഷ്ടംതന്നെ. ഇംഗ്ലീഷുവിദ്യാഭ്യാസം ആവശ്യകവും നിൎദ്ദോഷവുമാണെന്നുള്ളതിനെക്കുറിച്ചുള്ള വേമഞ്ചേരി ഭാസ്കരൻനമ്പൂതിരിപ്പാടവർകളുടെ ഉപന്യാസത്തെ വായിച്ചു റിക്കാർട്ടാക്കി. സഭ ഇക്കാൎയ്യത്തിൽ മൌനം ദീക്ഷിച്ചിട്ടേ ഉള്ളു.

മൂലധനാഭിവൃദ്ധിക്കായി കണ്ടുപിടിച്ചിട്ടുള്ള ഉപായം ഒന്നാന്തരംതന്നെ. ഒരുലക്ഷം ഉറുപ്പികക്കൊരു ഷോടതിപിരിക്കുക. പകുതി മൂലധനമായി എടുക്കുക. പകുതികൊണ്ടു നറുക്കുകാൎക്കു സമ്മാനവും കൊടുക്കുക. ഇങ്ങിനെയാണു നിശ്ചയിച്ചിരിക്കുന്നത്. അതിന്നുവേണ്ട ശ്രമങ്ങളും ചെയ്യുന്നുണ്ട്. കഴിഞ്ഞ മഹായോഗത്തിൽ തീൎച്ചപ്പെടുത്തപ്പെട്ട ബാങ്ക് ഉടനെ തുടങ്ങുവാനിടയുള്ളതുകൊണ്ട് അതിലെ ആദായത്തിന്റെ പത്തിലൊരു ഭാഗവും മൂലധനത്തെ വൎദ്ധിപ്പെടുത്തുവാൻ സഹായിക്കുന്നതാണ്.

സഭവക കണക്കുകൾ പരിശോധിപ്പാൻ ഒരാളെ നിയമിക്കേണമെന്നും വിഷയസഭയിൽ അമ്പത്താറിന്നു പകരം ഏഴുമെമ്പർമാർ മതിയെന്നും തീൎച്ചപ്പെടുത്തി. സഭവക നിയമത്തിൽ ആ അംശങ്ങളിൽ ഭേദഗതിയും ചെയ്യുകയുണ്ടായി. ഇതിന്നുംപുറമെ പലരുടേയും സങ്കടഹരജികളെ സ്വീകരിച്ചു തക്കതായ്യ മറവടികൾ കൊടുത്തു. വൈദികങ്ങളായ കാൎയ്യ

ങ്ങളിൽ വേണ്ടതുപ്രവൎത്തിപ്പാനായി ഒരു വൈദികസംഘത്തേയും നിശ്ച യിച്ചിട്ടുണ്ട്. ഇതാണ് രണ്ടാമത്തെ മഹായോഗത്തിലെ കാൎയ്യങ്ങളുടെ ചുരുങ്ങിയ വിവരം. കാൎയ്യങ്ങളുടെ ആധിക്യംകൊണ്ടു മഹായോഗം നാലുദിവസം കൂടേണ്ടതായിവന്നു.

നമ്പൂതിരിസമുദായത്തിന്റെ സകലയോഗക്ഷേമത്തിന്നും കാരണ മായിതീൎന്നുംകൊണ്ട് ഈ സഭ മേൽക്കുമേൽ അഭിവൃദ്ധിയെ പ്രാപിപ്പാൻ മഹാജനങ്ങളുടെ ഉത്സാഹവും ജഗദീശ്വരന്റെ കടാക്ഷവും ഉണ്ടായി വരട്ടെ.

മാഞ്ഞൂർ വാസുദേവൻനമ്പൂതിരിപ്പാട്.



# ചില ചരിത്രശകലങ്ങൾ *

കലിയുഗദിവസംതുടങ്ങി ൩൫-ാം ദിവസം ചെന്നപ്പോൾ തൃപ്പൂ ണിത്തുറെത്തേവരെ അൎജ്ജുനൻ പ്രതിഷ്ഠിച്ചു. അന്നെക്കലി 'പത്മം' എന്ന്. പതിനൊന്നാം സംവത്സരം മിഥുനം ൧൭-ാംനു ശ്രീകൃഷ്ണസ്വാമി യുടെ സ്വൎഗ്ഗാരോഹണം. അന്നേക്കലി 'ബോലിച്ചൂലം' എന്ന്. പിന്നെ വന്ന ദിവസം ചെന്നപ്പോൾ ധൎമ്മപുത്രരുടെ സ്വൎഗ്ഗാരോഹണം. അ ന്നെക്കലി 'ധൎമ്മസൎഗ്ഗം' എന്ന്. കലിയുഗംതുടങ്ങി ൨൭൩൭-ാം സംവ ത്സരം മകരമാസം ൨൭-ാംനു വില്വമംഗലത്തു ശിവാങ്ങൾ തിരുവനന്ത പുരത്തു ശ്രീപത്മനാഭസ്വാമിയെ പ്രതിഷ്ഠിച്ചു. അന്നേക്കലി 'നോ രാമ നള്ളിൽ' എന്ന്. ൩൫൩൭-ാം സംവത്സരം മേടമാസത്തിൽ തിരുവല്ലാ പ്രതിഷ്ഠിച്ചു. അന്നേക്കലി'പാലക്കോൽ വേലിക്കാക'എന്ന്. ൩൪൪൪-ാം സംവത്സരം എടവമാസത്തിൽ മലയാളത്തിലുള്ള രാജാക്കന്മാൎക്ക് തിരുവഞ്ചിക്കുളത്തുനിന്ന് ചേരമാൻപെരുമാൾതമ്പുരാൻ രാജ്യത്തിന്നു വാ ളുകൊടുത്തു. അന്നേക്കലി 'കൃതിസമാശ്രയം' എന്ന്. ൩൬൨൫-ാം

* ഇതിൽകാണിച്ച കലിദിനസംഖ്യാനാമങ്ങൾ മഠക്കാട്ടുവാരിയത്തുനിന്നു കിട്ടിയതും സുമാർ ൧൫൦൦ കൊല്ലത്തെ പഴക്കമുള്ളതും ആയ ഗ്രന്ഥത്തിൽനിന്നെടുത്തവയാണ്. ചരി ത്രങ്ങളെ വിസ്താരമായി എഴുതിവെക്കുന്നതിൽ അലസന്മാരായിരുന്ന പൂൎവ്വന്മാർ കണ്ടുപി ടിച്ചതും, ഇപ്പോഴും നടപ്പുള്ളതുമായ് കലിദിനസംഖ്യയെഴുതുന്നമാൎഗ്ഗം അനേകം ചരിത്ര സംഭവങ്ങളുടെ കാലനിൎണ്ണയത്തിന്നുപകരിക്കുന്നതാകയാൽ ഈ വക സംഗതികളടങ്ങിയ പല്ലഗ്രന്ഥങ്ങളും കൈവശമുള്ളവർ അവയെ അയച്ചുതന്നാൽകൊള്ളാമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു. അങ്ങിനെ ചെയ്യുന്നവരോട് ഞങ്ങൾ എന്നെന്നും നന്ദിയുള്ളവരായി രിക്കും.

മം—പത്രാധിപർ

സാവത്സരം കക്കടകമാസത്തിൽ ചേരമാൻപെരുമാൾതമ്പുരാന്റെ സ്വ ഗ്ഗാരോഹണം. അന്നേക്കലി 'സ്വഗ്ഗം സദേഹഃ പ്രാപ' എന്ന്. ൪൱൯൫-ാം സംവത്സരം ചെന്നപ്പോൾ കൊല്ലം ൰൱൯-ാമതിൽ കൊച്ചി എളങ്ങല്ലൂർതമ്പുരാൻ പെരുമ്പടപ്പുതമ്പുരാനു കൊടുത്തു. അന്നേക്കലി 'കൊടുത്തു ബ്രാഹ്മണാഢ്യൻ' എന്ന്. കൊല്ലം ൯൱൨-ാമത് പറങ്കി കൊച്ചിയിൽ വന്നു. അന്നേക്കലി 'ഗോകുലഹാരിതാപം' എന്ന് കൊല്ലം ൬൱൰-ാമത് പറങ്കി കൊച്ചിയിൽ കോവിലകം പണിചെയ്യി പ്പിച്ചു. അന്നേക്കലി "മഹർഷിനിമിത്തം പോൽ" എന്ന്. കൊല്ലം ൪൰൭-ാമത് കൊച്ചിയിൽ തിരുമലദേവനെ പ്രതിഷ്ഠിച്ചു. അന്നേക്കലി 'നാരായണന്നുന്നതകം' എന്ന്. കൊല്ലം ൱൯൫-ാമത് വേണാട്ടിൽ പെ രുമാൾ ദിഗ്വിജയം ചെയ്തു. അന്നേക്കലി 'പുണ്യൻ കാളിസുതൻ പോൽ' എന്ന്. കൊല്ലം ൲൱൭-ാമത് മകരമാസം ൨൭-ാംനു ആയില്യം വെ ള്ളിയാഴ്ച പ്രതിപദം അന്ന് കൊച്ചിയിൽ കോവിലകത്തു ലന്തപ്പടകേറി. വെട്ടത്തുരാജാക്കന്മാരെ വെട്ടിക്കൊന്നു. കൊല്ലം ൲൱൨-ാമത് സാമൂതി രിപ്പാട്ടുന്ന് തിരുനാവായെ സ്വർണ്ണംകൊണ്ടു തുലാഭാരം കഴിച്ചു.

---

# ഗ്രന്ഥനിരൂപണം

൧. മണിദീപിക *

മനോരാജ്യരചിതങ്ങളായ ഗ്രന്ഥങ്ങളേക്കാൾ ശാസ്ത്രഗ്രന്ഥങ്ങൾക്കു വിലയേറുമെന്നാണു ഞങ്ങളുടെ അഭിപ്രായം. മലയാളഭാഷയിൽ ശാ സ്ത്രഗ്രന്ഥങ്ങൾ ഇപ്പോഴും ധാരാളമാവാത്തതു ക്ലേശസഹിഷ്ണുക്കളായ ഗ്ര ന്ഥകാരന്മാരുടെ ചുരുക്കംകൊണ്ടുതന്നെയാണെന്നു ലജ്ജയോടുകൂടി പറ യേണ്ടിയിരിക്കുന്നു. വ്യാകരണം, അലങ്കാരം, ഛന്ദസ്സുതുടങ്ങിയുള്ള സാഹിത്യാംഗങ്ങളായ ശാസ്ത്രങ്ങളിൽപോലും നമുക്കുള്ള ഗ്രന്ഥദാരിദ്ര്യം തീൎന്നിട്ടില്ല. എന്നാൽ ഉള്ളതിൽ ചിലതെങ്കിലും ഉത്തമമായിട്ടുണ്ടെന്നു പറവാൻ ലേശം സംശയിക്കേണ്ടതില്ല. കേരളപാണിനീയം, ഭാഷാഭൂഷ ണം, വൃത്തമഞ്ജരി എന്നീ ഉത്തമഗ്രന്ഥങ്ങളെ ഉണ്ടാക്കീട്ടുള്ള മഹാശയ നായ എ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻതിരുമനസ്സിലെക്കുറിച്ച് അഭിമാനിക്കാത്തവർ മലയാളികളുടെ ഇടയിൽ ഉണ്ടായിരിക്കുമെന്നുതോ

* ബി. വി ബുഡിക്കുപ്പോ, തിരുവനന്തപുരം. വില ൧ ക വ്വ ണം.

ന്നില്ല. ആ മഹാപുരുഷന്റെ സർവ്വതോമുഖമായ വൈദുഷ്യവിലാസം അവിടുത്തെ ഓരോ കൃതികളിലും പ്രതിഫലിച്ചു പ്രകാശിക്കുന്നുണ്ട്. മണിദീപിക അവിടുത്തെ പരിശ്രമത്തിന്റെ ഫലമായി മലയാളഭാഷക്കു കിട്ടീട്ടുള്ള ഒരു സംസ്കൃതവ്യാകരണഗ്രന്ഥമാണ്.

അഗാധവും, ഗംഭീരവുമായ പാണിനീയപാരാവാരത്തെ ഗോഷ്പദത്തിനുള്ളിലൊതുക്കുന്നകാര്യം ആക്കുംതന്നെ സാദ്ധ്യമല്ല. അതിലുള്ള പ്രധാനഭാഗങ്ങളെയെങ്കിലും ഇത്ര ചെറുതായ പുസ്തകത്തിലടക്കിയതിനെപ്പററി ഞങ്ങൾ ആശ്ചര്യപ്പെടുന്നു.

ഇംഗ്ലീഷുവ്യാകരണങ്ങളുടെ രീതിയെ അനുസരിച്ചുംകൊണ്ടു മണിദീപികയുടെ പ്രമേയത്തെ ശിക്ഷാകാണ്ഡം, പരിനിഷ്ഠാകാണ്ഡം, നിരുക്തകാണ്ഡം, ആകാംക്ഷാകാണ്ഡം എന്നിങ്ങിനെ നാലുപ്രകാരമായി ഭാഗിച്ചിരിക്കുന്നു. പാണിനിസൂത്രാർത്ഥത്തെ ഭാഷാകാരികകളിൽ സംഗ്രഹിച്ചിരിക്കുന്നു. അതുകളുടെ അർത്ഥത്തെ വിവരിക്കുന്ന വൃത്തികളുടെ പിന്നാലെ ഉദാഹരണങ്ങളേയും, ചിലേടത്തു പ്രത്യുദാഹരണങ്ങളേയും ചേർത്തിട്ടുണ്ട്. അവസാനത്തിൽ ധാതുപാഠം, പദവ്യവസ്ഥ മുതലായ വിഷയങ്ങളടങ്ങിയ ഒരു പരിശിഷ്ടവും കൊടുത്തിട്ടുണ്ട്. ഇതാണു മണിദീപികയുടെ ആകൃതി.

അവിടുത്തെ ഗ്രന്ഥത്തെപ്പററി വേണ്ടപോലെ ഗുണദോഷനിരൂപണംചെയ്വാൻ ഞങ്ങൾക്കു ശക്തിയില്ലെങ്കിലും ഞങ്ങളുടെ കടപ്പാടിനെ നിർവ്വഹിപ്പാനായി കുറച്ചൊന്നു പറയുന്നു. സൂത്രാർത്ഥങ്ങളെ കാരികകളിലൊതുക്കിയത് ഏററവും ഉചിതമായിട്ടുണ്ട്. അതു സൂത്രോദ്ദേശത്തെ സൂത്രത്തേക്കാളധികം സാധിപ്പിക്കുമെന്നുതന്നെ പറയാം. എന്നാൽ ചില വിഷയങ്ങളുടെ പ്രതിപാദനത്തിൽ ഏതെങ്കിലും ഒരു ക്രമത്തെ അവലംബിക്കാത്തതുകൊണ്ടു വിഷയങ്ങൾ വിശകലിതങ്ങളായി പോയിട്ടുണ്ടെന്നു പറയാതെ നിവൃത്തിയില്ല. അതുകൊണ്ടു വിദ്യാർത്ഥികൾക്കു വ്യാകരണം പഠിച്ചുറപ്പിപ്പാനുള്ള കാഠിന്യത്തിന്നു യാതൊരു കുറവും വന്നിട്ടില്ലെന്നുതന്നെയല്ല ചിലേടത്തു ആധിക്യവുമുണ്ടായിട്ടുണ്ട്, പിന്നെ പാണിനിയപ്രസ്ഥാനത്തെ വിട്ടതുകൊണ്ടു പറയത്തക്കഗുണങ്ങൾ ഉണ്ടായിട്ടുണ്ടോ എന്നു ഞങ്ങൾ സംശയിക്കുന്നു. അനുബന്ധങ്ങളെ എടുത്തുകളഞ്ഞതുകൊണ്ടു വിഷയത്തിന്ന് അസംപൂർണ്ണതാദോഷവും വന്നിട്ടുണ്ട്. ഗമാദികൾക്കുനിത്യമായും ഛിദാദികൾക്കു വികല്പമായും ലുങ് സംസ്കരണം 'അ' ആണെന്നുപറഞ്ഞാൽ ആദിശബ്ദഗ്രാഹ്യം ഏതാണെന്നറിവാൻ

വിദ്യാൎത്ഥികൾക്കു യാതൊരു നിവൃത്തിയും ഇല്ല. 'ഗാ, സ്ഥാ, ദാ ധാപാളു വാംതു'' ലുങ്സംസ്കരണമായ സ് ലോപിക്കും'' ഭ്വപ്ധാതുവിലെങ്ങിനെ? ഈ മാതിരിയിലുള്ള ന്യൂനതകൾ ധാരാളമുണ്ട്. പരം ബലവത്തരമാണെന്നു തുടങ്ങിയുള്ള പ്രമാണങ്ങളെ ആദരിക്കാത്തതുകൊണ്ടു പ്രക്രിയാകാൎയ്യത്തിൽ പല സന്ദേഹങ്ങളും ഉണ്ടാവാനിടയായിരിക്കുന്നു. വൃത്തിയിൽ ചിലേടത്തു അസ്പഷ്ടാൎത്ഥതയുണ്ട്. ൩൦-ാം സൂത്രത്തിൽ 'മൃദുവിനും ഘോഷത്തിനും ഒരു സ്വരംകൊണ്ടുള്ള മറവെ ഇരിക്കാവു'. എന്നതിന്റെ അൎത്ഥം സ്വരംകൊണ്ടായാൽ ഒന്നുകൊണ്ടെ ആവാവു എന്നാണെങ്കിൽ അതു സ്പഷ്ടമാകുന്നില്ല; അല്ലെങ്കിൽ 'ദ്രുട'' എടന്നെടത്ത് അവ്യാപ്തിദോഷം വരും. ൨൦൨-ാം സൂത്രത്തിൽ 'നിഷേധപൂൎവ്വമായുള്ള സമാസത്തിലൊഴിച്ചുകേൾ' എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ നഞൎത്ഥകമായ നശബ്ദത്തോടുള്ള സമാസത്തിലെങ്ങിനെ? ൪൫൦-ാം സൂത്രത്തിൽ ''ദ്ധാദിയാമഗുണ്യത്തിൽ ശ്ലുന്യമാം പ്രത്യയത്തിലും'' എന്നുതുടങ്ങി ''ജാഘായാം ജനഖന്തുകൾ'' എന്നു പറഞ്ഞിരിക്കുന്നു. ശ്ലുന്യപ്രത്യയങ്ങളിൽ ജനഖന്തുകൾക്കു ജാഖാഭാവമില്ലെന്നുള്ള അംശം വൃത്തിയിൽനിന്നു വെളിവാകുന്നതുമില്ല. ''ലിട്ടിൽ ഒരിടത്തുമിട്ടില്ലാത്തതായി കൃ, സൃ, ഭൃ, വൃ നാലെണ്ണമെ ഉള്ളൂ'' എന്നുപറഞ്ഞിട്ടുള്ളതും, ''സംപ്രസാരണവികല്പം അജൂഹവൽ, അജുഹാവൽ'' എന്നുദാഹരിച്ചതും പ്രമാദം പുരുഷധൎമ്മമാണെന്നുള്ളതിനെ ദൃഢപ്പെടുത്തുന്നു. 'അഭാവയിഷാതാം അഭാവിഷാതാം'' ഇവിടെ പ്രയോജകപ്രത്യയത്തിന്നുള്ളലോപം വികല്പമാവാനുള്ള കാരണവും വെളിവാകുന്നില്ല. സേട്ട്, അനിട്ട് ഇതുകളുടെ വ്യവസ്ഥയിലും ന്യൂനതകളില്ലെന്നില്ല. എങ്കിലും സംസ്കൃതവ്യാകരണത്തിന്റെ ഒരു സ്ഥൂലമായ ജ്ഞാനത്തെ ഉണ്ടാക്കുവാൻ അവിടുത്തെ 'മണിദീപികയുടെ വിളക്കം ധാരാളത്തിലധികമാണ്. സാമാന്യജ്ഞാനത്തിന്നായി അറിയേണ്ട ചില അംശങ്ങൾ വിട്ടുപോയിട്ടുമുണ്ട്. ജ്ഞാ, ശ്രു, സ്മൃ, ദൃശ് ഇതുകൾ സന്നന്തങ്ങളാകുമ്പോൾ ആത്മനേപദികളാണെന്നു തുടങ്ങിയ കാൎയ്യങ്ങൾ ഇതിലേക്കുദാഹരണമാകുന്നു. പരിശിഷ്ടത്തിൽ ചേൎത്തിട്ടുണ്ടെന്നു വൃത്തിയിൽ പറയുന്ന പ്രാണാദി, ക്ഷുഭ്നാദി ഇതുകളെ അതിൽ ചേൎത്തു കാണുന്നില്ല. ഇങ്ങിനെ പലഗണങ്ങളും വിട്ടുപോയിരിക്കുന്നു. വ്യാകരണഗ്രന്ഥത്തിൽ അല്പമായ അച്ചടിപ്പിശകു കൂടി ആക്ഷേപാൎഹമാണെന്നിരിക്കെ ഇതിൽപ്പററിപ്പോയിട്ടുള്ള അനേകം അച്ചടിപ്പിശകുകളെപ്പ

ററി ഒന്നും മിണ്ടാതിരിപ്പാൻ മനസ്സുവരുന്നില്ല. അനേകം പിശകുകളെ ശുദ്ധപത്രത്തിൽ ചേർക്കാതെയും കാണുന്നു.

---

## ൨. ഉന്മത്തരാഘവം ഭാഷാപ്രേക്ഷണകം.

ഒരു ഭാഷാന്തരത്തിന്നു മൂലഗ്രന്ഥത്തിന്റെ പകുതിപോലും സ്വാരസ്യം വരുത്തുവാൻ പ്രയാസമാണെന്നിരിക്കേ, അതിനേക്കാൾ ആസ്വാദ്യത ഭാഷാന്തരത്തിന്നു സിദ്ധിച്ചിട്ടുണ്ടെങ്കിൽ പരിഭാഷകന്റെ സാമർത്ഥ്യം പറയേണ്ടതുണ്ടോ? വള്ളത്തോൾ നാരായണമേനോനവർകളുടെ ഈ തർജ്ജമ വാസ്തവത്തിൽ ഞങ്ങൾക്കു മൂലത്തേക്കാളധികം രുചിച്ചു. അതിന്നു കാരണം കവിതയുടെ ശബ്ദഘടനാപാടവമല്ലാതെ അർത്ഥവിഷയത്തിൽ ഒരു വൈശിഷ്ട്യവുമല്ല. തർജ്ജമക്കാരന്ന് അർത്ഥത്തെസ്സംബന്ധിച്ചേടത്തോളം സ്വാതന്ത്ര്യമില്ലല്ലോ. കഥാരചനയിൽ മൂലകാരൻതന്നെ പറയത്തക്ക ചമൽക്കാരമൊന്നും പ്രയോഗിച്ചിട്ടില്ല. ഈ പ്രേക്ഷണകത്തിന്ന് ആകപ്പാടെ ഒരാനച്ചന്തമുണ്ടായിരിക്കാമെന്നല്ലാതെ സൂക്ഷ്മത്തിൽ അത്ര രസികത്വമുണ്ടോ എന്നു സംശയമാണ്. വാല്മീകിരാമായണം തർജ്ജമ ചെയ്ത മഹാകവി ഉന്മത്തരാഘവത്തിൽ കൈവെച്ചതു കണക്കായില്ലെന്നു ചിലർ പറഞ്ഞേക്കാനും മതി. അതത്ര സാരമായിക്കരുതാനില്ല. ഈ കവിക്കു പലവേഷവും കെട്ടുവാൻ കഴിയുമെന്നേ ഇതുകൊണ്ടു സാധിക്കുന്നുള്ളു.

പ്രാസപ്രയോഗഭ്രമമുള്ളവർ അനാവശ്യമായും പദംവെച്ചു ലഹള കൂട്ടുമെന്നു പറയുന്ന കൂട്ടർ ഈ പ്രേക്ഷണകം കണ്ടാൽ കുറച്ചുനേരമെങ്കിലും മിണ്ടാതിരിക്കും നിശ്ചയംതന്നെ.

എന്നാൽ ശ്രീരാമലക്ഷ്മണന്മാരെക്കൊണ്ടു ഗൃഹത്തിന്നു വീട് എന്നു പറയിച്ചതു കാവ്യനടപ്പിന്നു വിരോധമായില്ലേ എന്നും, അരണ്യം എന്നു പറയേണ്ടടിക്കിൽ ആരണ്യം എന്നു പ്രയോഗിക്കാതെകഴിച്ചാലല്ലേ ഗുണമെന്നും ഞങ്ങൾ സംശയിക്കുന്നു. എന്തെന്നാൽ വീണ്ടേടംകൊണ്ടു വിദ്യയെടുക്കാതെ കഴിക്കാമല്ലോ എന്നുതന്നെ. 3ണ വിലയുള്ള ഈ പുസ്തകം തൃശ്ശിവപേരൂർ കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്.

---

## ൩. ദേശഭക്തഗ്രന്ഥമാല.

ഇത് ഏററവും ദേശഭക്തനായ ടി. പി. ആർ. മേനോനവർകളുടെ പ്രസാധകത്വത്തിൻകിഴിൽ തത്തമംഗലത്തുനിന്നു പ്രസിദ്ധപ്പെടുത്തുന്ന

ഒരു മാസികയാകുന്നു. ഇതിന്റെ ഒന്നാംലക്കം ഞങ്ങൾക്ക് അയച്ചുതന്നതിൽ മലയാളത്തിൽ അൎത്ഥത്തോടുകൂടിയ ഈശാവാസ്യോപനിഷത്തും, വേദാന്താചാൎയ്യന്മാരുടെ ചരിത്രങ്ങളടങ്ങിയ ഒരു ലഘുപുസ്തകവും ആണ് ഉള്ളത്. ആയതിൽ ഉപനിഷത്തിന്റെ ആദ്യത്തിൽ ഒരു ആമുഖോപന്യാസവും, പിന്നെ ശബ്ദാൎത്ഥത്തോടുകൂടിയ മൂലവും, അതിന്നുശേഷം വിസ്താരമായി പുതിയരീതിയിൽ ലൌകികവിഷയങ്ങളിൽ നല്ലവണ്ണം യോജിപ്പിച്ച് വേദാൎത്ഥത്തെ വെളിവാക്കുന്ന ഒരു സാരനിരൂപണവും അടങ്ങീട്ടുണ്ട്. ഇതിൽ പ്രത്യേകിച്ചു പറയത്തക്കതായ ദോഷങ്ങൾ ഒന്നും ഇല്ല. എങ്കിലും ആമുഖോപന്യാസത്തിൽ ഞങ്ങൾക്കുള്ള ഒരഭിപ്രായഭേദത്തെ ഇവിടെ പറയാം. മനുഷ്യോപദിഷ്ടമാണെങ്കിൽതന്നെ അങ്ങിനെയായതുകൊണ്ട് ഉപനിഷത്തുകൾ വേദങ്ങൾ അല്ലാതെയാവാനോ പൌരുഷേയങ്ങളാവാനൊ പാടുള്ളതല്ല. ആ അംശം 'ശുദ്ധവേദ'ങ്ങൾക്കും സമാനമാണ്, ബ്രാഹ്മണങ്ങൾ ശ്രുതിയല്ലെന്നു പറയുന്ന പുതിയ സിദ്ധാന്തത്തിന്റെ അടിസ്ഥാനമെന്താണെന്നു മനസ്സിലാവുന്നില്ല. പല ഭാഗങ്ങളിലും പ്രസാധകൻ ഉദ്ദേശിച്ചിട്ടുള്ള സാരള്യം കുറവായിപ്പോയി എന്നു ചിലർ പറയുമായിരിക്കാം, പക്ഷെ ഇത്ര ദുൎജ്ഞേയമായ വിഷയത്തെ ഈമാതിരി മറെറാരു ഭാഷയിലേക്കു പകൎത്തിയതിൽ ഞങ്ങൾക്കാശ്ചൎയ്യമാണുള്ളത്, വേദാന്താചാൎയ്യന്മാർ എന്ന പുസ്തകത്തിൽ ശ്രീശങ്കരാചാൎയ്യസ്വാമികൾതുടങ്ങി സദാനന്ദസ്വാമികൾവരെയുള്ള വേദാന്തപ്രവൎത്തകന്മാരുടെ ചരിത്രസാരത്തെ പ്രതിപാദിച്ചിട്ടുണ്ട്. രഹസ്യങ്ങളായ പരമതത്വങ്ങളെ പ്രതിപാദിക്കുന്ന ഈവക മാസികകളെക്കൊണ്ടു മലയാളസാഹിത്യത്തിന്ന് എത്രമാത്രം അഭിവൃദ്ധിയുണ്ടാകുമെന്നുപറവാൻ പ്രയാസമാണ്. വരിസംഖ്യ ഒരു കൊല്ലത്തേക്ക് മൂന്നര ഉറുപ്പികയാകുന്നു. ദേശക്ഷേമത്തിന്നായി ദീക്ഷിച്ചിരിക്കുന്ന ശ്രീമാൻ ടി. പി. ആർ. മേനോന്റെ പരിശ്രമം കേരളീയരുടെ മഹാഭാഗ്യവിലാസം തന്നെ.

# പലവക

൧. "എന്റെ ഗുരു," ൨. "ചരമശ്ലോകങ്ങൾ" എന്നീ പുസ്തകങ്ങൾ ഞങ്ങളുടെ അഭിപ്രായത്തിന്നയച്ചുതന്നിട്ടുള്ളതു നന്ദിപൂൎവ്വം കയ്പററിയിരിക്കുന്നു. അഭിപ്രായം വഴിയെ.

* * * * * * *

കഴിഞ്ഞ തുലാം ൨൦-ാംനു- കോടിരിമനക്കൽവെച്ചു കൂടിയ ആലത്തിയ്യൂർ ഗ്രാമയോഗത്തിന്റെ പ്രോസിഡിംഗ്സ് ഞങ്ങൾക്കു കിട്ടിയിരിക്കുന്നു. ടി യോഗത്തെ നമ്പൂതിരിയോഗക്ഷേമസഭയുടെ ഉപസഭയായി സ്വീകരിച്ചിരിക്കുന്നുവെന്നറിയുന്നതിൽ സന്തോഷിക്കുന്നു.

* * * * * * *

ബ്രഹ്മശ്രീ ടി. എം. ത്രിവിക്രമൻനമ്പൂതിരിഅവർകളുടെ മാനേജ്മെൻറിൽ നടത്തപ്പെടുന്ന തണ്ടില്ലാക്കര സ്കൂളിന്റെ വൎഷാന്തയോഗം കഴിഞ്ഞ ഒക്ടോബർ ൩൧-ാംനു- ബ്രഹ്മശ്രീ കരുത്തേടത്തു വിഷ്ണുനമ്പൂതിരി അവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴിൻ കൂടിയതായി അറിയുന്നു.

* * * * * * *

ബ്രഹ്മശ്രീ എം. വി. ദാമോദരൻനമ്പൂതിരിഅവർകൾ കഴിഞ്ഞ വിജയദശമിമുതൽ വയ്ക്കത്തുനിന്നു പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയിരിക്കുന്ന "ദ്വിജകേസരി, അഥവാ വി. പി. മാധവറാവു" എന്ന പ്രതിവാരപത്രം ഞങ്ങൾക്കു കിട്ടിയിരിക്കുന്നു. മലയാളബ്രാഹ്മണസമുദായപരിഷ്കരണമാണു "ദ്വിജകേസരി"യുടെ പ്രധാനോദ്ദേശമെന്നു കാണുന്നതിൽ സന്തോഷിക്കുന്നു.

* * * * * * *

"മംഗളോദയ"ത്തിൽവെച്ചു വാദിക്കപ്പെട്ടിരുന്ന പുലമുറിക്കാൎയ്യത്തെപ്പററി കഴിഞ്ഞ നമ്പൂതിരിയോഗക്ഷേമമഹായോഗത്തിൽ ആലോചിച്ചതിൽ, ഇനിയും അനേകം മഹാന്മാരുടെ അഭിപ്രായം അറിഞ്ഞതിന്നുശേഷമേ ഈ കാൎയ്യത്തിൽ ഒരു നിൎണ്ണയം ചെയ്യാൻപാടുള്ളു എന്നു നിശ്ചയിച്ചിരിക്കുന്നു. "മംഗളോദയ"ത്തിൽ വാദപ്രതിവാദം നടത്തിയിരുന്ന ഇരുപക്ഷക്കാരുടെ ഉപന്യാസങ്ങളിലും പ്രമാണത്തെ സംബന്ധിച്ചേടത്തോളം പറയേണ്ടുന്ന ആശങ്ങൾ മിക്കതും പറഞ്ഞുകഴിഞ്ഞിരിക്കുന്നു. ഇനി യോഗക്ഷേമസഭയുടെ ഉപസഭകളിലും ആലോചന നടത്തി അധികം ജനങ്ങളുടെ അഭിപ്രായം അറിഞ്ഞുകൊള്ളട്ടെ എന്നുവെച്ചു ഞങ്ങളും തൽക്കാലം ഈ വിഷയത്തെ നിൎത്തിവെക്കുന്നു. അതിനാൽ പുലമുറിയെപ്പററി വരുന്ന യാതൊരുപന്യാസവും തൽക്കാലം ഞങ്ങൾ സ്വീകരിക്കുന്നതല്ല.

* * * * * * *

# ധൎമ്മസംസ്കാരഃ

"ധൎമ്മസ്യ ഗഹനാ ഗതിഃ" ഇതി വാക്യമേവ കാലദേശാദ്യവസ്ഥാവശാദ്ഭിന്നഭിന്നൈൎമ്മാൎഗ്ഗൈൎഗ്ഗച്ഛതോ ധൎമ്മസ്യ തത്തൽകാലികലോകസ്ഥിത്യനുരൂപമാവശ്യകം സംസ്കാരാധാനമിത്യവഗമയതി। പ്രാചീനാൎഷസാഹിത്യേതിവൃത്തപരിശീലനേനാപ്യയമൎത്ഥോയം സ്ഫുടീഭവതി। പ്രാചീനകാലേഷു പ്രവൃത്താ ഏവ കേചന ധൎമ്മാസ്തദാത്വേ താദൃശസ്ഥാനമവാപ്യ ദേശാന്തരേനാപി പഥാ പ്രചരന്തഃ സംപ്രതി ശൈലൂഷാ ഇവ നേപഥ്യവിധാനത്യാഗാദ്ഭ്രാമധൎമ്മാണാമിവാസാദയന്തി ച്ഛായാം। കതിചന പുനഃ കാലവശാന്മൂലത ഏവ വിനഷ്ടാ അസന്നിവൃത്തിം ഗതാഃ। സത്യേവം സാമ്പ്രത്യപി യേ നാമ ധൎമ്മാഃ സാമ്പ്രതികീം ലോകസ്ഥിതിം പ്രതിബധ്നന്തി തേഷാം സംസ്കരണേ ന ദോഷപ്രസംഗഃ, കിന്തു ഗുണസമ്പത്തിരേവ സ്യാൽ।

വിഷയമേനമാലോച്യ ഭാരതേ തത്രതത്ര സാംഘീഭൂയ പണ്ഡിതാസ്തത്തത്സംസ്കാരാധാനാൎത്ഥം പ്രേരയന്തി ജനാൻ। വിദധതി ച സ്വയമപി സംസ്കാരം സ്വീയേഷു തദധികാരശാലിനഃ! ഭാരതധൎമ്മമഹാമണ്ഡലം, ആൎയ്യസമാജഃ, ഹിന്ദുസഭാ ഇത്യാദയഃ സമാജാസ്തദൎത്ഥമേവ ഭാരതേ പ്രവൃത്താഃ। ന ച ന വിധീയതേ സമാജൈരേതൈഃ സംസ്കാരഃ।

ഏവം ഭാരതസ്യ സ്ഥാനാന്തരേഷു ധൎമ്മസംസ്കാരഘോഷനിമുഖരിതേഷു കേരളീയാഃ കേവലം പ്രാചീനസമ്പ്രദായാനുരോധേനൈവ ധൎമ്മാചരന്തഃ സാമ്പ്രതികകാലസ്ഥിതിമവിചാരയന്തഃ ക്ഷീയന്തേ സാമുദായികേനാഭ്യുദയേനേതി കഷ്ടമേവേദം സമുപനതം കേരളീയാനാം। ദേശാന്തരീയാനുകരണപരായണാ അപ്യേതേ കുതോ വാൎത്ഥേത്ര വൈമുഖ്യമവലംബന്ത ഇതി ദുരൂഹമേതദ് ബുദ്ധ്യാ। ധൎമ്മസംസ്കാരാൎത്ഥമനുസ്മാരയതോ നവീനാംസ്ഥിരസ്കുൎവ്വന്തമപി കേചനാത്ര നിബധ്നന്തി മുഷ്ടിം। കഥം പുനഃ സംസ്ക്രിയതാം ധൎമ്മോ നാമ? അസ്ത്വേതൽ; കാലാനുസാരേണ ധൎമ്മസംസ്കാരേ കാല ഏവ ജനാൻ പ്രേരയേദിതി സമാധീയതേ കൈശ്ചിൽ। ന ചേയം യുക്താ സമാഹിതിഃ। കാലസ്യാപി പുരുഷകാരാധീനത്വാൽ। അതഃ കേരളീയൈരപി വിഷയേത്ര ശ്രദ്ധാതവ്യമിതി സിദ്ധം।

കാ. പൃ. ത.

# സമ്മാനലേ[illegible]



പേരും പണവും നേടാനല്ല ഉത്സ[illegible]ക്ഷിച്ചുവരുന്ന ഒരു സമുദായത്തിന്ന് അഭ്യുദയമാൎഗ്ഗം കാണി[illegible]യ്യേവേണ്ടു. അത് മംഗളോദയത്തിന്റെ ഗദ്യ ഭാഗങ്ങളിലേക്കു മതിയാകുന്ന ഒരു ലേഖനാമുഖേനയായിരിക്കണം. വാചകത്തിന്ന് ഒഴുക്കും ഭംഗിയും ഒഴിച്ചുകൂടാത്തതാണ്. വരുന്ന കുംഭം ൧൦-ാംനു-ക്കു മുമ്പായി കിട്ടിപ്പിച്ചാൽ മതി.

## ൧൦൦ ഉറുപ്പിക

സമ്മാനം തൽക്കാലം നിശ്ചയിച്ചിരിക്കുന്നു. പരിശോധകന്മാരഭിപ്രായപ്പെടുന്ന പക്ഷം അധികം കൊടുപ്പാനും ഒരുക്കമുണ്ട്. പരിശോധകന്മാരിൽ അധികംപേർ സമ്മതിച്ച ലേഖനത്തിന്നേ സമ്മാനം കൊടുക്കുകയുള്ളൂ.

പരിശോധകന്മാർ

൧. ബഹുമാനപ്പെട്ട കൊച്ചി ഫഫാക്കുറു രാമവൎമ്മകൊച്ചുതമ്പുരാൻ തിരുമനസ്സുകൊണ്ട്.

൨. രാജശ്രീ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സുകൊണ്ട്.

൩. ബ്രഹ്മശ്രീ നടുവത്തു മഹൻനമ്പൂതിരി അവർകൾ.

൪. ,, പുന്നശ്ശേരിനമ്പി നീലകണ്ഠശൎമ്മാ അവർകൾ.

൫. പത്രാധിപർ.

ലേഖനത്തിൽ പ്രധാനമായി പ്രതിപാദിക്കേണ്ട വിഷയങ്ങളെ ഞങ്ങൾ മുമ്പുതന്നെ പ്രസിദ്ധപ്പെടുത്തിട്ടുള്ളതിനെ ലേഖകന്മാർ മറന്നിട്ടില്ലെന്നു വിശ്വസിക്കുന്നു. ഓൎമ്മയില്ലാത്തവർ ഒന്നുകൂടി വായിച്ചുകൊള്ളട്ടെ.

വിഷയം—നമ്പൂതിരിസമുദായം അതിന്റെ പരിപൂൎണ്ണമായ ഉൽകൃഷ്ടസ്ഥിതിയിൽ ഇരുന്നിട്ടുള്ളത് ഏതുകാലത്താണ്?. അതിനുള്ള കാരണങ്ങൾ എന്ത്?. അതിന്ന് അധോഗതി വന്നിട്ടുണ്ടോ?. ഉണ്ടെങ്കിൽ അധോഗതി എപ്പോൾ ആരംഭിച്ചു?. അധോഗതിയുടെ കാരണം എന്ത്?. മേലിൽ അഭ്യുന്നതിക്കായി ഏതുവിധമെല്ലാം പ്രവൎത്തിക്കണം?. ഈ അംശങ്ങളെ പ്രമാണത്തോടും യുക്തിയോടും കൂടി പ്രതിപാദിക്കുക.

"മംഗളോദയ" പ്രവൎത്തകന്മാർ.



# മംഗളോദയം

പുസ്തകം ൨ } ൧൦൮൫ ധനുമാസം { ലക്കം ൨

## വിഷയങ്ങൾ



ദേശമംഗലം അച്ചുക്കൂടത്തിൽ
അച്ചടിച്ചതു്.
1085

---

മംഗളോദയം:—വരിസംഖ്യ (എല്ലായ്പോഴും മുൻകൂർ) തപാൽച്ചിലവടക്കം ഒരു കൊല്ലത്തേക്ക് 2—8—0. ആറുമാസത്തേക്ക് 1—6—0.

☞ കഴിഞ്ഞകൊല്ലത്തെ സംഖ്യ ബാക്കിവെച്ചിട്ടുള്ളവർ സംഖ്യ മണിഓർഡറായി അയച്ചോ, പിരിവുകാരൻവശം കൊടുത്തോ ബാക്കി ഉടനെ തീർക്കേണ്ടതാണ്.

മം. മാനേജർ.

# മംഗളോദയം

## ഫാവ്യദി

പുസ്തകം ൧ | ധനുമാസം | ലക്കം ൧

### മംഗളം



ഓരോ വാചകരീതിയിൽപ്പലരുമായോരോതരം ജ്ഞാനവി-
ത്തോരോന്നായി വിതച്ചു പുഷ്ടിവരുമാറാക്കിച്ചമച്ചങ്ങിനെ
നേരോട്ടും നിജനാട്ടുകാർക്കുപകരിച്ചീടും കളംതന്നെയായ്
പേരോടും ഭുവി "മംഗളോദയ"മുയന്നീടേണമേ മേൽക്കുമേൽ.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ



# ഗദ്യരചനാരീതി



ചിലരുടെ വാചകമെഴുത്തിന്റെ രീതി നല്ലതായിരിക്കുന്നുവെന്നും, വേറെ ചിലർ എഴുതുന്ന രീതി അത്രതന്നെ നല്ലതായിരിക്കുന്നില്ലെന്നും നാം പറയാറുണ്ട്. എന്നാൽ ഏതാണ് നല്ലരീതി— നല്ല ഗദ്യരീതിയുടെ ലക്ഷണമെന്താകുന്നു— എന്നുള്ള ചോദ്യത്തിന്നു ശരിയായ സമാധാനം പറയുവാൻ ആൎക്കും അത്രവേഗത്തിൽ സാധിക്കുന്നതല്ല. ലോകത്തിൽ രുചിയുള്ള ഭക്ഷ്യപദാൎത്ഥങ്ങൾ അനവധിയുണ്ടെങ്കിലും ഒരുവന്നു രുചിയുള്ളതു മറ്റൊരുവന്നു രുചികരമായിരിക്കുകയില്ല. ഇങ്ങിനെ ഓരോരുത്തരുടേയും രുചി ഓരോ പദാൎത്ഥത്തെ വിഷയീകരിച്ചിരിക്കുന്നതിനാൽ ഇന്ന പദാൎത്ഥമാണു രുചിയുള്ളത് എന്നു സൎവ്വസമ്മതമായിട്ടൊന്നിനെ എടുത്തുപറവാൻ കഴിയുന്നതല്ല. ഗദ്യമെഴുത്തിലുള്ള രീതിയെ സംബന്ധിച്ചുള്ള രുചിഭേദവും ഇപ്രകാരംതന്നെയാകുന്നു. ഇങ്ങിനെയുള്ള രുചിഭേദത്തിന്നുള്ള കാരണം അദ്ധ്യാത്മശാസ്ത്രസംബന്ധമായ ചില സാമാന്യതത്വങ്ങളാ



ജ്ഞാനംകൊണ്ടുമാത്രമേ നമുക്കു വെളിപ്പെടുന്നുള്ളൂ. അതിനാൽ ആദ്യം തന്നെ ആവക തത്വങ്ങളെപ്പററി ധരിക്കുവാനുത്സാഹിക്കുക.

മനുഷ്യരുടെ പല സ്വഭാവങ്ങളേയും പരിശോധിച്ചറിയുന്നതിന്നു നാം ശ്രമംചെയ്യുന്നുവെങ്കിൽ വാചകമെഴുത്തിൽ പല രീതിയും വരാതിരിപ്പാൻ നിവൃത്തിയില്ല എന്നു നമുക്കനുഭവപ്പെടുന്നതാണു്. ചില ഉദാഹരണങ്ങളെക്കൊണ്ടു് ഈ സംഗതിയെ വിശദമാക്കാം. ചില മനുഷ്യാ സ്വഭാവേന മിതഭാഷികളായിരിക്കും. എങ്കിലും അവർ പറയുന്നതെല്ലാം സാരമായിരിക്കുകയും ചെയ്യും. അങ്ങിനെയുള്ളവൎക്കു്, ഓരോ വിഷയങ്ങളെ കാൎയ്യകാരണസംബന്ധത്തോടുകൂടി യുക്തിയുക്തമായും, പ്രകൃതാലേശം വിടാതേയും, ആരംഭിച്ച യഥാക്രമം അവസാനിക്കുന്നവിധമായും പ്രതിപാദിക്കുന്നതായിരിക്കും അധികം ഇഷ്ടം. അതിനെ അനുസരിച്ചു് അവർ വാചകമെഴുതുമ്പോൾ ഓരോ വാചകത്തിലുമുള്ള പദങ്ങളെ എല്ലാം നല്ലവണ്ണം പരിശോധിച്ചു് അതാതുഘട്ടങ്ങളിൽ അൎത്ഥത്തിന്നു കാൎച്ചെങ്കിലും സംശയംവരാത്ത വിധത്തിൽ തക്കതായ പദങ്ങളെ പ്രയോഗിക്കുകയും, അനാവശ്യപദങ്ങളെ വൎജ്ജിക്കുകയും ചെയ്യുന്നു. വാചകമെഴുത്തിൽ അവർ കുറെ പിശുക്കുപിടിക്കുന്ന സ്വഭാവക്കാരാകുന്നു. കാൎച്ചവ്യാചകങ്ങളെക്കൊണ്ടു് അധികം കാൎയ്യം പറയേണമെന്നാണു് അവരുടെ ഉദ്ദേശ്യം. പ്രായേണ ലോകത്തിലുള്ള ആന്തരമായ തത്വങ്ങളെക്കാണുന്നവർ അങ്ങിനെയുള്ളവരായിരിക്കും. പിന്നെ, സ്വഭാവത്താൽത്തന്നെ കുറെ അധികം സംസാരിക്കുന്നവരായിട്ടിനി ഒരു കൂട്ടരുണ്ടു്. ലോകത്തിൽ പുറമെ കാണുന്ന ഓരോ കാൎയ്യങ്ങളെ വൎണ്ണിക്കുവാൻ അവൎക്കു സാധാരണയായിട്ടു നല്ല സാമൎത്ഥ്യമുണ്ടാകും. അവരിൽചിലരുടെ സംഭാഷണംതന്നെ വളരെ ഫലിതത്തോടുകൂടിയുമായിരിക്കും. മററൊരുവനെ 'കലശൽകൂട്ടു'ന്നതായിട്ടുള്ള പ്രയോഗങ്ങൾ അവരുടെ സംഭാഷണത്തിൽ ചിലപ്പോൾ പുറപ്പെട്ടുമെങ്കിലും അവന്നു സുഖക്കേടു തോന്നത്തക്കവണ്ണം കുത്തായിട്ടുള്ള വാക്കുകൾ യാതൊന്നും അതിൽ ഉണ്ടാകുന്നതല്ല. അതിനാൽ അവരായിട്ടുള്ള സംഭാഷണം വളരെ രസകരമായിരിക്കുന്നതാണു്. നാലാളുകൂടി 'വെടി'പറയുന്ന സമയത്തു് അധികം സംസാരിക്കുക അങ്ങിനെയുള്ളവരായിരിക്കും; ബാക്കിയുള്ളവർ മിക്ക സംഗതികളിലും കേവലം ശ്രോതാക്കന്മാരായിരിക്കുകേയേയുള്ളൂ; അവരുടെ വാക്കു് അത്ര വശ്യമായിരിക്കുന്നതാണു്. എന്നാൽ വെടി അവസാനിച്ചതിന്റെ ശേഷം അവർ എന്തെല്ലാമാണു പറഞ്ഞതു് എന്നു് ഓൎമ്മവെച്ചുനോ

കുന്നതായാൽ ഫലപിടിച്ച അംശം അതിൽ വളരെക്കുറച്ചുമാത്രമേ ഉള്ളു വെന്നറിയുന്നതാണ്. അങ്ങിനെയുള്ളവരുടെ വാചകമെഴുത്തും പ്രായേണ അവരുടെ സംഭാഷണത്തെ അനുസരിച്ചുതന്നെയിരിക്കുന്നു. ഈ കൂട്ടരിലുള്ള എഴുത്തുകാർ ആദ്യം പറഞ്ഞ വകക്കാരെപ്പോലെ വാചകത്തിൽ ഒട്ടുംതന്നെ പിശുക്കുപിടിക്കുന്നവരല്ല; അവരെപ്പോലെ ഓരോ പദത്തേയും ഭൂതക്കണ്ണാടിയിൽക്കൂടി നോക്കിപ്പരിശോധിക്കുകയോ, തുലാസ്സിലിട്ടു പണത്തൂക്കം പിടിക്കുകയോ ചെയ്യുകയില്ല. മൊത്തമായിട്ടുള്ള കണ്ണുകണക്കുതന്നെയാണ് അവരുടെ പദപ്രയോഗങ്ങൾക്കുള്ള പ്രമാണം. നാമങ്ങൾക്കും ക്രിയകൾക്കും വിശേഷണങ്ങളെക്കൊടുക്കേണ്ട കാര്യത്തിലും അവർ അശേഷം ലുബ്ധുകാണിക്കുകയില്ല. 'അധികസ്യ അധികം ഫലം' എന്ന ന്യായപ്രകാരം ഒന്നോരണ്ടോ അധികം കിടന്നോട്ടെ എന്നേ അവർ വിചാരിക്കുകയുള്ളു. ഇങ്ങിനെ ഓരോവിധത്തിലുള്ള മനുഷ്യസ്വഭാവത്തെ മനസ്സിരുത്തിനോക്കുന്നതായാൽ അതാതിന്നനുരൂപമായിട്ടോരോ വാചകരീതിയും ഉണ്ടാവാതെ കഴികയില്ല എന്നു സ്പഷ്ടമായി കാണാവുന്നതാണ്.

ഇതോടുകൂടി വേറൊരു സംഗതി അറിയേണ്ടതായിട്ടുണ്ട്. അതും വിസ്മരിക്കുവാൻ പാടുള്ളതല്ല. വിഷയങ്ങളുടെ സ്വഭാവത്തെ അനുസരിച്ചു വാചകരീതിയെ ഭേദപ്പെടുത്തേണ്ടതായിട്ടുവരുന്നു. ശാസ്ത്രവിഷയങ്ങളെപ്പറ്റി എഴുതുമ്പോൾ ഓരോ പദത്തേയും ഭൂതക്കണ്ണാടിയിൽക്കൂടി നോക്കി പരിശോധിക്കുകയും തുലാസ്സിലിട്ടു തൂക്കുകയും മററും അത്യാവശ്യമായി ഭവിക്കുന്നു. അർത്ഥത്തിന്നു സംശയം വരാതേയും, പ്രകൃതം വിട്ട് അപ്രകൃതത്തിലേക്കു ചാടാതേയും ഇരിപ്പാൻവേണ്ടി പദങ്ങളേയും വാക്യങ്ങളേയും പ്രയോഗിക്കുന്നതിൽ ലവലേശം ധൂർത്തുകാണിക്കുവാൻ പാടുള്ളതല്ല. എന്നാൽ ഉത്സവാദികളെ വർണ്ണിക്കുകയോ, അല്ലെങ്കിൽ ഒരു നഗരത്തെ വർണ്ണിക്കുകയോ, അല്ലെങ്കിൽ ഒരുവൻെറ ഒരു ദേശയാത്രയെപ്പററി വിസ്തരിക്കുകയോ ചെയ്യുന്ന ഘട്ടങ്ങളിൽ മേൽപ്രസ്താവിച്ച രണ്ടാമത്തെ വാചകരീതിയെ പ്രയോഗിച്ചാലായിരിക്കും ജനങ്ങൾ അധികം രുചിക്കുക. ഇങ്ങിനെ എല്ലാടിക്കിലും അറിഞ്ഞു പ്രയോഗിക്കേണ്ടതാകുന്നു.

എന്നാൽ അതിയായി ക്ഷോഭിച്ചിരിക്കുന്ന ഹർഷാദിചിത്തവൃത്തികളെ പ്രകാശിപ്പിക്കണമെന്നു ഉദ്ദേശ്യത്തോടുകൂടിയുള്ള വാക്കാ എഴുത്തോ മുൻപറഞ്ഞ രണ്ടു രീതികളിൽനിന്നു വളരെ ഭേദപ്പെട്ടിരിക്കുന്നതാണ്. ഇതിനെ നല്ലവണ്ണം [illegible]ലാക്കുന്നതിന്നു നമുക്ക് അദ്ധ്യാത്മശാസ്ത്രത

ത്വങ്ങളെത്തന്നെ ആശ്രയിക്കണം. സ്വഭാവത്താൽത്തന്നെ തത്വാലോചന, സൂക്ഷ്മഗ്രഹണം എന്നീവക ബുദ്ധിവൃത്തികളും ഹർഷാദിചിത്തവൃത്തികളും അന്യോന്യം വേർതിരിഞ്ഞു ഭിന്നങ്ങളായിട്ടാണിരിക്കുന്നത്. ബുദ്ധിയുടെ ധർമ്മങ്ങൾക്കുൽകർഷം വന്നിരിക്കുന്ന സമയത്ത് രാഗദ്വേഷഭയമദമാത്സര്യാദിചിത്തവൃത്തികളിൽനിന്നുണ്ടാകുന്ന വേഗങ്ങൾ അത്ര പ്രകാശിക്കുന്നതല്ല; മറിച്ച് രാഗാദികൾക്കുൽകർഷം വരുമ്പോൾ ബുദ്ധിധർമ്മങ്ങൾ മങ്ങിപ്പോകുന്നു. കാമക്രോധാദിവികാരങ്ങളെക്കൊണ്ട് ഒരുവന്റെ ചിത്തത്തിന്ന് അസ്വാസ്ഥ്യം സംഭവിക്കുമ്പോൾ അവന്നു കാര്യാകാര്യങ്ങളെ തിരിച്ചറിഞ്ഞ്, കാര്യകാരണസംബന്ധത്തെ ചിന്തിച്ച് യുക്തിയുക്തമായിട്ടാലോചിപ്പാനുള്ള ശക്തിയില്ലാതാകുന്നു; എന്നാൽ, അതിന്നു വിപരീതമായിട്ടു, വിവേകത്തോടുകൂടി ആലോചനചെയ്യുന്ന സമയത്ത് രാഗാദികൾക്കും ശക്തി കുറയുന്നു. ഇതു രണ്ടും എല്ലാവൎക്കും അനുഭവസിദ്ധങ്ങളായ സംഗതികളാകുന്നു. അന്തഃകരണത്തിന്റെ അതാതവസ്ഥാഭേദത്തെ അനുസരിച്ചു ഒരുവന്റെ വാക്കിന്നും പ്രകാരഭേദം വന്നുപോകുന്നു. ചിത്തം ക്ഷോഭിച്ചിരിക്കുന്ന സമയത്തു പറയുന്ന ഒരുവന്റെ വാക്കുകൾ ന്യായരഹിതമായും, യുക്തിഹീനമായും, ദീർഘാലോചനയോടുകൂടിയല്ലാതേയും, പൂർവ്വാപരസംബന്ധം കൂടാതേയും ഇരിക്കുന്നതാണ്. ചിത്തം സ്വസ്ഥമായിരിക്കുന്ന സമയത്തു മാത്രമേ ഒരുവന്ന് ഒരു വിഷയത്തെപ്പറ്റി യുക്തിയോടുകൂടി വഴിക്കുവഴിയായി സംസാരിപ്പാൻ കഴികയുള്ളൂ. അപ്രകാരംതന്നെ ചിത്തത്തിന്റെ അവസ്ഥാഭേദത്തെ അനുസരിച്ച് ഒരുവന്റെ എഴുത്തിന്റെ സമ്പ്രദായവും ഭേദപ്പെടുന്നതാണ്. അതിനാൽ രാഗാദിചിത്തവൃത്തികളുടെ അതിശയമായ ക്ഷോഭംനിമിത്തമുണ്ടാകുന്ന ചിത്തത്തിന്റെ അസ്വാസ്ഥ്യത്തെ പ്രകാശിപ്പിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി എഴുതുന്ന രീതി സ്വസ്ഥചിത്തതയെ പ്രകാശിപ്പിക്കുന്നതിന്നുള്ള എഴുത്തിന്റെ രീതിയിൽനിന്നു വളരെ വ്യത്യാസപ്പെട്ടിരിക്കണമെന്നു മേൽപ്പറഞ്ഞതുകൊണ്ടു സ്പഷ്ടമാകുന്നുണ്ട്. ചിത്തസമാധാനത്തിന്നും അസ്വസ്ഥചിത്തതയ്ക്കും തമ്മിൽ എത്രത്തോളം അന്തരമുണ്ടോ അത്രയും അന്തരം അതാതവസ്ഥയെ പ്രകാശിപ്പിക്കുന്നതിന്നായിട്ടുള്ള എഴുത്തിന്റെ രീതിക്കും വരേണ്ടതാകുന്നു. ചിത്തം സ്വസ്ഥമായിരിക്കുന്ന സമയത്തേ ഒരുവന്നു കാര്യാകാര്യങ്ങളെത്തിരിച്ചറിഞ്ഞു യുക്തിയോടുകൂടി ആലോചിപ്പാനും എഴുതുവാനും ശക്തിയുണ്ടാവുകയുള്ളൂ എന്നു മുമ്പിൽ പറഞ്ഞുവല്ലോ. അപ്പോൾ ശാസ്ത്രസംബന്ധമായ വിഷയങ്ങളെ

ആ അവസ്ഥയിൽ മാത്രമേ എഴുതുവാൻസാധിക്കുകയുള്ളു എന്നുകൂടി വരു
ന്നുണ്ട്. ശാസ്ത്രവിഷയങ്ങളെപ്പററി എഴുതുമ്പോൾ ഓരോ പദത്തേയും
ഭൂതക്കണ്ണാടിയിൽക്കൂടി നോക്കി പരിശോധിക്കുകയും, തുലാസ്സിലിട്ടു തൂക്കു
കയും വേണമെന്നും, അൎത്ഥത്തിന്നു സംശയം വരാതേയും പ്രകൃതംവിട്ടു
പാളിപ്പോകാതേയുമിരിപ്പാൻവേണ്ടി പദങ്ങളേയും വാക്യങ്ങളേയും പ്രയോ
ഗിക്കുന്നതിൽ വളരെ മനസ്സിരുത്തേണ്ടതാണെന്നും മുമ്പു പറഞ്ഞിട്ടുണ്ട
ല്ലോ. അതിനാൽ സാമാന്യേന സ്വസ്ഥചിത്തതയിൽ പ്രകാശിക്കുന്ന
വിഷയങ്ങളെ പ്രതിപാദിക്കുമ്പോൾ വാചകരീതിയിൽ മേൽപ്പറഞ്ഞ നി
ഷ്കൎഷകളെ കഴിയുന്നതും നോക്കേണ്ടത് അത്യാവശ്യമാകുന്നുവെന്നു തെളി
യുന്നുണ്ട്. എന്നാൽ ഹൎഷാദിചിത്തവൃത്തികളെ അതിയായിട്ടു പ്രകാ
ശിപ്പിക്കേണമെന്ന ഉദ്ദേശത്തോടുകൂടി എഴുതുന്ന ഘട്ടങ്ങളിൽ മേൽപ്പറ
ഞ്ഞ നിഷ്കൎഷകളെ നിയമേന അനുഷ്ഠിക്കുവാൻ പാടില്ല; അതു സാധിക്ക
യുമില്ല. കൎത്തൃകൎമ്മക്രിയകളെ ക്രമപ്പെടുത്തേണ്ട കാൎയ്യത്തിലോ, അവക്കു
വിശേഷണങ്ങളെ കൊടുക്കേണ്ട കാൎയ്യത്തിലോ, അവയെ അതാതു സ്ഥാ
നത്തു വെക്കേണ്ട കാൎയ്യത്തിലോ വ്യാകരണനിയമങ്ങളെ മാത്രം അവലം
ബിക്കുന്നതായാൽ ആ എഴുത്തിൽ ഒരു ജീവനുമുണ്ടാകുന്നതല്ല; വായന
ക്കാരുടെ ഉള്ളിൽ വിശേഷിച്ചു വികാരമൊന്നുമുണ്ടാകുന്നതല്ല; എഴുത്തുകാ
രൻ ഉദ്ദേശിച്ച ഫലം യാതൊന്നും അതിൽനിന്നുണ്ടാകുന്നതുമല്ല. ഏതു
വിധത്തിൽ പ്രയോഗിച്ചാലാണ് ഉദ്ദേശിച്ചിരിക്കുന്ന അൎത്ഥത്തിന്ന് അ
ധികം ശക്തികിട്ടുന്നത് ആ വിധത്തിൽ പദങ്ങളെ ക്രമപ്പെടുത്തേണ്ടതാ
കുന്നു. ചില ഘട്ടങ്ങളിൽ കൎമ്മമായിനില്ക്കുന്ന പദത്തെ മുമ്പിൽ പ്ര
യോഗിക്കേണ്ടതായിവരുന്നു; ചിലേടത്ത് ക്രിയാപദത്തെയായിരിക്കും
ആദ്യം പറയേണ്ടിവരിക; വിശേഷണവിശേഷ്യങ്ങൾക്കുള്ള നിയതസ്ഥാ
നങ്ങളേയുംഭേദപ്പെടുത്തേണ്ടിവരും. അപ്രകാരംതന്നെ ക്രിയാപദങ്ങൾക്കു
കാലനിൎണ്ണയം ചെയ്യുന്ന ഘട്ടങ്ങളിൽ ചിലസമയം പദപ്രയോഗങ്ങളെ
വ്യത്യാസപ്പെടുത്തേണ്ടതായിട്ടുവരുന്നു. ഭൂതാൎത്ഥത്തേയും ഭവിഷ്യദൎത്ഥ
ത്തേയും കാണിക്കുന്ന ചില ദിക്കിൽ അധികം ശക്തികൊടുക്കുന്നതിന്നു
വേണ്ടി വൎത്തമാനാൎത്ഥത്തിലുള്ള ക്രിയാപദങ്ങളെ പ്രയോഗിക്കേണ്ടി വരു
ന്നു. പിന്നെ, പല വാക്യങ്ങൾക്കുംകൂടി ഒരു ക്രിയാപദത്തെ പ്രയോ
ഗിക്കാവുന്ന ചില ദിക്കിൽ (ശക്തികൊടുക്കുവാൻവേണ്ടിത്തന്നെ) ആവ
ക ക്രിയാപദത്തെത്തന്നെ ഓരോ വാക്യങ്ങൾക്കും പ്രത്യേകം ഉപയോഗി
ക്കേണ്ടിവരുന്നു. ചില ദിക്കിൽ, പറഞ്ഞതുതന്നെ രണ്ടും മൂന്നും പ്രാവ

ശ്യാ എടുത്തുപറയേണ്ടതായിട്ടും വരുന്നു. ഇങ്ങിനെ പല സംഗതികളിലും വ്യാകരണശാസ്ത്രപ്രകാരം സാമാന്യമായി നിയമിക്കപ്പെട്ടിട്ടുള്ള പദഘടനയെ വിട്ടു പ്രയോഗിക്കേണ്ടതായി വരുന്നു.

അതിനാൽ നല്ല ഗദ്യരചനാരീതിയുടെ ലക്ഷണമെന്താകുന്നു എന്ന ചോദ്യത്തിന്നു തക്കതായ സമാധാനം കിട്ടണമെങ്കിൽ ആദ്യം തന്നെ നമുക്ക് അദ്ധ്യാത്മശാസ്ത്രസംബന്ധമായ ചില തത്വങ്ങളെ ഗ്രഹിക്കണമെന്ന് ഇപ്പോൾ സ്പഷ്ടമാകുന്നുണ്ടല്ലോ. മനുഷ്യരുടെ സ്വഭാവം പലതായിരിക്കുന്നതിനാൽ അതാതു സ്വഭാവത്തെ അനുസരിച്ച് പലമാതിരി ഗദ്യരീതി അവശ്യം ഉണ്ടാകണമെന്നും, വിഷയങ്ങൾതന്നെ പലജാതിയായിരിക്കുന്നതിനാൽ അവയെ പ്രതിപാദിക്കുമ്പോൾ തത്തത്സ്വഭാവത്തിന്നനുരൂപമായ ഗദ്യരീതിയെ മാത്രമേ പ്രയോഗിക്കുവാൻ പാടുള്ളു എന്നും ഇപ്പോൾ വ്യക്തമാകുന്നുണ്ടല്ലോ.

'ഭിന്നരുചിർഹി ലോകഃ' എന്ന പ്രമാണത്തെ നോക്കുമ്പോഴും ഗദ്യരചനാവിഷയത്തിൽ സർവ്വസമ്മതമായിട്ടൊരു രീതി എന്നത് അസാദ്ധ്യമാണെന്നും, പലരീതിയിൽത്തന്നെ നല്ല ഗദ്യങ്ങൾ അവശ്യമുണ്ടാകേണ്ടതാണെന്നും സ്പഷ്ടമാകുന്നുണ്ട്. ഗദ്യരചനാരീതി പലതാണെങ്കിലും അവയെല്ലാം നല്ലതായിരിക്കുന്നതിന്നു സർവ്വത്ര യോജിക്കുന്നതായിട്ടു ചില നിയമങ്ങളെ അനുഷ്ഠിക്കേണ്ടതായിട്ടുണ്ട്. ഈ ഉപന്യാസത്തിന്റെ ആദിയിൽ പറഞ്ഞ ഭക്ഷ്യപദാർത്ഥങ്ങളെത്തന്നെ ഇതിന്നു ദൃഷ്ടാന്തമായിട്ടെടുക്കുക. ഓരോരുത്തർക്ക് ഓരോ പദാർത്ഥങ്ങളിലാണ് രുചി എങ്കിലും അവ ഓരോന്നും രുചികരമായിത്തീരണമെങ്കിൽ സാമാന്യമായിട്ട് അവകൾക്കോരോന്നിന്നും ഇന്നിന്ന ഗുണങ്ങളുണ്ടായിരിക്കണമെന്നു പറയുവാൻ സാധിക്കുന്നതാണ്. പാകംചെയ്തു ഭക്ഷിക്കേണ്ട പദാർത്ഥങ്ങളാണെങ്കിൽ അവയുടെ വേവു ശരിയായിരിക്കേണ്ടതാണെന്നും, കരിഞ്ഞോ പൊകഞ്ഞോ പോവാതെ സൂക്ഷിക്കേണ്ടതാണെന്നും, പിന്നെ പാകം ചെയ്യേണ്ടാത്തവയാണെങ്കിൽ അവ കെട്ടുപോവാതേയോ ചീഞ്ഞുപോവാതേയോ ഉണങ്ങിവരണ്ടുപോവാതെകണ്ടോ സൂക്ഷിക്കേണ്ടതാണെന്നും മറ്റും പരക്കെ സംബന്ധിക്കുന്നതായ ചില സാമാന്യസംഗതികളെ എടുത്തു പറയാവുന്നതാണ്. അതുപോലെതന്നെ വാചകമെഴുത്തിലും ഓരോരുത്തർക്ക് തത്തത്സ്വഭാവങ്ങളെ അനുസരിച്ച് ഓരോ രീതിയിലായിരിക്കും രുചി എങ്കിലും എല്ലാററിന്നും ബാധകമായിട്ടുള്ള ചില സാമാന്യസംഗതികളെ ചൂണ്ടിക്കാണിക്കാവുന്നതാണ്.

അതാതു ഘട്ടങ്ങളിൽ ഉചിതമായിട്ടുള്ള പദങ്ങളെ ഉപയോഗിക്കുക; ആദ്യവസാനം ഒരേജാതി പദങ്ങളേയും വാക്യങ്ങളേയുമെഴുതി മുഷിപ്പിക്കാതെ അവക്കു ഭേദഗതി വരുത്തുക; ഒരു ദീൎഘമായ വാചകത്തെ ആരംഭിച്ചാൽ അതിനെ പെട്ടെന്ന് അവസാനിപ്പിക്കാതെ രണ്ടുതലക്കലും തൂക്കം ശരിയാക്കിനിൎത്തുക; എല്ലാം ഒരേമാതിരി ദീൎഘങ്ങളായ വാചകങ്ങളല്ലാതെ (രണ്ടുതലക്കലുമുള്ള തൂക്കത്തിന്നു വ്യത്യാസം വരാത്തവിധത്തിൽ) ഇടക്കിടക്കു ചില ചെറിയ വാചകങ്ങളെ പ്രയോഗിക്കുക; വായിക്കുന്നവരുടെ ഉള്ളിൽ പതിയത്തക്കവണ്ണമുള്ള ദൃഷ്ടാന്തങ്ങളെ എടുത്തുപറയുക; ഉച്ചാരണത്തിന്നും ശ്രവണത്തിന്നും രസാനുഗുണമായിട്ടു സുഖമായിരിക്കത്തക്കവണ്ണമുള്ള പദങ്ങളെ കഴിയുന്നതും ഉപയോഗിക്കുക; എന്നിവയെല്ലാം എല്ലാമാതിരി വാചകരീതിക്കും അത്യന്തം ആവശ്യമാകുന്നു. ഇവയെല്ലാം പരമാൎത്ഥത്തിൽ സഹജമായിട്ടുണ്ടാകേണ്ടവയാകുന്നു; അല്ലാതെ കേവലം പഠിപ്പുകൊണ്ടുമാത്രം ഒരുവന്റെ എഴുത്തിൽ ഈവക ഗുണങ്ങളുണ്ടാകുന്നതല്ല. മേല്പറഞ്ഞ ഗുണങ്ങളെല്ലാമുണ്ടായിരുന്നാലും വാചകങ്ങൾ അന്യോന്യസംബന്ധം കൂടാതെയിരിക്കുകയോ, അൎത്ഥത്തിന്നു സംശയം വരത്തക്കവണ്ണം പദങ്ങളേയും വാക്യങ്ങളേയും അസ്ഥാനത്തിൽ പ്രയോഗിക്കുകയോ ചെയ്യുന്നതായാൽ, ഏതു വാചകരീതിയായാലും അതു നല്ലതാണ് എന്നു പറയുവാൻ പാടില്ല. വാചകങ്ങൾ അന്വയിക്കാഞ്ഞമാത്രം അൎത്ഥം മനസ്സിലാകാതെ കഷ്ണിക്കുവാനിടവരുത്തുന്നതു തീരെ തെറ്റുതന്നെയാകുന്നു. അതിനാൽ ഈ ഭാഗം ഒന്നാമതായി മനസ്സിരുത്താഞ്ഞാൽ ബാക്കി എന്തുകൊണ്ടും ഒരു പ്രയോജനവുമുണ്ടാകുന്നതല്ല. പിന്നെ, കഴിയുന്നേടത്തോളം ഭാഷാശബ്ദങ്ങളെത്തന്നെ ഉപയോഗിക്കുവാനുത്സാഹിക്കേണ്ടതാകുന്നു. ചില അഭിപ്രായങ്ങളെ പ്രകാശിപ്പിക്കുന്നതിന്നു തക്കതായ ശബ്ദങ്ങൾ ഭാഷയിലില്ലെങ്കിൽ മാത്രമേ സംസ്കൃതം മുതലായ അന്യഭാഷകളിലുള്ള പദങ്ങളെ ഉപയോഗിക്കുവാൻ പാടുള്ളു. അവയിൽത്തന്നെ പ്രസിദ്ധപദങ്ങൾക്ക് അപ്രസിദ്ധങ്ങളായിട്ടുള്ളവയെക്കാൾ മുമ്പു കൊടുക്കുകയും വേണം. ഒരു ദിക്കിൽക്കൂടി സംസ്കൃതപദങ്ങളെ പ്രയോഗിച്ചാൽ വിരോധമില്ല. രണ്ടോ മൂന്നോ ഭാഷാശബ്ദങ്ങളെക്കൊണ്ടു പ്രകാശിപ്പിക്കുന്ന അൎത്ഥത്തെ ചിലപ്പോൾ ഒരു സംസ്കൃതപദംകൊണ്ടു വെളിവാക്കാൻ കഴിയും. അങ്ങിനെയുള്ള ദിക്കിൽ അനാവശ്യം ദീൎഘിച്ച് അൎത്ഥത്തിന്നു വ്യക്തി പോരാതെവരുമെന്നു തോന്നിയാൽ അവിടെ ആവക സംസ്കൃതപദങ്ങളെത്തന്നെ പ്രയോഗിക്കണം.

ഒരു വാക്യാൎത്ഥം മനസ്സിലാവാതെയിരിക്കുന്നതിനെക്കാൾ വളരെ ഭേദം ഒരുശബ്ദത്തിന്റെ മാത്രം അൎത്ഥം മനസ്സിലാവായ്കയാണെന്നു പറയേണ്ടതില്ലല്ലൊ. വാക്യാൎത്ഥം മനസ്സിലാവാൻ ക്ലേശിക്കുന്നതിനെക്കാൾ പദാൎത്ഥം മനസ്സിലാവാനുള്ള ക്ലേശം ലഘുവായിരിക്കുന്നതാണെന്നു പറയേണ്ടതില്ലല്ലൊ. പിന്നെ, പദ്യരചനയിൽ അനുവദിച്ചിട്ടുള്ളവയാണെങ്കിലും ഗദ്യരചനയിൽ വരുമ്പോൾ യോജിപ്പില്ലാതെയായിത്തീരുന്ന ചില പ്രയോഗങ്ങളുണ്ട്. അവയെ വൎജ്ജിക്കേണ്ടതുതന്നെയാകുന്നു.

ഇനി കൎമ്മണിപ്രയോഗത്തെപ്പറ്റിയാണ് കുറഞ്ഞൊന്നു നിരൂപിക്കുവാനുള്ളത്. മലയാളഗദ്യമെഴുത്തിൽ ആ പ്രയോഗമിഷ്ടമില്ലാത്ത വിദ്വാന്മാർ അധികമുണ്ട്. എങ്കിലും അതു തീരെ അനാവശ്യമാണെന്ന് അവരാരും വാദിക്കുമെന്നു തോന്നുന്നില്ല. പണ്ടത്തെ മലയാളഗദ്യങ്ങളിൽ ആ പ്രയോഗം കുറവാണ് എന്നതു വാസ്തവംതന്നെ; ഇപ്പോഴത്തെ ഉത്തമരീതിയിലുള്ള സംഭാഷണത്തിലും കുറവാണ് എന്നതും സമ്മതിക്കുവാനൊരുക്കമാണ്. പക്ഷേ ആ കാരണങ്ങളെക്കൊണ്ട് ഇപ്പോഴത്തെ ഗദ്യരചനാരീതിയിലും അതനാവശ്യമാണെന്നു വരുന്നുണ്ടോ എന്നാണു സംശയം. ഈ വിഷയത്തെ തുടരുന്നതിന്നുമുമ്പായി ഇവിടെ ഒരു സംഗതി പറവാനുണ്ട്. അതിനെ മനസ്സിരുത്താതെ വിട്ടുകളയുവാൻ പാടില്ല. വളരെ വൃദ്ധിയെ പ്രാപിക്കാത്ത ഒരു ഭാഷയിൽ അതിസൂക്ഷ്മങ്ങളായ ഓരോ അഭിപ്രായങ്ങളെ ഗദ്യമെഴുത്തുകാർ എത്രത്തോളം പ്രകാശിപ്പിക്കുവാനുത്സാഹിക്കുന്നുവോ അത്രത്തോളം ആ ഭാഷയിലുള്ള പദങ്ങളുടെയും വിവിധപ്രയോഗങ്ങളുടേയും ദാരിദ്ര്യത്തെ അവൎക്കനുഭവിപ്പാനിടവരുന്നുവെന്നും, തൽപരിഹാരമായി അവർ കഴിയുന്നതും പുതിയതായ ഓരോ പ്രയോഗങ്ങളെ ആ ഭാഷയിൽ നടപ്പാക്കുവാൻ ശ്രമം ചെയ്യുന്നുവെന്നുമുള്ള കാൎയ്യത്തിൽ ആൎക്കും ഒരു വാദവുമുണ്ടാവാൻ പാടുള്ളതല്ല; എന്തെന്നാൽ അങ്ങിനെയല്ലാതെ ഏതൊരു ഭാഷയും വൃദ്ധിയെ പ്രാപിക്കുന്നതല്ല എന്ന് എല്ലാവരും സമ്മതിക്കുന്നതാണ്. മുമ്പില്ലാത്ത അനേകം പുതിയ അഭിപ്രായങ്ങളെ മലയാളഭാഷയിൽ കൊണ്ടുവരുവാൻ ഗദ്യമെഴുത്തുകാർ ഇപ്പോൾ ഉത്സാഹിക്കുന്നുണ്ട് എന്നുള്ളതും പരക്കെ സമ്മതമാകുന്നു. അതിനാൽ മുമ്പു നടപ്പില്ല എന്ന കാരണത്താൽ ഇപ്പോഴത്തെ ഗദ്യമെഴുത്തിൽ കൎമ്മണിപ്രയോഗം അനാവശ്യമാണ് എന്ന യുക്തി നിലനില്ക്കുന്നതല്ല. എന്നാൽ, അതുകൊണ്ട് ആ പ്രയോഗം മലയാളത്തിൽ വളരെ ഭംഗിയുള്ളതാണെന്നു ഞങ്ങൾ സാധിക്കുന്നില്ല;

പരിചയം പോരാഞ്ഞിട്ടാണോ എന്നറിഞ്ഞില്ല ഭംഗി കുറെ കഷ്ടിയായിട്ടുതന്നെയാണ തോന്നുന്നത്. എങ്കിലും ശാസ്ത്രീയവിഷയങ്ങളെ പ്രതിപാദിക്കുന്ന ചില ദിക്കിൽ അൎത്ഥത്തിന്നു സംശയം വരാതിരിപ്പാനും മറ്റും ആ പ്രയോഗം അത്യന്തമാവശ്യമാകുന്നുവെന്നുള്ളത് അനുഭവസിദ്ധമാണുതാനും.

എന്നാൽ മേൽപ്പറഞ്ഞ വിദ്വാന്മാൎക്ക കൎമ്മണിപ്രയോഗത്തിൽ അനിഷ്ടം തോന്നുന്നതിന്നു കാരണമില്ലെന്നില്ല. എന്തെന്നാൽ ചില ഗദ്യമെഴുത്തുകാർ ആവശ്യമില്ലാത്തദിക്കിൽകൂടി അതു സുലഭമായി പ്രയോഗിക്കുന്നതു കാണുന്നുണ്ട്. അതു കഴിയുന്നേടത്തോളം കുറക്കേണ്ടതാണ് എന്നു പറയുകയല്ലാതെ അതിന്ന് ഒരു വ്യവസ്ഥ കല്പിക്കുവാൻ സാധിക്കുമെന്നു തോന്നുന്നില്ല.

ഇനി പറയുവാൻ ഭാവിക്കുന്ന സംഗതി വളരെ സാരമായിട്ടുള്ളതല്ലെങ്കിലും അതിനെ വിട്ടുകളയുവാൻ പാടില്ല. മിക്ക എഴുത്തുകാൎക്കും ചില പ്രത്യേകജാതി പദങ്ങളേയും വാക്യങ്ങളേയും ഇടക്കിടക്കു പ്രയോഗിക്കുന്നതിന്നുള്ള ഒരു വാസന സഹജമായിട്ടുള്ളതായിക്കാണുന്നുണ്ട്. നിത്യപരിചയംകൊണ്ട് ആ ന്യൂനതയെ അവർ സ്പഷ്ടമായിക്കാണുകയില്ല. ഈ തത്വം മനസ്സിലാക്കിയതിന്റെ ശേഷം ഈ ലേഖകൻതന്റെ സ്വന്തം ലേഖനങ്ങളെ പലതും പരിശോധിച്ചുനോക്കിയപ്പോൾ പലേടത്തും മേൽപ്പറഞ്ഞ ന്യൂനത കണ്ടെത്തുവാനിടയായിട്ടുണ്ട്. വാസ്തവത്തിൽ അതില്ലാതെയിരിക്കുന്നതു തന്നെയാണ ഭംഗി. അതിനാൽ ആ കാൎയ്യത്തിലും മനസ്സിരുത്തേണ്ടതാകുന്നു.

ഗദ്യമെഴുതുന്ന കാൎയ്യത്തിൽ പ്രധാനമായിട്ടൊരുതത്വംകൂടി ധരിക്കേണ്ടതായിട്ടുണ്ട്. ഏതു വിഷയത്തെപ്പറ്റി എഴുതണമെന്നുദ്ദേശിക്കുന്നുവോ ആ വിഷയത്തിന്റെ സ്വരൂപജ്ഞാനം നല്ലവണ്ണം ഉള്ളിലുണ്ടായിരിക്കണം; അതാണ് ഒന്നാമതായിട്ടു വേണ്ടത്. പിന്നെ അതിന്റെ ഏതൊരംശത്തെയാണ തൽക്കാലം പ്രതിപാദിക്കുവാൻ വിചാരിക്കുന്നത് എന്ന് ആലോചിച്ചുനിശ്ചയിക്കണം. അതിന്റെ ശേഷം ആദ്യം മുതൽ അവസാനംവരെ പൂൎവ്വാപരവിരോധം കൂടാതെ അതിനെ പ്രതിപാദിച്ച് തലയിൽ തയ്യാറാക്കി വെക്കണം. തദനന്തരം ഉയൎന്നതരക്കാരായ മലയാളികൾ സംസാരിക്കുന്ന രീതിയെ അനുസരിച്ച് എഴുതിത്തുടങ്ങുന്നതായാൽ അത് ഒരു നല്ലരീതിയിലുള്ള ഗദ്യമെഴുത്താവാതെയിരിക്കുകയില്ല.

നമ്പൂതിരിയോഗക്ഷേമസഭയുടെ
രണ്ടാംവാൎഷികമഹായോഗത്തിൽ സഭാനാഥൻ വായിച്ച

# ഉപന്യാസം

ഈ മഹാസഭയിൽ ഹാജരായിട്ടുള്ള എല്ലാ സഭ്യന്മാരുടേയും അറിവിന്നായി നമ്പൂതിരിമാരുടെ ഭൂതഭവിഷ്യദ്വൎത്തമാനങ്ങളായ ഗുണദോഷസാരാംശങ്ങളെപ്പററി, സഭവകനിയമത്തിന്റെ ൨൪-ാം വകുപ്പനുസരിച്ച് ഒരുപന്യാസത്തെ എഴുതിവായിക്കുന്നു.

നമ്പൂതിരിമാരുടെ പൂൎവ്വചരിത്രത്തെ സവിസ്താരമായി എഴുതുവാനോ പ്രസംഗിപ്പാനോ ഒരു പുരുഷായുസ്സുകൊണ്ടുതന്നെ അസാദ്ധ്യമാണെങ്കിലും പ്രകൃതത്തിന്നു വളരെ ഉപയുക്തമാകയാൽ പൂൎവ്വചരിത്രത്തിന്റെ ഗുണദോഷസാരാംശത്തെ ഒന്നാമതായി എഴുതുന്നു.

സാക്ഷാൽ മഹാവിഷ്ണുവിന്റെ അംശാവതാരഭൂതനായിരിക്കുന്ന ശ്രീപരശുരാമൻ ക്ഷത്രിയവധംനിമിത്തം തനിക്കുണ്ടായ വീരഹത്യാദോഷനിവൃത്തിക്കായി കന്യാകുമാരിമുതൽ ഗോകൎണ്ണംവരെയുള്ള ഭൂമിയെ സമുദ്രത്തിൽനിന്ന് ഉദ്ധരിച്ച്, പരദേശത്തിൽനിന്നു ബ്രാഹ്മണരെക്കൊണ്ടുവന്ന്, അവൎക്കായി കേരളഭൂമിയെ ഉദകപൂൎവ്വം ദാനം ചെയ്ത്, ൬൪ ഗ്രാമമായി വിഭജിച്ച്, അവകളിൽ അവരെ സുഖമായിവസിപ്പിക്കുകയും ചെയ്തു എന്നു കേരളോല്പത്തി മുതലായ ഗ്രന്ഥങ്ങളാൽ സ്പഷ്ടമാകുന്നതാണ്. അതിൽ ൩൨ ഗ്രാമക്കാർ നമ്പൂതിരിമാരും, ൩൨ ഗ്രാമക്കാർ എമ്പ്രാന്മാരുമാണ്. അതിൽ ഇപ്പോൾ ൧൦ ഗ്രാമക്കാരിലധികമില്ലെന്നു വരുമ്പോൾ നമ്പൂതിരിസമുദായത്തിന്റെ അധഃപതനത്തിന്ന് അതുതന്നെ മതിയായ ലക്ഷ്യമാകുന്നു. പൂൎവ്വകാലത്തിൽ നമ്പൂതിരിസമുദായത്തിന്റെ സ്ഥിതി എല്ലാംകൊണ്ടും അത്യുൽകൃഷ്ടമായിരുന്നു. സംപൽസമൃദ്ധിയും വിദ്യാഭ്യാസവും അന്നുള്ളവൎക്ക വേണ്ടുവോളം ഉണ്ടായിരുന്നു. ഉന്നതന്മാരായിരുന്നവർ അധോഗതിയെ പ്രാപിക്കുന്നതു ലോകസ്വഭാവമാണെങ്കിലും അതിനെപ്പററി നമുക്ക് അനുശോചിക്കാതിരിപ്പാൻ കഴിയുന്നതല്ല. മദ്ധ്യകാലത്തുണ്ടായ ഐകമത്യക്കുറവിനാലും ഉത്സാഹക്ഷയത്താലും നമ്പൂതിരിമാൎക്ക് എല്ലാകാൎയ്യങ്ങളിലും വലുതായ ഉടവു തട്ടിപ്പോയി. അതിനെ നമ്പൂതിരിമാർ ഇപ്പോൾ അറിഞ്ഞുതുടങ്ങിയിരിക്കുന്നു

ത്തുകൊണ്ടു മേലിലും ഈ സമുദായം നല്ല സ്ഥിതിയിലെത്തുമെന്നു വിശ്വസിപ്പാൻ വഴിയുണ്ട്.

"യോഗക്ഷേമസഭ"യുടെ ആവിർഭാവം മുൻപറഞ്ഞ അഭിപ്രായത്തെ ദൃഢമായി സ്ഥാപിക്കുന്നുണ്ട്. നമ്പൂതിരിമാരുടെ ഇടയിൽ അടുത്തകാലത്തുണ്ടായിട്ടുള്ള ഉണർച്ചയുടെ ഫലമായിട്ടാണ് ഈ സഭ ഒന്നാമതായി ആരംഭിച്ചത്. ഇതിന്റെ പ്രധാനോദ്ദേശ്യങ്ങളെപ്പററി എല്ലാവരും അറിഞ്ഞിട്ടുണ്ടാവുന്നതാകകൊണ്ട് ആ അംശത്തിൽ വിസ്തരിച്ചിട്ടാവശ്യമില്ലെന്നു വിചാരിക്കുന്നു. വൈദികങ്ങളും ലൌകികങ്ങളുമായ നമ്മുടെ കാര്യങ്ങളെ നാം തന്നെ അന്വേഷിച്ചല്ലാതെ നമുക്കു യോഗക്ഷേമം ഉണ്ടാകയില്ല. എല്ലാകാര്യങ്ങളേയും സാധിപ്പാനുള്ള പ്രധാനോപായം ഐകമത്യസഹിതമായ ഉത്സാഹമാണ്. നമ്മുടെ സമുദായത്തിലുള്ളവർ ദൂരെദൂരെ വസിക്കുന്നതിനാലും നിസ്സാരകാര്യങ്ങൾക്കുവേണ്ടി കക്ഷിമത്സരം കാണിക്കുന്നതിനാലും നമുക്ക് ഐകമത്യം വളരെ കുറവായിപ്പോയിരുന്നു. എന്നാൽ ഈ സഭയുടെ ആവിർഭാവാനന്തരം നഷ്ടപ്രായമായ ഐകമത്യം പുനഃപ്രരൂഢമായിട്ടുണ്ടെന്നു നിസ്സംശയമായി പറയാം. നമുക്ക് ഐകമത്യമില്ലായ്കകൊണ്ടു പല ദോഷങ്ങളും സംഭവിച്ചിട്ടുണ്ട്. സമുദായകാര്യങ്ങളെ സ്വന്തംകാര്യങ്ങളായി ഗണിക്കാതെ ഇരുന്നതുകൊണ്ടു സമുദായത്തിന്നു പരക്കെ ദോഷകരങ്ങളായ അനേകം കാര്യങ്ങൾ നടന്നുകൊണ്ടിരുന്നു. നമ്മുടെ സമുദായത്തിന്നു ദോഷകരങ്ങളായ നിയമങ്ങൾ പാസ്സാക്കുന്നതിനെ നാം അറിയുകപോലും ചെയ്യാതെ പിന്നീടു ബുദ്ധിമുട്ടുവാൻ ഇടയായിട്ടുണ്ടെന്നുള്ളതിലേക്ക് ഈ മഹായോഗത്തിൽ ആലോചിപ്പാൻ വെച്ചിട്ടുള്ള വിഷയവിവരംതന്നെ നല്ലൊരു ലക്ഷ്യമാണ്.

എന്നാൽ സഭ ആരംഭിച്ചതിന്നുശേഷം ഐകമത്യം ക്രമേണ വർദ്ധിച്ചുവരുന്നുണ്ട്. വളരെ ദൂരങ്ങളിൽനിന്നുള്ള നമ്പൂതിരിമാർ ഒരുമിച്ചുകൂടി സമുദായകാര്യങ്ങളെ ആലോചിച്ച് വേണ്ടുന്ന ശ്രമംചെയ്വാൻ ഇപ്പോൾ തുടങ്ങിയിരിക്കുന്നു. കൊച്ചിയിലുണ്ടായിട്ടുള്ള ജന്മികുടിയാൻകാര്യത്തിൽ നമ്പൂതിരിമാർ ചെയ്തിട്ടുള്ള അത്യന്തപരിശ്രമം ഈ സഭമൂലമായി ഉണ്ടായിട്ടുള്ള ഐകമത്യത്തിന്റെ ഉത്തമഫലമാണെന്നുള്ളത് എല്ലാവരും സമ്മതിക്കുന്നതും സമ്മതിക്കേണ്ടതുമായ സംഗതിയാണ്. പ്രയത്നം ചെയ്യേണ്ടതു നമ്മുടെ ധർമ്മമാണ്. എന്നാൽ ക്ഷേമമുണ്ടാവാതിരിക്കയില്ല. ജന്മികുടിയാൻ കാര്യത്തിലുള്ള പരിശ്രമവും സഫലമായിപ്പരിണമിക്കുമെന്ന് നമുക്കു ദൃഢമായി വിശ്വസിക്കാം. ഇപ്പോഴുണ്ടായിത്തീർന്നി

ട്ടുള്ള ഈ ഐകമത്യത്തെ നിലനിൎത്തുവാനും, എന്നുതന്നെയല്ല പലവിധത്തിലും അഭിവൎദ്ധിപ്പിപ്പാനും എല്ലാവരും ശ്രമിക്കേണ്ടതാണെന്നു പ്രത്യേകം ഓൎമ്മവെക്കേണ്ടതാണു്.

പണമില്ലാതെ യാതൊരു കാൎയ്യവും സാധിക്കയില്ല. ജന്മികുടിയാൻ കാൎയ്യത്തിന്നായിത്തന്നെ വളരെ പണം ചിലവുചെയ്യേണ്ടിവന്നിട്ടുണ്ടു്. സമുദായകാൎയ്യങ്ങളെ നിൎവ്വഹിപ്പാൻ അപ്പപ്പോൾ പണം പിരിക്കുന്നതു വലിയ അദ്ധ്വാനവും അസാദ്ധ്യവുമാകുന്നു. അതിന്നായി ഒരു പ്രത്യേക ധനശേഖരം ഉണ്ടായിരിക്കേണ്ടതാണ്. ഈ ആവശ്യത്തെ നിറവേറ്റുവാനും വഴിയുണ്ടായിവരുന്നുണ്ടെന്നുവിചാരിച്ച് ആശ്വസിക്കാം. എന്തെന്നാൽ കഴിഞ്ഞ മഹായോഗത്തിൽവെച്ചു തീൎച്ചപ്പെടുത്തപ്പെട്ട ബാങ്ക് ഉടനെ സ്ഥാപിക്കപ്പെടുമെന്നു വിചാരിക്കാറായിരിക്കുന്നു. അതിന്റെ ആദായത്തിന്റെ ഒരംശം സഭയുടെ മൂലധനമായിത്തീരുന്നതാണല്ലോ. അതുകൊണ്ടുണ്ടാവാനുള്ള പലഗുണങ്ങളെപ്പറ്റി പ്രസ്താവിച്ച് ഇവിടെ ദീൎഘിപ്പിക്കുന്നില്ല.

ഈ മഹായോഗത്തിൽ ആലോചിപ്പാൻ നിശ്ചയിച്ചിട്ടുള്ള എല്ലാ കാൎയ്യങ്ങളും വളരെ ഗൌരവമുള്ളവയാണ്. പ്രത്യേകിച്ചു വിദ്യാഭ്യാസം, കന്യകാദാനം ഇതുകളെപ്പറ്റി വേണ്ടതുപോലെ ആലോചിപ്പാൻ കാലം അതിക്രമിച്ചിരിക്കുന്നു. ആലോചിക്കേണ്ട വിഷയങ്ങളെ ആലോചിച്ചു തീൎപ്പുചെയ്യുവാനും അതുപ്രകാരം പ്രവൎത്തിപ്പാനും സമുദായസ്നേഹികളെല്ലാവരും ഒരുപോലെ കടപ്പെട്ടിരിക്കുന്നുവെന്നു വേറെ പറയേണ്ടതില്ലല്ലോ. ഇത്രമാത്രം പ്രസ്താവിച്ചുംകൊണ്ടും യോഗക്ഷേമസഭയുടെ ഉത്തരോത്തരാഭിവൃദ്ധിക്കായി ജഗദീശ്വരനെ പ്രാൎത്ഥിച്ചുംകൊണ്ടും ഈ സംക്ഷിപ്തമായ വിവരണത്തെ ഉപസംഹരിക്കുന്നു.

കൂടല്ലൂർമനക്കൽ ദിവാകരൻ (അനുജൻ) നമ്പൂതിരിപ്പാട്.



# ഓണം

1

ഓണമെന്നു പറയുന്നതു മലയാളത്തിൽ എല്ലാടവും ആചരിച്ചുപോരുന്ന ഒരു ഉത്സവമാകുന്നു. ഇതിനെ ആഘോഷിക്കുന്നതിൽ ചില ദിക്കുകളിൽ ഏറ്റക്കുറവും ചില ദിക്കുകളിൽ സ്വരൂപഭേദവും ഉണ്ടായിരിക്കാമെങ്കിലും ഈ ഉത്സവത്തെ ഒട്ടുംതന്നെ ആഘോഷിക്കാത്തതായി മലയാളത്തിൽ ഒരു ഖണ്ഡവും



കാണപ്പെടുന്നതല്ല. ഇതിനെ ആളുകൾ കേവലം തന്റെ തന്റെ ഗൃഹങ്ങളിൽവെച്ചു ആഘോഷിച്ചുവരുന്നുവെന്നു മാത്രമല്ല നടപ്പു്. പ്രധാനപ്പെട്ട പലേ ക്ഷേത്രങ്ങളിലുംവെച്ചു ഈ ഓണത്തിനെ സംബന്ധിച്ചു ചില വിശേഷങ്ങൾ നടത്തിവരുന്നതായിക്കാണുന്നുണ്ടു്. വിശേഷാൽ നിവേദ്യം, വിശേഷപൂജ, വാദ്യഘോഷം, എഴുന്നള്ളിപ്പു്, സദ്യ, ഇങ്ങിനെ തുടങ്ങി പല പ്രവൃത്തികളെക്കൊണ്ടും ഇതിനെ അഭിനന്ദിച്ചുവരുമാറുണ്ടെന്നുള്ളതു പരക്കെ അറിയപ്പെടുന്ന സംഗതിയാകുന്നു.

ഇതിനെ ഒരു മുഖ്യദിവസമായി ആചരിച്ചുപോരുവാനുള്ള കാരണം എന്താണെന്നു വിചാരിക്കുന്നതിൽ തക്കതായ പ്രമാണംകൊണ്ടു തീർച്ചപ്പെടുത്തിപ്പറയുവാൻ സാധിക്കുന്നതല്ല. ഐതിഹ്യപ്രമാണമല്ലാതെ നല്ല ശാസ്ത്രപ്രമാണമുള്ളതായിത്തോന്നുന്നില്ല. ചിലർ, ഭഗവാൻ വിഷ്ണു വാമനമൂർത്തിയായി അവതരിച്ചതും, മഹാബലിയോടു ഭൂമിയെ വാങ്ങി മഹാബലിയെ ബന്ധിച്ചതും, പിന്നെ അദ്ദേഹത്തെ അനുഗ്രഹിച്ചു പാതാളസ്വർഗ്ഗത്തിൽ സകലസുഖാനുഭവങ്ങളോടുംകൂടി ഇരിപ്പാനേർപ്പാടുചെയ്തതും ഇദ്ദിവസമാകയാലാണു് ഇതിന്നു ഒരു മാഹാത്മ്യം സിദ്ധിച്ചിരിക്കുന്നതെന്നു പറയുന്നുണ്ടു്. ഇതിനെ വിശ്വസിക്കത്തക്കതായ ചില സംഗതികളും ഇല്ലായ്കയില്ല. വാമനമൂർത്തിയുടെ അവതാരം ചിങ്ങമാസത്തിൽ വെളുത്ത ദ്വാദശിനാളാണെന്നു പറയപ്പെടുന്നു. എന്നാൽ ദശാവതാരദിവസങ്ങളെപ്പറയുന്ന വചനത്തിൽ സൗരമാസത്തെയല്ല കാണി

ച്ചിരിക്കുന്നത് ചാന്ദ്രമാസത്തെയാണെന്നിരുന്നാലും ആ ചാന്ദ്രമാസം ചിങ്ങമാസത്തിലും വരുന്നതാകുന്നു. യഥാൎത്ഥാവതാരദിവസം ആ ചാന്ദ്രമാസവും സൌരമാസമായ ചിങ്ങമാസവും യോജിച്ചുവന്നിരുന്നുവെന്നും, അന്നു തിരുവോണം നക്ഷത്രമായിരുന്നുവെന്നും വരുന്നതിന്നു ഗണിതശാസ്ത്രംകൊണ്ടു യാതൊരു വിരോധവും കാണുന്നില്ല.

അത്രയുമല്ല; ഈ ദിവസം ഗൃഹങ്ങളിൽ നടുമിറ്റത്തു മഹാബലി എന്ന ഒരു പ്രതിമയെ വെച്ചു പൂജിക്കുന്ന നടപ്പും പലേടിക്കിലും കാണ്മാനുണ്ട്. അപ്പോൾ മഹാബലിയും ഓണവും തമ്മിൽ ഒരു സംബന്ധം വളരെ മുമ്പുതന്നെ ജനങ്ങളാൽ സമ്മതിക്കപ്പെട്ടതായി വിചാരിക്കാം. ആ സംബന്ധം എങ്ങിനെ സിദ്ധിച്ചുവെന്നു വിചാരിക്കുമ്പോൾ ഭഗവാൻ മഹാബലിയെ അനുഗ്രഹിച്ച ദിവസമായതിനാലായിരിക്കണം. മഹാബലിക്കു ഭഗവൽപ്രസാദം വളരെ സിദ്ധിച്ചിരിക്കുന്നുവെന്നുള്ളതിന്നു സംശയമില്ല. ഗോപുരം കാവൽക്കാരനായി സുദൎശനമെന്ന ചക്രമോ ആ ചക്രത്തോടുകൂടി ഭഗവാൻതന്നെയോ നില്ക്കാമെന്നു സമ്മതിച്ചതായി പ്രമാണംതന്നെയുണ്ടല്ലോ. അത്രയും ഭഗവാൻ ഒരാളുടെ നേരെ പ്രസാദിച്ചാൽ ആ ആളെ അഭിനന്ദിപ്പാൻ ഭഗവൽഭക്തന്മാരായ ജനങ്ങൾ അന്നെ ദിവസം ഒരുത്സവദിവസമായി ആഘോഷിക്കുമെന്നുള്ളതു യുക്തം തന്നെയാണ്. ആ മഹാപുരുഷന്റെ പ്രതിമയെ വെച്ചു പൂജിക്കുന്നതും ഉചിതമല്ലെന്നു പറയുവാൻ കഴികയില്ല.

എന്നാൽ ഈ ഓണം മലയാളികൾക്കു പ്രത്യേകിച്ചും ഉത്സവദിവസമാവാനുള്ള കാരണം എന്തെന്നാലോചിക്കുമ്പോൾ വേറെയും ചില സംഗതികളുണ്ടായിരിക്കണം. മലയാളികൾക്കു കൊല്ലവൎഷം വരുന്നത് ഈ ദിവസമാണെന്നു സംകേതപൂൎവ്വം വെച്ചിരിക്കുന്നു. എന്നാൽ ഈ ഓണം ഏതു സൌരമാസത്തിൽ സംഭവിക്കുന്നുവോ അതായ ചിങ്ങമാസത്തെ രണ്ടുവിധമായി വ്യവഹരിച്ചു വന്നിരുന്നതായി പഴയ രേഖകളെക്കൊണ്ടു തെളിയുന്നുണ്ട്. വൃദ്ധമുഖത്തിങ്കൽ നിന്നുള്ള അറിവും അങ്ങിനെതന്നെയാകുന്നു. അതെങ്ങിനെയെന്നാൽ, ഓണദിവസം ഉച്ചവരെയുള്ള ചിങ്ങമാസത്തെ മുന്നാണ്ടുപോകുന്ന ചിങ്ങമാസമെന്നും (൧൦൭൪-ാമാണ്ടു പോകുന്ന ചിങ്ങമാസം) ബാക്കിയുള്ള ചിങ്ങമാസത്തെ മേലാണ്ടു പുക്ക ചിങ്ങമാസമെന്നും(൧൦൭൫-ാമാണ്ടു പുക്കചിങ്ങമാസം)വ്യവഹരിച്ചുവരുന്നു. രാജ്യകാൎയ്യങ്ങളിലും മറ്റും ഇതൊരു ബുദ്ധിമുട്ടാണെന്നുവെച്ചു തൃശ്ശിവപേരൂർനിന്നു തെക്കുള്ളവർ ചിങ്ങമാസം മുതൽക്കു കൊ

ല്ലാരംഭമെന്നും, വടക്കുള്ളവർ കന്നിമാസം മുതൽക്കു കൊല്ലാരംഭമെന്നും ഇപ്പോൾ വ്യവഹരിച്ചുവരുന്നു. ഒരു രാജാവിന്റെ ഭരണത്തിൻ കീഴിലാകയാൽ തൃശ്ശിവപേരൂർനിന്നു വടക്കുള്ള കൊച്ചിരാജ്യഖണ്ഡവും ഇപ്പോൾ ചിങ്ങമാസം മുതൽ കൊല്ലാരംഭമെന്നു വ്യവഹരിച്ചുവരുന്നു. എങ്കിലും വൃദ്ധന്മാരായ പലരും ജാതകമെഴുത്തു മുതലായവകളിലും പോകുന്നചിങ്ങമെന്നും പുക്കചിങ്ങമെന്നും ഇപ്പോഴും എഴുതിവരുന്നുണ്ടെന്നുള്ളതു പഴയ നടപ്പിനെ തെളിയിക്കുവാൻ മതിയായ സംഗതിയാകുന്നു.

ഇതുകൊണ്ടുതന്നെയാണു മലയാളത്തിൽ ഈ ഓണത്തിനെ വിഷുവിനെപ്പോലെ ആണ്ടറുതി എന്ന പേരുകൊണ്ടു വ്യവഹരിച്ചു വരുന്നത്. ആണ്ടെന്നാൽ കൊല്ലം; അറുതി എന്നാൽ അവസാനം. ശാസ്ത്രപ്രകാരമുള്ള ആണ്ടറുതി വിഷുദിവസമാണെങ്കിലും പ്രത്യേകസംകേതപ്രകാരമുള്ള ആണ്ടറുതി ഓണമാകയാൽ വിഷുവിനെക്കാൾ മലയാളികൾ ഓണത്തെ അധികം ആദരിച്ചു കൊണ്ടാടിയും വരുന്നുണ്ട്. അത്രയുമല്ല; ഈ ചിങ്ങമാസകാലം മലയാളത്തിൽ നെല്ലുകൊയ്യുന്നേയും ഫലമൂലാദികൾ ഉണ്ടാവുന്നേയും ശാകവർഗ്ഗങ്ങൾ സുലഭമാകുന്നേയും കാലമാകയാൽ വിഷുദിവസത്തെക്കാൾ ഉത്സവാഭിനന്ദനത്തിന്നു സൌകര്യം അധികമുണ്ടെന്നുള്ളതും ഇതിന്ന് ഒരു കാരണമായിരിക്കാം. ഇത്രയും വലിയ ഒരു പതിവായ ഉത്സവദിവസമായി മലയാളികൾ പൊതുവെ സ്വീകരിച്ചിരിക്കുന്നതായി വേറെ ഒരു ദിവസവും ഇല്ലെന്നു സധൈര്യം പറയാവുന്നതാകുന്നു.

ഈ ദിവസത്തിന്നു മലയാളത്തിൽ ഇത്രയും അധികം യോഗ്യത വരുവാൻ വേറെയും ചില സംഗതികളുള്ളതായി കേൾക്കുന്നുണ്ട്. പഴയ ചില ഗ്രന്ഥവരികളെക്കൊണ്ട് അതു വ്യക്തമായി തെളിയുന്നതുമുണ്ട്. രാജാക്കന്മാർ വിശേഷവിധിയാക്കിവെക്കുന്ന ആളുകൾക്കും സ്ഥലങ്ങൾക്കും ദിവസങ്ങൾക്കും യോഗ്യതകൂടുമെന്നുള്ളതു കാലദേശഭേദംകൂടാതെ തീർച്ചപ്പെട്ടിട്ടുള്ള കാര്യമാണല്ലോ. ഈ ദിവസത്തിനെ മലയാളത്തിൽ പണ്ടേ ഉണ്ടായിരുന്ന രാജാക്കന്മാരെല്ലാം ഒരുപോലെ ആദരിച്ചു അഭിനന്ദിച്ചും രാജ്യകാര്യങ്ങളുടെ സാരമായ തീർപ്പിന്നും ആലോചനകളും ഉപയോഗപ്പെടുത്തിയും വന്നിരുന്നു. അതുകൊണ്ടുതന്നെയായിരിക്കണം മററു രാജ്യങ്ങളിലെങ്ങും ഇല്ലാത്തവിധം ഒരു യോഗ്യത ഈ ദിവസത്തിന്നു മലയാളത്തിൽ സിദ്ധിച്ചത്. എന്നാൽ രാജാക്കന്മാർ ഇതിനെ ഇത്രയും ആദരിപ്പാനുള്ള മൂലകാരണം മുമ്പെ പറഞ്ഞിരിക്കുന്ന മഹാബലിക്കു സി

ലിച്ച ഭഗവദനുഗ്രഹം തന്നെ വായ്ക്കരിക്കണം. മഹാബലി ഭരിച്ചിരുന്ന കാലത്തു ജനങ്ങൾ എന്നാ ഇപ്പോൾ ഓണദിവസം എങ്ങിനെ ഉത്സവത്തോടുകൂടി കഴിയുന്നുവോ അതുപോലെ ഉത്സവത്തോടുകൂടികഴിഞ്ഞിരുന്നുവെന്നു ജനങ്ങൾ പരസ്യമായിപ്പറഞ്ഞുവരുമാറുണ്ടു.

ഈ ഓണമെന്ന ആണ്ടറുതിയെ കൊണ്ടാടുന്നതിന്നു മലയാളികൾക്കുള്ള ഒരുക്കം വളരെ കേമമാണ. "കാണം വിറ്റാലും ഓണം ഉണ്ണണ" മെന്നാകുന്നു അവരുടെ പഴയമൊഴി. ഇതു കേവലം പഴയമൊഴിയല്ല; പുതിയ നടപ്പും അങ്ങിനെതന്നെയാകുന്നു. മഹാവിദ്വാനായ ഉദ്ദണ്ഡശാസ്ത്രികൾ മലയാളത്തിൽ വന്നു സാമൂതിരികോവിലകത്തു താമസിച്ചിരുന്ന കാലത്തു സ്വരാജ്യത്തിലില്ലാത്തവിധമുള്ള ഈ ആഘോഷത്തെക്കണ്ടിട്ടു താഴെ പറയുന്ന ശ്ലോകം ഉണ്ടാക്കിച്ചൊല്ലിയതായി കേട്ടിട്ടുണ്ട്. ആ ശ്ലോകമാകുന്നു ഇത്:—

> "കോകൂയന്തേ പൃഥുകതതയശ്ചാപതാഡിന്യ ഉച്ചൈഃ
> സർവ്വാ നാര്യഃ പതിഭിരനിശം......മാഃ
> ബംഭ്രാമ്യന്തേ സകലപുരുഷാ വല്ലഭാഭ്യഃ പ്രദാതും
> ചിത്രാ വസ്ത്രാ ശ്രവണകതുകാ വർത്തതേ കേരളേഷു."

പുന്നശ്ശേരിനമ്പി നീലകണ്ഠശർമ്മാ.

# ദിവാചന്ദ്രൻ

൧. ശ്രീമത്താപത്തിൻ തിളപ്പാൽ തെളുതെളെ നിശയിൽ-
താൻ വിളങ്ങിത്തിളങ്ങി-
ക്കാമം ക്രീഡിച്ച തേജോനിധി ശശിയതിനാ-
ലുള്ള ഗർവ്വം നിമിത്തം
ആമട്ടിൽത്തന്നെ പിന്നെദ്ദിനകരനുദയം-
ചെയ്യു നേരത്തുമംശു-
സ്തോമം ചിന്നിപ്പതിന്നാശ്ശുരുതിയവശനായ്
ഹന്ത മങ്ങുന്നു മന്ദം.

൨. പാരം തേജസ്സ്വിയെന്നാകിലുമതിമൃദുവായ്-
ത്താൻ കരം ചേർത്തു, തേജഃ-

പൂരം ചേരുന്ന സത്സന്നിധിയിലിഹ ജനാ-
മോദമേകി ക്രമത്തിൽ
സ്വൈരം രാജാവു രാജിച്ചിതു വഴിപിഴയാ-
തെങ്കിലും ചെന്നു സൂക്ഷ്മാ-
കാരം നോക്കാം,തതല്ലോ വലിയൊരുപജയ-
ത്തിന്നു മുഖ്യം നിദാനം.

൬. സർവ്വജ്ഞോത്തംസമത്താ,ണമൃതകിരണനാ,
ണെന്നുതാനല്ല ലക്ഷ്മീ-
സർവ്വസ്വത്തിന്റെ സത്താൺ,ഖിലകുവലയ-
വ്രാതനേതാവുമാണ്,
സർവ്വംകൊണ്ടും തനിക്കുണ്ടൊരു മഹിമ ജഗ-
ത്തിങ്കലെന്നുള്ളിലേറും
ഗർവ്വംകൊണ്ടാണതാണീ നിലയിലുലയുവാൻ
കാരണം ശർവ്വരീശൻ.

൭. ജാതാമോദം രമിച്ചുകുമുദിനി മറയു-
ന്നേരമന്യത്ര ജാത-
സ്മിതാനന്ദം ഹസിക്കും കമലിനിയൊടണ-
ഞ്ഞിട്ടു ചാന്തിട്ടുനോക്കി
വീതാശങ്കം തിരിക്കുംവഴിയിഹ ദിവാ-
ജീവനാഥന്റെ രശ്മി-
വ്രാതാഘാതാൽ കരം തോറ്റൊട്ടുവിളറിന മുഖം
താഴ്ത്തി മാഴ്കുന്നു ചന്ദ്രൻ.

൮. ആർത്താമോദം വിളങ്ങും നവകുസുമിതയാം
പദ്മിനിത്തയ്യലാളെ-
ച്ചേർത്താനന്ദിക്കുവാനായ്ത്തുടരുമൊരു ജഡാ-
കാരനെപ്പദ്മിനീശൻ
പാർത്താവേശിച്ചുകാറി, ശിവശിവ! ശിവനാ-
പീഡമാകും ദ്വിജേന്ദ്ര-
ന്നോർത്താലേവം വരാമോ ഗതി നിശിചരനെ-
ന്നുള്ള ദുർവ്വൃത്തിയെന്ന്യേ!

൬. ത്രൈലോക്യത്തിന്നു കണ്ണാം ദ്യുമണിയുടെ മണി-
ത്തേരട്ടുക്കുന്ന നേരം-
ത്താലോചിച്ചങ്ങു പിൻമാറണമുടനകല-
ത്താനിലക്കായിരിക്കേ
കാലൌചിത്യാം നിനക്കാതവിടെയെതിരിലായ്
നിന്നുവെന്നാകിലിന്നീ
മാലോകൎക്കാക്കുദിക്കും പരമവനെ നിരീ-
ക്ഷിക്കുവാനാശപോലും.

൭. ഉണ്ടായ്വന്നന്നുതൊട്ടേ ദിനകരകരമൊ-
ന്നാശ്രയിച്ചാണു തേജ-
സ്സങ്ങായിത്തിന്നും താൻ വലിയൊരു നിലയിൽ-
ച്ചേൎന്നു യാമിനീശൻ
കണ്ടാലും പ്രാപ്തനായ്വന്നതുമുതലിവനാ-
സ്സൂൎയ്യനോടങ്ങുനേരി-
ട്ടുണ്ടാക്കിത്തീൎത്തിടുന്നു ക്ഷയമവനവനെ-
ന്തക്രമം ദുൎജ്ജനാനാം!

൮. തീരാറായി തിളങ്ങും കലകൾ മുഴുവനും
തിങ്കളേ! ചെന്നു കണ്ടിൽ-
ച്ചേരാറായീ ചിരം നീയിനിയുയിരൊടിരി-
ക്കില്ലിനിക്കില്ല വാദം
നേരായുള്ളോരു ഭാവം നിഖിലവുമകലെ-
പ്പോയി, വക്രതമേറന്നു,
പോരാ തേജസ്സമഞ്ചി, പരമിഹ പരിശേ-
ഷിച്ചിതേകം കളങ്കം.

൯. ഇഷ്ടപ്രാണേശപരന്മാരൊടു വിഘടനമേ-
റേററാമുൾത്താപമേന്തി-
ക്കഷ്ടപ്പെട്ടീടുമോമൽക്കുവലയമിഴിമാ-
ൎക്കൾത്തടക്കത്തലേകി
കഷ്ടം നീയെത്രമാത്രം കഠിനതയവരിൽ
കാട്ടിടുന്നുണ്ടതിന്നീ

ദിഷ്ടക്കേടിന്നണഞ്ഞൂ, വരുവതിതുവിധം
　　തന്നെയേറ്റം വിളഞ്ഞാൽ.

൧൦. എന്നാലും ചൊല്ലിടാം ഞാൻ ശശധര! ദിവസാ-
　　ധീശനാണങ്ങു നന്നായ്
വന്നാൽ നന്നെന്നു ചിന്തിച്ചഖിലഗുണവുമ-
　　ങ്ങക്കു ചെയ്യോരു നാഥൻ
ചെന്നാലും നീ തദന്തേ ശരണ,മിനിയുമ-
　　ദ്ദിവ്യനെത്തന്നെ വന്ദി-
ച്ചെന്നാൽ കൈവന്നുകൂടും പരമപദത്തേഭാ-
　　ഭീഷ്ടസൌഭാഗ്യഭാഗ്യം.

കെ. വി. എം.

# കാലഗണന



ശ്രൌതസ്മാർത്തങ്ങളായ നമ്മുടെ സകലകർമ്മങ്ങൾക്കും കാലപരിജ്ഞാനം അത്യാവശ്യകമാകുന്നു. കാലപരിജ്ഞാനം ജ്യോതിശ്ശാസ്ത്രത്തെ ആശ്രയിക്കുന്നു. ജ്യോതിശ്ശാസ്ത്രം, അതിനാൽ, വേദാംഗങ്ങളിൽ ഒന്നായി ഗണിക്കപ്പെട്ടിരിക്കുന്നു. അംഗങ്ങളിൽ വച്ചും ജ്യൌതിഷം വേദപുരുഷന്റെ കണ്ണാണത്രേ. അതിനാൽ ആദികാലംമുതൽ തന്നെ ഹിന്ദുക്കൾക്കു ജ്യോതിഷാമയനം ഒരു അവർജ്ജനീയമായ ശാസ്ത്രമായി തീർന്നു. ജ്യൌതിഷവേദാംഗം എന്നു പേരോടുകൂടെ ഒരു അതിപ്രാചീനവും അതിസ്ഥൂലവുമായ ഗ്രന്ഥം കണ്ടിട്ടുണ്ട്. അതിനു ശേഷമാണു വാസിഷ്ഠം, ബ്രാഹ്മം മുതലായ സിദ്ധാന്തഗ്രന്ഥങ്ങളുടെ ഉൽപത്തി. ഇവയിൽ പ്രധാനങ്ങളായ അഞ്ചു സിദ്ധാന്തങ്ങളെ വരാഹമിഹിരാചാര്യ്യർ തന്റെ പഞ്ചസിദ്ധാന്തികയിൽ സംഗ്രഹിച്ചിട്ടുണ്ട്. എന്നാൽ പഞ്ചസിദ്ധാന്തികാപ്രകാരമുള്ള സൂര്യ്യസിദ്ധാന്തത്തിലും ഇപ്പോൾ ആ നാമധേയത്തിൽ മയന്റെ കൃതി എന്നു പറഞ്ഞുവരുന്ന ഗ്രന്ഥത്തിലും തമ്മിൽ പല സംഗതികളിലും മഹത്തായ അന്തരം കാണു

ന്നു. അതിനാൽ സൂൎയ്യസിദ്ധാന്തം എന്നു ഇപ്പോൾ നാം പറഞ്ഞുവ
ന്ന ഗ്രന്ഥം പഴയ സൂൎയ്യസിദ്ധാന്തത്തിന്റെ ഒരു പരിഷ്കര
മായിരിക്കണമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ശ്രീഷേണൻ രോമ
സിദ്ധാന്തത്തേയും, വിഷ്ണുചന്ദ്രൻ വാസിഷ്ഠസിദ്ധാന്തത്തേയും സംസ്ക
രിച്ചുവെന്നു ബ്രഹ്മഗുപ്തൻ തന്റെ സ്ഫുടസിദ്ധാന്തത്തിൽ പ്രസ്താവിച്ചിട്ടു
ബ്രഹ്മഗുപ്തമതത്തേ ഭാസ്കരാചാൎയ്യർ സിദ്ധാന്തശിരോമണിയിൽ പിൻ
ങ്ങി കാണുന്നു. പൂൎവ്വാചാൎയ്യന്മാരുടെ പൎയ്യയസംഖ്യകളേയും മാറ്റം സ
ല്ലം ഭേദപ്പെടുത്തി ആൎയ്യഭടാചാൎയ്യർ സ്ഥാപിച്ച സിദ്ധാന്തത്തെ അ
സ്ഥാനപ്പെടുത്തി ആൎയ്യസിദ്ധാന്തമെന്നു ഒരു ഗ്രന്ഥമുണ്ടായിട്ടുള്ളു
ഇപ്പോൾ ലുപ്തപ്രചാരമായിരിക്കുന്നു.

നവീനന്മാരും പൂൎവ്വികസിദ്ധാന്തങ്ങളെ പരിഷ്കരിക്കാതിരുന്നിട്ടില്ല.
(ഫ.) ശകാബ്ദം ൧൪൪൦ (കൊല്ലം ൬൯൪)-ാം വൎഷത്തിനിടയ്ക്കു എഴു
ട്ടുള്ള ഗ്രഹലാഘവം എന്ന ഗ്രന്ഥത്തിൽ ഗണേശദൈവജ്ഞൻ ഇങ്ങ
പറഞ്ഞിരിക്കുന്നു:—

"സൌരോൎക്കോപി വിധുൎവ്വിമങ്കകലികോ നൊബ്ജോ ഗുരുസ്ത്വാൎയ്യജൌ
സൂഗ്രാഹ്വ ച കുജജ്ഞകേന്ദ്രകമഥാൎയ്യേ സേഷുഭാഗഃ ശനിഃ ।
ശൌക്രം കേന്ദ്രമജാൎയ്യമധ്യഗമിതീമേ യാന്തി ദൃക്തുല്യതാം"

സൂൎയ്യകേന്ദ്രവും തുംഗമധ്യമവും സൂൎയ്യസിദ്ധാന്തപ്രകാരം ഇപ്പോൾ ശരിയാ
യിട്ടുകാണുന്നു; ചന്ദ്രമധ്യമം ൯ കല കുറച്ചാൽ ശരിയാകും; ഗുരുകുജരാഹു
ക്കൾ ആൎയ്യസിദ്ധാന്തപ്രകാരം ശരിയാണു; ശനിയിൽ അഞ്ചുഭാഗം ചേ
ൎത്താൽ ആൎയ്യസിദ്ധാന്തം സ്ഫുടമാകും; ബുധകേന്ദ്രം ബ്രഹ്മസിദ്ധാന്തപ്രകാ
രം സൂക്ഷ്മമാകും; ശുക്രകേന്ദ്രം ആൎയ്യബ്രഹ്മസിദ്ധാന്തങ്ങൾപ്രകാരം ഗ
ണിച്ചുകൂട്ടി അൎദ്ധിച്ചാൽ യോജിക്കും; എന്നു.
(വ.) പുതുമനച്ചോമാതിരി തന്റെ കരണപദ്ധതിയിൽ 'നാനാജ്ഞാന
പ്രഗതകഃ' ഇത്യാദി പ്രാചീനോക്തപൎയ്യയങ്ങൾക്കു ആൎയ്യഭടോക്തപൎയ്യ
യസാമ്യം സമ്പാദിക്കുന്നതിലെയ്ക്കായി 'ശകാബ്ദസംസ്കാരം' എന്നു പേ
പറഞ്ഞുവരുന്ന ഒരു സംസ്കാരത്തെ 'വാശാവൊനാച്ഛകാബ്ദാൽ.......'
ഇത്യാദിശ്ലോകംകൊണ്ടു പറഞ്ഞിരിക്കുന്നു.
(ഢ.) ഭാസ്കരാദികൾ ഈ സ്ഥാനത്തിൽ ബീജസംസ്കാരം എന്നൊരു ക്രി
യ പറഞ്ഞുകാണുന്നു. ബീജസംസ്കാരത്തിന്റെ പ്രയോജനം കാലാത്യയ
ത്താലുണ്ടാകുന്ന ഏറ്റക്കുറവുകൾ നീക്കി ഗണിതത്തിനു ദൃക്സാമ്യം സമ്പാ
ദിക്കുകയാകുന്നുവെന്നും അവർ അഭിപ്രായപ്പെട്ടിരിക്കുന്നു.

ആൎയ്യഭടന്റെ പിൻകാലത്തിൽ ഗണിതമൂലതത്വങ്ങളായ ഗ്രഹപൎയ്യയങ്ങളെ പരിഷ്കരിക്കുന്നതിനു ധൈൎയ്യമുള്ള ആചാൎയ്യന്മാർ ആരും ഉണ്ടായിട്ടില്ല. ആൎയ്യഭടാചാൎയ്യർ സ്വസിദ്ധാന്തത്തെ സ്ഥാപിച്ചതു ൩൬൨൩ (ഗോത്രോത്തുംഗ) കലിവൎഷത്തിൽ അല്ലെങ്കിൽ ൪൪൪ (വാശാവ) ശകാബ്ദത്തിലാണെന്നു 'ഷഷ്ട്യബ്ദാനാം ഷഷ്ടിഃ......' ഇത്യാൎയ്യഭടീയകാരികയിൽ നിന്നു സ്പഷ്ടമാകുന്നു. ഈ സിദ്ധാന്തമാണു നാം ഇപ്പോൾ ശ്രാദ്ധാദികൎമ്മാനുഷ്ഠാനങ്ങൾക്കുപയോഗിച്ചുവരുന്ന പരഹിതഗണിതത്തിന്റെ അടിസ്ഥാനം. 'ഗോത്രോത്തുംഗ' എന്ന കല്യബ്ദത്തിൽ ഒരു മഹാസഭ കൂടി ഗണിതസാമ്പ്രദായത്തെ എല്ലാം പരിഷ്കരിച്ചു അക്കാലത്തെ അനുഭവത്തിന്നു ശരിപ്പെടുത്തി ഏൎപ്പെടുത്തിയ കരണങ്ങൾക്കാണു 'പരഹിതം' എന്നു പേർ കല്പിച്ചതെന്നു സദ്രത്നമാലയിൽ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്.

പരഹിതഗണിതം കാലക്രമേണ അസ്ഫുടമായി കണ്ടുതുടങ്ങിയപ്പോൾ ആണു ദൃഗ്ഗണിതത്തിന്റെ ആവിർഭാവം. ഗ്രഹയോഗം, ഗ്രഹനക്ഷത്രയോഗം, ഗ്രഹണം മുതലായ പ്രത്യക്ഷാനുഭവങ്ങളെ ഗണിച്ചറിയുന്നതിലേക്കു ശ്രീപതി-മുഞ്ജാലകപ്രഭൃതികൾ

'ത്രിഭവിരഹിതചന്ദ്രാച്ചോനഭാസ്വദ്ഭുജജ്യാ......'

'ഇന്ദൂച്ചോനാൎക്കകോടിഘ്നാ ഗത്യംശാ.........'

ഇത്യാദി പുതിയ സംസ്കാരങ്ങളെ ഏൎപ്പെടുത്തി. എന്നാൽ കുജാദിഗ്രഹങ്ങൾക്കെല്ലാം ദൃഗ്ഗണിതരീതി പ്രത്യേകമായി അവർ ഏൎപ്പെടുത്തിയതായിട്ടറിയുന്നില്ല. കേരളത്തിൽ മാത്രം തന്ത്രസംഗ്രഹകൎത്താവായ പരമേശ്വരാചാൎയ്യർ ദൃഗ്ഗണിതത്തെ സൎവ്വഗ്രഹങ്ങൾക്കും ഏൎപ്പെടുത്തി അതിൻപ്രകാരം ശ്രാദ്ധാദികൎമ്മങ്ങളെ അനുഷ്ഠിക്കയും ചെയ്തു. ഇന്നും കേരളത്തിൽ പരമേശ്വരസ്ഥാപിതമായ ദൃഗ്ഗണിതപ്രകാരം വൈദികകൎമ്മാനുഷ്ഠാനം ചെയ്യുന്നവർ ഉണ്ട്. ആലത്തൂർ ഗ്രാമക്കാർ ദൃക്പഞ്ചാംഗാനുഷ്ഠായികളാണെന്നു കേട്ടിട്ടുണ്ട്. ഗ്രഹലാഘവാദിഗ്രന്ഥങ്ങളും ദൃഗ്ഗണിതൈക്യത്തിനുവേണ്ടി അതാതുകാലത്തും ദേശത്തിലും ഉള്ളവർ ഉണ്ടാക്കീട്ടുള്ളതാണെങ്കിലും അവയിൽ കേരളീയഗ്രന്ഥങ്ങളിലുള്ള സൂക്ഷ്മത വന്നിട്ടില്ല. 'സ്ഫുടനിൎണ്ണയം' എന്ന അൎവ്വാചീനമായ കേരളീയഗ്രന്ഥത്തിൽ ചന്ദ്രന്നു ദ്വിതീയസ്ഫുടം മുതലായ പല വിശേഷസംസ്കാരങ്ങളും ചെയ്തുകാണുന്നു. ഭൂമിക്കു സന്നിഹിതതമനും, ശീഘ്രഗാമിയും, ഗ്രഹാന്തരപ്രതിരുദ്ധഗതിയും ആകയാൽ ചന്ദ്രനെ സ്ഫുടീകരിക്കുന്നതു ക്ലേശസാദ്ധ്യമാ

കുന്നു. യൂരോപ്യന്മാർ ചന്ദ്രനു അനേകം സംസ്കാരങ്ങൾ ചെയ്യാറുണ്ട്. അവയിൽ കലാവധിസൂക്ഷ്മതയ്ക്കു അത്യാവശ്യകങ്ങളായ പതിമൂന്നെണ്ണങ്ങളെ എടുത്തു കോഷ്ഠകങ്ങളെക്കൊണ്ടു ലഘുപ്പെടുത്തി വെങ്കടേശകേതകർ എന്നു നമ്മുടെ സഹജീവിയായ ഒരു ജ്യൌതിഷികപ്രവരൻ തന്റെ ജ്യോതിർഗ്ഗണിതമെന്ന ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടുണ്ടു. പാശ്ചാത്യജ്യൌതിഷികളുടെ കരണങ്ങളെ ഊഹംചെയ്തു നമ്മുടെഗണിതരീതിക്കുയോജിപ്പിച്ചു അതിസൂക്ഷ്മസ്ഫുടങ്ങളെ സാധിക്കുന്നതായ 'ജ്യോതിർഗ്ഗണിതം' എന്ന കരണഗ്രന്ഥരത്നം ചമച്ച കേതകരുടെ വ്യവസായത്തെ എത്രതന്നെ അഭിനന്ദിച്ചാലും തൃപ്തിവരുന്നതല്ല. ആ മഹാനുഭാവന്റെ ഗ്രന്ഥത്തിനു ബോമ്പാപ്രസിഡൻസിയിൽ ക്രമേണ പ്രചാരവും വന്നുതുടങ്ങീട്ടുണ്ട്.

ഹിന്തുക്കളുടെ ജ്യോതിശ്ശാസ്ത്രചരിത്രത്തെപ്പററി ഇത്രയും പ്രസ്താവിച്ചതു അതിനു പല അവസരങ്ങളിലും പരിഷ്കാരങ്ങൾ ചെയ്യപ്പെട്ടിട്ടുണ്ടെന്നു വായനക്കാരെ ബോധപ്പെടുത്താനാകുന്നു. ആൎഷമായ വേദാംഗജ്യോതിഷപ്രകാരമൊ വാസിഷ്ഠസിദ്ധാന്തപ്രകാരംമൊ ഗ്രഹാദികളെ ഗണിച്ചാൽ കിട്ടുന്ന സ്ഫുടങ്ങൾ ഇക്കാലത്തു അനുഭവത്തിനു യോജിക്കയില്ലെന്നും, ഇക്കാലത്തെ അനുഭവത്തിനു യോജിക്കണമെങ്കിൽ നവീനമായ ജ്യോതിർഗ്ഗണിതപ്രകാരം ഗണിതം ചെയ്യണമെന്നും ഇതുകൊണ്ടു സിദ്ധിക്കുന്നു. ആൎയ്യഭടാചാൎയ്യർ സ്വകീയജീവിതകാലത്തിൽ പുരാതനങ്ങളായ ആൎഷസിദ്ധാന്തങ്ങളെ തള്ളിയതുപോലെ നാം ഇന്നു ആൎയ്യഭടസിദ്ധാന്തത്തേയും ഉപേക്ഷിക്കുന്നതു ന്യായപ്രാപ്തമാകുന്നു. പ്രത്യക്ഷശാസ്ത്രമായ ജ്യൌതിഷത്തിൽ പ്രത്യക്ഷപ്രമാണമല്ലാതെ ശാബ്ദപ്രമാണം അംഗീകാൎയ്യമല്ലെന്നു എല്ലാ ഗ്രന്ഥകാരന്മാരും ഐകകണ്ഠ്യേന സമ്മതിച്ചിട്ടുണ്ട്. പുരാതനങ്ങളായ സിദ്ധാന്തങ്ങളെല്ലാം ശ്രീഷേണപ്രഭൃതികളാൽ അതാതു ഘട്ടങ്ങളിൽ പരിശോധിച്ചു പരിഷ്കരിക്കപ്പെട്ടിട്ടുണ്ടെന്നും നാം കണ്ടല്ലൊ. ജ്യോതിർഗ്ഗണിതം പാശ്ചാത്യപണ്ഡിതന്മാരുടെ കരണങ്ങളെ ആധാരമാക്കി നിൎമ്മിച്ചിട്ടുള്ളതാകയാൽ വൈദികകൎമ്മാനുഷ്ഠാനങ്ങൾക്കു ആ ഗണിതത്തെ സ്വീകരിക്കുന്നതു എങ്ങനെ, എന്നും സംശയിപ്പാൻ അവകാശമില്ല. അന്യമതസ്ഥന്മാരുടെ ഗണിതരീതിയെ പൂൎവ്വികന്മാരും സ്വീകരിച്ചിട്ടുണ്ട്. വരാഹമിഹിരാചാൎയ്യർ സ്വസംഹിതയിൽ

"മ്ലേച്ഛാ ഹി യവനാസ്തേഷു സമ്യക്ശാസ്ത്രമിദം സ്ഥിതം
ഋഷിവത്തേപി പൂജ്യന്തെ കിം പുനൎദ്ദൈവവിദ്ദ്വിജഃ"

എന്നു പറഞ്ഞിരിക്കുന്നു. രാശിചക്രത്തിന്റെ ഉൽപത്തിയെപ്പററി പ്രസ്താവിക്കുന്ന ഘട്ടത്തിൽ ഭാസ്കരഭാഷ്യത്തിൽ താഴെ വിവരിക്കുംപ്രകാരം പറഞ്ഞു കാണുന്നു:—

“ഉക്താ ച സ്ഫുജ്ജിതധ്വജയവനേശ്വരേണ–
‘പ്രജാഃ സിസൃക്ഷുഃ കില വിശ്വധാതാ
പ്രജാപതിഃ പ്രാഗ്വ്രതമാചചാര
സ ദ്വാദശാംശപ്രഭവം സ്വദേഹം
സൃഷ്ട്വാദിതോ വൈ ഭഗണം സസർജ്ജ
തേഭ്യഃ സ മേഷാദിഗണാൻ പ്രജജ്ഞേ
തേഭ്യശ്ച തദ്ഭേദവികല്പതോന്യാൻ.”

ഇവിടെ ഋഷികളെ ഉപേക്ഷിച്ച് യവനേശ്വരനെ പ്രമാണമാക്കി പറഞ്ഞതുകൊണ്ടുതന്നെ രാശിചക്രകല്പന ഹിന്ദുക്കൾ യവനന്മാരിൽനിന്നു ഗ്രഹിച്ചതായിരിക്കണമെന്നു ഇംഗ്ലീഷ്കാർ ചെയ്തിട്ടുള്ള ഊഹത്തെ പിൻതാങ്ങുന്നു. ആകാശത്തിൽ ദേശവ്യവസ്ഥ ചെയ്യുന്നതിലേയ്ക്കു ഹിന്ദുക്കൾക്കു ൨൭ ആയി അംശിച്ചിട്ടുള്ള നക്ഷത്രചക്രം ഉണ്ടായിരുന്ന സ്ഥിതിക്കു ൧൨ ആയി അംശിച്ചിട്ടുള്ള ഒരു രാശിചക്രത്തിന്റെ അപേക്ഷ ഉണ്ടായിരുന്നില്ലെന്നുള്ള സംഗതിയും മുൻപറഞ്ഞ ഊഹത്തിനു ഉപഷ്ടംഭകമായിരിക്കുന്നു. ഗർഗ്ഗപരാശരാദിപ്രാചീനമഹർഷിമാർ നക്ഷത്രചക്രത്തെ അല്ലാതെ രാശിചക്രത്തെ ഒരിടത്തും നിർദ്ദേശിച്ചുകാണുന്നില്ലെന്നുള്ളതും പ്രകൃതമായ ഊഹത്തെ ബലപ്പെടുത്തുന്നു. എന്നാൽ ഈ സംഗതി അപ്രകൃതമാകയാൽ ഇവിടെ അതിനെപ്പററി തീരുമാനം ചെയ്വാൻ പുറപ്പെടുന്നില്ല. യവനന്മാർ എന്നു പറയുന്ന ഗ്രീക്കുകാരെ പൂർവ്വികന്മാർ പ്രമാണീകരിച്ചിരുന്നെങ്കിൽ ഇംഗ്ലീഷുകാരെ ആധുനികന്മാരായ ഹിന്ദുക്കൾക്കും പ്രമാണീകരിക്കുന്നതിനു വിരോധമില്ലെന്നേ ഇവിടെ വിവക്ഷിതമുള്ളു. അതിനാൽ വിശേഷിച്ചും കേരളത്തിൽ ചില ഗ്രാമക്കാർ ദൃഗ്ഗണിതപഞ്ചാംഗപ്രകാരം കർമ്മാനുഷ്ഠാനം ഇന്നും ചെയ്തുവരുന്നുണ്ടെങ്കിൽ അവരെങ്കിലും നവീനപരിഷ്കൃതദൃക്പഞ്ചാംഗത്തെ സ്വീകരിക്കേണ്ടതല്ലയോ?

ദൃഗ്ഗണിതമെന്നും പരഹിതഗണിതമെന്നും ഗണിതത്തെ രണ്ടായി പിരിച്ചിട്ടുണ്ടെന്നു മുൻപ്രസ്താവിച്ചല്ലോ. എന്നാൽ ഈ വിഭാഗംതന്നെ കേരളീയർ ചെയ്തതാണു. പരഹിതമെന്ന പദം ഭാസ്കരമുഞ്ജാലകഗണേശാദികളുടെ ഗ്രന്ഥങ്ങളിൽ ഉപയോഗിച്ചിട്ടില്ല. അവർ ഗോത്രോത്തുംഗ (൩൬൨൩) കലിയിൽ സ്ഥാപിച്ച സിദ്ധാന്തപ്രകാരം ഗണിത

കരണങ്ങളെ വിധിച്ചിട്ടു ബീജസംസ്കാരാദിക്രിയകൾകൊണ്ടു ദൃക്തുല്യത വരുത്തിക്കൊള്ളണമെന്നുപദേശിക്കുന്നതേ ഉള്ളു. അതിനാൽ ഭാസ്കരാദികളുടെ കരണങ്ങളെല്ലാം നാം പരഹിതമെന്നു പറയുന്ന ഗണിതത്തിലാണു യോജിക്കുന്നതു. പരഹിതമെന്ന പേരിന്റെ അർത്ഥസാംഗത്യം നോക്കുമ്പോൾ അതു ദൃഗ്ഗണിതാനുഷ്ഠായികളായ ആലത്തൂർ ഗ്രാമക്കാർ ഭാസ്കരാദികളുടെ അസ്ഫുടഗണിതസമ്പ്രദായത്തിനു കൊടുത്ത സംജ്ഞയായിരിക്കണമെന്നു തോന്നുന്നു; അല്ലാതെ സദ്രത്നമാലാകാരൻ അഭിപ്രായപ്പെട്ടപോലെ ഗോത്രോത്തുംഗകലിയിൽ ഗണിതപരിഷ്കാരം ചെയ്ത അവസരത്തിൽതന്നെ സർവ്വസമ്മതമായി ഏർപ്പെട്ടതായിരിപ്പാൻ ഇടയില്ലെന്നു പറയേണ്ടിയിരിക്കുന്നു.

ആര്യഭടാദികളായ മഹാത്മാക്കൾ സ്ഥാപിച്ച (പരഹിത) ഗണിതം തെറ്റാകാൻപാടില്ലെന്നുള്ള ഭക്ത്യതിരേകത്താൽ അതിനെ സാധൂകരിപ്പാൻ വേണ്ടി അതു ഭഗോളമദ്ധ്യസ്ഫുടമാണെന്നു ഒരു യുക്തി ചിലർ പുറപ്പെടുവിച്ചു. അവരുടെ അഭിപ്രായപ്രകാരം ഭൂഗോളമദ്ധ്യവും ഭഗോളമദ്ധ്യവും ഭിന്നമാണു; ഭൂമി ഭഗോളമദ്ധ്യത്തിലും ചിലപ്പോൾ വന്നേക്കാമെന്നേ ഉള്ളു. ഭഗോളമെന്നാൽ ഭപഞ്ജരമെന്നും മറ്റും വ്യവഹരിക്കുന്ന രാശിചക്രംതന്നെ. അതിന്റെ ഉള്ളിൽ നില്ക്കുന്ന ഭൂമി അതിന്റെ തന്നെ ഘനമദ്ധ്യത്തിൽനിന്നു 'ഇംദ്ദുച്ചോനാക്കോടിജ്യാദളതുല്യയോജന'മിതമായ അന്തരം കിഴ്മേലായി ചലിച്ചുകൊണ്ടിരിക്കുന്നു. നമ്മുടെ ഗണിതമെല്ലാം ഭൂമദ്ധ്യത്തിൽനിന്നേ സാധിക്കയുള്ളു; അപ്പോൾ ഭൂമിക്കു മിക്കപ്പോഴും ഭഗോളമദ്ധ്യത്തിൽനിന്നു ഭ്രംശമുള്ളതിനാലാണു ഗണിതം ദൃക്സമമാകാത്തതു. 'ഇംദ്ദുച്ചോനാക്....' എന്നു പറഞ്ഞ ക്രിയകൊണ്ടു ഭൂമിയുടെ തൽക്കാലസ്ഥിതി ശരിപ്പെടുത്തുമ്പോൾ ഗണിതം ദൃക്തുല്യമാവുകയും ചെയ്യുന്നു. ഇപ്പറഞ്ഞ മദ്ധ്യഭ്രംശസംസ്കാരമില്ലാത്ത ഗണിതമാണു പരഹിതം; അതു ഭഗോളമദ്ധ്യത്തിലിരുന്നു നോക്കിയാൽ സ്ഫുടവുമാകും; ശ്രാദ്ധാദിവൈദികകർമ്മങ്ങൾ ദൈവികങ്ങളാകയാൽ ഭഗോളമദ്ധ്യഗണിതപ്രകാരം അനുഷ്ഠിക്കേണ്ടതാകുന്നു; ഗ്രഹണാദികൾ പ്രത്യക്ഷങ്ങളാകയാൽ അവ മദ്ധ്യഭ്രംശസംസ്കാരംകൊണ്ടു ദൃക്തുല്യതയുണ്ടാക്കിയ ദൃഗ്ഗണിതപ്രകാരവും അനുഷ്ഠിക്കണം. ഇതാകുന്നു ചുരുക്കത്തിൽ പരഹിതപ്രാമാണ്യവാദികളുടെ മതം. ഇതിലേക്കു അവർ

(ക.) 'ഇംദ്ദുച്ചോനാക്കോടിജ്യാ.....' ഇത്യാദിതന്ത്രസംഗ്രഹവാക്യവും

(ഖ.) 'ഉത്സർപ്പിണിയുഗാർദ്ധം......' ഇത്യാദി ആര്യഭടവചനവും

(൩.) 'ഭൂമേർമ്മധ്യേ ഖലു ഭവലയസ്യാപി മധ്യം യതഃ സ്യാൽ' ഇത്യാദി ഭാസ്കരാചാര്യവചനവും

(൪) 'യന്ത്രാദ്യവധാദിനാ ജ്ഞാതം യൽ ബീജം ഗണനൈകസ്തുതഃ

ഗ്രഹണാദി പരീക്ഷേത ന തിഥ്യാദി കദാചന'

എന്നുള്ള വിഷ്ണുപുരാണവചനം മുതലായ പ്രമാണങ്ങളും ഉപന്യസിക്കുന്നു. ഈ സംഗതിയെപ്പററി സിദ്ധാന്തി ശിവശങ്കരശാസ്ത്രികൾ, അതിതനായ കരികളും കൃഷ്ണജ്യോത്സ്യർ മുതൽ പേർ പലവാദങ്ങളും കലഹങ്ങളും അടുത്തകാലത്തു നടത്തിട്ടുണ്ട്. എന്നാൽ ശ്രുദ്ധാജാഡ്യവും, സ്വപക്ഷവ്യസനവും, പ്രതിപക്ഷിയിൽ അവജ്ഞാബുദ്ധിയും, കലഹപ്രിയതയും ഉപേക്ഷിച്ചു മധ്യസ്ഥദൃഷ്ട്യാ പര്യാലോചിക്കുന്നതായാൽ ഭൂഗോളഭഗോളഭേദകല്പനാ പരഹിതഗണിതത്തിൻെറ ഉപപത്തിയ്ക്കുവേണ്ടി ഉല്ലേഖിക്കപ്പെട്ടതേ ഉള്ളു എന്നു തെളിയിക്കാം:—

(൧.) 'ഉത്സർപ്പിണി' ഇത്യാദി ആര്യഭടവചനത്തിനു പ്രാമാണികന്മാരുടെ വ്യാഖ്യാനം പലവിധത്തിലാകയാലും, സ്വോക്തസിദ്ധാന്തത്തെ ആസ്പദമാക്കി ആര്യഭടൻ ഒരു സംസ്കാരത്തെ നിർദ്ദേശിക്കാത്തതിനാലും ആ വചനം പ്രകൃതവാദത്തിലേയ്ക്കു തെളിവാകുന്നതല്ല. 'ഭൂമേർമ്മധ്യേ......' ഇത്യാദിഭാസ്കരവചനത്തിൽ 'യതഃ' എന്നതിനെ ശത്രന്തഷഷ്ഠ്യേകവചനമാക്കി വ്യാഖ്യാനിക്കുന്നതു പൂർവ്വോത്തരഗ്രന്ഥസ്വാരസ്യത്തിനു യോജിക്കുന്നില്ല. വിഷ്ണുപുരാണത്തിലെ ജ്യൌതിഷഭാഗം തന്നെ പ്രക്ഷിപ്തമായിരിക്കണം; അല്ലെങ്കിൽ പരാശരനും തൽപുത്രനായ ശ്രീവേദവ്യാസനും തമ്മിൽ ജ്യൌതിഷവിഷയത്തിലുള്ള പ്രസ്ഥാനഭേദത്തിനു ഉപപത്തിയില്ലാതെ വരും. അതിനാൽ കേരളീയഗ്രന്ഥവചനങ്ങളാകുന്നു മധ്യഭ്രംശവാദികളുടെ പ്രധാനപ്രമാണങ്ങൾ. കേരളത്തിൽ പരഹിതം എന്നും ദൃക് എന്നും ഗ്രഹഗണിതമെല്ലാം രണ്ടുവിധമായി പിരിഞ്ഞിട്ടുള്ളതിനാൽ പരഹിതപ്രാമാണ്യവാദികൾ മധ്യഭ്രംശത്തെ കല്പിച്ചു എന്നു വരാൻ കാരണവും ഉണ്ട്.

(൨.) ഭൂഗോളമധ്യവും ഭഗോളമധ്യവും ഭിന്നമെങ്കിൽ തന്നിബന്ധനമായ സ്ഥാനഭ്രംശം എല്ലാ ഗ്രഹങ്ങൾക്കും വരികയില്ലയോ? ചന്ദ്രനുമാത്രമേ തൽപ്രയുക്തഭേദം 'ഇന്ദൂച്ചോനാർക്ക.........' ഇത്യാദിവചനങ്ങളെക്കൊണ്ടു വിധിച്ചു കാണുന്നുള്ളല്ലോ. ഭൂസാമീപ്യത്തിൻേറയും ഗതിയുടേയും ആധിക്യത്താൽ ഇതു ചന്ദ്രനെ മാത്രമേ സംബന്ധിക്കയുള്ളു എന്നു സമാധാനപ്പെടാനും ന്യായമില്ല; രാശിചക്രം എല്ലാ ഗ്രഹകക്ഷ്യകൾക്കും

ഉപരി ബഹുദൂരത്തിലാണല്ലോ. കക്ഷ്യാമണ്ഡലങ്ങളുടെയും രാശിചക്രത്തിൻെറയും കേന്ദ്രം ഒന്നുതന്നെ എന്നു കല്പിക്കാഞ്ഞാൽ സ്ഫുടവാസനക്കു പപത്തിയില്ലെന്നു വരുമെന്നു ഭാസ്കരാദിഗ്രന്ഥങ്ങളാൽ സ്പഷ്ടവുമാകുന്നു.

(൩.) ഭൂഗോളഭഗോളമദ്ധ്യങ്ങൾക്കു ഖമദ്ധ്യത്തിലോ പാതാളത്തിലോ ഏകസൂത്രസ്ഥിതി വരുമ്പോൾ നീചോച്ചസ്ഥാനങ്ങളിൽ കേന്ദ്രഫലാഭാവം വരുമ്പോലെ മദ്ധ്യഭേദപ്രയുക്തഭേദം നശിച്ചു ദൃക്സ്ഫുടവും പരഹിതസ്ഫുടവും ഒന്നാകേണ്ടതല്ലയോ? മദ്ധ്യമങ്ങളിലും, മന്ദോച്ചങ്ങളിലും, ചില ഗ്രഹങ്ങളുടെ ചരമഫലജ്യാക്കളിലും ഭേദമുള്ളതിനാൽ ഇതു സാധിക്കയില്ലെന്നു കാണുകയും ചെയ്യുന്നു. എന്നുമാത്രമല്ല ശനിക്കു ആര്യമതസിദ്ധസ്ഫുടത്തിൽ ൫ ഭാഗ ചേർത്താലെ ദൃക്സ്ഫുടമാകയുള്ളു എന്നു ഗണേശദൈവജ്ഞൻ പറയുന്നതു ഈ ഭൂഗോളഭഗോളഭേദംകൊണ്ടു സാധിക്കാവുന്നതല്ലല്ലോ.

(൪.) ഭചക്രത്തിൻെറ പ്രത്യഗ്ഭ്രമത്തിനു പ്രവഹാനിലനെ കല്പിച്ചതുപോലെ ഉപര്യധോഭ്രമണാടനത്തിനു ഒരു ശക്തിയെ ഏല്പിട്ടുത്തികാണുന്നുമില്ല. ഇതുപോലെ വേറെ പലയുക്തികളും ഉണ്ട്.

അതിനാൽ പ്രാചീനസിദ്ധാന്തകാരന്മാരാൽ അനുക്തമായ ഭൂഗോളഭഗോളമദ്ധ്യഭേദവാദം പരഹിതഗണിതത്തിലെ സ്ഖലിതങ്ങൾക്കു പപത്തിയുണ്ടാക്കാൻ വേണ്ടി അർവാചീനന്മാരാൽ (൩൬൨൩ കലിക്കു ഇപ്പുറമുണ്ടായ ജ്യോതിഷികളാൽ) കല്പിക്കപ്പെട്ടതാണെന്നു സ്ഥാപിക്കേണ്ടിയിരിക്കുന്നു.

അയനചലനവും ഇതുപോലെ ഇടക്കാലത്തിൽ നവീനന്മാർ കണ്ടുപിടിച്ചതാകുന്നു. പ്രാചീനതമമെന്നു ഗണിക്കപ്പെടേണ്ടുന്ന പൈതാമഹസിദ്ധാന്തപ്രകാരം രാശിചക്രത്തിൻെറ (ഭചക്രത്തിൻെറ) ആരംഭം ധനിഷ്ഠ (അവിട്ടം) ആയിരുന്നു എന്നു പഞ്ചസിദ്ധാന്തികയിലെ പൈതാമഹസിദ്ധാന്താനുവർണ്ണനരൂപമായ ൧൨-ാം അദ്ധ്യായത്തിലുള്ള 'ശശിഭം ധനിഷ്ഠാദ്യം' എന്ന വചനത്തിൽനിന്നു തെളിയുന്നു. അതുപോലെതന്നെ അന്നു മാഘശുക്ലപ്രതിപദം സംവത്സരാരംഭവും, യുഗമാനം അഞ്ചുകൊല്ലവും ആയിരുന്നു.

മാഘശുക്ലപ്രപന്നസ്യ പൌഷകൃഷ്ണസമാപിനഃ

യുഗസ്യ പഞ്ചവർഷസ്യ കാലജ്ഞാനം പ്രചക്ഷതേ

പ്രപദ്യേതേ ശ്രവിഷ്ഠാദൌ സൂര്യാചന്ദ്രമസാവുദക്

ഇത്യാദിജ്യോതിഷവേദാംഗവചനങ്ങളും ഇതിലേക്കു പ്രമാണങ്ങളാ

കുന്നു. മാഘശുക്ലപ്രഥമദിവസം അവുട്ടംനാൾ വരുമെന്നു ഗണിതജ്ഞന്മാർക്കു സ്പഷ്ടമാണല്ലോ. ശ്രവിഷ്ഠാദിയിൽ സൂര്യചന്ദ്രന്മാർ വടക്കോട്ടുള്ള ഗതി ആരംഭിക്കുന്നുവെന്നു പറകയാൽ ആ ആദികാലത്തിൽ വത്സരഗണനം ഉത്തരായണാരംഭംമുതൽ ഉത്തരായണാരംഭംവരെ എന്നായിരുന്നു. അല്ലാതെ ഇക്കാലത്തുള്ളതുപോലെ ഉത്തരായണമദ്ധ്യമായ വിഷുദിനം മുതൽ ആ വിഷുദിനംവരെ എന്നല്ലായിരുന്നു. ഉത്തരായണാരംഭം, അല്ലെങ്കിൽ ദക്ഷിണപരമക്രാന്തി ശ്രവിഷ്ഠാദിയിൽ ആണെങ്കിൽ ഉത്തരായണവിഷു സൂര്യൻ കാർത്തികയ്ക്കു അടുത്തു വരുമ്പോൾ വേണമെന്നു സ്പഷ്ടമാകുന്നു. അതിനാൽ അക്കാലത്തു വിഷുസംക്രമം പ്രമാണിച്ചു വർഷാരംഭം ചെയ്യുകയാണെങ്കിൽ വൈശാഖമാസം സംവത്സരത്തിന്റെ ആദ്യമാസമായി ഗണിക്കപ്പെടേണ്ടതായിവരും. വൈശാഖത്തിനു ഇന്നും വൈദികമായ ഒരു വൈശിഷ്ട്യം കല്പിച്ചുകാണുകയാൽ അങ്ങനെ സംഭവിച്ചിരിപ്പാനും ഇടയുണ്ടു്.

'മുഖം വാ ഏതൽ സംവത്സരസ്യ യൽ ഫാല്ഗുനീ പൌർണ്ണമാസീ' (സാംഖ്യ ബ്രാഹ്മ ൪-൪) ഇത്യാദി ചില ബ്രാഹ്മണവചനങ്ങളാൽ ഏതോ കാരണവശാൽ ഒരു കാലത്തേ ഫാല്ഗുനമാസംകൊണ്ടും വർഷാരംഭം ഉണ്ടായിട്ടുണ്ടെന്നു കാണുന്നു. ആര്യഭടാദികളുടെ കാലത്തിൽ വിഷുദിവസം സൂര്യന്റെ അശ്വിനീപ്രവേശത്തിലായിരുന്നതിനാൽ അവർ ചൈത്രമാസംകൊണ്ടു വർഷം ആരംഭിച്ചു. ഈ വിധത്തിൽ ഫാല്ഗുനം, ചൈത്രം, വൈശാഖവും ഓരോകാലത്തു ആദ്യമാസമായിട്ടുണ്ടെന്നു കാണുകയാൽ, ആര്യഭടാദികൾ സ്വകാലത്തിൽ കണ്ടിരുന്ന പ്രകാരം അയനസന്ധി, ക്രാന്തിപാതം, മഹാസമ്പാതം എന്നും മററും പറയുന്ന നക്ഷത്രചക്രാരംഭസ്ഥാനം അശ്വിന്യാദി ആണെന്നും, ആ ബിന്ദു രണ്ടു നക്ഷത്രങ്ങളുടെ ഇട (൨൭ ഭാഗ ൪൦ കല; അല്ലെങ്കിൽ സ്ഥൂലമായി ൨൭ ഭാഗ) മുമ്പോട്ടും പുറകോട്ടും നീങ്ങി ഒരിടത്തു കാർത്തികവരേയും മററെടത്തു പൂരുരുട്ടാതി വരേയും മാറുമെന്നും ഒരു കല്പനചെയ്തു. ഇതാണു അയനചലനസിദ്ധാന്തം. വാസ്തവത്തിൽ അയനചലനം പിറകോട്ടു പശ്ചിമദിക്കിലായിട്ടല്ലാതേ മുമ്പോട്ടു പൂർവ്വദിക്കിലില്ലെന്നു തെളിയിക്കാൻ വേദവചനങ്ങൾ തന്നെ ഉണ്ടു്. ദൃഗ്ഗണിതക്കാർ രാഹുവിനു എന്നപോലെ അയനസന്ധിക്കും വക്രഗതിതന്നെ ആണു സ്വീകരിച്ചിട്ടുള്ളതും. ദൃക്പക്ഷത്തിലും പരഹിതപക്ഷത്തിലുമുള്ള അയനചലനഗണിതക്രമം നോക്കുക. പ്രാചീനന്മാർ അയനചലനം അറിഞ്ഞിട്ടില്ലായിരുന്നതിനാൽ ഛായയാ

യന്ത്രാദികൾകൊണ്ടു സൂൎയ്യന്റെ പരമക്രാന്തികാലവും വിഷുവൽകാലവും അറിഞ്ഞു ക്രാന്തിപാതത്തിൽനിന്നുതന്നെ ഗ്രഹങ്ങളുടെ ഭോഗഭാഗകലകളെ ഗണിച്ചിരിക്കണം. അപ്പോൾ പ്രാചീനഗണിതമെല്ലാം സായനഗണിതമായിരുന്നുവെന്നു വരുന്നു. എന്നാൽ അക്കാലത്തു ഗ്രഹങ്ങളുടെ ഭോഗവ്യവഹാരമെല്ലാം രാശിചക്രഭാഗകലകളെക്കൊണ്ടു ചെയ്യാതെ നക്ഷത്രങ്ങളെക്കൊണ്ടും തൽപാദങ്ങളെക്കൊണ്ടും ചെയ്തിരുന്നതിനാൽ ഗ്രഹങ്ങളുടെ രാശിസ്ഥിതിക്കു ഭേദം വന്നിരിപ്പാനും ഇടയില്ല. ഗൎഗ്ഗപരാശരാദികളെല്ലാം നക്ഷത്രവ്യവഹാരമേ സൎവ്വത്ര ഉപയോഗിച്ചിട്ടുള്ളു എന്നു നമുക്കു അനുഭവമാണല്ലോ. ക്രാന്തിപാതം അശ്വിന്യാദിയിൽ വന്നകാലത്താണു രാശിഭാഗകലാവ്യവഹാരം ഏൎപ്പെട്ടതു; ആ പാതബിന്ദു ക്രമേണ പിറകോട്ടു നീങ്ങിനീങ്ങി വന്നുതുടങ്ങിയപ്പോഴാണു ക്രാന്തിപാതവും അശ്വിന്യാദിയും ഭേദിക്കയാൽ അയനചലനസംസ്കാരം ഒന്നാവശ്യപ്പെട്ടതു. രാമായണത്തിൽ ശ്രീരാമന്റെ ജാതകം വിവരിച്ചിട്ടുള്ളതിൽ ആധുനികഗണിതരീതിപ്രകാരം കാണുന്ന ചില അസാംഗത്യങ്ങൾക്കും സമാധാനം പ്രാചീനരുടെ പ്രകൃതമായ ഗണനസമ്പ്രദായഭേദമായിരിക്കണം. മേടഞായറിൽ ശുക്ലനവമിയും പുനൎവ്വസു നക്ഷത്രവും കൂടി യോജിക്കയില്ലല്ലോ. അന്നത്തെ നക്ഷത്രമാനം ഇന്നത്തെപോലെ തുല്യാന്തരമല്ലായിരുന്നുവെന്നും പുനൎവ്വസുനക്ഷത്രം അധ്യൎദ്ധഭോഗമായതിനാൽ അതിന്റെ മാനം ൨൦ ഭാഗ ആയിരുന്നുവെന്നും മററുമുള്ള സംഗതികളും ഇവിടെ പരാമൎശിക്കേണ്ടതുണ്ട്. എന്നാൽ അപ്രകൃതചൎച്ച ഇവിടെ നില്ക്കട്ടേ.

ഫലഭാഗത്തിലും അനുഷ്ഠാനങ്ങൾക്കു മുഹൂൎത്തചിന്തയിലും മററും നമുക്കു ഗ്രഹങ്ങളുടെ രാശിസ്ഥിതി ആണു അറിയേണ്ടതു എന്നിരിക്കയാൽ സായനഗണിതമല്ല, നിരയനഗണിതംതന്നെ ആണു നമുക്കു ആവശ്യപ്പെട്ടിട്ടുള്ളതു. അതിനാൽ പരിഷ്കാരത്തിൽ ഗണിതം സായനമാക്കണമെന്നു ഒരുവനും വാദിക്കുന്നതല്ല. എന്നാൽ വിഷുദിവസം അയനാരംഭം മുതലായതുകൾ സായനമായിരിക്കേണ്ടതു ആവശ്യവുമാണ്. നാം ഇപ്പോൾ മകരം ൧-ാംനു "ഉത്തരായണാരംഭം" എന്നുപറഞ്ഞു കൎമ്മങ്ങൾ അനുഷ്ഠിച്ചുവരുന്നു; വാസ്തവത്തിൽ അന്നു ദിവസം ഉത്തരായണം ആരംഭിച്ചു ൨൦-ാം, ൨൧-ാം തിയതികഴിഞ്ഞിരിക്കുന്നു എന്നു നമുക്കു നല്ല ബോധവും ഉണ്ട്. അയനചലനപ്രസംഗത്തിൽ ഒരു സംഗതികൂടി എടുത്തു പറയേണ്ടതുണ്ട്. അയനചലനം ഒരു വൎഷത്തേക്കു

പരഹിതപ്രകാരം ൫൪ വികല എന്നും ദൃക്പ്രകാരം ൪൭ എന്നും ഇപ്പോൾ ഉപയോഗിച്ചു വരുന്നതു സൂക്ഷ്മമല്ല. വാസ്തവത്തിൽ ഒരു വൎഷത്തേക്കുള്ള അയനചലനം ൫൦ ൨/൰ വികലയാകുന്നു എന്നു സൂക്ഷ്മയന്ത്രങ്ങളെക്കൊണ്ടു പാശ്ചാത്യർ തീരുമാനിച്ചിരിക്കുന്നു. ഈ വികലാദ്വയമിതമായ അന്തരം ആയിരം മാകാണി അരപത്തിരണ്ടാം എന്ന മാതിരി ഈട്ടംകൂടി വലിയ തുകയാകുമ്പോൾ ഗണിതം തെറ്റാതിരിപ്പാൻ ന്യായമില്ലല്ലോ. എന്നാൽ നമ്മുടെ ദൃക്കിലെ അയനത്തിൽ രണ്ടു വികല കുറഞ്ഞുപോയെങ്കിൽ വൎഷമാനത്തിൽ ൭൩/൬൦ വികല കൂടീട്ടുണ്ട്. അതിനാൽ മൊത്തത്തിലുള്ള തെറ്റ വളരെ വേഗത്തിൽ തെളിയാതെ കഴിഞ്ഞു. എങ്കിലും വൎഷമാനത്തിലെ സ്വല്പാധിക്യത്താൽ ഇപ്പോൾ ൧൨ തിയതിയോളം കാലമാനത്തിൽ കുറവു വന്നിട്ടുണ്ട്; വാസ്തവത്തിൽ വൃശ്ചികം ൧൭-ാംനു എന്നു നാം പറയുന്ന ഇന്നേദിവസം ൧൫-ാംനു ആകേണ്ടതാകുന്നു. എന്നാൽ സൂൎയ്യനു ൧൨ തിയതി കുറച്ചാൽ ഗ്രഹണച്ഛായാദികൾ തെറ്റുകയില്ലയോ എന്നു ചോദ്യം വരാം. രാശിചക്രത്തിന്റെ ആരംഭസ്ഥാനം മാറുമ്പോൾ തൽപ്രയുക്തമായ ഭേദം എല്ലാ ഗ്രഹങ്ങളേയും ഒന്നുപോലെ സ്പൎശിക്കുന്നതാകയാൽ ഗ്രഹണാദിസംഭവങ്ങൾക്കു മാറ്റം വരുന്നതല്ലെന്നു എളുപ്പത്തിൽ ബോധപ്പെടും. ആദികാലത്തു മീനമേഷസന്ധി എന്നു കല്പിച്ചിരുന്ന സ്ഥാനം ഇപ്പോൾ മൂന്നുഭാഗം പിറകോട്ടു നീങ്ങിപ്പോയി എന്നേ ഉള്ളു. നക്ഷത്രങ്ങളുടെ ഭോഗമാനം പ്രാചീനന്മാർ വ്യവസ്ഥപ്പെടുത്തീട്ടുള്ളതിലും രണ്ടുപക്ഷം വരികയാൽ ഈ സ്ഖലിതം ഒരുവിധം തെളിയാതെ കഴിഞ്ഞുകൂടുന്നു. സൂൎയ്യസിദ്ധാന്തത്തിൽ ചിത്രാനക്ഷത്രഭോഗം ൧൮൦ ഭാഗ ആണെന്നും, അതിനാൽ ആ നക്ഷത്രത്തിന്റെ സ്ഥിതി സൂക്ഷ്മമായ ഭഗണാൎദ്ധത്തിലാണെന്നും പറഞ്ഞിരിക്കുന്നു; ഭാസ്കരാദികൾ ബ്രഹ്മസ്ഫുടസിദ്ധാന്തം അനുസരിച്ചു ചിത്തിരയ്ക്കു ൧൮൩ ചില്വാനവും ഭാഗയാണു ഭോഗമെന്നും പറഞ്ഞുകാണുന്നു. ഇങ്ങനെ പക്ഷഭേദംകൊണ്ടു രാശിചക്രാരംഭസ്ഥാനത്തിനു മൂന്നിൽ ചില്വാനം ഭാഗകളുടെ അന്തരം ഉള്ളതിനാൽ സൂൎയ്യസിദ്ധാന്തമതം അനുസരിക്കുന്ന പക്ഷം നമ്മുടെ ആധുനികഗണിതങ്ങൾക്കു ഇതുവരെ വലിയ തെറ്റുകൾ സംഭവിച്ചിട്ടില്ല. മേലാലെങ്കിലും വൎഷമാനം പരിഷ്കരിക്കാത്തപക്ഷം കാലാന്തരത്തിൽ മേടം രാശി ഇടവം രാശി ആയിപ്പോയി എന്നു വരും. ഇപ്പോൾതന്നെ എന്നെങ്കിലും ഒരുദിവസം യന്ത്രവേധം ചെയ്തു സൂൎയ്യനു ചിത്രാനക്ഷത്രത്തിൽ നിന്നു

ള്ള അന്തരം സൂക്ഷ്മപ്പെടുത്തി നോക്കിയാൽ ഗണിതാഗതസൂര്യന്ന ഏതാനും കലകളുടെ ഭേദമുണ്ടെന്ന സ്പഷ്ടമാകും. ഇക്കാലത്തു യന്ത്രസഹായം ഉള്ളതിനാൽ സൂര്യനെയും നക്ഷത്രത്തെയും ഒന്നിച്ചു നോക്കുന്നതിനും അന്തരം അതിസൂക്ഷ്മമായി അളക്കുന്നതിനും സാധിക്കുന്നതാണെല്ലൊ. കേരളീയർ ദൃഗ്ഗണിതം ഏർപ്പെടുത്തിയ കാലത്തു അവർ സൂര്യഗണിതത്തിന മാത്രം പരിഷ്കാരം ചെയ്തില്ലല്ലൊ എന്നു വ്യസനിക്കുന്നു.

പുരാതനകാലത്തു ഹിന്തുക്കൾക്കു (വിശിഷ്യ കേരളീയക്കു) ജ്യോതിഷത്തിൽ എത്രത്തോളം ജ്ഞാനവും ശ്രദ്ധയും ഉണ്ടായിരുന്നോ അത്രത്തോളം ഇക്കാലത്തു അജ്ഞാനവും അശ്രദ്ധയും ഉണ്ടെന്നു സസന്താപം സമ്മതിക്കേണ്ടിയിരിക്കുന്നു. പഞ്ചാംഗം പലരും അച്ചടിച്ചു പ്രസിദ്ധം ചെയ്യുന്നില്ലെന്നില്ല; എന്നാൽ അവയിൽ ഏതെങ്കിലും രണ്ടെണ്ണം യോജിച്ചു കാണുകയില്ലെന്നു തന്നെ പറയാം. ഗ്രഹനക്ഷത്രയോഗം, ഗ്രഹങ്ങളുടെ പരസ്പരയോഗം, യുദ്ധം, ശൃംഗോന്നതി, ബുധശുക്രോപരാഗം മുതലായ വൈചിത്ര്യങ്ങളെ ആരും ഗണിക്കാറില്ല; മൌഢ്യം മാത്രം പഞ്ചാംഗക്കാർ രണ്ടുപ്രകാരത്തിലും പ്രകടീകരിക്കാറുണ്ട്. ഇല്ലാത്ത ഗ്രഹണങ്ങളുണ്ടെന്നു പറകയും ഉള്ളതിനെ അറിയാതെ പോകയും സംഭവിക്കാത്തതല്ല. കഴിഞ്ഞ വൃശ്ചികത്തിൽ ചന്ദ്രഗ്രഹണമുണ്ടെന്നു പല പഞ്ചാംഗക്കാരും എഴുതിയിരുന്നു; എന്നാൽ ഒരിടത്തും കാണുകയുണ്ടായില്ല. അതു ചിലർ അനുഷ്ഠിക്കയും ചിലർ അനുഷ്ഠിക്കാതെയും ഇരുന്നിട്ടുണ്ട്. തിരുവിതാംകൂർ സക്കാർ പഞ്ചാംഗഗണകന്മാർ ഗണിച്ചു കണ്ടപ്രകാരം ഗ്രഹണത്തിന്റെ സ്പർശമോക്ഷാദികളെല്ലാം എഴുതീട്ടു 'നവീനഗണിതപ്രകാരം ഗ്രഹണമില്ലെന്നും കാണുന്നു' എന്നു കൈമലത്തി 'പുത്രോ ന പുത്രി' എന്നു ഉത്തരം പറഞ്ഞ പ്രശ്നക്കാരനെപ്പോലെ അപവാദത്തിൽനിന്നു രക്ഷപ്പെട്ടു. ൧൦൭൨-മാണ്ടു തുലാത്തിൽ ഉണ്ടായ വലയഗ്രഹണം ഒരു മലയാളപഞ്ചാംഗത്തിലും ശരിയായി ഗണിച്ചിരുന്നില്ല. ആ ഗ്രഹണം ൧൨ നാഴികയ്ക്കുമേൽ ഉണ്ടായിരുന്നു; ൨ നാഴികയ്ക്കുമേൽ പഞ്ചാംഗക്കാർ പറഞ്ഞിരുന്നില്ല. സമയഭേദമോ എല്ലാ സൂര്യഗ്രഹണങ്ങളിലും ഒന്നുപോലെ പറയാറുണ്ട്.

ഈ സ്ഥിതിക്കു ഗണിതപരിഷ്കാരത്തിനുള്ളകാലം അതിക്രമിച്ചിരിക്കുന്നു എന്നതിലേക്കു രണ്ടുപക്ഷം വരാനിടയില്ല. ഇനി എത്രത്തോളവും ഏതെല്ലാം വിഷയങ്ങളിലും ആണു പരിഷ്കാരം വേണ്ടതു എന്നഭാഗത്തിലാണു വിസംവാദത്തിന അവകാശം. ശ്രാദ്ധമുഹൂർത്താദിവൈദികകർമ്മങ്ങൾക്കു പരഹിതം, പ്രശ്നജാതകാദി ലൌകികസംഗതികൾക്കു ദൃക്

എന്നാണു ഇപ്പോഴത്തെ ആചാരം. ഇതിൽ ഒരു സംഗതി ആലോചിപ്പാനുണ്ടു്—ജാതകം ദൃക്സിദ്ധപ്രകാരം ആണെങ്കിൽ ദൃക്കിലും പരഹിതത്തിലും ചന്ദ്രഗണിതത്തിൽ വന്ന കല ('പരഹിതശശിനി ധരാദ്യൈ') യോളം ഭേദം ഉള്ളതിനാൽ ചന്ദ്രനു നക്ഷത്രഭേദവും രാശിഭേദവും വരാനിടയുണ്ടു്. അപ്പോൾ ഒരുവന്റെ ജനനകാലത്തിൽ പരഹിതപ്രകാരം ചന്ദ്രൻ ആയില്യം കർക്കടകക്കൂറിലാണെന്നും, മകം ചിങ്ങക്കൂറിലാണെന്നും വന്നേക്കാം. ഇവിടെ ലഗ്നനക്ഷത്രങ്ങളുടെ നിർണ്ണയത്തിനു സ്വീകരിക്കുന്ന പ്രമാണമല്ല അനുഷ്ഠാനത്തിൽ എന്നു വന്നുചേരുന്നതിൽ വലിയ ഒരു അസ്വാരസ്യമില്ലയോ? ഭൂഗോളഭഗോളമധ്യഭേദവാദം നവീനകല്പിതവും ഉപപത്തി ശിഥിലവും ആകയാൽ പരഹിതപദ്ധതിയുടെ അസ്ഫുടത കരണനിർമ്മാണത്തിൽ സ്വല്പങ്ങളും അപരിഹാര്യമായി വന്നു പോകുന്നവയും ആയ തെററുകൾ കലാനിപാതത്തിൽ ഈട്ടംകൂടീട്ടുണ്ടായതാണെന്നു മുമ്പിൽ പ്രതിപാദിച്ചതിനെ സമ്മതിക്കുന്നപക്ഷം വൈദികാനുഷ്ഠാനങ്ങൾക്കും ദൃഗ്ഗണിതംതന്നെ സ്വീകരിക്കണമെന്നുവരും. ഛായാഗ്രഹണാദികൾക്കു ദൃഗ്ഗണിതം തന്നെ എന്നതിലേക്കു ആക്കുമേ ആക്ഷേപവും ഇല്ല. ദൃഗ്ഗണിതമോ ദൃഷ്ടിക്കു ചേർന്നുവരുന്ന പ്രകാരമുള്ള ഗണിതമാണു. അതിനാൽ ഇപ്പോൾ ഉപയോഗിച്ചുവരുന്ന ദൃക്സിദ്ധകരണങ്ങൾ സ്ഥൂലങ്ങളായി പോയതിനാൽ അവയെ നാം ഉടൻതന്നെ പരിഷ്കരിക്കാൻ ആരംഭിക്കേണ്ടതാകുന്നു. ദൃഗ്ഗണിതപരിഷ്കാരം ചെയ്യുന്നപക്ഷം ആ പരിഷ്കാരത്തെ ഇപ്പോൾ ദൃഗ്ഗണിതാനുഷ്ഠായികളുണ്ടെങ്കിൽ അവർ സ്വീകരിപ്പാൻ ഒരുക്കമുണ്ടോ? പരഹിതം സ്ഥൂലഗണിതമാണെന്നു സമർത്ഥിച്ചു വിദ്വത്സമ്മതി സമ്പാദിച്ചാൽ അതിനെ ഉപേക്ഷിക്കുന്നതിനു ന്യായമില്ലയോ? 'ഗോത്രോത്തുംഗ' കലികാലത്തിനിടക്കു അന്നുണ്ടായിരുന്ന ജ്യൌതിഷികൾ യോഗംചേർന്നു പ്രാചീനങ്ങളായ ആർഷകരണങ്ങളെ ഭേദപ്പെടുത്തിയതുപോലെ ഇന്നുള്ളവർക്കും സഭകൂടി സമയപ്രകാരം കരണപരിഷ്കരണം ചെയ്യുന്നതു ധർമ്മ്യവും ശക്യവും ആണോ?

എ. ആർ. രാജരാജവർമ്മാ,
എം. എ; എം. ആർ. എ. എസ്സ്.



# ചരിത്രം

ഗ്രീക്കുകാരുടെ ഇടയിൽനിന്നാണ് ചരിത്രമെന്ന ഗ്രന്ഥവിശേഷത്തിന്റെ ഒന്നാമതായിട്ടുള്ള ഉൽഭവം. ഹിന്തുക്കളുടെ ഇടയിൽ ആ



ജാതി ഗ്രന്ഥങ്ങൾ ഇല്ലെന്നുതന്നെ പറയാം; പുരാണങ്ങളിൽനിന്നു ചരിത്രസംബന്ധമായ അനേകം സംഗതികൾ കിട്ടുമെങ്കിലും അതിന്നുവേണ്ട വിഷയങ്ങളെ തുടർച്ചയായി കിട്ടുവാൻ പ്രയാസമാകുന്നുവെന്നാണ് പാശ്ചാത്യപണ്ഡിതന്മാരുടേയും ഹിന്തുക്കളുടെ ഇടയിൽത്തന്നെയുള്ള ഇപ്പോഴത്തെ പണ്ഡിതന്മാരുടേയും അഭിപ്രായം. അതാതുകാലത്ത് അതാതവസ്ഥയിൽ മനുഷ്യരുടെ വിവിധസാംസാരികവ്യവസായങ്ങളേയും, സാമുദായികമായിട്ടുള്ള അനേകം വ്യവഹാരങ്ങളേയും പററി പ്രതിപാദിക്കുന്നതാണ് ചരിത്രം. അതാതുകാലത്ത് ഉണ്ടായ ഓരോ സംഭവങ്ങളെ മാത്രം പറയുന്നതായാൽ അതു ചരിത്രമാവുകയില്ല. ആവക സംഗതികൾ ചരിത്രത്തിന്റെ ഒരംഗം മാത്രമായിരിക്കുന്നതേയുള്ളു. ചരിത്രത്തിന്റെ ലക്ഷണമിന്നതാണെന്ന് 'ഹെർബർട്ട് സ്പെൻസർ' എന്ന മഹാൻ തന്റെ 'വിദ്യാഭ്യാസപദ്ധതി' എന്ന ഗ്രന്ഥത്തിൽ വിസ്താരമായി പ്രതിപാദിച്ചിട്ടുണ്ട്. വായനക്കാക്ക് ആ വിഷയത്തിന്റെ യഥാത്ഥമായ സ്വരൂപജ്ഞാനമുണ്ടാകുന്നതിന്ന് അദ്ദേഹത്തിന്റെ ഗ്രന്ഥത്തിൽനിന്ന് ആ ഭാഗത്തെ എടുത്തു താഴെ ചേക്കുന്നു:—

"സാക്ഷാൽ ചരിത്രം എന്നു പറയുന്നതിന്നു വേണ്ട വിഷയങ്ങളെ ചരിത്രഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചു കാണുന്നില്ല. ഇയ്യിടെ കുറച്ചുകാലമായിട്ടു മാത്രമേ ചരിത്രലേഖകന്മാർ യഥാത്ഥമായി വിലയുള്ള വിഷയങ്ങളെ ധാരാളമായി പ്രതിപാദിപ്പാൻ ആരംഭിച്ചു തുടങ്ങിട്ടുള്ളു. പണ്ടത്തെക്കാലത്തു സവ്വവും രാജാവായിരുന്നു; പ്രജകൾ ശൂന്യപ്രായം മാത്രം. അതിനെ അനുസരിച്ചു പണ്ടത്തെ ചരിത്രഗ്രന്ഥങ്ങളിൽ രാജാക്കന്മാരുടെ ചരിതങ്ങളാണ് മുഖ്യമായി പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്; പ്രജകളുടെ വൃത്താന്തങ്ങളെപ്പററി വളരെ കുറച്ചുമാത്രമേ പറഞ്ഞിട്ടുള്ളു. എന്നാൽ ഇക്കാലങ്ങളിൽ രാജാക്കന്മാരുടേതിനേക്കാൾ പ്രജകളുടെ

യോഗക്ഷേമവിചാരം അധികം പ്രധാനമായിത്തീന്നിരിക്കുന്നു; അതി
നാൽ ആധുനികചരിത്രഗ്രന്ഥകാരന്മാർ സാമുദായികമായ അഭിവൃദ്ധി
യുടെ സ്വരൂപത്തെ പ്രതിപാദിപ്പാൻ ആരംഭിച്ചിരിക്കുന്നു. നമുക്കു വാസ്ത
വമായിട്ടറിയേണ്ടതു ജനസമുദായത്തിന്റെ സ്വാഭാവികമായ ചരിത്രമാ
കുന്നു. ഒരു രാജ്യത്തുള്ള ജനസമുദായം ഏപ്രകാരമാണ് വളൎന്ന് ഉന്ന
തിയെ പ്രാപിച്ചതെന്നും, അതു യഥാക്രമം ഓരോ വ്യവസ്ഥകളെ പ്രാ
പിച്ചതെപ്രകാരമാണെന്നും മററും അറിയുന്നതിന്നു സഹായിക്കുന്ന എ
ല്ലാ വിഷയങ്ങളുമാണ് നമുക്കാവശ്യമായിട്ടുള്ളത്. ഈ കൂട്ടത്തിൽ ആ
രാജ്യത്തിന്റെ ഭരണത്തെപ്പററിയ ഒരു വിവരണം അത്യാവശ്യമാകുന്നു;
ആ വിവരണത്തിൽ രാജ്യഭരണസമ്പ്രദായം, അതിന്നടിസ്ഥാനമായിട്ടുള്ള
നിയമങ്ങൾ, ആ വക നിയമങ്ങളെ നടത്തുന്ന രീതി, അവിടത്തെ ഉദ്യോ
ഗസ്ഥന്മാർ കാണിച്ചിരുന്ന ഓരോ അഴിമതികൾ, എന്നിങ്ങിനെയുള്ള
വിഷയങ്ങളെ കഴിയുന്നതും വിസ്തരിക്കുകയും, രാജ്യഭരണകൎത്താക്കന്മാരാ
യവരുടെ കഥകളെ കഴിയുന്നതും ചുരുക്കുകയും, ചെയ്യേണ്ടതാകുന്നു. രാജ്യ
ത്തിന്റെ തലസ്ഥാനത്തു രാജ്യനിയന്ത്രണത്തിന്നായി സ്ഥാപിക്കപ്പെട്ടിട്ടുള്ള
ഗവൎമ്മേണ്ടിന്റെ സ്വഭാവത്തേയും നടവടികളേയും എന്നു മാത്രമല്ല, രാ
ജ്യഭരണസൌകൎയ്യാൎത്ഥം രാജ്യത്തെ ആസകലം പല സംസ്ഥാനങ്ങളാ
യി വിഭജിച്ചിട്ടുള്ള സമ്പ്രദായത്തേയും, ആ വക സംസ്ഥാനങ്ങളെ ഭരി
ക്കുന്നതിന്ന് അവിടവിടെ ഏൎപ്പെടുത്തിട്ടുള്ള ഓരോ ഗവൎമ്മേണ്ടിന്റെ
രീതിയേയും നടത്തകളേയും, പിന്നെ അവിടുന്നു കീഴ്പോട്ടു ചോടുവരെ
ശാഖോപശാഖകളായി പിരിഞ്ഞു പരന്നു കിടക്കുന്ന അനേകം ഏൎപ്പാടു
കളുടെ സ്വഭാവത്തേയും നടവടിക്രമത്തേയുംകൂടി, ആ വിവരണത്തിൽ
പെടുത്തേണ്ടതാകുന്നു. പിന്നെ വൎണ്ണാശ്രമധൎമ്മങ്ങളെ വേണ്ടപോലെ
അനുഷ്ഠിക്കുന്നതിന്നുള്ള വ്യവസ്ഥകൾ, മതപ്രവൎത്തകന്മാരായ ആചാൎയ്യ
ന്മാൎക്കും രാജാക്കന്മാൎക്കും തമ്മിലുള്ള സംബന്ധം, തത്തന്മതപ്രവൎത്തകന്മാ
രായ ആചാൎയ്യന്മാൎക്ക് അതതു മതത്തെ അനുസരിച്ചു വരുന്നവരുടെ
മേൽ ഉള്ള അധികാരത്തിന്റെ സ്വഭാവം, എന്നിങ്ങിനെയുള്ള വിഷയ
ങ്ങളുടെ ഒരു വിവരണവും, അതോടുകൂടി മതഭേദങ്ങൾ, വൎണ്ണാശ്രമധൎമ്മ
ങ്ങൾ, ശിഷ്ടാചാരങ്ങൾ, നിത്യനൈമിത്തികങ്ങളായ സകല സംസ്കാര
ങ്ങൾ, ഈശ്വരവിഷയമായ ജനങ്ങളുടെ വിശ്വാസങ്ങൾ— കേവലം
നടപ്പിനെ അനുസരിച്ച് അവർ പേരിനുമാത്രം വിശ്വസിച്ചിരുന്ന കാൎയ്യ
ങ്ങൾക്കു പുറമേ യഥാൎത്ഥമായി വിശ്വസിച്ച് അനുഷ്ഠിച്ചുപോന്നിരുന്ന

കാൎയ്യങ്ങൾ— എന്നിങ്ങിനേയുള്ള വിഷയങ്ങളുടെ വിവരണവും, നമുക്കാ
വശ്യമാകുന്നു. ഈ കൂട്ടത്തിൽ ജനങ്ങളുടെ ഇടയിൽ നടപ്പുണ്ടായിരുന്ന
ചില സ്ഥാനമാനങ്ങൾ അഭിവാദനങ്ങൾ കുശലപ്രശ്നങ്ങൾ സംബോധ
നങ്ങൾ എന്നിവയേയും, ആ വക കാൎയ്യങ്ങളെ ഓരോ ജാതിക്കാർ തമ്മിൽ
തമ്മിൽ ആചരിച്ചിരുന്ന ക്രമത്തേയും, നമുക്കറിഞ്ഞിരിക്കേണ്ടതാകുന്നു.
സാധാരണ ജനങ്ങളുടെ ഗൃഹത്തിന്നകത്തിരിക്കുമ്പോഴുള്ള കാലക്ഷേപ
ത്തെ ക്രമപ്പെടുത്തുന്ന ആചാരവിശേഷങ്ങൾ എന്തെല്ലാമായിരുന്നുവെ
ന്നും, പുറത്തിറങ്ങിട്ടുള്ള കാലക്ഷേപത്തെ ക്രമപ്പെടുത്തുന്ന നടവടികൾ
എന്തെല്ലാമായിരുന്നുവെന്നും, അതോടുകൂടി സ്ത്രീപുരുഷന്മാർ തമ്മിലുള്ള
സംബന്ധം എന്തൊരു നടവടിപ്രകാരമായിരുന്നുവെന്നും, പിതാക്കന്മാൎക്ക
കുട്ടികളോടുള്ള സംബന്ധം എന്തൊരു ജാതിയായിരുന്നുവെന്നും, നാം
അറിയേണ്ടതാകുന്നു. പ്രധാന പുരാണകഥകൾ മുതൽക്കു കീഴ്പോട്ടു സാ
ധാരണ നടപ്പുള്ള ക്ഷുദ്രമന്ത്രവാദപ്രയോഗംവരെ അനേകം വിഷയങ്ങ
ളിലായി വ്യാപിച്ചുകിടക്കുന്ന അവരുടെ പല പ്രകാരത്തിലുള്ള അന്ധവി
ശ്വാസങ്ങളേയും ചരിത്രഗ്രന്ഥങ്ങളിൽ കാണിക്കേണ്ടതാകുന്നു. പിന്നെ
വേണ്ടതു വ്യവസായക്രമത്തെപ്പററിയ ഒരു വിവരണമാകുന്നു. വിവിധവ്യ
വസായങ്ങൾ ജനങ്ങളുടെ ഇടയിൽ എപ്രകാരമാണ് വിഭജിക്കപ്പെട്ടിരു
ന്നത് എന്നും, കച്ചവടം എപ്രകാരമാണ് നടത്തപ്പെട്ടിരുന്നത്— ഓരോ
ജാതിക്കാരാലോ, ഓരോ സംഘമായിട്ടോ, അല്ലെങ്കിൽ മററപ്രകാരത്തി
ലോ, എങ്ങിനെയാണ് നടത്തപ്പെട്ടിരുന്നത്— എന്നും, വേലക്കാരും
വേല എടുപ്പിക്കുന്നവരും തമ്മിലുള്ള സംബന്ധമെന്തായിരുന്നുവെന്നും,
കച്ചവടപദാൎത്ഥങ്ങളെ വിഭജിച്ചുകൊടുക്കുന്നതിന്നുള്ള ഏൎപ്പാടുകൾ എ
ന്തെല്ലാമായിരുന്നുവെന്നും, ദൂരദേശസ്ഥന്മാരായിരിക്കുന്നവർ തമ്മിൽ സ്വ
സ്വമനോരഥങ്ങളെ അറിയിച്ചിരുന്ന ഉപായമെന്തായിരുന്നുവെന്നുംമററ
മുള്ള സംഗതികളെയാണ് പിന്നെ വിവരിക്കേണ്ടത്. അതോടുകൂടി ശില്പാ
ദിവിവിധ കലാകൌശലങ്ങളെപ്പററിയും, ആ വക വ്യവസായങ്ങളെ
നിൎവ്വഹിക്കുന്നതിന്നു തത്തൽക്കാലങ്ങളിൽ നടപ്പുണ്ടായിരുന്ന ഉപായങ്ങ
ളെപ്പററിയും, ആ വക പരിശ്രമങ്ങളിൽനിന്നുണ്ടാവുന്ന പദാൎത്ഥങ്ങളുടെ
ഗുണദോഷത്തെപ്പററിയും, ഒരു വിവരണം കൊടുക്കേണ്ടതാവശ്യമാകുന്നു.
പിന്നെ, ആ വകക്കാരുടെ ഇടയിൽ പ്രായാനുസരണമുള്ള അന്തഃകരണ
സംസ്കാരം എന്തൊരു രീതിയിലാണ് നടത്തിവന്നിരുന്നത് എന്നു വിവ
രിക്കണം; വിദ്യാഭ്യാസം എന്തൊരു മാതിരി എത്രത്തോളമാണ് നടത്ത

പ്പെട്ടിരുന്നത് എന്നു മാത്രം കാണിച്ചാൽ പോര; തത്വശാസ്ത്രവിഷയകമായ ജ്ഞാനം അവരുടെ ഇടയിൽ എത്രത്തോളം അഭിവൃദ്ധിയെ പ്രാപിച്ചിട്ടുണ്ടായിരുന്നുവെന്നും, അവരുടെ വിചാരത്തിന്റെ പോക്ക് ഏതൊരു വഴിയായിരുന്നുവെന്നും, അവരുടെ സിദ്ധാന്തങ്ങൾ എന്തെല്ലാമായിരുന്നുവെന്നും; വിസ്താരമായി നിരൂപിക്കേണ്ടതാകുന്നു. പിന്നെ, പല ജാതി മരാമത്തുകളിലും, പ്രതിമാദികളെ കൊത്തുന്നതിലും, ചിത്രമെഴുത്തിലും, സംഗീതത്തിലും, ഉടുപ്പു തുന്നുന്നതിലും, കാവ്യനാടകാദിരചനയിലും, കല്പിതകഥകളുടെ രചനയിലും മററനേകം കലാവിദ്യകളിലും അവർ ബുദ്ധികൌശലവും ചമൽക്കാരവും എത്രത്തോളം പ്രകാശിപ്പിച്ചിട്ടുണ്ടായിരുന്നുവെന്നു വിവരിക്കണം. അവരുടെ ഭക്ഷണസമ്പ്രദായം, ഗൃഹഭരണരീതി, അവരുടെ ഇടയിലുള്ള ഓരോ വിനോദങ്ങളുടെ സ്വഭാവം എന്നിങ്ങിനേയുള്ള വിവിധസാംസാരിക വ്യവഹാരങ്ങളുടെ ഒരു വിവരണവും വിട്ടുകളയുവാൻ പാടുള്ളതല്ല. ഒടുക്കം, ഇവയെല്ലാംകൂട്ടി യോജിപ്പിക്കുന്നതിന്ന്, ആ സമുദായത്തിലുള്ള പല ജാതിക്കാരുടേയും ഇടയിൽ നടപ്പുണ്ടായിരുന്ന നിയമങ്ങളേയും ദേശാചാരങ്ങളേയും പഴഞ്ചൊല്ലുകളേയുമനുസരിച്ച് അവരവർ അനുഷ്ഠിച്ചു വന്നിരുന്ന ധർമ്മാധർമ്മങ്ങളുടേയും നയാനയങ്ങളുടേയും സ്വരൂപത്തെ വിവരിച്ചു കാണിക്കുകയും ചെയ്യേണ്ടതാവശ്യമാകുന്നു. മേൽപറഞ്ഞ സംഗതികളെയെല്ലാം കഴിയുന്നതും സംക്ഷേപമായി പ്രതിപാദിക്കേണ്ടതാകുന്നു; എങ്കിലും എല്ലാം വ്യക്തവും യഥാർത്ഥവുമായിരിക്കുകയും വേണം; അവയുടെ ആസകലമുള്ള ഒരു സ്വരൂപജ്ഞാനം എളുപ്പത്തിൽ ഉണ്ടാകത്തക്കവണ്ണം അവയെ യഥാക്രമം ഘടിപ്പിക്കുകയും, അവയെല്ലാം ഒരു പൂർണ്ണവിഷയത്തിന്റെ തന്നെ അന്യോന്യാശ്രയത്തോടുകൂടിയ പല അംശങ്ങളാണ് എന്നു മനസ്സിലാകത്തക്കവണ്ണം അവയെ ക്രമപ്പെടുത്തുകയും, ചെയ്യേണ്ടതാകുന്നു. അവ തമ്മിലുള്ള ചേർച്ചയെ മനുഷ്യർക്കു ക്ഷണത്തിൽ കണ്ടുപിടിക്കത്തക്ക വിധത്തിൽ അവയെ ക്രമപ്പെടുത്തി കൊടുക്കണം; അതായിരിക്കണം ഉദ്ദേശ്യം. എന്തെന്നാൽ, അതുകൊണ്ടു അവൎക്കു സാമുദായികമായ പല വിഷയങ്ങളുടെ അന്യോന്യാശ്രിതഭാവത്തേയും, താരതമ്യത്തേയും, കാൎയ്യകാരണഭാവത്തേയും, സഹകാരിഭാവത്തേയും മററും വേണ്ടുംവണ്ണം മനസ്സിലാക്കുവാൻ കഴിയുന്നതാണ്. പിന്നെ, (ആ വകക്കാരുടെ പുരാതനകാലത്തുള്ള വൃത്താന്തങ്ങളെ ഇങ്ങിനെ വൎണ്ണിച്ചതിന്റെ ശേഷം) പിന്നീട്ടു പിന്നീടുള്ള കാലങ്ങളിലെ കഥകളെ വൎണ്ണിക്കുന്നത്, അവരുടെ ഇടയിൽ

നടപ്പുണ്ടായിരുന്ന നിയമങ്ങളും, ആചാരസമ്പ്രദായങ്ങളും വേറെ അനേകം ഏർപ്പാടുകളും, അവരുടെ ഓരോ വിശ്വാസങ്ങളും അതാതുകാലത്തെ അനുസരിച്ച് ഏപ്രകാരമാണ് ക്രമേണ ഭേദഗതിയെ പ്രാപിച്ചിട്ടുള്ളത് എന്നു കാണിക്കുന്ന വിധമായിരിക്കണം; ആ സമുദായത്തിന്റെ അവയവസ്ഥാനീയങ്ങളായ വിവിധ സംസ്ഥാപനങ്ങളും തദ്വ്യാപാരങ്ങളും ഉത്തരോത്തരമുള്ള കാലങ്ങളിൽ തത്തൽകാലോചിതമായിട്ട് ഏപ്രകാരമാണ് പുഷ്ടിയെ പ്രാപിച്ചിട്ടുള്ളത് എന്നും കാണിക്കണം. പൂർവ്വചരിത്രത്തെ സംബന്ധിച്ച് ഇപ്രകാരമുള്ള ജ്ഞാനം മാത്രമേ ഒരുവന്നു സാമുദായികമായ കൃത്യങ്ങളെ ക്രമപ്പെടുത്തുന്നതിന്നുപയോഗമായിത്തീരുകയുള്ളൂ. സകല ലോകവ്യവഹാരങ്ങളുടേയും ലക്ഷണത്തേയും സ്വരൂപത്തേയും പ്രയോജനത്തേയും പ്രതിപാദിക്കുന്ന "ഡിസ്ക്രിപ്റ്റിവ് സോഷ്യോളൊജി" എന്നു പറയുന്ന ഒരു ജാതി ചരിത്രം മാത്രമേ പരമാർത്ഥത്തിൽ പ്രയോജനകരമായിരിക്കുന്നുള്ളൂ. പിന്നെ, ചരിത്രലേഖകന്മാർ മേൽകാണിച്ചിട്ടുള്ള രീതിയിൽ ഓരോരാജ്യങ്ങളിലുമുള്ള ജനങ്ങളുടെ പൂർവ്വചരിത്രങ്ങളെ എഴുതുന്ന ഘട്ടത്തിങ്കൽ അവരുടെ ഓരോ വകക്കാരുടേയും നടവടിഭേദങ്ങളെ താരതമ്യപ്പെടുത്തി നോക്കുന്നതിന്നും, സാമുദായികധർമ്മങ്ങൾ ഏതു സാമാന്യനിയമങ്ങളെ അനുസരിച്ചാണിരിക്കുന്നത് എന്ന് അതിൽനിന്നു തീർച്ചപ്പെടുത്തുന്നതിന്നും, വേണ്ടുന്ന വിഷയങ്ങളെക്കൂടി കരുതിവെക്കേണ്ടതാവശ്യമാകുന്നു; പ്രധാനമായി അവർ ചെയ്യേണ്ടുന്ന ഒരു കാൎയ്യം അതാകുന്നു.

യഥാർത്ഥത്തിൽ പ്രയോജനകരമായിട്ടുള്ള ചരിത്രസംബന്ധമായ ഈവക ജ്ഞാനം വേണ്ടപോലെ സമ്പാദിച്ചിട്ടുണ്ട് എന്നു വിചാരിക്കുകയാണെങ്കിൽത്തന്നെയും വ്യാഖ്യാനം കൂടാതെ അതു വളരെ ഉപയോഗപ്പെടുന്നതല്ല; ശാസ്ത്രത്തിലല്ലാതെ അതിന്റെ വ്യാഖ്യാനം കാണപ്പെടുന്നതുമല്ല—സകല അർത്ഥങ്ങളും ശരിയായിട്ടു പ്രകാശിക്കുന്നതു ശാസ്ത്രദ്വാരേണയാകുന്നുവെന്നർത്ഥം. ജന്തുസ്വരൂപപ്രതിപാദകമായ "ബയോളൊജി" ശാസ്ത്രത്തിന്റേയും അന്തഃകരണധർമ്മപ്രതിപാദകമായ "സൈക്കോളൊജി" എന്ന ആദ്ധ്യാത്മികശാസ്ത്രത്തിന്റേയും സാമാന്യപരിജ്ഞാനം കൂടാതെ ലൌകികവ്യവഹാരങ്ങളുടെ സയുക്തികമായ സ്വരൂപജ്ഞാനം അസാദ്ധ്യമാകുന്നു. മനുഷ്യസ്വഭാവത്തെപ്പററി കേവലം അനുഭവൈകജന്യവും അസംസ്കൃതവുമായിട്ടെങ്കിലുമുള്ള ജ്ഞാനം എത്രത്തോളമുണ്ടോ അതിനെ അനുസരിച്ചുമാത്രമേ മനുഷ്യൎക്കു സാമുദായികമായിട്ടുള്ള കേവലം അസങ്കീർണ്ണ

ങ്ങളായ ചില തത്വങ്ങളെപ്പോലും അറിയുവാൻ കഴികയുള്ളൂ— മനുഷ്യർക്കാവശ്യമുള്ള വിവിധപദാർത്ഥങ്ങളുടെ ശേഖരിപ്പും ജനങ്ങളുടെ ഇടയിൽ ഉള്ള അവയുടെ ആവശ്യവും തമ്മിലുള്ള സംബന്ധം എന്നിങ്ങിനെയുള്ള ചില തത്വങ്ങളെപ്പോലും അറിയുവാൻ കഴികയുള്ളൂ. കാലദേശാവസ്ഥകളെ അനുസരിച്ചു മനുഷ്യർ എപ്രകാരമാണ് വിചാരിക്കുന്നത്, എപ്രകാരമാണ് അനുഭവിക്കുന്നത്, എപ്രകാരമാണ് പ്രവൃത്തിക്കുന്നത് എന്നതിനെപ്പററി കുറച്ചെങ്കിലും ജ്ഞാനംകൂടാതെ "സോഷ്യോളൊജി" എന്ന ശാസ്ത്രത്തിൻെറ അതിനിസ്സാരങ്ങളായ തത്വങ്ങളെപ്പോലും അറിയുവാൻ സാധിക്കുന്നതല്ല എന്നു വരികിൽപ്പിന്നെ മനുഷ്യൻെറ കായികമായും മാനസികമായുമുള്ള സകലശക്തികളുടേയും തൽപരിണാമങ്ങളുടേയും സമുചിതജ്ഞാനംകൂടാതെ ആ ശാസ്ത്രത്തിൻെറ സമസ്തജ്ഞാനമുണ്ടാകുവാൻ പാടില്ല എന്നതു വ്യക്തമാകുന്നുണ്ടല്ലോ. ഈ വിഷയത്തെ സൂക്ഷ്മമായിട്ടാലോചിച്ചുനോക്കുക; അപ്പോൾ ഈ അഭിപ്രായം ശരിയാണ് എന്നു വേറെ തെളിവുകൂടാതെതന്നെ സ്പഷ്ടമാകുന്നതാണ്. എങ്ങിനെയെന്നാൽ:— അന്യോന്യാശ്രയത്തോടുകൂടി കാലക്ഷേപം ചെയ്യുന്ന അസംഖ്യംപേർ കൂടിച്ചേർന്നതാണ് ഒരു ജനസമുദായം; സമുദായത്തിൽ നടക്കുന്ന സകലകാര്യങ്ങളും ജനങ്ങളുടെ ഒത്തൊരുമിച്ചുള്ള പ്രയത്നത്താലാണ് നിർവ്വഹിക്കപ്പെടുന്നത്; അതിനാൽ ഒററയ്ക്ക് ഓരോരുത്തരുടേയും ചേഷ്ടിതങ്ങളെ മനസ്സിലാക്കിയാൽ മാത്രമേ സാമുദായികമായ കാര്യങ്ങളുടെ സ്വരൂപജ്ഞാനമുണ്ടാകുവാൻ കഴികയുള്ളൂ; ഓരോരുത്തരുടേയും ചേഷ്ടിതങ്ങൾ അവരവരുടെ സ്വഭാവത്തെ വ്യവസ്ഥപ്പെടുത്തുന്നതായ ചില നിയമങ്ങളെ ആശ്രയിച്ചിരിക്കുന്നു; ആ വക നിയമങ്ങൾ എന്തെല്ലാമാണെന്നു ധരിക്കാതെ അവരുടെ നാനാപ്രകാരേണയുള്ള ചേഷ്ടിതങ്ങളുടെ സ്വരൂപജ്ഞാനമുണ്ടാകുവാൻ കഴിയുന്നതല്ല. ആ വക നിയമങ്ങളുടെ യഥാർത്ഥസ്വരൂപത്തെ പരിശോധിച്ചുനോക്കുന്നതായാൽ അവ ശാരീരമായും മാനസികമായുമുള്ള സാമാന്യനിയമങ്ങളിൽ നിന്ന് അനുമിതങ്ങളായ തത്വങ്ങളാണെന്നു തെളിയുന്നതാണ്. അതിനാൽ "ബയോളൊജി" ശാസ്ത്രവും "സൈക്കോളൊജി" ശാസ്ത്രവും ലോകവ്യവഹാരപ്രതിപാദകമായ "സോഷ്യോളൊജി" എന്ന ശാസ്ത്രത്തിൻെറ അർത്ഥത്തെ വെളിപ്പെടുത്തുന്നതിന്ന് അത്യന്തം ആവശ്യമാകുന്നുവെന്നു സിദ്ധമാകുന്നുണ്ട്. അല്ലെങ്കിൽ, സിദ്ധമായിരിക്കുന്ന ഈ അർത്ഥത്തെത്തന്നെ കുറേക്കൂടി വിശദമാക്കാം:— സാമുദായികമായ സകലവ്യവഹാരങ്ങളും

സാംസാരികവ്യവഹാരങ്ങൾ തന്നെയാകുന്നു— സമ്മിശ്രങ്ങളായിക്കിട ക്കുന്ന കായികമായുംമാനസികമായുമുള്ള സകല വ്യാപാരങ്ങളുടേയുംസ്ഥിതി തന്നെയാകുന്നുവെന്നത്ഥം; സാമുദായികവ്യവഹാരങ്ങളെല്ലാം ജീവിതനി യമങ്ങളെ അനുസരിച്ചിരിക്കണം. ജീവിതനിയമങ്ങളെ മനസ്സിലാക്കി യാൽ മാത്രമേ സാമുദായികവ്യവഹാരങ്ങളെ മനസ്സിലാക്കുവാൻ കഴികയു മുള്ളു. ഇങ്ങിനെ സാംസാരികവ്യവസായങ്ങളിൽ നാലാമത്തേതായ ഈ വിഭാഗത്തെ, അതായതു സാമുദായികകൃത്യങ്ങളെ, ക്രമപ്പെടുത്തുന്നതി ന്നും നമുക്കു മുമ്പേത്തെപ്പോലെ ശാസ്ത്രത്തെത്തന്നെ ആശ്രയിക്കേണ്ടിവ രുന്നു. എന്നാൽ ഇപ്പോൾ വിദ്യാശാലകളിൽ ഏൎപ്പെടുത്തീട്ടുള്ള പാഠ ക്രമത്തിൽനിന്നു സാധാരണ കിട്ടുന്ന അറിവിൽ വളരെക്കുറച്ചുമാത്രമേ ലോകാനുവൎത്തനകൎമ്മാനുഷ്ഠാനത്തിന്നുപകാരമായി ഭവിക്കുന്നുള്ളു. ഇപ്പോ ഴത്തെ ചരിത്രപുസ്തകങ്ങളിൽ കുറച്ചുഭാഗം മാത്രമേ ലൌകികകാൎയ്യങ്ങൾ ക്കുപകരിക്കത്തക്കതായിട്ടുള്ളു; അതുതന്നെ വേണ്ടപോലെ ഉപയോഗ പ്പെടുത്തുന്നതിന്നു വിദ്യാൎത്ഥികളെ സമൎത്ഥന്മാരാക്കിത്തീൎക്കുന്നതുമില്ല. ചരിത്രപുസ്തകങ്ങളിൽ ലോകവ്യവഹാരപ്രതിപാദകമായ "ഡിസ്ക്രി പ്റ്റിവ് സോഷ്യോളൊജി" എന്ന അംശത്തിന്നാവശ്യമായ വിഷയങ്ങ ൾ കുറയുമെന്നുമാത്രമല്ല ആങ്ങിനെ ഒന്നുണ്ട് എന്നുകൂടി വിദ്യാൎത്ഥികൾ ധരിച്ചിട്ടില്ല; ചേതനധൎമ്മപ്രതിപാദകങ്ങളായ ശാസ്ത്രങ്ങളുടെ ചില സാമാന്യജ്ഞാനവും അവൎക്കില്ല; ആ ജാതി സാമാന്യജ്ഞാനംകൂടാതെ കേ വലം "ഡിസ്ക്രിപ്റ്റിവ് സോഷ്യോളൊജി" എന്ന ഭാഗം മാത്രംകൊ ണ്ട് അവൎക്ക് ഒരു പ്രയോജനവുമില്ല".

കെ. എം.

# ഗ്രന്ഥനിരൂപണം

## ൧. സനാതനധൎമ്മം, ഉപരിഗ്രന്ഥം

നമ്മുടെ ഇന്ത്യാരാജ്യത്തിൽ പാശ്ചാത്യന്മാരുടെ ശക്തി പ്രതിഷ്ഠിത മായതിന്നുശേഷം ഇംഗ്ലീഷ്കോയ്മയുടെ ഭരണസൌഷ്ഠവത്താൽ നാട്ടിലെ ങ്ങും വിദ്യാലയങ്ങൾ സ്ഥാപിക്കപ്പെടുകയും, ഉൽകൃഷ്ടമായ വിദ്യാഭ്യാസം സുലഭമായിത്തീരുകയും ചെയ്തിട്ടുണ്ട്. എന്നാൽ ഈ പുതിയ വിദ്യാഭ്യാ സരീതിയിൽ മതസംബന്ധമായ ജ്ഞാനത്തിന്നു പറയത്തക്കവിധം വ്യാ

പ്തി കിട്ടായ്കയാൽ നമ്മുടെ പഴയ സമുദായബന്ധത്തിന്നു ശൈഥില്യം സംഭവിക്കുന്നു. ഈ ന്യൂനതയെപ്പരിഹരിക്കേണ്ടതിന്നായി വിദ്യാലയങ്ങളിൽ മതസംബന്ധമായ വിദ്യാഭ്യാസത്തെക്കൂടി ചേർക്കുന്നത് അത്യാവശ്യമാണെന്ന് അടുത്തകാലത്തു പല മഹാന്മാൎക്കും അഭിപ്രായമുണ്ടായിത്തുടങ്ങീട്ടുണ്ട്. ഈ അഭിപ്രായത്തെ ഘോഷിക്കുന്നവർ ഇപ്പോൾ അധികം പേരുണ്ടെങ്കിലും അതിന്റെ വ്യാപ്തിക്കു പ്രധാനകാരണം 'തിയോസഫിക്ക് സൊസൈറ്റി' എന്നു പറയുന്ന ബ്രഹ്മജ്ഞാനസംഘമാണെന്നു പറയാതെ കഴികയില്ല. ഈ സംഘത്തിന്റെ ആദ്ധ്യക്ഷ്യം വഹിക്കുന്ന മിസ്സസ്സ് ആനിബസൻറ് എന്ന പാശ്ചാത്യവിദുഷിയുടെ സിദ്ധാന്തം "വിദ്യാഭ്യാസത്തിന്റെ വിഷയങ്ങളിൽ മതത്തെക്കൂടി ചേൎത്താൽ മാത്രമേ അതു ജനങ്ങളുടെ പാരലൌകികജീവിതത്തിന്നും രാജ്യത്തിന്റെ ക്ഷേമത്തിന്നും അനുകൂലമായിരിക്കയുള്ളു" എന്നാണ്.

മേല്പറഞ്ഞ സംഗതികളെ ഉദ്ദേശിച്ചു നടത്തപ്പെടുന്ന കാശിയിലെ പ്രധാനഹിന്തുവിദ്യാലയത്തിന്റെ നിൎവ്വാഹകസംഘക്കാർ അതിന്റെ കീഴിൽ ഉള്ള സകലവിദ്യാലയങ്ങളിലും മതസംബന്ധമായും സന്മാൎഗ്ഗസംബന്ധമായും ഉള്ള വിദ്യാഭ്യാസം വേണമെന്നു നിശ്ചയിച്ചിട്ടുണ്ട്. അതിന്റെ ക്രമത്തിൽ പ്രശംസനീയങ്ങളായ അനേകം നിബന്ധനകൾ ഏൎപ്പെടുത്തീട്ടും ഉണ്ട്. പ്രാഥമികവിദ്യാലയത്തിൽവെച്ചു സനാതനധൎമ്മപ്രശ്നോത്തരത്തേയും സനാതനധൎമ്മപ്രാഥമികഗ്രന്ഥത്തേയും പഠിച്ചതിന്റെ ശേഷം, ആൎയ്യയുവാക്കന്മാൎക്ക് ഉൽകൃഷ്ടവിദ്യാലയങ്ങളിൽവെച്ചു പഠിപ്പാനായി, പ്രധാനഹിന്തുവിദ്യാലയത്തിന്റെ നിൎവ്വാഹകസംഘക്കാർ അനേകവിദ്വാന്മാരുടെ സഹായത്താൽ ഇംഗ്ലീഷിൽ ഒരു ഉപരിഗ്രന്ഥത്തെ നിൎമ്മിക്കുകയും ചെയ്തു. ദുൎഗ്ഗ്രാഹ്യങ്ങളായ ഹിന്തുമതസിദ്ധാന്തങ്ങളേയും നിഗൂഢങ്ങളായ സന്മാൎഗ്ഗശാസ്ത്രതത്വങ്ങളേയും ഏററവും വിശദമായി പ്രതിപാദിക്കുന്ന ആ പുസ്തകം കേരളീയന്മാരായ ഹിന്തുക്കൾക്കും വിദ്യാൎത്ഥികൾക്കും ഉപയോഗകരമായിത്തീരുമെന്നുള്ള വിചാരത്താൽ, മൂലഗ്രന്ഥപ്രകാശകന്മാരുടെ സകലനിബന്ധനകളേയും അനുസരിച്ച് മ. രാ. രാ. പള്ളിയിൽ കൃഷ്ണമേനോൻ ബി. എ., എൽ. ടി. അവർകൾ അതിനെ മലയാളത്തിലേക്കു ഭാഷാന്തരപ്പെടുത്തിയിരിക്കുന്നു. ആ ഭാഷാന്തരമാണ് ഇപ്പോൾ ഞങ്ങളുടെ നിരൂപണത്തിന്നു വിഷയീഭവിച്ചിരിക്കുന്ന ഗ്രന്ഥം.

ഈ ഗ്രന്ഥത്തെ മൂന്നു കാണ്ഡങ്ങളായി വിഭജിച്ചിരിക്കുന്നു. പ്രഥമകാണ്ഡത്തിൽ ആറും, ദ്വിതീയകാണ്ഡത്തിൽ ഏഴും, തൃതീയകാണ്ഡത്തി

ൽ പതിനൊന്നും അദ്ധ്യായങ്ങൾ അടങ്ങിയിരിക്കുന്നു. പ്രഥമകാണ്ഡത്തിൽ ഓരോ അദ്ധ്യായങ്ങളിലുമായി ഏകസദ്ഭാവം, നാനാത്വം, പുനർജ്ജന്മം, കർമ്മം, യജ്ഞം, ദൃശ്യാദൃശ്യലോകങ്ങൾ എന്നിങ്ങിനെയുള്ള ഹിന്തുമതസംബന്ധമായ മൂലതത്വങ്ങളും, ദ്വിതീയകാണ്ഡത്തിൽ ഓരോ അദ്ധ്യായങ്ങളെക്കൊണ്ട് സംസ്കാരങ്ങൾ, ശ്രാദ്ധാദികൾ, ശൌചം, പഞ്ചമഹായജ്ഞങ്ങൾ, ഉപാസന, നാലാശ്രമങ്ങൾ, ചാതുർവ്വർണ്ണ്യം എന്നിങ്ങിനെയുള്ള സാമാന്യാചാരങ്ങളും സാംസ്കാരങ്ങളും, ഒടുവിലെ കാണ്ഡത്തിൽ അതാതദ്ധ്യായങ്ങളിലായി സന്മാർഗ്ഗശാസ്ത്രം, അതിന്റെ ധർമ്മശാസ്ത്രത്തെ അനുസരിച്ചുള്ള അടിസ്ഥാനം, ന്യായാന്യായങ്ങൾ, സന്മാർഗ്ഗശാസ്ത്രപ്രമാണം, സദ്ഗുണങ്ങളും അവയുടെ അടിസ്ഥാനവും, ആനന്ദവും മനോവികാരങ്ങളും, സ്വപരമായ സദ്ഗുണങ്ങൾ, മനുഷ്യസമ്പർക്കവശാലും സമന്മാരെ അപേക്ഷിച്ചും അപകൃഷ്ടന്മാരെ സംബന്ധിച്ചും ഉണ്ടാകുന്ന ഗുണദോഷങ്ങൾ, അവയുടെ പരസ്പരമുള്ള പ്രതിഘാതം എന്നിവകസന്മാർഗ്ഗശാസ്ത്രോപദേശങ്ങളും അന്തർഭവിച്ചിരിക്കുന്നു. ഈ ഓരോ വിഷയങ്ങളിലും അതാതിന്റെ അവസ്ഥക്കു തക്കവണ്ണമുള്ള ഗൌരവവും പൂർണ്ണതയും വരുത്തീട്ടുമുണ്ട്.

മേല്പറഞ്ഞ വിഷയങ്ങളിലെല്ലാം ശക്തിയോടുകൂടിയ യുക്തികളേയും പ്രമാണങ്ങളേയും കൊടുത്തിട്ടുള്ളത് വളരെ ഉചിതമായിരിക്കുന്നു. പ്രമാണങ്ങളൊക്കേയും ഹിന്തുക്കളുടെ ധർമ്മാനുശാസനഗ്രന്ഥങ്ങളായ വേദങ്ങൾ, സൂത്രങ്ങൾ, സ്മൃതികൾ, പുരാണങ്ങൾ, ഇതിഹാസങ്ങൾ ഇത്യാദികളിൽനിന്നാണ് എടുത്തുകാണിച്ചിട്ടുള്ളത്. എന്നാൽ അനേകം ഭാഗങ്ങളിൽ അവയുടെ ഉദ്ദേശങ്ങളേയും പ്രാമാണ്യത്തേയും പററി വിമർശനം ചെയ്തിട്ടുണ്ട്. ഏതുകാര്യങ്ങളേയും അങ്ങിനെതന്നെ പ്രതിദ്ധ്വനിക്കുന്ന സമ്പ്രദായത്തെ വിട്ട് മനോധർമ്മത്തേയും യുക്തിയേയും പിടിച്ച് കൂലങ്കഷമായി നിരൂപണംചെയ്തു പ്രതിപാദിച്ചിട്ടുള്ളത് ഏററവും യുക്തമായിരിക്കുന്നു. പ്രതിപാദ്യവിഷയങ്ങളുടെ അവഗാഹശക്തിക്കുവേണ്ടി ആദ്യത്തിൽ ഒരു വിജ്ഞാപനവും, പീഠികയും, സവിസ്തരമായ ഒരു മുഖവുരയും ചേർത്തിട്ടുള്ളതു വായനക്കാൎക്കു വളരെ സഹായമായിട്ടുണ്ട്.

പ്രകൃതഗ്രന്ഥം ഒരു പരിഭാഷാപുസ്തകമായതിനാൽ പ്രതിപാദ്യത്തെ സംബന്ധിച്ചേടത്തോളം അധികം എഴുതി ദീർഘിപ്പിക്കേണമെന്നു തോന്നുന്നില്ല. ഇനി തർജ്ജമയുടെ ഗുണദോഷത്തെപ്പററി ചിന്തിക്കുന്നതായാൽ അതും തരക്കേടില്ലെന്നാണു ഞങ്ങളുടെ അഭിപ്രായം. വിഷയ

ങ്ങളുടെ ദുരവഗാഹതയെ ആലോചിച്ചാൽ ചില ദിക്കുകളിലെ അൎത്ഥത്തിന്റെ സൂക്ഷ്മപ്രതിപത്തിക്കു ക്ലിഷ്ടത പറ്റിപ്പോയിട്ടുള്ളത് അത്ര സാരമായിക്കരുതാനില്ല.

ആകപ്പാടെ നിരൂപിക്കുമ്പോൾ "ഈ പുസ്തകം പ്രസിദ്ധപ്പെടുത്തുന്നതു കുറെ നഷ്ടമാണെന്നു" പരിഭാഷകനു തോന്നീട്ടുണ്ടെങ്കിലും കേരളീയൎക്ക് ഇതൊരു വലിയ ലാഭമാണെന്നാണു ഞങ്ങൾ സധൈൎയ്യം അഭിപ്രായപ്പെടുന്നത്. അനേകം ഗ്രന്ഥങ്ങളിലായി അവിടവിടെ ചിന്നിച്ചിതറിക്കിടക്കുന്ന സനാതനധൎമ്മതത്വരത്നങ്ങളെ തിരഞ്ഞുപെറുക്കിയെടുത്ത് ഒരുക്കൂട്ടി വായനക്കാൎക്കു കരതലാമലകംപോലെ വിശദമാക്കിക്കൊടുക്കുന്നതായ ഈ ഉത്തമഗ്രന്ഥം കേരളഭാഷക്ക് അടുത്തകാലത്തു കിട്ടീട്ടുള്ള സമ്പാദ്യങ്ങളിൽ വിലയേറിയ ഒന്നാകയാൽ കേരളീയർ ഇതിനെ പൂൎണ്ണമായും ആദരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഇതിന്നു വില ൧ക. ൨ ണയാണ്. വിദ്യാൎത്ഥികൾക്കായാൽ ൧ ക. യേ ഉള്ളൂ. തൃശ്ശിവപേരൂർ കേരളകല്പദ്രുമം അച്ചുക്കൂടം മാനേജരോട് ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്.

---

## ൫. ശൃംഗേരിയാത്ര.

പ്രസിദ്ധകവിയായ ബ്രഹ്മശ്രീ നടുവത്തച്ഛൻനമ്പൂതിരി അവൎകളുടെ കവിതാഗുണങ്ങളെ അറിഞ്ഞിട്ടില്ലാത്തവർ മലയാളികളുടെ ഇടയിൽ ഉണ്ടോ എന്നു സംശയമാണ്. ആ മഹാകവി, തന്റെ ഒരു സ്നേഹിതന്റെ ശൃംഗേരിയാത്രയെപ്പറ്റി എഴുതിയതും, ൨൦൦-ൽ അധികം പദ്യങ്ങളടങ്ങിയതുമായ 'ശൃംഗേരിയാത്രാ'പുസ്തകവും ഇതിന്നുമുമ്പുതന്നെ 'മലയാളമനോരമാ'മുഖേന പലക്കും പരിചയപ്പെട്ടിട്ടുണ്ടായിരിപ്പാനിടയുണ്ട്. സഹൃദയഹൃദയംഗമമായ ഈ വിശിഷ്ടഗ്രന്ഥത്തിന് ഇപ്പോൾ എസ്സ്. റി. റെഡ്യാരവർകളുടെ വിദ്യാഭിവൎദ്ധിനി അച്ചുക്കൂടം(കൊല്ലം) വഴിക്കു പുസ്തകരൂപേണ ഉണ്ടായിട്ടുള്ള അവതരണത്തേയും മലയാളികൾ ആദരിക്കാതിരിക്കയില്ല. അച്ഛൻനമ്പൂതിരി അവൎകളുടെ കവിതകളിൽ സാധാരണയായിക്കാണാറുള്ള അക്ലിഷ്ടതയും അൎത്ഥപുഷ്ടിയും ഇതിലും ധാരാളം പ്രകാശിക്കുന്നുണ്ട്. ഉദാഹരണത്തിനായി ചില ശ്ലോകങ്ങളെ താഴേ പകൎത്തുന്നു:—

> "കൂൎമ്മാസനത്തിലിവണ്ണം നിൎമ്മലാചാൎയ്യവൎയ്യനെ
> സമ്മോദാലവർ കണ്ടപ്പോളിമ്മാതിരി നിനച്ചതേ
> ധൎമ്മമോ സച്ചിദാനന്ദമൎമ്മമോ സൂൎയ്യദേവനോ
> ചിന്മയൻ വിഷ്ണുവോ സാക്ഷാൽ ചൎമ്മധാരിമഹേശനോ?

ബ്രഹ്മമോ ബ്രാഹ്മണൎക്കുള്ള ജന്മസാഫല്യപുണ്യമോ
നിൎമ്മായം ശുഭവസ്തുക്കളിൎമ്മാതിി വിളങ്ങുന്നതോ?
കോളില്ലാത്താഗ്നിയോ കാററ പാളിച്ചീടാത്ത ദീപമോ
കാളും ത്രേതാഗ്നിയോ ലോകമാളിക്കും കാലരൂപമോ?
പുരുപുണ്യങ്ങളൊന്നിച്ചു പുരുഷാകാരമാൎന്നതോ
നിരുപിക്കാനമാകാത്തുള്ളൊരുമൂൎത്തിവിശേഷമോ?"

മേലെഴുതിയ പദ്യങ്ങളിൽ സ്ഫുരിക്കുന്ന ഭക്തിവിശേഷം ആൎക്കുതന്നെ രസിക്കാതിരിക്കയില്ലു?. ഇങ്ങിനെ ഓരോ പദ്യങ്ങളിലും പ്രകൃതാനുഗുണമായി പ്രകാശിക്കുന്ന രസസ്ഫൂൎത്തിയെ മററൊന്നിനോടു താരതമ്യപ്പെടുത്തുവാൻ കഴിയുന്നതല്ല. ഇതുതന്നെയാണ് അച്ഛൻനമ്പൂതിരി അവൎകളുടെ കവിതക്കുള്ള ഒരു വിശേഷം.

# ആത്മതത്വം

അചിന്ത്യശക്തിനിയന്ത്രിതമതിശയനീയപരിവൎത്തക്രമം പ്രപഞ്ചപ്രവാഹമാകലയതഃ കസ്യ നാമ സചേതനസ്യ ചേതസി നനു കസ്യാഃ ശക്തേഃ പരിണാമോയമിതി ജിജ്ഞാസാ നോദേതു? । ഉദിതൈവേയമനാദേരനേഹസോ ലോകരംഗേമവതിൎണ്ണവതാം വിശേഷാം വിശേഷവിദുഷാമന്തരംഗേഷു । നിൎണ്ണിതശ്ച ലോകസ്വഭാവസ്യൈസ്യൈരഗാധമേധൈഃ സ്വശക്ത്യനുസാരേ ന്യായപാതതസ്തദീയസിദ്ധാന്താ "അന്ധഗജന്യായ"സാമാന്യധൎമ്മാണ ഏവാ ഭാസേരൻ! നിപുണം നിരൂപ്യമാണേ സൎവ്വേഷാമേവ സിദ്ധാന്തേഷു സന്തി സഹസ്രം നിഗൂഢതത്വാനിതി കാമമവഗമ്യേത മന്ദമനിഷേണാപി പുരുഷേണ । നൈസൎഗ്ഗികോയം സമ്പ്രദായോ യദിഹ ലോകചിന്തായാ ആത്മചിന്താ ബലീയസീ ച ജ്യായസീ ചേതി । ആത്മചിന്തയാനാക്രാന്തോ ജന്തുൎജ്ജഗതീതലേ നൈവാഭൂദസ്തി ഭവിഷ്യതി വേതി സുദൃഢമവധാരയിതും ശക്യതേ । യേ പുനരാത്മനോ യഥാൎത്ഥം സ്വരൂപമാത്മനൈവാവബോദ്ധുമപാരയന്തസ്തേമീ പരേഷാം പരിഗൃഹ്യ സിദ്ധാന്തസരണിം പരിതുഷ്ടഹൃദയാഃ കാലം ക്ഷിപന്തി । ഏവമേകസ്യ സിദ്ധാന്തമവലംബ്യ പ്രവൎത്തമാനാ ഏകമതാനുയായിന ഇത്യഭിധീയന്തേ ലൌകികൈഃ ।

ലോകേ കിലൈകൈകസ്യാപി സിദ്ധാന്തസ്യ പ്രവൎത്തകാ അവതാരപുരുഷാ ഏവേത്യത്ര നാസ്തി പക്ഷപാതസ്യാവകാശഃ । യൈരേവ മതശൃംഖലാഭിരാവേഷ്ട്യ നിയന്ത്രിതഃ സ്വൈരം സഞ്ചരിഷ്ണുഃ പുരുഷസാൎത്ഥഃ। അവശ്യമേതദേവമിതി ച പ്രത്യപാദി ഭഗവതാ ഗീതായാം "യദ്യദ്വിഭൂ

തിമത്സത്ത്വം ശ്രീമദൂർജ്ജിതമേവ വാ । തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവമ്" ഇതി ദൂരീകൃതഃഭേദോഭവനമുപദിശതാ । ഹീനാ വിശേഷം വസ്തുനി വിമൃശന്തോ വിദ്വാംസഃ കതമം വാ വസ്തു നിസ്സാരമിതി നിരസ്യേയുഃ? । ഏതാവതാപി കാലപര്യ്യായേണ കസ്യാപി വസ്തുനഃ സൂക്ഷ്മതത്ത്വസർവ്വസ്വം കേനാപി കോവിദേന നാപാദി പരിഗണയിതുമിതി സ്ഥിതേ വസ്തുതത്ത്വേ കസ്യചിന്മതപ്രവർത്തകസ്യ സിദ്ധാന്തമനാദരേണ ദൂരേ നിരസ്യതഃ കാപുരുഷസ്യ മൌഢ്യാതിശയഃ കഥം വാ ന ശോചനീയതാം ഗാഹേത? । തൈസ്തൈർഭാരതീയൈർമ്മഹാത്മഭിരാത്മതത്ത്വവിഷയേ പ്രകടീകൃതാനാമാശയാനാം ശകലാനി സംക്ഷിപ്യ വാങ്മുഖേ പ്രതിപാദയിതുമഭിലഷാമഃ ।

സകലപ്രാണിനാം വിവിധചേഷ്ടാചൈതന്യഹേതുഭൂതം കിമപി തത്ത്വമസ്തീത്യേകകണ്ഠ്യേന സർവ്വേപി മതപ്രവർത്തകാ അംഗീകുർവ്വന്തി । തദീയസ്വരൂപം പ്രത്യേവാഭിപ്രായഭേദോ വിവാദശ്ച ।

പ്രഥമം താവൽ ഭാരതീയാ മതപ്രവർത്തകാഃ ശരീരാത്മവാദിനസ്തദതിരിക്താത്മവാദിന ഇതി ദ്വേധാ വിഭാഗമർഹന്തി । തത്ര നാസ്തികപ്രഥാഭാജനീഭൂതാശ്ചാർവ്വാകാസ്തദേകദേശിനശ്ച ശരീരമേവാത്മാനം മന്യന്തേ । ചൈതന്യമപി പഞ്ചഭൂതാരബ്ധസ്യ ശരീരസ്യൈവേതി തേഷാമഭിപ്രായഃ । വാതപിത്താദിവികാരാത്മകസ്യ ദേഹസ്യ ചൈതന്യമവിരുദ്ധമേവ । ശരീരധാതൂനാം പ്രത്യേകം ചൈതന്യാഭാവേപി തന്മേളനവിശേഷശ്ചൈതന്യമങ്കുരയതി । യഥാ ഏകൈകശോ ദഹനജനനാസമർത്ഥാ അപി പദാർത്ഥാ മിഥോ മിളിതാ ദഹനം ജനയന്തഃ പ്രത്യക്ഷീക്രിയന്തേ । ഏവം ധാതുസംയോഗോ വിലക്ഷണം ചൈതന്യമുൽപാദയതി । ജനാനാം പ്രകൃതിഭേദോപി ധാതുസാമേളനവൈലക്ഷണ്യേനാഹാരാദിപരിണാമഭേദേന ച സംഭവതി । ദൃഷ്ടമേവ മാംസാദാം ക്രൌര്യ്യം, സസ്യഭുജാം ച മാർദ്ദവമ് । ശരീരചൈതന്യം ച ജന്മകാല ഉൽപദ്യതേ, മരണവേലായാം വിനശ്യതി ചേതി തന്മതസിദ്ധാന്തഃ । ഏതന്മതേ ജന്മാന്തരപരലോകാദികഥാപി ഗഗനകുസുമസോദര്യ്യഭാവമവലംബതേ । ഐഹികസുഖാനുഭവ ഏവ പരമഃ പുരുഷാർത്ഥഃ । ഏതന്മതമേവേഷദ്വ്യത്യാസസഹിതമംഗീകുർവ്വന്തോന്യേപി സന്തി । പരന്ത്വേവംവിധം മതം മനുഷ്യലോകസാമാന്യസമ്മതം യദ്യഭവിഷ്യത്തർഹി ലോകയാത്രാ കേവലമശക്യൈവ സമപത്സ്യത । കാ കഥാ തദാനീം കർത്തവ്യാകർത്തവ്യചിന്തായാഃ? । കസ്യ വാ കിം വാ നാനുഷ്ഠേയം സ്യാൽ? । അസ്മാഭിഃ സദാചാരതയാ പരിഗണിതാനാം ധർമ്മകർമ്മണാമൈഹികശ്രേയസ്കരത്വമേവ യഥാകഥാചിദുപപാദയിതും യദ്യപി സുശകമ്; കിം താവതാ? । വിരളവിദ്യാഭ്യാസോ ഹി ലോകഃ । സ ഹി

കേവല മന്ധവിശ്വാസേനാപി സത്പഥേ പ്രവൎത്തനീയഃ । അത ഏവ ചാൎവ്വാകമതമൈഹികാമുഷ്മികഫലവികലമിതി പ്രവാദഃ ।

അപി ച കൎമ്മണാം ഫലജനകത്വമസ്തീത്യവിവാദോയമാശയഃ । സത്യേവം മരണാവ്യവഹിതപൂൎവ്വകാലേ സമനുഷ്ഠിതസ്യ രഹസ്യപാപാദേഃ ഫലജനകത്വം ജന്മാന്തരാഭാവേ കഥമുപപദ്യതേ? । സൃഷ്ടിവൈചിത്ര്യം യാദൃച്ഛികമിതി കല്പനാതഃ കൎമ്മവൈഷമ്യപ്രയുക്തമിതി കല്പനാ ഖലു ജ്യായസീ । ഇത്യാദിഭിൎയ്യുക്തിഭിൎയ്യോഗാഭ്യാസജന്യേന ചാനുഭവേന മതാന്തരസ്ഥാഃ ശരീരാതിരിക്തമാത്മാനമസ്തീത്യഭ്യുപാഗമൻ । തേഷ്വപ്യഭിപ്രായഭിദാ പരമുപലഭ്യത ഏവ । കേചിദേകാത്മവാദിനഃ പരേ നാനാത്മവാദിന ഇതി । നാനാത്മവാദിഷ്വപി സാംഖ്യാ നിൎഗ്ഗുണമാത്മാനം മന്യന്തേ । ന്യായവൈശേഷികമതാദ്യവലംബിനഃ സഗുണമാത്മാനമംഗീകുൎവ്വന്തി । തേ കില രാഗദ്വേഷസുഖദുഃഖാദീനാത്മധൎമ്മാനാമനന്തി ।

പ്രതിശരീരമാത്മനാം ഭേദാഭാവേ ബന്ധമോക്ഷസുഖദുഃഖാദിവ്യവസ്ഥായാ അനുപപത്തിരേവാത്മഭേദേ സാധികാ സാംഖ്യനൈയായികപ്രഭൃതീനാമ് । സേയമനുപപത്തിഃ ക്ഷോദീയസ്യേവേതി വേദാന്തതത്ത്വവേദയാനാം നേദം നിശ്ശുദ്ധമ് । യതോ വേദാന്തിന ഏകമാത്മാനമുപഗച്ഛന്തോപി പ്രതിശരീരമന്തഃകരണഭേദാനനുമന്യന്തേ । അന്തഃകരണപ്രതിബിംബിതമേവ ചൈതന്യം ജീവാത്മേതി സ്വീകുൎവ്വാണൈരപി വ്യവഹാരദശായാമാത്മഭേദഃ സ്വീകൃതപ്രായ ഏവേതി കാ നാമാനുപപത്തിൎബ്ബന്ധമോക്ഷാദീനാമ്? । ആൎഷാണാം പ്രമാണേഷു പ്രാഥമ്യമാവഹന്ത്യ ഉപനിഷദോപ്യേവമനുഗൃഹീതാ ഭവേയുഃ । യാഃ കിലൈകസ്വരാ ആത്മൈകത്വമാവേദയന്തേ ।

രാഗദ്വേഷാദയ ആത്മധൎമ്മാ ഇതി വദതാം നൈയായികാദീനാം മതമപ്യുപപാദനമണീയ ഏവാവഭാസതേ । സ ഹി തസ്യ ഗുണോ ഭവിതുമൎഹതി യോ യാവദ്ദ്രവ്യംഭാവീ । യഥാ വഹ്നേരൌഷ്ണ്യപ്രകാശൌ । ഏവം നാമ ജീവസ്യാപി സ്വാഭാവികാശ്ചേദ്ഗുണാസ്സംബന്ധഃ, ഭ്രാതഃ! കഥം വ നസ്യസ്യ കദാചിന്മോക്ഷോ ഭവിതാ? । സ്വഭാവോ ഹി ന ശക്യതേന്യഥാ കൎത്തുമ് । തദാത്മന ഔപാധിക ഏവ രാഗാദിസംബന്ധോഭ്യുപഗന്തവ്യഃ । അനുഭവാമശ്ചാത്മാനാം രാഗാദിരഹിതം സുഷുപ്തിസമാധിപ്രഭൃതിഷ്വവസ്ഥാസു । തസ്മാദാത്മനോപി രാഗാദിഃ സ്ഫടികസ്യേവ ജപാകുസുമസന്നികൎഷേ ലോഹിതിമാ കാമമൌപാധിക ഏവ സ്യാദിതി യുക്തം പ്രതിപത്തുമ് । അതോ നിൎഗ്ഗുണ ഏക ആത്മേതി വദതാം മതമപി യുക്തിപ്രമാണപ്രബലീകൃതമേവാവതിഷ്ഠതേ ।

വൈക്രസ്തവബൌദ്ധാദിമതാവലംബിനോപി ദേഹാദന്യം ദേഹിനമഭ്യുപഗച്ഛന്ത്യേവ । സൎവ്വഥാ ശരീരാതിരിക്താത്മസത്താമംഗീകുൎവ്വന്ത ഏവ പ്രചുരാഃ പ്രപഞ്ചേ ഇത്യന്യദാസ്തു പ്രപഞ്ചഃ ।

കേ. വേദാന്തദേശികാചാൎയ്യഃ

# പലവക

കഴിഞ്ഞ വൃശ്ചികമാസം ൪-ാംനു കാളാട്ടു ക്ഷേത്രത്തിൽവെച്ച് ബ്രഹ്മശ്രീ ഭട്ടിവടക്കേടത്ത് ഓതിക്കോൻവാസുദേവൻ സോമയാജിപ്പാടവർകളുടെ ആദ്ധ്യക്ഷ്യത്തിൻകീഴിൽ, നമ്പൂതിരിയോഗക്ഷേമസഭയുടെ ഉപസഭയായ ആലത്തിയൂർ ഗ്രാമയോഗത്തിന്റെ ഒരു സാധാരണയോഗം കൂടിയതായും, അതിൽവെച്ച് അനേകം ഗൌരവമുള്ള സംഗതികളെ ആലോചിച്ചതായും അറിയുന്നു. *** *** *** ***

തിരുനാവായ യോഗമെന്നും തൃശ്ശിവപേരൂർ യോഗമെന്നും രണ്ടുഭാഗമായിത്തിരിഞ്ഞിട്ടുള്ള ഋഗ്വേദികളായ നമ്പൂതിരിമാർ ഒന്നിച്ച് എല്ലാകൊല്ലവും വൃശ്ചികം ൰-ാംനു മുതൽ ൰ ദിവസം കടവല്ലൂർക്ഷേത്രത്തിൽ കൂടി അന്യോന്യം (വേദപരീക്ഷ) നടത്തിവരുന്ന സംഗതി പ്രസിദ്ധമാണല്ലോ. ഈക്കൊല്ലത്തെ അന്യോന്യത്തിൽ തൃശ്ശിവപേരൂർയോഗക്കാരാണു വിജയം നേടിയതെന്നറിയുന്നു. ഈ മഹാന്മാർ നടത്തിവരുന്ന അന്യോന്യത്തിന്റെ ചരിത്രത്തേയും സമ്പ്രദായത്തേയും പററി രസകരങ്ങളായ അനേകം സംഗതികൾ എഴുതാനുള്ളത് ഇനി ഒരവസരത്തിലാവാമെന്നു വെക്കുന്നു. *** *** *** ***

കഴിഞ്ഞ വൃശ്ചികം ൯-ാംനു ഒളപ്പമണ്ണ മനക്കൽവെച്ചു നമ്പൂതിരിയോഗക്ഷേമസഭയുടെ ഒരുപസഭ നടന്നു. അതിൽ പ്രധാനമായി തീർച്ചപ്പെടുത്തിയ രണ്ടു കാൎയ്യങ്ങളെ താഴേ ചേൎക്കുന്നു. (൧) നമ്പൂതിരിമാൎക്ക് സംസ്കൃതത്തിൽ കാവ്യനാടകാദികൾ പഠിച്ചു ലോകവ്യുൽപത്തി സമ്പാദിക്കുവാനും, മലയാളത്തിൽ എഴുത്ത്, വായന, കണക്ക് മുതലായതു പഠിച്ചു് കുടുംബസംരക്ഷണസാമൎത്ഥ്യവും ലോകപരിചയവും വരുത്തുവാനും ആയി ഒരു പാഠശാല ടി. മനക്കൽ സ്ഥാപിക്കുവാൻ നിശ്ചയിച്ചു. ഇതിൽ പഠിക്കുന്ന വിദ്യാൎത്ഥികൾ കൊല്ലത്തിൽ ൩ ക വീതം ഫീസ്സ് കൊടുത്താൽ മതിയെന്നും, ഭക്ഷണം മുതലായ ചിലവുകളും പാഠശാലയുടെ മേലന്വേഷണവും ടി. മനക്കൽ നമ്പൂതിരിപ്പാടവർകൾതന്നെ നിൎവ്വഹിക്കാമെന്നും തീർച്ചപ്പെടുത്തി. (൨) കഴിഞ്ഞ മഹായോഗത്തിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട പഞ്ചായത്തുകമ്മിററിയിൽ ഒരംഗമായ ഒളപ്പമണ്ണമനക്കൽ വാസുദേവൻനമ്പൂതിരിപ്പാടവർകൾക്കു സഹായിക്കാനായി ൩ അംഗങ്ങളുള്ള ഒരു കമ്മിററിയെ തിരഞ്ഞെടുത്തു. മുൻ പ്രസ്താവിച്ചമാതിരി പാഠശാലകൾ സ്ഥാപിക്കുവാൻ യോഗ്യന്മാരായ മററ നമ്പൂതിരിമാരും ശ്രമിക്കുന്നതു സമുദായത്തിനു ഗുണകരമായിരിക്കുമെന്നു ഞങ്ങൾ വിശേഷിച്ചു പറഞ്ഞിട്ടു ഫലമില്ലല്ലോ. *** *** *** ***

Registered No. M. 809.

# മംഗളോദയം

പുസ്തകം ൨. } ൧൦൮൫ മകരമാസം { ലക്കം ൩.

## വിഷയങ്ങൾ




ശ്രീമംഗളം അച്ചുക്കൂടത്തിൽ

അച്ചടിച്ചത്.

1085

# വായനക്കാരറിവാൻ

"മംഗളോദയം" വക വരിസംഖ്യ പിരിക്കുവാനായി മുമ്പു നിശ്ചയിച്ചിട്ടുള്ള നെല്ക്കുളത്തിൽ സുബ്രഹ്മണ്യനെന്ന ശാമപ്പട്ടർക്കു പുറമെ ഇപ്പോൾ അന്തിമഹാകാളൻകാവിൽ വാരിയത്ത് അച്യുതവാരിയരെ കൂടി നിശ്ചയിച്ച് രശീതിയോടുകൂടി അയച്ചിരിക്കുന്നു. മാന്യവരിക്കാർ മേൽപ്പറഞ്ഞവരിൽ ആരുടെ എങ്കിലും വക്കൽ, അവരവർ അടക്കേണ്ടു സംഖ്യ കൊടുത്തു രശീതിവാങ്ങുവാനും അവക്കു കഴിയുന്ന ഒത്താശകൾ ചെയ്തുകൊടുപ്പാനും അപേക്ഷ. കഴിഞ്ഞകൊല്ലത്തെ ബാക്കി തീർത്തിട്ടില്ലാത്തവർ ആ സംഖ്യയും മുൻക്കൂറായി ഇക്കൊല്ലത്തെ സംഖ്യയും ഉടനെ അടക്കേണ്ടതാണ്. എന്ന് മം—മാനേജർ

---

ഗുരുവായൂരപ്പന്റെ കഥ

പ്രസിദ്ധകവിയായ നടവത്തു മഹൻനമ്പൂതിരി അവർകൾ ഉണ്ടാക്കിയ ഒരു നവീനമണിപ്രവാളകൃതി. നാറിലധികം പദ്യങ്ങളടങ്ങിയതു, കാച്ചുപ്രതിയേ ബാക്കിയുള്ളൂ. ഉടനെ ആവശ്യപ്പെടുക. വില ഒരണ മാത്രം. തപാൽച്ചിലവു പുറമെ.

മാനേജർ, ദേശമംഗലം പ്രസ്സ്
ഷോറണ്ണൂർ.

---

# സ്വദേശി

ശരിയായ സ്വദേശി.

മിതമായ വില.

(വിശേഷമായ ശീമയോടുകൾ, ഇഷ്ടികകൾ മുതലായ സാമാനങ്ങൾ)
ഷോറണ്ണൂർ ടൈൽ ഫാക്ടറിയിൽ ആവശ്യംപോലെ

# തയ്യാറുണ്ട്

പതിനെട്ടുകൊല്ലമായി നടന്നു വരുന്ന ഏപ്പാടു. പലമാതിരി പുതിയ യന്ത്രങ്ങൾ‌മുഖേന പരിഷ്കരിക്കപ്പെട്ടത്. സാമാനങ്ങളുടെ ഗുണം

# മംഗളോദയം

## ൲൮൰൩

പുസ്തകം ൧ | മകരമാസം | ലക്കം ൫


### മംഗളം

അരാഞ്ഞിടുന്നു ജനൗഘമൊക്കയുമെന്നു,മെന്നാൽ
നേരായൊരാളുമൊരുനാളുമതില്ല കാൺമൂ
പാരാകവെപ്പടരുമപ്പരാശക്തി മുക്തി-
നാരായവേരു സുഖമാർഗ്ഗമണച്ചിടട്ടെ.

## സുഖം

പ്രപഞ്ചത്തിലുള്ള പ്രാണിജാലങ്ങളുടെ പ്രവൃത്തികളെല്ലാം ഒരേ ഫലത്തെ സാധിപ്പാനുള്ള ഉപായങ്ങളാകുന്നു. ഏതൊരു ജന്തുവിന്റെ



ഏതൊരുപ്രവൃത്തിയെപ്പരിശോധിച്ചുനോക്കിയാലും പര്യവസാനം ആ ചരമഫലത്തിൽ തന്നെയാണു്. ആ ചരമോദ്ദേശ്യത്തെ സുഖമെന്ന ശബ്ദംകൊണ്ടു വ്യവഹരിക്കുന്നു. സുഖത്തിന്റെ പരിപൂർണ്ണാവസ്ഥയിൽ എത്തുവാനായി ലോകം മുഴുവനും പ്രയത്നംചെയ്തുകൊണ്ടിരിക്കുന്നു. വിദ്യാഭ്യാസം ചെയ്യുന്നതും, ഉദ്യോഗം ഭരിക്കുന്നതും, കച്ചവടത്തിൽ പ്രവേശിക്കുന്നതും, കൃഷിയിൽ ഇറങ്ങുന്നതും, എന്നുവേണ്ട ജീവജാലം കാട്ടിക്കൂട്ടുന്ന കോലാഹലമാസകലം അവനവന്റെ സുഖത്തിന്നായിട്ടാണെന്നു് എല്ലാവരും സമ്മതിക്കും. ലോകത്തിൽ ഇതുവരെ ഉണ്ടായിട്ടുള്ള ശാസ്ത്രജാലം ഈ പ്രയത്നത്തിന്റെ പരിണാമമാകുന്നു. ശാരീരങ്ങളായ ദുഃഖങ്ങളെ അനുഭവിച്ചു ബുദ്ധിമുട്ടുന്നതിനെ പരിഹരിപ്പാനായിച്ചെയ്തിട്ടുള്ള പരിശ്രമങ്ങൾ വൈദ്യശാസ്ത്രമായിത്തീൎന്നു. ഉപജീവനത്തിന്നായിട്ടുള്ള ഉദ്യമത്തിന്റെ ഫലങ്ങളാണു

കലാവിദ്യകൾ. മാനസങ്ങളായ വികാരങ്ങളേയും, അതുകൊണ്ടുണ്ടാകുന്ന ആപത്തുകളേയും അകററുവാൻ അനവരതമായി അവലംബിച്ചിട്ടുള്ള അദ്ധ്യാത്മ ആത്മവിദ്യയായിക്കലാശിച്ചു. ഇങ്ങിനെ ഓരോന്നായി ആരാഞ്ഞുനോക്കുന്നതായാൽ സമസ്തവസ്തുക്കളും സുഖസമ്പാദനത്തിന്നായുള്ള പ്രയത്നത്തിന്റെ പരിണാമമാകുന്നുവെന്ന് എളുപ്പത്തിൽ അറിയാം. ഈ തത്വത്തെ ഭാശ്ടാചാര്യർ "സുഖാർത്ഥാഃ സർവ്വഭൂതാനാം മതാഃ സർവ്വാഃ പ്രവൃത്തയഃ" എന്ന ഒരർദ്ധശ്ലോകത്തിൽ ഒതുക്കിയിരിക്കുന്നു. ഇത്രയും പ്രയത്നങ്ങൾ ചെയ്യുന്നുണ്ടെങ്കിലും ലോകത്തിൽ സുഖമുള്ളവനെന്നു പറവാൻ യോഗ്യതയുള്ള ഒരുവനെ കണ്ടെത്തുന്ന കാര്യം വളരെ കഠിനമായിരിക്കുന്നു. ഇതൊന്നൊരാശ്ചര്യമാണ്!. ഒരുവനെങ്കിലും താൻ സുഖവാനാണെന്നു സമ്മതിക്കുന്നില്ല. ഇതിന്റെ കാരണം എന്താണ്?. പ്രകൃതിയിലുള്ള ഓരോ അനർത്ഥങ്ങളുടെ പരിഹാരോപായം കണ്ടുപിടിച്ച് അല്പം സമാധാനിക്കുമ്പോഴക്ക പുതുതായി മറെറാരനർത്ഥം നേരിടുന്നു. അതിന്റെ നിവൃത്തിമാർഗ്ഗം കാണുമ്പോഴക്കും മറെറാന്നിന്റെ പുറപ്പാടായി.

ഇങ്ങിനെ വങ്കടലിലെ തിരമാലകൾപോലെ ദുഃഖങ്ങൾ പ്രാണിജാലങ്ങളെ ആക്രമിച്ചുകൊണ്ടിരിക്കുന്നു. ഇതിനെപ്പററി പലരും ആലോചിച്ചു പലവിധമായി തീരുമാനിച്ചിട്ടുണ്ട്. ലോകസ്വഭാവം സുഖദുഃഖമിശ്രമാണെന്നു ചിലരും, ഒരുകാലത്തു ലോകം മുഴുവൻ സുഖമയമായി ത്തീരുമെന്നു വേറെ ചിലരും അഭിപ്രായപ്പെടുന്നു. ഇതിൽ ആദ്യത്തെ പക്ഷം സൂക്ഷ്മാലോചനയില്ലാത്തവരുടെ ദൃഷ്ടിയിൽ സാധുവാണെന്നു തോന്നിയേക്കാം. രണ്ടാമത്തെ പക്ഷം ഒരുവിധം അസംഭാവിതമാണെന്നുതന്നെ അനുഭവംകൊണ്ടു നാം അറിയുന്നു. പുരാതനാര്യന്മാർ സുഖദുഃഖങ്ങളെപ്പററി ആലോചിച്ചു തീർച്ചപ്പെടുത്തീട്ടുള്ളതു താഴെ വിവരിക്കുന്ന വിധത്തിലാണ്—എങ്ങും നിറഞ്ഞു വിളങ്ങുന്ന പരമാത്മാവു നിത്യസുഖസ്വരൂപിയായിരിക്കുന്നു. അന്തഃകരണത്തിൽ പരമാത്മാവിന്റെ പ്രതിഫലനത്തെ ജീവനെന്നു പറയുന്നു. ബിംബത്തിന്റെ സ്വഭാവഗുണം പ്രതിബിംബത്തിനുണ്ടാവുന്നതു സാധാരണയാണെങ്കിലും പ്രതിഫലിപ്പാനുള്ള സാധനത്തിന്റെ ഗുണദോഷങ്ങളും പ്രതിബിംബത്തെ ബാധിക്കുന്നത് അനുഭവസിദ്ധമാണ്. ബിംബമായ ആത്മാവിന്റെ സുഖസ്വഭാവം പ്രതിബിംബമായ ജീവാത്മാവിന്നും സ്വതഃസിദ്ധമായിരിക്കുന്നുണ്ട്. എന്നാൽ അന്തഃകരണം മലിനമാകുമ്പോൾ പ്രതിഫലനത്തിലും മാലിന്യ

തട്ടുകയും, പൂൎണ്ണസുഖസ്വഭാവം മാഞ്ഞുപോകയും ചെയ്യുന്നു. അപ്പോൾ ദുഃഖമെന്നുള്ള തോന്നലുണ്ടാകുന്നു. അന്തഃകരണത്തിന്നു മാലിന്യമില്ലാത്ത കാലത്തിൽ സംപൂൎണ്ണമായ സുഖാനുഭവം ഉണ്ടാകുന്നുണ്ടെന്നുള്ളതിലേക്ക് സുഷുപ്തികാലത്തിലെ അനുഭവം സാക്ഷിയാകുന്നു. സുഷുപ്തിദശയിൽ മനസ്സു പ്രസന്നമായും നിൎവികാരമായും ഇരിക്കുന്നു. അപ്പോൾ ആത്മപ്രതിഫലനവും പരിശുദ്ധമാകുന്നു.

മേൽപ്പറഞ്ഞ സംഗതികളെക്കൊണ്ടു സുഖം സ്വതഃസിദ്ധമായിരിക്കുന്നുവെന്നു വരുന്നു. മനസ്സിന്റെ മാലിന്യംകൊണ്ട് അതു വ്യക്തമാകുന്നില്ല. അതുകൊണ്ട് മനോദോഷങ്ങളെ നശിപ്പിച്ചാൽ സുഖം സിദ്ധിപ്പാൻ വേറെ പ്രയത്നം ചെയ്യേണ്ടതില്ല. ഈ വിധത്തിൽ ദുഃഖഹേതുവായിരിക്കുന്ന മനോദോഷം എന്താണെന്നാലോചിക്കുക.

മനോദോഷങ്ങൾ അസംഖ്യങ്ങളാണെങ്കിലും അതുകളുടെ കാരണവസ്ഥാനം കാമത്തിന്നാകുന്നു. കാമം എന്നാൽ ആഗ്രഹം. നാം എന്തെങ്കിലും ഒരു പദാൎത്ഥത്തെ ആഗ്രഹിക്കുമ്പോൾ മനസ്സു ദുഷിക്കയും, സുഖമില്ലാതാവുകയും ചെയ്യുന്നു. ആഗ്രഹിച്ച പദാൎത്ഥം കിട്ടുമ്പോൾ ആഗ്രഹം നശിക്കയും, മനസ്സിന്നു പ്രസാദമുണ്ടാകയും, തൽക്കാലത്തിൽ സുഖം തോന്നുകയും ചെയ്യുന്നു. പിന്നെ മറ്റൊന്നിനെ ആഗ്രഹിക്കുകയായി. പിന്നേയും ദുഃഖംതന്നെ. ഓരോരുത്തരുടെ മനസ്സ്, അതാതിന്റെ അവസ്ഥയെ അനുസരിച്ച് ഓരോന്നിനെ ആഗ്രഹിക്കുന്നു. ഇതുനിമിത്തം ഒരുവന്നു സുഖഹേതുവായിട്ടുള്ള സാധനം മറ്റൊരുവന്നു സുഖഹേതുവാകുന്നില്ല. ചിലപ്പോൾ ദുഃഖഹേതുവും ആകുന്നു. ഇങ്ങിനെ ക്ഷണന്തോറും ഉണ്ടായിക്കൊണ്ടിരിക്കുന്ന മനോദോഷമാണ് പ്രാണിജാലത്തെ ദുഃഖിപ്പിക്കുന്നത്. ഈ മനോദോഷത്തെ ജയിപ്പാൻ ശക്തിയുള്ള ഒരുവന്ന് എല്ലായ്പോഴും സുഖംതന്നെ. അതിന്നു മുഖ്യമായിവേണ്ടതു മനഃപരിഷ്കാരമാണ്, വെറും ബാഹ്യപരിഷ്കാരങ്ങൾ ഒരുകാലത്തും സുഖത്തെ നൽകയില്ല. ബാഹ്യങ്ങളായ എല്ലാ വസ്തുക്കളേയും നന്നാക്കുവാൻ ശ്രമിക്കുന്നതിനേക്കാൾ അവനവന്റെ മനസ്സിനെ നന്നാക്കുന്നതായിരിക്കും എളുപ്പം. ഭൂമിയിൽ മുഴുവൻ തോൽ വിരിക്കുന്നതിനേക്കാൾ താന്താങ്ങളുടെ കാലിൽ ചെരിപ്പിടുകയാണു നല്ലതെന്നറിയാത്തവർ ആരും ഉണ്ടായിരിക്കയില്ല.

മനോവികാരമായ കാമത്തെ ജയിപ്പാൻ ശക്തിയുള്ളവനാണ് യഥാൎത്ഥത്തിൽ പരിഷ്കാരി എന്നപേരിന്നു അൎഹിക്കുന്നത്. ഈ പരിഷ്കാര

മാണു ഹിന്തുമതത്തിൻെറ ജീവനെന്നു താഴെ ചേൎക്കുന്ന ഭാരതശ്ലോകംകൊണ്ടു വ്യക്തമായിരിക്കുന്നു:—

യച്ച കാമസുഖം ലോകേ
യച്ച ദ്രവ്യം മഹത്സുഖം
തൃഷ്ണാക്ഷയസുഖസ്യൈതേ
നാഹതഃ ഷോഡശീം കലാം.

അതുകൊണ്ടു് ആഗ്രഹങ്ങളെയെല്ലാം സാധിച്ചു സുഖമായിരിക്കുന്ന കാൎയ്യം "തിരനീക്കി കടലാടുന്നതിനോടു" തുല്യമാണു്. ആഗ്രഹങ്ങളില്ലാതാവാൻ വേണ്ട വിദ്യാഭ്യാസംകൊണ്ടേ സുഖം കിട്ടുകയുള്ളൂ. അങ്ങിനെയുള്ള വിദ്യാഭ്യാസം ഇന്നതാണെന്നു മറെറാരവസരത്തിൽ വിവരിച്ചുകൊള്ളാം.

# ഒരു വിളംബരം

പഴയകാലത്തെ സമുദായനടവടികളേയോ രാജ്യഭരണസ്ഥിതിയേയോ പ്രതിപാദിക്കുന്ന ലക്ഷ്യങ്ങൾ കണ്ടുകിട്ടുവാൻ പ്രയാസമായിരിക്കുന്ന ഇക്കാലത്തു്, അങ്ങിനെ വല്ല രേഖകളും കിട്ടുന്നതായാൽ അവകളെ വിലമതിക്കുവാൻ പാടില്ലാത്തതായ പ്രാമാണ്യമുണ്ടെന്നുള്ളതു നിൎവ്വിവാദമാണു്. അതിനാൽ അവയിലടങ്ങിയ സംഗതികൾ പൊതുജനങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുന്നതു് അത്യാവശ്യവുമാണു്. ഈ ഉദ്ദേശത്തോടുകൂടി പ്രാചീനലക്ഷ്യപരിശോധനയിൽ ഏൎപ്പെട്ടിരിക്കുന്ന ഞങ്ങൾക്കു് ഇയ്യിടയിൽ ഒരുനൂറുകൊല്ലത്തോളം പഴക്കമുള്ളതായ താഴേചേൎക്കുന്ന വിളംബരം കാണുവാനിടയായി. ഇതു്, കർണ്ണൽ മൺറോസായ്പവർകൾ കൊച്ചി, തിരുവിതാംകൂർ ബ്രിട്ടീഷ്റസിഡണ്ടും, തിരുവിതാംകൂർ ദിവാൻജിയും ആയിരുന്ന കാലത്തു തിരുവിതാംകൂറിൽ പ്രസിദ്ധപ്പെടുത്തിയതും, എടപ്പിള്ളി രാജസ്വത്രുപത്തിലെ ഗ്രന്ഥശേഖരിപ്പിൽനിന്നു തിരഞ്ഞെടുത്തു് മ. രാ. രാ. സി. എസ്സ്. ഗോപാലപ്പണിക്കർ ബി. എ അവർകൾ ഞങ്ങൾക്കയച്ചുതന്നതും ആകുന്നു. ആ കാലത്തെ നീതിന്യായം നടത്തലിൻെറ രീതി എത്രമാത്രം ആശ്ചൎയ്യപ്പെടത്തക്കതാണെന്നു് ഇതിൽനിന്നറിയാവുന്നതാണു്.

൪൫

## ഇസ്യാർ നാമാവനാ മെന്താകി എല്ലാവക്കും പരസ്യമായിട്ടു അറിവിക്കുന്ന വിളംബരം

എന്തെന്നാൽ ഈ രാജ്യത്തിൽ ഏതാനുംകള്ളന്മാർവന്നു ഉദ്യോഗസ്ഥന്മാരുടെ വിഴ്ചകൊണ്ടും കുടിയാനവന്മാരുടെ ഒത്താശകൊണ്ടും മൊഷണം കുലപാതകങ്ങളും ചെയ്യിരിക്കുന്നു. ആയത തീരുമാനം നിൎത്തൽ ചെയ്യേണ്ടുന്നതിന്നു വളരെ ആവശ്യം ഇരിക്കകൊണ്ടു സകലമാനപേക്കും പ്രസിദ്ധപ്പെടുത്തേണ്ടുന്നത എന്തെന്നാൽ കള്ളൻമാക്ക പ്രമാണമായിരിക്കുന്ന രാമനായരെയും ഇക്കണ്ടകുറപ്പിനെയും നമ്പിയാരെയും വടക്കൻ ചന്തുനായരെയും കണ്ണാരൻനായരെയും ഇച്ചക്കനെയും ചെങ്ങാഴിക്കൊട്ട നാരായണൻനമ്പിയാരെയും ഈ എഴുതിയ പ്രമാണികളായിട്ടുള്ള ആളുകളെ ആരൊരുത്തരെങ്കിലും പ്രാണനൊടാവത കൊന്നാവത കൊണ്ടുവന്നു പണ്ടാരവകയിൽ ഏല്പിച്ചാലും ആയത കഴികയില്ലെങ്കിൽ മെൽ എഴുതിയ ആളുകൾ ഏതുദിക്കിൽ ഇരിക്കുന്നു എന്നു സൂക്ഷമറിഞ്ഞു പണ്ടാരവകയിൽവന്നു തുൽപ്പുശൊല്ലിപിടിപ്പിക്കുന്ന ആളുകൾക്കു ആളൊന്നിനു ആയിരംരൂപാവിതം എനാംകൊടുക്കയും ചെയ്യും. ആയതല്ലാതെ മെൽ എഴുതിയആളുകളോടുകൂടി കുലപാതകവുംമൊഷണങ്ങളും ചെയ്യിരിക്കുന്ന ആളുകളെയും പിടിച്ചുകൊണ്ടുവന്നു ഏല്പിച്ചാലും തുൽപ്പുപറഞ്ഞാലും അവരവരുടെ അവസ്ഥപൊലെ എനാം നിശ്ചയിച്ചു കൊടുപ്പിക്കയും ചെയ്യും. ഉദ്യോഗസ്ഥന്മാരുടെ വിഴ്ചയിനാലെയും കുടിയാനവന്മാരുടെ ഒത്താശയിനാലെയും ഇപ്രകാരം വന്നിരിക്കുന്നതാകകൊണ്ടു എല്ലാവരും ബൊധിച്ചിരിക്കെണ്ടത എന്തെന്നാൽ സൎവ്വാധികാൎയ്യക്കാറന്മാർ കാൎയ്യക്കാറന്മാർ പ്രവൃത്തിക്കാറന്മാർ മാസപ്പടിക്കാറന്മാർ മുതലായിട്ടുള്ള ആളുകളും ധാണാനായ്ക്കൻ ധാണാക്കാറരുൾപ്പെട്ട ആളുകളും മുറിക്കാറരും രാപകൽ പ്രയാസപ്പെട്ടു കള്ളൻമാരെ തുൽപ്പിച്ചുപിടിക്കാതെ അജാഗ്രതായിട്ടു പാക്കുന്ന ആളുകൾക്കും കള്ളന്മാക്ക ഒത്താശയായിട്ടിരുന്നു അരി തവശം മുതലായ്തുകൊടുത്താലും കൊടുപ്പിച്ചാലും ആയാളുകൾക്കും വലുതായിട്ടുള്ള കുറമാകകൊണ്ടു അതിൻമണ്ണം ഒള്ള ആളുകളെ കള്ളന്മാരെ ചെയ്യിക്കുന്നതുപൊലെ ഒള്ള ചിക്ഷ ചെയ്യിക്കയും ചെയ്യും. എന്നു 988-ാമാണ്ടു മകരമാസം 28-ാംനു എഴുതിയതു.

മൺറൊ (ഒപ്പു)

ദനത്തിന്നുവേണ്ടി) വേദങ്ങളെ നിമ്മിച്ച് മരീചി മുതലായവക്ക ഓതിക്കൊടുക്കുകയും ചെയ്തുവെന്നു പ്രസിദ്ധമാണല്ലൊ. ഈ സംഗതി ശ്രുതിസമ്മതമായിട്ടുള്ളതുമാണ്. അതുകൊണ്ടു ശബ്ദാത്ഥസംബന്ധം സ്വാഭാവികമാണെന്നു വരുന്നതെങ്ങിനെ?

ഈ ശങ്കയെ മീമാംസകന്മാർ ഇങ്ങിനെ സമാധാനിക്കുന്നു—സൃഷ്ടിയുടെ ആദികാലം എന്നൊരു കാലം ഉണ്ടായിട്ടുണ്ടെന്നു വിചാരിപ്പാൻ തരമില്ല. അങ്ങിനെ ഉണ്ടായിരുന്നുവെങ്കിൽ സവ്വപ്രപഞ്ചങ്ങളുടേയും സ്രഷ്ടാവായ പ്രജാപതി അപ്പോൾ എവിടെയായിരുന്നു? ആ കാലത്തു പൃഥിവ്യാദികൾ സൃഷ്ടിക്കപ്പെട്ടിട്ടില്ലാത്തതിനാൽ പ്രജാപതിക്കിരിക്കുവാൻ ആധാരമായിട്ട് ഒരു സ്ഥാനവും ഉണ്ടായിരിപ്പാനിടയില്ല. എന്നുമാത്രമല്ല; അപ്പോൾ പ്രജാപതിയുടെ ആകൃതി എന്തായിരുന്നു? ശരീരരഹിതനായിരുന്നുവെന്നു പറയുവാൻ തരമില്ല. അങ്ങിനെയാണെങ്കിൽ സൃഷ്ടിയിങ്കൽ പ്രയത്നംതന്നെ അസിദ്ധമായിത്തീരും. ഇനി സശരീരനായിരുന്നുവെന്നും പറഞ്ഞുകൂട. ആ അവസരത്തിൽ പൃഥിവ്യാദികളായ ഭൂതങ്ങൾ ഇല്ലാതിരുന്നതിനാൽ ഭൌതികമായ ശരീരം ഉണ്ടാകുന്നതെങ്ങിനെ? ആ കാലത്തു ധമ്മാധമ്മങ്ങളും ഇല്ലാതിരുന്നതിനാൽ ധമ്മാധമ്മങ്ങളെ സൃഷ്ടിച്ചുവെന്നു പറയുന്നതും സാധുവല്ല. ഇനി ജഗൽസൃഷ്ടിയെ ആലോചിച്ചുനോക്കിയാൽ അതിന്നും യുക്തിയില്ല. കാരണമില്ലാതെ കായ്യം ഉണ്ടാവാത്തതിനാൽ ജഗൽസൃഷ്ടിയിലും ഒരു കാരണമുണ്ടായിരിക്കേണമല്ലൊ. ആ കാരണം എന്തായിരിക്കും? പ്രജാപതിയുടെ ഭൂതാനുകമ്പയായിരിക്കുമോ? ഭൂതങ്ങൾതന്നെ അന്നില്ലാതിരുന്നതിനാൽ അങ്ങിനെയാവാനും വഴിയില്ല. ഇനി അനുകമ്പനിമിത്തം സൃഷ്ടിച്ചു എന്നുതന്നെ വിചാരിക്കുക. എന്നാൽ ആ സൃഷ്ടിയുടെ ഫലമായ ലോകം ദുഃഖമയമായിക്കാണുന്നതെങ്ങിനെ? അതിനാൽ പ്രജാപതിയുടെ ലോകസൃഷ്ടി നിഷ്പ്രയോജനമാണെന്നു വരുന്നു. അങ്ങിനെ ഒരു കായ്യത്തിൽ സവ്വനിയന്താവാണെന്നു പറയപ്പെടുന്ന ദൈവം ഏപ്പെട്ടിട്ടുണ്ടായിരിക്കയില്ല.

ഇങ്ങിനെ സൃഷ്ടി മിത്ഥ്യയാണെന്നു പറഞ്ഞപോലെ ജഗത്സംഹാരവും യുക്തിക്കു യോജിക്കാത്തതാണ്. ഈശ്വരന്നു സംഹാരേച്ഛ എങ്ങിനെയുണ്ടായി എന്നു പറയണമല്ലൊ. ദയാനിധിയായ അദ്ദേഹത്തിന്റെ എല്ലാ കൃത്യവും ദയനിമിത്തമാവേണ്ടതാകയാൽ സംഹാരേച്ഛയുണ്ടായതും ദയകൊണ്ടാണെന്നുവേണം പറയുവാൻ. എന്നാൽ അന്യോന്യം വിരുദ്ധങ്ങളായ സൃഷ്ടിസംഹാരങ്ങൾക്ക് ഒരേ കാരണം ആയിത്തീന്നതെ

ങ്ങിനെ? പിന്നെ, ഈശ്വരൻ ചെയ്യുതായ സംഹാരകൃത്യത്തെ അറിഞ്ഞു പറവാനായി ഒരാൾ സംഹാരസമയത്തിൽ നിന്നിട്ടുണ്ടായിരിക്കുന്നതെങ്ങിനെ? ഇതെല്ലാം വേദദ്വാരാ അറിയുന്നുവെന്നു പറയാമോ? എന്നാൽ ഈശ്വരനാണു വേദത്തിന്റെ സ്രഷ്ടാവെന്നു വരണ്ടേ? അങ്ങിനെയല്ല, വേദം നിത്യമാണെന്നു പറഞ്ഞുകഴിഞ്ഞുവല്ലൊ. എന്നാൽ സൃഷ്ടിയുടെ മുമ്പുതന്നെ ഉള്ള വേദങ്ങളിൽ സൃഷ്ടിയെപ്പററിയും മററും പ്രസ്താവിച്ചിട്ടുള്ളതിന്ന് എന്താണു സമാധാനം എന്നാണെങ്കിൽ ആവക വാക്യങ്ങളുടെ താൽപര്യം വേറെയാണ്. ഇനി, ശ്രുതീതിഹാസപ്രസിദ്ധങ്ങളായ സൃഷ്ടിസംഹാരങ്ങൾ അസിദ്ധമാണെന്നു പറഞ്ഞാൽ സാധുവാകുമോ എന്നാണാലോചിക്കേണ്ടത്. പ്രമാണമൂലമായ പ്രസിദ്ധിക്കേ സാധുത്വം കല്പിപ്പാൻ തരമുള്ളു. ഈ പ്രസിദ്ധി അങ്ങിനെയല്ല. സ്തുതിപരങ്ങളായ ചില അർത്ഥവാദവാക്യങ്ങളിൽനിന്നു ജനങ്ങൾക്കുണ്ടായിട്ടുള്ള ഭ്രമം നിമിത്തമാണ് സൃഷ്ടിസംഹാരങ്ങൾ ഉണ്ടെന്നു പറയുന്നത്. ശബ്ദങ്ങളുടെ പൌർവ്വാപര്യത്തെ ആലോചിക്കാതിരുന്നാൽ ഈ ദോഷം സുലഭമായിട്ടു കാണാവുന്നതുമാണ്. ഭാരതാദിഗ്രന്ഥങ്ങളിലും, വേദങ്ങളിലെന്നപോലെ ജനങ്ങളെ ധർമ്മത്തിൽ പ്രവർത്തിപ്പിപ്പാനും അധർമ്മത്തിൽനിന്നു നിവർത്തിപ്പാനും ആയിട്ടാണ് സൃഷ്ടി മുതലായവയെ ഉപാഖ്യാനം ചെയ്തിട്ടുള്ളത്. അതിനാൽ അവയിൽനിന്നും ഈ ഭ്രമം ഉണ്ടാവുന്നതാണ്. ഈ സംഗതിയെ വാർത്തികകാരൻ സ്പഷ്ടമായിപ്പറഞ്ഞിട്ടുണ്ട്:—

"സ്തുതിവാക്യകൃതശ്ചൈവ ജനാനാം മതിവിഭ്രമഃ
പൌർവ്വാപര്യാപരാമൃഷ്ടഃ ശബ്ദോന്യാം കുരുതേ മതിം.
ഉപാഖ്യാനാദിമാത്രേണ വൃത്തിർവ്വേദവദേവ നഃ
ധർമ്മാദൌ ഭാരതാദീനാം ഭ്രാന്തിസ്തേഭ്യോപ്യതോ ഭവേൽ.
ആഖ്യാനാനപയോഗിത്വാൽ തേഷു സർവ്വേഷു വിദ്യതേ
സ്തുതിനിന്ദാശ്രയഃ കശ്ചിദ്വേദസ്തുച്ചോദിതോപി വാ" (1)

ഇത്രയും പറഞ്ഞതുകൊണ്ട് സൃഷ്ടിസംഹാരങ്ങൾ ഉണ്ടെന്നുള്ളതിലേക്കു പ്രമാണമില്ലെന്നു സിദ്ധിക്കുന്നു.

ഈശ്വരനുണ്ടെന്നു പറയുന്നതും മിത്ഥ്യയാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. ഇനിയും ചില സംഗതികൾ പറയേണ്ടതായിട്ടുണ്ട്. ഓരോ

(1) സംബന്ധാക്ഷേപപരിഹാരം

കാൎയ്യങ്ങളിലും പ്രയത്നത്തിന്നു ഭേദം ഉണ്ടായിരിക്കുമെന്നുള്ളതു നിസ്സംശയമാണ്. ഈശ്വരന്റെ പ്രയത്നം നിത്യമാകുന്നുവെങ്കിൽ അത് ഏകമോ അതോ അനേകമോ? ഏകമാണെന്നുണ്ടെങ്കിൽ അതു വിവിധങ്ങളായ കാൎയ്യങ്ങൾക്കു ഹേതുവായിരിക്കയില്ല. ഇനി, പ്രയത്നങ്ങൾ അനേകങ്ങളും നിത്യങ്ങളുമാണെന്നുവരികിലും, പ്രളയത്തിന്നു ഹേതുഭൂതമായ പ്രയത്നം സൃഷ്ടിസമയത്തിങ്കലും, സൃഷ്ടികാരണഭൂതമായ പ്രയത്നം പ്രളയകാലത്തിലും നിൽക്കുന്നതുകൊണ്ടു്, അവ രണ്ടിന്നും അന്യോന്യവിരോധമുള്ളതിനാൽ സൃഷ്ടിയാകട്ടേ പ്രളയമാകട്ടേ ഉണ്ടാവാനവകാശമില്ല. ഇനി, ലോകത്തിൽ സാവയവമായിട്ടുള്ള സൎവ്വവും കാൎയ്യമാകുന്നതുകൊണ്ടു് സാവയവമായ പൃഥിവ്യാദികൾ കാൎയ്യത്വമുള്ളതിനാലും, കാൎയ്യത്തിന്നു തീൎച്ചയായും ഒരു കൎത്താവു വേണ്ടതിനാലും പൃഥിവ്യാദികളുടെ കൎത്താവിനെ ഈശ്വരനാണെന്നു നിൎണ്ണയിക്കാമെന്നാണെങ്കിൽ അതും സാധുവായിരിക്കയില്ല. ഈശ്വരന്നു്, ഒരു കൎത്താവിന്നാവശ്യമുള്ള ഇച്ഛാപ്രയത്നാദികൾ ഇല്ലെങ്കിൽ അദ്ദേഹത്തിന്നു കൎത്തൃത്വം സിദ്ധിക്കുന്നതും എങ്ങിനെയാണ്? പിന്നെ ഒരു ശരീരിയാൽ കൃതമായിട്ടുള്ളതെല്ലാം വൃദ്ധിമത്തായിരിക്കുന്നതാണു്. പൃഥിവി, ആകാശം മുതലായതൊന്നും അങ്ങിനെയായിക്കാണുന്നില്ല. അതിനാൽ ഈശ്വരനെ പൃഥിവ്യാദികളുടെ കൎത്താവായിട്ടു കല്പിക്കുന്നതായാൽ അദ്ദേഹം ജളനാണെന്നു വന്നുപോകും. അതുകൊണ്ടു് സൃഷ്ടിപ്രളയങ്ങളിലെന്നപോലെതന്നെ ഈശ്വരന്റെ സദ്ഭാവത്തിലും പ്രമാണം കാണുന്നില്ല.

ഇത്രമാത്രംകൊണ്ടും ആയില്ല. ഈശ്വരസത്തയെ സ്വീകരിക്കുന്നതുകൊണ്ടു പ്രയോജനവും ഇല്ല. സൃഷ്ടിസംഹാരങ്ങൾ മിഥ്യാകല്പിതങ്ങളാണെന്നു മുമ്പു സ്ഥാപിച്ചിട്ടുണ്ടല്ലോ. അതിനാൽ സൃഷ്ടിസംഹാരകൎത്തൃത്വത്തിന്നുവേണ്ടി ഈശ്വരനെ അംഗീകരിക്കേണ്ടതില്ല. വേദപ്രാമാണ്യത്തെ സംരക്ഷിക്കുവാനും ഈശ്വരന്റെ അപേക്ഷയില്ല. ശബ്ദാൎത്ഥസംബന്ധം നിത്യമാകയാൽ ശബ്ദസ്വരൂപമായ വേദത്തിന്നും പ്രാമാണ്യം സിദ്ധമാകുന്നു. ഇനി കൎമ്മഫലപ്രദാനകൎത്താവായിട്ടും ഈശ്വരനെ സ്വീകരിക്കേണമെന്നില്ല. ജ്യോതിഷ്ടോമാദിയായ ധൎമ്മംകൊണ്ടാണ് സ്വൎഗ്ഗഫലം സിദ്ധിക്കുന്നതെന്നു വേദം ശാസിക്കുന്നു. പിന്നെ, ജ്യോതിഷ്ടോമാദിയായ യാഗം അപ്പോൾതന്നെ നശിക്കുന്നതുകൊണ്ടു് കാലാന്തരത്തിൽ ഫലം സിദ്ധിക്കുന്നതെങ്ങിനെയാണെന്നു ശങ്കിപ്പാൻ പാടില്ല. യാഗം നശിച്ചാലും അതിന്റെ ഒരു വ്യാപാരം, അല്ലെങ്കിൽ ശക്തി പി

ന്നിട്ടും നിലനിൽക്കുന്നുണ്ടെന്ന് വേദപ്രാമാണ്യത്തിന്നുവേണ്ടി സ്വീകരിക്കാതെ കഴികയില്ല. വെള്ളം ചൂടുപിടിപ്പിച്ച അഗ്നി കെട്ടുപോയാലും ആ അഗ്നിജന്യമായ ചൂടു വെള്ളത്തിൽ പിന്നേയും കുറെനേരം നിൽക്കുന്നതുപോലെ യാഗജന്യയായ ഒരു ശക്തി ആത്മാവിങ്കൽ അനുവർത്തിച്ചു നിൽക്കുന്നുണ്ടെന്നും, ആ ശക്തിയിൽനിന്നാണു ഫലം സിദ്ധിക്കുന്നതെന്നും സ്വീകരിച്ചാൽ മതി. അതിനാൽ, ഈശ്വരസദ്ഭാവത്തിന്നു പ്രമാണമില്ലെന്നല്ല, പ്രയോജനവും ഇല്ലെന്നു സിദ്ധിക്കുന്നു.

ഈശ്വരനെ സംബന്ധിച്ച് മീമാംസകന്മാരുടെ മതം ചുരുക്കത്തിൽ പ്രതിപാദിച്ചുകഴിഞ്ഞു. ഇനി, മീമാംസകന്മാർക്ക് ഈശ്വരസത്തയെ സ്വീകരിക്കുന്നതായാൽ വല്ല ദോഷവും വരാനുണ്ടോ എന്നും, നിരാകരിക്കുന്നതായാൽ വല്ല ഗുണവും സിദ്ധിപ്പാനുണ്ടോ എന്നും പര്യാലോചിച്ചു നോക്കാം.

ലൗകികകാര്യങ്ങളിലെന്നപോലെ പാരലൗകികങ്ങളായ കാര്യങ്ങളിലും എല്ലാ കാലങ്ങളിലും എല്ലാവരാലും ആദരിക്കപ്പെടുന്നതായിട്ട് ഒന്നുതന്നേയും ഇല്ല. ഒരു കാലത്ത് ഒരു കാര്യത്തെ ജനങ്ങൾ സവിശേഷം ആദരിക്കുന്നുണ്ടെങ്കിൽ മററുകാര്യങ്ങളെ അത്രതന്നെ ആദരിച്ചുവെന്നു വരുന്നതല്ല. ഓരോ കാലങ്ങളിൽ ലോകത്തിൽ ഉത്തമമായി കരുതപ്പെടുന്ന കാര്യങ്ങളെ അഭിവർദ്ധിപ്പിപ്പാനും, അവ സർവ്വോൽകൃഷ്ടങ്ങളാണെന്നു ഘോഷിക്കുവാനും ആളുകൾ ധാരാളമുണ്ടായിരിക്കും. ആ കാര്യം പരലോകസംബന്ധിയാണെന്നു വന്നാൽ പ്രത്യേകിച്ചും ജനങ്ങൾ അതിൽ ശ്രദ്ധിക്കുന്നതാണ്. അങ്ങിനെ ഉൽകൃഷ്ടങ്ങളായി ഗണിക്കുന്ന കാര്യങ്ങളെ അംഗീകരിക്കാതെ അവയിൽനിന്നു വിലകിനിൽക്കുന്നവരെ മററുള്ളവർ കലശൽകൂട്ടുന്നതും ലോകസ്വഭാവമാണ്. എല്ലാ ജനങ്ങളുടെ ദൃഷ്ടിയിലും നന്നായിത്തോന്നുന്ന കാര്യങ്ങളിൽ ജനങ്ങൾ നിസ്സംശയമായി പ്രവർത്തിപ്പാനായിട്ടാണു യോഗ്യന്മാർ പരിശ്രമിക്കുക. ഈതത്വം തന്നെയാണു മീമാംസകന്മാരുടെ കാര്യത്തിലും ഉദാഹരിപ്പാനുള്ളത്. കർമ്മാനുഷ്ഠാനം മാത്രമാണ് എല്ലാ നിഃശ്രേയസങ്ങൾക്കും സാധകമായിട്ടുള്ളതെന്ന് ഒരുകാലത്ത് ആര്യന്മാരുടെ ഇടയിൽ ബലമായ വിശ്വാസം ഉണ്ടായിരുന്നു. അന്നു സുഖാർത്ഥികളായ എല്ലാവരും യജ്ഞകർമ്മത്തിൽ സവിശേഷമായി ശ്രദ്ധിക്കുകയും ചെയ്തിരുന്നു. ആ കാലത്തു ജനങ്ങൾ യാഗാദികർമ്മങ്ങളിൽ നിസ്സംശയമായും നിർവ്വിഘ്നമായും ഏർപ്പെടേണമെന്നുള്ള ഉദ്ദേശത്തോടുകൂടി ആ വക അഭിപ്രായക്കാരുടെ തലവനായിരുന്ന

ജൈമിനിമഹഷി നിമ്മിച്ചതാണ് മീമാംസാദശനം. അപ്പോൾ താനെ
ടുത്ത ഉപായം, അല്ലെങ്കിൽ കാൎയ്യം സൎവ്വോൽകൃഷ്ടമാണെന്നു വരുത്തുവാ
നായി അദ്ദേഹത്തിന്നു മററ കാൎയ്യങ്ങളെ തിരസ്കരിക്കേണ്ടതായി വന്നു.
അങ്ങിനെ വരാതെകഴിയുന്നതുമല്ല. അല്ലെങ്കിൽ ജനങ്ങൾ കമ്മവിധിക
ളിൽ നിസ്സംശയമായി പ്രവത്തിക്കുന്നതല്ല. അങ്ങിനെ പ്രവത്തിക്കുന്ന
തായാൽത്തന്നെ ഇടക്കു പിന്തിരിക്കാനും മതി. അങ്ങിനെ വന്നാൽ
ശ്രേയോഭംഗം നേരിടുന്നതുമാണു. അതിനാൽ ഈശ്വരസദ്ഭാവത്തെ
നിരാകരിച്ചിട്ടുള്ളതിൽ ജൈമിനി തെററുകാരനല്ല. ഈ കാൎയ്യത്തെ ഒരു
വിദ്വാൻ തുറന്നുപറഞ്ഞിട്ടുമുണ്ട്:—

"ഭഗവദനഭ്യുപഗമനം
ദൈവതചിഹ്നാദിനിഹ്നവശ്ചൈഷാം
കമ്മശ്രദ്ധാവൃദ്ധ്യൈ-
തൽപ്രാധാന്യപ്രദശനായൈവ."

ഇപ്പോഴുള്ളവൎക്ക്, ഈശ്വരനെ നിരാകരിച്ചുപറയുന്നവരോടു വെറുപ്പു
തോന്നുന്നപോലെ ജൈമിനിയുടെ കാലത്തുള്ളവൎക്കു തോന്നിയിരുന്നില്ല.
അങ്ങിനെ തോന്നിയിരുന്നുവെങ്കിൽ, മഹാന്മാരായ പലരും ജൈമിനിമത
ത്തെ ആദരിക്കുവാനിടയില്ല. ഈശ്വരോപാസനം ശ്രേയസ്സാധനമാ
യിരിക്കുന്നതുപോലെതന്നെ കമ്മവിധിയും ശ്രേയോഹേതുവാണു. അ
തിനാൽ ഈശ്വരനില്ലെന്നുവന്നാലും അഭീഷ്ടം സിദ്ധിക്കുമെങ്കിൽ പിന്നെ
ഈശ്വരനെ സ്വീകരിച്ചിട്ടു പ്രയോജനമെന്താണു? ഈശ്വരനെത്തന്നെ
സേവിച്ചു ശീലിച്ചിരിക്കുന്ന ഒരാൾക്കു, മറെറാരാൾ ഈശ്വരനെ നിരാക
രിക്കുന്നതായാൽ ഖേദം സംഭവിക്കുന്നുണ്ടെങ്കിൽ അതു യുക്തമാണ്.
എന്നാൽ ജന്മനാതന്നെ കമ്മവിധികളെ മാത്രം ആശ്രയിക്കുന്നവരാ
ണെങ്കിൽ അതിൽ അത്രതന്നെ ഖേദത്തിന്നവകാശമില്ല. എന്നാൽ
ഈശ്വരോപാസനത്തിന്റേയും കമ്മവിധികളുടേയും തത്വം യഥാൎത്ഥ
മായിധരിച്ചിട്ടുള്ളവർ രണ്ടിന്നും വിരോധംകൂടാത്തവിധത്തിൽ കമ്മങ്ങ
ളെ അനുഷ്ഠിക്കയും തദ്വാരാ ഈശ്വരനെ സേവിക്കയും ചെയ്യുന്നതാണ്.

കെ. വി. എം.

# ആംഗ്ലേയകാളിദാസൻ

ലോകത്തിൽ മനുഷ്യന്നു ജ്ഞാനം സമ്പാദിപ്പാനുള്ള മാൎഗ്ഗങ്ങൾ പലതും ഉണ്ട്. എന്നാൽ പ്രകൃതിയിൽനിന്നു കണ്ടറിയുക, സുഖദുഃഖങ്ങൾ അനുഭവിച്ചറിയുക, ജ്ഞാനികളോടു നേരിട്ടുള്ള സഹവാസത്തിൽനിന്നു ധരിക്കുക, അവരുടെ ഗ്രന്ഥങ്ങളിൽനിന്നു ഗ്രഹിക്കുക എന്നീ നാലുവിധമാണ് ഏറാവും പ്രധാനമായി കണ്ടുവരുന്നത്. ഇവയിൽ ആദ്യത്തെ മൂന്നും ജ്ഞാനമാൎഗ്ഗത്തെ തെളിയിച്ചുകൊടുക്കുന്നതിന്നു മററവയെക്കാളധികം ഉപകരിക്കുന്നതുകൊണ്ട് അവക്കു പ്രാധാന്യം അധികമുണ്ട്. എങ്കിലും വിശേഷഗുണമുള്ള കാൎയ്യങ്ങളെല്ലാം ദുല്ലഭമാണെന്നുള്ള ന്യായത്തെ ആലോചിക്കുമ്പോൾ നാലാമത്തേതാണ് അധികം ജനങ്ങൾക്കു ഉപയോഗകരമായിത്തീൎന്നിട്ടുള്ളത്. ഇതേമാൎഗ്ഗമായിത്തന്നെ നമ്മുടെ ഭാരതവൎഷത്തിൽ വാല്മീകി രാമായണത്താലും, വ്യാസമഹൎഷി ഭാരതം-ഭാഗവതം മുതലായവയാലും അറിവുകൊടുക്കുന്നതുപോലെ, യവനരാജ്യം എന്നു വിളിക്കപ്പെടുന്ന ഗ്രീസ്സിൽ "ഹോമർ" എന്ന മഹാൻ "ഇല്ലിയഡ്—" "ഒാഡ്ഡിസ്സി" എന്നീ ഗ്രന്ഥങ്ങളാലും, റോമൻസാമ്രാജ്യം എന്നു പറയപ്പെടുന്ന ഇററാലിയാരാജ്യത്തിൽ വൎജ്ജിൽ,ഡാൻ്ട് എന്ന മഹാന്മാർ അവരുടെ കൃതികളാലും, ഇപ്രകാരം ഓരോ രാജ്യങ്ങളിൽ ഓരോ മഹാന്മാരും തങ്ങളുടെ ഗ്രന്ഥരത്നങ്ങളാലും ജനങ്ങൾക്കു അറിവുണ്ടാക്കിക്കൊടുക്കുന്നു. ഇവരുടെ കൃതികൾക്കെല്ലാം അന്യാദൃശമായ മഹത്വമുണ്ടെന്നു സൎവ്വസമ്മതമാണ്. എങ്കിലും ഏറാവും ജ്ഞാനികളായ കുറെ ജനങ്ങൾ മാത്രമേ ആവക ഗ്രന്ഥങ്ങളുടെ സാരത്തെ മനസ്സിലാക്കുവാൻ ശ്രമിക്കുന്നുള്ളു. എന്നാൽ സാധാരണജനങ്ങൾക്കുകൂടി ജ്ഞാനം സമ്പാദിക്കുവാനുപകരിക്കുന്ന മാൎഗ്ഗങ്ങളും ഇല്ലായ്കയില്ല. ആവക ജനങ്ങൾക്ക് അനുഭവരൂപമായി ജ്ഞാനമുണ്ടാക്കിക്കൊടുക്കുന്നതിന്നുള്ള ഉപായങ്ങളാകുന്നു ദൃശ്യകാവ്യങ്ങളായ നാടകങ്ങൾ. ലോകത്തിൽ എല്ലാ രാജ്യങ്ങളിലും പ്രാചീനകാലംമുതൽക്കുതന്നെ നാടകങ്ങളുടെ പ്രാധാന്യം സമ്മതിക്കപ്പെട്ടിട്ടുണ്ട്. നാടകങ്ങളെഴുതി ജ്ഞാനോദയകാരണമായിത്തീൎന്ന് തങ്ങളുടെ രാജ്യത്തിൽ കീൎത്തി സമ്പാദിച്ചവർ ലോകത്തിൽ എല്ലാരാജ്യത്തിലുമുണ്ടെ



ങ്കിലും സ്വരാജ്യത്തിൽ മാത്രമല്ലാതെ പരിഷ്കൃതരാജ്യങ്ങളിലെല്ലാം തങ്ങളു
ടെ കീൎത്തിയെ സ്ഥാപിച്ച മഹാന്മാർ മുഖ്യമായി മൂന്നുപേരേ ഉള്ളു. ആ
മഹാന്മാർ ഇന്ത്യാരാജ്യത്തിലെ കവികളിൽവെച്ച അഗ്രഗണ്യനായ കാ
ളിദാസനും, ആംഗ്ലേയരാജ്യത്തിലെ ഷേക്സ്പിയർ എന്ന മഹാനും, ഗ്രീ
സ്സിലെ സോഫക്ലിസ്സ് എന്നാളും ആകുന്നു. ഇപ്പോൾ ഈ രാജ്യത്തിൽ
ഇംഗ്ലീഷുഭാഷ വൎദ്ധിച്ചുവരുന്നതിനാലും, അതു വളരെ ഉപയോഗമുള്ള
താണെന്നു വിചാരിച്ചുവരുന്നതിനാലും ആ ഭാഷയിലെ കവികളിൽ
വെച്ച അഗ്രഗണ്യനും ആംഗ്ലേയകാളിദാസനെന്നു പറയപ്പെടാവുന്ന
ആളും ആയ ഷേക്സ്പിയർ എന്ന മഹാന്റെ ചരിത്രവും അദ്ദേഹത്തി
ന്റെ കൃതികളുടെ മാതിരിയും അറിഞ്ഞിരിക്കേണ്ടത് ഏറ്റവും ആവശ്യ
മാണെന്നു വിചാരിച്ച് അതിനെപ്പററി കുറച്ചു താഴേ പറയുന്നു.

വില്ലിയം ഷെക്സ്പിയർ എന്ന മഹാൻ ക്രിസ്ത്വാബ്ദം ൧൫൬൪-ാമതു
ഏപ്രിൽമാസം ൨൩-ാം തിയ്യതി ആവൻ എന്ന നദിക്കടുത്ത സ്റ്റററാഫോർഡ
എന്ന പട്ടണത്തിൽ ജനിച്ചു. അദ്ദേഹം ജോൺ ഷെക്സ്പിയർ എ
ന്നാളുടെ മൂത്ത മകനായിരുന്നു. അദ്ദേഹത്തിന്റെ അമ്മ മേരി ആർഡൻ
എന്ന മഹതിയായിരുന്നു. അദ്ദേഹത്തിന്റെ പിതാമഹൻ ഇംഗ്ലാണ്ടിലെ
നാട്ടുകാർ തമ്മിൽത്തമ്മിൽ യുദ്ധം ചെയ്തുകൊണ്ടിരുന്ന കാലത്തിൽ എലി
സബെത്ത് രാജ്ഞിയുടെ പിതാമഹനായ ഏഴാം ഹേൻറിയുടെ ഭാഗത്തുനി
ന്ന് ബോസ്‌വർത്ത് ഫീൽഡ് എന്ന യുദ്ധത്തിൽ പരാക്രമത്തോടും വി
ശ്വസ്തതയോടുംകൂടി യുദ്ധം ചെയ്തിട്ടുണ്ടായിരുന്നതുകൊണ്ട്, അദ്ദേഹത്തി
ന്നു വാറിക്‌ഷയർ എന്ന താലൂക്കിൽ ഒരു ഭവനവും കൃഷി മുതലായതു
സമ്മാനമായി കൊടുത്തിരുന്നു. ആ ഭവനത്തിൽത്തന്നെയാണ് അദ്ദേ
ഹത്തിന്റെ വംശത്തിൽ ജനിച്ചവരുടെ നാമത്തെ എന്നെന്നേക്കും ഓൎമ്മ
വെക്കത്തക്കതാക്കിത്തീൎത്ത ഷേക്സ്പിയരും ജനിച്ചത്. ഷേക്സ്പിയരുടെ
മാതാമഹൻ വാറിക്‌ഷയർ എന്ന താലൂക്കിൽ വിലിംകൊട്ട ഗ്രാമത്തിലെ
റാബെർട്ട് ആർഡൻ എന്ന മഹാനായിരുന്നു. അദ്ദേഹം ഒരു പുരാതന
മായ സദ്വംശത്തിൽപ്പെട്ടവനും കൃഷി, കളം, കാട് മുതലായ ഭൂസ്വത്തു
ക്കളുള്ളവനും ആയിരുന്നു. അതിനെല്ലാം അവകാശി ഷേക്സ്പിയരുടെ
അമ്മയായ മേരി ആർഡൻ ആയിരുന്നു. അതുകൊണ്ടു ഷേക്സ്പിയരുടെ
അച്ഛൻ കഴിഞ്ഞുകൂടുവാൻ വകയുള്ള ആളായിരുന്നു.

ഷേക്സ്പിയരുടെ ജനനസമയം ഒട്ടും സന്തോഷകരമായിരുന്നില്ല.
ആ കൊല്ലം കാഠിന്യമേറിയ പ്ലേഗ് (മഹാമാരി) സ്റ്റററാഫോർഡിൽ ക

ശവഷം ചെയ്കയായിരുന്നു; എന്നാൽ ഈ ഘോരരോഗം നമ്മുടെ കവിക്കു യാതൊരു ദോഷവും ചെയ്തില്ല. ഈ കാലങ്ങളിൽ ഷേക്സ്പിയരുടെ അച്ഛൻ രോഗോപദ്രവത്താൽ വലഞ്ഞുഃപായ സാധുക്കളെ യഥാശക്തി സഹായിക്കുന്നതിൽ ധനത്തെ വിനിയോഗിച്ചു തന്റെ മനോവിശാലതയെ പ്രത്യക്ഷമാക്കിയിരുന്നു. കവികളുടെ ആലോചനാശക്തിയെ പോഷിപ്പിപ്പാൻ വനം, മല, നദി, സമുദ്രം, ആകാശം, പച്ചനിറത്തിലുള്ള സസ്യങ്ങൾ മുതലായ പ്രകൃതിവിലാസം മുഖ്യസാധനമാണെന്നു സർവ്വസമ്മതമാണല്ലോ. ഈ സാധനങ്ങളെല്ലാം ഷേക്സ്പിയക്കു സുലഭമായി ഉണ്ടായിരുന്നു. പത്തുവയസ്സാകുന്നതുവരെ ഷേക്സ്പിയർ തന്റെ അമ്മയുടെ പിത്രാർജ്ജിതസ്വത്തായ ആഷ്ബീഡ് എന്ന സ്ഥലത്തിലെ പുൽനിറഞ്ഞ മൈതാനങ്ങളിലും, സസ്യവർഗ്ഗങ്ങളുടെ നിഴലിലും കളിച്ചു രസിച്ചുനടന്നതു തന്റെ നാടകങ്ങളിൽ വനവൃക്ഷാദികളെപ്പററി വളരെ മനോഹരമായി വിവരിച്ചിരിക്കുന്നതിൽനിന്നു തെളിയുന്നു.

എന്നാൽ ലോകത്തിൽ സുഖദുഃഖാദികൾ അസ്ഥിരമാണല്ലോ. ഷേക്സ്പിയക്കു ൧൧ വയസ്സു പൂർണ്ണമാകുന്നതിന്നുമുമ്പു തന്റെ കുടുംബത്തിന്റെ ശുക്രദശ അവസാനിച്ചു. ദിവസന്തോറും കഷ്ടനഷ്ടങ്ങൾ അധികമായിത്തുടങ്ങി. അതിനാൽ ൧൫൭൮-ൽ ജോൺ ഷേക്സ്പിയക്കു, തന്റെ സ്വന്തം നികുതികൂടി കൊടുപ്പാൻ കഴിവില്ലാതെയായി. എന്നാൽ ആ കാലം ആലോചിച്ചു പ്രവൃത്തിക്കുന്നതാകയാൽ അദ്ദേഹത്തിന്നു നികുതി കൊടുക്കുന്നതിൽനിന്നു ഒഴിവുകിട്ടി. ഈ പതിനൊന്നു കൊല്ലമായി നമ്മുടെ കവി സ്റ്റ്രാറഫോർഡിലെ ധർമ്മപാഠശാലയിൽ പ്രാഥമികവിദ്യാഭ്യാസം ചെയ്കയായിരുന്നു. അദ്ദേഹത്തിന്റെ പഠിപ്പു എങ്ങിനെ അവസാനിച്ചുവെന്നോ എവിടെവെച്ചവസാനിച്ചുവെന്നോ യാതൊരറിവും ഇല്ല. എന്നാൽ ഇംഗ്ലണ്ടിൽ സാധാരണയായി പഠിപ്പെല്ലാം കഴിഞ്ഞതിന്നു ശേഷമേ വിവാഹം ചെയ്കയുള്ളു എന്നു പതിവായിരുന്നതിനാലും, ഷേക്സ്പിയർ തന്റെ പതിനെട്ടാമത്തെ വയസ്സിൽ ആൻഹാററവേ എന്ന മഹതിയെ കല്യാണം കഴിച്ചുവെന്നറിയുന്നതിനാലും അദ്ദേഹത്തിന്റെ വിദ്യാഭ്യാസം അത്ര ചെറുപ്പത്തിൽത്തന്നെ അവസാനിച്ചിരിക്കുമെന്നു ഗ്രഹിക്കാവുന്നതാണ്. ആൻഹാററവേ, റിച്ചേർഡ് ഹാററവേ എന്ന മഹാന്റെ മകളായിരുന്നു. അവൾക്കു തന്റെ ഭർത്താവിനെക്കാൾ ൮ വയസ്സു അധികം പ്രായംച്ചെന്നിരുന്നു, ഷേക്സ്പിയക്കു ൨൧ വയസ്സാകുമ്പോഴേക്കു ഹെംനെട്ട് എന്നു ഒരു മകനും, ജൂഡിററ്, സൂസേന എന്നു രണ്ടു

പെൺകുട്ടികളും ജനിച്ചു.

കുടുംബത്തിന്റെ പരവശാവസ്ഥനിമിത്തവും സന്താനങ്ങളുടെ വർദ്ധനയാലും ജീവിതസമ്പാദനാർത്ഥമായി ഈ മഹാൻ ലണ്ടൻപട്ടണത്തിലേക്കു പോകുവാൻ തീർച്ചപ്പെടുത്തി. ആ കാലത്തും ഇപ്പോഴത്തെപ്പോലെതന്നെ ലണ്ടൻപട്ടണം നാട്ടുപുറവാസികൾക്ക് ഒരു ധനനിക്ഷേപസ്ഥലമായിരുന്നു. ആ സമയത്തു തന്റെ ചാർച്ചക്കാരനും നാട്ടുകാരനും, കീർത്തിപ്പെട്ട പ്രഹസനനാടകത്തിന്റെ കർത്താവുമായ ടോമസ്സ് ഗ്രിൻ എന്ന മഹാൻ മററു കേമന്മാരായ അഭിനയക്കാരോടുകൂടി ലണ്ടൻ പട്ടണത്തിൽ താമസിക്കയായിരുന്നു. ഈ മഹാന്മാർ ൧൫൮൫-ൽ സ്റ്റ്റാററ്ഫോർസിൽ ഒരു അഭിനയം നടത്തിയിരുന്നു. അപ്പോൾ ഷേക്സ്പിയർ അവരോടുകൂടി ഇടപഴകിയിരുന്നതിനാൽ അദ്ദേഹത്തിന്റെ നാടകരചനയിലുള്ള സാമർത്ഥ്യത്തെയും അഭിനയിക്കുന്നതിലുള്ള അഭിരുചിയേയും ആ മഹാന്മാർ നല്ലവണ്ണം മനസ്സിലാക്കീട്ടുണ്ടായിരിക്കേണം; കാരണം, അദ്ദേഹത്തിന്നു അവിടെച്ചെന്നമാത്രത്തിൽ രാജ്യംമുഴുവൻ പുകൾപൊങ്ങിയിരിക്കുന്ന ഈ മഹാന്മാരുടെ ഇടയിൽ സ്വാഗതം ലഭിച്ചു. കാലക്രമേണ ഈ ബാലസൂര്യൻ ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവയുടെ ഇടയിൽ ചെന്നു തന്റെ ശോഭാതിശയത്തെ പ്രദർശിപ്പിക്കയും, എലിസബത്തിന്റെ രാജ്യവാഴ്ചയെ പ്രകാശിപ്പിക്കയും ചെയ്തു.

അദ്ദേഹം ലണ്ടൻപട്ടണത്തിലേക്കു പോയതു ൧൫൮൬-ൽ ആയിരുന്നു. ആദ്യം അവിടെ പോയ ഉടനെ ബ്ലേക്ക്ഫ്റയർസ് നാടകകമ്പനിയിൽ കഥയെ യോജിപ്പിച്ചു നന്നാക്കുന്നവനായിട്ടും ഒരു നടനായിട്ടും ഏൎപ്പെട്ടു. ൧൫൮൯-ൽ അതിൽ ഒരു ഓഹരിമേടിക്കുകയും, അതുമുതൽക്ക് അദ്ദേഹത്തിന്റെ കീർത്തിയും ഭാഗ്യവും വർദ്ധിച്ചുവരികയും ചെയ്തു. അദ്ദേഹത്തിന്റെ നാടകത്തിന്റെ മാഹാത്മ്യത്തെ എല്ലാവരും ഗ്രഹിക്കുകയും അതിൽ രസിക്കുകയും ചെയ്തുതുടങ്ങി. അടുത്തകൊല്ലത്തിൽ സ്പെൻസർ എന്ന ഒരു കീർത്തിപ്പെട്ട ഇംഗ്ലീഷ് കവി തന്റെ ഒരു കൃതിയിൽ അദ്ദേഹത്തെ സ്തുതിച്ചു ബഹുമാനിച്ചു.

൧൫൯൨-ൽ ലണ്ടൻപട്ടണത്തിൽ കഠിനമായ പ്ലേഗുദീനം പരന്നുതുടങ്ങി. അതുകൊണ്ട് അവിടെ കുറെ കാലത്തേക്കു കളി നിൎത്തിവെക്കേണ്ടിവന്നു. ഈ അവസരത്തിൽ അദ്ദേഹത്തിനും കുറെ ഒഴിവുകിട്ടി. ഈ സമയത്താണു ഷേക്സ്പിയരുടെ ആദ്യത്തെ കാവ്യം എഴുതിയത്. അതു പ്രസിദ്ധപ്പെടുത്തിയതു അദ്ദേഹംതന്നെയായിരുന്നു. അതിനെ അച്ച

ടിച്ചതു തനിക്കു പരിചയമുള്ള സ്റ്റ്രാറ്റ്ഫോർഡിലെ റിച്ചാർഡ് ഫിൽഡ് എന്നൊരാളായിരുന്നു. ഈ കൃതിയെ എല്ലാവരും വിലവെക്കുകയും, അതിന്റെ സാരാംശങ്ങളെ ഗ്രഹിച്ച ബഹുമാനിക്കുകയും ചെയ്തു. അടുത്ത സംവത്സരത്തിൽ വേറൊരു കാവ്യം പുറപ്പെട്ടു. സ്പെൻസർ ഒരിക്കൽ കൂടി ഷേക്സ്പിയറെ ബഹുമാനിച്ചെഴുതി. ഈ സമയത്താണ് സതാംപ്ടൻപ്രഭു, ഷേക്സ്പിയർ വളരെക്കാലമായി വിചാരിച്ചുവന്നിരുന്ന ഒരു സ്ഥലം മേടിപ്പാനായി ആയിരം പവൻ കൊടുത്തത് എന്നു കേൾവിയുണ്ട്.

ഇപ്പോൾ അദ്ദേഹത്തിന്നു നാനാവിധത്തിലും ഭാഗ്യം വന്നുകൂടി. എലിസബത്ത് രാജ്ഞി അദ്ദേഹത്തെപ്പറ്റി കേട്ട് ആനന്ദിക്കുകയും, അദ്ദേഹം വളരെ ബുദ്ധിമാനാണെന്നരുളിച്ചെയ്കയും ചെയ്തു. ഇംഗ്ലാണ്ടിലെ പരാക്രമികളായ എല്ലാ പ്രഭുക്കളും അദ്ദേഹത്തിന്റെ സ്നേഹിതന്മാരായിത്തീൎന്നു.

ഈ മഹാന്ന് ൧൫൯൬-ൽ ഒരു വലിയകഷ്ടം നേരിട്ടു. ആ കൊല്ലത്തിൽ തന്റെ ഏകപുത്രനായ ഹെംനട്ട് ൧൧-ാം വയസ്സിൽ മരിച്ചു. അദ്ദേഹത്തിന്നു ഇതുനിമിത്തം വളരെ വ്യസനം ഉണ്ടായി.

ഷേക്സ്പിയർ തന്റെ അച്ഛനമ്മമാരെ വാക്കുകൊണ്ടും ദ്രവ്യംകൊണ്ടും സഹായിച്ച്, താൻ ഒരു നല്ലപുത്രനാണെന്നു തെളിയിച്ചു. പണയത്തിലിരുന്ന തന്റെ അമ്മയുടെ ഭൂസ്വത്തുക്കളെ വീണ്ടെടുത്തുകൊടുക്കുകയും, തന്റെ സ്വദേശത്തിൽ ഒരു നല്ല ഭവനം വാങ്ങി മാതാപിതാക്കന്മാരെ അവിടെ താമസിപ്പിക്കയും ചെയ്തു.

അദ്ദേഹം ഇപ്പോഴും നാടകരംഗം വിട്ടില്ല. ലണ്ടനിൽ സൌതവാക്ക് എന്ന ദിക്കിൽ അദ്ദേഹത്തിന്നു താമസിപ്പാൻ ഒരു ഗൃഹമുണ്ടായിരുന്നു. സുഖവാസത്തിന്നായി അദ്ദേഹം കൂടക്കൂടെ സ്വദേശമായ സ്റ്റ്രാറ്റ്ഫോർഡിലേക്കു പോക പതിവായിരുന്നു. സ്റ്റ്രാറ്റ്ഫോർഡ് ഒരു നാട്ടുപ്രദേശമായിരുന്നതിനാലും പട്ടണങ്ങളിലെപ്പോലെ ബഹളമില്ലായിരുന്നതിനാലും അദ്ദേഹം സാഹിത്യപരിശ്രമങ്ങൾക്കായിരിക്കാം അവിടെ ഇടക്കിടക്കു പോയിരുന്നത്. സ്വദേശത്തിൽ വളരെസ്ഥലങ്ങൾ വാങ്ങുകയും, ഐഹികകാൎയ്യങ്ങളിൽ വിവേകവും ജ്ഞാനവും ശരിയായിത്തിരിച്ചറിവാനുള്ള ശക്തിയെ പ്രദൎശിപ്പിക്കയും ചെയ്തു.

ഷേക്സ്പിയർ ൧൬൧൧-ൽ രംഗത്തിൽനിന്നു വിരമിച്ചു. അപ്പോൾ ൪൭ വയസ്സേ പ്രായമായിരുന്നുള്ളു. ഇതിനിടിക്ക് അദ്ദേഹം ആകാലത്തു

കൊല്ലത്തിൽ ൩൦൦ പവൻ മുതലെടുപ്പുള്ള സ്ഥലങ്ങളെ സമ്പാദിച്ചിരുന്നു. ആ സ്ഥലങ്ങളിൽനിന്നു ഇപ്പോൾ കൊല്ലത്തിൽ ആയിരത്തിൽപരം പവൻ അനുഭവം കിട്ടുമെന്നറിയുന്നു.

ഷേക്സ്പിയരുടെ നാടകങ്ങൾ രണ്ടുവിധമായി വിഭാഗിക്കപ്പെട്ടിരിക്കുന്നു. ഉല്ലാസകരമായ വിവാഹാദികാൎയ്യങ്ങളെക്കുറിച്ചുള്ളവയെ ഹാസ്യരസനാടകമെന്നും, ദുഃഖം, നാശം മുതലായവയെ സംബന്ധിച്ചിട്ടുള്ളവയെ ശോകരസനാടകമെന്നും പറയുന്നു. ഷേക്സ്പിയർ അധികം ഹാസ്യരസനാടകങ്ങളാണെഴുതിട്ടുള്ളത്. ആകപ്പാടെ ൩൭ നാടകങ്ങൾ എഴുതിട്ടുണ്ട്. അദ്ദേഹം, തന്റെ കൃതികളാൽ ഇംഗ്ലീഷുഭാഷയെ പോഷിപ്പിക്കയും അതിന്നൊരു പ്രത്യേകജീവൻ കൊടുക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ പദങ്ങൾ സരളങ്ങളും സാരഗൎഭങ്ങളും ആയിരുന്നു. പദ്യങ്ങളുടെ ഒഴുക്കും ഭംഗിയും ആലോചിച്ചാൽ അദ്ദേഹത്തിന്നു കാളിദാസന്നുള്ളതുപോലെ ഒരു അമാനുഷശക്തി ഇല്ലെന്നു പറയുവാൻ അസാദ്ധ്യമാണ്. എന്നുമാത്രമല്ല; കാളിദാസകൃതി വായിച്ച ഒരാൾ ഷേക്സ്പിയരുടെ ചില കൃതികളെ നോക്കിയാൽ അവ ഇംഗ്ലീഷുഭാഷയിലാണെന്നല്ലാതെ യാതൊരു വ്യത്യാസവും കാണാതിരിക്കത്തക്കവിധം രണ്ടു കവികളുടേയും അഭിപ്രായങ്ങൾക്കും ഉപമകൾക്കും ഒരു യോജിപ്പുള്ളതായിക്കാണാം. എന്നാൽ പദങ്ങളുടെ വിശേഷത്താലോ, വാചകങ്ങളുടെ ഭംഗിയാലോ, പദാൎത്ഥത്തിന്റെ രസത്താലോ, ഉപമാദ്യലങ്കാരങ്ങളുടെ യോജിപ്പിനാലോ അല്ല ഷേക്സ്പിയരുടെ പേർ എന്നെന്നേക്കും നിലനിൽക്കുന്നതായിത്തീൎന്നിട്ടുള്ളത്. യാതൊരതിശയോക്തിയും കൂടാതെ ലോകത്തിലുള്ള സകലമാതിരി ജനങ്ങളുടേയും സ്വഭാവത്തെ അനുഭവസിദ്ധമായി വിവരിച്ചിരിക്കുന്നതാണ് അദ്ദേഹത്തിന്റെ കൃതിയുടെ വിശേഷം. ആ വിവരണം, അദ്ദേഹത്തിന്റെ കൃതികളിലെ കഥ നടന്നകാലത്തുള്ള ജനങ്ങളുടെ സ്വഭാവത്തെയോ, അദ്ദേഹത്തിന്റെ ജീവിതകാലത്തു രാജ്യത്തിലുള്ള മാതിരിയെയോ, ഇംഗ്ലീഷുകാരുടെ സ്വഭാവത്തെയോ, ഗ്രീസ്സുകാരുടെ സ്വഭാവത്തെയോ മാത്രം സംബന്ധിക്കുന്നതുമല്ല. അതു, കഥയിലുള്ളവരുടെ കാലത്തുള്ളവൎക്കും, ഷേക്സ്പിയരുടെ കാലത്തുള്ളവൎക്കും, എലിസബത്തിന്റെ പ്രജകൾക്കും, ഏഴാം എഡ്വർഡിന്റെ പ്രജകൾക്കും, ഇന്ത്യക്കാൎക്കും, അമേരിക്കക്കാൎക്കും, എന്നു വേണ്ട എല്ലാ ജനങ്ങൾക്കും പറ്റുന്നതും പരമാനന്ദം കൊടുക്കുന്നതുമാണ്. ഷേക്സ്പിയർ വിവരിക്കാത്ത വേറെ സ്വഭാവക്കാർ ഉണ്ടോ എന്നതന്നെ സംശയമാണ്.

അദ്ദേഹം വലിയൊരു തത്വജ്ഞാനിയും ചരിത്രം, പുരാണങ്ങൾ, നീതിന്യായങ്ങൾ, ലോകപരിചയം മുതലായ അനേകം കാൎയ്യങ്ങളിൽ അന്യാദൃശമായ അറിവുള്ളവനും ആണെന്നു അദ്ദേഹത്തിന്റെ കൃതികൾ തെളിയിക്കുന്നു. അദ്ദേഹം ലോകത്തെ ഒരു രംഗമായും സ്ത്രീപുരുഷന്മാരെ അഭിനയിക്കുന്നവരായും കല്പിച്ച് ഒരാൾക്കു ഏഴുതരം അഭിനയം ഉണ്ടെന്നു എത്ര ശരിയായിപ്പറഞ്ഞിരിക്കുന്നു!. ഒന്നാമത്തേത് അമ്മയുടെ മടിയിൽ കിടന്നു കരയുക; രണ്ടാമത്തേതു മനസ്സില്ലാതെ എഴുത്തുപള്ളിയിലേക്കു പോവുക; മൂന്നാമത്തേതു ഒരു യുവാവും വിവാഹാലോചനയുള്ളവനും ആയ അവസ്ഥ; നാലാമത്തേതു ജീവിതയുദ്ധത്തിലെ ഒരു പട്ടാളക്കാരനും, തനിക്കു നിയമനിൎമ്മാണസഭയിൽ മെമ്പരാവണം, ഇമ്പീരിയൽ സഭയിൽ മെമ്പർസ്ഥാനം കിട്ടണം, സുരേന്ദ്രനാഥബാനൎജ്ജിയോ ജസ്റ്റീസ് കൃഷ്ണസ്വാമി അയ്യരോ ആവണം എന്നൊക്കെ പറഞ്ഞുകൊണ്ട് അതിന്നുവേണ്ടി യുദ്ധമദ്ധ്യേ ഭീരങ്കികളുടെ നേരെ നിന്നു മരിപ്പാൻകൂടി ഒരുക്കമായിരിക്കുന്നവനും ആയ അവസ്ഥ; അഞ്ചാമത്തേതു ഒരു ജ്ഞാനിയുടെ അഭിനയമാണ്. അപ്പോൾ രാമായണം മുതലായതു വായിക്കയും ഔപാസനാഗ്നിഹോത്രാദികൎമ്മങ്ങൾ കഴിക്കയും കുട്ടികൾക്കു ജ്ഞാനം ഉപദേശിക്കയും ചെയ്യും. ആറാമത്തേതു രക്തം വലിഞ്ഞ്, ദേഹം മെലിഞ്ഞ്, എല്ലും തോലും മാത്രമായ ഒരു വയസ്സനാണ്. അപ്പോൾ അദ്ദേഹം കണ്ണടവെച്ചു മുറുക്കാൻസഞ്ചിയോ മറ്റോ എടുത്തു എപ്പോഴും തൊടിയില്ലാതെ പിറുപിറുത്തും ഇരിക്കും. ഏഴാമത്തേതു രണ്ടാമത്തെ കുട്ടിപ്രായമാണ്. പല്ലുകൾ വീണു, കണ്ണു കാണാതെയായി, ചെവി കേൾക്കാതെയായി, എല്ലാററിലും ഓൎമ്മക്കേടേറ്റുകൂടി, ഒന്നിനോടൊന്നു യോജിക്കാതെ വ്യക്തമല്ലാത്ത ചില വാക്കുകൾ പുറപ്പെടുവിച്ച്, കുറെ കഴിഞ്ഞാൽ രംഗത്തിൽനിന്നു പോകും. ഇതാണു മനുഷ്യരുടെ അവസ്ഥ. ജനനം രംഗത്തിൽ പ്രവേശവും, മരണം രംഗത്തിൽനിന്നു വിരമിക്കയുമാണ്. ഇതുപോലെ ഇനിയും അനേകം തത്വങ്ങൾ ഷേക്സ്പിയർ എഴുതീട്ടുണ്ട്. രാജസേവക്കാരുടേയും കുലപാതകികളുടേയും മററും അവസ്ഥ വിവരിച്ചിരിക്കുന്നത് എത്ര വാസ്തവവും ആനന്ദകരവും ആയിരിക്കുന്നുവെന്നു വിവരിപ്പാൻ പ്രയാസമാണ്.

രംഗത്തിൽനിന്നു വിരമിച്ചതിന്നുശേഷം ഷേക്സ്പിയർ ൧൨ കൊല്ലം ജീവിച്ചിരുന്നു. ഈ കാലങ്ങളിൽ മാതാപിതാക്കളെ സന്തോഷിപ്പിച്ചും, മകളായ സൂസേനയേയും കുട്ടികളേയും കണ്ടാനന്ദിച്ചും, സ്നേഹിതന്മാരെ

സ്വീകരിച്ചാദരിച്ചു സുഖമായി കാലം കഴിച്ചുകൂട്ടി. അദ്ദേഹം തന്റെ ഭൂമിയെ കൃഷിചെയ്തു "അദ്ദേഹം നട്ടുവളൎത്തതായി കീൎത്തിപ്പെട്ട" അമറത്തിമരത്തെ നട്ടു. ഏകദേശം ഈ കാലത്തുതന്നെ, അദ്ദേഹം തന്റെ ചെറുപ്പത്തിൽ എഴുതിയതായി വിചാരിച്ചുവരുന്ന അനേകം ഗാഥകളെ പ്രസിദ്ധപ്പെടുത്തി. ചിലപ്പോൾ ലണ്ടനിലേക്ക പോക പതിവായിരുന്നു. അദ്ദേഹത്തിന്റെ സ്നേഹിതന്മാർ അദ്ദേഹത്തെ ഒരിക്കലും മറന്നിട്ടില്ലായിരുന്നു. സതെംപ്ടൻപ്രഭു അദ്ദേഹത്തെ പ്രത്യേകമായ ചങ്ങാതി എന്നെഴുതിയതിനേയും, എലിസബെത്ത് രാജ്ഞി ചെയ്ത ബഹുമാനത്തേയും, പിന്നീട് ഒന്നാംജെയിംസുരാജാവ് മാസ്റ്റർ ഷേക്‌സ്പിയർ എന്നു ബഹുമാനിച്ചെഴുതിയ എഴുത്തിനേയും, അദ്ദേഹത്തിന്റെ കാലത്തുണ്ടായിരുന്ന അഭിനയക്കാരും കവികളും എന്നുവേണ്ട സ്വന്തം ശത്രുക്കൾകൂടി അദ്ദേഹത്തെ ബഹുമാനിച്ചതിനേയും നോക്കിയാൽത്തന്നെ അദ്ദേഹത്തിന്റെ മഹിമ വെളിപ്പെടുന്നതാകുന്നു.

ഇത്ര ഭാഗ്യവാനും കീൎത്തിപ്പെട്ടവനുമായ ഈ മഹാൻ ൧൬൧൬-ൽ തന്റെ പിറന്നാളായ എപ്രിൽമാസം ൨൩-ാംനു പരലോകത്തെ പ്രാപിച്ചു. അപ്പോൾ അദ്ദേഹത്തിന്നു ൫൨ വയസ്സേ പ്രായമായിരുന്നുള്ളു. സ്റ്റ്റാറ്റ്ഫോർഡിലെ വലിയ പള്ളിയിൽ ശവം മറചെയ്കയും, അദ്ദേഹത്തിന്റെ ഒരു സ്മാരകം ഏൎപ്പെടുത്തുകയും ചെയ്തു. ൧൭൪൧-ൽ അദ്ദേഹത്തിന്റെ ഓൎമ്മക്കായി ലണ്ടനിലും വെസ്റ്റ്മിനിസ്റ്റർ ആബ്ബിഎന്ന പള്ളിയിൽഒരു സ്മാരകം കെട്ടപ്പെട്ടു............................അദ്ദേഹത്തിന്റെ ഭാൎയ്യ ൭ സംവത്സരംകൂടി ജീവിച്ചിരുന്നു. കേ. പി. വി.

---

# ഒരു ചണ്ഡാലസ്ത്രീ



൧ മനുജരിലൊരുതാണജാതിചണ്ഡാ-
ലനുബത! നല്ലൊരു കന്യയാൾ പിറന്നു
അനുപമസുഷമാവിശേഷമോലും
തനുവൊടുപെണ്ണുവളൎന്നുവന്നു മന്ദം.

൨- അവളുടെ മൃദുമേനി മർത്ത്യനേത്രോ-
ത്സവ, മതിലെങ്ങുമെഴുന്ന മുഗ്ദ്ധഭാവം
പവനഗതിയിലൂടുള്ളിൽനിന്നു നാസാ-
ശ്രവണമുഖാദിയിലൂടെയേല്പതാവാം.

൩- ജനകജനനിമാരുമാളിമാരും
ഘനകുതുകത്തൊടു ചാർത്തിടുന്നമൂലം
തനതഴകുനിനച്ചു പെണ്ണിനും തൻ
മനതളിരിൽ പരമൂറ്റമുത്ഭവിച്ചു.

൪- അവളവികലമായ യൌവനത്തിൻ
നവനവകാന്തിവളർന്നു വന്നകാലം
അവനിയിലതികേമനാം പുമാനെ
സ്വവരപദത്തിലണയ്ക്കുവാനോർച്ചു.

൫- പുരുമഹിമപുലർന്ന പുണ്യവാനാം
പുരുഷവരൻ ഭുവി ചക്രവർത്തിയല്ലോ
സുരുചിരസുമകോമളാംഗിയാമാ-
ത്തരുണിയുമീ വിവരം ധരിച്ചിരുന്നു.

൬- വിരുതൊടു പരിവാരഘോഷമോടൊ-
ത്തൊരുദിവസം നൃവരൻ പുറത്തിറങ്ങി
തെരുവുകളിൽ മുദാ നടപ്പതോർത്താൾ
പെരുവഴിപുക്കവൾ കണ്ടു തുഷ്ടിപൂണ്ടാൾ.

൭- 'വിരവൊടു നിജകാമസിദ്ധിനേടാൻ
തരമിതുതാ'നിതി ചിന്തചെയ്തു ചെമ്മേ
നരവരപരിവാരമദ്ധ്യഭാഗേ
പരമവളന്ത്യജപുത്രിയും നടന്നാൾ.

൮- അതുപൊഴുതൊരു ഭിക്ഷുതന്റെ മുമ്പിൽ
കുതുകമൊടാ നൃവരൻ വണങ്ങിനിന്നു.
പുതുമയൊടതുകണ്ടു മുഗ്ദ്ധയാമാ-
പ്പുതുമധുവാണിയിവണ്ണമുള്ളിലോർത്താൾ.

൯- “നൃപതിലകനമത്ര വന്ദ്യനായി-
ട്ടപരനതാ മമ തോന്നപാറിനന്നം
ചപലത കലരാതെയപ്പുമാൻതൻ
കൃപ കരുതപ്പതിയായിരിക്കണം മേ”.

൧൦- കൃതികളണയുമായതിപ്രവീരൻ
ക്ഷിതിപനെവിട്ടു പിരിഞ്ഞുപോയനേരം
മതിമുഖിയവളാ മഹാന്റെ പിമ്പേ
മതിതെളിവോടു നടന്നു മന്ദമന്ദം.

൧൧- പുനരവിടെ വഴിക്കു പുണ്യതീർത്ഥാ-
ടനകരനമ്പലമൊന്നു കണ്ടു ഭിക്ഷു
വിനയമൊടതിലുള്ള ദേവനെച്ചെ-
ന്നനഘമുദാ പരിപൂജ ചെയ്തുപോയാൻ.

൧൨- “ക്ഷിതിപതിനതനായ ഭിക്ഷുവും നൽ
സ്തുതിയൊടു താണു വണങ്ങുമീ സ്വരൂപം
അതു മഹിതമിതേ മദീയ ഭർത്താ”-
വിതി പറയുമോർത്തവളസ്ഥലത്തിരുന്നാൾ.

൧൩- ഉടനൊരു ശുനകൻ കടന്നുവന്നാ-
ത്തടമുലസാക്കി പതിയാക്കിവെച്ച ബിംബം
അടവൊടു മണമക്കി നാറ്റിനോക്കി
സ്ഫുടമതിൽ മൂത്രവുമൊട്ടുവിട്ടുമണ്ടീ.

൧൪- ‘ഇതിലുമതിമഹത്വമുണ്ടു നായി’-
ന്നിതി കരുതിപ്പുനരായതിന്റെ പിമ്പേ
പതിനിനവിനൊടും നടന്നു പെൺമാ-
നെതിർമിഴി നമ്മുടെ ബുദ്ധികെട്ട തന്വീ.

൧൫- ഘനതരമഴകും മിടുക്കുമേല്ലാ-
ശ്ശുനകനൊരന്ത്യജനുള്ളതായിരുന്നു
ദിനകരമൂർത്തിയിങ്കലായതോരാൽ
തനതുയജമാനഗൃഹത്തിലണഞ്ഞു.

൫൬- കള്ളിയൊച്ചന്ത! വാലുള്ളവളെ ഭവാനേം'
വിളിയിലടുത്തു മുരണ്ടുപല്ലിളിച്ചും
തെളിവൊടുമുടനന്നദാസ്യപാദ-
ങ്ങളിലഥ വീണുമതസ്ഥലത്തുറന്നു.

൫൭- "ശമ നിനവഖിലം പിഴച്ചിതെന്നാൽ-
ഭ്രമ, ശരചാനതഭിക്ഷു വന്ദ്യദേവൻ
ക്ഷമയിലടിമയായ നായ്‌വണങ്ങും
സമചിതനിപ്പുരുഷേന്ദ്രനാണുകേമൻ."

൫൮- ഇതിബഹുവിധമോർത്തൊരച്ചൊടുക്കം
മതിമുഖിയാമവളന്ത്യജന്റെ പുത്രി
പതിനിലയിലൊരന്ത്യജാതനൊത്താ-
നതികുതുകത്തൊടുമങ്ങു മാലയിട്ടാൾ.

൫൯- പാരാതെതന്നുടെയവസ്ഥ ഭവാനു ചൊറവാ
പോരാതതോർത്തിട്ടുവന്നതിന്നു ഹന്തലോകം?
ആരാണുപാരിലുപടച്ചുഭരിച്ചിടുന്നോൻ,
നേരായ്പ്രമാണമഖിലത്തിനുമായവൻതാൻ.

കാറിപ്പുറത്തു കിട്ടുണ്ണിനായർ.

# യോഗവിമർശനം

ഓരോ സമുദായത്തിലും പൊതുകാര്യങ്ങളെ സംബന്ധിച്ചുള്ള ഏർപ്പാടുകൾ ഉണ്ടായിവരുന്നതു ഇക്കാലത്ത് ഒട്ടും അപൂർവ്വമല്ല. എന്നാൽ അതുകളുടെ ഫലോന്മുഖത്വത്തെപ്പററി ആലോചിക്കുമ്പോൾ അഭിനന്ദിക്കത്തക്ക ഏർപ്പാടുകളുടെ എണ്ണം എത്രയോ കുറവായിട്ടു കാണുന്നു. അതിനുള്ള കാരണം പ്രസംഗമല്ല പ്രവൃത്തിയാണു പ്രധാനമെന്നുള്ള തത്വത്തെ വേണ്ടതുപോലെ അനുഷ്ഠിക്കുന്ന അഗ്രേസരന്മാരുടെ ക്ഷാമം തന്നെയായിരിക്കണം. വിചാരം മനസ്സിലൊതുങ്ങാത്തവിധം വർദ്ധിക്കുമ്പോൾ വാക്കായോ കർമ്മമായോ വ്യക്തമാകുന്നുവെന്നു തത്വശാസ്ത്രങ്ങൾ പറയുന്നുണ്ട്. എങ്കിലും ചിലകാര്യങ്ങളിൽ ഇത്ര വളരെ വാക്കുകൾ

കൂടാതെ പ്രവൃത്തിയുണ്ടാവാൻ പാടില്ലയോ എന്നു നമുക്കു തോന്നാറുണ്ട്. വാക്കു കുറഞ്ഞു വ്യാപാരം നിറഞ്ഞിരിക്കുന്നതാണു ഉത്തമന്മാരുടെ ലക്ഷണം. മനോരാജ്യക്കാരും വാഗ്മികളും വെറുതെ കളയുന്ന കാലവും ശക്തിയും വേണ്ടകാര്യത്തിൽ ഉപയോഗിച്ചാൽ അസാദ്ധ്യമായി വല്ലതുമുണ്ടോ എന്നു സംശയമാണ്. ഇത്രയും പറഞ്ഞതുകൊണ്ടു പ്രസംഗം അനാവശ്യമാണെന്നോ അനർത്ഥകമാണെന്നോ വിചാരിച്ചു പോകരുത്. അതു പ്രവൃത്തിയുടെ പൂർവ്വരൂപമായിരിക്കേണമെന്നേ ഉള്ളു.

ദാക്ഷിണാത്യന്മാർ ആരംഭശൂരന്മാരാണെന്നുള്ള ലോകാപവാദം ദക്ഷിണദേശക്കാരുടെ തറവാട്ടുമുതലാണെങ്കിലും ദക്ഷിണത്വത്തിന്റെ ആധിക്യത്തെ അനുസരിച്ചുവേണം പങ്കുവെപ്പാനെന്നുതോന്നുന്നു. കേരളീയരുടെ ഇടയിൽ ഉൽപന്നവിനഷ്ടങ്ങളായിരിക്കുന്ന ഉദ്യമങ്ങളുടെ പട്ടികയൊന്നു പരിശോധിച്ചാൽ മേല്പറഞ്ഞ സംഗതി പരസ്യമായ ഒരു വാസ്തവമാണെന്നു ബോദ്ധ്യപ്പെടും. ലജ്ജാവഹമായ ആ പട്ടികയെ പകർത്തീട്ടാവശ്യമുണ്ടെന്നു തോന്നുന്നില്ല. നമ്പൂതിരിമാരോടു രണ്ടുവാക്കു പറയുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

വളരെക്കാലമായി ലോകയാത്രാവിമുഖന്മാരായിരുന്ന നമ്പൂതിരിമാർ യോഗക്ഷേമസഭയെ ആരംഭിച്ചതു സമയോചിതമായിട്ടുണ്ടെന്നു സമ്മതിക്കാതെ കഴികയില്ല. എന്നാൽ വർത്തമാനപത്രങ്ങളുടെ പ്രശംസാപത്രവും വാങ്ങി പണ്ടത്തെപ്പോലെ ഇല്ലക്കംപിടിച്ചാൽ എന്തൊരുകഷ്ടമാണുണ്ടാവുകയെന്നു ആലോചിക്കാതിരുന്നാൽ 'ഗതാനുഗതിക'ന്യായത്തിൽ കലാശിക്കാതിരിക്കയില്ല. സഭയുടെ ആരംഭംമുതൽ ഇതുവരെ അതിന്നു ക്രമത്തിൽ പുഷ്ടിയാണെന്നു പറവാൻ നിവൃത്തിയില്ല. ആരംഭകാലത്തിലുണ്ടായിരുന്ന വളർച്ചയും പരപ്പും അതിന്നിപ്പോളുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. 'മംഗളോദയ'ത്തിന്റെ ആദികാലത്തിലുള്ള ലക്കങ്ങളിൽ മാസന്തോറും മൂന്നോ നാലോ ഉപസഭകളുടെ വിവരം നിയമേന കണ്ടുവന്നിരുന്നു. എന്നാൽ ഇപ്പോൾ ഉപസഭകളുടെ ശബ്ദംതന്നെ കേൾപ്പാനില്ലാതായിരിക്കുന്നു. ഇനിയും സഭകൾകൂടി നിശ്ചയം പാസ്സാക്കേണമെന്നഭിപ്രായപ്പെടുന്നില്ല. എങ്കിലും ഉത്സാഹത്തിന്റെ നിലയെ ഗണിപ്പാൻ ഉപസഭകളുടെ ചുരുക്കവും സഹായിക്കുന്നുണ്ടെന്നു മാത്രമേ പറയുന്നുള്ളു.

ഓരോ സഭകളിൽവെച്ചു പാസ്സാക്കീട്ടുള്ള കാര്യങ്ങളിലേതെല്ലാമാണു നടപ്പിൽവന്നിട്ടുള്ളതെന്നു നോക്കുന്നതായാലും ഇച്ഛാഭംഗത്തിന്നിടയാകു

ന്നതാണ്. സഭയുടെ ആരംഭകാലത്തിലുണ്ടായിട്ടുള്ള എത്രയോ ഉദ്ദേശങ്ങൾ ഇപ്പോഴും മനോരഥമാത്രങ്ങളായിരിക്കുന്നതെയുള്ളു. ബാങ്കിന്റെ കാൎയ്യത്തിൽ ഒന്നോ രണ്ടോ ആളുകൾ ശ്രമിക്കുന്നുണ്ടെങ്കിലും കാൎയ്യഗൌരവത്തെ ആലോചിക്കുമ്പോൾ ഈ ശ്രമം എത്രയോ അപൎയ്യാപ്തമാണെന്നു പറയേണ്ടിവരുന്നു. ആ ശ്രമംതന്നെ എത്രത്തോളം ഫലിക്കുമെന്നുള്ളകാൎയ്യം അനുഭവംകൊണ്ടറിയാമെന്നു പറവാനെ നിവൃത്തിയുള്ളു. ഇത്ര വലുതായ കാൎയ്യങ്ങളിൽ ഒരേമനസ്സോടുകൂടി പ്രവൎത്തിപ്പാനൊരുക്കമുള്ള ആളുകളുടെ എണ്ണത്തിലും വണ്ണത്തിലുമാണു ഫലപ്രാപ്തിയുടെ താരതമ്യം നിലനിൽക്കുന്നതെന്നു സമുദായസ്നേഹികളെല്ലാവരും അറിഞ്ഞു പ്രവൎത്തിക്കേണ്ടതാണ്.

പഞ്ചായത്തുസംഘങ്ങളെ ഏൎപ്പെടുത്തീട്ടുണ്ടെങ്കിലും അതുകളെക്കൊണ്ടു പൊതുവിൽ ഇതുവരെ എന്തു ഗുണമാണുണ്ടായിട്ടുള്ളതെന്നറിയുന്നില്ല. ഇക്കൊല്ലത്തെ മഹായോഗത്തിൽവെച്ചു നിയമിക്കപ്പെട്ട പഞ്ചായത്തുസംഘം ഇതുവരെ എന്തൊരുകാൎയ്യം നടത്തീട്ടുണ്ടെന്നുള്ള ചോദ്യത്തിന്നു സമാധാനം മൌനം തന്നെ.

വിദ്യാഭ്യാസം വേണ്ടതാണെന്നുള്ള നിശ്ചയം യോഗക്ഷേമസഭയിലും ഉണ്ടായിട്ടുണ്ട്. ഏതുമാതിരി വിദ്യാഭ്യാസമാണു നടപ്പിൽ വരുത്തേണ്ടതു? അതിന്നായി വല്ല ഏൎപ്പാടുകളും ചെയ്തിട്ടുണ്ടോ? ചെയ്വാൻ ശ്രമിക്കുന്നുണ്ടോ? മഹായോഗത്തിൽവെച്ചുനിയമിക്കപ്പെട്ട കമ്മിററിക്കാർ ഈ വിഷയത്തെ സ്മരിക്കുന്നുണ്ടോ?

പലേടത്തും ഉപസഭകൂടി പരക്കെയുള്ള അഭിപ്രായമറിഞ്ഞിട്ടുവേണം തീൎച്ചപ്പെടുത്തുവാനെന്നുവെച്ചിട്ടുള്ള കന്യകാദാനം, അഘവിച്ഛേദം മുതലായ വിഷയങ്ങളെപ്പററി ആലോചിപ്പാൻ ഒരുപസഭയെങ്കിലും കൂടിയതായി അറിയുന്നില്ല.

വാഗ്ദത്തം ചെയ്യപ്പെട്ടിട്ടുള്ള സംഖ്യയേയും പിരിഞ്ഞിട്ടുള്ള സംഖ്യയേയും ഒത്തുനോക്കുമ്പോൾ കാണുന്ന അന്തരത്തിന്നു പിരിവിന്റെ അമാന്തം ഉത്തരവാദിയാണെന്നു സമ്മതിക്കാതെ കഴിയുമോ?

ഒന്നാമത്തെ മഹായോഗത്തേക്കാൾ രണ്ടാമത്തേതിലെ വിഷയങ്ങൾക്കു ഗൌരവം കൂടീട്ടുണ്ടെന്നു സ്പഷ്ടമായി കാണുന്നുണ്ട്. ഒന്നാമത്തെ മഹായോഗം സഭാശരീരത്തെ സൃഷ്ടിക്കുന്നതിലും നിയമങ്ങളെ നിൎണ്ണയിക്കുന്നതിലുമാണ് അധികം ശ്രദ്ധിച്ചിട്ടുള്ളത്. രണ്ടാമത്തേതിലാകട്ടെ ലൌകികങ്ങളും വൈദികങ്ങളുമായ പല കാൎയ്യങ്ങളേയും ആലോചിച്ചിട്ടുണ്ട്.

രണ്ടാമത്തെ മഹായോഗത്തിന്ന് ഇങ്ങിനെയൊരു ഉൽകൎഷമുണ്ടായി
ട്ടെങ്കിലും ചാരിത്രത്തിന്റെ കാൎയ്യം വിചാരിക്കുമ്പോൾ രണ്ടാമത്തെ മഹാ
യോഗം പക്ഷത്തിൽപ്പെട്ട കൂട്ടത്തിലായിരിക്കുന്നു.

മൂലധനത്തിന്റെ കാൎയ്യത്തിലും ഒട്ടും കാലതാമസംവരുത്തുവാൻ
പാടുള്ളതല്ല. പണമാണല്ലോ എല്ലാ ഏൎപ്പാടുകളുടേയും ആണിവേർ
ചുരുക്കിപ്പറയുന്നതായാൽ പാസ്സാക്കീട്ടുള്ള കാൎയ്യങ്ങളെ നടത്തുകകൂടി തങ്ങ
ളുടെ ചുമതലയാണെന്നുള്ള വിചാരം സഭാപ്രവൎത്തകന്മാൎക്കുണ്ടായിരിക്കേ
ണ്ടതാണെന്നേ പറവാനുള്ളൂ.

സഭയുടെ ആരംഭത്തിന്നുശേഷം ഐകമത്യം വൎദ്ധിച്ചിട്ടുണ്ടെന്നുള്ളതു
അഭിനന്ദനീയമായ അംശംതന്നെ. ഐകമത്യത്തിന്റെ ഫലം പ്രവൃ
ത്തിയിൽ കണ്ടുതുടങ്ങുന്നതുവരെ അതിനെ ഇല്ലാത്തകൂട്ടത്തിൽ കരുതുവാ
നേ നിവൃത്തിയുള്ളൂ.

ശിശുവായ ഒരേൎപ്പാടിന്റെ നേരെ ഈവിധം ഗുണദോഷനിരൂപ
ണം പ്രയോഗിക്കുന്നതു സാഹസമല്ലേ എന്നു ചിലർ ശങ്കിച്ചേക്കാം.
അതിന്മേലുള്ള അതിവാത്സല്യമാണ് ഇത്രത്തോളം പറവാനിടയാക്കിയ
തെന്നുള്ള സമാധാനം ഈ ലേഖകന്നു ധാരാളമായിട്ടുണ്ട്. ഇതുകൊണ്ട്
നമ്പൂതിരിമാരുടെ ഉണൎച്ചക്ക് ഒരു മൂൎച്ചപിടിക്കുന്നതായാൽ നമ്പൂതിരിമാ
രുടെ കാൎയ്യം ഗുണമായി. സഭയുടെ ഉദ്ദേശവും സാദ്ധ്യമായി. അന്യ
ന്മാൎക്ക് അപഹസിപ്പാനുള്ള മാൎഗ്ഗവുമില്ലാതായി. എന്റെ ഈ പ്രയ
ത്നവും സഫലമായി.

കെ. പരമേശ്വരൻനമ്പൂതിരി.

# ക്രൂരമത്സരം

കാൎയ്യനിൎവ്വഹണത്തിന്ന് ഉത്സാഹം പ്രധാനകാരണമാണല്ലോ.
ഉത്സാഹം സ്ഥിരമായിട്ടു നില്ക്കേണമെങ്കിൽ മത്സരംകൂടാതെ പററില്ലെന്ന്
ഒരു തത്വം ലോകത്തിൽനിന്നു പഠിക്കേണ്ടതുണ്ട്. എല്ലാകാലത്തും എ
ല്ലാരാജ്യത്തും എല്ലാജനസമുദായത്തിലും സംഭവിച്ചിട്ടുള്ള ജയാപജയങ്ങ
ളെല്ലാം മത്സരമൂലകമായ സ്ഥിരോത്സാഹത്തിന്റെ താരതമ്യംപോലെയാ
ണുണ്ടായിട്ടുള്ളതെന്ന് ഏതു ചരിത്രംനോക്കിയാലും വെളിവായിക്കാണാം.
ഓരോ ജനങ്ങൾ കൂട്ടം കൂട്ടമായി ഓരോ കൂറുപിടിച്ചുനിന്നു മറുകൂറുകാരോ

ട്ടു മത്സരിച്ചു പൊരുതിനടത്തുന്ന കൃത്യങ്ങളിൽ ജയം നേടിവന്നാലല്ലാതെ സമുദായാഭിവൃദ്ധി സിദ്ധിക്കുന്നതല്ലല്ലൊ. ഇങ്ങിനെയുള്ള സമുദായാഭിവൃദ്ധിക്കു മൂലഭൂതമായ മത്സരത്തെയാണു കൂറുമത്സരം എന്നു പറയുന്നത്.

മലയാളത്തിൽ, വിശേഷിച്ചു നമ്പൂതിരിമാരുടെ ഇടയിൽ ഈ വിധത്തിലുള്ള കൂറുമത്സരം പണ്ടുപണ്ടേ നടപ്പായിരുന്നു. മലയാളികൾ ഒട്ടുക്കു തന്നെ പന്നിയൂർകൂറെന്നും, ചൊവ്വൂർകൂറെന്നും രണ്ടു കൂറായി വിഭജിക്കപ്പെട്ടിരുന്നു. ഈ രണ്ടു കൂറുകാരേയും വേറെ തിരിച്ചറിയുവാൻ തക്ക വിധത്തിൽ മുണ്ടുടുപ്പ്, ഭസ്മക്കുറി, ചന്ദനക്കുറി മുതലായ വേഷവിശേഷങ്ങളിലും; കറിനുറുക്ക്, കുറിനുറുക്ക്, നടവെടി, മുറവിളി തുടങ്ങിയ ചട്ടങ്ങളിലും മററും എല്ലാം വ്യത്യാസം കല്പിച്ചിട്ടുണ്ടായിരുന്നു. കാലക്രമം കൊണ്ട് അവയിൽ അശ്രദ്ധനിമിത്തം അവയെല്ലാം തേഞ്ഞുമാഞ്ഞുപോയക്കൂട്ടത്തിലായിത്തീൎന്നു. എങ്കിലും ഏറാടു പെരുമ്പടപ്പു രാജസ്വരൂപങ്ങളിലും, അവയോടു ചേൎന്നുനില്ക്കുന്ന മററുചില വലിയ കുഡുംബങ്ങളിലും ആ കൂറുഭേദത്തിന്റെ ചിഹ്നങ്ങൾ രാജചിഹ്നഭേദങ്ങളെന്ന ഭാവത്തിൽ കാണ്മാനില്ലെന്നില്ല. എന്നുമാത്രമല്ലാതെ പ്രായേണ നമ്പൂതിരിമാർ പോലും തങ്ങൾ ഇതിൽ ഏതു കൂറുകാരാണെന്നു സൂക്ഷ്മമായിട്ടറിയുന്നുണ്ടൊ എന്നുതന്നെ സംശയമാണ്. തൃശ്ശിവപേരൂർ തിരുനാവായ എന്നീ യോഗങ്ങൾ രണ്ടും കൊച്ചി, കോഴിക്കോട് എന്നീ രാജകുഡുംബങ്ങൾ രണ്ടിന്റേയും കൂറായിട്ടാണു നടപ്പ് എന്നല്ലാതെ ഇവയിൽ തൃശ്ശിവപേരൂർയോഗം ചൊവ്വൂർകൂറു, തിരുനാവായയോഗം പന്നിയൂർകൂറു ആണെന്നോ, കൊച്ചി, കോഴിക്കോട് എന്നീ രാജകുഡുംബങ്ങൾ ക്രമത്തിൽ ഇവയിലോരോന്നിൽ ചേൎന്നുനില്ക്കുന്നതാണെന്നോ ധരിച്ചിട്ടുള്ളവർപോലും ചുരുക്കമായിത്തീൎന്നിട്ടുണ്ട്. ഇവരുടെ ഇടയിലുള്ള കൂറുമത്സരവും ഉത്തമഫലസമ്പാദനത്തോളം നിലനില്ക്കാതെ ക്ഷുദ്രങ്ങളായ ചില ശുഷ്കകലഹങ്ങളെ മാത്രമുണ്ടാക്കിത്തീൎക്കുവാനേ മതിയാകുന്നുള്ളു. ഈ യോഗങ്ങൾതമ്മിലുള്ള കൂറുമത്സരം വേദവിഷയത്തിൽമാത്രം (അതുതന്നെ ചില പ്രയോഗസാമൎത്ഥ്യത്തെ സംബന്ധിച്ചേടത്തോളം കൊണ്ടു കഴിഞ്ഞുതാനും) എന്നമട്ടിൽ കലാശിപ്പിക്കാതെ വിവിധശാസ്ത്രപാണ്ഡിത്യം, ശ്രൌതസ്മാൎത്താദിധൎമ്മകൎമ്മപരിജ്ഞാനം, ലൌകികവ്യവഹാരപരിചയം, പാരത്രികപദസിദ്ധിപരിശ്രമം മുതലായവയിലും കൂടിപ്പടൎന്നുപിടിക്കത്തക്കവിധം പരപ്പിച്ചുവിടുന്നതായാൽ നമ്പൂതിരിമാരുടെ അഭ്യുദയത്തിന്ന് അതുതന്നെ വലിയ ഒരു സഹായമായിത്തീരുമായിരുന്നു. എ

ന്നാൽ ഋഗ്വേദികളായ നമ്പൂതിരിമാൎക്കു മാത്രമെ ഈ യോഗക്കൂറമത്സരം കൊണ്ടു ഗുണമുണ്ടാകയുള്ളു എന്നു വെക്കണ്ട. തിരുവനന്തപുരത്തു മുറജപം ചാത്തിവരാറുള്ള യജുൎവ്വേദികളേയും സാമവേദികളേയുംകൂടി അതാതു യോഗത്തിൽ ചേൎത്തു കൂറമത്സരത്തിന്നു പിടിച്ചുകൂട്ടാവുന്നതാണ്.

വൈദികന്മാരെ നേതാക്കന്മാരാക്കിവെച്ചുകൊണ്ടും ഒരുവക കൂറമത്സരം നമ്പൂതിരിമാരുടെ ഇടയിൽ നടപ്പുണ്ടല്ലോ. അതിനേറ്റം പ്രബലപ്പെടുത്തേണ്ടതാണ്. അനുഷ്ഠാനവിഷയങ്ങളിൽ അറിവുവൎദ്ധിപ്പിപ്പാൻ ഇതായിരിക്കാം യോഗമത്സരത്തേക്കാൾ അധികം നല്ലത്. ഏതുവൈദികന്റെ കീഴിലാണ് ശ്രൌതസ്മാൎത്താദികൎമ്മവിധികളിൽ ശാസ്ത്രീയമായ പരിചയമുള്ള ശിഷ്യരധികമുള്ളത്? പരീക്ഷകളും മത്സരവും ജയാപജയങ്ങളും ഈ വിഷയത്തിൽ കാണേണ്ടതാണ്. ഓരോരുത്തരുടെ ഗൃഹങ്ങളിലുള്ള പഴയഗ്രന്ഥങ്ങളെ അഴിച്ചുനോക്കിത്തുടങ്ങുന്നതായാൽ പൂൎവ്വന്മാർ ഈ വിഷയത്തിൽ പരിശ്രമിച്ചിട്ടുള്ളതിന്റെ ഫലങ്ങൾ വ്യക്തമാകുന്നതാണ്.

കാരണസാമഗ്രീസമ്പാദനത്തിൽ, പുരുഷപ്രയത്നത്തിൽ ഈൎഷ്യയോടുകൂടിയ നല്ല കൂറമത്സരം ആവശ്യമാണെങ്കിലും ഫലസിദ്ധിയിൽ ക്ഷമകൂടാതെ മത്സരിക്കരുത്. ഈ വക കൂറമത്സരങ്ങളെ ഏറ്റെടുത്തിയവരായ പൂൎവ്വന്മാർ ഈ തത്വത്തെ ധരിച്ചിട്ടുള്ളവരാണ്. സദുപിഷയത്തിൽ പരസ്പരോൽകൎഷത്തിന്നു പരിശ്രമിക്കയും, സഫലപരിശ്രമന്മാരായിട്ടുള്ളവരെ ആദരപൂൎവ്വമായി ബഹുമാനിക്കയും ചെയ്യുന്നതാണ് ഉത്തമമായ കൂറമത്സരത്തിന്റെ മൎമ്മം. മറുകൂറുകാരുടെ നടുവിൽചെന്നു മെച്ചംനേടി ബഹുമാനംസമ്പാദിച്ചു പോരുവാനുള്ള ഇച്ഛ ഇല്ലെങ്കിൽ തൃശ്ശിവപേരൂരും തിരുനാവായയുമുള്ള യോഗങ്ങളിൽ ഇത്ര വേദജ്ഞബ്രാഹ്മണരുണ്ടാകയില്ലായിരുന്നു എന്നു നിശ്ചയമാണ്. യശസ്സിങ്കലോ ധനത്തിങ്കലോ ഐഹികമായ മററുവല്ല കാൎയ്യങ്ങളിലോ ആശകൂടാതെ കേവലം പുണ്യകാംക്ഷകൊണ്ടുമാത്രം ഇത്രവലിയ ദീൎഘപ്രയത്നം ചെയ്യുവാൻ ജനങ്ങൾ സന്നദ്ധന്മാരാകുമെന്നും തോന്നുന്നില്ല. നമ്പൂതിരിമാരുടെ ഇടയിൽ മാത്രമല്ല മററു സകലമനുഷ്യരുടെ ഇടയിലും വിദ്യാഭിവൃദ്ധി മുതലായ സകല അഭ്യുദയങ്ങളും പരസ്പരമത്സരം മൂലമായിട്ടുണ്ടായവയാണെന്നുള്ളതും സംശയമററ സംഗതിയാകുന്നു. പണ്ടത്തെക്കാലത്തെ ഭട്ടതിരിമാരും, ശാസ്ത്രസദസ്സുകൾ മുതലായവ എല്ലാം ഓരോരൊ ഗുരുശിഷ്യവൎഗ്ഗങ്ങളുടെയും പൊരോലരുടേയും കൂറമത്സരംമൂലമുള്ള ജയാപജയ

സ്ഥാപനസ്ഥാനങ്ങളാണ്. ഇപ്പോഴത്തെ മാതിരി സർവ്വ [illegible]
രീക്ഷകളും മററും ഇങ്ങിനെതന്നെയാകുന്നു. ഈവിധമുള്ള ക്രൂര[illegible],
ഗുണഗ്രാഹികൾ ആഗ്രഹിച്ചുവരുന്ന ഗുണഗണങ്ങളെ [illegible]ൽ
കാണുകയാൽ പരസ്പരം ഐകമത്യം വദ്ധിക്കുവാൻ കാരണമാ[illegible]
കയും ചെയ്യും.

ഇങ്ങിനെയൊക്കയും അഭ്യുദയസിദ്ധിക്കു കാരണമാണെകിലു ക്രൂര
മത്സരം വേണ്ടതുപോലെയല്ലാതെ ഉപയോഗിച്ചാൽ വളരെ ദോ[illegible]
മുണ്ടാവാനുണ്ട്. എങ്ങിനെയെന്നാൽ കാരണത്തിന്മേൽ (ആതാ[illegible]
പ്രയത്നത്തിന്മേൽ) ഈഷ്യയോടുകൂടി മത്സരിക്കാതെ മടിപിടിച്ചുവരുന്ന
ഫലസിദ്ധിയിന്മേൽ ഈഷ്യപ്പെട്ടു മറുകക്ഷിയുടെ ഗുണത്തിൽ ദോഷാ
രോപണം ചെയ്തു ചീത്തപ്പെടുത്തുവാൻതുടങ്ങിയാൽ വരുന്ന ദോഷങ്ങൾ
ക്കു സംഖ്യയില്ല. ഈ ഒരു തെററുകൊണ്ട് ഐകമത്യത്തിന്നുതന്നെ മൂല
ച്ഛേദം പററുന്നതാണ്.

ഒരുവനേയൊ ഒരു കൂററുകാരേയൊ യഥായോഗ്യം ആദരിച്ചു ബഹു
മാനിക്കേണ്ടുന്ന ചുമതല മററോവന്നോ കൂററുകാക്കൊ ആണെന്നിരിക്കു
മ്പോൾ അങ്ങിനെ ചെയ്യാഞ്ഞാലുള്ള കുററവും അവക്കുതന്നെ ആയിരി
പ്പാനേ മാഗ്ഗമുള്ളു. എന്നിരിക്കെ തങ്ങളെ അങ്ങിനെമാനിക്കണം,
ഇങ്ങിനെ ആദരിക്കണം, എന്നൊക്കെ വാശിപിടിച്ചു ശഠിക്കുന്ന കൂട്ടർ
താന്താങ്ങളെത്തന്നെ അവമാനിക്കുകയാണെന്നേ പറവാൻ കാണുന്നുള്ളു.
ഈമാതിരി ലഘുകരണകാരണങ്ങളായ ശാഠ്യങ്ങൾ പൌരുഷത്തിന്റെ
പരമശത്രുവായ മടിയുടെ പട്ടുമെത്തകളാണെന്നാണ സൂക്ഷ്മദശികളായ
ലോകജ്ഞന്മാർ പറയുന്നത്. ഈവക മൌഢ്യങ്ങൾ നമ്മുടെ ഇടയിൽ
പലക്കും പററിപ്പോകുന്നുണ്ടെന്നു ലജ്ജയോടുകൂടിപ്പറയേണ്ടിവരുന്നു.

നമ്പൂതിരിമാരുടെ വഗ്ഗത്തിൽ ഇത്തരം അനാവശ്യവാശികളും ദുര
ഭിമാനഗോഷ്ഠികളും വളരെക്കുറവായിരുന്നു. എന്നുമാത്രമല്ല, വല്ല സമ
യങ്ങളിലും അവമാനത്തിന്നോ പരിഹാസത്തിന്നോ സംഗതിയായി
ട്ടുപോയാൽ അതുതന്നെ അവക്കു മാഹാത്മ്യസമ്പാദകമായിത്തീരത്തക്കവ
ണ്ണം പരിശ്രമിച്ചു ജയം നേടിയവരായ അനേകം നമ്പൂതിരിമാരുടെ
പൂവ്വചരിത്രങ്ങൾ കേൾപ്പാനുമുണ്ട്. മേപ്പത്തൂർ നാരായണൻഭട്ടതിരിയു
ടെ ആകിയ സൂക്തശ്ലോകങ്ങളുടേയും രാജസൂയപ്രബന്ധത്തിന്റേയും ഉത്ഭവം
ഈവക അവമാനങ്ങൾ വഴിക്കാണെന്നു പ്രസിദ്ധമാണല്ലൊ.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.



# ഇന്ത്യയിലെ വജ്രഖനികൾ

ഇന്ത്യാചക്രവർത്തിയുടെ മകുടമണ്ഡനമായ 'പ്രഭാഗിരി' എന്നു വിളിക്കപ്പെടുന്ന 'കോഹിനോർ' രത്നത്തെപ്പറ്റി അറിയാത്തവർ വായനക്കാരിൽ അധികം ഉണ്ടായിരിപ്പാൻ മാർഗ്ഗമില്ല. ഈ അനർഘരത്നത്തിന്റെയും, 'മെഗൽ' എന്നും 'പിററ്' എന്നും രണ്ടു മഹാരത്നങ്ങളുടെയും ജന്മഭൂമി ഇന്ത്യയാണെന്നു ധരിച്ചിട്ടുള്ളവരോട് ഈ രാജ്യത്തിലെ വജ്രഖനികളുടെ



ബാഹുല്യത്തെപ്പററി അധികം പറഞ്ഞിട്ടാവശ്യമില്ല. സർവ്വരത്നങ്ങളിലുംവെച്ചു വിലയേറിയ ഈതരം കല്ലുകൾ പുരാതനകാലത്ത് ഇന്ത്യയിൽനിന്നു മാത്രമേ കിട്ടിവന്നിരുന്നുള്ളു. ആകാലങ്ങളിൽ രത്നങ്ങൾക്കുതന്നെയല്ല സർവ്വാതിശായികളായ മാനസജ്ഞാനരത്നങ്ങൾക്കുകൂടി ഈ രാജ്യം കേൾവിപ്പെട്ടിരുന്നു. എന്നാൽ ഇപ്പോൾ അങ്ങിനെയല്ല. മഹത്തായും ഉപയോഗകരമായും ഉള്ള എല്ലാകാര്യങ്ങളിലും അന്യരാജ്യങ്ങൾക്കു ഇപ്പോൾ അധികം പ്രാമാണ്യം സിദ്ധിച്ചിട്ടുണ്ട്. രത്നങ്ങളുടെ കാര്യത്തിൽ ദക്ഷിണ അമേരിക്കയിലെ ബ്രസിലും ആഫ്റിക്കയിലെ കേപ്പുകോളനിയും മാനസജ്ഞാനദീപ്തിയിൽ യൂറോപ്പും ഇന്ത്യയെ തോല്പിച്ചിരിക്കുന്നു.

ഇന്ത്യയിൽ ഇപ്പോൾ വജ്രം കിട്ടിവരുന്നതു വളരെ ദുർല്ലഭമായിട്ടുമാത്രമാണ്. നമ്മുടെ പുരാണഗ്രന്ഥങ്ങളിൽ താഴെ പറയുന്ന എട്ടു സ്ഥലങ്ങളിൽനിന്നു രത്നക്കല്ലുകൾ എടുത്തുവന്നിരുന്നതായി കാണുന്നുണ്ട്. അവ, ൧. ഹിമവാൻപർവ്വതത്തിലുള്ള ഹൈമം ൨. മാതംഗം (ഗോൾക്കൊണ്ട) ൩. സൌരാഷ്ട്രം (സൂറത്ത്) ൪. പൌണ്ഡ്രം (ചൊട്ടാനാഗപുരം) ൫. കലിംഗം (മദിരാശിസംസ്ഥാനത്തിന്റെ ഉത്തരഭാഗം) ൬. കോസലം (അയോദ്ധ്യ) ൭. വീണാഗംഗ (വേയിൻഗംഗ) ൮. സൌവീരം (പഞ്ചനദം) എന്നീ രാജ്യങ്ങൾ ആകുന്നു. ഈ സ്ഥലങ്ങളിൽ ചിലത് അയൽരാജ്യങ്ങളിലുണ്ടാവുന്ന കല്ലുകൾ വാങ്ങി വില്പനക്കു ശേഖരിച്ചിരുന്ന കച്ചവടസ്ഥലങ്ങളായി മാത്രമേ ഗണിക്കപ്പെടുവാൻ കാരണം കാണുന്നുള്ളു. സൌരാഷ്ട്രം, അല്ലെങ്കിൽ ഇന്നത്തെ സൂറത്ത് ഇങ്ങിനെ

ഒരു ഉദാഹരണമായെടുക്കാം. ഇവിടെ ഖനികൾ ഒരുകാലത്തും ഉണ്ടായിരുന്നതായി തീർച്ചപ്പെടുത്തുവാൻ യാതൊരു തെളിവും ഇല്ല. മദിരാശി സംസ്ഥാനത്തിലെ കടപ്പ, ബല്ലാരി, കർണ്ണൂൽ എന്നീ ജില്ലകളും, ഹൈദരാബാദിലെ ഗോൾക്കൊണ്ട എന്ന സ്ഥലവും, മദ്ധ്യപ്രദേശങ്ങളിലെ സാംബാലപുരം, ചാന്ദ എന്നീ ജില്ലകളും, ബങ്കാളത്തിലെ ചോട്ടാനാഗപുരവും മദ്ധ്യ ഇന്ത്യയിലെ ബന്തൽകണ്ടും ആകുന്നു ഏതാനും അടുത്തകാലത്തു വജ്രം എടുത്തുവന്നിരുന്ന പ്രദേശങ്ങൾ.

മദിരാശിസംസ്ഥാനത്തുണ്ടാവുന്ന വജ്രക്കല്ലുകളെല്ലാം ഗോൾക്കൊണ്ടയിൽ കൊണ്ടുപോയി വിററുവന്നിരുന്നതുകൊണ്ട് അതുകൾ ഗോൾക്കൊണ്ട രത്നങ്ങൾ എന്നാണ വിചാരിക്കപ്പെട്ടിരുന്നത്. എന്നാൽ സൂറത്തിലും അതിന്നു ചുററുമുള്ള പ്രദേശങ്ങളിലും താമസിച്ചുവരുന്ന ഗുജറാത്തിവ്യാപാരികൾ കച്ചവടാവശ്യാർത്ഥം അനവധി കല്ലുകൾ സൂറത്തിലേക്ക നേരിട്ടു കൊണ്ടുപോയിരുന്നു. മദിരാശിയിലെ ഈ ഖനികളിൽ നിന്ന് ൧൮൪൦-ാമാണ്ടുവരെയ്ക്കും രത്നങ്ങൾ എടുത്തുവന്നിരുന്നുള്ളു. അതിന്നുശേഷം ഇവിടങ്ങളിലുള്ള ഖനികൾ ഫലപ്രാപ്തിയുള്ളതുകളായി കാണപ്പെടാത്തതുകൊണ്ട് എല്ലാം ത്യജിക്കപ്പെട്ടിരിക്കുന്നു. മനുഷ്യരെപ്പോലെ വജ്രങ്ങളും ബ്രാഹ്മണ, ക്ഷത്രിയ, വൈശ്യ, ശൂദ്രഭേദേന വിഭജിക്കപ്പെട്ടിട്ടുണ്ട്. ഇതിൽ ബ്രാഹ്മണവജ്രമാണ് ഏററവും അമൂല്യവും ഉൽകൃഷ്ടവും ആയിട്ടുള്ളതെന്നു പറയേണ്ടതില്ലല്ലോ. കടപ്പ, ബല്ലാരി, കർണ്ണൂൽ എന്നീ ജില്ലകളിൽനിന്നു എടുത്തുവന്നിരുന്ന വജ്രങ്ങൾ ശൂദ്രവർഗ്ഗത്തിൽപ്പെട്ടവയാണ്. ഈ പ്രദേശങ്ങളിൽ നടത്തപ്പെട്ടിരുന്ന ഖനനരീതി വളരെ എളുപ്പമായിട്ടുള്ളതും ആയിരുന്നു. രത്നങ്ങൾ ഉണ്ടാകുമെന്നു കണക്കാക്കപ്പെടുന്ന ഭൂമിയിൽ ഉദ്ദേശം ൩൨ അടി ആഴമുള്ള ഒരു ചതുരക്കുഴിയുണ്ടാക്കി അതിൽനിന്നും എടുക്കുന്ന ചളി, കല്ലു, മണ്ണു മുതലായ പദാർത്ഥങ്ങളെ മുകളിൽകൊണ്ടുവന്നു വളരെ നിഷ്കർഷയായി അരിക്കുമ്പോൾ അതുകളിൽ രത്നമുണ്ടെങ്കിൽ എടുത്തുശേഖരിക്കുകയാണ ചെയ്തിരുന്നത്. ഇങ്ങിനെ ചെയ്യുമ്പോൾ വജ്രങ്ങൾക്കുള്ള വിശേഷപ്രഭകൊണ്ട് അതുകളെ പ്രത്യേകം തിരിച്ചെടുപ്പാൻ ഒട്ടുംതന്നെ പ്രയാസമുണ്ടായിരുന്നില്ല.

ഏതാനും ഭാഗം മദിരാശിസംസ്ഥാനാധികാരത്തിൻകീഴിലും ഏതാനും നൈസാമിന്റെ അധികാരത്തിലും പെട്ടുകിടക്കുന്ന ഗോദാവരി, കൃഷ്ണാ എന്നീ ജില്ലകളിൽ വിളഞ്ഞിരുന്ന രത്നങ്ങൾ ബഹുകാലം ഗോൾക്കൊണ്ടരത്നങ്ങളെന്നു ലോകംമുഴുവനും കീർത്തിപ്പെട്ടിരുന്നു. ബ്രസിലിലും

കേപ്പിലും വജ്രം കണ്ടെത്തുന്നതിന്നുമുമ്പ് ഇന്ത്യയിലെ ഗോൽക്കൊണ്ടയും ഇന്ത്യാദ്വീപയോഗത്തിൽചേൎന്ന ബോൎണ്ണിയൊ എന്ന സ്ഥലവും മാത്രമെ വജ്രഗൎഭപ്രദേശങ്ങളായി ലോകമൊട്ടുക്ക് അറിഞ്ഞിരുന്നുള്ളു. ഈ വിധം ഖ്യാതിസമ്പാദിച്ചിട്ടുള്ള ഗോൽക്കൊണ്ടഖനികൾകൂടി മുതൽമുട്ടായ്കയാൽ ഇപ്പോൾ ഉപേക്ഷിക്കപ്പെട്ടിരിക്കുന്നു. ഇതിന്റെ സമീപങ്ങളിൽ പൂൎവ്വകാലത്ത് അനവധി അമൂല്യരത്നങ്ങൾ കിട്ടിവന്നിരുന്നതുകൊണ്ട് അന്ന് ഇതിന്ന് ലോകപ്രസിദ്ധിയുണ്ടായതിൽ അതിശയിപ്പാനില്ല. ഈ ദിക്കിൽനിന്നാണ് മൊഗൾ, പിററ്, നൈസാം എന്ന മഹാരത്നങ്ങൾ കണ്ടെത്തിയത്. ഇതിൽ മൊഗൾവജ്രത്തിന്റെ ജന്മഭൂമി കൊല്ലൂർ എന്ന സ്ഥലമാണ്.

മദ്ധ്യപ്രദേശങ്ങളിൽ മുമ്പു വജ്രങ്ങൾ എടുത്തുവന്നിരുന്നതു സാംബാലപുരം ജില്ലയിലും ചാന്ദജില്ലയിൽപെട്ട വൈരഗാർ എന്ന സ്ഥലത്തും ആണ്. ഇംഗ്ലണ്ടിൽ അടക്കേണ്ടുന്ന പണത്തിന്നു പകരമായി വജ്രം കയററി അയക്കുന്നത് ഏററവും നല്ലതായിരിക്കുമെന്നുകരുതി ഇവിടെ പണവജ്രക്കല്ലുകൾ വാങ്ങിക്കൊണ്ടുവരുന്നതിലെക്ക് വിശ്വസ്തനായ ഒരു ഉദ്യോഗസ്ഥനെ ചുമതലപ്പെടുത്തി നിയമിക്കേണ്ടതാണെന്ന് ൧൮൧൮-ൽ ക്ലൈവ് പ്രഭു മദിരാശിഗവൎണ്ണരോട് ആവശ്യപ്പെടുകയുണ്ടായി. എന്നാൽ രത്നങ്ങൾ ആവശ്യമുള്ളേടത്തോളം ഇവിടെ കിട്ടായ്കനിമിത്തം ഈ അഭിപ്രായം നിഷ്ഫലമായിത്തിന്നു. മദ്ധ്യപ്രദേശങ്ങളിൽ ഒരു ഖനിയിലും ഇപ്പോൾ വേലചെയ്യുന്നില്ല.

അക്ബർ, ജിഹാംഗീർ എന്നീ ചക്രവൎത്തികളുടെ കാലത്തു ചൊട്ടാനാഗപുരത്തിലെ ഖനികൾ അധികജയം പ്രാപിച്ചിരുന്നു. എങ്കിലും ഇപ്പോൾ അതുകളും വിട്ടൊഴിഞ്ഞിരിക്കുന്നു. ഈ ഖനികളിൽനിന്നു അന്നു കിട്ടിവന്നിരുന്ന അമിതരത്നത്തെക്കണ്ടിട്ടാണ് അന്നു കോക്ര എന്നുവിളിക്കപ്പെട്ടിരുന്ന ചൊട്ടാനാഗപുരത്തിന്റെ ചില മലംപ്രദേശങ്ങൾ അക്ബർ പിടിച്ചടക്കി അവിടുത്തെ സ്വാതന്ത്ര്യരാജാവായ മധുസിംഹനെ അക്ബരുടെ മഹാരാജ്യത്തിൻകീഴിൽ ഒരു ഉപരാജാവാക്കിയത്. ഒറിസ്സാവിൽ ആഫ്ഘാൻകാരായി നടന്ന യുദ്ധത്തിൽ മനസിംഹൻ എന്ന മഹാസേനാധിപന്നു ഈ മധുസിംഹൻ അപാരമായ സഹായം ചെയ്തുകൊടുത്തിട്ടുള്ളതും മററും ചരിത്രസംഗതികളുമാണല്ലൊ. ചൊട്ടാനാഗപുരം വജ്രത്തെപ്പററി ജിഹാംഗിർചക്രവൎത്തി അദ്ദേഹത്തിന്റെ ചരിത്രത്തിൽ ഈവിധം എഴുതിയിരിക്കുന്നു. "ഈ സ്ഥലം സൂബ്ബബിഹാരിൽപെട്ടതു

ളുതിൽക്കൂടി ഒഴുകുന്ന നദി അനവധി വജ്രം തരുന്നതും ആണ്. നദിയിൽ അധികം ജലം ഇല്ലാത്ത കാലങ്ങളിൽ ചെറുകുഴികളോ വൻഗുഹകളോ കാണാം. ഖനകന്മാർക്കു പരിചയംകൊണ്ടു ഈ കുഴികളിൽ വജ്രമുണ്ടാകുമെന്നോ ഇല്ലെന്നോ എളുപ്പത്തിൽ മനസ്സിലാകും. ഉണ്ടെന്നു കണ്ടാൽ അതുകളിൽനിന്നും നിഷ്പ്രയാസേന രത്നങ്ങൾ ശേഖരിക്കയും അതിൽ ഓരോ കല്ലുകൾക്കു ചിലപ്പോൾ ഒരുലക്ഷം രൂപ വിലമതിക്കയും ചെയ്യുന്നു. ഈ ജില്ലയും നദിയും ദുർജ്ജനസാലൻ എന്ന ജമിന്താരിന്റെ കൈവശമാണ്." പിന്നെ ഈ സ്ഥലത്തെ പിടിച്ചടക്കുവാൻ ബിഹാരിലെ ഗവർണ്ണരായ ഇബ്രാഹിംഖാനെ നിയോഗിച്ച വിവരവും ഇബ്രാഹിംഖാൻ ചെന്ന് ജമിന്താരിന്റെ വജ്രക്കല്ലുകളെ കൈവശപ്പെടുത്തിയ സംഗതിയും ഈ ചരിത്രത്തിൽ സവിസ്തരമായി പറഞ്ഞിട്ടുണ്ട്.

മദ്ധ്യഇന്ത്യാപ്രതിനിധികളുടെ ആധിപത്യത്തിൻകീഴിൽ ഉള്ള ബന്ദൽഖണ്ഡിലെ പന്ന എന്ന ഒരു നാട്ടുരാജ്യത്തിൽനിന്നുമാത്രമെ ഇന്ത്യയിൽ ഇപ്പോൾ വജ്രം എടുത്തുവരുന്നുള്ളു. ഇവിടുത്തെ ഖനികളിൽ ഉള്ള പണിക്കാർ ആദ്യനിവാസികളായ ഗോണ്ടവർഗ്ഗത്തിൽ ചേർന്നവരാണ്. ൨൭ അടി നീട്ട അകലമുള്ളതും ൩൦ അടി ആഴമുള്ളതും ആയ വൃത്തഗർത്തങ്ങളെ ആദ്യമായി ഇവർ നിർമ്മിക്കുന്നു. ഇതുകളിൽ ഉണ്ടാവുന്ന ഉറവു വെള്ളം ചക്രംവെച്ചോ മറ്റുപ്രകാരത്തിലോ തേവിക്കളകയും ചളി, കല്ല് മുതലായതുകൾ കൊട്ടകളിലാക്കി മുകളിലേക്കു എത്തിക്കുകയും ചെയ്യുന്നു. ഇങ്ങിനെ കയറ്റിക്കൊണ്ടു വരുന്ന പദാർത്ഥങ്ങളെ നിഷ്കർഷയായി അരിച്ചുമാറ്റം ആണ് ഇവിടെ ഇപ്പോൾ രത്നങ്ങൾ എടുത്തുവരുന്നത്. പന്നയിലെ ഖനികളിൽനിന്നും ഉദ്ദേശം രണ്ടുലക്ഷം ഉറപ്പിക വിലക്കുള്ള വൈരക്കല്ലുകൾ ഇപ്പോൾ കൊല്ലംതോറും കിട്ടിവരുന്നതായി കണക്കാക്കിയിരിക്കുന്നു.

കെ. പി. കറുപ്പ്.

# ഗ്രന്ഥനിരൂപണം

## ൧. എന്റെ ഗുരു.

വിശ്വവിശ്രുതനായ വിവേകാനന്ദസ്വാമികൾ ഇംഗ്ലീഷ്ഭാഷയിൽ ചെയ്തിട്ടുള്ള പ്രസംഗങ്ങൾ പ്രസിദ്ധങ്ങളാണല്ലോ. അവയിൽവെച്ച് ഒട്ടും അപ്രധാനമല്ലാത്ത ഒന്നാണ് 'എന്റെ ഗുരു' എന്ന പ്രസംഗം.

അമെരിക്കയിൽ ന്യൂയോക്ക്നഗരത്തിൽവെച്ച് ചെയ്തതായ പ്രസ്തുതപ്രസംഗം, സ്വാമികളുടെ ഗുരുവായ ശ്രീരാമകൃഷ്ണപരമഹംസരുടെ ജീവചരിത്രത്തെ പ്രതിപാദിക്കുന്നതാണ്. സാധാരണയായി പല ചരിത്രങ്ങളിലും കാണുന്ന മാതിരി ഊരും പേരും നാളും തിയതിയും എഴുതി നീട്ടി വലിച്ചു കാര്യം വർണ്ണിക്കുകയല്ലാ ഈ ജീവചരിത്രത്തിൽ ചെയ്തിട്ടുള്ളത്. ഇതിൽനിന്ന് ആത്മീയങ്ങളായ അനേകം തത്വങ്ങൾ പഠിച്ചറിയേണ്ടതായിട്ടുണ്ട്. ഒരു ശിഷ്യൻ തനിക്കുള്ള ഗുരുഭക്തിയെ പ്രദർശിപ്പിക്കേണ്ടത് ഇന്നവിധത്തിലാണെന്നും ഇതിൽ നിന്നറിയാവുന്നതാണ്. ഇങ്ങിനെ ജീവചരിത്രമെഴുതുന്നവൎക്ക് ഒരു മാതൃകാഗ്രന്ഥമാണെന്നു പറയാവുന്ന പ്രസ്തുതപ്രസംഗത്തെ മലയാളഭാഷയിൽ തൎജ്ജമചെയ്തു പ്രസിദ്ധപ്പെടുത്തിയ മ-രാ-രാ സി. കെ. രാജാ അവർകൾ ഭാഷക്കും നാട്ടുകാൎക്കും ചെയ്തിട്ടുള്ള ഉപകാരം വിസ്മരിക്കത്തക്കതല്ല. തൎജ്ജമ വളരെ മെച്ചമായിട്ടുണ്ടെന്നു പറഞ്ഞുകൂടാ; എന്നാൽ, രാജാ അവർകളുടെ ഒന്നാമത്തെ കൃതിയാണ് ഇതെന്നറിയുമ്പോൾ അദ്ദേഹംമുഖേന ഇനിയും അനേകം ഉത്തമഗ്രന്ഥങ്ങൾമലയാളികൾക്കു കിട്ടാനിടയുണ്ടാവുമെന്നുധാരാളം വിശ്വസിക്കാം. ഇതിന്നു വില ൩ ണ യാണ്.

---

## ൨. ഗുരുവായൂർ ദീപസ്തംഭം.

ഇക്കഴിഞ്ഞ ചിങ്ങമാസം ൧൭൨൩- ഗുരുവായൂർ കിഴക്കേ നടയിൽ, മ-രാ-രാ ജസ്റ്റീസ് സി. ശങ്കരൻനായരവർകളുടെ വഴിവാടായി ഒരു ദീപസ്തംഭം സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. അതിനെപ്പററി, കേരളവൎമ്മവലിയകോയിത്തമ്പുരാൻതിരുമനസ്സുകൊണ്ടു തുടങ്ങി കേരളത്തിലുള്ള അനേകം കവികളാൽ ഉണ്ടാക്കപ്പെട്ട ഒട്ടുവളരെ പദ്യങ്ങളെ ഒന്നിച്ചുകൂട്ടി അച്ചടിപ്പിച്ചു, ഗുരുവായൂർദേവസ്വം കാൎയ്യസ്ഥനായ മ-രാ-രാ എം. കോന്തിമേനോനവർകൾ പ്രസിദ്ധപ്പെടുത്തിട്ടുള്ള ഒരു പുതിയപുസ്തകമാണ് പ്രകൃതഗ്രന്ഥം. സംസ്കൃതത്തിലും മലയാളത്തിലുമായി എഴുതപ്പെട്ടിട്ടുള്ളവയായ ഇതിലടങ്ങിയ പദ്യങ്ങൾ, ദീപസ്തംഭത്തിന്റേയും, അതിനെ വഴിവാടു ചെയ്ത മഹാത്മാവിന്റേയും, ഇതിന്നുവേണ്ടി പ്രധാനമായി പരിശ്രമിച്ച കോന്തിമേനോനവർകളുടേയും ഗുണഗണങ്ങളെ വൎണ്ണിക്കുന്നവയാണ്. പുസ്തകത്തിന്റെ ആദിയിൽ സ്തംഭത്തിന്റെ ഒരു ഛായാപടം കൊടുത്തിട്ടുള്ളത് ഉചിതമായിട്ടുണ്ട്. കൊച്ചി ൧൦൭൧-ാംകൂർ രാമവൎമ്മ (അപ്പൻ)തമ്പുരാൻ തിരുമനസ്സിലെ രമണീയമായ മുഖവുര ഇതിന്നൊരലങ്കാരമായി

ത്തീൎന്നിട്ടുണ്ട്. പ്രസാധകന്റെ വകയായ പീഠിക സ്തംഭത്തിന്റെ ആഗമത്തെ വിവരിക്കുന്നതുമുണ്ട്. പദ്യങ്ങൾക്കു ചുരുക്കത്തിൽ ഒരു ടിപ്പണി കൊടുത്തിട്ടുള്ളതും നന്നായിരിക്കുന്നു. മഹാശ്ചൎയ്യമായ ഈ ദീപസ്തംഭത്തെക്കുറിച്ച് ഉ൨ കവികളുടെ വകയായി വന്ന പദ്യങ്ങൾ കിട്ടിയതിൽ ആശ്ചൎയ്യപ്പെടുവാനില്ല. ആകപ്പാടെ ഈ ദീപസ്തംഭംവഴിയായി ഒരു പുസ്തകം മലയാളികൾക്കു ലഭിച്ചതു ഗുരുവായൂരപ്പന്റെ കരുണാവിശേഷംകൊണ്ടുതന്നെയാണ്, ഇതിന്നു വില ൩ ണ യാകുന്നു.



൩. ചരമശ്ലോകങ്ങൾ.

ഇയ്യിടയിൽ തീപ്പെട്ടുപോയ സാമൂതിരിപ്പാട്ടുതമ്പുരാൻ തിരുമനസ്സിലെ ചരമഗതിയെക്കുറിച്ചു പൂമരത്തിൽ രേവുണ്ണിനെടുങ്ങാടി അവർകൾ ഉണ്ടാക്കിയ ചരമാൎദ്ധശതകമാണ് ഈ പുസ്തകം. പുസ്തകം ഞങ്ങൾ വായിച്ചുനോക്കിയതിൽ, കുറെ സാഹിത്യപരിചയവും കവിതാപരിശ്രമവും ചെയ്യുന്നതിന്നു ശേഷം മതിയായിരുന്നു ഗ്രന്ഥകൎത്താവിന്റെ അരങ്ങേററമെന്നാണു തോന്നിയത്. ഇത്രമാത്രം പറയുന്നതല്ലാതെ കവിതയിൽ ദോഷംപറഞ്ഞു പ്രണേതാവിന്നും തൽപ്രണയികൾക്കും വൈരസ്യം ജനിപ്പിക്കുവാൻ ഞങ്ങൾ ഒരുങ്ങുന്നില്ല. കവിതയിൽനിന്നു വല്ലഭാഗവും എടുത്തുകാണിക്കുന്നതായാൽ അതും സാഹസമായിത്തീരും. ഇതിന്ന് ഒരണ വിലയാണെന്നു കാണുന്നു.



# പലവക



റഷ്യയിലും ഡച്ചുരാജ്യത്തും ഉള്ള ഓരോ സസ്യശാസ്ത്രജ്ഞന്മാർ, വ്യാഴം, ശനി എന്നീ ഗ്രഹങ്ങളിൽ സസ്യങ്ങളും വൃക്ഷങ്ങളുമുള്ളതായി കണ്ടുപിടിച്ചിരിക്കുന്നുവത്രേ!.

*   *   *   *   *

പണ്ഡിതർ ആർ. വി. കൃഷ്ണമാചാൎയ്യരവർകൾ അയച്ചുതന്നിട്ടുള്ള സംസ്കൃതവ്യാകരണ ക്രോഡപത്രപുസ്തകവും, ദേശമംഗലം പ്രസ്സ് മാനേജരവർകൾ തന്നിട്ടുള്ള ഗുരുവായൂരപ്പന്റെ കഥയും സസന്തോഷം സ്വീകരിച്ചിരിക്കുന്നു. അഭിപ്രായം വഴിയെ.

*   *   *   *   *

കാലടി ശ്രീശങ്കരാചാൎയ്യക്ഷേത്രത്തിലെ പ്രതിഷ്ഠ വരുന്ന കുംഭമാസത്തിൽ കഴിപ്പാൻ നിശ്ചയിച്ചിരിക്കുന്നു. അതിന്റെ ആവശ്യത്തിലെക്കായി ശൃംഗേരിമഠം ശ്രീശങ്കരാചാൎയ്യസ്വാമി അവർകൾ മുൻകൂട്ടിത്തന്നെ പുറപ്പെട്ടിരിക്കുന്നതായും, കഴിഞ്ഞമാസം ൧൨-ാംനു തിരുവനന്തപുരത്ത് എത്തിയിരിക്കുന്നതായും അറിയുന്നു.

* * * * *

സംസ്കൃതചന്ദ്രിക, സുനൃതവാദിനി എന്നീ സംസ്കൃതപത്രങ്ങളുടെ പത്രാധിപരും പ്രസിദ്ധസംസ്കൃതപണ്ഡിതനും ആയ അപ്പാശൎമ്മവിദ്യാവാചസ്പതി അവർകൾക്ക്, ഭാരതധൎമ്മമഹാമണ്ഡലം എന്നപേരായ ധാൎമ്മികസഭയിൽനിന്നു വിദ്യാലങ്കാരനെന്നും, മഹോപദേശകനെന്നും രണ്ടു ബിരുദങ്ങൾ നൽകിയിരിക്കുന്നതായി അറിയുന്നു.

* * * * *

തിരുവനന്തപുരത്തുനിന്നു ശ്രീകണ്ഠേശ്വരം ജി. പത്മനാഭപിള്ള അവർകളുടെ പ്രസാധകത്വത്തിൻകീഴിൽ പുറപ്പെട്ടിട്ടുള്ള "ഭാഷാവിലാസം" എന്ന മാസികപത്രഗ്രന്ഥം ഞങ്ങൾക്കയച്ചുതന്നതു കിട്ടിയിരിക്കുന്നു. കൊല്ലത്തിൽ ൧ ക മാത്രം വരിസംഖ്യയുള്ള ഈ പുതിയസഹജീവിയെ കേരളീയർ ആദരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

* * * * *

"മംഗളോദയ"ത്തിൽ ഇതിന്നുമുമ്പ് അനേകം പ്രാവശ്യം പ്രസിദ്ധപ്പെടുത്തിട്ടുണ്ടായിരുന്ന സമ്മാനലേഖനപരസ്യത്തെ അനുസരിച്ച് ഇതുവരെയും ആരും ലേഖനങ്ങൾ അയച്ചുതന്നിട്ടില്ല. സമ്മാനലേഖനമെഴുതുവാൻ വിചാരിക്കുന്നവർ അവരവരുടെ ലേഖനങ്ങളെ വരുന്ന കുംഭം ൧൫-ാംനു-ക്കു മുമ്പായി കിട്ടിപ്പിക്കേണ്ടതാണെന്ന് ഒന്നുകൂടി അറിയിച്ചുകൊള്ളുന്നു. * * * * *

ഇക്കഴിഞ്ഞ ഡിസമ്പർമാസം ഒടുവിൽലാഹോരിൽ വെച്ചു ഭാരതമഹാജനസഭ (കോൺഗ്രസ്സ്) കഴിഞ്ഞുകൂടിയിരിക്കുന്നു. അതുസംബന്ധിച്ചു ബ്രാഹ്മണരുടെ അഭിവൃദ്ധിമാൎഗ്ഗങ്ങളാലോചിപ്പാനായി ഒരു ബ്രാഹ്മണസദസ്സും, ക്ഷത്രിയരുടെ അഭ്യുദയത്തിന്നായി ഒരു ക്ഷത്രിയസഭയും കരകൗശലാദിവൃദ്ധിക്കായി ഒരു കൈത്തൊഴിൽസമാജവും സ്ത്രീകളെമാത്രം സംബന്ധിക്കുന്ന കാൎയ്യങ്ങൾ നിരൂപിപ്പാനായി ഒരു സ്ത്രീസമിതിയും, ആചാരനടവടികളെ പരിഷ്കരിപ്പാനായി ഒരു ആചാരസഭയും കൂടിയിരിക്കുന്നു. * * * * *

ഇക്കഴിഞ്ഞ തുലാമാസത്തിൽ തൃശ്ശിവപേരൂർവെച്ചുകൂടിയ നമ്പൂതിരിയോഗക്ഷേമസഭാദ്വിതീയവാർഷികമഹായോഗത്തിന്റെ പ്രോസിഡിംഗ്സ് ഞങ്ങൾക്കയച്ചുതന്നതു സസന്തോഷം കയ്പറ്റിയിരിക്കുന്നു. ഇതിൽ സിക്രട്ടരിയുടെ റിപ്പോർട്ടിൽ വരവുചിലവുകണക്കു ചേൎത്തിട്ടുള്ളതിൽ മുന്നിരിപ്പടക്കം ആകെ വരവ് ക ൩൨൩—൬—൪ എന്നുള്ളതിനെ ൮൦൩—൬—൪ എന്നു തിരുത്തിവായിക്കേണമെന്നു സിക്രട്ടരി അവർകൾ ഞങ്ങളെ അറിയിച്ചിരിക്കുന്നു. ടി പുസ്തകത്തിന്നാവശ്യമുള്ള നമ്പൂതിരിമാർ തപാൽച്ചിലവിന്നു വേണ്ടിവരുന്ന സ്റ്റാമ്പോടുകൂടി യോഗക്ഷേമസഭാസിക്രട്ടരിയോടോ (തൃപ്പൂണിത്തുറ) ഞങ്ങളോടോ ആവശ്യപ്പെട്ടാൽ അയച്ചുകൊടുക്കുന്നതാണ്.

*　*　*　*　*

# വിചാരവിംശതിഃ

൧- ഭൃഗുനന്ദനബാഹുലക്ഷിത-
ക്ഷിതിജഃ കോപി യുവാ മഹീസുരഃ
വിജനേ വിചരൻ കദാചന
സ്വയമേവം ബഹുധാ വ്യചിന്തയൽ.

൨- “അഹഹാസ്തമയം സമീയിവാ-
നയമാമന്ദമരീചിരംശുമാൻ
ന മുദം തനുതേ സചേതസാം
ക്ഷയമഞ്ചന്നിവ നോ ഗുണോൽകരഃ.

൩- ശ്രുതിരസ്തമിതാ സ്മൃതിർമ്മൃതാ
ധൃതിരപ്യുച്ചലിതാ പദാൽപദം
ഇതി ദുല്ലളിതം ദശാന്തരം
കഥമസ്മൽകുലകണ്ടകം സഹേ?

൪- കൃതിഭിഃ കതി വാ ന പൂർവ്വജൈഃ
കൃതയഃ സംഗ്രഥിതാഃ സ്വയാ ധിയാ
കിമതഃ ഫലമദ്യ നഃ പുന-
ർവ്വൃത തന്ത്രീവശഗാന്തരാത്മനാം.

൫- അപി പാണിനിതന്ത്രപാരഗൈ-
രപി വാ ന്യായപയോധിതാരകൈഃ

ക്രിയതേ കൃതിഭിഃ കൃതാത്മഭിഃ
കൃതിരേകാപി? കൃതം വചശ്ശതൈഃ.

൬- ഇതി യദ്യപി വസ്തുതസ്ഥിതി-
സ്തദപി പ്രസ്തുതമസ്തു ചേദപി
ഇദമേകമസഹ്യവേദനം
യദമീ ഹന്ത ഗതാഃ കൃതാർത്ഥതാം

൭- അശനാദിചതുഷ്ടയം പരം
പുരുഷാർത്ഥം പരികല്പ്യ ചേതസി
അപഹാസശതൈരഹന്നിശാം
ന വിജാനന്തി ഗതാം കദാചന.

൮- അത ഏവ പുരാതനാൽ പഥഃ
സ്ഖലിതാഃ സർവ്വശുഭപ്രദായിനഃ
അനപേത്യ ച നവ്യമന്തരാ
ബത തിഷ്ഠന്ത്യുഭയത്ര വിച്യുതാഃ.

൯- ഇഹ പശ്ചിമരാജ്യശാസിതുഃ
പ്രതിപന്നേ ഭരണക്രമേ ക്രമാൽ
നവശിക്ഷണമന്തരാ പരം
ന കിമപ്യുദ്ഗമകാരണം ഭുവി.

൧൦- നിജരാജ്യഭവാഃ സഹോദരാ
നവശിക്ഷാവിധിദക്ഷചേതസഃ
പരമാ പദമാപ്തുമുദ്യതാ
ഇതി നൈതേ കലയന്തി ജാതുചിൽ

൧൧- സകലേഷ്വപി സാദ്ധ്യവസ്തുഷു
സ്വയമന്യാനനവീക്ഷണാശ്രയൈഃ
കഥമാത്മഗുണോചിതേ പഥി
ക്രമശേവ്യ്യപി നിധീയതാം പദം?

൧൨- കഥമുദ്ഗമമൃച്ഛതു സ്വയം
സമുദായോപി സഹായവർജ്ജിതഃ?
ന ഹി ബീജമവാപ്നുയാൽ സ്വയം
ജലസേകാന്തരിതഃ പ്രരോഹണം.

൧൩-യദി നവ്യപഥസ്യ സംശ്രയം
പരിഹാര്യം കലയന്തി ചേതസി

അപഹായ പരംപരാഗതം
ശുഭമാർഗ്ഗം വിചരന്ത്യമീ കുതഃ ?.

൧൪- ഭഗവൻ ! ഭവതഃ പ്രസാദതോ
ഭവതു പ്രേപ്സിതസിദ്ധിരദ്യ മേ
സഹജാ മമ മാ കദാചിദ-
പ്യപഗച്ഛന്തു ജുഗുപ്സിതം പദം.

൧൫- സമയാനുസൃതം സ്വഭാവതഃ
സമുദായാന്തരസംഗതം ശുഭം
അധിഗന്തുമധീശ്വരാനിമാൻ
കലയന്തു ത്വദപാംഗവീചയഃ.

൧൬- ജഗദേകഗുരുപ്രഭാജുഷോ
ഭഗവച്ഛംകരപാദയോഗിനഃ
കുലസന്തതിവല്ലരീമിമാം
കഥമീക്ഷേ വിധുരത്വമാഗതാം ?.

൧൭- ന പരം പരികല്പ്യമൈഹികം
ന ച പാരത്രികമന്തിമം സുഖം
ഉഭയം ഹൃദയത്ര സാധകം
സുഖസന്ധാനനിധാനമക്ഷയം.

൧൮- ഇയമുത്തമഭവ്യസാധികാ
മതിരേഷാമുപചീയതാം ദ്രുതം
ദയതാം ച ദയാപയോനിധി-
ർദ്ദയിതാർദ്ധാംഗസഖോ യതീശ്വരഃ.

൧൯- ജയമൃച്ഛതു ശശ്വദുദ്യമ-
ക്രമസംപ്രാപ്തശുഭോദയോജ്ജ്വലം
ജഗദേകശുഭാവഹം മഹോ
മഹനീയം ധരണീസുരാംഗജം”.

൨൦- ഇതി ബഹുവിധചിന്താപ്രാർത്ഥനാഭിഃ സ്വകീയാം
മതിമുകുരമവാപ്താം ഭാവനാം ഭാവുകോൽകഃ
ബഹിരവതരണായ പ്രസ്ഫുടീകൃത്യ സോയം
ദ്വിജമണിരഹരന്ത്യം യാപയാമാസ യാമം.

എം. നീലകണ്ഠൻനമ്പൂതിരി.

## പണം അടച്ചവരുടെ പേരും സംഖ്യയും

(ഒന്നാംകൊല്ലത്തെ).

ബഹുമാനപ്പെട്ട...........................................തിരുമനസ്സുകൊണ്ട്.

| | |
|---|---|
| തിരുവിതാംകൂർ മഹാരാജാവ് | ൧—൫—0 |
| കൊച്ചി ൭-ാംകൂർ രവിവർമ്മതമ്പുരാൻ | ൧—൫—0 |
| ടി ൧൫-ാം കൂർ കേരളവർമ്മതമ്പുരാൻ | ൧—൫—0 |
| എ. ആർ. രാജരാജവർമ്മാ എം. എ. | ൧—൫—0 |
| കേരളവർമ്മമൂത്തതമ്പുരാൻ (ചങ്ങനാശ്ശേരി) | ൧—0—0 |
| എം. ഉദയവർമ്മരാജാ ബി. എ. | ൧—൫—0 |
| പൂഞ്ഞാററിൽ അശ്വതിനാൾ രാജാ | ൧—൫—0 |

മ—രാ—രാ...........................................അവർകൾ.

| | |
|---|---|
| അരുമന ശ്രീനാരായണൻതമ്പി | ൧—൫—0 |
| തിരുവനന്തപുരംകൊട്ടാരംമാനേജർ ടി. ശങ്കരൻതമ്പി | ൧—൫—0 |
| ഇ. രാമവാരിയർ ബി. എ. | ൧—൫—0 |
| വട്ടപ്പറമ്പിൽ കേശവവലിയവലിയത്താൻ | ൧—൫—0 |
| അരിയമ്പറമ്പത്തു കിട്ടുണ്ണിമേനോൻ | ൧—൫—0 |
| തിരുവനന്തപുരം ചീഫ് ഇഞ്ചിനിയർആപ്പീസ്സിൽ മാനേജർ കേരളവർമ്മതമ്പാൻ ബി. എ. | ൧—൫—0 |
| മാപ്പിളതിരുമുൽപ്പാട് കേരളവർമ്മൻ (തിരുവനന്തപുരം) | ൧—൫—0 |
| പാലിയത്ത് വലിയകൊച്ചുണ്ണിഅച്ചൻ | ൧—൫—0 |
| കോണിക്കലെടത്തിൽ ചാത്തുക്കുട്ടിഅച്ചൻ | ൧—൫—0 |
| കുത്താമ്പള്ളി രാമൻനമ്പ്യാർ | ൧—൫—0 |
| ടി തെയ്യൻമേനോൻ, വക്കീൽ | ൧—൫—0 |
| പി. കെ. അച്ചൻ (ചേന്നമംഗലം) | ൧—൫—0 |
| പണ്ടാരത്തിൽ ശേഖരൻനായർ | ൧—൫—0 |
| കാലടിപുഷ്പോത്ത് വൈദ്യൻ വാസുനമ്പ്യാർ | ൧—൫—0 |
| കാവിൽതിരുത്തിക്കാട്ട് നാരായണൻനമ്പീശൻ | 0—൩—൫ |

ബ്രഹ്മശ്രീ...........................................അവർകൾ.

| | |
|---|---|
| തേലക്കാട്ടു ശങ്കരൻനമ്പൂതിരി | 0—൯—൪ |
| പെരുമനത്തു കുഞ്ഞുണ്ണിനമ്പൂതിരി | ൧—൫—0 |
| ടി പുരുഷോത്തമൻനമ്പൂതിരി | ൧—൫—0 |
| ചന്തൽ ജാതവേദൻനമ്പൂതിരി | ൧—൫—0 |
| എ. ൭. ടി. കെ. എം. വലിയനാരായണൻനമ്പൂതിരിപ്പാട് | ൧—൫—0 |

| ബ്രഹ്മശ്രീ | അവർകൾ |
|---|---|
| കുന്നത്തുപടിഞ്ഞാറേടത്തു അനുജൻനമ്പൂതിരിപ്പാട് | ൨—വ്യ—൦ |
| മാനാട്ടില്ലത്തു നീലകണ്ഠൻനമ്പൂതിരി | ൨—വ്യ—൦ |
| കണ്ണിക്കുളത്തിൽ നിലകണ്ഠൻനമ്പൂതിരി | ൨—വ്യ—൦ |
| ചെറിയാക്കുളത്തിൽ ഗോവിന്ദൻനമ്പൂതിരി | ൨—വ്യ—൦ |
| ഹരിപ്പാട്ടുവഞ്ഞൂർ പരമേശ്വരൻനമ്പൂതിരി | ൧—൩—൪ |
| കല്ലത്താറ്റില്ലത്തു കൃഷ്ണൻഈശ്വരൻനമ്പൂതിരി | ൨—വ്യ—൦ |
| ആലഞ്ഞൂർകോശ്ശേരി നാരായണൻനമ്പൂതിരി | ൨—വ്യ—൦ |
| മുട്ടുമഠത്തിൽ കൃഷ്ണൻനാരായണരു | ൨—വ്യ—൦ |
| പത്മനാഭൻപോററി ബി. എ. (തിരുവനന്തപുരം) | ൨—വ്യ—൦ |
| ഇരവിമംഗലത്തു കേശവൻനമ്പൂതിരി | ൨—൦—൦ |
| തെക്കിനിയേടത്തു വലിയ പരമേശ്വരൻനമ്പൂതിരി | ൨—വ്യ—൦ |
| ആറന്മുളഇളയതമ്പുരാൻവക അകത്തേപ്രവൃത്തിവിചാരിപ്പ് വൈദ്യനാഥയ്യർ | ൨—വ്യ—൦ |
| മുതുകുളത്തുപടിഞ്ഞാറെമനക്കൽ ശംഭുകേശവൻനമ്പൂതിരി | ൨—വ്യ—൦ |
| അവിഞ്ഞിക്കാട്ടു നീലകണ്ഠൻഭട്ടതിരിപ്പാട്ട | ൨—വ്യ—൦ |
| പാമ്പുംമേക്കാട്ടു പരമേശ്വരൻനമ്പൂതിരി | ൨—വ്യ—൦ |
| വൈദ്യമഠത്തിൽ നാരായണൻനമ്പൂതിരി | ൨—വ്യ—൦ |
| വെങ്ങാട്ടൂർ വലിയനാരായണൻനമ്പൂതിരിപ്പാട്ട | ൰—൦—൦ |
| വേങ്ങല്ലൂർ അച്ഛൻനമ്പൂതിരി | ൨—വ്യ—൦ |
| പെരാമങ്ങല്ലൂർ നാരായണൻനമ്പൂതിരി | ൨—വ്യ—൦ |
| തമാന്നൂർ നാരായണൻനമ്പൂതിരി | ൨...വ്യ...൦ |
| ഇടമനവാസുദേവൻകടംബെരുനമ്പൂതിരി | ൨...വ്യ...൦ |
| താന്നിക്കാട്ടില്ലത്തു എം. ഗണപതിനമ്പൂതിരി | ൨...വ്യ...൦ |
| വൈദികൻ കപ്പിളിങ്ങാട്ടു അനുജൻനമ്പൂതിരി | ൨...വ്യ...൦ |
| വടക്കേടത്തുപെരുമ്പടപ്പിൽ വാസുദേവൻനമ്പൂതിരി | ൨...വ്യ...൦ |
| എ. എൻ. ഗംഗാധരൻനമ്പൂതിരി | ൨...വ്യ...൦ |
| കൂടലാററുപുറത്തു അനുജൻനമ്പൂതിരിപ്പാട്ട | ൨...വ്യ...൦ |
| പി. വി. ശങ്കരൻനമ്പൂതിരി | ൨...വ്യ...൦ |
| തോട്ടുവായ്ക്കേടത്തു ത്രിവിക്രമൻനമ്പൂതിരിപ്പാട്ട | ൨...വ്യ...൦ |
| നീണ്ടൂർവടക്കേടത്തില്ലത്തു നാരായണൻനമ്പൂതിരി | ൨...വ്യ...൦ |
| നാരായണമംഗലത്തു നാരായണൻനമ്പ്യാതിരി | ൨...വ്യ...൦ |
| ഇണ്ടന്തുരുത്തി നീലകണ്ഠൻനമ്പ്യാതിരി | ൨...വ്യ...൦ |
| സി. എസ്സ്. സുബ്രഹ്മണ്യൻപോററി ബി. എ. | ൨...വ്യ...൦ |

| ബ്രഹ്മശ്രീ | അവ ക |
|---|---|
| കുറവട്ടുവണ്ണാമനക്കൽ ശ്രീധരൻനമ്പൂതിരിപ്പാട്ട | വ.. വ്യ .. |
| കാത്തിരപ്പുറപ്പൂർ ഋഷഭദേവൻനമ്പൂതിരി | വ...വ്യ... |
| പെരുമ്പള്ളി ഇല്ലത്തുദാമോദരൻനമ്പൂതിരി | വ...വ്യ... |
| എടവഴിപ്പുറത്തു വാസുദേവൻനമ്പൂതിരി | വ...വ്യ... |
| മല്ലിശ്ശേരി ശങ്കരൻനമ്പൂതിരി | വ...വ്യ... |
| ഊമമ്പിള്ളിജ്യേഷ്ഠൻനമ്പൂതിരിപ്പാട്ട | വ...വ്യ... |
| പാറയിൽ നീലകണ്ഠൻസോമയാജിപ്പാട്ട | വ...വ്യ... |
| കറുത്തേടത്തു നീലകണ്ഠൻനമ്പൂതിരി | വ...വ്യ... |
| അഴിഞ്ഞിലത്തുചെമ്പാഴി നാരായണൻനമ്പൂതിരി | വ...ഠ... |
| കട്ടുമണ്ടൂരപാലശ്ശേരി പരമേശ്വരൻനമ്പൂതിരി | വ...വ്യ... |
| കരുമാറപ്പുറ വാസുദേവൻനമ്പൂതിരിപ്പാട്ട | വ...വ്യ... |
| ആറമ്പുറത്തു പുരുഷോത്തമൻനമ്പൂതിരി | വ...വ്യ... |
| ഭദ്രകാളിമറ്റപ്പിള്ളി മഹൻ മൂസ്സനമ്പൂതിരിപ്പാട്ട | വ...ഫ...0 |
| കരിപ്പുത്തു കേശവൻനമ്പൂതിരി | വ...വ്യ...0 |
| ഒരുപുലാശ്ശേരി നീലകണ്ഠൻനമ്പൂതിരിപ്പാട്ട | വ...വ്യ...0 |
| കരിപ്പാല കുഞ്ചുനമ്പൂതിരി | വ...വ്യ ..0 |
| മാത്തൂർ ശങ്കരൻനമ്പൂതിരിപ്പാട്ട | വ...വ്യ ..0 |
| ഇട്ട്യാമ്പറമ്പത്തു വാസുദേവൻനമ്പൂതിരി | വ...വ്യ...0 |
| കോഴിശ്ശേരി മഹൻ നാരായണൻനമ്പൂതിരിപ്പാട്ട | ഫ...വ്യ ..0 |
| മേപ്പൊയിലത്തു ബ്രഹ്മദത്തൻനമ്പൂതിരി | വ...വ്യ...0 |
| പുലാച്ചേരി അഷ്ടമൂർത്തിനമ്പൂതിരി | വ...വ്യ...0 |
| ആണ്ടലാടി അച്യുതൻനമ്പൂതിരി | വ...വ്യ...0 |
| ആനാറി മഹൻ നാരായണൻനമ്പൂതിരി | വ...വ്യ...0 |
| പി. ആർ. സുന്ദരയ്യർ ബി. എ, ബി. എൽ. | വ...വ്യ...0 |
| ഈക്കൂർമറത്തിൽ നാരായണരുജനാർദ്ദനരു | വ...വ്യ...0 |
| പെരുമ്പള്ളിയേഴിയത്തു വാസുദേവൻനമ്പൂതിരി | വ...ഠ...0 |
| മുരിങ്ങൂരില്ലത്തു നാരായണൻനമ്പൂതിരി | വ...ഠ...0 |
| പന്തൽവൈദികൻ പരമേശ്വരൻനമ്പൂതിരി | വ...വ്യ...0 |
| എടത്താമര ആര്യൻഭട്ടതിരിപ്പാട്ട | വ...വ്യ...0 |
| എടപ്പിള്ളിശങ്കരരാജാ | വ...വ്യ...0 |
| എടപ്പിള്ളികൃഷ്ണരാജാ | ഫ...ന്യ...0 |
| ചേലൂർ നമ്പൂതിരി | വ...വ്യ...0 |
| പഴഞ്ഞാമ്പറമ്പു നാരായണൻനമ്പൂതിരി | വ...വ്യ...0 |

| ബ്രഹ്മശ്രീ | അവർകൾ |
| --- | --- |
| പച്ചാമ്പിള്ളി പത്മനാഭൻസോമയാജിപ്പാട്ട | ഫ...ന്ന...൦ |
| ചെങ്ങല്ലൂർ പരമേശ്വരൻനമ്പൂതിരി | വ...വ്യ...൦ |
| കെ. പി. ശങ്കരൻനമ്പൂതിരി | വ...൦...൦ |
| കിടക്കോട്ടുതല നാരായണൻനമ്പൂതിരി | വ...വ്യ...൦ |
| പയ്യമ്പിള്ളി രാമൻനമ്പൂതിരി | വ...വ്യ...൦ |
| പല്ലിക്കാട്ട അഷ്ടമൂർത്തിനമ്പൂതിരി | ൦...൪...൦ |
| കിടക്കോട്ടുതല പശുപതിനമ്പൂതിരി | വ...വ്യ...൦ |
| ടി. ആർ. പരമേശ്വരയ്യർ, വക്കീൽ | വ...വ്യ...൦ |
| കൂടല്ലൂർ നാരായണനെന്ന ഉണ്ണിനമ്പൂതിരിപ്പാട്ട | വ...വ്യ...൦ |
| കോടനാട്ട നീലകണ്ഠൻനമ്പൂതിരിപ്പാട്ട | ൦...വ്യ...൦ |
| വെട്ടനാട്ടുപാറ വാസുദേവൻനമ്പൂതിരി | വ...വ്യ...൦ |
| പഴയത്തു നമ്പിസോമയാജിപ്പാട്ട | വ...വ്യ...൦ |
| ഭട്ടിയിൽകുഴിയംകുന്നത്തു ദാമോദരൻനമ്പൂതിരി | വ...വ്യ...൦ |
| കുഴിയംകുന്നത്തുഭട്ടിയിൽ ദാമോദരൻനമ്പൂതിരി | വ...വ്യ...൦ |
| ഭട്ടിയിൽതെക്കേടത്തു ശ്രീകുമാരൻനമ്പൂതിരി | വ...വ്യ...൦ |
| പാഴിയൂർമരുവന്നൂർ തുപ്പൻനമ്പൂതിരിപ്പാട്ട | വ...വ്യ...൦ |
| കുഴിക്കാട്ട ശ്രീധരൻവാസുദേവൻനമ്പൂതിരി | വ—വ്യ—൦ |
| കരകന്നൂർവടക്കേടത്തു പോതായൻനമ്പൂതിരി | വ—വ്യ—൦ |
| ആദിരിയേടത്തു ദിവാകരൻഭട്ടതിരിപ്പാട്ട | വ—വ്യ—൦ |
| കാണിപ്പയ്യൂർ പരമേശ്വരൻനമ്പൂതിരിപ്പാട്ട | വ—വ്യ—൦ |
| പൊഴക്കരചെന്നാസ്സ് നാരായണൻനമ്പൂതിരിപ്പാട്ട | വ—വ്യ—൦ |
| പാണ്ടാപാമ്പത്തു കുഞ്ഞൻഭട്ടതിരിപ്പാട്ട | വ—വ്യ—൦ |
| തിരുമനശ്ശേരികോട്ടയിൽ വലിയതമ്പുരാൻ | വ—വ്യ—൦ |
| കരത്തേടത്തു നാരായണൻനമ്പൂതിരി | ഫ—൦—൦ |
| തവന്നൂർ പരമേശ്വരൻനമ്പൂതിരി | വ—വ്യ—൦ |
| മൂത്തമല പുരുഷോത്തമൻനമ്പൂതിരി | വ—വ്യ—൦ |
| കെ. പി. നാരായണൻമൂസ്സത് | ൦...ഫ൦...൦ |
| ശ്രീമതി. എടക്കുന്നിവാരിയത്തു തായിക്കുട്ടിവാരസ്യാരവർകൾ | വ...വ്യ...൦ |

(രണ്ടാം കൊല്ലത്തെ)

ബഹുമാനപ്പെട്ട......................................................തിരുമനസ്സുകൊണ്ട്.

| | |
| --- | --- |
| അനന്തപുരത്തു മൂത്തകോയിത്തമ്പുരാൻ | വ—വ്യ—൦ |
| കൊച്ചി ന-ാം രാജാ | ര—വ്യ—൦ |
| എം. ഉദയവർമ്മരാജാ ബി. എ. | ഫ—വ്യ—൦ |

| | |
|---|---|
| മ-ം-രാ-ം-രാ.............................................. | അവർകൾ |
| കരുമാലിൽവീട്ടിൽ കൃഷ്ണപിള്ള | വ—വ്യ—൦ |
| കാവിൽതിരുത്തിക്കാട്ട നാരായണൻനമ്പീശൻ | വ...ഫ..ര് |
| ശ്രീമതി, എടക്കുന്നിവാരിയത്തു തായിക്കുട്ടിവാരസ്യാരവർകൾ | ഫ...വ്യ...൦ |
| ബ്രഹ്മശ്രീ .............................................. | അവർകൾ. |
| കൂടല്ലൂർ നാരായണനെന്നഉണ്ണിനമ്പൂതിരിപ്പാട്ട | വ—വ്യ—൦ |
| കോടനാട്ട നീലകണ്ഠൻനമ്പൂതിരിപ്പാട്ട | വ—വ്യ—൦ |
| കുഴിയാകുന്നത്തുഭട്ടിയിൽ ദാമോദരൻനമ്പൂതിരി | ൦—വ്യ—൦ |
| ഭട്ടിയിൽതെക്കേടത്തു ശ്രീകുമാരൻനമ്പൂതിരി | ൦...ൌ...൦ |
| കരകന്നൂർ വടക്കേടത്തു പോതായൻനമ്പൂതിരി | ൦...വ്യ...൦ |
| പയ്യൂർനീലകണ്ഠൻഭട്ടതിരിപ്പാട്ട | വ—വ്യ—൦ |
| പൂങ്ങാട്ട നാരായണൻനമ്പൂതിരി | വ—വ്യ—൦ |
| കടലായി ശ്രീധരൻനമ്പൂതിരിപ്പാട്ട | വ—വ്യ—൦ |
| പള്ളിപ്പാട്ട് എന്ന മുല്ലമംഗലത്തു കൃഷ്ണൻഭട്ടതിരിപ്പാട്ട | വ—വ്യ—൦ |
| പെഴക്കരച്ചേന്നാസ്സ് നാരായണൻനമ്പൂതിരിപ്പാട്ട | വ—വ്യ—൦ |
| പാണംപറമ്പത്തു കുഞ്ഞൻഭട്ടതിരിപ്പാട്ട | വ—വ്യ—൦ |
| തിരുമനശ്ശേരികോട്ടയിൽ വലിയതമ്പുരാൻ | വ—വ്യ—൦ |
| നാറാണമംഗലത്തു വാസുദേവൻനമ്പൂതിരി | വ—വ്യ—൦ |
| അവന്നൂർ പരമേശ്വരൻനമ്പൂതിരി | വ—വ്യ—൦ |
| തേലക്കാട്ട ശങ്കരൻനമ്പൂതിരി | വ...ര്...വ്യ |
| മാടപ്പാട്ട ചിത്രൻനമ്പൂതിരി | വ—വ്യ—൦ |
| പള്ളിപ്പുറത്തു ശങ്കരൻനമ്പൂതിരി | വ...വ്യ..൦ |
| കൊളങ്കര വാസുദേവൻനമ്പൂതിരി | വ...വ്യ...൦ |
| മുണ്ടേക്കാട്ട ദിവാകരൻനമ്പൂതിരി | വ...വ്യ...൦ |
| കിടക്കോട്ടുതല നാരായണൻനമ്പൂതിരി | ൦...വ്യ..൦ |
| പാമ്പുമ്പിള്ളി രാമൻനമ്പൂതിരി | വ...വ്യ...൦ |
| കരുത്തേടത്തുഅരിപ്രത്തു നാരായണൻനമ്പൂതിരിപ്പാട്ട | വ...വ്യ...൦ |
| വിദ്യാവിലാസിനീസഭാ സിക്രട്ടരിമാർ | ഫ...ന്ന...൦ |
| ഇട്യാമ്പറമ്പത്തു വാസുദേവൻനമ്പൂതിരി | ൦...വ്യ...൦ |
| പുലാച്ചേരി അഷ്ടമൂർത്തിനമ്പൂതിരി | വ...വ്യ...൦ |
| ആണ്ടേപാടി അമൃതൻനമ്പൂതിരി | ൦...വ്യ...൦ |
| കുമാരമംഗലത്തില്ലത്തു നാരായണൻദാമോദരൻനമ്പൂതിരി | വ...വ്യ...൦ |
| നെടുമ്പള്ളിതരണനല്ലൂർ പത്മനാഭൻനമ്പൂതിരിപ്പാട്ട | വ...വ്യ...൦ |
| ആമല്ലൂർ ത്രിവിക്രമൻനമ്പൂതിരി | ൦...ര്...൦ |
| ചെറുവള്ളൂർ പരമേശ്വരൻനമ്പൂതിരി | വ...ര്...വ്യ |

മം—മാനേജർ.

ഒന്നു നോക്കിയാൽ പ്രത്യക്ഷപ്പെടും. ദേശാഭിമാനമുള്ളവർ തങ്ങൾക്കും നാട്ടിന്നും ക്ഷേമമായ ഈ സൌകൎയ്യമായ ഏൎപ്പാടിന്റെ ഗുണങ്ങളെ ഒന്നു പരിശോധിക്കേണ്ടതാണ്. മുറാത്തു തീവണ്ടിസ്റ്റേഷനുണ്ട്. ഭാരതപ്പുഴയുടെ വക്കത്താണ്. മണ്ണുകൊണ്ടു ഏതുതരം സാമാനങ്ങളും ഉണ്ടാക്കികൊടുക്കും. ഓടുകൾ, ഇഷ്ടികകൾ മുതലായവ ലക്ഷങ്ങളെക്കായി തയ്യാറാക്കികൊടുപ്പാൻ ഒരുക്കമുണ്ട്. അധികത്തുക ആവശ്യമുള്ളവർ മുൻകൂട്ടി അറിവുതന്നാൽ മതി.

ഇപ്പോൾ തയ്യാറുള്ള സാമാനങ്ങളുടെ

| | വിലവിവരം | ക. | ണ. |
|---|---|---|---|
| (1) | 1-ാം തരം ഓട് 1000 ത്തിന്ന് | 30. | 0. |
| | 2-ാം തരം ടി ടി | 25. | 0. |
| | 3-ാം തരം ടി ടി | 20. | 0. |
| (2) | മൂലോട് ഒന്നാന്തരം 1000 ത്തിന്ന് | 100 | 0. |
| | ടി രണ്ടാംതരം ടി | 80 | 0. |
| (3) | സീലിങ്ങ് ടൈൽ (ഉള്ളിൽ മേയുന്നത്) | | |
| | ഒന്നാന്തരം 1000 ത്തിന്ന് | 35. | 0. |
| | ടി രണ്ടാംതരം ടി | 30. | 0. |
| (4) | കാറോട് ഒന്നാന്തരം നൂറെണ്ണത്തിന്ന് | 75. | 0. |
| (5) | കണ്ണാടിഓട് ഒന്നാന്തരം നൂറെണ്ണത്തിന്ന് | 100. | 0. |
| (6) | ഒമ്പത് ഇഞ്ച് ചതുരക്കട്ട (ഇഷ്ടിക) നിലത്തു | | |
| | വിരിപ്പാനുള്ളതു ഒന്നാന്തരം 1000 ത്തിന്ന് | 30. | 0. |
| | ടി രണ്ടാന്തരം ടി | 25. | 0. |
| (7) | ആറ് ഇഞ്ച് ചതുരക്കട്ട ഒന്നാന്തരം ടി | 25. | 0. |
| | ടി രണ്ടാന്തരം ടി | 22. | 8. |

## പ്രത്യേക അറിയിപ്പ്

എല്ലാ പ്രധാനസ്ഥലങ്ങളിലും ഉത്സാഹികളായ ഏജണ്ടന്മാരെ ആവശ്യമുണ്ട്. തക്കതായ കമീഷൻ കൊടുക്കും. അധികവിവരം അറിവാൻ ആഗ്രഹമുള്ളവർ താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ എഴുതി ചോദിക്കേണ്ടതാണ്.



എ. കെ. ടി. കെ. എം. ടൈൽഫാക്ടറി
ഷൊറണ്ണൂർ (തെക്കെമലയാളം)



# ഭരത ഇൻഷ്യുരൻസ് കമ്പനി

മൂലധനം ഉറുപ്പിക 10,00,000

ഫണ്ടിൽ ഇരിപ്പ് ക 9,00,000.

അവകാശികൾക്ക് ബോദ്ധ്യപ്പെടുത്തികഴിഞ്ഞത് ക 2,00,000

കൊല്ലംതോറും വരവ് ക 3,00,000.

5,000 ഉറുപ്പിക 60-ാമത്തെ വയസ്സിലൊ, അതിന്നുമുമ്പിൽ മരിച്ചാൽ ഭാൎയ്യക്കോ മറ്റോ, കിട്ടുന്നതിന്ന് മാസം 1 ക 9 ണ മാത്രം അടച്ചാൽമ

ദരിദ്രന്ന് ഒരു നിധി !

ധനവാന്ന് ഒരു വഴി !!

ക്ഷേത്രങ്ങൾ, സമുദായങ്ങൾ, വിവാഹങ്ങൾ മുതലായത് എളുപ്പത്തിൽ ഉണ്ടാകുവാനുള്ള തരം.

അധികവിവരങ്ങൾക്ക് താഴെ വിലാസത്തിൽ എഴുതുക.

ടി. എൻ. കൃഷ്ണയ്യർ

ഏജണ്ട്, തിരുവില്ല്വാമല.

## മദിരാശി നിങ്ങളുടെ മുറ്റത്ത്

ഏതൊരു സാധനവും വളരെ സഹായമുള്ള വിലക്ക് ഒരു ചെറിയ കമ്മീഷൻമാത്രം കൂട്ടി ഇവിടെനിന്ന് മടക്കത്തപാലിൽ നിങ്ങൾക്കയക്കുന്നതാണ്.

## റബ്ബർപേരുമുദ്രകൾ

ഏതുഭാഷയിലും ഏതുമാതിരിയിലും തപാൽകൂലി മുതലായതി പുറമെ 1ക 12ണക്ക് കൊടുക്കുന്നതാണ്. ഒരുകുപ്പി മഷി, ഒരു ബ്രഷ് ഒരു മഷിഒഴിപ്പാനുള്ള പാഡ്, മുതലായത് ഈ വിലയിൽ അടങ്ങും. 1 ഉറുപ്പിക മുൻപണത്തോടുകൂടി ആവശ്യക്കാരയക്കേണ്ടതാണ്.

## സുഗന്ധ നാസിക ചൂൎണ്ണം

തലരോഗങ്ങളും, മൂക്കിലുള്ള രോഗങ്ങളും ഈ വിശേഷപ്പൊടി ഉപയോഗിച്ചാൽ തീരെ ഭേദംവരും. വില 1 കുപ്പി 4 ഉൾപ്പെടെ 7ണ. 12 കുപ്പിക്ക് 2ക 12ണ. തപാൽകൂലി 8 ക 4ണ.

വിലാസം:—

അഡ്വർടൈസിംഗ് ആൻ കമ്മീഷൻ ഏജ

മദ്രാസ്.

# മംഗളോദയം

പുസ്തകം ൨. } ൧൦൮൫ കുംഭമാസം { ലക്കം ൪.

വിഷയങ്ങൾ



ദേശമംഗലം അച്ചുകൂടത്തിൽ
അച്ചടിച്ചത്.
1085

# മംഗളോദയം

പുസ്തകം ൨ | കുംഭമാസം | ലക്കം ൪


## മംഗളം

സുഖമെന്നു ജനത്തിനാകവേ ചിൽ-
സുഖമൊന്നെന്നുപദേശമുദ്രകാട്ടി
സുഖമാസ്യമണ്ഡപത്തിൽ വാഴും
മുഖമഞ്ചുള്ള മുനീന്ദ്രനെത്തൊഴുന്നേൻ.

എളേടത്തു തയ്ക്കാട്ട് നാരായണൻമൂസ്സ്.

# പഞ്ചാംഗഗണിതപരിഷ്കാരം



വൈദികമതാനുയായികളായ ഹിന്തുക്കളുടെ എല്ലാ കർമ്മങ്ങൾക്കും കാലപരിജ്ഞാനം ഒഴിക്കാൻ പാടില്ലാത്ത ഒരു കാൎയ്യമാണെന്നറിയാത്തവർ ആരും ഉണ്ടായിരിക്കയില്ല. അതുപോലെതന്നെ കാലജ്ഞാനത്തിന്നുള്ള സാമഗ്രികളെ യഥാൎത്ഥമായും വ്യക്തമായും സമ്പാദിച്ച് ഒട്ടും തെറ്റുകൂടാതെ കർമ്മങ്ങളെ അനുഷ്ഠിക്കുന്നവരും അധികം ഉണ്ടായിരിപ്പാനിടയില്ല. സൂൎയ്യൻ മുതലായ ഗ്രഹങ്ങളുടെ ഗതിവിശേഷങ്ങളെ അറിയുന്നതാണല്ലൊ കാലജ്ഞാനത്തിന്റെ മർമ്മം. ആ വക ഗ്രഹങ്ങളുടെ പരിവൎത്തനക്രമങ്ങളെ വ്യക്തമായി മനസ്സിലാക്കേണമെങ്കിൽ ഗോളജ്ഞാനംകൂടാതെ ഒരിക്കലും സാധിക്കുന്നതല്ല. ഗോളങ്ങൾക്കും കാലക്രമംകൊണ്ടു ചലനവ്യത്യാസം വരാവുന്നതാകയാൽ ഒരു കാലത്ത് ഒരു പ്രകാരത്തിൽ അറിയപ്പെട്ടിരുന്ന കാലത്തെ മറ്റൊരുകാലത്തും മറ്റൊരുവിധത്തിൽ അറിയേണ്ടതായിട്ടുവരും.

അതിനാൽ കാലപ്രതിപാദകങ്ങളായ പഞ്ചാംഗങ്ങളെ ഗണിക്കുന്നതിൽ ഏന്നും വ്യത്യാസംവരാത്തതായ ഒരു മാൎഗ്ഗം ഉണ്ടായിരിപ്പാൻ തരമില്ലെന്നു വരുന്നു.

ഇപ്പോൾ നമ്മുടെ ഇടയിൽ നടപ്പുള്ളതായ പഞ്ചാംഗഗണിതം, പരഹിതമെന്നും ദൃക് ഏന്നും രണ്ടുപ്രകാരത്തിലാണല്ലോ. ഈ രണ്ടു സമ്പ്രദായങ്ങൾക്കും സൂക്ഷ്മത്തിൽ ഏറാക്കുറ അന്തരമുള്ളതിനാൽ ചില കാൎയ്യങ്ങളിൽ പരഹിതവും മററ ചില കാൎയ്യങ്ങളിൽ ദൃക്കും ആണ് ഉപാദേയമായിട്ടുള്ളതെന്ന് ഒരു വ്യവസ്ഥയും ശാസ്ത്രജ്ഞന്മാരാൽ നിശ്ചയിക്കപ്പെട്ടിട്ടുണ്ട്. ദൃശ്യങ്ങളായിട്ടുള്ള ഗ്രഹണാദികളിൽ ദൃക്കും അദൃശ്യങ്ങളായ ശ്രാദ്ധാദികളിൽ പരഹിതവും അണപ്രമാണമായിട്ടുള്ളതീ. കുറെക്കാലമായി നടന്നുവരുന്ന ഈ സമ്പ്രദായത്തെ അവലംബിച്ചു ഗണിച്ചുണ്ടാകുന്ന ഫലങ്ങളിൽ ഇപ്പോൾ അല്പാല്പം വ്യത്യാസം കാണുന്നുവെന്നു ശാസ്ത്രജ്ഞന്മാർ പ്രസ്താവിച്ചു തുടങ്ങിയിരിക്കുന്നു. സദാ പരിവൎത്തനശീലങ്ങളായ ഗ്രഹഗോളങ്ങളുടെ ചലനഭേദത്താൽ അവശ്യം സംഭവിക്കാവുന്നതായ ഈ അസ്ഫുടതയെ വാസ്തവമായിക്കണ്ടുപിടിച്ചു പരിഹരിപ്പാനുള്ള കാലം അതിക്രമിക്കുകയും ചെയ്തിരിക്കുന്നു. അങ്ങിനെ ചെയ്യാത്ത പക്ഷം നാം എല്ലാ കൎമ്മങ്ങളിലും അംഗീകരിച്ചുവരുന്ന സമയം തെററിപ്പോവാതിരിപ്പാൻമാൎഗ്ഗമില്ല. (1)

മേൽപ്പറഞ്ഞ സംഗതികളെപ്പറ്റിയാലോചിക്കുമ്പോൾ പഞ്ചാംഗഗണിതത്തിൽ തക്കതായ ആലോചന ചെയ്ത് സൂക്ഷ്മവും വിദ്വത്സമ്മതവും ആയ ഒരു സിദ്ധാന്തം ഉണ്ടാക്കുന്നത് അത്യന്താപേക്ഷിതമായിക്കാണുന്നു. ഭാരതഖണ്ഡത്തിലുള്ള എല്ലാ ഹിന്തുക്കൾക്കും ഒരുപോലെ സംബന്ധിക്കുന്നതായ ഈ കാൎയ്യം, വന്ദ്യശ്രീ ശൃംഗേരിമഠം ശങ്കരാചാൎയ്യസ്വാമികളുടെ ശ്രദ്ധക്കു വിഷയീഭവിച്ചതിനാൽ അവിടുന്നുതന്നെ ഈ കാൎയ്യത്തിൽ വേണ്ടതൊക്കെ പ്രവൎത്തിപ്പാനായി ഒരുങ്ങിപ്പുറപ്പെട്ടിരിക്കുന്നു. ആൎയ്യമതാനുയായികളായ അനേകം വിദ്വാന്മാരുടെ അഭിപ്രായങ്ങൾക്കനുസരിച്ച്, കുറച്ചു ദിവസങ്ങൾക്കു മുമ്പ് പാപവിനാശം എന്ന സ്ഥലത്തുവെച്ചുസ്വാമികൾ ഇതിന്നായി ഒരു ജ്യോതിശ്ശാസ്ത്രസംഘം കൂട്ടുകയും അതിൽ അനേകം പണ്ഡിതന്മാർ ഹാജരാവുകയും ചെയ്തിരുന്നു. ആ സംഘത്തിൽ

(1) മംഗളോദയം 2-ാം പുസ്തകം 2-ാം ലക്കത്തിൽ എ. ആർ. രാജരാജവൎമ്മാ എം. എ; എം. ആർ. എ. എസ്സ്. എഴുതിയ "കാലഗണന" നോക്കുന്നതായാൽ ഈവക സംഗതികൾ വ്യക്തമാകുന്നതാണ്

വെച്ചുതന്നെ ഈ ആലോചനക്കു തക്കതായ പരിപാകം സിദ്ധിച്ചുവെങ്കിലും, ജ്യോതിശ്ശാസ്ത്രത്തിന്റെ ചില പ്രസ്ഥാനങ്ങളെപ്പററി വാദിക്കുന്ന വിദ്വാന്മാരുടെ അഭിപ്രായങ്ങൾ വ്യക്തമായി അറിയുവാൻ അന്നു സാധിക്കാതെ പോയതിനാൽ ആ കാൎയ്യം മറെറാരവസരത്തിലേക്കു നീട്ടിവെച്ചിരുന്നു. ഇപ്പോൾ ആദിഗുരുശ്രീ ശങ്കരാചാൎയ്യസ്വാമികളുടെ സ്മാരകമായി അവിടുത്തെ ജന്മഭൂമിയായ കാലടിയിൽ പണിചെയ്തുവരുന്ന ക്ഷേത്രത്തിലെ പ്രതിഷ്ഠാകലശം ഈ മാസം ൧൦-ാംനു-ക്കു നിശ്ചയിച്ചിരിക്കുന്നതു നിൎവ്വഹിപ്പാനായി സ്വാമികൾ കാലടിയിൽ എത്തിയിരിക്കുന്നതുകൊണ്ട് ആ പ്രതിഷ്ഠാകലശത്തോടു സംബന്ധിച്ച് ഈ കാൎയ്യവും ആലോചിപ്പാനായി നിശ്ചയിച്ചിരിക്കുന്നു. ആ അവസരത്തിൽ ജ്യോതിശ്ശാസ്ത്രപണ്ഡിതന്മാരും ധാൎമ്മികന്മാരുമായ മഹാന്മാർ യോഗത്തിൽ സന്നിധാനം ചെയ്ത് ഈ ആലോചനയിൽ പങ്കുകൊള്ളേണ്ടതും, ആ യോഗത്തിൽ നിന്നുതന്നെ പഞ്ചാംഗഗണിതത്തിൽ അത്യാവശ്യങ്ങളായ ഏൎപ്പാടുകൾ ചെയ്യേണ്ടതുമാണ്. പരിശുദ്ധമായ ഈ ഭാരതഖണ്ഡത്തിൽ ആകെയുള്ള ജനസംഖ്യയിൽ ഒരു വലിയ ഭാഗത്തിന് ഒട്ടാകെ തട്ടുന്ന പ്രസ്തുത കാൎയ്യത്തിൽ കേരളീയന്മാരായ പണ്ഡിതന്മാരും ഉദാസീനത കാണിക്കാതിരിക്കേണ്ടതാണ്. യോഗനടവടികളുടെ പൂൎണ്ണമായ വിവരം, മഹാമഹിമശ്രീ കേരളവൎമ്മ വലിയ കോയിത്തമ്പുരാൻ (സി. എസ്സ്. ഐ.) തിരുമനസ്സുമുഖേന പ്രസിദ്ധപ്പെടുത്തിയതായ താഴെ ചേൎക്കുന്ന വിവരണപത്രത്തിൽ നിന്നറിയാവുന്നതാകുന്നു:—

ശ്രീ ശൃംഗേരി ജഗൽഗുരുസ്വാമികളുടെ അദ്ധ്യക്ഷതയിൽ പാലക്കാട്ടുവെച്ച് രണ്ടുമാസം മുമ്പു ജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ ഒരു യോഗം കൂട്ടുകയും അന്നു സ്വാമികൾ അദ്വൈതതത്വവാദിയും മഹായോഗിയും ആയ ആദിശ്രീ ശങ്കരാചാൎയ്യസ്വാമികളുടെ ജന്മഭൂമിയായ കാലടിയിൽ വെച്ച് രണ്ടാമതു ഒരു യോഗം കൂടണമെന്നു തീൎച്ചയാക്കുകയും ചെയ്തിരുന്നു. കാലടിയിൽ ഇപ്പോൾ ഒരു ഉത്തമക്ഷേത്രവും അതിനോടു ചേൎന്നു അടുത്തുള്ള പുഴയിൽ ഒരു സ്നാനഘട്ടവും കെട്ടിവരുന്നുണ്ട്. ക്ഷേത്രത്തിൽ സരസ്വതീദേവിയേയും ശ്രീശങ്കരാചാൎയ്യരേയും ൧൯൧൦ ഫേബ്രുവരി ൨൧-ാംനു ശൃംഗേരി സ്വാമികളുടെ ആജ്ഞാനുസരണം പ്രതിഷ്ഠ ചെയ്യുന്നതാണ്. ശൃംഗേരിമഠം കാൎയ്യദൎശിയായ ബ്രഹ്മശ്രീ ശ്രീകണ്ഠശാസ്ത്രികൾ ഈ വിഷയങ്ങളിൽ അത്യന്തം ജാഗ്രത കാണിക്കുന്നുണ്ടെന്നു മാത്രമല്ല, ഓരോ പഞ്ചാംഗങ്ങൾക്കും തമ്മിലുള്ള വ്യത്യാസങ്ങളെ പരിഹരിക്കുന്നതിനു ശ്രമിക്കുന്നുമുണ്ട്.

൨. സിദ്ധാന്തം, വാക്യം, ദൃഗ്ഗണിതം മുതലായ ജ്യോതിശ്ശാസ്ത്രവിഭാഗങ്ങളെ അവലംബിച്ച ഭിന്നരീത്യാ വ്യവഹരിക്കുന്ന ഭാരതീയജ്യോതിശ്ശാസ്ത്രജ്ഞന്മാരെ ക്ഷണിച്ചുവരുത്താനായി ദിവ്യശ്രീ ശൃംഗേരിസ്വാമികളും അവിടത്തെ കാൎയ്യദൎശിയും എന്നെ അധികാരപ്പെടുത്തിട്ടുണ്ട്. മേൽപറഞ്ഞ മൂന്നു വിഭാഗങ്ങളിലും നല്ല പാണ്ഡിത്യമുള്ളവരെ ഇതിനാൽ ഹാൎദ്ദപൂൎവ്വം ക്ഷണിച്ചുകൊള്ളുന്നു. അങ്ങിനെ വരുന്നവരിൽ യാത്ര ഭക്ഷണം മുതലായവയ്ക്കു വേണ്ട ചിലവുകൾ ചെയ്യുവാൻ ത്രാണിയില്ലാത്തവൎക്ക ആ വകയെല്ലാം മഠത്തിൽ നിന്നു നിവൃത്തിച്ചു കൊടുക്കുന്നതാകുന്നു.

൩. ഈ മൂന്നു ജ്യോതിശ്ശാസ്ത്രപ്രസ്ഥാനങ്ങൾക്കും ൧൦൦ കയിൽ കുറയാത്ത ഓരോ സംഖ്യവീതം സമ്മാനിക്കുവാൽ തീച്ചയാക്കിട്ടുള്ളതു ഓരോ പ്രസ്ഥാനത്തിലും ദൃഢമായ പാണ്ഡിത്യമുണ്ടെന്നു സമ്മതി ലഭിക്കുന്ന ആളുകൾക്കു അതു വീതിച്ചു കൊടുക്കുന്നതുമാണ്. പ്രസ്തുതസമ്മേളനത്തിനു വന്നുചേരാൻ കഴിയാത്തവരായ പണ്ഡിതശ്രേഷ്ഠന്മാർ തങ്ങളുടെ അഭിപ്രായങ്ങളെ പുരാതനങ്ങളും നൂതനങ്ങളും ആയ ഗ്രന്ഥങ്ങളെ അടിസ്ഥാനപ്പെടുത്തി പ്രബന്ധരൂപമായി അയച്ചുതരേണമെന്നു അപേക്ഷിച്ചുകൊള്ളുന്നു. ആ വക പ്രബന്ധങ്ങൾ നിൎവ്വാഹകസംഘത്തിന്നു അഭിമതങ്ങളായി തോന്നുന്നപക്ഷം തൽകൎത്താക്കന്മാൎക്കും തക്കതായ സമ്മാനങ്ങൾ കൊടുക്കുന്നതാണ്.

൪. ൧൯൧൦ ഫെബ്രുവരി ൭-ാംനു- മുതൽ രണ്ടാഴ്ചയോളം അപ്പഴപ്പോൾ തീച്ചപ്പെടുത്തുന്ന അവസരങ്ങളിലും ദിവസങ്ങളിലും ഈ സംഘം കൂടുന്നതാണ്. സംഘത്തിൽ ഹാജരാകാൻ വിചാരിക്കുന്ന ആളുകളിൽ ധനസഹായം ആവശ്യപ്പെടുന്നവർ താഴെ പേർ പറയുന്ന ആളെ കാലേകൂട്ടി അറിയിക്കണം.

൭. സ്വാമികളുടെ പ്രത്യേകമായ അനുവാദം കൂടാതെ വാദപ്രതിവാദങ്ങൾ ഉണ്ടാകുന്നതല്ല. മൂന്നു പ്രസ്ഥാനങ്ങളിലും ഉള്ള പണ്ഡിതന്മാർ അവരുടെ ഗണിതസിദ്ധാന്തങ്ങളെപ്പറ്റിയുള്ള പ്രബന്ധങ്ങൾ സംഘത്തിൽ വായിക്കേണ്ടതും അവരുടെ അഭിപ്രായങ്ങൾക്കു ആധാരങ്ങളായ ലക്ഷ്യങ്ങൾ എഴുതി തയ്യാറാക്കിയിരിക്കേണ്ടതുമാണ്.

൬. ഈ സംഘത്തിന്റെ മുഖ്യമായ ഉദ്ദേശം ഭാരതഖണ്ഡത്തിലുള്ള വിവിധപഞ്ചാംഗങ്ങളിലും പ്രായേണ കണ്ടുവരുന്ന വ്യത്യാസങ്ങളെ പരിഹരിക്കയും ഭാവിയിൽ പഞ്ചാംഗരചനക്കുപയുക്തമായ ഒരു ഗണിതമാൎഗ്ഗത്തെ നിയമിക്കുകയും ചെയ്യുകയാകുന്നു. ഈ ശ്രമത്തിന്റെ

ഗൌരവവും ആവശ്യകതയും സ്പഷ്ടമാണല്ലോ.

൭. ഹിന്തുക്കളുടെ മതസംബന്ധമായ കർമ്മങ്ങളെല്ലാം സൂൎയ്യന്റെയും മററു ഗ്രഹങ്ങളുടെയും ചലനങ്ങളെ സംബന്ധിച്ചുള്ള ശരിയായ ജ്ഞാനത്തെ അവലംബിച്ചിരിക്കുന്നതുകൊണ്ടു ഈ സംഘത്തിന്റെ ആലോചനകൾ ഹിന്തുസമുദായത്തിനാകപ്പാടെ പ്രയോജനകരങ്ങളാണല്ലോ. അതുകൊണ്ടു വിദ്വാന്മാർ ഈ സംഘത്തിന്റെ ഉദ്ദേശങ്ങളെ നിറവേററുന്നതിനു വേണ്ട സഹായങ്ങൾ ചെയ്തുതരേണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

൮. സംഘോദ്ദേശനിവൃത്തിക്കു ധൎമ്മശാസ്ത്രപണ്ഡിതന്മാരുടേയും ജ്യോത്സ്യന്മാരുടേയും സഹായം അത്യന്താപേക്ഷിതമാകയാൽ അവരെ സംഘത്തിലേക്കു പ്രത്യേകം ക്ഷണിച്ചുകൊള്ളുന്നു. അവരുടെ യോഗ്യത അനുസരിച്ചു അവൎക്കും പ്രതിഫലം കൊടുക്കുന്നതാകുന്നു.

മററു വിവരങ്ങൾക്കു താഴെകാണുന്ന ആളോടു ആവശ്യപ്പെട്ടാൽ മതി.

ബി. സൂൎയ്യനാരായണറാവു ബി. ഏ., എം. ആർ. എ. എസ്സ്.
"അസ്ട്രോളജിക്കൽ മാഗസിൻ" പത്രാധിപർ,
സൂൎയ്യാലയം,
മദ്രാസ്.



# മായ

വേദാന്തശാസ്ത്രത്തിൽ ലോകം മായയാണെന്നു പറയുന്നു. അതിന്റെ അൎത്ഥം അതൊരു വ്യാജവേഷമാണെന്നും വാസ്തവമല്ലെന്നും ആകുന്നു.

എന്നാൽ നമ്മുടെ കണ്ണിൽ കാണുന്നതും നാം ദേഹത്തിൽ തട്ടിയറിയുന്നതും ഇല്ലാത്തതാണെന്നു പറയുന്നതു ആളുകൾക്കു വിശ്വാസ്യമായി തോന്നുകയില്ല. "രജ്ജുസൎപ്പംപോലെ" എന്നും "സ്വപ്നസമാന"മെന്നും ലോകത്തെ പറയുന്നതു മേൽപറഞ്ഞ അഭിപ്രായത്തെ വിശദമാക്കുന്നതിനുള്ള ഉദാഹരണങ്ങൾമാത്രമാകുന്നതല്ലാതെ അതിലേക്കു ശാസ്ത്രന്യായക്രമത്തിനു കാരണങ്ങളാകയില്ല. ഈ കാരണങ്ങളെ കണ്ടുപിടിച്ചതു കാണ്ട് എന്ന ഒരു ജൎമ്മൻ തത്വജ്ഞാനിയാകുന്നു.

ആത്മാവെന്നും പരമെന്നും രണ്ടവസ്ഥകളുള്ളതിൽ, പരങ്ങളു
വിചാരണയാലാണ് തത്വശാസ്ത്രജ്ഞന്മാർ പണ്ടു ലോകതത്വം ക
പിടിക്കാൻ ശ്രമിച്ചിട്ടുള്ളതു. ആ പരങ്ങളുടെ നശ്വരസ്വഭാവത്തി
നിന്നാണ് അനശ്വരവസ്തുവിനെ അവർ ഊഹിച്ചിട്ടുള്ളതു. എന്നാ
ദൃഷ്ടലോകംതന്നെ വാസ്തവം എന്നു വിശ്വസിക്കുന്ന ജഡവാദം ഇപ്ര
ഞ്ഞ അന്വേഷണക്രമത്തിൽ നിഷേധിക്കപ്പെടുന്നതല്ല. എന്തെന്നാ
അനുഭവക്രമത്തിനു ലോകഗതിയെവിട്ടു അന്യതത്വസ്ഥാപനം അപേ
ക്ഷിതമായിരിക്കുന്നില്ല. അതിനാൽ ഈ പരകീയവിചാരണവിട്ടു കാണ
ദ്രഷ്ടാവായ ബുദ്ധിയെ ആത്മീയവിചാരണയാൽ വിവേചിച്ചു. ബുദ്ധി അ
ന്യസാധനങ്ങളെ ഗ്രഹിക്കുന്നതു, കാലം, ആകാശം, നിമിത്തത്വം എ
ന്നിങ്ങിനെ മൂന്നു സാധനങ്ങൾമുഖേനയാണെന്നും, നിറമുള്ള കണ്ണാ
യിൽക്കൂടെ നോക്കിയാൽ, ദൃഷ്ടവസ്തുക്കളെല്ലാം ആ കണ്ണാടിയുടെ നി
ത്തിൽ കാണപ്പെടുന്നതുപോലെ ഈ സാധനത്രയത്തിന്റെ സ്വഭാ
ത്തോടെ മാത്രമെ നമുക്കു ലോകഗ്രഹണമുള്ളു എന്നും ഈ വ്യവച്ഛേ
ത്താൽ വെളിപ്പെട്ടു. നാം കണ്ണാടിയിൽക്കൂടെ നോക്കുമ്പോൾ കണ്ണാ
യിൽ ഒരു നിറം പറ്റിയിരിക്കുന്നതായി ബോധപ്പെട്ടാൽ, ദൃഷ്ടവസ്തു
വിന്റെ സൂക്ഷ്മാവസ്ഥ നാം കാണുന്നതുപോലെയല്ലെന്നു നമുക്കു ബോ
പ്പെടുന്നതുപോലെ, കാണ്ടിന്റെ മതം ശരിയായിരുന്നാൽ, ലോകത്തി
ന്റെ സൂക്ഷ്മാവസ്ഥ നാം കാണുന്നതല്ലെന്നു വരുന്നതും, അപ്പോൾ
മായാവാദത്തിനു യൌക്തികമായ ശാസ്ത്രീയാധാരം സിദ്ധിക്കുന്നതും ആ
കുന്നു. ഇന്ത്യയിലെ ഋഷിമാരും ഗ്രീഷ്യയിൽ പാർമിനഡിസ്, പ്ലേറ്റോ
മുതലായവരും ലൌകികാവസ്ഥയിൽനിന്നും വേറായ ഒരു പാരമാർത്ഥിക
വസ്ഥയുണ്ടെന്നു ബോധിച്ചിരുന്നു. എന്നാൽ അതൊരു സ്വപ്നോദയ
പോലെ മാത്രമായിരുന്നു. ഈ തത്വത്തിനു ശാസ്ത്രന്യായക്രമത്തിൽ
ആധാരം സിദ്ധിച്ചതു കാണ്ടിൽനിന്നും ആകുന്നു.

ബുദ്ധിസ്വഭാവനിർണ്ണയത്തിനു (൧) പൂർവ്വത്വം, (൨) അവിവിക്ത
ത്വം, (൩) അവശ്യത്വം, (൪) ഗണകത്വം, (൫) നി[illegible]ത്വം
(൬) അനന്തത്വം എന്നിങ്ങിനെ ൬ ലക്ഷണങ്ങൾ മാർഗ്ഗമായി അവ
നെ അദ്ദേഹം ചിന്തചെയ്തു. മൺപൊടികളിൽനിന്നും ഇരുമ്പിനെ
എടുക്കുന്നതിനു അയസ്കാന്തം എന്നപോലെ മിശ്രമായിരിക്കുന്ന അനു
ഭവോഷ്ടത്തിൽനിന്നും ബുദ്ധിയുടെ സ്വതസ്സിദ്ധധർമ്മങ്ങളെ കണ്ടുപിടി
ന്നതിനു ഈ ആറു ലക്ഷണങ്ങളെക്കൊണ്ടു പ്രയോഗപ്പെടുത്തി, ഓരോ

ഗ്രഹണത്താലും ആകാശം കാലം നിമിത്തത്വം ഈ മൂന്നംശങ്ങളും വെളിയിൽനിന്നു വരുന്നവയല്ലെന്നും, ദ്രഷ്ടാവായ ബുദ്ധിയുടെ സ്വതസ്സിദ്ധധർമ്മങ്ങളാണെന്നും, ചിപ്പിമത്സ്യത്തിന്റെ ആളുവാ മണ്ണിൽ പൊതിഞ്ഞു മുത്തുണ്ടാകുന്നതുപോലെ ഈ ധർമ്മത്രയത്താൽ ആകുന്ന ഓരോ ബാഹ്യഗ്രഹണരൂപം ബുദ്ധിചമെക്കുന്നതെന്നും കണ്ടു. ഇതിലെല്ലാ മേൽ പറഞ്ഞ ഷഡ്ലക്ഷണപ്രയോഗത്തെ ദൃഷ്ടാന്തരൂപമായി സ്വല്പം പ്രസ്താവിച്ചുകൊള്ളാം.

(൧) പൂർവ്വത്വം. ബാഹ്യവസ്തുക്കളിൽനിന്നു രശ്മികൾമാർഗ്ഗമായും ശബ്ദവീചികൾമാർഗ്ഗമായും ഇന്ദ്രിയങ്ങളിൽ ഹനനങ്ങൾ സംഭവിക്കയാലാണു നമുക്കു ആ വസ്തുക്കളുടെ ഗ്രഹണമുണ്ടാകുന്നതു. എന്നാൽ ഇതിൽ വെളിയിൽനിന്നു വരുന്നതു ഹനനം മാത്രമാകുന്നു. അതു കാഴ്ചയിൽ കൃഷ്ണമണിയിൽ കാണുന്ന ഒരു പ്രതിബിംബമാകുന്നു. എന്നാൽ നാം കാണുന്നതു ആ പ്രതിബിംബത്തെയുമല്ല; വെളിച്ചത്തെയുമല്ല. ഈ രണ്ടിൽനിന്നും ഭേദമായ ഒരു ആകാശസ്ഥാനം കല്പിതമായ വസ്തുവാകുന്നു. അതുകൊണ്ടു ആകാശകല്പന ചിപ്പിമത്സ്യത്തിന്റെ ആളുവാ എന്നപോലെ ഹനനത്താൽ പൂർവ്വമായി നമ്മളിൽ ഉണ്ടായിരിക്കണം. പഞ്ഞിയായി ഒരു യന്ത്രത്തിൽ ഇടുന്ന സാധനം നൂലായി യന്ത്രത്തിൽനിന്നും കിട്ടുന്നതിൽ നൂലിന്റെ ആകൃതികൊടുക്കുന്ന ശക്തി യന്ത്രത്തിൽ പഞ്ഞി ഇടുന്നതിനു മുമ്പെ സിദ്ധമായിരിക്കണം. ഇതുതന്നെ പൂർവ്വത്വം.

(൨) അവിവിക്തത്വം. ബാഹ്യഗ്രഹണവിഷയത്തിൽ ഒരു വസ്തു ഒരു സ്ഥാനത്തിൽ ഉള്ളതായി നാം വിചാരിക്കുന്നതുപോലെ അതില്ലാതെയും വിചാരിക്കാം. എന്നാൽ ആ വസ്തു വഹിക്കുന്ന സ്ഥാനം ഇല്ലാത്തതായി വിചാരിക്കാൻ കഴിയുന്നതല്ലാ. അതിനാൽ ആകാശധർമ്മം ബുദ്ധിയിൽനിന്നും വിവേക്തവ്യമല്ലാ. ഇതു അവിവിക്തത്വം.

(൩) അവശ്യത്വം. ഓരോ ഗ്രസിതവസ്തുവിനും ഓരോ സ്ഥാനം ആവശ്യകമാണ്. ഒരേസ്ഥാനത്തെത്തന്നെ രണ്ടുവസ്തുക്കൾ വസിക്കയോ സ്ഥാനമില്ലാതെ ഒരുവസ്തുവുണ്ടായിരിക്കയൊ ചെയ്വാനിടയില്ല. ദൂരെയിരിക്കുന്ന ഒരു വസ്തുവിനെ ഗ്രഹിക്കുന്നതിനു അതുവരെയ്ക്കുമുള്ള ആകാശം നാം കടക്കണം. ഒരു വസ്തുതന്നെ ഒന്നിലധികം സ്ഥലങ്ങളിൽ നിലയുള്ളതായിട്ടോ ഒരാളുതന്നെ ഒന്നിലധികം സമയങ്ങളിൽ ജനിച്ചതായിട്ടോ അല്ലെങ്കിൽ നിമിത്തംകൂടാതെ ഒരു സംഭവമുണ്ടായതായിട്ടോ ആരെങ്കിലും പറയുന്നതായാൽ, അതു കീഴനുഭവത്തിനു വിരോധമെന്നല്ലാ നാം

പറയുന്നതു. അവൻെറ ശിരോയന്ത്രത്തിലെന്താ കുഴക്കുണ്ടെന്നേ പറകയുള്ളു. അതിനാൽ കാലാകാശനിമിത്തങ്ങൾ ശിരോയന്ത്രത്തിൻെറ അവശ്യാംശങ്ങളാണെന്നു ബോധപ്പെടുന്നു. ഇതാണ് അവശ്യത്വം.

൪. ഗണകത്വം. ഇതു ഗണിതശാസ്ത്രത്തിലെ സ്വതസ്സിദ്ധധർമ്മങ്ങളുടെ ലക്ഷണം. ഉദാഹരണങ്ങൾ—ഒരു വസ്തുവിൻെറ അംശം മുഴുവനെക്കാൾ ചെറുതാണ്. ഒരേ വസ്തുവിനോടു സമങ്ങളായ അന്യവസ്തുക്കൾ പരസ്പരം സമങ്ങളായിരിക്കും. ഈവിധമുള്ള ഗണിതശാസ്ത്രത്തിലെ മൂലപ്രമാണങ്ങൾ തെളിവുകൂടാതെ സ്വസിദ്ധമായി ബോദ്ധ്യങ്ങളാകയാൽ അനുഭവത്തെ ആശ്രയിക്കുന്ന മററുശാസ്ത്രങ്ങളിൽ കാണപ്പെടുന്ന തക്കവാദങ്ങളും വിശ്വാസാശ്രയപ്രമേയങ്ങളും ഈ ശാസ്ത്രത്തിൽ കാണുകയില്ലാ. അതിൽ രേഖാഗണിതം ആകാശത്തിൻെറയും പാടീഗണിതം കാലത്തിൻെറയും സ്വഭാവങ്ങളെ നിർണ്ണയിക്കുന്ന ശാസ്ത്രങ്ങളാണ്. ഈ ലക്ഷണത്താലും ആകാശാദി അനുഭവസിദ്ധങ്ങളല്ലാ ബുദ്ധിയുടെ സ്വസിദ്ധധർമ്മങ്ങളാണെന്നു ഊഹിക്കാം. ഇതുതന്നെ ഗണകത്വം.

൫. നിബന്ധ്യത്വം. ഓരോ ഗ്രഹണത്തിനും അസംഖ്യാംശങ്ങളുള്ളതാണ്. അവയിൽ ഓരോ അംശവും മററവയോടു സംബന്ധിക്കാതെ നമ്മുടെ ഇന്ദ്രിയങ്ങളെ പ്രത്യേകം ഹനിക്കുന്നതാണു ബോധശക്തിയെ ഇളക്കുന്നതു. ഈ ഹനനാംശങ്ങളെ ഓരോ വസ്തുവിഷയത്തിൽ യോജിപ്പിക്കേണ്ട ജോലി ബാഹ്യവസ്തുവോ തജ്ജന്യഹനനമോ ചെയ്കയില്ലാ. ഈ അംശങ്ങളെ ബന്ധിക്കുന്ന ശക്തി ബുദ്ധിയിൽതന്നെയുണ്ടാകണം. ഇതുതന്നെ നിബന്ധാവിൻെറ ലക്ഷണമായ നിബന്ധ്യത്വം.

(൬) അനന്തത്വം. ആകാശത്തിൽ ഉലകങ്ങളൊടിനോക്കിനും എത്താതെയും ഗ്രഹമണ്ഡലങ്ങളെ കവിഞ്ഞും ആകാശമുണ്ടെന്നും നമ്മുടെ അനുഭവത്തിലുൾപ്പെടാത്ത ഭൂതഭാവികാലങ്ങളുണ്ടെന്നും ഇതുകൾക്കൊന്നിനും അറാവും അതിരുമില്ലെന്നും നമുക്കു മനസ്സിൽ ഉദിക്കുന്നുണ്ട്. ഈ ഉദയം നമുക്കു ഗോചരമല്ലാത്ത വിഷയമാകയാൽ അതു അനുഭവസിദ്ധമല്ലാ, സ്വതസ്സിദ്ധംതന്നെ. യാതൊരുവസ്തുവിൻെറ ഗ്രഹണത്തിലും അനന്താംശം ചേരുന്നതായാൽ അതു സ്വസിദ്ധാംശമെന്നു നിശ്ചയിക്കാം. ഇതുതന്നെ അനന്തത്വം.

ഈ മേൽപറഞ്ഞ ആറുലക്ഷണങ്ങളും ആകാശം കാലം നിമിത്തത്വം ഈ മൂന്നിനും പറയാവുന്നതാണ്. അതിനാൽ അവ മൂന്നും നമ്മുടെബുദ്ധിയുടെ സ്വസിദ്ധധർമ്മങ്ങളാണെന്നും നമ്മുടെ ഗ്രഹണങ്ങളെല്ലാ

ഈ ധൎമ്മങ്ങളെ ആശ്രയിച്ചുണ്ടാകുന്നതെന്നും ഇതിനാൽ സിദ്ധിക്കുന്നു. അവ ബുദ്ധിദൎപ്പണത്തിന്റെ നിറഭേദങ്ങൾ മാത്രമാകുന്നു.

മുൻപറഞ്ഞതുപോലെ കണ്ണാടി നിറമുള്ളതായി ബോധപ്പെട്ടാൽ അതിനാൽ കാണപ്പെട്ട വസ്തുവിന്റെ സൂക്ഷ്മരൂപം നാം കാണുന്നതുപോലെയല്ലെന്നു നമുക്കറിയാവുന്നതുപോലെതന്നെ, ലോകതത്വം ബുദ്ധിഗ്രഹണത്തെ കവിഞ്ഞുനില്ക്കുന്നതാണെന്നു കാണപ്പെടുന്നു. നാം ഗ്രഹിക്കുന്ന വ്യക്തികൾ എല്ലാം ബുദ്ധിദൎപ്പണദൎശനങ്ങൾ മാത്രവും ഓരോരാൾ അവനവന്റെ വ്യക്തിയെ മാത്രം സംബന്ധിച്ചുള്ളതിനെ ഗ്രഹിക്കയാൽ ഓരോരുത്തന്റെ ദൎശനം ഓരോവിധത്തിലായി അതിൽവച്ചു വ്യക്തിമണ്ഡലങ്ങൾ തമ്മിൽതട്ടി മത്സരവും പാപവുമുണ്ടാകുന്നു. ഈ വ്യക്തവിക്ഷേപം ഒഴിച്ചു സൎവ്വഭൂതങ്ങളെയും നമ്മുടെ വ്യക്തിമണ്ഡലത്തിലുൾപ്പെടുന്നതിനാൽ മാത്രമെ ബുദ്ധിബന്ധത്തിൽനിന്നും മുക്തിയുണ്ടാകയുള്ളു. ഇതുതന്നെ "തത്വമസി" വാക്യത്തിന്റെ താല്പൎയ്യം.

കാണ്ടിന്റെ മതത്തിൽനിന്നുമുണ്ടാകുന്ന ഫലങ്ങളെ ചുരുക്കി പറഞ്ഞുകൊള്ളുന്നു.

൧. കാലാകാശനിമിത്തങ്ങളെ ആശ്രയിക്കാതെ ഒരു തത്വമുണ്ട്. ഇതുതന്നെ ആത്മാവ്. വേദാന്തത്തിൽ ഇതിനെയാണു ബ്രഹ്മമെന്നു പറയുന്നതു.

൨. ഈ ആത്മാവു കാലത്തിനെ ആശ്രയിക്കാത്തതാകയാൽ അതു നിത്യമാണ്.

൩. കാലാകാശനിമിത്തങ്ങളാലുണ്ടാകുന്ന വ്യക്തിയെ ആശ്രയിച്ചിരിക്കുന്ന അഹങ്കാരത്തെ ജയിക്കുന്നവയായ ധൎമ്മകൃത്യങ്ങൾ ആത്മാവിന്റെ സൂക്ഷ്മസ്വഭാവമായ നിവൃത്തിമാൎഗ്ഗത്തെ കാണിക്കുന്നു.

൪. ഒടുവിൽപറഞ്ഞതും, പാപോത്ഭവത്തിന്റെ ഹേതുവും മററും ആത്മതത്വത്തെ സംബന്ധിച്ച അനേകം കാൎയ്യങ്ങൾ കാലാദിത്രയത്തിനെ കവിഞ്ഞിട്ടുള്ള തത്വങ്ങളാകയാൽ നമ്മുടെ ബുദ്ധിക്കു ഗ്രാഹ്യങ്ങളല്ലാ. അതിനാൽ അതുകളെ ബുദ്ധിയന്ത്രത്താൽ നിൎണ്ണയിക്കാൻ ശ്രമിക്കുന്നതു വ്യൎത്ഥപ്രയത്നമാകുന്നു.

എ. ഗോവിന്ദപ്പിള്ള ബി. എ., ബി. എൽ.



# ഒരു പുരാവൃത്തം

൧. ശ്രീവഞ്ചിഭൂദയിതവാശകഭീരമാകും
ധീവമ്പുകൂട്ടമൊരു രാജകുമാരനോട്ടും
ആവമ്പഷ്ടഗൃഹവാസികളെബ്ഭയന്നു
പാവം പരുങ്ങിയൊരു രാജ്ഞി വസിച്ചു ഗുപ്തം.

൨. കാപട്യമേറിയൊരു ദുഷ്ടരൊടൊത്തുവാസ-
മാപത്തുചേർക്കുമിതി ചിന്തയൊടക്കൃശാംഗി
ശ്രീപത്മനാഭനെയുമോർത്തു നൃപാലബാല-
ദീപത്തൊടൊത്തു ഹരിഗീതപുരത്തിൽവാണു.

൩. പത്തായിബാലനു വയസ്സഥ രാജ്ഞിദേവി-
പത്താശ്രയിച്ചവിടെയന്തലൊഴിച്ചുപാർത്തു
പൃത്താളിട്ടും കനേവും സതിമാർ സ്വകീയ-
വൃത്താഭിശുദ്ധിയിലകറ്റിയടങ്ങിവാഴും.

൪. ഹാലാഹലത്തൊടെതിരായ്തപനൻ മയൂഖ-
ജാലാകലാപമൊടുമൂർദ്ധ്വഗനായനേരം
മാലാർന്നുടൻ ബഹു വിയർത്തൊരു വൃദ്ധവിപ്രൻ
ലോലാന്തരംഗനൊരുനാളവിടത്തിലെത്തി

൫. തട്ടിഖ്ഖരാംശുകരസന്തതി ഘർമ്മതോയം
പൊട്ടിപ്പൊടിഞ്ഞു നനവാർന്നകഷണ്ടിതന്നിൽ
കട്ടിത്തമേറിയൊരു കീറിയ ഭാണ്ഡമേന്തി-
ക്കഷ്ടിച്ചു തജ്ജരാഭൂസുരനങ്ങണഞ്ഞു.

൬. ഏറിക്കവിഞ്ഞൊരു തളർച്ചയൊടാഗൃഹത്തി-
ലേറിശ്രമത്തൊടു വെളിക്കു വരാന്തത്തിൽ
മാറിൽ പൊടിച്ചൊരു വിയർപ്പൊടു ജീവവായു
മാറിശ്വസിച്ചുബത വീണിതു ഭൂസുരേശൻ.

൭. ആഹാരമന്നുവരയ്ക്കുമിയന്നിടാതെ-
യാഹാ രവിപ്രബലരശ്മി സഹിച്ചു വിപ്രൻ
മോഹാകുലത്വമൊടു തത്ര പതിച്ചു, പാർത്താൽ
ദേഹാദിയെത്ര ലഘു, സത്വരമാർത്തിദം താൻ

൮. ഏവം പൃഥുക്ലമമിയന്നൊരു വൃദ്ധവിപ്രൻ
വൈവശ്യവിക്ലബതയാൻ ശയിച്ചിടുമ്പോൾ
'ദൈവം പ്രമാണമഖിലത്തിനു' മസ്ഥലത്തി-
ലാവഞ്ചിഭൂവരകുമാരകനാഗമിച്ചു.

൯. രോമം തരിമ്പുമിയലാത്ത ശിരസ്സു, ദന്ത-
സ്തോമം കൊഴിഞ്ഞ മുഖ, മത്തൊലി തൂങ്ങുമംഗം,
കാമം തളർച്ചയിവ ചേർന്നൊരു വിപ്രനെസ്സ-
പ്രേമം കുമാരനലിവോടുമടുത്തു കണ്ടു.

൧൦. പാരം തളർന്നൊരു ധരാസുരനെക്കുമാരൻ
നീരം തളിച്ചു നയനങ്ങളിലൊട്ടുനേരം
ചാരത്തണഞ്ഞു മടിവിട്ടു മഹാമനസ്കൻ
സ്വൈരം ദുകൂലമതുകൊണ്ടു പതുക്കെ വീശി.

൧൧. ശീതോപചാരമുടനേവം ധരാസുരേശ-
നേതോ തനിക്കു പുതുജീവനണഞ്ഞമട്ടിൽ
ജാതോത്സവം മിഴി തുറന്നു നിജാന്തികത്തിൽ
ചേതോഹരാകൃതി കുമാരനെയീക്ഷ ചെയ്തു.

൧൨. ബാലൻ വിനീതിയുതനായ് സ്മിതാനുകമ്പാ-
ലോലൻ തദാ ധരണിദേവനൊടേവമോതി
"മാലല്പമല്ല തവ ചിന്തയിലോ ഭവാനി-
ക്കാലത്തിലെന്തിനെവിടേയ്ക്കു ഗമിച്ചിടുന്നു?"

൧൩. സമ്പ്രീതമാനസനുരച്ചു തദാ "വടക്കൻ
നമ്പൂരിയാണയി കുമാരക! വൃദ്ധനീ ഞാൻ
എൻ പൂർവ്വദുഷ്കൃതമനല്പമസഹ്യദൈന്യ-
സമ്പത്തിമൂലമവശത്വമിയന്നിടുന്നു.

൧൪. ഇമ്മന്നിടത്തിലതിനിസ്വത തന്നെ ശമ്മ-
മമ്മപ്രഭേദി, തദവസ്ഥയറിഞ്ഞവൻ ഞാൻ
എൻമന്ദിരത്തിലയിബാല! വിശിഷ്യ അഞ്ചു
പെണ്മക്കൾ വേളികഴിയാത്തവർ വാണിടുന്നു.

൧൫. ഓരായിരം പണമുറുപ്പിക കയ്യിലായാൽ
നേരാണു സവ്വമൊരു കന്യകയെക്കൊടുക്കാം
ആരാവുമപ്പകലുമിങ്ങനെ ഞാനതിന്നാ-
യാരാഞ്ഞലഞ്ഞു തിരിയുന്നു മനസ്സുമുട്ടി.

൧൬. ആവിശ്യമുള്ള തുക ചില്ലറയല്ല തെല്ലും
ഹാ വിശ്രമിപ്പതിനിനിക്കവകാശമെന്നോ!
ആ വിശ്വവിശ്രുതനൃപാലനൊടർത്ഥനത്തി-
നായ്‌വിശ്വസിച്ചിവനനന്തപുരത്തിലെത്താം.

൧൭. വേകുന്നഹൃത്തൊടു നൃപാലനൊടീയവസ്ഥ-
യാകുന്നമട്ടിലറിയിക്കണമെക്കൃപാലു
ഏകുന്നവിത്തമതിവാങ്ങണമെന്നുറച്ചു
പോകുന്ന ഞാനശനകാംക്ഷിയിഹാഗമിച്ചേൻ.

൧൮. ഈലാക്കിൽ ഞാനിവിടെയെത്തി ജവത്തിലൂണു
കാലാകണം പെരിയ ഭാണ്ഡമകത്തു വെയ്ക്കൂ"
മാലാന്ന വിപ്രനൊടുമങ്ങിനെതന്നെയെന്നു-
ച്ചാലാപനിശമനമൂർച്ഛകമേ ഗമിച്ചാൻ.

൧൯. അദ്ധ്യാത്രിദേവനവിടം ഭിക്ഷുഗേഹമെന്നായ്
ശുദ്ധാശയൻ ഹൃദി നിനച്ചുപകച്ചിടാതെ
അദ്ധാ കുളിച്ചു നിജകമ്മവുമാചരിച്ചി-
ട്ടുദ്ധാമ്മികപ്രഭുനികേതനമാഗമിച്ചു.

൨൦. വേണുന്നമട്ടിലവിടെ ദ്വിജവര്യനപ്പോ-
ളൂണാകഴിച്ചു മൃദുശീതളമാം തളത്തിൽ
ചേണാറു തൃപ്തിയൊടു തത്ര മുദാശയിച്ചാൻ
കാണുന്നു തുഷ്ടി പലമട്ടിലുമിജ്ജഗത്തിൽ.

൨൧. ഒന്നാംതരത്തിലൊരു ഭക്ഷ്യമൊരുങ്ങി വിപ്ര-
നന്നാദരിച്ചു പരമേകിയ കഞ്ഞി പിന്നെ
നന്നായ്ക്കുടിച്ചവിടെനിന്നു പിരിച്ചിടാനായ്
ചെന്നാത്മഭാണ്ഡവുമെടുത്തു വെളിക്കിറങ്ങി.

൨൨. മുന്നം തനിക്കു പരിചര്യ നടത്തിയോരാ-
ധന്യൻ കുമാരകനണഞ്ഞു കഥിക്കയാലെ
സന്താപമേറിയൊരു വിപ്രനകത്തു വീണ്ടു-
മന്നെത്തി നൽപലകതന്നിലിരുന്നു മന്ദം.

൨൩. മാതാവൊടൊത്തഥ കുമാരകനാഗമിച്ചു
പൂതാശയൻ തനെ ത്രപ്പികതൻസഹസ്രം
ജാതാദരം കലരുമക്കിഴിയൊന്നെടുത്തു
കൈതാഴുമാറു വസുധാവിബുധന്നു നൽകി.

൨൪. ആ വിപ്രനേതുമകമേ നിരൂപിച്ചിടാതൊ-
രാവിത്തലാഭമതിനാൽ പുളകാഞ്ചിതാംഗൻ
ആവിഃപ്രമോദഭരമോടെഴുന്നേല്പതിന്നായ്
ഭാവിച്ചു, പിന്നെയുമിരിപ്പതിനോതി ബാലൻ.

൨൫. ആമട്ടുതന്നെ കിഴി പിന്നെയുമൊന്നെടുത്തു
കാമം കുമാരനഥ നൽകി മുറയ്ക്കു വീണ്ടും
ക്ഷേമത്തൊടക്കിഴികൾ പത്തുമുദാര[illegible]-
പ്രേമം ദ്വിജേശനു കൊടുത്തു കൃതാർത്ഥനായി.

൨൬. താനേ കന്യകൾ പത്തിനേയുമുടനേ നൽകീടുവാൻ തക്കതായ്
താനേതും നിരൂപിച്ചിടാത്തൊരു ധനം പെട്ടെന്നു കിട്ടീടവേ
താനേ തന്നു കവിഞ്ഞുപാഞ്ഞൊഴുകും തോഷാശ്രുപൂരത്തിനാൽ
സ്ഥാനേ ബാലനെ വിപ്രജേന്ദ്രനഭിഷേകം ചെയ്തു പോയീടിനാൻ.

പന്തളത്തു കേരളവർമ്മത്തമ്പുരാൻ.

# ദേവതമാർ

ഹിന്തുക്കളുടെ സാഹിത്യഗ്രന്ഥങ്ങളിൽ പരിചയിച്ചിട്ടുള്ളവർ, ദേവതമാരെന്നൊരു വർഗ്ഗക്കാരെപ്പററി പലപ്പോഴും വായിച്ചിട്ടുണ്ടായിരി



ക്കും. ഇന്ദ്രൻ മുതലായിട്ടുള്ള മുപ്പത്തുമുക്കോടിദേവന്മാർ പ്രസിദ്ധന്മാരാണ്. ഗന്ധർവ്വന്മാരെന്നും, കിന്നരന്മാരെന്നും, യക്ഷന്മാരെന്നും, ബ്രഹ്മരക്ഷസ്സുകളെന്നും മററും പേരുകളോടുകൂടിയ അനേകം ദേവതമാരുടെ കഥകൾ നാം പറഞ്ഞുകേട്ടിട്ടുണ്ട്. ആകാശമാർഗ്ഗത്തിൽകൂടെ വിമാനത്തിലേറിയും മനോരഥം കയറിയും സഞ്ചരിപ്പാൻ ശക്തിയുള്ള എല്ലാ വ്യോമചാരികളും ദേവതമാരാകുന്നു. നമ്മുടെ കുഡുംബങ്ങളിൽതന്നെ പരദേവതമാരായും മൂലദേവതമാരായും എത്രയോ ദേവതമാരെ വെച്ചുപൂജിച്ചുവരുന്നുണ്ട്. നമ്മെ ഉപദ്രവിപ്പാനായി അങ്ങുമിങ്ങും അലഞ്ഞുതിരിയുന്ന ഭൂതങ്ങളും ദേവതമാർതന്നെയാണ്. സാധുക്കിടാങ്ങളേയും പെണ്ണുങ്ങളേയും ബാധിച്ചു കടന്നുകൂടുന്ന ജലരക്ഷസ്സിയും പാതിരപ്പിശാചും അവരുടെ കൂട്ടുകാരും ഒരുവക ദേവതമാർ തന്നെ. ഇതുകൂടാതെ വളപ്പുകളുടെ ചില മുക്കിലും മൂലയിലും സ്ഥലംപിടിച്ചുകൂടുന്നവരും ദേവതമാരാണ്. ചെറിയ കുട്ടികളെപ്പിടിച്ചുപിഴിഞ്ഞു പ്രാണൻ വലിച്ചെടുക്കുന്ന കുട്ടിച്ചാത്തനും, കരിങ്കുട്ടിയും മററും ദേവതമാരുടെ കൂട്ടത്തിൽതന്നെ പെടുന്നവരാണ്. ചുരുക്കിപ്പറയുന്നതായാൽ മനുഷ്യരുടെ നാലുഭാഗത്തും കാവൽക്കാരായും കിങ്കരന്മാരായും ദേവതമാർ സഞ്ചരിക്കുന്നുണ്ട്. ഇങ്ങിനെ ത്രൈലോക്യത്തിലൊക്കെയും ദേവതമാർ അലഞ്ഞുതിരിയുന്നതായി നമുക്കു പരിചയമുണ്ട്.

ഇന്നാളത്തന്നെ അടുത്തവീട്ടിൽ ഗന്ധർവ്വൻ കടന്നുകൂടിയെന്നും, തന്ത്രശാലിയായ മന്ത്രവാദിയുടെ അടികൊണ്ടു വിട്ടൊഴിഞ്ഞുവെന്നും കേട്ടു. മാതിരിശ്ശേരി നമ്പൂതിരി വാരത്തിന്നുപോകുമ്പോൾ ഏതോ ഒരു ചെകുത്താൻ തടുക്കുകയും, അദ്ദേഹം നിന്നനില്പിൽനിന്നു ചക്രം ചവിട്ടി ഒഴിക്കുകയും ചെയ്യതായി പ്രസ്താവമുണ്ട്. ഈ വർത്തമാനം കേൾക്കുമ്പോൾ

ചില ചെറുപ്പക്കാർ പറയുന്നു— "ദേവതമാരോ? വെറും നോൺസെൻസ്" എന്നു. എന്നാൽ വാദ്ധ്യാൻനമ്പൂതിരിയുടെ പക്ഷം അവർ ഒരുവക അധികപ്രസംഗികളും ഈശ്വരവിശ്വാസമില്ലാത്തവരും ആണെന്നാണ്. ഇതു ആ ചെറുപ്പക്കാരോ അതോ ദേവതമാരോ ആവോ! എന്നാൽ രണ്ടു കൂട്ടരും യഥാർത്ഥമായ തത്വം ഗ്രഹിക്കാത്തവരാണ്. ഒന്നുമില്ലെന്നു ശഠിക്കുന്നവരും എല്ലാടവും സ്വപ്നം കാണുന്നവരും ഒന്നും അറിയാത്തവരാണ്. ദേവതമാരെന്നൊരു വർഗ്ഗക്കാർ തന്നെ ഇല്ലെന്നു പറയുന്നവരുടെ പക്ഷത്തിലും, എല്ലാ ദിക്കിലും കരികുട്ടിയെ കണ്ടു കുട്ടിക്കരണം മറിയുന്നവരുടെ ഭാഗത്തും നമുക്കു ചേരുവാൻ നിവൃത്തിയില്ല. വാസ്തവത്തോടുകൂടി അതിശയോക്തിയും കൂടിക്കലർന്നിരിക്കുന്നതു സാധാരണയാണ്.

ദേവതമാർ, പരാപരഭേദേന രണ്ടുപ്രകാരത്തിൽ തിരിഞ്ഞിരിക്കുന്നു. അതിൽ പരദേവത എന്നു പറയുന്നതു ഒന്നേ ഉള്ളു. അതിനെയാണ് ഈശ്വരനെന്നും സർവ്വശക്തനെന്നും മറ്റും പറഞ്ഞുവരുന്നത്. അതാകുന്നു സൃഷ്ടിസ്ഥിതിസംഹാരശക്തിയുള്ള ദൈവം. അതു നിത്യൈശ്വര്യസമ്പന്നയായ ഒരു ശക്തിയാകുന്നു. ഈ ദേവതയുടെ അസ്തിത്വകാര്യത്തിൽ പ്രായേണ ആർക്കും ആക്ഷേപമില്ല.

പുരാണാദിപ്രസിദ്ധകളും ജനനമരണാദിജന്തുധർമ്മങ്ങളുള്ളവരുമായ ദേവതമാർ അപരദേവതമാരാകുന്നു. അവരുടെ സംഖ്യ ഇത്രയാണെന്നു നിർണ്ണയിച്ചിട്ടില്ല. അവരുടെ അസ്തിത്വത്തെ എല്ലാവരും സമ്മതിക്കുന്നുമില്ല. അതിനാൽ അവരെപ്പറ്റിത്തന്നെ ആദ്യം പ്രസ്താവിക്കട്ടെ.

തന്ത്രപുരാണാദികളിൽ വിധിച്ചപ്രകാരം ചെയ്യപ്പെടുന്ന ദേവതാപൂജയിൽനിന്നു വിവിധങ്ങളായ ഫലങ്ങളെ വിവരിച്ചു കാണുന്നുണ്ട്. അതിനാൽ ദേവതമാർ വെറും കല്പിതകളല്ലെന്നും, അവരെ ആരാധിക്കുന്നതു നിഷ്ഫലമല്ലെന്നും വരുന്നു. ദേവതമാരുണ്ടെന്നുള്ള കാര്യത്തിൽ ഇതൊരു പ്രത്യക്ഷമൂലകമായ പ്രമാണമാണ്. എന്നാൽ പ്രത്യക്ഷപ്രമാണത്തിന്നല്ലാതെ സാധുത്വം കല്പിപ്പാൻ പാടില്ല. അതിനാൽ യുക്തിതർക്കങ്ങളുടെ സഹായം ആവശ്യമായി വരുന്നു.

മനുഷ്യർ തുടങ്ങി പുഴുക്കൾ വരെയുള്ള ജീവികളുടെ അസ്തിത്വകാര്യത്തിൽ ആർക്കും വിപ്രതിപത്തിയില്ല. എന്നാൽ അവക്കു ജ്ഞാനംകൊണ്ടും ശരീരസ്ഥിതി മുതലായവകൊണ്ടും വളരെ വളരെ അന്തരം കാണുന്നുണ്ട്. മനുഷ്യർക്കു സാധാരണയായി

ജ്ഞാനവും വിശേഷബുദ്ധിയും അധികരിച്ചിരിക്കുന്നു. പക്ഷെ അവരുടെ ജ്ഞാനത്തേയും നിരതിശയമാണെന്നു പറഞ്ഞുകൂട. ജ്ഞാനാദികളുടെ വിശ്രമസ്ഥാനം ഈശ്വരനാകുന്നു. അതിനാൽ ഈശ്വരൻ പരനും മനുഷ്യൻ അപരനും ആയ ജ്ഞാനിയാകുന്നു. എന്നാൽ അവരുടെ മദ്ധ്യത്തിലും താരതമ്യഭേദേന പരന്മാരായും അപരന്മാരായും ചില ജ്ഞാനികൾ ഉണ്ട്. അവരായിക്കൂടേ ദേവതമാരെന്നു പറയുന്നവർ? ജീവവർഗ്ഗങ്ങളിൽ വെച്ചു ശ്രേഷ്ഠന്മാരായിട്ടുള്ളവർ മനുഷ്യരാണെന്നു സിദ്ധാന്തിച്ചുകൂട. അവരിൽനിന്ന് ഒരു പടി കയറിട്ടുള്ളവരായിട്ടും ചില ജീവികളുണ്ട്. അവരാകുന്നു ദേവതമാർ.

ജഡപദാർത്ഥത്തിന്ന്, കഠിനമെന്നും തരളമെന്നും വായവ്യമെന്നും ആഗ്നേയമെന്നും നാലു ഭേദങ്ങൾ ഉള്ളതായി നവീനതത്വശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നു. മനുഷ്യർവരെയുള്ള ജീവവർഗ്ഗങ്ങൾ പ്രായേണ കഠിനവസ്തുക്കളെക്കൊണ്ടു ഘടിതങ്ങളാണ്. സൂക്ഷ്മദർശനത്തിന്നുമാത്രം ഗോചരീഭവിക്കുന്നവരായി കഠിനവർഗ്ഗത്തിലും തരളവർഗ്ഗത്തിലും പെടാത്ത ചില ജീവികളുമുണ്ട്. തരളദേഹന്മാരും വായവ്യദേഹന്മാരും ആഗ്നേയദേഹന്മാരുമായിട്ടും ചില ജീവികളുണ്ട്. ആ വക ജീവികൾ നമ്മെപ്പോലെയുള്ള ജന്തുക്കൾ (അനിമൽസ്) അല്ല. അമ്ലജനകവായുവിന്റെ സഹായംകൂടാതെയും അത്യുഷ്ണവും അതിശീതവുമായ പ്രദേശത്തിലും ആ വക ജീവിപ്പാൻ കഴിയും. ജന്തുക്കൾക്കല്ലാതെ മറ്റു ജീവികൾക്ക് അമ്ലജനകവായുവില്ലെങ്കിൽ ജീവിപ്പാൻ സാധിക്കയില്ലെന്നില്ല. എന്നുമാത്രമല്ല; ഹഠാഭ്യാസാദികളായ ചില യോഗികൾ വായുകൂടിക്കൂടാതെ വളരെക്കാലം ജീവിച്ചിരുന്നതായി വിദേശീയർക്കുപോലും അനുഭവമുണ്ട്. പ്രമാണഭൂതമായ ശാസ്ത്രത്തിൽ മുൻപറഞ്ഞ നാലുവിധത്തിലുള്ള ദേഹികളും പ്രസിദ്ധന്മാരാകുന്നു.

ഭൂലോകം ജീവികളെക്കൊണ്ടു നിറഞ്ഞിരിക്കുന്നു. എന്നാൽ ഭൂമിയും ഗ്രഹങ്ങളുടെ കൂട്ടത്തിൽപ്പെട്ട ഒന്നാണ്. ഭൂമിയാകുന്ന ഗ്രഹത്തിൽ കാണപ്പെടുന്ന വസ്തുക്കൾ പ്രായേണ ആ, ആകൃതിയിലും പ്രകൃതിയിലും തന്നെ കുജൻ മുതലായ മറ്റു ഗ്രഹങ്ങളിലും ഉണ്ട്. അതിനാൽ ആ വക ഗ്രഹങ്ങളിലും ജീവികളില്ലാതിരിപ്പാൻ തരമില്ല. ആ വക ജീവികൾ മിക്കവാറും ജന്തുക്കളായിരിക്കയും ചെയ്യും. അധികം ചൂടും വളരെത്തണുപ്പുമുള്ള ഗ്രഹാദികളിൽ ജന്തുക്കൾക്കു ജീവിപ്പാൻ മാർഗ്ഗമില്ലെങ്കിലും ജീവജാലങ്ങൾ ഉണ്ടായിക്കൂടെന്നില്ല. അവിടങ്ങളിൽ ജീവികൾ പാർക്കുന്നതായി

ആയിരുന്നുമുണ്ട്. ആ വക ജീവവർഗ്ഗങ്ങളിലും ചിലതു ദേവതമാരാണ്.

സൌരലോകം എന്നു പേരായ ലോകത്തിൽ ജീവവർഗ്ഗങ്ങൾ സ്ഥിതിചെയ്യുന്നുണ്ടെന്നു പ്രസിദ്ധമാണ്. അതുപോലെ നക്ഷത്രമണ്ഡലവും ജീവജാലങ്ങൾക്കിരിക്കാവുന്ന സ്ഥലമാകുന്നു. ആ വക ദിക്കുകളിലൊന്നും ജീവികളില്ലെന്നുവന്നാൽ അതിമഹത്തായ ഈ ബ്രഹ്മാണ്ഡകടാഹത്തിന്റെ ഏററവും ചെറിയ ഒരു ഭാഗത്തുമാത്രമേ ചേതനവസ്തുക്കളുള്ളവെന്നും, അധികം ഭാഗവും ഒഴിഞ്ഞു മരുപ്രായമായിക്കിടക്കുകയാണെന്നും വന്നുകൂടും. അങ്ങിനെ വരുവാൻ പാടില്ലാത്തതുമാണ്. അതിനാൽ അവിടെയും ജീവങ്ങൾ സ്ഥിതിചെയ്യുന്നുണ്ടെന്നു സിദ്ധിക്കുന്നു. അവയിലും ചിലർ ദേവതമാരാണ്. ധ്രുവമണ്ഡലം മുതലായവയിൽ ജീവജാലങ്ങളുണ്ടെന്നറിവാൻ തക്കതായ ലക്ഷ്യങ്ങളുമുണ്ട്.

സൂര്യമണ്ഡലത്തിന്നു ഭൂമിമുതലായ ഗോളങ്ങളെ ആകർഷിക്കുവാൻ ശക്തിയുണ്ട്. ആകർഷണശക്തി ചേതനവസ്തുക്കൾക്കല്ലാതെ ഉണ്ടാകുവാൻ പാടില്ല (*). അതിനാൽ സൂര്യാദികളിലും ചേതനവസ്തുക്കളുണ്ടെന്നു തെളിയുന്നു. സൂര്യാദികളായ ദേവതമാർ സൂര്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നുവെന്നു പ്രസിദ്ധമാണ്. അവരും ദേവതമാർതന്നെയല്ലേ? ആകർഷണശക്തി ചേതനങ്ങൾക്കല്ലാതെ സംഭവിക്കുന്നതല്ലെന്നു വന്നാൽ ആ ശക്തിയുള്ള വസ്തുക്കൾ ചേതനങ്ങളാണെന്നു വരേണമല്ലോ. അചേതനമായ ഒരു പരമാണു അചേതനമായ മററൊരു പരമാണുവിനെ ദൂരത്തുനിന്നും ആകർഷിക്കുന്നതെങ്ങിനെയാണു? ഈ ചോദ്യത്തിന്നു സാധുവായ സമാധാനം കിട്ടാതെ "ന്യൂട്ടൺ" (!) എന്ന വിദ്വാൻ വളരെ മനസ്താപപ്പെട്ടതായി അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ നിന്നറിയുന്നുണ്ട്. "ഹെഗാൾ" എന്ന ജർമ്മൻപണ്ഡിതനും പരമാണുക്കൾക്കു പ്രത്യേകം ചേതനത്വമുണ്ടെന്നു സമ്മതിക്കുന്നുണ്ട്. അതിനാൽ ഗ്രഹഗോളങ്ങളിലൊക്കെയും ചേതനവസ്തുക്കൾ സ്ഥിതിചെയ്യുന്നുവെന്നു പ്രത്യക്ഷമാകുന്നു. അവയിലും ചിലതു ദേവതമാരായിക്കൂടേ?

(*) ചേതനവസ്തുക്കൾക്കു മാത്രമേ ആകർഷണശക്തിയുണ്ടാവിക്കൂടൂ എന്നില്ലെന്നു ചിലർ വാദിക്കുന്നു. അചേതനമായ അയസ്കാന്തം ലോഹത്തെ ആകർഷിക്കുന്നുണ്ടെന്നുള്ള പ്രമാണം അവർ എടുത്തു കാട്ടുകയും ചെയ്യുന്നു. എന്നാൽ ആകർഷണശക്തിയുള്ള വസ്തുക്കൾക്കെല്ലാം ചേതനത്വമുണ്ടെന്നു പറയുന്നതാണു യുക്തമായിട്ടുള്ളത്. വേദാന്തദർശനത്തിൽ "പുരുഷാശ്മവദിതി ചേൽ തഥാപി" എന്ന സൂത്രത്തിൽ ശങ്കരാചാര്യസ്വാമികൾ അയസ്കാന്തത്തിന്റെ പ്രവർത്തകത്വത്തെ ഖണ്ഡിച്ചിട്ടുമുണ്ട്.

(!) ഈ ആകർഷണശക്തിയെ കണ്ടുപിടിച്ചതു "ന്യൂട്ടൺ" ആണെന്നു പറഞ്ഞുവരുന്നു.

മേൽകാണിച്ച സംഗതികളിൽനിന്നു ദേവതമാരെന്നൊരു കൂട്ടർ ഉണ്ടെന്നു പറയുന്നതു പ്രമാണവിരുദ്ധമല്ലെന്നു തെളിയുന്നു. എന്നാൽ, ദേവതമാർ വായുദേഹന്മാരായി സഞ്ചരിക്കുന്നതു യോഗികളായ തപസ്വികൾക്കല്ലാതെ സാധാരണക്കാൎക്കു കാണുവാൻ സാധിക്കുന്നതല്ല. ഗന്ധൎവ്വരാജന്മാരുടെ സംഗീതവിദ്യയും, അശ്വമുഖന്മാരുടെ വിലാസഗോഷ്ഠികളും കാണുന്നതിൽ നല്ല നേരമ്പോക്കിന്നു വകയുണ്ടെങ്കിലും മാംസചക്ഷുസ്സുകളായ മനുഷ്യർ വിചാരിച്ചാൽ അതിന്നു സാധിക്കുന്നതല്ല. പക്ഷേ ആ വൎഗ്ഗക്കാരെപ്പററിയ ഒരു സാമാന്യജ്ഞാനം സമ്പാദിക്കാവുന്നതാണ്.

ദേവതമാർ മനുഷ്യരെപ്പോലെ ഒരുവിധത്തിൽ മാത്രം സ്ഥിതിചെയ്യുന്നവരല്ല. ആകൃതിയിലും പ്രകൃതിയിലുമെന്നല്ല എല്ലാ അവസ്ഥകളിലും ഭേദിച്ച അനേകം വൎഗ്ഗങ്ങളായി അവർ തിരിഞ്ഞിരിക്കുന്നു. മനുഷ്യരിൽനിന്നുയൎന്നും ഈശ്വരനിൽനിന്നു താണും ഒരിടമട്ടുകാരായിട്ടാണ് അവരുടെ സ്ഥിതി. ജീവങ്ങളാണെന്നുള്ളതുകൊണ്ടുതന്നെ ജനനമരണങ്ങളും രാഗദ്വേഷാദി ചിത്തവികാരങ്ങളും, അവൎക്കുണ്ടെന്നു തെളിയുന്നു. എന്നാൽ അണിമാദ്യൈശ്വൎയ്യസിദ്ധിയുള്ളതുകൊണ്ടു ഈശ്വരത്വവും അവൎക്കുണ്ട്. അവരുടെ ആയുസ്സ് നമ്മുടേതുപോലെ ചഞ്ചലമല്ല. അവർ അനേകകാലം ജീവിച്ചിരിക്കുന്നതിൽ നാം അസൂയപ്പെടുന്നു. ജീവജാലങ്ങളിൽ അവരു അനുഭവിക്കുന്നതിനാൽ അവർ മനുഷ്യരെക്കാളധികം ജീവിച്ചിരിക്കുമോ? പക്ഷേ ജീവിതകാലംകൊണ്ടു സമാനന്മാരായ മനുഷ്യരും അണുപ്രാണികളും ജീവിതത്തിൽ വ്യത്യാസപ്പെടുന്നതു ആരും ആലോചിക്കാറില്ല. ഒരുറുമ്പു എത്ര ചെറുതായിരിക്കുന്നു! അതിന്റെ ആയുസ്സ് എത്ര വേഗത്തിൽ അററുപോവുന്നു! മനുഷ്യരോ? അവർ ഉറുമ്പിനെക്കാൾ എത്ര വലിയവർ; അവരുടെ ആയുസ്സ് എത്ര ദീൎഘം! പിന്നെ ദേഹത്തെപ്പററിയാണ്. നമ്മെപ്പോലെ ദേവതമാൎക്കും ദേഹമുണ്ട്. പക്ഷേ അതു പാൎത്ഥിവമല്ല, സ്ഥൂലദൎശനത്തിന്നു വിഷയീഭവിക്കുന്നതല്ല; അവൎക്കു ഇഷ്ടംപോലെ ഉരുമാറുവാനും പലവേഷവും കെട്ടുവാനും സാധിക്കും. എന്നാൽ ആൾമാറാട്ടത്തിന്നു ശിക്ഷിക്കപ്പെടേണ്ടേ? പക്ഷേ നമ്മുടെ ശിക്ഷാനിയമം അവൎക്കു ബാധകമല്ല. എന്നാൽ അവർ പ്രായേണ ശുദ്ധന്മാരും, അതീന്ദ്രിയവസ്തുക്കളെക്കൂടി കാണ്മാൻ കഴിയുന്നവരുമാണ്. ശുദ്ധഹൃദയന്മാരായ മനുഷ്യൎക്കു ജ്ഞാനശക്തികൊണ്ടു ദേവതമാരുടെ വൎഗ്ഗത്തിൽ പ്രവേശം അനുവദിക്കപ്പെട്ടു। എന്നാൽ മനുഷ്യൎക്കും ദേവതമാരായിക്കൂടേ? ആവാം. ഒരു കാലത്തു വാനരന്മാരായിരുന്ന

വരല്ലേ ഇപ്പോൾ മനുഷ്യരായിത്തീൎന്നിട്ടുള്ളത്? ഇപ്പോൾ നമുക്കു വാനരന്മാരെന്നു വെച്ചാൽ എത്ര പുച്ഛമാണ് !. അതുപോലെ ദേവതമാൎക്കു മനുഷ്യരും തൃണപ്രായമാണു.

ദേവതമാരും ചിലപ്പോൾ പാപം ആചരിക്കാറുണ്ട്. എങ്കിലും അവരെ നാം പൂജിക്കുന്നു. അവർ പാപികളായാലും നമുക്കു പൂജ്യന്മാരാണ്. നാം എത്ര പാപികളും ക്ഷുദ്രന്മാരുമാണെങ്കിലും ഒരു പുഴുവിനെ അതിവേഗത്തിൽ നമുക്കു നിഗ്രഹിപ്പാൻ സാധിക്കും. അതുപോലെ ദേവതമാർ പാപികളായിരുന്നാലും അവൎക്കു നമ്മെ എളുപ്പത്തിൽ നിഗ്രഹിപ്പാനും അനുഗ്രഹിപ്പാനും സാധിക്കും. അതിനാൽ ദേവതമാരെ നാം പൂജിക്കേണ്ടതാണു.

പൂജകന്മാരിൽ ശാക്തന്മാരെന്നും വൈഷ്ണവന്മാരെന്നും മററും അനേകം ഭേദങ്ങൾ കാണുന്നുണ്ടു. അതിൽ ശക്തി എന്നു പറയുന്നതു പരദേവതയോ അപരദേവതയോ എന്നാലോചിക്കുമ്പോൾ പരയാണെന്നു തന്നെ പറയണം. അതു പരദേവതയായ ഈശ്വരന്റെ ശക്തിയാകുന്നു. സൎവ്വേശ്വരനെ ശരിയായി അറിവാനും പൂജിപ്പാനും നമുക്കു കഴിയാത്തതിനാൽ നാം ഈശ്വരനു അനേകം ഭേദങ്ങളെ സങ്കല്പിച്ചു അതാതിന്നനുഗുണമായി ഉപാസിക്കുകയാണു. എന്നാൽ ആവക എല്ലാ ദേവതമാരും അഗ്നിക്കു തീപ്പൊരികളെന്നപോലെ ഈശ്വരനുതന്നെയുള്ള അംശങ്ങളാണ്.

ഇന്ത്യക്കാർ അനേകം ദേവതമാരെപ്പൂജിക്കുന്നതുകണ്ടിട്ടു ചില പാശ്ചാത്യവിദ്വാന്മാർ നാം അനേകം ഈശ്വരന്മാരുണ്ടെന്നു വാദിക്കുന്നവരാണെന്നു പറയുന്നു. എന്നാൽ ദേവത എന്നു പറയുന്നതിന്നു ഈശ്വരൻ (ഗോഡ്) എന്നൎത്ഥമല്ല. ഈശ്വരൻ ഒന്നേയുള്ളുവെന്നാണ് നമ്മുടേയും സിദ്ധാന്തം. നമ്മുടെ ദേവതയെ ഇംഗ്ലീഷിൽ പറകയാണെങ്കിൽ "സ്പിരിട്ട്" എന്നോ "ഏഞ്ചിൽ" എന്നോ ആണു പറയേണ്ടത്.

ദേവതമാരെ പൂജിക്കുന്നതുകൊണ്ടു ചിലർ നമ്മെ കല്ലും മണ്ണും കണ്ടേടമെല്ലാം വണങ്ങുന്നവരെന്നു പരിഹസിക്കുന്നതുമുണ്ടു. എന്നാൽ കല്ലുകൊണ്ടും മണ്ണുകൊണ്ടും പ്രതിമകളുണ്ടാക്കി അതുകളിലേക്ക് ഈശ്വരനെ ആവാഹിക്കുകയും അതിൽ ദേവതയുണ്ടെന്നു സങ്കല്പിക്കുകയുമാണു നാം ചെയ്യുന്നത്. അപ്പോൾ സങ്കല്പാശ്രയിണികളായ ദേവതമാർ അവയിൽ ശക്തിരൂപേണ സന്നിധാനം ചെയ്യുന്നു. അവരെയാണു നാം പൂജിക്കുന്നത്. അതിനാൽ ദേവതാപൂജകന്മാരായ ഹിന്തുക്കളെ

തൊരപറയുന്നതു ന്യായമല്ല. ഇല്ലാത്തതുണ്ടെന്നു പറയുന്നതുപോലെ ഉള്ളതില്ലെന്നു ശങ്കിക്കുന്നതും സാഹസമാണു്. കെ. വി. എം.

## നമ്പൂതിരിസമുദായവും
# ഐഹികജീവിതവും

ഒരു സമുദായത്തിന്റെ ശരിയായ ഉൽകർഷം എന്താണെന്നു്—ശരിയായ ഉൽകർഷത്തിന്റെ ലക്ഷണം എന്താണെന്നു്—ഇപ്പോൾ സമുദായ പരിഷ്കാരികളായ എല്ലാവരുടേയും ശ്രദ്ധയെ ആകർഷിക്കുന്ന ഒരു ചോദ്യമാണു്. ഇതിന്നു ലോകത്തിലുള്ള ഓരോ രാജ്യക്കാരും മതക്കാരും അവരവരുടെ സ്ഥിതിക്കനുരൂപമായി അല്പാല്പം വ്യത്യാസപ്പെട്ടവയായ സമാധാനങ്ങൾ പറയുമെങ്കിലും ഭാരതീയരുടെ ഇടയിൽ നിന്നു കിട്ടുന്ന സമാധാനം ഏകദേശം ഒരേരീതിയിൽ ആയിരിക്കും. ആ സമാധാനത്തിന്റെ ചുരുക്കം, "ഐഹികമായും പാരത്രികമായും വേണ്ടുന്ന സുഖസാമഗ്രികളെ സമ്പാദിക്കുക" എന്നായിരിക്കും. ഈ രണ്ടു സംഗതികൾ സമുദായാഭിമാനികളുടെ ദൃഷ്ടിയിൽ എത്രയോ വിലമതിക്കപ്പെട്ടവയാകുന്നു. പരലോകസുഖത്തിന്നു ഹാനിവരാത്തവിധത്തിൽ ഇഹലോകത്തിലുള്ള സുഖസൗകര്യങ്ങളെ സമ്പാദിക്കുവാനാണു ഭാരതീയരുടെ പരിശ്രമം ഉണ്ടായിട്ടുള്ളതെന്നു, ഭാരതീയസാഹിത്യത്തിൽ ഏതുഗ്രന്ഥം നോക്കിയാലും വെളിപ്പെടുന്നതാകുന്നു. ധർമ്മാർത്ഥകാമങ്ങളെ അനുഭവിക്കുന്നതിൽ ഒന്നിനുവേണ്ടി മറ്റുള്ളവയെ ഗണ്യമാക്കാതിരിക്കുന്നതിനാൽ എത്രത്തോളം വൈഷമ്യമുണ്ടോ, അത്രയും അപകടം ഐഹികപാരത്രികസുഖസമ്പാദനകാര്യത്തിലും ഉള്ളതാണു. ഐഹികസുഖം വേണ്ടതുപോലെ അനുഭവിക്കേണ്ടതിന്നു് വിദ്യ, ഉത്സാഹം, പ്രയത്നം മുതലായവയുടെ അപേക്ഷ ഒഴിച്ചുകൂടാത്തതാകുന്നു. പാരലൌകികസുഖത്തിനു പ്രധാനമായിട്ടു വേണ്ടതു് ആത്മീയവിചാരവും ആകുന്നു. അതിനാൽ ആ രണ്ടുകാര്യങ്ങളിലുമാണു് എല്ലാ സമുദായങ്ങളും പ്രയത്നിക്കേണ്ടതു്.



പ്രകൃതത്തിൽ, പാരത്രികസുഖത്തിലുള്ള നഷ്ടം നമ്പൂതിരിമാൎക്കു
ണ്ടോ ഇല്ലയോ എന്നുള്ള കാൎയ്യം ഇപ്പോൾ വിചാരണചെയ്യുന്നില്ല.
ഐഹികകാൎയ്യത്തിലും അവർ അമാന്തം കാണിക്കുന്നവരല്ല. എന്നാൽ
പുതിയ ആലോചനകളേയും അഭിപ്രായങ്ങളേയും പുരസ്കരിച്ചു ചിന്തി
ക്കുമ്പോൾ കുറച്ചൊക്കെ പ്രസ്താവിക്കാതിരിപ്പാനും തരമില്ല.

ഐഹികജീവിതം എന്നതു ഒരഗാധമായ വിഷയമാണു. അതിന്റെ
അംഗങ്ങൾക്കും അവയെപ്പററിയ നിരൂപണങ്ങൾക്കും ഒരു പൂൎണ്ണരൂപം
വരുവാൻ പ്രയാസവുമാണു. ജീവിതയുദ്ധത്തിൽ ഓരോ അടിയായി മുമ്പോ
ട്ടുകേറുവാൻ ഓരോ സമുദായവും ഓരോ മനുഷ്യനും ഇടവിടാതെ പ്രയ
ത്നിച്ചുകൊണ്ടിരിക്കുന്നു. എല്ലാവൎക്കും ജയംനേടണമെന്നാണു ആഗ്രഹം.
അപ്പോൾ ആ പടക്കളത്തിലിറങ്ങിപ്പൊരുതാതെ പിൻവലിക്കുകയോ, ഇറ
ങ്ങിയാൽത്തന്നെ ഭയപ്പെട്ടൊഴിയുകയോ ചെയ്യുന്നതു ഒരു പടയാളിയു
ടെയും ധൎമ്മമല്ല.

ഒരു സമുദായം ജീവിതയുദ്ധത്തിൽ ജയം നേടുക എന്നുവെച്ചാൽ,
അതിന്നു ഐഹികസുഖകാൎയ്യങ്ങളിലെല്ലാംമററുള്ള സമുദായങ്ങളെക്കാൾ
ഉൽകൎഷം കിട്ടുകയാണല്ലൊ. എന്നാൽ നമ്പൂതിരിസമുദായത്തിന്ന്
ഇപ്പോഴത്തെ സ്ഥിതിക്കു കിട്ടാനുള്ള ജയഫലങ്ങൾ മുഴുവൻ കിട്ടിക്കഴി
ഞ്ഞിട്ടില്ലെന്നു കാണാം. ആവക ജയഫലങ്ങൾ സിദ്ധിക്കേണമെങ്കിൽ
കാലത്തിന്നൊത്ത കോലം കെട്ടാതെ പതിഞ്ഞാടുന്നതുകൊണ്ടു സാധിക്കു
ന്നതുമല്ല.

ആഹാരാദികളായ സാമാന്യകാൎയ്യങ്ങളിൽ കേമന്മാരായതുകൊണ്ടു
തന്നെ ഇക്കാലത്തു വിശേഷവിധിയായിട്ടൊന്നും കിട്ടാനില്ല. ഈ സ്ഥി
തിക്ക്, അതിന്നു കൂടി ബുദ്ധിമുട്ടുന്നതായാൽ പിന്നെപ്പറയേണ്ടതുണ്ടോ?
ആഹാരാദികളല്ലെങ്കിൽ അവശ്യം ഗൃഹഭരണം മുതലായ കാൎയ്യങ്ങളിൽ
പരിചയം ഉണ്ടായിരിക്കണം. യഥാൎത്ഥമായി ആ പരിചയമുള്ളവർ
ഈ സമുദായത്തിൽ ഇപ്പോൾ അധികമുണ്ടെന്നു തോന്നുന്നില്ല.

ഇക്കാലത്തു മനുഷ്യൎക്കു മേല്പോട്ടുകേറാനുള്ള പടികൾ ഏതെല്ലാ
മാണെന്നും എത്രയുണ്ടെന്നും അറിയേണമെങ്കിൽ നാലുഭാഗത്തേക്കും
തിരിഞ്ഞുനോക്കിയാൽ മതി. കൃഷി, കൈത്തൊഴിൽ മുതലായവയെ
നോക്കുക. നമ്മുടെ നാട്ടിലും മററു രാജ്യങ്ങളിലുമായി അജഗജാന്തരം
കാണുന്നില്ലേ? നമ്മുടെ നാട്ടിലുള്ള വിത്തുകളെക്കൊണ്ടുതന്നെ കൃഷി
ചെയ്തു ഇവിടങ്ങളിലെക്കാൾ നൂറിരട്ടി അധികം വിളവെടുക്കുവാൻ അ

മേനി കൊയ്ക സാധിക്കുന്നു. ഇതിന്നുള്ള കാരണം ഭൂമിയുടെ ഗുണാധിക്യമാണെന്നു പറയും. വാസ്തവത്തിൽ ഭൂമിക്കല്ല പ്രവൃത്തികൾക്കാണു ഗുണാധിക്യമുള്ളതു. നമ്മുടെ ഭൂമികളിലായാലും വളം ചേൎക്കുന്നതിലും മററുമുള്ള വിശേഷത്താൽ വിളവിന്നാധിക്യം കാണാം. പുതിയ രീതിയിലുള്ള കൃഷിയിൽ ഏൎപ്പെട്ടിട്ടുള്ളവൎക്കു ഈ കാൎയ്യം അനുഭവസിദ്ധവുമാണ്. എന്നാൽ നാമോ, കഴിഞ്ഞാണ്ടിൽ പത്തുമേനിപ്പാത്രത്തിന്നേല്പിച്ച ഭൂമിയെ ഇയ്യാണ്ടിൽ എട്ടുമേനിക്കു താഴ്ത്തിക്കൊടുക്കുന്നു. കൃഷിശാസ്ത്രത്തിൽ അറിവും പരിചയവുമുണ്ടെങ്കിൽ സ്വയമായി കൃഷിചെയ്യുന്നില്ലെങ്കിലും കൃഷിക്കാരോട് ഉപദേശിച്ചും മററും ഭൂമിയെ നന്നാക്കുവാൻ കഴിയും. അതില്ലാത്തതുകൊണ്ടാണു ഈ അപകടം വരുന്നതു്. വ്യവസായസംബന്ധികളായ എല്ലാകാൎയ്യങ്ങളുടേയും സ്ഥിതി ഇങ്ങിനെതന്നെയാകുന്നു. കരകൌശലം ധനസമ്പാദനത്തിന്നുള്ള ഒരു പ്രധാനോപായമാണ്. നമ്മുടെ നാട്ടിൽ എവിടെ നോക്കിയാലും ഏതു സമുദായത്തെ നോക്കിയാലും ഒരുവിധത്തിലല്ലെങ്കിൽ മറെറാരുവിധത്തിൽ കരകൌശലം പുഷ്ടിപ്പെടുന്നതായിക്കാണാം. നെയ്ത്തു, ചിത്രവേല മുതലായവയും ഗ്ലാസ്സുണ്ടാക്കുക, സോപ്പുണ്ടാക്കുക, മെഴുകുതിരി മുതലായവ നിൎമ്മിക്കുക എന്നിവയും മററുനാട്ടുകളിൽ എത്ര പ്രബലമായിപ്പരന്നു വരുന്നു. മലയാളത്തിൽ, വിശേഷിച്ചു നമ്പൂതിരിമാരുടെ വകയായി ഇവയെസ്സംബന്ധിച്ചു പറയത്തക്ക വല്ല ഏൎപ്പാടുകളും ഉണ്ടോ? ഇനി കച്ചവടമാണെങ്കിൽ അതും ഈ സമുദായക്കാൎക്കു് അപരിചിതമാണ്. ഇംഗ്ലണ്ട്, ജൎമ്മനി മുതലായ അന്യരാജ്യങ്ങളോടു കച്ചവടത്തിൽ കിടപിടിക്കുവാനായി ഇന്ത്യാഭൂമിയുടെ ഓരോ അംഗങ്ങളും ഇളകിക്കൊണ്ടിരിക്കുന്നു. മലയാളഖണ്ഡവും ഈ ഇളക്കത്തിൽ പങ്കുചേൎന്നിട്ടുണ്ട്. മലയാളത്തിൽ പ്രധാനപ്പെട്ടവരായ നമ്പൂതിരിമാർ മാത്രം അതിൽനിന്നു പുറംതള്ളി നില്ക്കുന്നു. നമ്പൂതിരിമാരുടെ ആകെയുള്ള ജനസംഖ്യ ൨൬൮൬൩ ആണെന്നു കാണുന്നു. ഇതിൽ എത്രപേർ കച്ചവടത്തിൽ പ്രവേശിച്ചിട്ടുണ്ട്? വല്ലവരും പ്രവേശിച്ചിട്ടുണ്ടെങ്കിൽത്തന്നെ ചില്ലറ കച്ചവടങ്ങളിലല്ലാതെ ഇറങ്ങീട്ടുണ്ടോ? അധികം മൂലധനമിറക്കി പ്രധാനപ്പെട്ട കച്ചവടങ്ങളിൽ അധികം ആളുകൾ ഏൎപ്പെട്ടാലല്ലേ ഫലം സിദ്ധിക്കയുള്ളു? ഐഹികജീവിതത്തിന്റെ മൂലാധാരമായ വ്യവസായകാൎയ്യങ്ങൾക്കും നമ്പൂതിരിസമുദായത്തിന്നും തമ്മിൽ പറയത്തക്ക യാതൊരു സംബന്ധവും ഇതേവരെ വന്നിട്ടില്ലെന്നു ഇതുകൊണ്ടു തെളിയുന്നു.

ശാസ്ത്രജ്ഞാനത്തെപ്പററി നോക്കിയാലും നമ്പൂതിരിമാരുടെ ലഘുത്വം പ്രത്യക്ഷമാകുന്നു. ഇക്കാലത്തു ശാസ്ത്രങ്ങളുടെ സഹായത്തോടുകൂടിയാണു എല്ലാ സംഗതികളും നടക്കുന്നതു. പ്രകൃതിശാസ്ത്രം, തത്വശാസ്ത്രം മുതലായി അസംഖ്യം പുതിയ ശാസ്ത്രങ്ങൾ ഇപ്പോൾ പ്രസിദ്ധങ്ങളായിട്ടുണ്ട്. എന്നാൽ നമ്പൂതിരിമാരുടെ ശാസ്ത്രജ്ഞാനം സംസ്കൃതത്തിലുള്ള ചില ശാസ്ത്രങ്ങളെക്കൊണ്ടവസാനിക്കുന്നതേയുള്ളു. ഘടാകാശത്തേയും പടാകാശത്തേയും പററി വാദിച്ചു ലഹളകൂട്ടാനല്ലാതെ ആ "വിദ്വത്തി" ഉപകരിക്കുന്നില്ല. പാശ്ചാത്യരിൽനിന്നു കിട്ടുന്ന ശാസ്ത്രജ്ഞാനം ഇങ്ങിനെയല്ല. അതു ഏട്ടിൽ കണ്ടതെല്ലാം നാട്ടിൽകാണപ്പാൻ സഹായിക്കുന്നു. "സൈൻസ്സ്" എന്നും മററും പേരുപറയുന്ന രസായനവിദ്യയുടെ സഹായംകൊണ്ടു ആശ്ചൎയ്യകരങ്ങളായ അനേകം ചിത്രങ്ങളെ പാശ്ചാത്യശാസ്ത്രജ്ഞന്മാർ വരക്കുന്നു. ഒരു വസ്തുവിൽ മററുസാധനങ്ങൾ മിശ്രമായാൽ അവ ഇന്നവയാണെന്നും ഇത്രയാണെന്നും പാശ്ചാത്യശാസ്ത്രങ്ങളിൽ പാണ്ഡിത്യമുള്ളവർ എടുത്തുകാണിക്കുന്നു. ഇവയെക്കുറിച്ചു ചോദിക്കുമ്പോൾ "ആവക സംഗതികളെപ്പററി ഇന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്. ഇനി ഒരിക്കൽ ആ ഭാഗം എടുത്തു ഹാജരാക്കാം." എന്നു പറയാനേ "വിദ്വത്തിക്കാക്കു" സാധിക്കുന്നുള്ളു. തീവണ്ടിയന്ത്രം, കമ്പിത്തപാൽ, അച്ചടിയന്ത്രം മുതലായ യന്ത്രങ്ങളെക്കണ്ടുപിടിച്ചതും ശാസ്ത്രസഹായംകൊണ്ടാണെന്നു പറഞ്ഞാൽ ആൎക്കും വിശ്വാസമാവില്ല. അതു "വെള്ളക്കാരന്റെ ദിവ്യവിദ്യകൊണ്ടാണു" എന്നു മറുവടിപറയും. ഉത്തരധ്രുവം കണ്ടുപിടിച്ചതും, വിമാനങ്ങളുണ്ടാക്കിത്തുടങ്ങിയതും ഒരുമാതിരി ദിവ്യവിദ്യകൊണ്ടായിരിക്കാം. പക്ഷേ പാശ്ചാത്യശാസ്ത്രജ്ഞന്മാർ ശാസ്ത്രജ്ഞാനംകൊണ്ടാണു ഈ മാതിരി അത്ഭുതപ്രയോഗങ്ങൾ കാണിക്കുന്നതെന്നു അറിയുന്നവർ ആലോചിച്ചുകൊള്ളും. ആ വിദ്യകൾക്കുപകരിക്കുന്ന ശാസ്ത്രജ്ഞാനം നമുക്കും സമ്പാദിച്ചെങ്കിലേ ഐഹികജീവിതത്തിന്നു ഉൽകൎഷം സിദ്ധിക്കയുള്ളു. അതിന്നിപ്പോൾ വേണ്ടതു പാശ്ചാത്യവിദ്യയുടെ സഹായമാണു. നമ്മുടെ നാട്ടിലുള്ള മററു സമുദായക്കാരെല്ലാം പാശ്ചാത്യവിദ്യാഭ്യാസത്തിൽ ഏൎപ്പെട്ടു കേമന്മാരായിത്തുടങ്ങിയിരിക്കുന്ന ഇക്കാലത്തു നമ്പൂതിരിസമുദായം മാത്രം യോഗനിദ്രയെ ആശ്രയിച്ചുകഴിച്ചുകൂട്ടുന്നതായാൽ അവരുടെ ഐഹികജീവിതത്തിന്നു അതൊരു ന്യൂനതതന്നെയാകുന്നു.

ഇനി രാജ്യതന്ത്രസംബന്ധമായി പൎയ്യാലോചിക്കുക. രാജ്യകാൎയ്യ

ങ്ങളെല്ലാം നടക്കുന്നതു രാജാവിന്റെ ഇഷ്ടംപോലെയാണെങ്കിലും അതു നടത്തുന്നതു മിക്കതും പ്രജകളെ ആശ്രയിച്ചിട്ടാകുന്നു. രാജ്യകാൎയ്യങ്ങളിൽ പ്രജകളുടെ അഭിപ്രായങ്ങളെ വിലമതിക്കേണ്ടതാണെന്നൎത്ഥം. ഇതു പണ്ടുപണ്ടേയുള്ള ഒരു തത്വമാണെങ്കിലും അതിന്നു ഇക്കാലത്തു് അധികം പ്രാധാന്യം കിട്ടീട്ടുണ്ട്. പ്രജകളുടെ അഭിപ്രായങ്ങളറിയാതെ രാജാവു പ്രവൎത്തിക്കുന്നതായാൽ പ്രജാകാൎയ്യങ്ങൾ ശരിയായി നടക്കുന്നതല്ല. രാജകീയങ്ങളായ നിയമങ്ങൾ പ്രജകളിൽ ഏതെങ്കിലും ഒരു സമുദായത്തിന്നു ദോഷാവഹമായിപ്പരിണമിച്ചാൽ അതു രണ്ടുകൂട്ടൎക്കും അനൎത്ഥത്തെ ഉണ്ടാക്കും. ഈ തത്വത്തെ ആലോചിച്ചിട്ടാണു രാജകീയകാൎയ്യാലോചനയിൽ വിവിധസമുദായക്കാരായ പ്രജകൾക്കും പങ്കുകൊടുക്കുന്നതു. ഈ പങ്കിന്റെ ആധിക്യത്തിന്നും അതിനെ ഉപയോഗിക്കുന്നതിൽ അധികം സ്വാതന്ത്ര്യത്തിന്നുമായി പ്രജാംഗങ്ങൾ പരിശ്രമിച്ചുവരുന്നു. ഇങ്ങിനെയിരിക്കേ രാജ്യത്തു നടക്കുന്ന രാജകീയനീതിന്യായങ്ങളെപ്പററി നമ്പൂതിരിസമുദായക്കാർ അറിയുന്നതുകൂടിയുണ്ടോ? നമ്പൂതിരിസമുദായത്തിൽനിന്നു ഒരു നിയമനിൎമ്മാണസഭാസാമാജികനോ, ഹൈക്കോടതിജഡ്ജിയോ ഉണ്ടായേക്കാമെന്നു ആശിപ്പാൻകൂടി അവകാശമുണ്ടോ? രാജകീയകാൎയ്യങ്ങളിൽ വല്ല സ്വാതന്ത്ര്യവും കിട്ടീട്ടുണ്ടെങ്കിൽ അതിനെക്കൂടി വേണ്ടതുപോലെ ഉപയോഗിക്കുവാനറിയുന്നവർ ഈ സമുദായത്തിലുണ്ടോ?

ഈ മാതിരി അനേകം കാൎയ്യങ്ങൾ ഇനിയും എടുത്തുപറയേണ്ടതായിത്തോന്നുന്നുണ്ട്. വിസ്തരിക്കുന്നതായാൽ അധികം നീണ്ടുപോയേക്കാനിടയുള്ളതുകൊണ്ടു ചുരുക്കുന്നതാകുന്നു. ഇതിൽനിന്നു, നമ്പൂതിരിസമുദായത്തിന്നു ഐഹികജീവിതത്തെ ഉൽകൃഷ്ടമാക്കുവാൻ ഇനിയും വളരെ മാൎഗ്ഗങ്ങളിൽ പ്രവേശിക്കേണ്ടതുണ്ടെന്നു വ്യക്തമാകുന്നു. കാലത്തെ അനുസരിച്ചു് അവശ്യം അനുസരിക്കേണ്ടവയായ ആ മാൎഗ്ഗങ്ങളിൽ അവർ നിൎഭയമായി ഇറങ്ങിനടക്കേണമെന്നും, നമ്പൂതിരിമാൎക്കു പ്രാചീനകാലത്തിലുണ്ടായിരുന്ന പ്രാധാന്യത്തെ ഇക്കാലത്തും കൈവിടാതെ നിലനിൎത്തേണമെന്നും പറഞ്ഞുകൊണ്ടു് ഈ ഉപന്യാസത്തെ ഉപസംഹരിക്കുന്നു.

എം. ഇ. നീലകണ്ഠൻനമ്പ്യാർ ബി. എ.



## പ്രാചീനഭാരതത്തിലെ

# രസതന്ത്രവിജ്ഞാനീയം

രസക്രിയാജ്ഞാനം ഇപ്പോൾ പരിഷ്കൃതലോകത്തെ വലുതായ ഒരു പരിവൎത്തനത്തിന്നു അധീനമാക്കിയിരിക്കുന്നു. ഈ ജ്ഞാനം പണ്ട് ഇല്ലായിരുന്നുവെന്നു വല്ലവരും വിചാരിക്കുന്നുണ്ടെങ്കിൽ അതു അബദ്ധമാണ്. പ്രാചീനകാലത്തിൽ പരിഷ്കാരംകൊണ്ട് ഉൽകൎഷത്തെ പ്രാപിച്ചിരുന്ന വൎഗ്ഗക്കാരുടെ ഇടയിൽ ഇതു ധാരാളം പ്രചരിച്ചിരുന്നു. പ്രാചീനഭാരതീയന്മാരുടെ ഔഷധവിധാനങ്ങളിലും ശില്പകലകളിലും ലോഹപരിവൎത്തനങ്ങളിലും ഇതു ലക്ഷ്യത്രപേണ ലയിച്ചിരുന്നുവെന്നു സാവധിച്ചേ കഴിയൂ. അവരുടെ മഹാൎഹങ്ങളായ ഗ്രന്ഥങ്ങളിൽ പലതും മഹമ്മദീയരായ ആക്രാമകന്മാർ നശിപ്പിച്ചിട്ടുണ്ട്. എങ്കിലും കലാശാസ്ത്രീയങ്ങളായ വിഷയങ്ങളിൽ അവർ അദ്വിതീയരായിരുന്നുവെന്നുള്ളതിലേക്കു മതിയായ ലക്ഷ്യങ്ങളില്ലാതില്ല. ഭാരതീയന്മാർ, അറബികൾ മുഖേന ലോകാചാൎയ്യന്മാരായിത്തീൎന്നിരുന്നു. ഗ്രീസ് എന്ന യവനരാജ്യത്തിലെ സാഹിത്യശാസ്ത്രോൽകൎഷം നശിച്ചുകഴിഞ്ഞു പ്രതീച്യദേശങ്ങളിലെ വിദ്യാദീപിക ഉജ്ജ്വലിച്ചുപ്രകാശിക്കാൻ ആരംഭിച്ചിരുന്നില്ല. ആ യവസരത്തിൽ അറബികൾ ആ സ്ഥലങ്ങളിലേക്കു പ്രാച്യപ്രദേശങ്ങളിലെ വിദ്യാശാസ്ത്രീയധനങ്ങളെക്കൊണ്ടുപോകയും, അങ്ങനെ ഇപ്പോഴത്തെ പാശ്ചാത്യമാഹാത്മ്യത്തിനു ബീജാവാപം ചെയ്കയും ഉണ്ടായി. മക്ഡോണൽ ഈ വിധം എഴുതുന്നു:—"എട്ടാമത്തേയും ഒമ്പതാമത്തേയും ശതാബ്ദങ്ങളിൽ ഭാരതീയന്മാർ അങ്കബീജഗണിതങ്ങളിൽ അറബികളുടേയും, അവർമുഖേന ലോകത്തിലെ മററു പരിഷ്കൃതവൎഗ്ഗക്കാരുടേയും ആചാൎയ്യന്മാരായിത്തീൎന്നു. ആ ശാസ്ത്രങ്ങളെ നാം അറബിഭാഷാപദങ്ങൾകൊണ്ടു സംഭാവനം ചെയ്യുന്നുണ്ടെങ്കിലും, അവ ഇൻഡ്യ നമുക്കു തന്നിട്ടുള്ള മഹാനുഗ്രഹങ്ങളിൽ ഒന്നാകുന്നുവെന്നതു വിസ്മരിക്കാവുന്നതല്ല." ഇതുകൂടാതെ സംസ്കൃതഗ്രന്ഥങ്ങളെ അറബി,

പർഷ്യൻ എന്നീ ഭാഷകളിലേക്കു തർജ്ജമചെയ്തിട്ടുള്ള കാൎയ്യം ചരിത്രപ്രസിദ്ധവും ലക്ഷ്യസംയുതവുമാണല്ലൊ.

വൈദികകാലം മുതൽ വൈദ്യവിദ്യാവിശാരദന്മാരിൽ അദ്വിതീയനായിരുന്ന വാഗ്ഭടന്റെ കാലം വരെ ഭാരതത്തിലെ വൈദ്യശാസ്ത്രം വൎദ്ധിച്ചുവരികയായിരുന്നു. അക്കാലങ്ങളിൽ സസ്യങ്ങളും ലോഹങ്ങളും ആയ പല ഉൽപന്നങ്ങളേയും ഔഷധങ്ങളായി ശാസ്ത്രീയഗ്രന്ഥങ്ങൾ വിവരിച്ചിട്ടുണ്ടെങ്കിലും ലോഹൌഷധങ്ങളുടെ ഉപയോഗത്തിൻ പ്രചാരം സിദ്ധിച്ചതു ആ കാലാനന്തരമാണ്. പത്താംശതാബ്ദത്തിനിപ്പുറം ഉണ്ടായിട്ടുള്ള വൈദ്യവിദ്യാഗ്രന്ഥങ്ങളിൽ ലോഹൌഷധങ്ങളെക്കുറിച്ചു പ്രസ്താവിക്കാത്തവ ഏറ്റവും ദുൎല്ലഭമാകുന്നു. ഇനി യൂറോപ്യന്മാരുടെ രസതന്ത്രശാസ്ത്രചരിത്രം നോക്കാം. ഇവരിൽ രസശാസ്ത്രീയജ്ഞാനം ഔഷധകല്പങ്ങളോടു ഇദംപ്രഥമമായി യോജിപ്പിച്ചതു "പരാസെൽസസ്" എന്ന മഹാനാണെന്നു കാണുന്നു. ഇദ്ദേഹം ജീവിച്ചിരുന്നതു ൧ ക്രിസ്ത്വാബ്ദം ൧൪൯൩-നും ൧൫൪൧-നും മദ്ധ്യേയാണ്. ആ മഹാനും അദ്ദേഹത്തിന്റെ അനുഗാമികൾക്കും എത്രയോ ശതാബ്ദങ്ങൾക്കു മുമ്പെയാകുന്നു ഭാരതത്തിലെ പതഞ്ജലികളുടെ കാലം. ഭാരതീയഭിഷഗ്വരന്മാർ രോഗശമനത്തിന്നായി അനേകം വിഷദ്രവ്യങ്ങൾ രോഗികളെക്കൊണ്ടു സേവിപ്പിച്ചുവന്നുവെന്നുള്ളതു ചരിത്രപ്രസിദ്ധമാകുന്നു. ഈ ദ്രവ്യങ്ങളിൽ പലതിനെക്കുറിച്ചും അറബികൾമുഖേന "പരാസെൽസസ്" ഗ്രഹിച്ചിരുന്നുവെന്നു സംശയിക്കാൻ ചില കാരണങ്ങൾ ഇല്ലാതില്ല. പാശ്ചാത്യപ്രദേശങ്ങളിലാണു വൈദ്യശാസ്ത്രം ഉത്ഭവിച്ചു ഉൽകൎഷത്തെ പ്രാപിച്ചതു് എന്നഭിമാനിക്കുന്നവരും, രാജാക്കന്മാരുടെ രക്ഷാകൎത്തൃത്വം വഹിച്ചതുകൊണ്ടു സ്വാധിശ്രുതശാസ്ത്രത്തെ വിവിധപ്രകാരേണ പ്രയോഗിച്ചു പരിഷ്കരിക്കാൻ സൌകൎയ്യാവഹമായ പദത്തെ അലങ്കരിച്ചിരുന്നവരും ആയ മഹമ്മദീയവൈദ്യന്മാർ പുറമെയുള്ള ഉപയോഗങ്ങൾക്കായി മാത്രം സ്വീകരിച്ചിരുന്ന പാഷാണം, രസം, ഇരുമ്പു മുതലായ വിഷവീൎയ്യപൂൎണ്ണങ്ങളായ സാധനങ്ങളെ ഭാരതീയവൈദ്യന്മാർ എത്ര ധൈൎയ്യത്തോടുകൂടി ഉള്ളിൽ കൊടുത്തുപോന്നുവെന്നു ചിന്തിക്കുമ്പോൾ ആ മഹാശയന്മാരുടെ വൈദ്യവൈദഗ്ദ്ധ്യം വാചാമഗോചരംതന്നെയെന്നു കാണാം. കനകപ്പൊടിയും താമരയരിയും തേനും ചേൎത്തു ഒരു ഔഷധപ്രയോഗം വാജീകരണചികിത്സയിലും, മൃഗശൃംഗങ്ങൾകൊണ്ടു തയ്യാറാക്കപ്പെടുന്ന ധൂമാസവങ്ങൾ ക്ഷയക്കിൾ എന്ന രോഗത്തിനും ഉപയോഗപ്പെടുത്തിയിരുന്നുവത്രെ.

തന്ത്രങ്ങളിൽ രസവിജ്ഞാനീയത്തെപ്പററി വളരെ വിലയേറിയ അഭിപ്രായങ്ങൾ പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. രസമാഹാത്മ്യത്തിൻെറ രേഖാലക്ഷ്യങ്ങളാണോ തന്ത്രങ്ങൾ എന്ന് ആർക്കും സംശയം ഉദിപ്പിക്കുന്നതാകുന്നു. പണ്ടത്തെ യോഗികൾ അല്പം ഭക്ഷിക്കയും രസഗന്ധകസമ്മിശ്രമായ പാനീയം മാസത്തിൽ രണ്ടു തവണ ഉപയോഗിക്കയും ചെയ്യുവന്നുവെന്നും അതിനാൽ അവർ നൂററൻപതും ഇരുനൂറും വയസ്സുവരെ ജീവിച്ചുപോന്നുവെന്നും പറയപ്പെട്ടിരിക്കുന്നു. രസത്തിൻെറ വിവിധങ്ങളായ യോഗങ്ങൾ ഉപയുക്തങ്ങളായി ഗണിക്കപ്പെട്ടിരുന്നു. രസത്തിൻെറ ഉത്ഭവത്തെപ്പററി ഈ വിധം പറഞ്ഞിരിക്കുന്നു:—"അഗ്നിയുടെവായിൽനിന്നു രസം ഭാരതദേശത്തിൽ പതിച്ചു-അനന്തരം ആ ദേശത്തെ മണ്ണുവാററിയാൽ രസം ഉത്ഭവിക്കത്തക്കവിധം അതു മണ്ണിനോടു യോജിക്കുന്നതുവരെ അവിടെത്തന്നെ കിടന്നു." കാശ്മീരത്തിനു സമീപേയുള്ള ഡാർഡസ്റ്റൻ എന്ന പർവ്വതീയഭൂമിയല്ലേ ഭാരതദേശം എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇവിടെ ചായില്യം വിളയുന്ന സ്ഥലങ്ങൾ ഏറെയുണ്ട്. ഈ ചായില്യത്തിൽനിന്നു രസം എടുക്കപ്പെടാം.

വൈദികകാലത്തു സ്വർണ്ണം, വെള്ളി എന്നീ ലോഹങ്ങൾ അറിയപ്പെട്ടിരുന്നു. എന്നുമാത്രമല്ല അവകൊണ്ടു പല ആഭരണങ്ങളും തീർക്കപ്പെട്ടിരുന്നു. അനന്തരകാലങ്ങളിൽ ഉരുക്കിനെ മാർദ്ദവപ്പെടുത്തി പല പണികൾ നടത്തുന്നതിനു ഭാരതീയന്മാർക്കുണ്ടായിരുന്ന വൈദഗ്ദ്ധ്യം സർവ്വവിദിതമായിത്തീർന്നിട്ടുണ്ട്. ഡമാസ്കസ്സിൻെറ വാളു സുപ്രസിദ്ധിയെ പ്രാപിച്ചിട്ടുണ്ടല്ലൊ. എന്നാൽ ഉരുക്കുകൊണ്ടുള്ള തൊഴിൽ പാരസീകന്മാർ ഭാരതീയന്മാരിൽനിന്നും, അറബികൾ പാരസീകന്മാരിൽനിന്നും അഭ്യസിച്ചിരിക്കാനാണു ന്യായമുള്ളത്. ഡൽഹിയിലെ കുട്ടബ്ബിനോടുചേർന്ന ലോഹസ്തംഭം, ലോഹനിർമ്മിതമായ ജഗന്നാഥത്തിലെ മഹാവലയം, സോമനാഥക്ഷേത്രത്തിലെ അയോനിർമ്മിതവും ചിത്രീകൃതവുമായ ദ്വാരപഥം എന്നിവ പ്രാചീനഭാരതീയന്മാർക്ക് ലോഹപ്പണിയെ സംബന്ധിച്ചുണ്ടായിരുന്ന മഹാവൈദഗ്ദ്ധ്യത്തിൻെറ പ്രശസ്തലക്ഷ്യങ്ങളല്ലെന്നു പറയാൻ ആർക്കും ധൈര്യമുണ്ടാവുന്നതല്ല. മേൽപ്പറയപ്പെട്ട സ്തംഭത്തിനു ഇപ്പോൾ ആയിരത്തഞ്ഞൂറിൽപ്പരം വർഷത്തെ പഴക്കമുണ്ട്. ഇതിൻെറ ഭാരം പത്തു ടൺ ആണ്. ഇരുപത്തിനാലുജാതിയടി നീളമുള്ള ഒരു വലിയ തോക്കു നർവാർ എന്ന സ്ഥലത്തു കാണപ്പെടുന്നു. ഈ വിധം പറഞ്ഞുതുടങ്ങിയാൽ അവസാനമില്ല. കുട്ടബ്ബിലെ സ്തംഭം ക്രിസ്തുവർഷം

നാന്തൂറാമാണ്ടിടക്കുണ്ടാക്കപ്പെട്ടുവെന്നു വിചാരിച്ചാൽത്തന്നെയും അക്കാലത്തു ആ മഹാസ്തംഭം കാച്ചിയടിച്ചുതീക്കാൻതക്ക ഉന്നതി ലോഹത്തൊഴിലിൽ ഭാരതീയന്മാക്കുണ്ടായിരുന്നുവെന്നു കാണപ്പെട്ടും. അന്ന് അതിനെക്കാറം വലുതോ അതിനു തുല്യമായതോ ആയ ഒരു ലോഹദണ്ഡത്തെ കാച്ചിയടിക്കാൻ യൂറോപ്യന്മാക്കും സാധിച്ചിട്ടുള്ളതായി യാതൊരു ലക്ഷ്യവുമില്ല. ആ മഹാസ്തംഭം പതിനാലു ശതാബ്ദത്തോളം കാററം മഴയും ഏററിട്ടും അശേഷം തുരുമ്പുപിടിക്കയോ ഭംഗിക്കുറവുവരികയോ ചെയ്യാതെ ശോഭിക്കുന്നുണ്ടെന്നുള്ള വാസ്തവം ആരെയാണ് ആശ്ചയ്യപരതന്ത്രരാക്കാത്തതു!. ഇതിന്റെ ഒരംശം വ്യവച്ഛേദിച്ചുപരിശോധിച്ചതിൽ യാതൊരു അശുദ്ധമിശ്രണങ്ങളും കൂടാതെയുള്ള ശുദ്ധമായ ഇരുമ്പുതന്നെ എന്നു നിണ്ണയിക്കപ്പെട്ടിരിക്കുന്നു.

ഇരുമ്പ്, ഈയ്യം, ചെമ്പു, തകരം, വെള്ളി, സ്വണ്ണം ഇവ പ്രാചീനകാലംമുതൽ അറിയപ്പെട്ടിരുന്നു. അക്കാലത്തു രസത്തെ ഒരു ലോഹമായി ഗണിച്ചിരുന്നില്ല. പിച്ചള, ഓട്ടു ഈ രണ്ടും മിശ്രണധാതുക്കളാണ്.

യവനന്മാരുടേയും അറബികളുടേയും ജ്യോതിശ്ശാസ്ത്രം, രസതന്ത്രവിജ്ഞാനീയം എന്നവയിൽ പണ്ഡിതനായിരുന്ന ആൽബറൂണി പതിനൊന്നാം ശതാബ്ദത്തിൽ ഭാരതത്തെ സന്ദശിച്ചു. ആയവസരത്തിൽ അദ്ദേഹം ഈ സ്ഥലത്തെ സംബന്ധിച്ചു പല വിവരങ്ങളും രേഖപ്പെടുത്തിയിട്ടുണ്ട്. ഭാരതീയന്മാരിൽ പലരും രസവിദ്യാപ്രയോഗത്തിൽ വിദഗ്ദ്ധന്മാരായിരുന്നുവെന്നും, അവർ പ്രയോഗവിധങ്ങളെ വളരെ രഹസ്യമായി നിവ്വഹിച്ചുപോന്നതിനാൽ അവയുടെ പൂണ്ണവിവരം ഗ്രഹിക്കാൻ സാധിച്ചിട്ടില്ലെന്നും അദ്ദേഹം പറയുന്നു. ലോഹഭസ്മീകരണം, ലോഹവ്യവച്ഛേദനം എന്നിവയെപ്പററി ആയിടക്ക സാധാരണ സംസാരിച്ചുപോന്നതായി അദ്ദേഹം എഴുതുന്നുണ്ട്. ലോഹഭസ്മീകരണം മുതലായ വിശിഷ്ടപ്രയോഗങ്ങളുടെ പ്രതിഷ്ഠാപകനായ നാഗാർജ്ജുനൻ എന്ന രസതന്ത്രവിജ്ഞാനി, ശ്രേഷ്ഠവും ദിവ്യവും ആയ ഒരു കഷായംകൊണ്ടു കല്ലുകളെ മാറ്റപ്പെടുത്തി സ്വണ്ണമാക്കിവന്നതായി പറയപ്പെട്ടിരിക്കുന്നു. ലോഹങ്ങളെ രാസക്രിയകൊണ്ടു പരസ്പരം ഭേദപ്പെടുത്താനുള്ള മാഗ്ഗങ്ങളെ ഭാരതീയർ ദൃഢമായി വിശ്വസിച്ചിരുന്നു. ക്ഷാരങ്ങളുടെ തരഭേദങ്ങളെപ്പററി ഭാരതീയന്മാർ വളരെ വ്യക്തമായിപ്പറഞ്ഞിരിക്കുന്നു. സസ്യങ്ങളിൽനിന്നു ക്ഷാരങ്ങൾ എടുക്കേണ്ട വിധത്തെപ്പററി അക്കാലത്തു എഴുതപ്പെട്ടിരുന്നു

ഇപ്പോൾ പാശ്ചാത്യന്മാർ സ്വീകരിച്ചുപോരുന്ന രീതിയിൽനിന്ന് അശേഷം വ്യത്യാസമില്ലാത്തതുമാണ്. കൃമികളുടെ ഉപദ്രവത്തിനും, ത്വഗ്രോഗങ്ങൾക്കും, പുളിച്ചുതികട്ടുന്നതിന്നും മററും ക്ഷാരങ്ങൾ സേവിപ്പിക്കാമെന്നു കാണുന്നു. തീവ്രഗുണപൂൎണ്ണമായ കുറെ ക്ഷാരോദകം ഒരു ഇരുമ്പുപാത്രത്തിൽ സൂക്ഷിച്ചുവച്ചിരുന്നാൽ പ്രാചീനഭാരതീയന്മാൎക്കു സകലശാസ്ത്രങ്ങളിലും ഉണ്ടായിരുന്ന ഉന്നതനിലക്കു ഉത്തമോദാഹരണം സിദ്ധിക്കുമെന്നു ചുരുക്കത്തിൽ പറയാവുന്നതാണ്.

ശബ്ദം, പ്രകാശം മുതലായവയെക്കുറിച്ചുള്ള പ്രാചീനഭാരതീയന്മാരുടെ സിദ്ധാന്തങ്ങൾ, പാശ്ചാത്യപരിശ്രമംകൊണ്ടു ശാസ്ത്രമാഹാത്മ്യം ഉൽകൎഷത്തെ പ്രാപിച്ചിരിക്കുന്ന ഇക്കാലത്തും ആരേയും വിസ്മയാകുലരാക്കുമെന്നു നിസ്സംശയമായി അഭിപ്രായപ്പെടാം. വൈശേഷികസ്ഥാപകനായ കാനടൻ, വസ്തുധൎമ്മങ്ങളെക്കുറിച്ച് അഭ്യസിക്കുന്നതുതന്നെ പ്രധാനധൎമ്മമായി ഗണിച്ചിരുന്നു. പരമാണുസിദ്ധാന്തത്തെക്കുറിച്ചു പ്രസ്താവിച്ചിട്ടുള്ളത് ആ മഹാനാണ്. ആദ്യത്തെ മിശ്രണദ്രവ്യത്തിൽ രണ്ടു പരമാണുക്കൾ ഉണ്ടായിരിക്കുമെന്നും, മിശ്രണവസ്തുക്കളെ ആവൎത്തിച്ചു വ്യവച്ഛേദിച്ചാൽ ഒടുവിൽ വ്യവച്ഛേദനക്രിയക്കു നിവൃത്തിയില്ലാത്തവിധം അതിസൂക്ഷ്മമായ സാധനത്തിൽ അവസാനിക്കുമെന്നും അദ്ദേഹം പറയുന്നു. ശബ്ദത്തെപ്പററി അദ്ദേഹം പറയുന്നതാവിതു:—"ശബ്ദം ഒരിടത്തുത്ഭവിച്ചു മറെറാരിടത്തു കേൾക്കുന്നു. ഉത്ഭവിച്ച സ്ഥലത്തെ കേന്ദ്രമാക്കിക്കൊണ്ടു നാലുവശങ്ങളിലും തുടൎന്നുപോകുന്ന ചലനപാതനം തന്നെയാകുന്നു ശബ്ദം കേൾക്കാനിടയാകുന്നതു. ശബ്ദം ഉത്ഭവിച്ച ഉടനെ ജനിക്കുന്ന ആദ്യത്തേതോ മദ്ധ്യേയുള്ളതോ ആയ തരംഗമല്ല നമ്മുടെ ചെവിയിൽ തട്ടുന്നതു. ഒടുവിലത്തെ കല്ലോലപാതം ആകുന്നു ശബ്ദത്തെ ഗ്രഹിക്കാറാക്കുന്നത്. ഇതിനു പ്രധാനകാരണം ആകാശീയഭൂതംതന്നെയാണ്." പ്രകാശത്തെപ്പററി അദ്ദേഹം പ്രസ്താവിക്കുന്നേതിൽ അതിനു ആകൎഷണം, രുചി, വാസന, ഇവയൊഴിച്ചു ഭൂമിയുടെ ധൎമ്മങ്ങളെല്ലാമുണ്ടെന്നു കാണുന്നു. ചൂടും പ്രകാശവും ഒരേ പ്രധാനവസ്തുവിന്റെ സാന്നിദ്ധ്യത്തെക്കാണിക്കുന്ന രണ്ടു ലക്ഷ്യങ്ങളായിട്ടാണു അദ്ദേഹം അഭിപ്രായപ്പെടുന്നതു. പതനത്തിന്റെ ആദിമകാരണം ആകൎഷണശക്തിയെന്നതന്നെയാകുന്നു അദ്ദേഹത്തിന്റേയും പക്ഷം. പ്രതിരോധങ്ങളായ കാരണങ്ങളെ പ്രത്യേകം ചിന്തിക്കേണ്ടതാണത്രെ. യവനന്മാരുടേയും ഭാരതീയന്മാരുടേയും സിദ്ധാന്തങ്ങളിൽ പരസ്പരസാമ്യമുള്ളവ വളരെയുണ്ട്. അതിനാൽ ഭാര

തീയന്മാരുടെ ആശയം, യവനന്മാരുടെ ശാസ്ത്രമാഹാത്മ്യത്താൽ വശീകൃതമായിരുന്നുവെന്നു ചിലർ വാദിക്കുന്നു. പക്ഷെ ഭാരതീയസിദ്ധാന്തങ്ങൾ പാരസീകത്തിലും, അവിടുന്നു യവനരാജ്യത്തിലും പ്രവേശിക്കാൻ മാൎഗ്ഗമുണ്ടായിരുന്നുവെന്നുള്ളതിലെക്കു ചരിത്രസമ്മതമായ ലക്ഷ്യമുണ്ടല്ലൊ.

പ്രാചീനഭാരതത്തിൽ ഉപയുക്തങ്ങളായ സാഹിത്യകലകളും ശാസ്ത്രങ്ങളും ഉയൎന്നജാതിക്കാരും,ശില്പകൎമ്മങ്ങൾ താണ്ന്നജാതിക്കാരും അഭ്യസിച്ചുപ്രയോഗിച്ചുപോന്നു.

ചിറയിൻകീഴ് പി. ഗോവിന്ദപ്പിള്ള.

---

പൌരാണികന്മാരുടെ ഒരു വിവാഹവിധി

അല്ലെങ്കിൽ

# അക്ഷവിവാഹം



ആൎയ്യന്മാരുടെ ഇടയിൽ നടപ്പുള്ള ധാൎമ്മികങ്ങളായ എല്ലാ ആചാരങ്ങളുടേയും മൂലപ്രമാണം വേദമാണല്ലോ. എന്നാൽ അനന്തരകാലത്തെ പ്രാമാണികന്മാർ വേദവിഹിതങ്ങളായ കൎമ്മങ്ങളിൽ കാലാനുസൃതമായി ചില മാററങ്ങൾ ചെയ്തിട്ടുള്ളതായിക്കാണാം. ആ മാററങ്ങളിൽ ചിലതു സമുദായത്തിന്നു ഗുണത്തേയും ചിലതു ദോഷത്തേയും ഉണ്ടാക്കുന്നതു സാധാരണയാകുന്നു. ഗുണാവഹങ്ങളായ മാററങ്ങളെ വിദ്വാന്മാർ ആദരിക്കുന്നതുപോലെ ദോഷകരങ്ങളായ ഏൎപ്പാടുകളെ വിരോധിക്കുന്നതും സാധാരണയാണ്. ആ ആദരണത്തിൻേറയും ഖണ്ഡനത്തിൻേറയും പരിണാമം രണ്ടുകക്ഷികളുടേയും സംഘബലത്തെ ആശ്രയിച്ചിരിക്കും. അതിനാൽ ചില മാററങ്ങൾക്ക് അനന്തരകാലത്തു പ്രാമാണ്യം സിദ്ധിക്കുകയും ചിലതു പ്രബലപ്പെടാതെ പോകയും ചെയ്തിട്ടുണ്ട്. അങ്ങിനെ വൈദികവധികളിൽ മാററം വരുത്താനായി അൎവ്വാചീനന്മാർ ഏതെല്ലാം വിധത്തിൽ പരിശ്രമിച്ചിട്ടുണ്ടെന്നറിയുന്നതു ഇപ്പോഴുള്ളവൎക്കു രസാവഹമായിരിക്കുമല്ലോ.

വൈദികകാലത്തെ ചരിത്രത്തിൽ നിന്ന്,ആ കാലങ്ങളിൽ ബഹുവിവാഹസമ്പ്രദായം ധാരാളം നടപ്പുണ്ടായിരുന്നുവെന്നുകാണാവുന്നതാണ്. സ

പത്നിമാർ പരസ്പരം പകപോക്കാനായി എന്തെല്ലാംവിദ്യകളെ പ്രയോഗിച്ചിരുന്നുവെന്നു ഋഗ്വേദത്തിൽ വിവരിച്ചിട്ടുണ്ട്. ഋഗ്വേദത്തിലെ ആ മന്ത്രഭാഗങ്ങളെഅടിസ്ഥാനപ്പെടുത്തി കല്പസൂത്രത്തിൽവളരെ വിധികളെ വിധിച്ചിട്ടുമുണ്ട്. എന്നാൽ അതിന്നുപിൻകാലത്തുള്ളവരുടെ ദൃഷ്ടിയിൽ ബഹുവിവാഹസമ്പ്രദായം ഒരു നല്ല ആചാരമായിത്തോന്നിയില്ല—"മാറമൊരുത്തിയെലാളിക്കുമ്പോൾമറ്റോപ്പെണ്ണിനുമൊഞ്ഞികരക്കുംതൊറൊന്നവളെസ്സമ്മാനിച്ചാൽ കുററം മററവളൊന്നുണ്ടാക്കും" എന്നുപറഞ്ഞതുപോലെ ഭർത്താവു കിടന്നുകഷ്ടപ്പെടുന്നതും, ഭാര്യമാർ തമ്മിൽ അടിപിടികൂടുന്നതും ലോകത്തിന്നു അനർത്ഥപ്രദമാണെന്നു അവർ വിചാരിച്ചു. അതിനാൽ ആ ബഹുവിവാഹസമ്പ്രദായത്തെ ഉന്മൂലനം ചെയ്യാനായി അവർ ഒട്ടേറെപ്പണിപ്പെട്ടുനോക്കി. പക്ഷെ ചിരകാലമായി നടന്നുവന്നിരുന്ന ആ സമ്പ്രദായത്തെ പെട്ടെന്നില്ലായ്മചെയ്വാൻ അവൎക്കു സാധിച്ചില്ല. അതിനാൽ അവരുടെ പരിശ്രമം ഫലപ്പെടുകയും ചെയ്തില്ല. നിവൃത്തിയില്ലെന്നുകണ്ടപ്പോൾ ഒരു പുരുഷൻ രണ്ടുവിവാഹം ചെയ്യുന്നതിന്നു വിരോധമില്ലെന്നും, എന്നാൽ മൂന്നാമതൊരു വിവാഹം നിഷിദ്ധമാണെന്നും അവർ നിശ്ചയിച്ചു. താഴെകാണിക്കുന്ന മത്സ്യപുരാണവചനത്തിൽനിന്നു ഈ വാസ്തവം വ്യക്തമാകുന്നതാണ്:—

"ഉദ്വാഹത്രതിസിദ്ധ്യൎത്ഥം തൃതീയാം ന കദാചന
മോഹാദജ്ഞാനതോ വാപി യദി ഗച്ഛേത്തു മാനവീം
നശ്യത്യേവ ന സന്ദേഹോ ഗൎഗ്ഗസ്യ വചനം യഥാ"

മൂന്നാമത്തെ വിവാഹത്തിന്റെ ഫലം വൈധവ്യമാണെന്നു വേറെ ചില വചനങ്ങളെക്കൊണ്ടും കാണുന്നുണ്ട്.

ഇക്കാണിച്ച നിയമം അധികം കാലത്തേക്കു നിലനിന്നില്ല. ബഹുവിവാഹസമ്പ്രദായം വേണമെന്നുള്ള പക്ഷക്കാരും വെറുതെയിരുന്നില്ല. മൂന്നാമത്തെ വിവാഹത്തെയല്ലാതെ നാലാമത്തേതു മുതലായവയെ നിഷേധിച്ചിട്ടില്ലല്ലൊ. അതിനാൽ വല്ലതും വഴിയുണ്ടാക്കാമെന്ന് അവർ ആലോചിച്ചുറച്ചു. വാസ്തവത്തിൽ മൂന്നാമത്തേതായിച്ചെയ്യുന്ന വിവാഹത്തെ നാലാമത്തേതാണെന്നു സ്ഥാപിക്കുവാൻ അവർ ഒരു വിദ്യ കണ്ടുപിടിച്ചു. അത്ഭുതമായ ആ വിദ്യയെയാണു "അക്കവിവാഹം" എന്നു പറയുന്നതു.

ശാസ്ത്രകാരന്മാരുടെ വചനത്തിൽ "യദി ഗച്ഛേത്തു മാനവീം" എന്നാണല്ലൊ കാണുന്നത്. അതിനാൽ മാനുഷിയല്ലാത്ത കന്യകയെ വിവാഹംചെയ്യുന്നതിന്നു വിരോധമില്ല. അങ്ങിനെ ചെയ്യുന്നതായാരം

ശാസ്ത്രത്തിന്നു വിരുദ്ധമാവുന്നതുമല്ല. ഈ സ്ഥിതിക്കു, മൂന്നാമത്തു വിവാഹം ചെയ്വാനാഗ്രഹിക്കുന്ന പുരുഷൻ ആദ്യം ഒരു അൎക്കവൃക്ഷത്തെ (എരുക്ക്) പരിണയനം ചെയ്തു്, അനന്തരം മനുഷ്യകന്യകയെ വിവാഹം ചെയ്താൽ മതി. എന്നാൽ മൂന്നാംവിവാഹം അൎക്കകന്യകയെക്കൊണ്ടു കഴിയുകയും, മനുഷ്യകന്യകയെ പരിഗ്രഹിക്കുന്നതു നാലാമത്തേതായിരിക്കയും ചെയ്യും. ഇതായിരുന്നു ബഹുവിവാഹപക്ഷപാതികളുടെ വിധി. ഈ നിയമത്തെ നടപ്പിൽകൊണ്ടുവരുവാനായിട്ടു് അവർ അൎക്കവിവാഹത്തിന്നുള്ള ചടങ്ങുകളെ നിശ്ചയിച്ചു. ആ സമ്പ്രദായം വായനക്കാൎക്കു രസപ്രദമായിരിക്കുമെന്നു കരുതി അതിനെ ചുരുക്കത്തിൽ താഴെ ചേൎക്കുന്നു.

ശനിയാഴ്ചയോ ഞായറാഴ്ചയോ അല്ലെങ്കിൽ മറ്റൊരു ശുഭദിവസമോ പൂൎവ്വാഹ്നത്തിൽ കിഴക്കുഭാഗത്തോ വടക്കുഭാഗത്തോ ഉള്ള പൂവും കായും നിറഞ്ഞു നിൽക്കുന്ന ഒരു അൎക്കവൃക്ഷത്തിന്റെ ചുവട്ടിൽ മെഴുകി വെടുപ്പു വരുത്തി, വരൻ കുളിച്ചു പട്ടുടുത്തു ചന്ദനവും കളഭവും പൂശി വന്നുനിന്നു സൂൎയ്യനെ പ്രാൎത്ഥിക്കുക. പ്രാൎത്ഥനാവചനം ഇങ്ങിനെയാകുന്നു:—

"ത്രിലോകവാസിൻ സപ്താശ്വ! ഛായയാ സഹിതോ രവേഃ
തൃതീയോദ്വാഹജം ദോഷം നിവാരയ സുഖം കുരു".

അനന്തരം ആ അൎക്കവൃക്ഷത്തിന്മേൽ ഛായാസഹിതനായി സൂൎയ്യഭഗവാൻ വന്നിരിക്കുന്നുണ്ടെന്നു സങ്കല്പിച്ചു്, ചന്ദനമാല്യവസ്ത്രാദികളുപഹരിച്ചു മന്ത്രത്തോടുകൂടി അവരെ പൂജിക്കണം. നിവേദ്യമായി ഗുളോദനവും ഉണ്ടാക്കണം. പൂജാവസരത്തിൽ ആദ്യം വെള്ളവസ്ത്രംകൊണ്ടും പിന്നെ നൂലുകൊണ്ടും അൎക്കവൃക്ഷത്തിന്മേൽ ചുററുകയും വേണം. ഒടുവിൽ വരൻ പ്രദക്ഷിണംവെച്ചു് താഴെചേൎക്കുന്ന മന്ത്രം ജപിക്കുകയും വേണം:—

"മമ പ്രീതികരാ ചേയം മയാ സൃഷ്ടാ പുരാതനി
അൎക്കജാ ബ്രഹ്മണാ സൃഷ്ടാ അസ്മാകം പരിരക്ഷതു".

ഈ മന്ത്രം ജപിച്ചുകഴിഞ്ഞാൽ പിന്നെ വേറെ മന്ത്രം ചൊല്ലി പ്രദക്ഷിണം വെക്കണം. മന്ത്രം:—

"നമസ്തേ മംഗളേ ദേവി! നമഃ സവിതുരാത്മജേ
ത്രാഹി മാം കൃപയാ ദേവി! പത്നീ ത്വം മേ ഇഹാഗതാ
അൎക്ക! ത്വം ബ്രഹ്മണാ സൃഷ്ടഃ സൎവ്വപ്രാണിഹിതായ ച
വൃക്ഷാണാമാദിഭൂതസ്ത്വം ദേവാനാം പ്രീതിവൎദ്ധനഃ
തൃതീയോദ്വാഹജം പാപം മൃത്യും ചാശു വിനാശയ"

അനന്തരം ആചാൎയ്യനായി വരിക്കപ്പെട്ട ആൾ ഗന്ധമാല്യാദികൾ ക

ഷ്ടിച്ചു, വരന്ന് ആ അക്കകന്യകയെ കൊടുക്കണം. കന്യാദാനാവസരത്തിൽ വധൂവരന്മാരുടെ പിതാമഹാദിനാമകീർത്തനം ആവശ്യമാകുന്നു. അക്കകന്യകയുടെ ഗോത്രം കശ്യപഗോത്രമാണ്; പ്രപിതാമഹൻ ആദിത്യനാകുന്നു; പിതാമഹൻ സവിതാവുമാകുന്നു; പിതാവ് ആചാര്യൻതന്നെയാണെന്നു പറയേണ്ടതുമില്ലല്ലോ.

കന്യാദാനമന്ത്രം ഇതാകുന്നു:—

"അക്കകന്യാമിമാം വിപ്ര! യഥാശക്തി വിഭൂഷിതാം

ഗോത്രായ ശർമ്മണേ തുഭ്യം ദത്താം വിപ്ര! സമാശ്രയ."

നാന്ദീശ്രാദ്ധം, ഹോമം മുതലായ ക്രിയാംഗങ്ങൾ അക്കവിവാഹത്തിലും ഉണ്ട്.

പരുത്തിനൂലുകൊണ്ടു അക്കവൃക്ഷത്തിന്മേൽ ചുറ്റേണമെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ നൂലിനെ അഞ്ചായി മടക്കി കന്യാദാനത്തിന്നു ശേഷം ഒരു വൈദികമന്ത്രം ജപിച്ചുകൊണ്ടു കയ്യിന്മേൽ വളയായി ധരിക്കണം. ആ നൂലിന്റെതന്നെ ഒരംശം പിന്നേയും അഞ്ചുമടക്കാക്കി ചുമലിലും ധരിക്കണം.

ഇത്രയും ക്രിയകൾ കഴിഞ്ഞാൽ കിഴക്കുമുതലായ എട്ടുദിക്കിലും ഓരോ ഒഴിഞ്ഞ കുടങ്ങൾ വെച്ചു അവയിലെല്ലാം ഓരോ ഖണ്ഡം നൂലും ചുറ്റി തണുപ്പുള്ള ചന്ദനവെള്ളം എല്ലാററിലും നിറച്ചു മഹാവിഷ്ണുവിനെ പൂജിക്കണം. ഒടുവിൽ വരൻ താഴെ എഴുതുന്ന ശ്ലോകംചൊല്ലി ക്ഷമായാചനം ചെയ്കയും വേണം. ശ്ലോകം:—

"മയാ കൃതമിദം കർമ്മ സ്ഥാവരേഷു ജരായുണാ

അക്കാപത്യാനി നോ ദേഹി തത്സർവ്വം ക്ഷന്തുമർഹസി."

ഈ ക്ഷമായാചനത്തോടുകൂടി ക്രിയകളെല്ലാം അവസാനിച്ചു.

മേൽക്കാണിച്ച അക്കവിവാഹത്തിന്റെ ആഗമവും സമ്പ്രദായവും എത്രമാത്രം വിചിത്രമാണെന്ന് ഇപ്പോൾ വായനക്കാർക്കറിയാറായല്ലോ. ഇപ്പോൾ ഈ അക്കവിവാഹം ഈ രീതിയിൽ നടപ്പുള്ളതായിട്ടറിയുന്നില്ല. എന്നാൽ ബംഗാളത്തിൽ "കരണം" എന്ന പേരിൽ നടപ്പുള്ള വിവാഹബന്ധസ്ഥിരീകരണത്തിൽ ചെയ്യപ്പെടുന്ന ഒരുമാതിരി കൃത്രിമവിവാഹക്രിയയുടെ മൂലം ഇതാണെന്നു തോന്നുന്നു.

ബഹുവിവാഹസമ്പ്രദായം നിർത്തൽചെയ്യാനായി ശ്രമിച്ച വിദ്വാന്മാരുടെ പിൻഗാമികളായ പൌരാണികന്മാരുടെ കയ്യിട്ടിയിലാണല്ലോ കാര്യം നിലനിന്നതു്. അതിനാൽ അവരുടെ പിൻകാലത്തുള്ളവക്ക

ഇഷ്ടംപോലെ വളരെ വിവാഹം ചെയ്യുന്നതിന്നുള്ള അധികാരം ശാസ്ത്രകാരന്മാരിൽനിന്നു സിദ്ധിച്ചു.

ഇപ്പോഴും കേരളബ്രാഹ്മണരുടെ ഇടയിൽ ബഹുവിവാഹസമ്പ്രദായം ധാരാളം നടപ്പുണ്ട്. എന്നാൽ മൂന്നുഭാൎയ്യമാർ ജീവിച്ചിരിക്കുമ്പോൾ പിന്നെ വിവാഹം ചെയ്യാറില്ലെന്ന ഒരു നടപ്പും അവരുടെ ഇടയിലുണ്ട് എങ്കിലും യമരാജന്റെ സഹായമുള്ള പക്ഷം ഒരു പുരുഷന്നു വളരെ വളരെ വിവാഹംകഴിക്കാൻ മാൎഗ്ഗമുണ്ടെല്ലൊ. കേരളബ്രാഹ്മണരിൽ ജ്യേഷ്ഠഭ്രാതാവു മാത്രമേ വിവാഹം ചെയ്യുമാറുള്ളു എന്നുള്ള പതിവു ഈ സമ്പ്രദായത്തെ ഉച്ഛൃംഖലമായി ഉപയോഗിക്കുവാൻ സഹായിക്കുന്നതുമുണ്ട്. പിന്നെ, ഇക്കാലത്തു പുത്രന്മാരെക്കാളധികം പുത്രിമാർ ജനിക്കുന്നതുകൂടി ഒരു പതിവാകയാൽ കേരളബ്രാഹ്മണർ ബഹുവിവാഹസമ്പ്രദായത്തെ ഒരനുഗ്രഹമായിക്കരുതുന്നതുമുണ്ട്. പൌരാണികന്മാരിൽനിന്നു കിട്ടീട്ടുള്ള അക്ഷവിവാഹമെന്ന പ്രത്യൗഷധത്തെ ആരും പ്രയോഗിക്കാറുമില്ല.



വൈദികൻ കൊരട്ടി കിരാതശേഖരൻനമ്പൂതിരി.

---

# പലവക

ശുക്രനക്ഷത്രത്തിൽ രണ്ടു തോട്ടങ്ങൾ ഉണ്ടെന്ന് ഒരു വിദ്വാൻ കണ്ടുപിടിച്ചിരിക്കുന്നു.

* * * * *

മഷികൂടാതെ അച്ചടിക്കാവുന്ന ഒരു അച്ചടിയന്ത്രം ഒരാൾ കണ്ടുപിടിച്ചിരിക്കുന്നതായി അറിയുന്നു.

* * * * *

കഴിഞ്ഞ വൃശ്ചികം ൧൯—ം ൨൦—ം നു-കളിൽ കൊയിലാണ്ടിയിൽ വെച്ചു നമ്പൂതിരിയോഗക്ഷേമസഭയുടെ ഒരുപസഭ നടന്നിരിക്കുന്നു.

* * * * *

"ചന്ദ്രശേഖരൻ"എന്ന നോവൽഗ്രന്ഥം ഞങ്ങളുടെ അഭിപ്രായ

ത്തിന്നു വന്നിട്ടുള്ളതു സസന്തോഷം കയ്യേററിയിരിക്കുന്നു. അഭിപ്രായം വഴിയെ.

* * * * *

വരുന്ന മെയിമാസം ൧൮-ാംനു "ഹാലിസ്കാമററ്" എന്നു പറയപ്പെടുന്ന ധൂമകേതുവിന്റെ വാലുകൊണ്ടു ഭൂമി മായുവാനിടയുണ്ടെന്നു ഫ്റാൻസിലെ ഒരു വലിയ ഗണിതക്കാരൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

* * * * *

അമേരിക്കയിലെ മേക്സിക്കോ എന്ന സ്ഥലത്തുനിന്നും മററം പുതുതായിക്കിട്ടീട്ടുള്ള ചില പ്രാചീനശിലാലേഖങ്ങളിൽനിന്നു, ഒരു കാലത്തു അമേരിക്കയിൽ വൈദികമതം പ്രചരിച്ചിരുന്നുവെന്നു തെളിഞ്ഞിരിക്കുന്നുവത്രെ.

* * * * *

ലോകത്തിൽ എല്ലാംകൂടി ൨൭൯൬ ഭാഷകളുണ്ടെന്നു "ബാരംബി" എന്നാൾ കണക്കാക്കിയിരിക്കുന്നു. ഇവയിൽ ൫൮൭ യൂറോപ്പുരാജ്യത്തിലും, ൨൭൬ ആഫ്രിക്കയിലും, ൯൩൭ ഏഷ്യയിലും, ൧൧൭ ഓഷ്യേനയിലും; ൧൬൨൪ അമേരിക്കയിലും സംസാരിക്കപ്പെട്ടുവരുന്നവത്രെ.

* * * * *

വിവേകാനന്ദസ്വാമികളുടേയും ശിഷ്യന്മാരുടേയും പരിശ്രമത്താൽ ൧൯൦൮-ൽ അമേരിക്കയിലെ സാൻഫ്രാൻസിസ്കോ ഫ്റാൻഷിയസ്കോ എന്ന സ്ഥലത്തു ഒരു ഹിന്തുക്ഷേത്രം നിർമ്മിച്ചിട്ടുണ്ടെന്നും, അതിൽ അനേകം അമേരിക്കൻ ഭക്തന്മാർ പ്രതിദിനം ഉപാസിക്കുന്നുണ്ടെന്നും കാണുന്നു.

* * * * *

ലോകത്തിൽ ഇപ്പോഴുള്ള പത്രങ്ങളിൽ ഏററവും പഴക്കംചെന്നിട്ടുള്ളതു, ചൈനാരാജ്യത്തു പേക്കിൻപട്ടണത്തിൽനിന്നു പ്രസിദ്ധപ്പെടുത്തിവരുന്ന "കിങ്ങ്പാൻ" എന്ന ലോകപ്രസിദ്ധമായ പത്രമാകുന്നു. ഇതു ഇപ്പോൾ പ്രതിദിവസം മുമ്മൂന്നുപ്രാവശ്യം പ്രസിദ്ധപ്പെടുത്തുന്നുണ്ടത്രെ. ഇതിന്നു ഇപ്പോൾ ൧൦൦൨-ാമത്തെ വയസ്സാകുന്നു.

* * * * *

ബോമ്പായിലെ ജൂഗനട്ട് എന്ന ഗ്രാമത്തിലുള്ള ലാഭശങ്കരലക്ഷ്മീദാസ് എന്ന മഹാൻ, വ സൂ രി കീ റി വെ ക്കു ന്ന തി ൽ വിശേഷഗുണമില്ലെന്നും, പ്രായം ചെന്നവൎക്കും പ്രത്യേകിച്ചു കുട്ടികൾക്കും അതു അപായ

കരമാണെന്നു മറ്റും സപ്രമാണമായിക്കാണിച്ച് സ്കൂൾകുട്ടികളെ അതിൽ നിന്നൊഴിവാക്കേണമെന്ന് ഇന്ത്യാഗവർൺമെന്റിലെക്ക് ഒരു ഹരജി അയച്ചിരിക്കുന്നു.

* * * * *

ദേശമംഗലം അച്ചുക്കൂടം (ഷൊറണ്ണൂർ) മാനേജർ ഞങ്ങളുടെ അഭിപ്രായത്തിന്നായിത്തന്നിട്ടുള്ള "ഗുരുവായൂരപ്പന്റെ കഥ" എന്ന കവിതാപുസ്തകം ഞങ്ങൾ വായിച്ചുനോക്കി. ഗുരുവായൂർ ക്ഷേത്രത്തെപ്പറ്റിയ ഒരൈതിഹ്യത്തെ അടിസ്ഥാനപ്പെടുത്തി ബ്രഹ്മശ്രീ നടുവത്തു മഹൻനമ്പൂതിരി അവർകൾ എഴുതിയ പ്രസ്തുതപുസ്തകം ആകപ്പാടെ നന്നായിട്ടുണ്ട്. ഇതിൽ ഗുരുവായൂരപ്പന്റെ കഥയെക്കാൾ സ്തുതി അധികരിച്ചു നിൽക്കുന്നുണ്ട്. മഹൻനമ്പൂതിരി അവർകളുടെ കവിതാരസം അറിയേണമെന്നാഗ്രഹിക്കുന്നവർ ഈ പുസ്തകം വാങ്ങിവായിക്കേണ്ടതാണ്. വില ൧ ണ മാത്രമേ ഉള്ളൂ.

* * * * *



ജാപ്പാൻരാജ്യത്തിന്റെ ഉൽകൎഷത്തെപ്പറ്റി ഇപ്പോൾ എല്ലാവരും പ്രശംസിക്കാറുണ്ടല്ലോ. ഈ ഉൽകൎഷത്തിന്നുള്ള കാരണത്തെ സംബന്ധിച്ചു ജാപ്പാനിലെ മന്ത്രിയായിരുന്ന ഒരു മഹാൻ ഇങ്ങിനെ പ്രസ്താവിച്ചിരിക്കുന്നു:—"ജാപ്പാൻകാർ പണ്ട്, അവരുടെ രാജ്യത്തിലുള്ള വസ്തുക്കളെല്ലാം ഉത്തമങ്ങളാണെന്നും അന്യരാജ്യത്തുള്ളവ മുഴുവൻ നികൃഷ്ടങ്ങളും സ്വീകാരാനൎഹങ്ങളുമാണെന്നും ഒരഭിമാനമുണ്ടായിരുന്നു. ഈ മിത്ഥ്യാഗൎവ്വം ഉണ്ടായിരുന്ന കാലം മുഴുവൻ വലിയ കാൎയ്യങ്ങളൊന്നും സാധിക്കുവാൻ അവരെക്കൊണ്ടു കഴിഞ്ഞില്ല. പിന്നെ ഈ അഭിമാനം അകാരണമാണെന്ന് അവർ ധരിക്കുകയും, അതുമുതൽക്കു അന്യരാജ്യക്കാരിൽനിന്ന് ഉൽകൃഷ്ടങ്ങളായ കാൎയ്യങ്ങളെ സ്വീകരിക്കുവാൻ ശ്രമിക്കുകയും ചെയ്തു. ഇതാകുന്നു ജാപ്പാന്റെ അഭിവൃദ്ധിക്കുള്ള കാരണം." ഈ അഭിപ്രായം എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്.

* * * * *

അമേരിക്കയിലെ ചില വിദ്വാന്മാർ സസ്യശാസ്ത്രജ്ഞാനംകൊണ്ടു അനേകം അത്ഭുതവിദ്യകളെ പ്രയോഗിക്കുന്നുണ്ട്. ലൂതർ ബർബാങ്ക് എന്ന വിദ്വാൻ അവരിൽ അദ്വിതീയനാണ്. അമേരിക്കയിലെ മരുഭൂമികളിൽ ഇലയും തണ്ടും മുഴുവൻ മുള്ളുകൊണ്ടുനിറഞ്ഞിട്ടുള്ള ഒരുമാതിരി മ

ുണ്ട്: അതിനെ "കാക്ടസ്സ്" എന്നു പറഞ്ഞുവരുന്നു. മനുഷ്യരാകട്ടെ മൃഗങ്ങളാകട്ടെ ആരുംതന്നെ ആ വൃക്ഷത്തെ ഒന്നിനും ഉപയോഗിച്ചിരുന്നില്ല. ആ മരത്തെ ഉപയോഗയോഗ്യമാക്കുവാൻ ലൂത്തർ ബർബാങ്ക് പത്തുകൊല്ലം പരിശ്രമിച്ചു. ഈ പരിശ്രമംകൊണ്ട് "കാക്ടസ്സി"ന്റെ ഇലകൾക്കും കായകൾക്കും നല്ല മധുരരസവും പോഷണശക്തിയും ഉണ്ടാക്കുവാൻ ആ വിദ്വാനു സാധിച്ചുവത്രെ! ഇങ്ങിനെതന്നെ "ബ്ലാക്ബെറി" എന്ന മരത്തിന്റെ മുള്ളുകളേയും ആ മഹാൻ നശിപ്പിച്ചിട്ടുണ്ട്. വാസനയില്ലാത്ത പൂക്കൾക്കു സൌരഭ്യം വരുത്തുക, കായ്ക്കാത്തവൃക്ഷങ്ങളെ കായ്പിക്കുക മുതലായി വേറേയും അനേകം വിദ്യകളെ ആ മഹാൻ ചെയ്തിട്ടുണ്ടത്രെ!. * * * *

# പഞ്ചഗ്രാമാഷ്ടകം

അ—സ്മിന്നസ്മി മതിപ്രസൂതപരമഹാവാത്യാസമുദ്ഭാവിതെത്മ്മാത്സര്യാ-
ദിഷ്വധൂമ്രിതഃ പ്രതിഭയെ സംസാരവാരാംനിധൌ । പ്രജ്ഞായാ-
സ്മരണെഷ്ടിയചരണം സ്തണാമരിത്രായതെ പഞ്ചഗ്രാമനിവാ-
സിനെ ഭഗവതെ കൃഷ്ണായ തസ്മൈ നമഃ ॥ ൧ ॥ കി-
ഞ്ചി—ന്ന്യഞ്ചിതപാദചഞ്ചലതുലാകൊടീകണൽകിങ്കിണീശിഞ്ജാമ-
ഞ്ജുളമന്ഥരം തതഇതശ്ചഞ്ചൂര്യമാണസ്സ്വയം । യശ്ചക്രെ സഫ-
ലാനി നെത്രകമലാന്യാഭീരവാമഭ്രുവാം പഞ്ചഗ്രാമനിവാസിനെ
ഭഗവതെ കൃഷ്ണായ തസ്മൈ നമഃ ॥ ൨ ॥ ഈഷ-
ല്ല—ക്ഷ്യരദാങ്കുരസ്സ്വജനനീവക്ഷോജമെകം ധയൻ ഹസ്തേനാന്യമഭി
സംസ്പൃശൻ പ്രതിപദം തദ്വക്ത്രമാലോകയൻ। ശെതെ യഃ സ്മ തദ-
ങ്കസീമനി തയാ സമ്മൃശ്യമാനാനനഃ പഞ്ചഗ്രാമനിവാസിനെ
ഭഗവതെ കൃഷ്ണായ തസ്മൈ നമഃ ॥ ൩ ॥ ബാലൊ ഭ-
ഞ്ജ—ന്മഖാശിരീഷമൃദുലെനാനെന പാദെന കിം തത്താദൃക്ച്ഛകടാ വി-
ശാകടമിതി വ്യാമൂഢചിത്തസ്സദാ । സസ്മാരാത്ഭുതപൂതനാവിശ-
സനം യസ്യ പ്രജാധീശ്വരഃ പഞ്ചഗ്രാമനിവാസിനെ ഭഗവതെ
കൃഷ്ണായ തസ്മൈ നമഃ ॥ ൪ ॥ സ്നെഹാർദ്രാ ഭ-

വ—ർദ്ധീയമാനസമഹം കാമാഗ്നിയോഗെ ദ്രവന്മോഷ്ടാസ്മി ധ്രുവമന്യദെതി
പശ്ചപത്ന്യസ്തൃണാനി യോ ബോധയൻ। കൌമാരെ കപടാൎഭകോ-
പഹൃതവാൻ ഹൈയംഗവീനം മുഹുഃ പഞ്ചഗ്രാമനിവാസിനെ
ഭഗവതെ കൃഷ്ണായ തസ്മൈ നമഃ ॥ ൫ ॥ യം നിശ്രേയസ-
സി—ദ്ധയെ മുനിജനൊ ബന്ധച്ഛിദം സെവതെ തം പാശം മാധവ സാപ-
രാധമബലാ കാചിൽ ബബന്ധാധുനാ। ഇത്യസ്തൂയത വല്ലവെ-
ശദയിതാബദ്ധസ്സരൗഖൈന യഃ പഞ്ചഗ്രാമനിവാസിനെ ഭഗ-
വതെ കൃഷ്ണായ തസ്മൈ നമഃ ॥ ൬ ॥ ദുസ്സംഗം മയി സ-
ച്ചി—ദാത്മനി ദൃഢം ബദ്ധ്വാ മദീയം പദം യഃ പ്രാപ്നോതി പൃഥ-
ഗ്ഭവാമി ന കദാപ്യുത്സൃജ്യ തം പ്രാണിനാം। ഇത്യാചഷ്ട വിയദ്വി-
ഗാഹിനി തൃണാവൎത്തെ ദൃഢം യൊ ലഗൻ പഞ്ചഗ്രാമനിവാസി-
നെ ഭഗവതെ കൃഷ്ണായ തസ്മൈ നമഃ ॥ ൭ ॥ ഭക്ത്യാ സ്വീയപദം കു-
ട്ടം—ബഗഹനെഷുഭ്രാമ്യതാ ചെതസാ യെ ധ്യായന്തി സകൃജ്ജനാ-
സ്സുകൃതിനസ്തെഷാമഘം നാശയൻ। യഃ കാരുണ്യപയോധി-
രാശു വിതരത്യാനന്ദസാന്ദ്രം പദം പഞ്ചഗ്രാമനിവാസിനെ
ഭഗവതെ കൃഷ്ണായ തസ്മൈ നമഃ ॥ ൮ ॥

അഞ്ചില്ലത്തുവസിച്ചിട്ടാ മുരഹരൻ തൻപാദപാഥോരുഹം
സഞ്ചിന്തിച്ചുപവിത്രമഷ്ടകമിദം നിത്യം ജപിച്ചീടുകിൽ
തഞ്ചിത്തെകരുതീടുമൈഹികഫലം സൎവ്വം ജവാൽ സിദ്ധമാം
കിഞ്ചിത്സംശയമില്ല മോക്ഷവുമവന്നന്തെ ലഭിക്കും ശുഭം ॥

കേരളവൎമ്മാ സി. എസ്. ഐ.
വലിയ കോയിത്തമ്പുരാൻ.

# സംസ്കൃതകലാശാലാ

പ്രാസ്താവി ഖല്വസ്മാഭിരതീതപുസ്തകസ്യ തൃതീയസ്യാം സഞ്ചികായാം
കേരളീയാനാം സംസ്കൃതവിദ്യാഭ്യാസമധികൃത്യ കിമപി। മന്യാമഹേ നേദം
വിസ്മൃതം സ്യാൽ പ്രിയപാഠകമഹാഭാഗൈരിതി। പരന്ത്വേതാവതാപി

ഗണനാമാത്രേണ കേരളീയാനാം, വിശിഷ്യ വിപ്രജാതീയാനാമേതദ്വിഷയ
കമൗദാസീന്യം ന മനാഗപി മന്ദീഭവതീതി യത്സത്യം വിഷീദാമസ്മഃ ।
യോഗക്ഷേമസഭാ പുനഃ വിദ്യാഭ്യാസവിഷയേ നിശ്ചയാനാതനോതി നാ
നസ്ഥാനസരണിമാരോപയതി മനോരഥാൻ । ഹന്ത കിയൽകാലം വാനു
മന്യതാമയമാവശ്യകകാൎയ്യേഷു വിളംബഃ ?। സാംപ്രതികീം ലോകഗതിമ
വലോകയതഃ കസ്യനാമ പുംസഃ കേരളീയാനാം ശോചനീയേയമവസ്ഥാ
നാന്ത്രംഷി തുദതു ? । സൎവ്വോപി കില സ്വീയസമുദായാഭിമാനീ കാമമനു
ശോചേദിമാമവസ്ഥാമിതി വയമാത്മാനമാനേന പശ്യാമഃ । വിദ്യാഭ്യാ
സോ ഹി ജീവിതം ലോകയാത്രായാഃ । യാവന്ന വിന്ദതേ വിദ്യാം മനുജസ്താ
വന്നാസ്യ സമുദേത്യാൎഹതി മൃഗഗണാദുൽകൎഷമാസാദയിതും । വിദ്യാ
പി യഥേഹാമുത്ര ചോപകുൎയ്യാത്തഥാ കില സംപാദനീയാ । കേരളീയ
ദ്വിജാനാം ത്രിശങ്കുത്രിദിവസഹധൎമ്മചാരിണീ ദശാ ബഹുശഃ പ്രസ്തു
തൈവാസ്മാഭിഃ । അസ്മദ്വചനം പുനരൂഷരേ വൎഷിതമിവ വിഫലം ഭവ
തീതി വിദന്തോപി ന പാരയാമോ മൗനമവലംബിതും ।

ആൎയ്യാണാം ചിരന്തനം വിജ്ഞാനസൎവ്വസ്വം ഗീൎവ്വാണഭാഷായാ
മേവ നിക്ഷിപ്തമാസ്തേ । ധൎമ്മാധൎമ്മബോധകാനി ശ്രുതിസ്മൃതിവച
നാനി സംസ്കൃതാനഭിജ്ഞഃ കഥം ജാനാതു ? । ആയുൎവ്വേദജ്യൗതിഷാദിമാ
നി ശാസ്ത്രരത്നാനി സുരസരസ്വത്യൈവ സംകലിതാനി പുരാതനൈഃ ।
തദീയം രാജനീതിരഹസ്യമപി സംസ്കൃതഗ്രന്ഥേഷു നിഗൂഹിതമാസ്തേ । ഷ
ഡ്ദൎശനാന്യപി നാന്യഭാഷായാമധിഗതജനനാനി । ഏവമാലോച്യമാ
നേ സംസ്കൃതഭാഷാ പ്രാചീനവിജ്ഞാനപഞ്ജരായമാണൈവേതി കാമമ
ധിഗമ്യേത ।

തസ്യാഃ പുനരധുനാതനീമനാദരവിഷയതാം കോ നാമ സംമന്യതാം?।
കാലാനുസാരേണ നവീനവിജ്ഞാനസംപാദനസ്യാപരിഹരണീയതയാ
പതിതമിതി ന ചിരന്തനം ശാസ്ത്രജാലം ദൂരതഃ പ്രക്ഷേപ്തുമൎഹതി । ന വാ
തദന്തൎഭാഗേഷു സമുല്ലസതാം തത്ത്വരത്നാനാം ജ്യോതിൎന്നിമീലനമപേക്ഷ്യ
തി । പാശ്ചാത്യവിദ്യാഭ്യാസപാരദൃശ്വാനോപി ഗൈൎവ്വാണ്യാമതിമാത്രമ
ഭിരമന്ത ഇതി നേദമവിദിതം വാൎത്താവിദാം ।

പരന്തു പ്രാചീനയാ സരണ്യാ തദധ്യാപനം സാംപ്രതികകാലോ
ചിതം മനോവികാസമാധാതും ന പൎയ്യാപ്നോതീതി തദേവ സംസ്കൃതാഭി
ജ്ഞാനാമപി കേഷാഞ്ചിൽ പരിഹാസ്യതാമാവഹതീതി മന്യാമഹേ । കാ
ലേന ഹി പരിവൎത്തമാനേന ലോകയാത്രാ പ്രതിക്ഷണം പരിചംക്രമ്യമാ

ണാവലോക്യതേ। തൽ കാലോചിതയാ പരിപാട്യാ സംസ്കൃതാദ്ധ്യാപനമ
ത്യാവശ്യകമിതി വയം സാനുരോധം ബോധയാമഃ।

ഇദം പുനരധുനാ സപ്രമോദം പ്രകാശയാമഃ; യദാസന്നപ്രായമി
വാസ്മാകമഭ്യുദയകാലമുൽപ്രേക്ഷാമഹേ। പരമഗുരവഃ ശ്രീശൃംഗേരിമഠാ
ധിപതയഃ പവിത്രകീൎത്തയഃ ശ്രീശങ്കരാചാൎയ്യപാദാഃ കേരളാനനുഗൃഹ്ണ
ന്തിമഹിതേന സന്നിധാനേന। സന്നിഹിതശ്ച കാലടിദേശേ സാഘോഷം
നിവൎത്തയിഷ്യമാണോ ബ്രഹ്മോത്സവദിവസഃ। യസ്മിൻ കില ഭഗവതാമാ
ദിശങ്കരാചാൎയ്യാണാം ക്ഷേത്രപ്രതിഷ്ഠാപനം ഭവിഷ്യതി। ചിരായ കില
പ്രതീക്ഷ്യതേ സോയം പുണ്യകാലഃ സൎവ്വൈരപി ഭാരതീയമഹാശയൈഃ।
തസ്മിംശ്ച പുണ്യദിനേ നാനാദിഗന്തേഭ്യോ ബഹവോ മഹാഭാഗാഃ സന്നി
ധാസ്യന്തീതി സുനിശ്ചിതമേവേദം। തത്താദൃശേ തസ്മിന്നവസരേ പ്രതി
ഷ്ഠാമഹോത്സവസ്മാരകതയാ സംസ്കൃതകലാശാലാസ്ഥാപനമപി നിൎണ്ണീയ
തദൎത്ഥം ഭിത്തിശിലാ പരമഗുരുഭിരേവ പ്രതിഷ്ഠാപനീയേതി വയമാഗൃ
ഹ്ണീമഃ। അഭ്യൎത്ഥയാമശ്ച തദൎത്ഥം ബഹുശഃ പരമഗുരുപാദാൻ।

ആദിശങ്കരാചാൎയ്യപാദാഃ കേരളഭൂമിമേവ സ്വാവതാരേണ പവി
ത്രീകൃത്യ കേരളീയാനാം ബഹുധാ ക്ഷേമമാൎഗ്ഗാനകല്പയൻ। തദനുഗ്രഹകണി
കാ കില കേരളീയേഷ്വിദാനീമപി സമുല്ലസതി। യസ്യാഃ കില വിലാസോ
യം, യദസ്മിന്നപി കാലേ കേരളീയേഷു കതിപയേപി വാ ധൎമ്മാചരണജാ
ഗരൂകാ വേദാന്തവേദിനശ്ച സമുല്ലസന്തീതി। തത്തദനുഗ്രഹമേവ നവീ
കൎത്തൃഭിഃ സാമ്പ്രതികൈഃ ശൃംഗേരിമഠാധിപതിശങ്കരാചാൎയ്യപാദൈഃ
കേരളീയാനാം പാരദേശികാനാഞ്ച വിദ്യാപ്രദായിനീ കാപി കലാശാലാ
പ്രതിഷ്ഠാപനീയേതി യുക്തരൂപമാകലയാമഃ। വിശ്വസിമശ്ച മഹാഭാഗാ
ആചാൎയ്യപാദാഃ സ്വയം നിസ്സീമവൈദുഷ്യവിഭൂഷിതാഃ സമുചിതേ സ
മനുഗ്രഹേ മനോ വിധാസ്യന്തീതി। സന്നിഹിതൈശ്ച ദേശാഭിമാനിഭി
ൎധനികൈഃ പണ്ഡിതൈശ്ചായം സാഭിനിവേശമാലോച്യ സമനുഷ്ഠേയ
ഇതി സപ്രത്യാശമാവേദയന്തഃ സമ്പ്രതി വിരമാമഃ। സതി ഭാഗധേയേ
കലാശാലാപ്രവൎത്തനസരണിമധികൃത്യ പ്രസ്തോഷ്യാമഃ।



# സ്വദേശി

ശരിയായ സ്വദേശി.

മിതമായ വില.

(വിശേഷമായ ശീമയോട്ടുകൾ, ഇഷ്ടികകൾ മുതലായ സാമാനങ്ങൾ)
ഷോറണ്ണൂർ ടൈൽ ഫാക്ടറിയിൽ ആവശ്യംപോലെ

## തയ്യാറുണ്ട്

പതിനെട്ടുകൊല്ലമായി നടന്നുവരുന്നഏർപ്പാടു. പലമാതിരി പുതിയ യന്ത്രങ്ങൾവരുത്തി പരിഷ്കരിക്കപ്പെട്ടതു. സാമാനങ്ങളുടെ ഗുണം ഒന്നു നോക്കിയാൽ പ്രത്യക്ഷപ്പെടും. ദേശാഭിമാനമുള്ളവർ തങ്ങൾക്കും നാട്ടിന്നും ക്ഷേമമായ ഈ സൌകൎയ്യമായ ഏർപ്പാടിന്റെ ഗുണങ്ങളെ ഒന്നു പരീക്ഷിക്കേണ്ടതാണു. മുററത്തു തീവണ്ടിസ്റ്റേഷനുണ്ട്. ഭാരതപ്പുഴയുടെ വക്കത്താണു. മണ്ണുകൊണ്ടു ഏതുതരം സാമാനങ്ങളും ഉണ്ടാക്കികൊടുക്കും. ഓട്ടുകൾ, ഇഷ്ടികകൾ മുതലായവ ലക്ഷക്കണക്കായി തയ്യാറാക്കികൊടുപ്പാനൊരുക്കമുണ്ടു. അധികത്തുക ആവശ്യമുള്ളവർ മുൻകൂട്ടി അറിവുതന്നാൽ മതി.

ഇപ്പോൾ തയ്യാറുള്ള സാമാനങ്ങളുടെ

| | വിലവിവരം | ക. | ണ. |
|---|---|---|---|
| (1) | 1-ാം തരം ഓട്ടു 1000ത്തിന്നു | 30. | 0. |
| | 2-ാം തരം ടി ടി | 25. | 0. |
| | 3-ാം തരം ടി ടി | 20. | 0. |
| (2) | മൂലോട്ടു ഒന്നാന്തരം 1000ത്തിന്നു | 100. | 0. |
| | ടി രണ്ടാന്തരം ടി | 80. | 0. |
| (3) | സീലിങ്ങ്ടൈൽ (ഉള്ളിൽ മേയുന്നതു) | | |
| | ഒന്നാന്തരം 1000ത്തിന്നു | 35. | 0. |
| | ടി രണ്ടാന്തരം ടി | 30. | 0. |
| (4) | കാറോട്ടു ഒന്നാന്തരം നൂറെണ്ണത്തിന്നു | 75. | 0. |
| (5) | കണ്ണാടിഓട്ടു ഒന്നാന്തരം നൂറെണ്ണത്തിന്നു | 100. | 0. |
| (6) | ഒമ്പത് ഇഞ്ച് ചതുരക്കട്ട (ഇഷ്ടിക) നിലത്തു | | |

Registered No. M· 809

| | | | |
|---|---|---|---|
| | വിരിപ്പാനുള്ളതു ഒന്നാന്തരം 1000 ത്തിന്നു | 30. | 0. |
| | ടി രണ്ടാന്തരം ടി | 25. | 0. |
| (7) | ആറ് ഇഞ്ച് ചതുരക്കട്ട ഒന്നാന്തരം ടി | 25. | 0. |
| | ടി രണ്ടാന്തരം ടി | 22. | 8. |

പ്രത്യേക അറിയിപ്പ്.

എല്ലാ പ്രധാനസ്ഥലങ്ങളിലും ഉത്സാഹികളായ ഏജണ്ടന്മാരെ ആവശ്യമുണ്ട്. തക്കതായ കമിഷൻ കൊടുക്കും. അധികവിവരം അറിവാനാഗ്രഹമുള്ളവർ താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ എഴുതിച്ചോദിക്കേണ്ടതാണ്.

ഏജണ്ട്

എ. കെ. ടി. കെ. എം. ടൈൽഫാക്ടറി
ഷോറണ്ണൂർ (തെക്കെമലയാളം)

# അവധികഴിയാറായി

ഞങ്ങൾ ഇതിന്നുമുമ്പു പലതവണയും പ്രസിദ്ധപ്പെടുത്തിട്ടുള്ള പരസ്യത്തെ അനുസരിച്ചു സമ്മാനലേഖനം എത്തിക്കേണ്ടതിന്നുള്ള അവധി ഈ കാർത്തിക ൩൦-ാംനു അവസാനിക്കുന്നു. ലേഖകന്മാർ അതിന്നു മുമ്പായി അവരവരുടെ ലേഖനങ്ങൾ അയച്ചുതരേണ്ടതാണെന്നു ഇതാ ഒന്നുകൂടി ഓർമ്മപ്പെടുത്തുന്നു. ലേഖനത്തിൽ പ്രധാനമായി പ്രതിപാദിക്കേണ്ട വിഷയം താഴെ ചേർക്കുന്നു:— നമ്പൂതിരിസമുദായം അതിന്റെ പരിപൂർണ്ണമായ ഉൽകൃഷ്ടസ്ഥിതിയിൽ ഇരുന്നിട്ടുള്ളതു ഏതുകാലത്താണ്? അതിന്നുള്ള കാരണങ്ങൾ എന്ത്? അതിന്നു അധോഗതി വന്നിട്ടുണ്ടോ? ഉണ്ടെങ്കിൽ അധോഗതി എപ്പോൾ ആരംഭിച്ചു? അധോഗതിയുടെ കാരണം എന്ത്? മേലിൽ അഭ്യുന്നതിക്കായി ഏതുവിധമെല്ലാം പ്രവർത്തിക്കണം? ഈ അംശങ്ങളെ പ്രമാണത്തോടും യുക്തിയോടും കൂടി പ്രതിപാദിക്കുക.

"മംഗളോദയ" പ്രവർത്തകന്മാർ

# മംഗളോദയം

പുസ്തകം ൨. } ൧൦൮൫ മീനമാസം { ലക്കം ൫.

വിഷയങ്ങൾ



മംഗളോദയം അച്ചുക്കൂടത്തിൽ
അച്ചടിച്ചത്.
1085

# മംഗളോദയം



## വരിസംഖ്യ

| | | |
|---|---|---|
| ഒരുകൊല്ലത്തെക്കു (തപാൽച്ചിലവടക്കം) മുൻകൂർ | ക | ൨—൮—൦ |
| ടി. ആറുമാസത്തെക്കു | ക | ൧—൬—൦ |
| ഒററ പ്രതിക്കു | ക | ൦—൪—൦ |

## പ്രത്യേകപരസ്യം



കഴിഞ്ഞകൊല്ലത്തെ ബാക്കി ഇനിയും തീൎത്തുതന്നിട്ടില്ലാത്ത വരിക്കാർ അവരവർ അടുക്കേണ്ട സംഖ്യ ഉടനെ തീൎക്കേണ്ടതാണെന്നും, ഇക്കൊല്ലത്തെ സംഖ്യ മുൻകൂറായി കിട്ടിപ്പിക്കേണമെന്നും ഓൎമ്മപ്പെടുത്തിക്കൊള്ളുന്നു. ചില വരിക്കാർ ആർഡർതന്നപ്രകാരം മാസിക വി. പി യായി അയച്ചതു മടക്കി അയച്ചുകാണുന്നതിൽ വ്യസനിക്കുന്നു. ആവക വരിക്കാർ ദൂരദിക്കുകളിൽ താമസിക്കുന്നവരാകയാൽ അവരുടെ സംഖ്യക്കായി ഇനി പിരിവുകാരെ അയക്കുന്നതു പ്രയാസമാകകൊണ്ടു അവരുടെ സംഖ്യ വി. പി ചിലവോടുകൂടി മണിയോർഡറായിത്തന്നെ ഒരാഴ്ചക്കകം അയച്ചുകൊള്ളേണ്ടതാണു. അങ്ങിനെ ചെയ്യാതിരുന്നാൽ ആവക സംഖ്യകൾ ന്യായമായ വിധത്തിൽ വസൂൽചെയ്യുവാൻ ശ്രമിക്കുന്നതാകുന്നു.

എന്നു—മാനേജർ.



## ഗുരുവായൂരപ്പന്റെ കഥ



പ്രസിദ്ധകവിയായ നടുവത്തു മഹൻനമ്പൂതിരി അവർകൾ എഴുതിയതും നൂറിലധികം ശ്ലോകങ്ങളടങ്ങിയതുമായ ഒരു വിശിഷ്ടമണിപ്രവാളകൃതി. കുറച്ചു പുസ്തകങ്ങൾ മാത്രമേ ബാക്കിയുള്ളൂ. ആവശ്യക്കാർ ഒട്ടും താമസിക്കാതെ അപേക്ഷിക്കേണ്ടതാണ്. വില ഒരണമാത്രം, തപാൽ ചിലവു പുറമെ. വിലയും തപാൽക്കൂലിയും തപാൽമുദ്രയായോ അഞ്ചൽ മുദ്രയായോ അയച്ചാൽ ബുക്കുപോസ്റ്റായിട്ടു പുസ്തകം അയക്കുന്നതാണ്.

എന്ന്—മാനേജർ, ഭാരതമംഗലം പ്രസ്സ്

ഷോറണ്ണൂർ

# മംഗളോദയം
## ഫാവൃദ

പുസ്തകം ൨ | മീനമാസം | ലക്കം ൮


## മംഗളം



ഇന്ത്യാഖണ്ഡത്തിൽ വെച്ചുത്തമനില മലയാളത്തിനാണെന്നുമെന്നാ-
ല്ലന്തസ്സിൽ കേരളബ്രാഹ്മണവരരെയുന്നതിപ്പുലത്തേണമെന്നും
ചിന്തിച്ചന്ത്യാശ്രമി കാലടിയിലവതരിച്ചുള്ളൊരദ്വൈതവിത്സച്ചിൽ-
സന്താനക്കാമ്പു സാക്ഷാൽ പരമശിവനണത്തട്ടെ നന്മക്കു നമ്മെ.

എളേടത്തു തയ്ക്കാട്ടു നാരായണൻമൂസ്സ്.

---

# കാലടികലശം



കാലടിയിൽ നിർമ്മിക്കപ്പെട്ടുവന്നിരുന്ന ശ്രീശങ്കരാചാര്യക്ഷേത്രത്തെപ്പറ്റി ചുരുങ്ങിയ ഒരു വിവരണം മുമ്പൊരു വത്സരത്തിൽ 'മംഗളോദയ'ത്തിൽ ചേർത്തിട്ടുണ്ടായിരുന്നതിനെ വായനക്കാർ ഓർക്കുന്നുണ്ടായിരിക്കാം. ആ മഹാക്ഷേത്രത്തിലെ പ്രതിഷ്ഠാകലശം ഇക്കഴിഞ്ഞ കുംഭമാസം ൨൦-ാനു ശുഭമായും ഭംഗിയായും നടന്ന വർത്തമാനത്തെ സന്തോഷത്തോടും കൃതാർത്ഥതയോടും കൂടി പ്രസ്താവിച്ചുകൊള്ളുന്നു.



ആദിശങ്കരാചാര്യസ്വാമികളുടെ അവതാരഭൂമിയെപ്പറ്റി വിദ്വാന്മാരുടെ ഇടയിൽ അഭിപ്രായഭേദങ്ങളില്ലെന്നില്ല. അവിടുത്തെ അവതാരം ചിദംബരത്താണെന്നു ചിലർ ഇപ്പോഴും വാദിക്കുന്നുണ്ട്. എങ്കിലും അധികം അഭിജ്ഞന്മാർ അവിടുത്തെ അവതാരഭൂമി കാലടിയാണെന്നു സമ്മതിച്ചിരിക്കുന്നു. കേരളത്തിലെ ഐതിഹ്യപരമ്പരയും ചരിത്രസംബന്ധികളായ

ലക്ഷ്യങ്ങളും രണ്ടാമത്തെ പക്ഷത്തെ നിസ്സംശയമായി സ്ഥാപിക്കുന്നുണ്ട്. സ്വാമികളുടെ ജീവചരിത്രത്തെ പ്രതിപാദിക്കുന്ന 'ശങ്കരവിജയം' മുതലായ ഗ്രന്ഥങ്ങളിലും അവിടുത്തെ അവതാരം കാലടിയിൽതന്നെയാണെന്നു പറഞ്ഞുകാണുന്നുണ്ട്.

ഇന്ത്യാഖണ്ഡം മുഴുവനും ബുദ്ധമതത്താലും മററുള്ള നാസ്തികമതങ്ങളാലും ആക്രമിക്കപ്പെട്ടു വൈദികമതത്തെ വേണ്ടപോലെ ആദരിക്കാതിരുന്ന കാലത്തു ഔപനിഷദമായ സിദ്ധാന്തത്തെ വീണ്ടും സ്ഥാപിപ്പാനായി അവതരിച്ച ആ മഹാനുഭാവന്റെ മാഹാത്മ്യം ലോകമുള്ള കാലംവരെ നിലനില്ക്കാതിരിക്കയില്ല. അവിടുത്തെ കീർത്തിപതാക എന്നെന്നേക്കും അത്യുന്നതമായി പ്രകാശിക്കാതിരിക്കുന്നതല്ല. പൌരസ്ത്യന്മാരെയെന്നപോലെ പാശ്ചാത്യന്മാരായ തത്വജ്ഞാനികളെപ്പോലും ആശ്ചര്യപരവശന്മാരാക്കിത്തീർക്കുന്ന അവിടുത്തെ പ്രജ്ഞാവിലാസം ഒരുകാലത്തും അസ്തമിക്കുന്നതല്ല. അങ്ങിനെയുള്ള ആ മഹാത്മാവിന്റെ സ്മരണക്കായി ഒരു പുതിയ ഏപ്പാടുചെയ്യുന്നതു തീരെ അനാവശ്യമാണെന്നു ചിലർ ശങ്കിക്കുമായിരിക്കാം. ഞങ്ങൾ അതിന്നൊരു സമാധാനമെ കാണുന്നുള്ളു. കേരളീയജനങ്ങളിൽ അവിടേക്കുള്ള പ്രത്യേകകാരുണ്യത്തിന്റെ പരിണാമമാണ് ഈ ക്ഷേത്രനിർമ്മാണവും പ്രതിഷ്ഠയും. ആ മഹാത്മാവിന്റെ വിഗ്രഹത്തെ ആരാധിപ്പാനും, തന്മൂലമായി അവിടുത്തെപ്പേരിലുള്ള ഭക്തി വർദ്ധിപ്പാനും നമുക്കിതാ സംഗതിയായിരിക്കുന്നു.

വളരെക്കാലമായി ജനങ്ങൾ ആഗ്രഹിച്ചിരുന്ന ഈ ഉത്തമകൃത്യത്തെ നിറവേററിയതു ഇപ്പോഴത്തെ ശൃംഗേരിശങ്കരാചാര്യസ്വാമികളാണ്. അവിടുന്നു ഈ പ്രതിഷ്ഠാകാര്യം നിർവ്വഹിക്കുന്നതിൽ വളരെ ശ്രദ്ധവെച്ചിട്ടുണ്ട്. പല പ്രഭുക്കന്മാരേയും എന്നുതന്നെയല്ല മഹാരാജാക്കന്മാരേയുംകൂടി ഇക്കാര്യത്തിൽ പ്രവർത്തിപ്പിച്ചതു അവിടുന്നുതന്നെയാണ്. പ്രതിഷ്ഠോത്സവത്തിന്നായി വളരെ ദിവസങ്ങൾക്കുമുമ്പുതന്നെ അവിടുന്നു ശൃംഗേരിവിട്ടു പുറപ്പെട്ട വർത്തമാനം എല്ലാവരും അറിഞ്ഞിട്ടുണ്ടാവാനിടയുണ്ട്. പ്രതിഷ്ഠക്കു പത്തുദിവസംമുമ്പായി അവിടുന്നും, കാണുന്നവർക്കു ഒരു മഹാരാജപരിവാരമാണെന്നു തോന്നിക്കുന്ന അവിടുത്തെ പരിവാരവും കാലടിയിൽ എത്തീട്ടുണ്ടായിരുന്നു. ശിവഗംഗസ്വാമിയാർതുടങ്ങിയുള്ള വേറെ ചില സംന്യാസികളും വന്നുചേർന്നിട്ടുണ്ടായിരുന്നു.

ജ്ഞാനികൾ ലോകപൂജ്യന്മാരാണെന്നുള്ള തത്വത്തെ ഈ പ്രതിഷ്ഠോത്സവം ഒന്നുകൂടി പുതുക്കി പ്രതിഷ്ഠിച്ചിരിക്കുന്നു. ഇന്ത്യാരാജ്യത്തിലെ

നാനാഭാഗങ്ങളിൽനിന്നു പണ്ഡിതന്മാരും, പാമരന്മാരും, ധനികന്മാരും ദരിദ്രന്മാരും ബാലന്മാരും വൃദ്ധന്മാരും എന്നുവേണ്ട പലതരക്കാരുമായി അയ്മ്പതിനായിരത്തോളം ആളുകൾ കലശോത്സവം കണ്ടു കൃതാൎത്ഥത സമ്പാദിപ്പാനായി യാത്രാക്ലേശത്തെ ലേശം വകവെക്കാതെ അത്യുത്സാഹമായി വന്നുകൂടീട്ടുണ്ടായിരുന്നു. സന്തോഷവും സമാധാനവും എല്ലാവരുടേയും മുഖങ്ങളിൽ പ്രകാശിക്കുന്നുണ്ടായിരുന്നു. ആളുകൾ സഹോദരഭാവത്തോടുകൂടി പെരുമാറിയിരുന്നു. കേരളത്തിലെ കഠിനനിർബ്ബന്ധങ്ങൾ അവിടെ കാണ്മാൻപോലുമുണ്ടായിരുന്നില്ല.

വന്നിട്ടുള്ളവൎക്കു താമസിപ്പാൻ വേണ്ടുവോളം സൌകൎയ്യവുമുണ്ടായിരുന്നു. പരമ്പുകൊണ്ടു നാന്നൂറിലധികം ഗൃഹങ്ങളും പ്രധാനപ്പെട്ട ആളുകൾക്കു പ്രത്യേകസ്ഥലങ്ങളും തയ്യാറാക്കപ്പെട്ടിരുന്നു. ഗൃഹങ്ങൾ ഉണ്ടാക്കീട്ടുള്ളതു ഗ്രാമസാമ്പ്രദായത്തിലാണ്. എല്ലാടത്തും ഗാസ്സുവിളക്കുകൾ വിളങ്ങിക്കൊണ്ടിരുന്നതിനാൽ ഒരുസമയത്തും അന്ധകാരസ്പൎശം ഉണ്ടായിരുന്നില്ല. കാടായിരുന്ന കാലടിയിൽ ഒരു പട്ടണംപോലെയുള്ള സൌകൎയ്യം ഉണ്ടാക്കപ്പെട്ടിരുന്നുവെന്നു പറഞ്ഞാൽ കഴിഞ്ഞുവല്ലൊ. വന്നിട്ടുള്ളവൎക്കെല്ലാം ഭക്ഷണംകൊടുപ്പാൻ മറ്റുവക ഏൎപ്പാടുമുണ്ടായിരുന്നു. ഈ വക ഏൎപ്പാടുകൾ ചെയ്യാൻ വളരെക്കാലമായി പ്രയത്നംചെയ്യ ജഡ്ജി രാമചന്ദ്രയ്യരവർകളുടെ സ്ഥിരോത്സാഹവും സ്വാമിഭക്തിയും അതിശയനീയംതന്നെ.

കലശോത്സവത്തിൽ മലയാളബ്രാഹ്മണർ തങ്ങൾക്കുള്ള പ്രത്യേകതയെ കാണിക്കാതിരുന്നില്ല. തൃശ്ശൂർ തെക്കേമഠം മൂപ്പിൽസ്വാമിയാർതിരുമനസ്സുകൊണ്ടും പ്രധാനികളായ പല നമ്പൂതിരിമാരും അവിടെ എത്തിട്ടുണ്ടായിരുന്നു. സ്വാമിയാർതിരുമനസ്സിലെ പുരസ്സരിച്ചുംകൊണ്ടു നമ്പൂതിരിമാർ ശൃംഗേരിസ്വാമികളെ ചെന്നുകാണുകയും അവിടുത്തെ പ്രസന്നമധുരങ്ങളായ അനുഗ്രഹവാക്യങ്ങളെ അംഗീകരിക്കയും ചെയ്തു. തെക്കേമഠംസ്വാമിയാർതിരുമനസ്സുകൊണ്ടും മററുചില നമ്പൂതിരിമാരും വെച്ചുനമസ്കരിക്കയുണ്ടായി. വെച്ചുനമസ്കാരം മലയാളസാമ്പ്രദായത്തിൽതന്നെയാണുണ്ടായതു്. വസ്ത്രം മലമലായിരുന്നുവെന്നുള്ളതു വിശേഷവിധിതന്നെ. ശൃംഗേരിസ്വാമികൾക്കു വെച്ചുനമസ്കരിക്കുന്നതിന്നു സാധാരണയായി മലമലാണുപയോഗിക്കാറുള്ളതു്.

ക്ഷേത്രനിൎമ്മാണവും ക്രിയകളും എല്ലാം പരദേശസാമ്പ്രദായത്തിലാണ്. നദീതീരത്തിൽ രണ്ടു ശ്രീകോവിലുകൾ പണിചെയ്യിട്ടുണ്ട്.

ന്ന ശ്രീശാരദാംബയുടേയും, മറ്റൊരു ആദിശങ്കരാചാര്യസ്വാമികളുടേയും പ്രതിഷ്ഠാഗൃഹമാണ്. പത്താംതീയതി മദ്ധ്യാഹ്നകാലമായിരുന്നു പ്രതിഷ്ഠാമുഹൂർത്തം. ശുഭമായ മുഹൂർത്തത്തിൽ അത്യാഘോഷമായി ലോഹനിർമ്മിതങ്ങളായ വിഗ്രഹങ്ങളേയും, മലയാളികളുടെ ഭാവിശ്രേയസ്സിനേയും പ്രതിഷ്ഠിച്ചു.

തന്റെ ദിവ്യസന്താനം വഴിയായി ലോകത്തെ മുഴുവനനുഗ്രഹിച്ച ആ ഉത്തമമാതാവിന്റെ സംസ്കാരഭൂമിയിൽ തന്നെയാണു ലോകഗുരുവായ പുത്രന്റെ വിഗ്രഹവും പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതു. സ്വാമികളുടെ മാതാവിനെ സംസ്കരിച്ച പ്രദേശത്തു ഒരുകരിങ്കൽത്തറയുംകെട്ടിയുയർത്തിട്ടുണ്ട്.

ശാപംകൊണ്ടായാലും, കാലവൈചിത്ര്യംകൊണ്ടായാലും ഇടക്കാലത്തു അപ്രകാശമായികിടന്നിരുന്ന കാലടി ലോകപ്രസിദ്ധമായ ഒരു പുണ്യക്ഷേത്രമായിതീർന്നിരിക്കുന്നു. അടുത്തകാലത്തുതന്നെ കാലടിക്കു വളരെ പുഷ്ടിയുണ്ടായിതീരുമെന്നു ധാരാളമായി വിശ്വസിക്കാം. അതിനെ എല്ലാവിധത്തിലും പുഷ്ടിപ്പെടുത്തുവാൻ ശൃംഗേരിസ്വാമികൾ ഹൃദയപൂർവ്വമായി ശ്രമിക്കുന്നുണ്ട്. അവിടുത്തെപ്പോലെയുള്ള മഹാനുഭാവന്മാർക്കു എന്തുതന്നെയാണ് അശക്യമായിട്ടുള്ളത്? ലോകഗുരുവായ അവിടുത്തെ അടുക്കൽ മറ്റൊരാൾ ഒരഭിപ്രായം പറയുന്നതു അവിനയമാണെന്നു ഞങ്ങൾക്കറിയാമെങ്കിലും ഞങ്ങളുടെ അത്യാശ മൌനം ദീക്ഷിപ്പാനനുവദിക്കുന്നില്ല. കേരളീയർക്കും പരദേശികന്മാർക്കും ഒരുപോലെ ഉപകരിക്കുന്നതായ ഒരു സംസ്കൃതവിദ്യാശാലകൂടി കാലടിയിൽതന്നെ സ്ഥാപിക്കുന്നതു എല്ലാംകൊണ്ടും അത്യാവശ്യമാണെന്നുള്ളതിൽ രണ്ടുപക്ഷമുണ്ടാവാൻ പാടുള്ളതല്ല. എന്നെന്നേക്കും നിലനില്ക്കുന്നതായ ആ ഏർപ്പാടിന്റെ കാര്യത്തിൽ സ്വാമികൾ പ്രത്യേകം ശ്രദ്ധവെക്കേണ്ടതാണെന്നുള്ള ഞങ്ങളുടെ അപേക്ഷയെ രണ്ടാമതും അവിടുത്തെ മുമ്പാകെ അറിയിച്ചുകൊള്ളുന്നു. ഞങ്ങളുടെ ആഗ്രഹം സഫലമാവാനും, അതിൻവഴിയായി ജനങ്ങൾക്കു ശ്രേയസ്സുവർദ്ധിപ്പാനും ആദിശങ്കരാചാര്യസ്വാമികളുടെ അനുഗ്രഹമുണ്ടായി വരട്ടെ.

---

# സാംഖ്യശാസ്ത്രം

ആൎയ്യന്മാരുടെ പുരാതനസ്വത്തായ ആറു തത്വദൎശനങ്ങൾ ലോകപ്രസിദ്ധങ്ങളാണല്ലൊ. കപിലമഹൎഷിയാൽ കല്പിതമായ സാംഖ്യദൎശനം അതുകളിൽവെച്ചു ഒട്ടും അപ്രധാനമല്ലാത്ത ഒന്നാകുന്നു. അപാരമായ സംസാരസാഗരത്തിൽ ആണ്ടുകുഴങ്ങുന്ന ജീവജാലത്തിന്നു ആത്മാനാത്മവിവേകംവഴിയായി ആനന്ദത്തെ നല്കുവാൻ പരമകാരുണികനായ ഈശ്വരൻ മഹൎഷികളുടെ രൂപത്തെ ധരിച്ചു തത്വോപദേശമാകുന്ന ശാസ്ത്രജാലത്തെ പ്രവൎത്തിപ്പിച്ചിരിക്കുന്നു.

എല്ലാ തത്വശാസ്ത്രപ്രവൎത്തകന്മാരും ഈശ്വരാംശഭൂതന്മാരാണെന്നിരിക്കിലും സാംഖ്യത്തിന്റെ പിതാവു സാക്ഷാൽ ഈശ്വരൻതന്നെയാണെന്നുവേണം വിചാരിപ്പാൻ. കൎദ്ദമപ്രജാപതിയിൽനിന്നു ദേവഹൂതിയിൽ അവതരിച്ച കപിലവാസുദേവഭഗവാനാണു സാംഖ്യശാസ്ത്രത്തിന്റെ പ്രവൎത്തകൻ. അതുകൊണ്ടു സാംഖ്യശാസ്ത്രത്തിന്നു കാപിലമെന്നുപേർ സിദ്ധിച്ചിരിക്കുന്നു. ആ മഹാത്മാവു മാതാവിന്നു കൊടുത്ത ഉപദേശങ്ങൾ സാംഖ്യശാസ്ത്രത്തിന്റെ ജീവഭൂതങ്ങളാകുന്നു.

സംഖ്യാ എന്ന ശബ്ദത്തിന്നു ജ്ഞാനം എന്നൎത്ഥമുണ്ടു. ജ്ഞാനപ്രതിപാദകമാകയാൽ കാപിലതന്ത്രത്തിന്നു സാംഖ്യം എന്നു പേർപറയപ്പെടുന്നു. സംഖ്യാ എന്ന വാക്കിന്നു എണ്ണം എന്നൎത്ഥമാകുമ്പോഴും സാംഖ്യം എന്ന പേർ അനൎത്ഥമാകുന്നു. എന്തുകൊണ്ടെന്നാൽ സാംഖ്യന്മാർ തത്വങ്ങളെ സംഖ്യകൊണ്ടു പരിച്ഛേദിച്ചിരിക്കുന്നു.

സാംഖ്യദൎശനത്തിന്നു വേദാന്തത്തെക്കാൾ പ്രാചീനതയുണ്ടെന്നുള്ള കാൎയ്യം നിൎവ്വിവാദമാണ്. വേദാന്തപ്രവൎത്തകനായ വ്യാസമഹൎഷി ഭാഗവതത്തിലും ഭാരതത്തിൽ പലേടത്തും സാംഖ്യതത്വത്തെ പ്രതിപാദിച്ചുകാണുന്നു. വ്യാസപ്രണീതമായ ബ്രഹ്മസൂത്രങ്ങളിൽ ഒന്നാമതായി ഖണ്ഡിക്കപ്പെട്ടിട്ടുള്ള പൂൎവ്വപക്ഷി സാംഖ്യനാകുന്നു. അതുകൊണ്ടു സാംഖ്യമതത്തിന്റെ പ്രാചീനതയെപ്പറ്റി പറയുന്നതായാൽ അതു ദൎശനങ്ങളിൽവെച്ചു പ്രഥമമാണെന്നുതന്നെ പറയാം.

സാംഖ്യമതം വേദാനുസാരിയായിട്ടുള്ളതുതന്നെയാണ്. സാംഖ്യ

ന്മാർ ആഗമപ്രാമാണ്യത്തെ കൈക്കൊള്ളുന്നുണ്ട്. അവരുടെ മതത്തിൽ പ്രത്യക്ഷം, അനുമാനം, ശബ്ദം എന്നി മൂന്നുകളും പ്രമാണങ്ങളാകുന്നു "അജാമേകാം ലോഹിതശുക്ലകൃഷ്ണാം_" എന്നു തുടങ്ങിയുള്ള ശ്രുതിവാക്യം അവരുടെ സിദ്ധാന്തങ്ങൾക്കടിസ്ഥാനമായിരിക്കുന്നു. എന്നാൽ അവർ വേദാന്തികളെപ്പോലെ ആത്മൈകത്വത്തെ സ്വീകരിച്ചിട്ടില്ല. ഓരോ ശരീരത്തിലും ജീവാത്മാവു വെവ്വേറെയാണെന്നാണു അവരുടെ സിദ്ധാന്തം.

സാംഖ്യത്തിന്നും വേദാന്തത്തിന്നും തമ്മിൽ അല്പമായ വ്യത്യാസമെ ഉള്ളൂ. ആത്മാവിൻെറ നിൎഗ്ഗുണത്വം, അകൎത്തൃത്വം മുതലായവയെല്ലാം രണ്ടു മതക്കാൎക്കും സമ്മതമാകുന്നു. കാൎയ്യകാരണങ്ങൾ അഭിന്നങ്ങളാണെന്നുള്ള സിദ്ധാന്തവും രണ്ടുമതക്കാരാലും അംഗീകരിക്കപ്പെട്ടിരിക്കുന്നു. പ്രകൃതിക്കു സ്വാതന്ത്ര്യമുണ്ടെന്നുള്ള സാംഖ്യന്മാരുടെ അഭിപ്രായത്തിൽ വേദാന്തികൾ യോജിക്കുന്നില്ല. പ്രകൃതിക്കു പുരുഷനെ ആശ്രയിക്കാതെയുള്ള സത്തയെതന്നെ വേദാന്തികൾ നിഷേധിക്കുന്നു. ഇതു അവർ തമ്മിലുള്ള വലുതായ വിവാദത്തിന്നു വിഷയമായ ഭാഗമാകുന്നു. പുരുഷനാനാത്വവും വേദാന്തികൾക്കു സമ്മതമല്ല. ഇങ്ങിനെ ചില അംശങ്ങളിൽമാത്രമെ ഈ രണ്ടു മതങ്ങൾ തമ്മിൽ ഭേദിക്കുന്നുള്ളൂ. വേദാന്തമതത്തോടു ഏററവും അടുത്തിരിക്കുന്നതു സാംഖ്യമാണ്. അതുകൊണ്ടു അവർ തമ്മിലുള്ള വിവാദവിഷയത്തെ സൂക്ഷ്മമായി ഗ്രഹിപ്പാൻ പ്രയാസമായിതീരുന്നു. ശ്രീശങ്കരാചാൎയ്യസ്വാമികൾ ബ്രഹ്മസൂത്രഭാഷ്യത്തിൽ സാംഖ്യനെ "പ്രധാനമല്ല"നെന്നു പറഞ്ഞിരിക്കുന്നു. സാംഖ്യമതത്തെ ഖണ്ഡിച്ചാൽ മറെറല്ലാം ശിഥിലപ്രായമായി എന്നാണ് ആചാൎയ്യസ്വാമികൾ അഭിപ്രായപ്പെടുന്നത്.

സാംഖ്യത്തിൽ മററുള്ള ദൎശനങ്ങളിലുള്ളപോലെ അത്ര ഗ്രന്ഥങ്ങൾ ഉള്ളതായി കാണുന്നില്ല. ഇതിന്നുള്ളകാരണം ആ മതത്തിൽ അധികം ആളുകൾക്കു പ്രതിപത്തിയുണ്ടാവാത്തതുകൊണ്ടൊ, ഉണ്ടായിരുന്ന ഗ്രന്ഥങ്ങൾ നശിച്ചുപോയതുകൊണ്ടൊ എന്നു തീരുമാനിപ്പാൻ കഴിയുന്നില്ല ഭാരതത്തിൽ ശാന്തിപൎവ്വം, ഗീത മുതലായ ഭാഗങ്ങളിൽ സാംഖ്യതത്വങ്ങളെ വിശദമായി പ്രതിപാദിച്ചുകാണുന്നുണ്ട്.

"നാസതോ വിദ്യതേ ഭാവോ
നാഭാവോ വിദ്യതേ സതഃ" (ഭ. ഗീ)

എന്നീ ശ്ലോകാൎദ്ധത്തിൽ സാംഖ്യന്മാരുടെ സൽകാൎയ്യവാദത്തിൻെറ ന

ത്തു മുഴുവൻ അടങ്ങിയിരിക്കുന്നു. എന്നാൽ ഭാഗവതത്തിൽ തൃതീയസ്കന്ധത്തിൽ കപിലോപദേശരൂപമായി കാണുന്ന സാംഖ്യം പരിശുദ്ധമായ—കലർപ്പില്ലാത്ത—സാംഖ്യമാണെന്നു തോന്നുന്നില്ല. അതു വ്യാസമഹർഷിയുടെ സൃഷ്ടിയായ സാംഖ്യമാകുന്നു. അതിൽ വേദാന്തവും ഭക്തിശാസ്ത്രവും ഇടകലർന്നിരിക്കുന്നു.

സാംഖ്യത്തിൻെറ ശരിയായ അറിവിനെത്തരുന്ന ഗ്രന്ഥങ്ങൾ വളരെ കുറവായിരിക്കുന്നു. കപിലമഹർഷിപ്രണീതമായ സാംഖ്യസൂത്രവും, ഈശ്വരകൃഷ്ണപ്രണീതമായ സാംഖ്യസപ്തതിയും എന്നീ രണ്ടു മൂലഗ്രന്ഥങ്ങൾമാത്രമെ ഇപ്പോൾ പ്രചരിച്ചു വരുന്നുള്ളു. മേല്പറഞ്ഞവയുടെ ഭാഷ്യങ്ങളും വ്യാഖ്യാനങ്ങളുമായിട്ടുള്ള ചില ഗ്രന്ഥങ്ങളും ഇപ്പോൾ നടപ്പുള്ളതായി കാണപ്പെടുന്നു. ഈശ്വരകൃഷ്ണപ്രണീതമായ സാംഖ്യസപ്തതിയെന്ന ഗ്രന്ഥം എഴുപതു കാരികകളടങ്ങിയതാകുന്നു. അതിനെ സാംഖ്യകാരികയെന്നും പറയാറുണ്ടു. സാംഖ്യകാരിക ശ്രീശങ്കരാചാൎയ്യസ്വാമികളുടെ പൂൎവ്വകാലത്തിൽത്തന്നെ പ്രചാരം സിദ്ധിച്ചിട്ടുള്ള ഒരു ഗ്രന്ഥമാണ്. ആചാൎയ്യസ്വാമികൾ ബ്രഹ്മസൂത്രഭാഷ്യത്തിൽ ഒരേടത്തു "മൂലപ്രകൃതിരവികൃതിഃ" എന്ന സാംഖ്യകാരികാശ്ലോകത്തെ എടുത്തുപറഞ്ഞുകാണുന്നു. ഈശ്വരകൃഷ്ണസൂരി സാംഖ്യശാസ്ത്രത്തിൽ വേറെ ഗ്രന്ഥങ്ങൾ നിൎമ്മിച്ചിട്ടുള്ളതായി അറിവില്ല.

സാംഖ്യത്തിലുള്ള ഗ്രന്ഥദാരിദ്ര്യത്തിന്നു കാരണം അതിൻെറ നേരെ ജനങ്ങൾക്കുണ്ടായിരുന്ന പ്രതിപത്തിക്കുറവാണെന്നു ചിലർ പറയുന്നു. സാംഖ്യം നിരീശ്വരമതമാണെന്നുള്ള ഒരപവാദം അതിന്നിപ്പോഴുമുണ്ട്. ഇതിൻെറ അടിസ്ഥാനത്തിന്ന് എത്രത്തോളം ഉറപ്പുണ്ടെന്നു പരിശോധിച്ചുനോക്കുക. സാംഖ്യന്മാർ രൂപവാനൊ സംസാരിയൊ ആയ ഈശ്വരനെ സ്വീകരിച്ചിട്ടില്ല. അങ്ങിനെയുള്ള ഈശ്വരൻെറ സദ്ഭാവം വേദാന്തമതത്തിലും പാരമാൎത്ഥികമല്ല. വേദാന്തികൾ ജീവാഭിന്നമായ ബ്രഹ്മത്തെ സ്വീകരിച്ചതുകൊണ്ടു സേശ്വരന്മാരായിപ്പോയെങ്കിൽ ജീവനെ സ്വീകരിച്ചിട്ടുള്ള സാംഖ്യന്മാർ എന്തുകൊണ്ടു സേശ്വരന്മാരാകുന്നില്ല? എന്നുതന്നെയല്ല; സാംഖ്യന്മാർ നിരീശ്വരന്മാരാണെങ്കിൽതന്നെ അവരുടെ നിരീശ്വരത്വം ഒരു വിധത്തിലും ലോകത്തിന്ന് അനൎത്ഥത്തെ ഉണ്ടാക്കുന്നതല്ല. അവർ ധൎമ്മാധൎമ്മങ്ങളെ വേർതിരിച്ചംഗീകരിക്കാത്തവരല്ല. അഹിംസ, സത്യം, ശൌചം മുതലായ ധൎമ്മനിഷ്ഠകളിൽ അവൎക്ക് അസാമാന്യമായ അഭിനിവേശം ഉണ്ട്. ധൎമ്മം ഒന്നുമാ

ത്രമാണു സത്വശുദ്ധിക്കും ജ്ഞാനത്തിന്നും കാരണമാകുന്നത് എന്ന് അവർ സിദ്ധാന്തിക്കുന്നു. അധൎമ്മം തമോഗുണത്തെ വൎദ്ധിപ്പിക്കയും ജീവനെ അജ്ഞാനമാകുന്ന നരകത്തിൽ തള്ളിവിടുകയും ചെയ്യുന്നുവെന്നും അവർ പറയുന്നു. അതുകൊണ്ടു അവരുടെ മതം സന്മാൎഗ്ഗനിഷ്ഠയെ ഒരുവിധത്തിലും ബാധിക്കുന്നില്ല. നേരെമറിച്ചു അതിനെ പാടുള്ളവിധത്തിലെല്ലാം പ്രബലപ്പെടുത്തുന്നതുമുണ്ടു. അവനവന്റെ ശുഭാശുഭങ്ങളെല്ലാം അവനവങ്കൽ ആയത്തമാണെന്നു പഠിപ്പിക്കുന്ന മതം പുരുഷന്നു എത്രമാത്രം സ്വസഹായപ്രതിപത്തിയേയും സ്വാതന്ത്ര്യബുദ്ധിയേയും ഉണ്ടാക്കുന്നതായിരിക്കുന്നു. ഇങ്ങിനെ ആലോചിക്കുന്നതായാൽ സാംഖ്യശാസ്ത്രത്തിന്റെ മേലുള്ള അപവാദം എത്രയോ നിസ്സാരമാണെന്ന് എളുപ്പത്തിൽ വെളിപ്പെടുന്നതാണ്.

സാംഖ്യന്മാരുടെ മതപ്രകാരം പുരുഷനും പ്രകൃതിയും അനാദിയാകുന്നു. പുരുഷൻ ചൈതന്യസ്വരൂപനും അസംഗനുമാണ്. പൃഥിവ്യാദിഭൂതങ്ങൾ, ശബ്ദസ്പൎശാദികൾ, അന്തഃകരണം മുതലായ കാൎയ്യജാതങ്ങളെല്ലാം പ്രകൃതിയുടെ പരിണാമമാകുന്നു. പ്രകൃതി, സത്വം, രജസ്സ്, തമസ്സ് എന്നി മൂന്നുഗുണങ്ങളുടെ സാമ്യാവസ്ഥയാണ്. പ്രകൃതിയുടെ വ്യാപാരമുണ്ടാകുമ്പോൾ ഗുണവൈഷമ്യവും, തന്മൂലേന വിചിത്രങ്ങളായ കാൎയ്യങ്ങളും ഉണ്ടായിവരുന്നു. പ്രകൃതിക്കു സ്വയമായി പ്രവൎത്തിപ്പാൻ ശക്തിയുണ്ട്. പുരുഷൻ പ്രകൃതിധൎമ്മങ്ങളായ കൎത്തൃത്വാദികളെ തങ്കൽ ആരോപിക്കുമ്പോൾ ബദ്ധനാകുന്നു. പ്രകൃതിപുരുഷവിവേകംകൊണ്ടു ആരോപം നിവൎത്തിക്കുമ്പോൾ മുക്തനായിതീരുന്നു. മോക്ഷമെന്നതു ദുഃഖത്രയങ്ങളുടെ നിവൃത്തിയാകുന്നു. വിവേകം അനുവൎത്തിച്ചുനില്ക്കുന്നതാകയാൽ ഒരിക്കൽ മുക്തനായവന്നു രണ്ടാമതും ബന്ധമുണ്ടാകയില്ല. സത്വശുദ്ധി പ്രകൃതിപുരുഷവിവേകത്തിന്നു കാരണമാകുന്നു. യോഗാഭ്യാസം, സാത്വികവൃത്തി, സത്സഹവാസം മുതലായവ സത്വശുദ്ധിയെ ഉണ്ടാക്കുന്നു. ഇതാണു സാംഖ്യമതത്തിന്റെ സിദ്ധാന്തസാരം. സാംഖ്യന്മാർ പ്രപഞ്ചമിഥ്യാത്വവാദികളല്ല.

സാംഖ്യസിദ്ധാന്തങ്ങളിൽവെച്ചു ഏറ്റവും വിലയേറിയതു അവരുടെ സൽകാൎയ്യവാദമാകുന്നു. ലോകത്തിൽ എല്ലാ വസ്തുക്കളും എല്ലാ സമയത്തും സൂക്ഷ്മരൂപേണ സത്തായിരിക്കുന്നു. ഇല്ലാത്തതു ഉണ്ടാകുന്നില്ല. ഉള്ളതു നശിക്കുന്നതുമില്ല. അവരുടെ മതത്തിൽ ഉണ്ടാകുന്നു എന്നതിന്നു പ്രകാശിക്കുന്നു എന്നും, നശിക്കുന്നു എന്നതിന്നു മറഞ്ഞുപോകുന്നു.

ഏന്നും അൎത്ഥമാണു്. ഈ സിദ്ധാന്തത്തെ അവർ വളരെ യുക്തികളെക്കൊണ്ടു സ്ഥാപിച്ചിരിക്കുന്നു. ആകപ്പാടെയുള്ള വസ്തുതത്വവും ശക്തിതത്വവും കൂടുന്നതോ കുറയുന്നതോ ഇല്ലെന്നുള്ള പാശ്ചാത്യശാസ്ത്രസിദ്ധാന്തത്തെ ആൎഷമായ ജ്ഞാനചക്ഷുസ്സു ഏത്രയോ പുരാതനകാലത്തുതന്നെ കണ്ടെത്തിട്ടുണ്ടെന്നറിയുന്നതു ഭാരതീയന്മാരായ നമുക്കു ഏത്രമാത്രം ചാരിതാൎത്ഥ്യത്തെ ഉണ്ടാക്കുന്നു. ഓരോ ദൎശനങ്ങളിലും ഈ മാതിരിയിൽ വിലയേറിയ തത്വനിക്ഷേപങ്ങൾ നിഗൂഢങ്ങളായിരിക്കുന്നുണ്ടു. പക്ഷെ കാലഗതികൊണ്ടു നമുക്കു അവയിൽ വൈമുഖ്യം നേരിടുകയും, അതുകൾ കാനനചന്ദ്രികാപ്രായമായി പരിണമിക്കയും ചെയ്തിരിക്കുന്നു. ഏന്നാൽ പാശ്ചാത്യവിദ്യാഭ്യാസത്തിൻെറ പൂൎണ്ണാവസ്ഥ പുരാതനകാലപ്രതിപത്തിക്കൊരു മാൎഗ്ഗദൎശിയായി തീൎന്നിരിക്കുന്നതുകൊണ്ടു കുറച്ചൊരാശ്വാസത്തിന്നിടയുണ്ടു്.

ഏ. ഏസ്സ്.

പ്രാചീനഭാരതത്തിലെ

# വിവാഹവിധി

മനുഷ്യൻ ഏതുകാലത്തും മൃഗങ്ങളിൽനിന്നു ഏല്ലാവിധത്തിലും ഉൽകൃഷ്ടനാകുന്നുവെന്നു പലരും പറയുന്നു. ഏന്നാൽ ജീവശാസ്ത്രപണ്ഡിതന്മാർ ഇതിനെപ്പററി മററപ്രകാരത്തിൽ വാദിക്കുവാനിടയുണ്ടു്. ഇപ്പോൾ കാണപ്പെടുന്ന നാനാവിധജീവവൎഗ്ഗങ്ങളും പണ്ടു ഒരേവിധത്തിലായിരുന്ന ഒരു ജന്തുവിൽനിന്നു കാലാന്തരത്തിൽ കുറച്ചുകുറച്ചായി ഭേദപ്പെട്ടു പിന്നീടു ഒന്നിനോടൊന്നു സംബന്ധമില്ലാത്ത വിധത്തിലായി തീൎന്നിട്ടാണു് ഇപ്പോഴത്തെ ആകൃതിയിലും പ്രകൃതിയിലും പരിണമിച്ചിട്ടുള്ളതു്. മനുഷ്യരുടെ അടുത്ത മുൻതലമുറക്കാരായ കാരണവന്മാർ വാനരന്മാരായിരുന്നുവെന്നു പാശ്ചാത്യവിദ്വാന്മാർ സിദ്ധാന്തിക്കുന്നു. ജന്തുക്കൾക്കെല്ലാം പ്രത്യേകം ചില സാമാന്യലക്ഷണങ്ങളെ കല്പിച്ചു പ്രത്യേകവകുപ്പുകളായിത്തിരിച്ചുനോക്കുമ്പോൾ മനുഷ്യവൎഗ്ഗത്തെ സ്തന്യജീവികളുടെ കൂട്ടത്തിൽപ്പെട്ടവരെന്നു ഒരു വിധത്തിൽ വിഭാഗിക്കാം. ഈ വൎഗ്ഗത്തിൽപ്പെട്ട ഏല്ലാ ജന്തുക്കളുടെ ഇടയിലും വളരെ വളരെ ഐക്യം കാണു

ന്നുണ്ടു. ബാഹ്യമായിട്ടുമാത്രമല്ല, ആന്തരമായിട്ടുകൂടി പ്രബലമായ വൈചിത്ര്യമുള്ളതായിക്കാണുന്നു. ആന്തരങ്ങളായ അഭിനിവേശങ്ങളിൽവെച്ചു പ്രധാനമായിട്ടുള്ളതു വിശപ്പു, കാമവികാരം എന്നിങ്ങിനെ രണ്ടാകുന്നു. മനുഷ്യൎക്കും മൃഗങ്ങൾക്കുമുള്ള ഈ രണ്ടു മനോഭാവങ്ങളും ജീവനെ രക്ഷിക്കുവാനും ഉൽപാദിപ്പിപ്പാനും ക്രമേണ കാരണമായിത്തീരുന്നു.

വിശപ്പു തന്റെ ജീവനെ രക്ഷിക്കുവാനുള്ള ശക്തിയെ ഉണ്ടാക്കുന്നതെങ്ങിനെയോ, അപ്രകാരംതന്നെ കാമവികാരം ജീവാന്തരത്തെ ജനിപ്പിക്കുവാനുള്ള ശക്തിയെ ഉണ്ടാക്കുന്നു. മൃഗങ്ങളുടെ ഇടയിൽ സ്ത്രീപുരുഷന്മാർ ഇരുവരും സ്വല്പകാലത്തേക്കുമാത്രം ചേൎന്നിരിക്കുന്ന സ്വഭാവവും സ്ഥായിയായി ചേൎന്നിരിക്കുന്ന സ്വഭാവവും ഉണ്ടു്. ഇതിൽ ആദ്യം പറഞ്ഞ സ്വഭാവം ശീഘ്രപ്രസൂക്കളായ മൃഗങ്ങളിൽ നിലനിന്നുപോരുന്നു. മറേറതു ചിരപ്രസൂക്കളായ ജന്തുക്കളിലാണു കണ്ടുവരുന്നതു. കുട്ടികളെ ദീൎഘകാലത്തേക്കു നോക്കിരക്ഷിക്കേണ്ടിവരുന്ന ജന്തുക്കളുടെ ഇടയിൽ സ്ത്രീപുരുഷന്മാർ ഇരുവരും അധികംകാലത്തേക്കു സ്ഥായിയായി യോജിച്ചിരിക്കും. ചിലജാതി ജന്തുക്കൾക്കു മാതാപിതാക്കന്മാരുടെ രക്ഷ കൂടാതെതന്നെ വളരാവുന്ന കുട്ടികൾ ജനിക്കുന്നു. മററുചിലജാതിജന്തുക്കളുടെ കുട്ടികൾക്കു മാതാപിതാക്കന്മാരുടെ രക്ഷ ഒരിക്കലും ഒഴിച്ചുകൂടാത്തതായിട്ടും കാണുന്നു. അച്ഛനമ്മമാരുടെ രക്ഷ ആവശ്യമില്ലാത്ത ജന്തുക്കളുടെ ഇടയിൽ കുട്ടികൾ കണക്കില്ലാത്തവിധം ഉത്ഭവിക്കുന്നു. പക്ഷേ, അവയിൽ ദുൎല്ലഭംചിലതുമാത്രമേ നശിക്കാതെ ജീവിക്കുന്നുള്ളു. പാമ്പു, മത്സ്യം, പല്ലി ഈവക ജന്തുക്കളിൽ ഈ സംഗതി പ്രത്യക്ഷമാകുന്നു. എന്നാൽ മനുഷ്യരുടെ ഇടയിലും, അവരുടെ മുത്തച്ഛന്മാരാണെന്നുപറയുന്ന ഉൽന്നജാതി (വാലില്ലാത്ത) വാനരന്മാരുടെ വൎഗ്ഗത്തിലും കുട്ടികൾ വളരെ കുറച്ചുമാത്രമേ ഉത്ഭവിക്കുന്നുള്ളു. ചില സമയങ്ങളിൽ ഒരുമിക്കു ഒരു കുഞ്ഞുമാത്രമേ പിറന്നുള്ളുവെന്നും വരുന്നു. കുഞ്ഞുങ്ങളുടെ ശൈശവം വളരെ കാലത്തേക്കു നിലനില്ക്കുന്നു. ഈ സ്വഭാവം മുഖ്യമായി മനുഷ്യവൎഗ്ഗത്തിൽ കാണാവുന്നതാണു്. ഇങ്ങിനെ ശിശുക്കളെ രക്ഷിക്കുവാനായി ഒരു സ്ത്രീയും ഒരു പുരുഷനും ഒന്നിച്ചുചേൎന്നിരിക്കുന്നതു ആവശ്യമായിവരുന്നു. അങ്ങിനെ ദീൎഘകാലത്തേക്കു ഒന്നിച്ചുചേൎന്നിരിക്കുന്നതിനെയാണു വിവാഹം എന്നുപറയുന്നതു. അതു, തങ്ങളുടെ വൎഗ്ഗം നിലനില്ക്കുന്നതിനായി കൂടുന്ന ഒരു സമ്മേളനമാകുന്നു.

വിവാഹം, സ്ത്രീപുരുഷന്മാർ രണ്ടുപേൎക്കുമുള്ള ശക്തികൾക്കു ഏ

തപാവർത്തുന്ന ഒരു ക്രിയയാകുന്നു. അർദ്ധാംഗി, സഹധർമ്മിണി ഇത്യാദി ശബ്ദങ്ങളെക്കൊണ്ടും, "ആർത്താർത്തേ മുദിതാ ഹൃഷ്ടേ പ്രോഷിതേ മലിനാ കൃശാ। മൃതേ മ്രിയേത യാ പത്യൌ സാധ്വീ ജ്ഞേയാ പതിവ്രതാ॥" എന്നു മുതലായ പതിവ്രതാലക്ഷണങ്ങളെക്കൊണ്ടും ഈ സംഗതി പ്രത്യക്ഷപ്പെടുന്നു. "ഭാർയ്യാത്വത്തെ ഉണ്ടാക്കുന്ന കർമ്മമാകുന്നു വിവാഹം" എന്നു ചിലർ വിവാഹലക്ഷണത്തെ വിവരിച്ചുകാണുന്നു. ഈ ലക്ഷണം ഐഹികത്തെ മാത്രം ദ്യോതിപ്പിക്കുന്നതാകയാൽ അത്ര ശുദ്ധമായിത്തോന്നുന്നില്ല. പ്രാചീനാർയ്യന്മാരുടെ വിവാഹം, സമുദായസ്ഥിതിമൂലകമായ ഐഹികസുഖത്തിന്നു കാരണമാവുന്നതിനാൽ ലൌകികമാവുന്നതുപോലെ, ആമുഷ്മികസുഖത്തിന്നു ഹേതുവാകയാൽ ആദ്ധ്യാത്മികംകൂടിയായിരുന്നു.

ക്രിയാക്രമങ്ങളുടെ താരതമ്യത്താൽ ആർയ്യന്മാർ വിവാഹത്തിന്നു എട്ടു ഭേദങ്ങളെ കല്പിച്ചിരിക്കുന്നു. ൧. ബ്രാഹ്മം, ൨. ദൈവം, ൩. ആർഷം, ൪. പ്രാജാപത്യം, ൫. ആസുരം. ൬. ഗാന്ധർവ്വം, ൭. രാക്ഷസം, ൮. പൈശാചം ഇവയാകുന്നു വിവാഹത്തിന്നുള്ള ഭേദങ്ങൾ. വരനെ വിളിച്ചു യഥാശക്തി അലംകൃതയായ കന്യകയെ കൊടുക്കുന്ന സമ്പ്രദായത്തെ ബ്രാഹ്മം എന്നുപറയുന്നു. യജ്ഞസ്ഥനായി ഹോമം ആരംഭിച്ചിരിക്കുന്ന യജമാനന്നു കന്യകയെ ദാനംചെയ്യുന്നതിന്നു ദൈവം എന്നു പേരുപറയുന്നു. വരങ്കൽനിന്നു ഒന്നോ രണ്ടോ ജോടി പശുക്കളെ വാങ്ങി പെണ്ണിനെ കൊടുക്കുന്ന സമ്പ്രദായത്തെ ആർഷം എന്നുവിളിച്ചുവരുന്നു. "നിങ്ങൾ രണ്ടുപേരും ഒരുമിച്ചു ധർമ്മാചരണംചെയ്യുവിൻ" എന്നുപദേശിച്ചുചെയ്യുന്ന കന്യാദാനത്തിന്നു പേരു പ്രാജാപത്യം എന്നാകുന്നു. കന്യാപിതാവു വരങ്കൽനിന്നു പണംവാങ്ങി പെണ്ണിനെ കൊടുക്കുന്ന സമ്പ്രദായത്തെ ആസുരം എന്ന പേരുകൊണ്ടു നിർദ്ദേശിച്ചിരിക്കുന്നു. പുരുഷനും സ്ത്രീയും അന്യോന്യമുള്ള അനുരാഗാതിശയത്താൽ "അങ്ങാണെനിക്കുവരൻ, ഞാൻ നിന്റെ ചങ്ങാതിഞാനും" എന്നുപറഞ്ഞുറച്ചു രണ്ടുപേരുടേയും ഇഷ്ടപ്രകാരംചെയ്യുന്ന വിവാഹം ഗാന്ധർവ്വമാകുന്നു. ബലാൽകാരമായി കന്യകയെ പിടിച്ചുകൊണ്ടുവരുന്ന വിവാഹം രാക്ഷസമാണ്. സ്ത്രീ ഉറങ്ങുമ്പോഴോ, തൻേറടംവിട്ടിരിക്കുമ്പോഴോ ഗമിക്കുന്നതിന്നു പൈശാചം എന്നു പേരാകുന്നു.

ഈ എട്ടുവിധത്തിലുള്ള വിവാഹങ്ങളും ഓരോകാലത്തിലേയും ദേശത്തിലേയും നടവടികൾക്കനുസരിച്ചു നടപ്പിൽവന്നതാണെന്നുള്ളതു നിർവ്വി

വാദമാണ്. ഒടുവിൽപറഞ്ഞ മൂന്നു വിവാഹഭേദങ്ങൾ പിതാവു മകളിൽ അധികമായി സ്വാതന്ത്ര്യം കാണിക്കാതിരുന്ന ഒരു കാലത്തെ കുറിക്കുന്നു. പൈശാചം എല്ലാററിലുംവെച്ചു അധമമാണെന്നു നമുക്കു തോന്നുന്നതുപോലെ സ്മൃതികർത്താക്കന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈ മൂന്നിനം വിവാഹബന്ധത്തിന്റെ പൂർണ്ണമായ മാഹാത്മ്യം കല്പിച്ചിട്ടില്ല. രാക്ഷസം, കന്യകയെ ബലാൽകാരമായി കൊണ്ടുവരികയാണല്ലോ. ഈ "പിടിച്ചുപറി"സമ്പ്രദായം ഇന്ത്യയിലെ മദ്ധ്യസംസ്ഥാനത്തിലുള്ള മിനർ എന്ന വർഗ്ഗക്കാരുടെ ഇടയിലും, ബിഹാറിലുള്ള കോണ്ടർ ജാതിക്കാരുടെ ഇടയിലും ഇപ്പോഴും നടപ്പുണ്ട്. രാക്ഷസവും ഗാന്ധർവ്വവും വീരന്മാർക്കു അർഹങ്ങളാണെന്നു കാണുന്നു. രാക്ഷസത്തെക്കാൾ ഗാന്ധർവ്വത്തിന്നു മഹത്വം കൂടും. ഗാന്ധർവ്വത്തിൽ സ്ത്രീപുരുഷന്മാരുടെ അനുരാഗം പ്രധാനമാകയാൽ അതു അനിന്ദ്യമാകുന്നു. മററുള്ള അഞ്ചുവിധം വിവാഹങ്ങളും അച്ഛൻ കന്യകയിൽ അധികം സ്വാതന്ത്ര്യം എടുത്തിരുന്ന ഒരു കാലത്തിന്റെ അടയാളമാണ്. ആസുരവിവാഹം മറെറല്ലാററിലുംവെച്ചു വിലക്ഷണമാകുന്നു. ജളിവായിട്ടോ കളവായിട്ടോകൂടി പെണ്ണിനെകിട്ടുവാൻ പ്രയാസമായാൽ പണംകൊടുത്തു വാങ്ങേണ്ടതായി വരുമല്ലോ. ഈ സമ്പ്രദായം സ്ത്രീപ്രജകളുടെ ചുരുക്കത്തെ ഉദാഹരിക്കുന്നു. പരിഷ്കാരം പരക്കുന്നതോടുകൂടി ആ സമ്പ്രദായം നന്നല്ലെന്നുള്ള ബോധം ജനങ്ങളിൽ കടന്നുകൂടും. ആസുരവിവാഹം ആർഷത്തിൽനിന്നുത്ഭവിച്ചതാണെന്നു പറയാം. ആർഷത്തിൽ മൂല്യംകൊടുക്കുന്നതു നന്നെ ചുരുക്കമാകയാൽ അതിനെ ആരും അത്ര വകവെക്കാതെ പോകുന്നു. ആസുരത്തിൽ സംഖ്യക്കു ക്ലിപ്തം ചെയ്തിട്ടില്ല. ബ്രാഹ്മം, ദൈവം, പ്രാജാപത്യം എന്നീ വിവാഹങ്ങളിൽ കന്യാപിതാവിന്നു യാതൊരു സമ്പാദ്യത്തിന്നുംവകയില്ല. ദൈവവും ബ്രാഹ്മവും ബ്രാഹ്മണർക്കു ധാരാളം യോജിച്ചിരിക്കുന്നു. ഒടുവിൽപറഞ്ഞ നാലു വിവാഹഭേദങ്ങളേയും ബ്രാഹ്മണരല്ലാത്ത മററജാതിക്കാരും ഉപയോഗിച്ചുപോന്നു. ആദ്യംപറഞ്ഞ നാലും സ്വീകാര്യങ്ങളാണെന്നും, മറേറതുനാലും വർജ്ജ്യങ്ങളാണെന്നും മനു ശാസിച്ചിരിക്കുന്നു.

മേല്പറഞ്ഞ വിവാഹഭേദങ്ങളിൽ ബ്രാഹ്മവും, ആസുരവും, പ്രാജാപത്യവും ഇക്കാലത്തും നടന്നുവരുന്നവയാണ്. പണ്ടുകാലങ്ങളിൽ ബ്രാഹ്മം, പ്രാജാപത്യം, ഗാന്ധർവ്വം, രാക്ഷസം എന്നീ നാലിന്നും ധാരാളം പ്രചാരമുണ്ടായിരുന്നതായിക്കാണുന്നുണ്ട്. ബ്രാഹ്മണരിൽ പ്രായേണ ബ്രാഹ്മവും പ്രാജാപത്യവും, ക്ഷത്രിയരിൽ മിക്കതും അവ നാലും നടപ്പു

ന്നായിരുന്നു. വൈശ്യരുടേയും ശൂദ്രരുടേയും നടവടി സ്പഷ്ടമായിട്ടറിവാൻ കഴിയുന്നില്ല.

ബ്രാഹ്മവും പ്രാജാപത്യവും ഇപ്പോഴും നടപ്പുള്ളവയാകയാൽ അവയുടെ പ്രത്യേകം ഉദാഹരണം കൊടുക്കേണ്ട ആവശ്യമില്ല. ദുഷ്യന്തനും ശകുന്തളയും തമ്മിൽ കഴിച്ച വിവാഹം ഗാന്ധർവ്വത്തിന്റെ ഉദാഹരണമാകുന്നു. ആ കാലത്തു അതിനെ പ്രശസ്തമായി ഗണിച്ചിരുന്നു. ശകുന്തളയോടു കണ്വൻ പറയുന്നതു നോക്കുക:—

"ത്വയാദ്യ ഭദ്രേ! രഹസി മാമനാദൃത്യ യഃ കൃതഃ
പുംസാ സഹ സമായോഗോ ന സ ധർമ്മോപഘാതകഃ
ക്ഷത്രിയസ്യ ഹി ഗാന്ധർവ്വോ വിവാഹഃ ശ്രേഷ്ഠ ഉച്യതേ"

കണ്വന്റെ ഈ വചനത്തിൽനിന്നു ഗാന്ധർവ്വവിവാഹത്തിന്നു പണ്ടുണ്ടായിരുന്ന ഗണ്യത സ്പഷ്ടമാണല്ലോ. വിചിത്രവീര്യൻ അംബയേയും അംബാലികയേയും പരിഗ്രഹിച്ചതു രാക്ഷസവിവാഹത്തിന്റേയും, ശ്രീകൃഷ്ണൻ രുക്മിണിയെ സ്വീകരിച്ചതും അർജ്ജുനൻ സുഭദ്രയെ കയ്ക്കലാക്കിയതും രാക്ഷസവും ഗാന്ധർവ്വവും കൂടികലർന്ന മിശ്രവിവാഹത്തിന്റേയും ദൃഷ്ടാന്തമാകുന്നു.

ഇവയിൽനിന്നു വ്യത്യാസപ്പെട്ട സ്വയംവരം എന്നൊരു വിവാഹസമ്പ്രദായവും പണ്ടു നടപ്പുണ്ടായിരുന്നു. സ്വയംവരത്തിൽ കന്യക സ്വയമായി ഭർത്താവിനെ വരിക്കുന്ന സമ്പ്രദായമാണ്. ഇപ്പോൾ വിവാഹകാര്യത്തിൽ പാശ്ചാത്യകന്യകമാർ അനുഭവിക്കുന്നതിനെക്കാൾ ഒട്ടും അപ്രധാനമല്ലാത്ത സ്വാതന്ത്ര്യം പണ്ടത്തെ സ്വയംവരത്തിൽ കന്യകമാൎക്കു ലഭിച്ചിരുന്നു. രഘുവംശത്തിലെ ഇന്ദുമതീസ്വയംവരം നോക്കുക. ഇതു കൂടാതെ വേറെവിധത്തിലും വിവാഹം നടപ്പുണ്ടായിരുന്നു. കന്യകയുടെ അച്ഛന്നു ഒരു സങ്കല്പമുണ്ടായിരിക്കും. അതിനെ ആരു നിറവേറ്റുന്നുവോ ആയാൾക്കേ കന്യകയെ കൊടുക്കുകയുള്ളു. ഇങ്ങിനെ ചെയ്യുന്ന കന്യകാദാനത്തിന്നു സീതാവിവാഹവും പാഞ്ചാലീപാണിഗ്രഹണവും ഉദാഹരണമാണ്. സീതാവിവാഹത്തിൽ ഹരധനുർഭംഗവും, പാഞ്ചാലീപാണിഗ്രഹണത്തിൽ ലക്ഷ്യഭേദനവും പിതാവിന്റെ സങ്കല്പമാകുന്നു. ഇതിന്നും പുറമെ, ഒരു സ്ത്രീ ഒരു പുരുഷനെ കാമിക്കുകയും അദ്ദേഹത്തെ ഏതുപ്രകാരത്തിലെങ്കിലും സ്വാധീനിച്ചു തന്റെ അഭീഷ്ടത്തെ സാധിപ്പിക്കുകയും ചെയ്യുന്ന ഒരു നടപ്പും പണ്ടുണ്ടായിരുന്നതായിക്കാണുന്നു. ബാണന്റെ മകളായ ഉഷയ്ക്കു അനിരുദ്ധനിൽ അനുരാഗമുണ്ടായിരുന്നതിനെ നിറവേറിയ കഥ ഇതിന്നുദാഹരണമാകുന്നു.

ഇനി, വിവാഹവിധികളിൽ സ്ത്രീപുരുഷന്മാരുടെ ജാതിഭേദത്തെ നിരൂപണം ചെയ്തിരുന്നതു പണ്ട് ഏതുവിധത്തിലായിരുന്നുവെന്നു പര്യാലോചിക്കുക. നവീനഭാരതത്തിന്റെ തലയിൽ ഏററിയിരിക്കുന്ന ജാതിഭേദങ്ങളെന്ന പാറകളിൽ ഏതേതെല്ലാം പ്രാചീനഭാരതത്തിന്നു ചുമക്കേണ്ടതായി വന്നിരുന്നുവെന്നു അറിയേണ്ടതാണല്ലോ. പുരാണേതിഹാസങ്ങളെ പരിശീലിച്ചുനോക്കുമ്പോൾ പ്രാചീനകാലങ്ങളിൽ വിവാഹത്തിന്നു ജാതിഭേദവിചാരം അത്ര വലിയ ഒരംഗമായിരുന്നുവെന്നു കാണുന്നില്ല. മഹർഷിയായ അഗസ്ത്യൻ ക്ഷത്രിയനായ വിദർഭരാജാവിന്റെ മകളായ ലോപാമുദ്രയെ വിവാഹം കഴിച്ചുവത്രെ. ജമദഗ്നിമഹർഷി പ്രസേനജിത്തിന്റെ കന്യകയായ രേണുകാദേവിയെയാണു പാണിഗ്രഹണം ചെയ്തതു. ഋചീകമുനി ഗാധിരാജപുത്രിയായ സത്യവതിയെ ഭാര്യയായി സ്വീകരിച്ചു. ച്യവനമഹർഷി രാജകന്യകയായ സുകന്യയുടെ ഭർത്താവായിരുന്നു. ഋഷ്യശൃംഗമഹർഷിയുടെ ഭാര്യ ദശരഥന്റെ മകളായ ശാന്തയായിരുന്നു. ഇവയും വേറെ ചില വിവാഹകഥകളും, ബ്രാഹ്മണരും ക്ഷത്രിയരും തമ്മിൽ നടന്നിരുന്ന വിവാഹങ്ങൾക്കുദാഹരണങ്ങളാണ്. ഇവയൊക്കെയും വരൻ ബ്രാഹ്മണനും വധു ക്ഷത്രിയസ്ത്രീയുമായിട്ടുള്ള വിവാഹങ്ങളാണല്ലോ. ഇനി നേരെ മറിച്ചും നോക്കുക. ക്ഷത്രിയനായ യയാതി ശുക്രമഹർഷിയുടെ മകളായ ദേവയാനി എന്ന ബ്രാഹ്മണസ്ത്രീയെയാണു ഭാര്യയായി സ്വീകരിച്ചതു. അന്ധമുനിയുടെ ഭാര്യ ഒരു ശൂദ്രസ്ത്രീയുമായിരുന്നു.

ആര്യന്മാരും അനാര്യന്മാരും തമ്മിലും വിവാഹങ്ങൾ നടക്കാതിരുന്നിട്ടില്ല. ആര്യനായ ഭീമസേനൻ അനാര്യയായ ഹിഡിംബിയെ കല്യാണം കഴിച്ചില്ലേ? ജ്യേഷ്ഠന്റെ നടവടിയെ അനുസരിച്ചു ഭീമന്റെ അനുജൻ അർജ്ജുനൻ ഉലൂപിയെ സ്വീകരിച്ചതു പക്ഷെ ആക്ഷേപാർഹമല്ലായിരിക്കാം. അനിരുദ്ധൻ ചെയ്ത ഉഷാപരിണയവും വിശ്രവസ്സിന്റെ നികഷാവിവാഹവും പ്രസിദ്ധങ്ങളാണല്ലോ. ഇങ്ങിനെ മററനേകം ദൃഷ്ടാന്തങ്ങളെക്കൊണ്ടും പ്രാചീനഭാരതത്തിൽ വിവാഹം കഴിക്കുമ്പോൾ ജാതിഭേദത്തിന്നുണ്ടായിരുന്ന ക്ഷുദ്രാവസ്ഥ വ്യക്തമാകുന്നുണ്ട്.

ഇനി ബഹുഭാര്യത്വത്തേയും ബഹുഭർത്തൃകാത്വത്തേയും പററി കുറച്ചു പര്യാലോചിക്കാം. പ്രാചീനരുടെ ഇടയിൽ വിവാഹം എന്ന സമ്മേളനം പലപ്രകാരത്തിലും നടപ്പുണ്ടായിരുന്നു. ൧. ഒരുപുരുഷനും ഒരു സ്ത്രീയും ൨. ഒരു പുരുഷനും രണ്ടോ അധികമോ സ്ത്രീകളും ൩.

രണ്ടോ അധികമോ പുരുഷന്മാരും ഒരു സ്ത്രീയും ഇങ്ങിനെ മൂന്നുപ്രകാരത്തിൽ നടപ്പുണ്ടായിരുന്നതായി പൊതുവിൽ പറയാവുന്നതാണ്.

മനുഷ്യർക്കും വാനരന്മാർക്കും തമ്മിൽ നമ്മുടെ പാശ്ചാത്യസഹോദരന്മാർ സിദ്ധാന്തിക്കുന്ന സംബന്ധം ഈ ഘട്ടത്തിലും ഉപയോഗപ്പെടാതിരിക്കുന്നില്ല. മനുഷ്യർ വാനരന്മാരെപ്പോലെ ഒരു പുരുഷനും ഒരു സ്ത്രീയുമായിട്ടോ, അല്ലെങ്കിൽ ഒരു പുരുഷനും അധികം സ്ത്രീകളുമായിട്ടോ കൂടുന്നതല്ലാതെ ഒരു സ്ത്രീയും അനേകം പുരുഷന്മാരുമായി കൂടുന്നതു വിഹിതമല്ല. സസ്തന്യജീവികളായ ജന്തുക്കളിൽ സ്ത്രീകളെക്കാളധികം പുരുഷന്മാരെയാണ് ബലശാലികളായികാണുന്നതു. നാലഞ്ചു പുരുഷന്മാരും നാലഞ്ചു സ്ത്രീകളും അവരുടെ ഇഷ്ടംപോലെ ഒന്നിച്ചുചേരുന്നതു അവക്കു സ്വാഭാവികമല്ല. ഹിന്തുക്കളുടെ ഇടയിൽ ഒരു പുരുഷൻ ഒരു സ്ത്രീയെയോ അധികം സ്ത്രീകളേയോ വിവാഹംചെയ്യുന്ന സമ്പ്രദായമാണു നടപ്പുള്ളത്. ഇതാണു സ്വാഭാവികമായിട്ടുള്ളതെന്നു ധർമ്മശാസ്ത്രകാരന്മാർ സിദ്ധാന്തിക്കുന്നു.

ഒരു പുരുഷനു അധികം ഭാര്യമാരുണ്ടാകുന്നതു പ്രാചീനകാലങ്ങളിലും നടപ്പുണ്ടായിരുന്നു. വിചിത്രവീര്യനും യയാതിക്കും ഈരണ്ടുഭാര്യമാരുണ്ടായിരുന്നു. ദശരഥനു ബഹുഭാര്യത്വംതന്നെ ഉണ്ടായിരുന്നു. സൌഭരി എന്ന മഹർഷി മാന്ധാതൃരാജന്റെ പെൺമക്കളെ മുഴുവൻ ഒന്നായി കരംപിടിച്ചു. വസുദേവൻ ദേവകന്റെ ഏഴുമക്കളെ പരിഗ്രഹണംചെയ്തു. അദ്ദേഹത്തിന്റെ അനുജനായ ഉഗ്രസേനനെക്കൊണ്ടു അഞ്ചുവിവാഹത്തിലധികം ചെയ്യാൻ കഴിഞ്ഞില്ല. പാണ്ഡവന്മാർക്കും പാഞ്ചാലിക്കു പുറമെ ഭാര്യമാരുണ്ടായിരുന്നു. രാജാക്കന്മാർക്കു "പരിഗ്രഹബഹുത്വം" ഉണ്ടായിരുന്നുവെന്നുള്ളതിലേക്കു അനേകം ദൃഷ്ടാന്തങ്ങളുണ്ട്. ഇങ്ങിനെ ബഹുഭാര്യത്വം ഉണ്ടായിരുന്നതുപോലെ പ്രകൃതിക്കു വിരോധമായ ബഹുഭർത്തൃകാത്വവും പണ്ടു നടപ്പുണ്ടായിരുന്നില്ലെന്നില്ല.

"പാഞ്ചാലിയെന്നൊരു പെണ്ണിനെക്കണ്ടിട്ടു
പഞ്ചബാണാർത്തി പിടിപെട്ടു" പാണ്ഡവർ
"അഞ്ചുപേരും ചെന്നു മെല്ലവെ കൈപിടി-
ച്ചഞ്ചാതെ വേളി കഴിച്ചെന്നു"

ഹനുമാൻ മാത്രമല്ലാ നൊമ്മളും കേട്ടിട്ടുണ്ട്. എന്നാൽ—

"നാലഞ്ചു ഭർത്താവൊരുത്തിക്കുതാനതു
നാലുജാതിക്കും വിധിച്ചതല്ലോർക്കണം"

ഷിനുള്ള സ്വാഭാവികസംഗതിയാണു ഹനുമാന്റെ അഭിപ്രായമെന്നും നൊമ്മൾക്കറിയാം. പാഞ്ചാലിയുടെ ബഹുഭർത്തൃകാത്വം ഒരു പ്രത്യേക വിഷയമാണെന്നും അതു നിന്ദ്യമല്ലെന്നുമാണല്ലോ വെച്ചിരിക്കുന്നതു. അതുപോലെതന്നെ ഗൌതമഗോത്രജയായ ജടിലക്കു ഏഴും, മറ്റൊരു മുനിപുത്രിക്കു പത്തും ഭർത്താക്കന്മാരുണ്ടായിരുന്നതും ഒരു പ്രത്യേകവിഷയമായിരിക്കാം. എന്നാൽ സാധാരണസംഗതികളിൽ ബഹുഭർത്തൃകാത്വം അംഗീകാര്യമാണെന്നു ആര്യന്മാർ ഒരിക്കലും സമ്മതിച്ചിട്ടില്ല. ചിലർ ഈ നിയമത്തെ വകവെച്ചിട്ടുമില്ല. ഈ അവസരത്തിൽ, ഒരു നല്ല തമിഴഗ്രന്ഥലേഖകനായ മിസ്റ്റർ രാമസ്വാമി അയ്യങ്കാർ ബി. എ. എഴുതിയ ഒരു ലേഖനഭാഗത്തെ ഇവിടെ പകൎത്തുന്നതു ഉചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു:—

"..................അയോദ്ധ്യയിലുള്ള തിഹ്ഹർജാതി സ്ത്രീകൾ ഭർത്തൃനിയമത്തെ വകവെക്കാതെ വലിയ യോഗങ്ങളായി താമസിക്കുന്നു. അവരുടെ ഇടയിൽ വിവാഹമെന്നതു ഒരു ബന്ധമായി കാണപ്പെടുന്നില്ല. മധുരയിലുള്ള കള്ളജാതിക്കാരിൽ ഒരു സ്ത്രീ പത്തോ എട്ടോ ആറോ രണ്ടോ പുരുഷന്മാൎക്കു ഭാൎയ്യയായി ജീവിക്കുന്നു. അവൾക്കുണ്ടാവുന്ന കുട്ടിയെ അവരെല്ലാവരുടേയും മകനായികരുതിവരുന്നു. മധുരയിലെ കണ്ണലസ്ത്രീകൾക്കു എത്ര പുരുഷന്മാരെ വേണമെങ്കിലും അംഗീകരിക്കാം. എന്നാൽ ഒരാൾ ജീവിച്ചിരിക്കുമ്പോൾ മറ്റൊരാളെ പരിഗ്രഹിച്ചുകൂട. നീലഗിരിയിലെ ടോഡർജാതിസ്ത്രീ തന്റെ ആങ്ങളമാൎക്കൊക്കെ പൊതുവിലുള്ള ഭാൎയ്യയാണു്. മലയാളത്തിൽ തിരുവിതാംകൂറിലുള്ള തീയർജാതിസ്ത്രീയും അങ്ങിനെതന്നെ. നീലഗിരിയിലെ വടുകരുടെ ഇടയിൽ സ്ത്രീയുടെ വ്യഭിചാരത്തെ ദൂഷ്യമായിക്കരുതുന്നില്ല. മലയാളത്തിലെ തച്ചൻ, കരുമാൻ എന്നീ ജാതിക്കാർ രണ്ടുനാലാളുകൂടി വളരെ വിശേഷപ്പെട്ട ചടങ്ങുകളോടുകൂടി ഒരു സ്ത്രീയെ കല്യാണംകഴിക്കുന്നു. "ആസാം" ദേശത്തിൽ ഒരു സ്ത്രീക്കു കല്യാണം കഴിയുന്നതുവരെ വ്യഭിചരിക്കുന്നതിന്നു വിരോധമില്ല. കല്യാണത്തിന്നു ശേഷമായാൽ അതു ശിക്ഷാൎഹമായതെറ്റാകുന്നു.......................ഒരാൾക്കു പരസ്ത്രീയിൽ ജനിക്കുന്ന കുട്ടി ആയാളുടേതാകുന്നില്ല. ചില സമയത്തിൽ സന്തതിയറ്റുപോകുമെന്നുവന്നാൽ വിധവയിൽ അവളുടെ ദായാതിയായ പുരുഷനു ഒരു പുത്രനെ ജനിപ്പിക്കാമെന്നു മനു വിധിച്ചിട്ടുണ്ടു്. ആ സമ്പ്രദായവും ഇപ്പോൾ നിഷേധിക്കപ്പെട്ടിരിക്കുന്നു."

ഇനി വിചാരിക്കേണ്ടതു വിവാഹകാലത്തെപ്പറ്റിയാണ്. ഇക്കാലത്തു സ്ത്രീപുരുഷന്മാർ ഇരുവക്കും ബാല്യത്തിൽത്തന്നെ വിവാഹം നടക്കുന്നതായിക്കാണുന്നു. സ്ത്രീ ഋതുവാവുന്നതിന്നു മുമ്പു വിവാഹം കഴിക്കേണമെന്നു ഇപ്പോൾ ഒരു നിർബ്ബന്ധവിഷയമാണ്. എന്നാൽ ചിലർ ഈ നിർബ്ബന്ധത്തിന്നു കീഴടങ്ങാറില്ല. കേരളബ്രാഹ്മണരിൽ ൩൦ വയസ്സായ പുരുഷന്നു ൩൦ വയസ്സായ സ്ത്രീയെ വേൾക്കുന്നതിന്നുകൂടി വിരോധമില്ല. പ്രാചീനകാലത്തു ബാല്യവിവാഹം നടപ്പുണ്ടായിരുന്നില്ലെന്നാണു തോന്നുന്നതു. പുരുഷന്മാർ ബ്രഹ്മചര്യാശ്രമം കഴിഞ്ഞേ ഗൃഹസ്ഥാശ്രമം സ്വീകരിക്കാവൂ എന്ന നിയമം, അവരുടെ പ്രൌഢവയസ്സിലുള്ള വിവാഹത്തെ വിശദീകരിക്കുന്നു. ബാല്യത്തിൽ ബുദ്ധിക്കു പരിപക്വത വരാത്തതിനാൽ അപ്പോഴത്തെ വിവാഹം പുരുഷന്മാർ അനഭിമതമായിരിക്കും. സ്ത്രീകളുടെ പ്രൌഢകാലവിവാഹത്തിന്നുള്ള കാരണം അവർ ഭർത്തൃസഹവാസത്തിന്നു യോഗ്യത സിദ്ധിക്കുവാനാകുന്നു. താഴേ കാണിക്കുന്ന ബ്രഹ്മപുരാണവചനം നോക്കുക:—

"കൃതേ വിവാഹേ വൎഷേസ്തു വസ്തവ്യം ബ്രഹ്മചാരിണാ
യദ്യഷ്ടവൎഷാ കന്യാ സ്യാൽ തഥാ ത്രിഗുണതഃ പുമാൻ.
അഥ തദ്വാദശാഹാനി ത്രിംശദ്വൎഷേണ സൎവ്വദാ
യദി ഷോഡശവൎഷാ സ്യാൽ കന്യാ രൂപഗുണാന്വിതാ.
ദ്വാത്രിംശദ്വൎഷപൂൎണ്ണേന യദി ഷോഡശവാൎഷികീ
ലബ്ധാ തദാ തു സ്ഥാതവ്യം ഷഡ്രാത്രം സംയമേന ഹി.
വിംശത്യബ്ദാ യദാ കന്യാ വസ്തവ്യം തത്ര വൈ ത്ര്യഹം
അത ഊൎദ്ധ്വമഹോരാത്രം വസ്തവ്യം സംയമേന വൈ".

ഇതുകൂടാതെ ഛാന്ദോഗ്യോപനിഷത്തിലെ ചില വചനങ്ങളിൽനിന്നും ബാല്യവിവാഹം അസാധാരണമാണെന്നു കാണുന്നുണ്ട്. ഇതുകൊണ്ടു, "പിതുർഗ്ഗേഹേ തു യാ കന്യാ രജഃ പശ്യത്യസംസ്കൃതാ" എന്നുമുതലായ അൎവ്വാചീനനിയമങ്ങൾ പണ്ടുകാലങ്ങളിൽ അനാദൃതങ്ങളായിരുന്നുവെന്നു തെളിയുന്നു.

ഇനിയത്തെ ആലോചനാവിഷയം ഒരു ഗൗരവമേറിയ സംഗതിയാകുന്നു. വിവാഹത്തെക്കുറിച്ചുള്ള പ്രസ്താവത്തിൽ അതു ഒട്ടും അപ്രധാനമല്ല. നവീനസമുദായപരിഷ്കാരികളുടെ ശ്രദ്ധയെ ആകൎഷിക്കുന്ന വിഷയങ്ങളിൽ വിധവാവിവാഹം മുഖ്യമാകുന്നു.

"നഷ്ടേ മൃതേ പ്രവ്രജിതേ ക്ലീബേ ച പതിതേ പതൌ
പഞ്ചസ്വാപത്സു നാരീണാം പതിരന്യോ വിധീയതേ"

എന്നുള്ള പരാശരവചനത്തിൽനിന്നു പുനൎവ്വിവാഹം നിഷിദ്ധമല്ലെന്നു തെളിയുന്നുണ്ട്. പക്ഷേ ഈ വചനത്തെ ഇപ്പോൾ ജനങ്ങൾ ആദരിക്കുന്നില്ല. എന്നാൽ പ്രാചീനകാലത്തു പുനൎവ്വിവാഹം നടപ്പുണ്ടായിരുന്നുവെന്നുള്ളതിലേക്കു വേറെയും ലക്ഷ്യങ്ങളുണ്ട്. ബൃഹന്നാരദീയം മുതലായ ഗ്രന്ഥങ്ങളിൽ "ദ്വിജാനാമസവൎണ്ണാസു കന്യാസൂപയമസ്തഥാ ദത്തായാഃ കന്യായാഃ പുനൎദ്ദാനം പരസ്യ ച॥" എന്നു മുതലായ ചില സംഗതികൾ കലിയുഗത്തിൽമാത്രം നിഷേധിക്കപ്പെട്ടവയാണെന്നു പറഞ്ഞിരിക്കുന്നു. ഇതുകൊണ്ടുതന്നെ പുനൎവ്വിവാഹം പ്രാചീനകാലത്തു നടപ്പുണ്ടായിരുന്നുവെന്നു പ്രത്യക്ഷപ്പെടുന്നു.

കെ. വി. എം.

# നാറാണത്തുഭ്രാന്തൻ (*)

൧. വേരായത്ഥം താനനത്ഥത്തിനെന്നോ-
ൎപ്പോരാശ്ശുദ്ധൻ പാക്കനൊക്കുള്ള തമ്പി
ആറാമത്തോൻ തന്നെയോ തീൎച്ചയില്ലാ
നാറാണത്തെ ഭ്രാന്തനാമന്തണേന്ദ്രൻ.

൨. നേരമ്പോക്കായ്ക്കായയെപ്പാത്തമാമാ
നേരമ്പോക്കും ധീരനാ വിപ്രവൎയ്യൻ
ചാരത്തേക്കും മട്ടതൊട്ടുള്ള വിപ്രാ-
ചാരന്നോക്കാതാകയാൽ ഭ്രാന്തനായി.

൩. കാമം ക്രോധം തൊട്ട ദോഷങ്ങളാറാ-
ക്കേമൻ വേദാന്താത്ഥസത്തിൽ കളിച്ചോൻ
ഈമന്നിങ്കൽച്ചേന്ന സംസാരികൾക്കു-
ള്ളാമട്ടെല്ലാം വിട്ടതിൽ ഭ്രാന്തനായി.

(*) ഈ ഐതിഹ്യം "ഉപ്പുകൊററ"നെപ്പററിയും പറഞ്ഞുകേട്ടിട്ടുണ്ട്
മം—പത്രാധിപർ.

൪. തീയും നീരും കണ്ട ദിക്കിങ്കൽ വെയ്പു-
ന്നായുള്ളോരാ ഭ്രാന്തനന്തിയ്ക്കൊരിയ്ക്കൽ
പോയുത്സാഹം പൂണ്ടു കാളും ശ്മശാന-
ത്തീയുള്ളോരാക്കാട്ടിൽ വെയ്പ്പാനൊരുങ്ങി.

൫. കാട്ടിൽകിട്ടും കല്ലുടുത്തങ്ങടുപ്പും
കൂട്ടിച്ചോട്ടിൽപ്പട്ടടക്കൊള്ളിതള്ളി
പാട്ടിൽക്കുട്ടിത്തീയുമൊട്ടിട്ടു ശട്ടം
കെട്ടിക്കൂട്ടാനൊത്തു ചോർവെച്ചുവാങ്ങി.

൬. പുല്ലിൽ ഭ്രാന്തൻ പേടിക്കൈവിട്ടടുപ്പിൻ
കല്ലിൽ കാലുംവെച്ചു തീക്കാഞ്ഞിരിയ്ക്കെ
മല്ലിട്ടേറെദ്ദൈത്യരെക്കൊന്നെഴുന്നോ-
ളല്ലിൽ ക്രീഡയ്ക്കെത്തിനാളങ്ങു കാളി.

൭. കാളിക്കത്തുന്നാച്ചിതത്തീയിലോരോ
കേളിയ്ക്കെത്തും ഘോരയാം ഭദ്രകാളി
കൂളിക്കൂട്ടം ചൂഴവോം കാട്ടിലങ്ങ-
ന്നാളിൽ കണ്ടു ശാന്തനാം ഭ്രാന്തനേയും.

൮. എന്താശ്ചര്യം പട്ടടത്തീയിൽ നേരേ
വെന്താച്ചോറും വെച്ചിരിപ്പാനിതാരോ
ഭ്രാന്താണിയ്യാൾക്കെന്നുമോർത്താതിനാളാ-
ശ്ശാന്താത്മാവോടീവിധം ദേവി പിന്നെ.

൯. ഇയ്യാളീടും പട്ടടത്തീയടുപ്പാം
നിയ്യാരെന്തി ഭ്രാന്തു കാണിച്ചിടുന്നു?
വയ്യാ പാർപ്പാനിങ്ങിതി ഞാൻ കളിക്കും
തിയ്യാണെന്നായ്പ്പിഡ്ഢി കേട്ടിട്ടുമില്ലേ?

൧൦. പേടിക്കും നീ, കൂട്ടരോടൊത്തു തീയിൽ
ച്ചാടി ക്രീഡിക്കുന്നൊരെൻ മട്ടുകണ്ടാൽ
ഓടിക്കൊൾകെന്നോതുമാദ്ദേവിയെത്തൻ
താടിയ്ക്കാക്കൈ ചേർത്തു പാർത്തോതി വിപ്രൻ.

൧൧. നന്നായെന്നാൽ പേടിയെന്നുള്ളതെന്താ-
ണെന്നായൊന്നിങ്ങിന്നു കാണ്മാൻ കഴിഞ്ഞു
വന്നാലും നീ തീക്കുള്ളിയ്ക്കാശ്ശു വൈകി-
ച്ചെന്നാലീയെന്നുണ്ടാക്കങ്ങൾ തെററം.

൧൨. നീരംതീയും കിട്ടിയേടത്തു വെയ്ക്കി-
ങ്ങാരും തൊറിച്ചീടുമില്ലി വ്രതം മേ
പോരും വാദം പോക വേഗം കളിച്ചെ-
ല്ലാരും ചോർച്ചൂടാറുമേ താമസിച്ചാൽ.

൧൩. തീറാണോയിക്കാട്ടു, മൂപ്പിച്ചുർപ്പാ-
നാരാണമ്പോ നിങ്ങൾ, കൊള്ളാവലിപ്പം
മാറാനെന്നാൽ ഭാവമില്ലെന്നു കാട്ടം
നേരാണിന്നൊന്നിങ്ങുതാനിന്നുറങ്ങും.

൧൪. ഏവം ക്രുസീടാതെയോതുന്നൊരബ്ഭൂ-
ദേവൻ പേടിച്ചീടുവാൻ ഭദ്രകാളി
ദേവന്മാരും കാൺകിൽ ഞെട്ടുന്നമട്ടു-
ള്ളാവമ്പേറം ഘോരരൂപം ധരിച്ചു.

൧൫. കുട്ടിത്തിങ്കൾക്കൊത്തെഴും ദംഷ്ട്രമൂട്ടും
മട്ടിൽത്തൂങ്ങും നാവു ഘോരാട്ടഹാസം
പൊട്ടിപ്പൊങ്ങും തീയണിക്കണ്ണു കേശം
തട്ടിക്കീറാ കാറമായ്ദ്ദേവി നിന്നു.

൧൬. ഓടിപ്പാടിപ്പട്ടടത്തീയെടുത്താ-
റാടിക്കുള്ളിക്കൂട്ടമോടൊത്തുകൂടി
ചാടിത്തുള്ളും കാളിയെക്കണ്ടു വിപ്രൻ
പേടിയ്ക്കാതേ പുഞ്ചിരിക്കൊണ്ടുരച്ചു.

൧൭. പോരും പോരും ഗോഷ്ഠി പേടിച്ചതില്ലെ-
ല്ലാരും സൈപരം പോയിനിത്തെല്ലുറങ്ങു
തീരും രാവിന്നിപ്പൊഴിച്ചോറമുണ്ടൽ-
ച്ചേരും മോദാലൊട്ടുറങ്ങട്ടെ ഞാനും.

൨൮. മോദിച്ചോതി കാളി നൽകാം വരം നീ
ചോദിച്ചാലെന്ന,പ്പോഴായാൾ പറഞ്ഞു
ഖേദിച്ചീടാൻ മാർഗ്ഗമാമാശ തീരെ
ച്ഛേദിച്ചോക്കിഞ്ഞെന്തു നൽകും വരം നീ?.

൨൯. ചൊന്നാളപ്പോൾദ്ദേവി നേരിട്ടുകണ്ടാ-
ലന്നാമത്ത്യനേകിടേണം വരം ഞാൻ,
എന്നാൽ ഞാൻ ചാവേണ്ടനാളിൻതലേന്നാ-
ളെന്നാകട്ടെ ചാകേണ്ടെന്നോതി വിപ്രൻ.

൩൦. ചാവാനുള്ളാ നാളു മാറില്ല മറ്റൊ-
ന്നാവാമെന്നാം ദേവിയോടാത്തഹാസം
ഈ വാമാംഗ്ഗ്രിയ്ക്കുള്ള മന്ത്രിന്നി മറ്റൊ-
ക്കാൽവാങ്ങട്ടേയെന്നിരന്നാൻ ദ്വിജേന്ദ്രൻ.

൩൧. വരമതുവിധമന്നാ വിപ്രനേകിക്കളിക്കാ
കരളൊട്ടു കളിവിട്ടാക്കാളി മന്ദം മറഞ്ഞു
വരമേണകിൽ നന്നീ വിദ്യയെന്നോത്തു മന്ത്രം
പരമരസമിയന്നാ ഭ്രാന്തവിപ്രൻ തലോടി.

കുണ്ടൂർ നാരായണമേനോൻ ബി. എ.

# മേനോൻ കേശവനായത്

'ശംഭോ! മൃത്യുഞ്ജയ! തൃപ്പറങ്ങോട്ടപ്പാ! പ്രസാദിയ്ക്കണേ!' എന്നു പറഞ്ഞുകൊണ്ട് താടിയും തലയും നീട്ടി രുദ്രാക്ഷമാലയും ധരിച്ച്



ഭസ്മം മേലൊക്കെ പൂശി ഉദ്ദേശം മുപ്പത്തഞ്ചു വയസ്സു പ്രായമുള്ള ഒരു തീത്ഥവാസി തൃപ്പറങ്ങോട്ടു വടക്കേചിറയുടെ കിഴക്കേ വക്കത്തേയ്ക്കിറങ്ങി വടക്കോട്ടു നടക്കുന്നു. ആയാളുടെപിന്നാലെ ഭസ്മം കുറിയിട്ട് തുളസിമാലയും കഴുത്തിലിട്ടുകൊണ്ട് എട്ടു വയസ്സു പ്രായം തോന്നുന്ന ഒരു പെൺകുട്ടിയും അവളുടെ വഴിയെ കണ്ഠരുദ്രാക്ഷവും കയ്യിൽ തുളസിമാലയും ഭസ്മചന്ദനാന

ലേപനവുമായിട്ടു താപസീവേഷം ധരിച്ച് പക്ഷേ ആറുമാസം ഗർഭിണിയായിട്ട് ഏകദേശം ഇരുപത്തെട്ടുവയസ്സു ചെന്ന ഒരു സ്ത്രീയും ഉണ്ടായിരുന്നു. ഇവർ ചിറയുടെ വടക്കുകിഴക്കു മൂക്കിൽ ചെന്നു നില്പായി.

'എന്റെ ഭഗവാനേ! എന്തു ചൈതന്യമാണ്. നേരേനോക്കി തൊഴാൻകൂടി വയ്യാ. പേടിയാവും. കാലനേക്കൊന്ന സാമി! എന്റെ കുട്ടിക്കു ദീർഘായുസ്സു കൊടുക്കണേ, നല്ലതു വരുത്തണേ' എന്നു ക്ഷീണത്തോടുകൂടിയ ആ അമ്മ പ്രാർത്ഥിച്ചു. മകൾ ഒന്നുംമിണ്ടാതെ ഒന്നു നെടുവീർപ്പിട്ടു. ഇവർ മൂവരും അന്ന് അവിടെ എത്തിയതേയുള്ളൂ. മൂന്നുപേരും ഒരുമാതിരി ക്ഷീണിച്ചിട്ടുണ്ട്. പെൺകുട്ടി തളർന്ന് അവിടെ ഇരുന്നുപോയി. ഭാര്യാഭർത്താക്കന്മാരും മകളുടെ പ്രവൃത്തിയെ അനുകരിച്ചു.

സ്ത്രീ—മേനോനേ! നൊമ്മൾക്കു മിനിഞ്ഞാന്നു വാവുകുളിപ്പാൻതന്നെ തിരുനാവായയ്ക്കെത്താമായിരുന്നു. തുലാമാസത്തിൽ കറുത്തവാവ് എന്ന പുണ്യദിവസമായിരുന്നുവല്ലോ?

തീർത്ഥവാസി—നാരായണ! ശിവശിവ! സ്വാമി! കാര്യം ശരി. പക്ഷേ ഇന്നുതന്നെ നൊമ്മൾ ഇവിടെ നടന്നെത്തിയത് കുറച്ചു സാഹസമായിപ്പോയി. കല്യാണിക്കുട്ടി വലഞ്ഞു പോയതു കണ്ടില്ലേ? നിങ്ങൾക്കും ഒരുമാതിരി ക്ഷീണമുണ്ട്. ഇല്ലേ?

സ്ത്രീ—ആട്ടെ ഇവൾക്കു വല്ലതും കൊടുപ്പാനെന്താണു വഴി? കോലോത്തു പോയാൽ വാർത്തകഞ്ഞിയെങ്കിലും കിട്ടുമോ? തമ്പുരാൻ തൃക്കൺപാക്കാനെഴുന്നെള്ളിയിരുന്നു എന്നല്ലേ കേട്ടതു?

തീർത്ഥവാസി—പരീക്ഷിച്ചുനോക്കുകതന്നെ. നമ്മുടെ നിത്യവൃത്തി ഇങ്ങിനെയാണല്ലോ കഴിഞ്ഞുകൂടുന്നത്.

ആ തീർത്ഥവാസദമ്പതികൾ ഇപ്രകാരം ഓരോന്നു സംസാരിച്ചുകൊണ്ടു കുറച്ചുനേരം ആ വെയിലത്തുതന്നെ ഇരുന്നതിനുശേഷം തങ്ങൾ മകളേ താങ്ങിപ്പിടിച്ചെഴുനേല്പിച്ചു. മൂന്നാളുംകൂടി പത്തുക്കേ പടിഞ്ഞാറെ വക്കത്തുള്ള കോവിലകത്തേക്കു പോകയും ചെയ്തു.

കൊല്ലവർഷം മുന്നൂററുപത്തിരണ്ടാമാണ്ടുകാലത്ത് വെട്ടത്തുരാജ്യം വാണിരുന്ന കേരളവർമ്മരാജാവവർകൾ തൃപ്പങ്ങോട്ടുകോവിലകത്തെഴുന്നെള്ളിയിരുന്നതുകൊണ്ട് അവർക്ക് അന്നവിടെ സാപ്പാടിന്നു ബുദ്ധിമുട്ടൊന്നും ഉണ്ടായില്ല, തമ്പുരാൻതന്നെ എഴുന്നെള്ളിനിന്ന് സാധുക്കൾക്കൊക്കെ നല്ലവണ്ണം ചോറുകൊടുപ്പിച്ചു. വിശേഷിച്ചും ഈ തീർത്ഥവാസികളുടെ കാര്യത്തിൽ ദൃഷ്ടിവെക്കേണ്ടതുണ്ടെന്നു അവർക്കു തോന്നി. തീർത്ഥ

വാസിക്കു രാജാവിന്റെ ഒരു പ്രത്യേകനോട്ടം കണ്ടപ്പോൾ കുറച്ചൊരു പരിഭ്രമമോ പരുങ്ങലോ ഏതാണ്ടുണ്ടായില്ലെന്നില്ല. എങ്കിലും ആയാൾ അതു ഭാവിക്കാതെ കുമ്പിട്ടിരുന്ന് തെരുതെരെ ക്ഷുത്തിന്റെ പരിഹാരം ചെയ്തുവന്നു. എടത്തെച്ചുമലിൽ ഇട്ടിരുന്ന തീർത്ഥവാസിവസ്ത്രം ഉപചാരമര്യാദയ്ക്കൊന്നു മാറുവാൻപോലും ഇടകൊടുത്തില്ല. ഉണ്ടിരുന്നവരൊക്കെ ഊണുകഴിച്ചുപോകുന്നകൂട്ടത്തിൽ ഈ മൂവരും ഇറങ്ങിപ്പോകുവാൻ ഭാവിച്ചപ്പോൾ തമ്പുരാൻ ആദരപൂർവ്വമായി രണ്ടുദിവസവുംകൂടി താമസിപ്പാൻ കല്പിച്ചു. തീർത്ഥവാസിക്കു അതിന്നത്രമനസ്സുണ്ടായിരുന്നില്ലെങ്കിലും താമസിക്കേണ്ടിവന്നു. സുകുമാരിയായ മകൾക്കും അമ്മയ്ക്കും ആ വിശ്രമം ഏറ്റവും മനസ്സിന്നാശ്വാസകരമായിത്തീൎന്നു എന്നു പറയേണ്ടതില്ലല്ലോ. ഇവർ ഇങ്ങിനെ രണ്ടുദിവസം ആ രാജധാനിയിൽ വിശ്രമിക്കട്ടെ. കഥാപ്രകൃതം മറ്റൊരു സ്ഥലത്തേക്കു മാറ്റേണ്ടിവന്നിരിക്കുന്നു.

കോഴിക്കോടിന്റെ അഗ്നികോണിലായിട്ട് രാമനാട്ടുകര എന്ന ദേശത്ത് ഊരിൽപ്പരിഷ മൂസ്സന്മാരിൽ പ്രധാനിയും സാമൂതിരിമഹാരാജാവിന്റെ മന്ത്രിയുമായ മോണ്ടമ്പലത്തു മൂസ്സിന്നു ഒരു ഗൃഹമുണ്ട്. അവിടെ "തെനയഞ്ചേരി എളയത്" എന്നു സ്ഥാനപ്പേരുള്ള കാരണവർ അഫൻ കേശവൻ മൂസ്സ താമസിക്കുന്നു. അദ്ദേഹത്തിന്റെ കുഡുംബക്കാരിൽ വേറെ ആരും അവിടെ പാർത്തിരുന്നില്ല. സ്വന്തം പരിഗ്രഹമായ എളേടത്തു കുഞ്ഞാത്തുഅമ്മ അവിടെത്തന്നെ മിക്കകാലങ്ങളിലും കൂടെത്താമസിക്കുക പതിവായിരുന്നു. ഈ സ്ത്രീയുടെ അമ്മാമൻ താമുമേനോൻ അദ്ദേഹത്തിന്റെ പ്രധാനകാര്യസ്ഥാനം വഹിച്ചുവന്നിരുന്നു. ആയാൾ രാമനാട്ടുകരയും എറനാട്ടുകരയും മുറമായി പല വസ്തുക്കളുള്ള സ്ഥലങ്ങളിൽ ചിലപ്പോഴും സഞ്ചരിച്ചിരുന്നു.

മുന്നൂറ്റിപ്പത്തിരണ്ട കന്നി ഇരുപത്തിമൂന്നാന്തിയ്യതി നാടുനീങ്ങിയ സാമൂതിരിമഹാരാജാവിന്റെ തിരുവന്തളിയടിയന്തരത്തിന്നും പുതിയ സാമൂതിരിപ്പാട്ടിലെ പട്ടാഭിഷേകത്തിന്നും മുറമായിട്ടു കോഴിക്കോട്ടേക്കു പോയിരുന്ന എളയതവർകൾ മടങ്ങിയെത്തി സ്നാനാശനാദികൾ കഴിച്ചു കുറച്ചു വിശ്രമിച്ചതിന്നുശേഷം അദ്ദേഹത്തിന്റെ ഭാര്യയും ഭർത്താവിനെ ശുശ്രൂഷിപ്പാനായി അടുത്തുചെന്നുകൂടി. ആജാനുബാഹുവായി വെളുത്തുതടിച്ച് തലമുഴുവൻ നരച്ച വട്ടമുഖവും നെടുകണ്ണും കൂട്ടുപുരികവും വലിയ ഞെറിയും ഗാംഭീരഭാവവുമുള്ള ആ ധീരപുരുഷൻ രണ്ടുകൈക്കും വീരശൃംഖലയും കഴുത്തിലൊരു സ്വർണ്ണമാലയും ധരിച്ചു തളത്തിലെച്ചാരുപടിയി

ന്മേൽ മെത്തപ്പുറത്തു തിണ്ടതലണ്ണയും ചാരിയങ്ങിനെയിരിക്കുന്നു. ഭാൎയ്യാഭൎത്താക്കന്മാർ തമ്മിൽ സല്ലാപം തുടങ്ങി.

ഭാൎയ്യ—ഇവിടുന്നു ഇന്നലെ രാത്രിതന്നെ ഇവിടെ എത്തുമെന്നു വിചാരിച്ചിരുന്നു. എന്താ താമസമായിപ്പോയതു്?

ഭൎത്താവു—ഇന്നലെ പുറപ്പെടാതിരുന്നില്ല. പക്ഷേ വഴിക്കു ചില ദുരതിക്രമങ്ങൾ കണ്ടതുകൊണ്ടു ചില സാഹസങ്ങൾ ചെയ്യേണ്ടിവന്നതിനാൽ താമസം പറ്റിയതാണു.

ഭാൎയ്യ—ദുരതിക്രമങ്ങളോ? തമ്പുരാൻ നാടുനീങ്ങിയ ഉടൻതന്നെ പുതിയ സാമൂതിരിപ്പാട്ടിലെ ഭരണാരംഭത്തിൽ 'പുത്തരിയിൽത്തന്നെ കല്ലു കടിച്ചാലോ'.

ഭൎത്താവു—അതല്ല ഞാൻതന്നെ ഒന്നിറങ്ങിക്കളിച്ചതു് രാത്രി ഏഴര ചെന്നതിന്നു ശേഷമേ എനിക്കിങ്ങോട്ടു പുറപ്പെടുവാൻ തരമായുള്ളൂ. ചാലിയത്തുപുഴ കടന്നിട്ടിപ്പുറം പായൻകുന്നിന്റെ ചുറ്റം ദുൎമ്മന്ത്രവാദികളും അക്രമികളുമായി ചില പായരുണ്ടെന്നു കേട്ടിട്ടുണ്ടല്ലോ. പാതിരക്കാണു ആ സ്ഥലത്തെത്തിയതു. തന്റെ പരിവാരങ്ങളുടെ കൂട്ടത്തിൽ മേലേപ്പാടത്തു രാമൻ അപ്പു മമ്മതു എന്നായിട്ടുണ്ടല്ലോ പേർ ഉണ്ടായിരുന്നു. അവൻ 'ആ മുക്കിൽ കുന്നുമ്പുറത്തെന്താ ഒരു വെട്ടം' എന്നു പറഞ്ഞുകൊണ്ടങ്ങോട്ടു പാഞ്ഞു. ക്ഷണത്തിൽ മടങ്ങിവന്നു 'അയ്യോ അതാ ഒടിയരായ പായർ അഞ്ചാറുമാസം ഗൎഭമുള്ള ഒരു പെൺപിള്ളയേ—' ഇത്ര കേട്ടപ്പോൾ ഞാൻ വാഹനത്തിൽനിന്നിറങ്ങി പരിവാരങ്ങളോടുകൂടിട്ടുവിടേക്കു തിരിച്ചു പാഞ്ഞു.

ഭാൎയ്യ—അവൾക്കു വൈഷമ്യമൊന്നും പറ്റിക്കഴിഞ്ഞില്ലല്ലോ.

ഭൎത്താവു—അവിടെച്ചെന്നു നോക്കുമ്പോൾ അൎദ്ധനഗ്നയായിട്ടൊരു ഗൎഭിണി അശേഷം സുബോധമില്ലാതെ തുറിച്ചുമിഴിച്ച ദൃഷ്ടിയുമായി പായരുടെ നടുക്കിരിക്കുന്നുണ്ട്. അവൾക്കു ഉദ്ദേശം ഇരുപത്തെട്ടുവയസ്സു കാണും. ശൂദ്രസ്ത്രീയാണെന്നാണു തോന്നിയതു. അവളുടെ നാലുപുറത്തും വാഴപ്പോളയിൽ കത്തിനിറത്തിയ നാലു പന്തങ്ങൾ കത്തുന്നുണ്ട്. ചുറ്റം ചില പായന്മാർ നില്ക്കുന്നു. ഒരു വലിയ പന്തം പിടിച്ചുകൊണ്ടു നേരെ നില്ക്കുന്ന പായന്റെ പന്തത്തിന്മേലാണു അവളുടെ ദൃഷ്ടി. അതാണത്രെ ആകൎഷണപ്പന്തം. ഒരു മന്ത്രവാദിപ്പായൻ എന്തോ ചില ക്രിയകൾ ചെയ്യുന്നു; ജപിക്കുന്നു; ആവാഹിക്കുന്നു; ചുവന്ന പൂക്കൾ വിതറുന്നു; അലറുന്നു; പായർ കൂട്ടമിട്ടാൎക്കുന്നു.

മൂപ്പൻ പെണ്ണിനെപിടിക്കുന്നു; മലർത്തിക്കിടത്തുന്നു; കത്തിയെടുക്കുന്നു; വയറ്റത്തുവെക്കുന്നു. എന്തൊരു ഭയങ്കരാവസ്ഥയാണ്.

ഭാര്യ—അയ്യോ! രക്ഷിക്കണേ! രക്ഷിക്കണെ.

ഭർത്താവ്—കേൾക്കു—ഞാൻ അരവാളൂരിക്കൊണ്ട് ഇടയിൽച്ചാടിച്ചെന്ന് ആ കുട്ടംക്രിയക്കാരന്റെ കഴുത്തിൽ ഒരൊററ വെട്ടുവെട്ടിയതും, രാമൻഅല്ല മമ്മത് ആകർഷണപ്പന്തക്കാരനെ തട്ടിവീഴ്ത്തി പന്തംകയ്യിലാക്കിയതും, ഒപ്പംകഴിഞ്ഞു. പിന്നെ ഞങ്ങളും പറയന്മാരുമായിട്ടൊരു ചെറിയ പോരാട്ടമായി. അവർ മുപ്പതുപേരോളം അങ്ങുമിങ്ങുമായി നില്പുണ്ടായിരുന്നു. കത്തിയും വടിയുമായിട്ടവരൊക്കെക്കൂടിപ്പാഞ്ഞുകയറി. ഞാൻ അതിൽ പത്തുപേരെ ഒരു തിരിഞ്ഞുകളിയിൽത്തന്നെ വെട്ടിക്കൊന്നുനിരത്തി. എന്റെ പരിവാരങ്ങളും രണ്ടുംമൂന്നുമായി ചിലരെ മുറിപ്പെടുത്തി. ചിലർ വീണു; ചിലർ പാഞ്ഞുപോയി. ആകർഷണപ്പന്തക്കാരനെ രാമൻമമ്മതു തന്നെ പിടികൂടി കൊല്ലാതെ വരിഞ്ഞുകെട്ടി. ആപ്പന്തം അവൻ എന്തോ ചിലതു ജപിച്ചുകൊണ്ടു കുത്തിക്കെടുത്തി. അപ്പോൾ ആപ്പെണ്ണിന്നുണർന്നമാതിരി സ്വബോധമുണ്ടായി. അവൾ പകച്ചുനോക്കി 'മേനോനേ! മകളേ!' എന്നുംമററും വിളിച്ചു നിലവിളിച്ചുതുടങ്ങി. എന്റെ ആൾക്കാരിൽച്ചിലർ അവളെ ആശ്വസിപ്പിച്ചും താങ്ങിപ്പിടിച്ചും നല്ലൂർക്കുകൊണ്ടുപോന്നു. രാമൻമമ്മതും മററുചിലരുംകൂടി പന്തപ്പറയനെ നടത്തിക്കൊണ്ടു മുമ്പിൽ നടന്നു. ഞാൻ പിന്നിലായിട്ടും പതുക്കെനടന്നു. നല്ലൂരെത്തിയപ്പോൾ നേരംപുലരാൻ ഏഴര കഷ്ടി. പിന്നെക്കിടന്നുറങ്ങിയോ എന്നു സംശയം. പുലർന്ന ഉടൻ പന്തപ്പറയനെ വിസ്തരിച്ചു. അവൻ, തൃക്കഴിക്കോട്ടോളം ഒരു സംഗതിവശാൽ പോയിരുന്നു എന്നും, അവിടെ വഴിക്കുവെച്ചു സന്ധ്യക്കു മൂന്നു പുരുഷന്മാരും ഒരു പെൺകുട്ടിയും ഈ സ്ത്രീയും വടക്കോട്ടു പോരുന്നതു കണ്ടു എന്നും, അവരെ പിന്തുടർന്നു പോന്നു എന്നും, അവർ മണ്ണൂർക്ഷേത്രത്തിന്നു കിഴക്കുപുറത്തൊരു സ്ഥലത്തു രാത്രി കിടന്നുറങ്ങിയെന്നും, അപ്പോൾ അവൻ സ്ത്രീയെ ആകർഷിച്ചു പുഴകടത്തിക്കൊണ്ടുപോന്നു മൂപ്പനെ ഏല്പിച്ചുകൊടുത്തു എന്നും, പിന്നത്തെക്രിയകൾ നിങ്ങൾ കണ്ടമാതിരിയായിരുന്നു എന്നുമാണു അവന്റെ വിസ്താരത്തിൽ കിട്ടിയ അറിവു. അവനെ വേണ്ടപ്രകാരം ഉഗ്രശിക്ഷ ശിക്ഷിപ്പിച്ചുവിട്ടു. ആകർഷണപ്പന്തം പിടിച്ച കൈ കൊത്തുകയായിരുന്നു ശിക്ഷ. രാമൻമമ്മതിന്റെ മാററൊടിപ്രയോഗംകൊണ്ടു ആ സ്ത്രീക്കു സ്വസ്ഥത വന്നതിന്റെ ശേഷം ഭക്ഷണം കൊടുത്തു ക്ഷീണംതീർത്തു അവ

ളേ ഇങ്ങോട്ടു കൊണ്ടുവരുവാൻ ആൾക്കാരിൽച്ചിലരെ ഏല്പിച്ചു ഞാൻ ഇങ്ങോട്ടു പോരികയും ചെയ്തു.

ഭാര്യ—അവളെവിടത്തുകാരിയാണെന്നും മററും വിവരങ്ങളറിയുവാൻ തിടുക്കമായി. ഇങ്ങോട്ടെത്തിയോ ആവൊ. അപ്പുറത്തു ചിലർ വന്നിട്ടുണ്ടെന്നുതോന്നുന്നു. ആരാണെന്നു നോക്കിവരാം.

കുഞ്ഞിമാതുഅമ്മ എഴുന്നീററു പുറത്തേക്കുനോക്കിയപ്പോൾ അവരല്ലാ വന്നിട്ടുള്ളത്. വേറെ ചിലരാണ്. എന്നാൽ പറയന്റെ വിസ്താരത്തിൽ പറഞ്ഞപ്രകാരമുള്ള ആ മൂന്നു പുരുഷന്മാരും ഒരു പെൺകുട്ടിയുമായിരുന്നു. അതുകൊണ്ടു പ്രകൃതത്തോടു ഏററവും സംബന്ധിച്ചവകക്കാർ തന്നെയാണ്. ആ സ്ത്രീ തിരിയെ വന്നു ഭർത്താവിനെ വിവരം അറിയിച്ചു. ആ വന്നവരുടെ ആവശ്യവും സങ്കടവും സമാധാനവും മററും പിന്നെപ്പറയാം. കഥാപ്രസംഗത്തിന്നിടക്കുവെച്ചൊരു പ്രസ്താവനകൂടി വേണ്ടിയിരിക്കുന്നു.

കേരളരാജ്യം വാണിരുന്ന പെരുമാക്കന്മാരിൽ ഒടുവിലെ പെരുമാളായ സാക്ഷാൽ ഭാസ്കരരവിവർമ്മ ചേരമാൻപെരുമാളുടെ രാജ്യത്തിന്നു മരുമക്കത്തായപ്രകാരം അവകാശംസിദ്ധിച്ചിട്ടുള്ള പെരുമ്പടപ്പുസ്വരൂപത്തിലെ മൂലസ്ഥാനം വന്നേരി ചിത്രകൂടം എന്ന സ്ഥലത്തായിരുന്നു. കേരളചക്രവർത്തിയായ പെരുമാളുടെ കിരീടം ആക്കുഡുംബത്തിൽ മൂപ്പുമുറയുള്ള രാജാക്കന്മാർ ശിരസ്സിൽധരിക്കുക എന്നതു അവരുടെ കുലധർമ്മമായിരുന്നു. കിരീടധാരണം ആ മൂലസ്ഥാനത്തു വൈക്കെതക്ഷേത്രത്തിൽ വെച്ചു നടത്തുക പതിവായിരുന്നു. ഇങ്ങിനെ കിരീടംധരിച്ചു പെരുമ്പടപ്പിലെ മൂപ്പിലക്കു കേരളചക്രവർത്തിത്വം സിദ്ധിച്ചതായി സകലകേരളനിവാസികളും സമ്മതിച്ചുവന്നിരുന്നു. മലയാളത്തിലുള്ള മററുരാജാക്കന്മാരെല്ലാവരും കിരീടംധരിച്ച പെരുമ്പടപ്പിൽവലിയതമ്പുരാൻതിരുമനസ്സിലെ ചെന്നുകണ്ടു തൊഴുതുകുമ്പിടണമെന്നും അവിടുത്തെ ആജ്ഞയിൻകീഴിൽ നിന്നുകൊള്ളണമെന്നുമായിരുന്നു പഴയനിശ്ചയം. ഈ കിരീടമാണു പെരുമ്പടപ്പു മൂപ്പുസ്ഥാനം വഹിക്കുന്ന കൊച്ചി വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു ഇക്കാലത്തും അത്തച്ചമയത്തിന്നു മടിയിൽവെച്ചുകൊണ്ടെഴുന്നെള്ളുന്നതു. വൈക്കെതക്കൽവെച്ചു കിഴക്കടപ്പുപ്രകാരമുള്ള ചടങ്ങുകളോടു കൂടിയല്ലാതെ ആ മുഖ്യകിരീടം തിരുമുടിയിൽ ചാർത്തുക പതിവില്ല.

കൊല്ലവർഷാരംഭത്തിന്നിപ്പുറം മേൽപ്രകാരമുള്ള കിരീടധാരണം വിധിയാംവണ്ണം നടത്തുവാൻ സാധിക്കാത്തവിധം ചില വിരോധികൾ

ഉണ്ടായിത്തീൎന്നു. സാമൂതിരിപ്പാടന്മാൎക്ക പ്രാബല്യം സിദ്ധിച്ചതോടുകൂടി ഇതിന്റെ പ്രധാനവിരോധികൾ അവരായിക്കലാശിച്ചു. "ഏറാട്ടപെരുമ്പടപ്പു" കക്ഷികളുടെ പ്രസിദ്ധപ്പെട്ട പരസ്പരവിരോധത്തിന്റെ അടിസ്ഥാനം ഇതായിരുന്നു. പന്നിയൂർ, ശുകപുരം എന്നീ പ്രധാനഗ്രാമക്കാരുടെ കുറമത്സരവും ഈ രണ്ടു രാജാക്കന്മാരുടേയും നേതൃഭാവത്തിൽ വൎദ്ധിച്ചുവന്നിരുന്നു. ഇതിന്നു തടസ്ഥം ചെയ്യുവാൻവേണ്ടിത്തന്നെ സാമൂതിരിപ്പാടന്മാർ പൂക്കൈതക്കടുത്തു വടക്കപുറം പൊന്നാനി എന്ന സ്ഥലത്തു ഒരു രാജധാനിപണിചെയ്യിച്ചു അവിടം ഒരു പട്ടണമാകത്തക്കവിധം പല പരിഷ്കാരങ്ങളും വരുത്തിക്കൊണ്ടു പലപ്പോഴും അവിടെ എഴുന്നള്ളിത്താമസിക്കുകയും ചെയ്യിട്ടുണ്ട്. മേൽപ്രകാരമുള്ള കിരീടധാരണത്തെ സംബന്ധിച്ചു പണ്ടു പലകുറിയും വലിയ വലിയ യുദ്ധങ്ങൾ ഉണ്ടായിട്ടുണ്ട്. അസംഖ്യം വീരപുരുഷന്മാർ കീൎത്തിശരീരത്തോടുകൂടി സ്വൎഗ്ഗം കയറിട്ടുണ്ട്. പലതരത്തിലുള്ള ഉഗ്രശപഥങ്ങൾ നടന്നിട്ടുണ്ട്. ആ കൂട്ടത്തിൽ ഒന്നായിരുന്നു 'ചാവർവ്രതം.' ഈ വ്രതം അനുഷ്ഠിപ്പാൻ ഒരുമ്പെട്ട വീരന്മാർ പലർകൂടി ഒത്തൊരുമിച്ചു ചാവാനൊരുങ്ങി വ്രതംപിടിച്ചു 'ശത്രുപക്ഷം മുഴുവൻ സംഹരിച്ചല്ലാതെ ഞങ്ങൾ യുദ്ധത്തിൽനിന്നു പിൻവലിക്കില്ലെ'ന്നു ശപഥം ചെയ്യിരുന്നു. മഹാഭാരതത്തിൽ പറയുന്ന സംശപ്തകവ്രതത്തിന്റെ ഒരു വകഭേദമാണിത്. തല മൊട്ടയടിച്ചു നെയ്തേച്ചുകുളിച്ചു ഭസ്മം മേലാകെപ്പൂശി രുദ്രാക്ഷം ധരിച്ചു ഒരുമാതിരി അരുണവസ്ത്രം ഉടുത്തു വീരവ്രതത്തിന്നുവേണ്ടി മററു സൎവ്വസംഗപരിത്യാഗം ചെയ്യിട്ടാണു ഇതിന്നു ശപഥം ചെയ്ക. ഇതത്രെ വീരസന്യാസം. ഇവൎക്ക യോധന്മാരിൽ ഒരു മാന്യപദവിയുണ്ടായിരുന്നു. മററു ഭടന്മാർ ഇവരെക്കണ്ടാൽ കുമ്പിടണം. ഇങ്ങിനെ ചാവർവ്രതം അനുഷ്ഠിച്ചവർ പിന്നെ യുദ്ധത്തിൽപ്പേടിച്ചു പിന്തിരിച്ചാൽ, അവരെ തേടിപ്പിടിച്ചു കൊശവന്മാരെക്കൊണ്ടു ചോരകൊട്ടപ്പിച്ച് ആ കൂട്ടത്തിൽചേൎത്തു കുംഭകാരപ്രവൃത്തിയെടുപ്പിക്കയായിരുന്നു അതിന്നു പ്രധിവിധി. ഇതുനിമിത്തമാണ് ഇന്നും 'കൊശവൻ' എന്നവാക്കിന്നു പൌരുഷംകെട്ടവൻ എന്നഭാവത്തിൽ ഇത്ര ഗഹിതമായ ഒരൎത്ഥം നിലനിന്നുപോരുന്നത്.

നമ്മുടെ കഥനടന്ന കാലത്തിന്നു പത്തുകൊല്ലംമുമ്പായിമുന്നൂററമ്പത്തിരണ്ടാമാണ്ടു കുംഭമാസം പതിനഞ്ചാന്തിയതി പെരുമ്പടപ്പു മൂപ്പിലെ കിരീടധാരണം നിശ്ചയിച്ചിരുന്നതിനെ സംബന്ധിച്ചു ഒരു വലിയ ഏറാട്ടപെരുമ്പടപ്പു പോരാട്ടമുണ്ടായി. ആ യുദ്ധത്തിൽ ഇരുകക്ഷിക്കാരായിട്ടും

പല ചാവർവ്രതക്കാരുണ്ടായിരുന്നു. അവരിൽ മിക്കപേരും യുദ്ധം അവസാനിക്കുന്നതിന്നുമുമ്പുതന്നെ മരിച്ചുപോയതായിട്ടാണു അന്നത്തെ ഭടന്മാരുടെ മരണവിവരക്കണക്കുകൊണ്ടു കാണുന്നതു. എന്നാൽ സാമൂതിരിപ്പാട്ടിലെ പടയാളികളുടെ മരണവിവരക്കണക്കിൽ മേലേപ്പാടത്തു ശങ്കരമേനോൻ എന്ന ഒരു ചാവർവ്രതക്കാരന്റെ വിവരം മാത്രം കാണ്മാനില്ല. അയാൾ തെനയഞ്ചേരി എളയതിന്റെ കീഴിലുള്ള പടയാളികളിൽ ഉൾപ്പെട്ടവനും, ആ വകുപ്പിൽ പതിനേഴുപേർ ചാവർവ്രതമെടുത്തവരുണ്ടായിരുന്നതിൽ ഒരുവനും, ആ യുദ്ധകാലത്തുതന്നെ പൊന്നാനിപ്പള്ളിയിൽ വെച്ചു മഹമ്മതുമതത്തിൽ ചേൎന്നു തൊപ്പിയിട്ട രാമമേനവന്റെ മരുമകനുമാണെന്നാണു കാണുന്നതു. പുതിയ സാമൂതിരിപ്പാട്ടിലെ രാജ്യഭരണാരംഭത്തിൽ നടത്തിയ കണക്കുപരിശോധനയിലാണു ഈ വിവരം കിട്ടിയതു. ആയാളെ തേടിപ്പിടിപ്പാനും, കൊശവന്മാരുടെ വൎഗ്ഗത്തിൽ ചേൎപ്പാനും, ക്രമപ്രകാരം ഒരു തിരുവെഴുത്തു സാമൂതിരികോവിലകത്തുനിന്നു തെനയഞ്ചേരി എളയതിന്നു അയച്ചിരുന്നു.

വെട്ടത്തുരാജാവിന്റെ തിരുവെഴുത്തോടുകൂടിയ രണ്ടു ഭടന്മാരുടെ ഒപ്പം ഒരു തീൎത്ഥവാസിയും മകളും അവിടെ വന്നുചേൎന്നതും, സാമൂതിരികോവിലകം തിരുവെഴുത്തുകൊണ്ടു ആൾവന്നതും, മുമ്പുംപിമ്പുമായിട്ടായിരുന്നു. പറയരുടെ ഒടിയിൽനിന്നു രക്ഷപ്പെടുത്തിയ ഒരു ഗൎഭിണിയോടുകൂടി ചില ആൾക്കാർ വന്നുകേറുന്നതിന്നു അധികം താമസമുണ്ടായില്ല.

ഈ സ്ത്രീക്കു തീൎത്ഥവാസിയേയും മകളേയും കണ്ടെത്തിയപ്പോളുണ്ടായ സമാശ്വാസവും, സന്തോഷവും, പറവാനുണ്ടോ? മകൾക്കു അങ്ങിനെതന്നെ. തീൎത്ഥവാസിക്കാകട്ടേ; എന്തോ മാറചില മനോവിചാരങ്ങളും ഉള്ളിൽ തട്ടിയിരുന്നതുകൊണ്ടു ഈ സന്തോഷസമാശ്വാസങ്ങൾ അപരിസ്ഫുടങ്ങളായിരുന്നു.

വെട്ടത്തുരാജാവിന്റെ തിരുവെഴുത്തുവായിച്ചപ്പോൾ എളയതിന്റെ മുഖഭാവം ഒന്നു പകൎന്നു. ഉടനെ സാമൂതിരികോവിലകത്തെതിരുവെഴുത്തും വായിപ്പാനിടയായി. അദ്ദേഹം 'ആരവിടെ' എന്നു ഊൎജ്ജിതസ്വരത്തിൽ വിളിച്ച ശബ്ദംകേട്ടപ്പോൾ ഭാൎയ്യ ഒന്നു ഞെട്ടി. ആ സ്ഥലം വിട്ടു അകത്തേക്കു മാറിക്കളഞ്ഞു. ക്ഷണനേരത്തിൽ രണ്ടു ഭൃത്യന്മാർ തളത്തിലേക്കു ചെന്നു. 'രാമൻമമ്മതിനെ വേഗം ഇവിടെക്കൊണ്ടുവരണം' എന്നു ഒരുവനെ കല്പിച്ചയച്ചു. 'സന്ധ്യക്കുമുമ്പു താമു നമ്മുടെ മുമ്പിലെത്തണം. ക്ഷണം പോയിവാ' എന്നു മാറാവനേയും ഓടിച്ചു. അതി

ന്നശേഷം എളയതവർകൾ പൂമുഖത്തു ചെന്നിരുന്നു. ആദ്യം തീൎത്ഥവാസിയുടെ മുഖത്തെ കുറച്ചുനേരം സൂക്ഷിച്ചുനോക്കി. പിന്നെ ആ ഗൎഭിണിയുടെ വിചാരണയാണു മുമ്പുണ്ടായത്.

എളയത്—നിന്റെ നാടേതാണ്?.

ഗൎഭിണി—കൊച്ചിയാണ്.

എളയത്—പേരെന്ത്?.

ഗൎഭിണി—കുഞ്ഞിക്കാളിയെന്നാണ്.

എളയത്—ജാതി?.

ഗൎഭിണി—പയ്യപ്പെട്ടശൂദ്രനാണ്.

എളയത്—വീട്ടുപേരെന്താണ്?.

ഗൎഭിണി—തെക്കേവീട് എന്നായിരുന്നു. ഇപ്പോൾ വീടില്ല. കടത്തിന്നു വിററുപോയി.

എളയത്—വീട്ടുകാരിൽ പിന്നെ ആരുണ്ട്?.

ഗൎഭിണി—ഇപ്പോൾ ഈ ഒരു മകളും അടിയനും മാത്രമേയുള്ളൂ. കൂടപ്പിറപ്പായിട്ടു മൂന്നാണുങ്ങളുണ്ടായിരുന്നു. എട്ടുപത്തുകൊല്ലം മുമ്പു വന്നേരിനാട്ടിൽവെച്ചു നടന്ന യുദ്ധത്തിൽ അവരൊക്കെക്കഴിഞ്ഞുപോയി. അവരുടെ ശേഷക്രിയക്കും മററചിലവിന്നുമായിട്ടാണു കടം മേടിച്ചതും പിന്നെ വീടുവിററതും.

എളയത്—കഷ്ടം അവിടെ ഒരു നാഥനില്ലേന്നോ! പിന്നേ നീ എവിടെ പാൎത്തു?.

ഗൎഭിണി—ഒരുമാസത്തോളം വടക്കേതിൽ പള്ളിക്കാരുടെ വീട്ടിൽ ദാസ്യപ്രവൃത്തിയെടുത്തു പാൎത്തു. അങ്ങിനെ കഴിയുന്നകാലത്തു ഈ മേനോൻ അവരുടെ പടിപ്പുരയിൽ ഒരു ദീനക്കാരനായിട്ടുവന്നു കിടപ്പായി. അന്നു അടിയനാണു ശുശ്രൂഷിച്ചത്.

എളയത്—ഇയ്യാൾക്കെന്തായിരുന്നു ദീനം?.

ഗൎഭിണി—പനിയായിരുന്നു. എടത്തേച്ചുമലിലായിട്ടു മുക്കാലും ഒണക്കാപിടിച്ച ഒരു നല്ല മുറിയുണ്ടായിരുന്നു. പനികൊണ്ടു മുറി വീണ്ടും പഴുത്തു തുടങ്ങി. ആ വീട്ടിലെ കാരണവരുടെ ചികിത്സകൊണ്ടു ദീനം രണ്ടുമാസത്തിനകത്തു നല്ലവണ്ണം ആശ്വാസമായി. പിന്നേയും ഒരുമാസം ഇദ്ദേഹം അവിടെതാമസിച്ചു. അതിന്നിടയിൽവെച്ചു ഞങ്ങൾതമ്മിൽ സ്നേഹമായിത്തീൎന്നു.

എളയത്—പിന്നെ ഇപ്പോൾ നിനക്കു സംബന്ധമായി അല്ലേ?.

ഗർഭിണി—അതെ. പിന്നെ അവിടെ പാപ്പമതിയാക്കി. പലദിക്കിലു മായിട്ട തീർത്ഥസഞ്ചാരം ചെയ്തു. അതിന്നിടക്കാണ ഈ കുട്ടിയുണ്ടായത്. ഇവൾ സ്വന്തമായിട്ടൊരു വീടുകണ്ടിട്ടില്ല.

എളയത്—ശരി. മതി. വിവരമൊക്കെ മനസ്സിലായി. മകളേയുംകൊണ്ടു വടക്കേപ്പുറത്തു പോയിരുന്നോളു.

ഗർഭിണി—തെണ്ടിനടന്നു എരന്നുതിന്നു വളൎന്നവളാണ്. ഇവളെ ഒരു വീടും കുടിയുമുണ്ടാക്കിക്കൊടുത്തു ഇവിടുന്നുതന്നെ രക്ഷിക്കണേ.

എളയത്—അങ്ങിനെയാവാം. ചെല്ലു.

തള്ളയും മകളും വടക്കുപുറത്തേക്കു പോയശേഷം തീർത്ഥവാസിയെ വിസ്തരിച്ചു. ആയാൾക്കു വളരെ ഒന്നും മാറിമാറിപ്പറയുവാൻ തരമായില്ല. ഇടക്കു രാമൻമമ്മതു വന്നെത്തി. ആയാളെക്കണ്ടപ്പോൾ ഈ തീർത്ഥവാസിക്കു വ്യസനവും പരിഭ്രമവും ലജ്ജയുമുണ്ടായി.

മഹമ്മതുമതത്തിൽ ചേൎന്ന മേലേപ്പാടത്തു രാമമേനോന്റെ മരുമകൻ ശങ്കരമേനോനാണ ഈ തീർത്ഥവാസിയെന്നും, ചാവർവ്രതമെടുത്തിട്ടും യുദ്ധത്തിൽ മുറിപെട്ടുപേടിച്ചുചാടിപ്പോയവനാണെന്നും, തെളിഞ്ഞു. സന്ധ്യകഴിഞ്ഞപ്പോഴക്കു പ്രധാനകാര്യസ്ഥൻ രാമമേനോനും വന്നുചേൎന്നു. ആയാളുടെ മരിച്ചുപോയ ഭാര്യയിലുണ്ടായ മകനായിരുന്നു ഈ ശങ്കരമേനോൻ. ഇവനെക്കണ്ടപ്പോൾ രാമമേനോനു സന്തോഷമോ, വ്യസനമോ, ലജ്ജയോ, പരിഭവമോ, കോപമോ, എന്തെല്ലാം മനോവികാരങ്ങളാണുണ്ടായതെന്നു ആയാൾക്കു മാത്രമേ അറിഞ്ഞുകൂടു. അല്ലെങ്കിൽ ആ വികാരങ്ങളെല്ലാം ആയാളേക്കാൾ ഒട്ടും കുറയാതെ അനുഭവിക്കുന്നവനായിട്ടു പുറത്തൊരാൾ നില്പുണ്ട്. അതു രാമൻമമ്മതല്ലാതെ മറ്റാരുമല്ല. കുഞ്ഞുമാതുഅമ്മക്കു മനസ്സിൽ പലപല സങ്കടങ്ങളുണ്ടായി. അന്നത്തെ രാത്രി അവർ ഒട്ടും ഉറങ്ങിയില്ലെന്നുതന്നെ പറയാം. കുഞ്ഞിക്കാളിക്കും മനസ്സൊട്ടും സ്വസ്ഥമായിരുന്നില്ല. എങ്കിലും ഭൎത്താവനുഭവിക്കുന്ന കഷ്ടപ്പാടുകളൊക്കെ താനും അനുഭവിപ്പാൻ അവൾ ഒരുക്കമായിരുന്നു. മകളേപ്പറ്റിയുള്ള വിചാരത്തിന്നു കുഞ്ഞുമാതുഅമ്മയുടെ സമാധാനവാക്കുകൾകൊണ്ടു ഒട്ടൊരാശ്വാസവും കിട്ടി.

പിറേറന്നാൾ കീഴ്നടപ്പുപ്രകാരം ശങ്കരമേനോനെ ചാവർവ്രതം ലംഘിച്ചകുററത്തിന്നു കൊശവനെക്കൊണ്ടു ചോറുകൊടുപ്പിച്ചു കൊശവക്കൂട്ടത്തിൽ ചേൎത്തു. കുഞ്ഞിക്കാളിയും ഈ കൊശവന്റെ കൂടെ കൊശവത്തിയായിപ്പോയി.

അനാഥയായ കല്യാണിക്കുട്ടിയേ—എട്ടുവയസ്സുപ്രായമുള്ള സുകുമാരിയായ ആ ചെറിയപെണ്ണിനെ—ദയാലുവും സത്യസന്ധനുമായ തെനയഞ്ചേരി എളയതവർകൾ സാമൂതിരികോവിലകത്തേക്കയച്ചു. ഇവിടെ നടന്ന സകലവിവരവും കാണിച്ചു ഒരു വലിയ എഴുത്തും കൂടെ അയച്ചിരുന്നു. സാമൂതിരികോവിലകത്തുനിന്നു ഈ കുട്ടിയെ പരിഷമേനോന്മാരുടെ വർഗ്ഗത്തിൽ ചേർത്തു രക്ഷിച്ചു. ഈ പെണ്ണിനെയാണു പ്രസിദ്ധപ്പെട്ട ഒഴകിൽ കോമുമേനോൻ ഭാര്യയാക്കിയതു. അവൾക്കുണ്ടാക്കിക്കൊടുത്ത വീട്ടിന്നു കൊച്ചി എന്നുതന്നെ പേരിട്ടു.

ചെമ്പലങ്ങാട്ടു വള്ളൂർകോവിലകത്തിന്നു ഒട്ടടുത്തു കൊച്ചി എന്ന വീട്ടുകാർ ഇന്നും ഉണ്ട്. ഇവർ ഈ കല്യാണിക്കുട്ടിയുടെ സന്താനപരമ്പരക്കാരാകുന്നു.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

---

വിവേകാനന്ദസ്വാമികളുടെ

# രണ്ടെഴുത്തുകൾ

വിവേകാനന്ദസ്വാമികൾ സ്നേഹിതന്മാക്കയച്ചിട്ടുള്ള എഴുത്തുകളിലുംകൂടി ഇന്ത്യാരാജ്യത്തിന്റെ അഭിവൃദ്ധിമാർഗ്ഗങ്ങളെ പ്രദർശിപ്പിക്കുകയാണു ചെയ്തിട്ടുള്ളതു. പൊതുക്കാര്യംതന്നെയായിരുന്നു ആ മഹാത്മാവിന്റെസ്വന്തകാര്യം. നാമറിഞ്ഞിരിക്കേണ്ട പലകാര്യങ്ങളുമടങ്ങിയ അദ്ദേഹത്തിന്റെ രണ്ടെഴുത്തുകളെ തർജ്ജമചെയ്തു 'മംഗളോദയ'ത്തിൽ ചേക്കുന്നതു വായനക്കാക്കു ഉപയുക്തമായിത്തിരുമെന്നു വിശ്വസിച്ചുംകൊണ്ടു അതുകളെ താഴേചേക്കുന്നു.



(1)

ബാമ്പേ

൨൦ സപ്തമ്പർ ൧൮൯൨

പ്രിയസുഹൃത്തേ!

നിങ്ങളുടെ എഴുത്തു ക്രമമായി കിട്ടി. എനിക്കു അർഹമല്ലാത്തവിധത്തിൽ എന്നെ സ്തുതിപ്പാനുള്ള കാരണം മനസ്സിലാകുന്നില്ല. "ദൈവം

ഒരുവനല്ലാതെ മററാരും നല്ലവനല്ലെ''ന്നു ക്രിസ്തു പറഞ്ഞിട്ടുണ്ട്. മററുള്ളവർ അദ്ദേഹത്തിൻെറ ആയുധങ്ങൾ മാത്രമാകുന്നു. മഹാനായ ദൈവത്തെയും അർഹന്മാരായ ആളുകളേയും പുകഴ്ത്തുക. എന്നെപ്പോലെയുള്ള അനർഹനായ ഒരുവനെ സ്തുതിപ്പാനെന്തുള്ളൂ. 'ഭൃത്യന്നു വാടകക്കവകാശമില്ല;' വിശേഷിച്ചും ഒരു ഭിക്ഷുവിന്നു പ്രശംസക്കവകാശമില്ല; കാരണം ഒരു ഭൃത്യൻ അവൻെറ കൃത്യത്തെ മാത്രം ചെയ്യുമ്പോൾ അതിന്നു സ്തുതിക്കാനുണ്ടോ?.

എന്നെ ദയാപൂർവ്വം സ്മരിക്കുകനിമിത്തം എൻെറ അദ്ധ്യാപകനോടും പണ്ഡിതർ—നോടും എനിക്കു അതിരില്ലാത്ത നന്ദിയുണ്ട്.

വേറെ ചില സംഗതികളെപ്പററി പറഞ്ഞു തുടങ്ങട്ടെ. ഹിന്തുക്കളുടെ മനസ്സു എല്ലായ്പോഴും ഊഹപരമായിട്ടേ ഇരുന്നിട്ടുള്ളൂ. അതു ഒരു കാലത്തും കൂട്ടിച്ചേർക്കുന്നതോ കണ്ടുപിടിക്കുന്നതോ ആയിരുന്നിട്ടില്ല. നമ്മുടെ തത്വജ്ഞാനശാസ്ത്രങ്ങളിലെല്ലാം രോമത്തെ പിളർന്നുപ്രവേശിക്കുന്ന (സൂക്ഷ്മത്തിലെത്തുന്ന) വാദങ്ങൾ കാണപ്പെടുന്നു. ഈ വാദങ്ങൾ ചില സാമാന്യതത്വങ്ങളെ സിദ്ധവൽകരിച്ചു പുറപ്പെടുവിക്കപ്പെട്ടവയാണ്. എന്നാൽ ചിലപ്പോൾ അടിസ്ഥാനതത്വം തന്നെ പാടുള്ളേടത്തോളം നിസ്സാരമായിരിക്കും. ഈ സാമാന്യതത്വങ്ങളുടെ യാഥാർത്ഥ്യത്തെപ്പററി ആരും ഒരിക്കലും ആക്ഷേപിക്കയൊ അന്വേഷിക്കുകയോ ചെയ്യിട്ടുണ്ടാവില്ല. അതുകൊണ്ടു സ്വതന്ത്രമായ വിചാരം നമുക്കില്ലെന്നുതന്നെ പറയാം. അതുകൊണ്ടുതന്നെയാണു സൂക്ഷ്മദർശനം കൊണ്ടും അനുമാനംകൊണ്ടും ഉണ്ടാകുന്ന തത്വശാസ്ത്രങ്ങൾ നമുക്കു ദുർല്ലഭങ്ങളായിത്തീർന്നതു. അതിനെന്തു കാരണം? രണ്ടുകാരണങ്ങൾ ഉണ്ട്. ഉത്സാഹയുക്തമായ പ്രവൃത്തിയേക്കാൾ സ്വസ്ഥമായിരുന്നു മനോരാജ്യം നിരൂപിക്കുകയാണു നല്ലതെന്നു തോന്നിപ്പിക്കുന്ന അതിദുസ്സഹമായ ഉഷ്ണസ്ഥിതിയും, അന്യരാജ്യങ്ങളിലേക്കു ഒരിക്കലും യാത്രക്കു തുനിയാത്ത പുരോഹിതന്മാരുംതന്നെ. ദൂരയാത്ര ചെയ്യിട്ടുള്ള കപ്പൽയാത്രക്കാരുണ്ടായിരുന്നു. പക്ഷെ മിക്കസംഗതികളിലും അവർ വ്യാപാരികളാകുന്നു. എന്നുവെച്ചാൽ പുരോഹിതവ്യാജംകൊണ്ടും ലാഭേച്ഛകൊണ്ടും മനോവികാസത്തിന്നുള്ള ശക്തിയില്ലാത്തവരായിരുന്നു. അതുകൊണ്ടു അവരുടെ വസ്തുദർശനം ജനസാമാന്യത്തിൻെറ അറിവിനെ വർദ്ധിപ്പിക്കുന്നതിന്നു പകരം അതിനെ ക്ഷയിപ്പിച്ചു. കാരണം അവരുടെ വസ്തുദർശനം ദുഷിച്ചതും, അവരുടെ വർണ്ണനം അതിശയോക്തിബഹുലവും മനോരാജ്യകല്പിതമായ സ്വരൂപത്തിലിട്ടു

മുക്കപ്പെട്ടുതുമായിത്തീർന്നു സ്വീകരിപ്പാൻപാടില്ലാതെ കലാശിച്ചു.

അതുകൊണ്ടു നാം അന്യരാജ്യങ്ങളിൽ സഞ്ചരിക്കേണ്ടതാണ്. നാം രണ്ടാമതു ഒരു പരിഷ്കൃതന്മാരായ രാഷ്ട്രീയന്മാരായിത്തീരുവാനാഗ്രഹിക്കുന്നുണ്ടെങ്കിൽ അന്യരാജ്യങ്ങളിലെ സമുദായയന്ത്രം എങ്ങിനെ പ്രവൎത്തിക്കുന്നുവെന്നറിയുകയും അന്യരാജ്യക്കാരുടെ മനോഗതങ്ങളോടുകൂടി അനൎഗ്ഗളമായി ഇടപെടുകയും വേണം. എല്ലാററിന്നും ഉപരിയായി നാം സാധുദ്രോഹത്തെ നിൎത്തണം. നാം എന്തൊരു അപഹാസ്യസ്ഥിതിയിലെത്തിയിരിക്കുന്നു! ഒരു തീണ്ടുന്ന ജാതിക്കാരൻ അവൻെറ സ്വത്രുപത്തിൽ വന്നാൽ അവനെ പ്ലേഗിനെപ്പോലെ ദൂരത്തിൽ പരിഹരിക്കും. എന്നാൽ, ചില പ്രാൎത്ഥനകളെ ഉച്ചരിച്ചു് ഒരു പാതിരി അവൻെറ തലയിൽ കുറെ വെള്ളം പാരുകയും, അവൻ എത്ര മലിനമായാലും വേണ്ടില്ല ഒരു കുപ്പായമിടുകയും ചെയ്തുകഴിഞ്ഞാൽ ഉടനെ അവൻ ഒരുമഹാ വൈദികനായ ഹിന്തുവിൻെറ അകത്തുതന്നെ കടന്നാൽ അവനെ കൈപിടിച്ചിരുത്താത്തവൻ ഒരുവനെങ്കിലുമില്ല. ഇതിലധികം എന്തു പരിഹാസ്യതയാണുള്ളത്! ഈ ദക്ഷിണരാജ്യത്തിൽ പാതിരിമാർ ചെയ്യുന്നതിനെ വന്നുനോക്കുക. അവർ താണജാതിക്കാരെ ലക്ഷക്കണക്കായി ക്രിസ്തുമതത്തിൽ ചേൎക്കുന്നു. ഇന്ത്യയിൽവെച്ചു ഏററവും പൌരോഹിത്യദോഷമുള്ള രാജ്യമായ തിരുവിതാംകൂറിൽ (*)—ബ്രാഹ്മണൎക്കല്ലാതെ ഒരു കഷണം ഭൂമിയെങ്കിലുമില്ലാത്തേടവും രാജകുടുംബത്തിലുള്ള സ്ത്രീകൾപോലും ബ്രാഹ്മണരുടെ വേശ്യമായിരിക്കുന്നതിനെ വലിയ മാനമായി കരുതിവരുന്നേടവുമായ തിരുവിതാംകൂറിൽ—നാലിലൊന്നു ജനങ്ങൾ ക്രിസ്ത്യന്മാരായിക്കഴിഞ്ഞു ........................ദൈവമേ! മനുഷ്യൻ മനുഷ്യന്നു സഹോദരനായിത്തീരുന്നതെപ്പോൾ?

നിങ്ങളുടെ

വിവേകാനന്ദൻ

(2)

ചിക്കാഗോ.

൨൯ ഡിസമ്പർ ൧൮൯൩.

പ്രിയസ്നേഹന്മാരേ!

ഇന്ത്യയിലെ വൎത്തമാനപത്രങ്ങളിൽ എൻെറ ചിക്കാഗോ പ്രസംഗവൎത്തമാനം പ്രസിദ്ധപ്പെടുത്തിയതിൽ ഞാൻ വിസ്മയിക്കുന്നു. ഞാൻ

(*) ഇതു കൊച്ചിക്കും മലബാറിന്നും ചേരുന്നതാണ്.

ചെയ്യുന്ന കാൎയ്യങ്ങളെ പ്രസിദ്ധപ്പെടുത്താതെ കഴിപ്പാൻ ഞാൻ കഴിയുന്നത്ര ശ്രമിക്കുന്നുണ്ട്. ഇവിടെ പല സംഗതികളും എനിക്കു അപൂൎവ്വമായിത്തോന്നുന്നു. ഈ നാട്ടിൽ ദാരിദ്ര്യമെന്നതു തീരെ ഇല്ലെന്നു ധാരാളമായി പറയാം. ഇവിടെയുള്ളപോലെ വിദ്യാഭ്യാസവും പരിഷ്കാരവും ചെന്നിട്ടുള്ള സ്ത്രീകളെ ഞാൻ ഒരിടത്തും കണ്ടിട്ടില്ല. നല്ല വിദ്യാഭ്യാസമുള്ള പുരുഷന്മാർ നമ്മുടെ നാട്ടിലുമുണ്ട്; എങ്കിലും ഇവിടുത്തെ സ്ത്രീകളെപ്പോലെ വിദ്യാഭ്യാസമുള്ള സ്ത്രീകളെ മററൊരേടത്തു കാണ്മാൻ പ്രയാസം. ഗുണവാന്മാരായ പുരുഷന്മാരുടെ ഗൃഹങ്ങളിൽ ദേവിമാർതന്നെ വസിക്കുന്നുവെന്നു പറയുന്നതിൽ ഒട്ടും അവാസ്തവമില്ല. മഞ്ഞിൻകട്ടിപോലെ പരിശുദ്ധവും നിൎദ്ദോഷവുമായ ഹൃദയമുള്ള അസംഖ്യം സ്ത്രീകളെ ഞാൻ കാണുകയുണ്ടായി. ഓ! അവർ എത്ര സ്വാതന്ത്ര്യമുള്ളവരാകുന്നു! സമുദായകാൎയ്യങ്ങളേയും നാഗരികകാൎയ്യങ്ങളേയും ഭരിക്കുന്നതു അവരാണ്. സ്കൂളുകളിലും കോളേജുകളിലും സ്ത്രീകൾ നിറഞ്ഞിരിക്കുന്നു; നമ്മുടെ രാജ്യത്തോ സ്ത്രീകളെ വീഥിയിൽക്കൂടെ നടപ്പാൻകൂടി സമ്മതിച്ചുകൂടാ! അവൎക്കു എന്നിലുള്ള ദയ അപരിമിതമാകുന്നു. ഞാൻ ഇവിടെ വന്നമുതൽക്കു അവർ എന്നെ അവരുടെ ഗൃഹങ്ങളിലേക്കു ക്ഷണിക്കുന്നു. അവർ എനിക്കു ഭക്ഷണം തരികയും, പ്രസംഗത്തിന്നുവേണ്ട ഏൎപ്പാടുകൾ ചെയ്കയും, കച്ചവടസ്ഥലങ്ങളിലേക്കു കൂട്ടിക്കൊണ്ടുപോകയും എന്നുവേണ്ട എന്റെ സുഖത്തിന്നും സൌകൎയ്യത്തിന്നും വേണ്ട ഏൎപ്പാടുകളെല്ലാം ചെയ്കയും ചെയ്യുന്നു. എനിക്കു അവരുടെനേരെയുള്ള വലിയ കടപ്പാടിനെ ഞാൻ അല്പമെങ്കിലും പ്രത്യുപകാരംകൊണ്ടു തിരികെകൊടുപ്പാൻ ശക്തനാവുകയില്ല.

ശരിയായ ശക്തിപൂജകൻ ആരാണെന്നറിയാമോ? ദൈവമെന്നതു സൎവ്വാന്തൎയ്യാമിയായ ശക്തിയാണെന്നും, ആ ശക്തിയാണു സ്ത്രീകളിലും അഭിവ്യക്തമാകുന്നതെന്നും അറിയുന്നവൻതന്നെ ശരിയായ ശക്തിപൂജകൻ. ഇവിടെ അനേകം ആളുകൾ സ്ത്രീകളെ അങ്ങിനെയുള്ള ദൃഷ്ടികൊണ്ടു കാണുന്നു. സ്ത്രീകൾ സുഖവതികളായും നല്ലവണ്ണം ആദരിക്കപ്പെട്ടും ഇരിക്കുന്ന കുടുംബങ്ങളെ ദൈവം അനുഗ്രഹിക്കുമെന്നു മനു പറയുന്നു—ഇവിടെ പുരുഷന്മാർ സ്ത്രീകളെ പാടുള്ളേടത്തോളം നല്ലവണ്ണം ആദരിക്കുന്നു. അതിനാൽ അവർ സമൃദ്ധിയുള്ളവരും വിദ്വാന്മാരും സ്വതന്ത്രന്മാരും ഉത്സാഹികളുമായിരിക്കുന്നു. എന്നാൽ നാമെന്തുകൊണ്ടു ഭൃത്യതുല്യന്മാരും, ദുഃഖിക്കുന്നവരും, മൃതപ്രായന്മാരുമായിരിക്കുന്നു? ഉത്തരം സ്പഷ്ടമാണ്.

അവർ എത്ര പരിശുദ്ധകളും പതിവ്രതമാരുമാകുന്നു! ഇരിപതൊ ഇരുപത്തഞ്ചോ വയസ്സിന്നുമുമ്പെ വിവാഹം കഴിയുന്നവർ വളരെ ദുർല്ലഭമാണ്. എന്നാൽ അവൎക്ക പക്ഷികൾക്ക് ആകാശത്തിലെന്നപോലെ സ്വാതന്ത്ര്യമുണ്ട്. അവർ കച്ചവടസ്ഥലങ്ങളിലേക്കും, സ്കൂൾ, കോളേജ മുതലായ വിദ്യാഗൃഹങ്ങളിലേക്കും പോവുകയും പണം സമ്പാദിക്കയും എല്ലാതരം ജോലികൾ നടത്തുകയും ചെയ്യുന്നു. കഴിവിന്നുള്ളവർ സാധുക്കൾക്ക ഉപകാരംചെയ്യാനായി സമയത്തെ വിനിയോഗിക്കുന്നു. നാമെന്താണു ചെയ്യുന്നതു? പതിനൊന്നുവയസ്സിൽ നമ്മുടെ പെൺകുട്ടികളെ ബാഹുകൃത്യമായി കല്യാണംകഴിച്ചുകൊടുക്കുന്നു അതല്ലെങ്കിൽ അവർ ദുഷ്ടകളും ദുൎന്നടപ്പുകാരികളുമാകുമെന്നു ഭയപ്പെടുന്നു. നമ്മുടെ മനു പറയുന്നതെന്താണ്? "ആൺകുട്ടികളെപ്പോലെ പെൺമക്കളേയും ശ്രദ്ധയോടെ രക്ഷിച്ചു വിദ്യാഭ്യാസം ചെയ്യിക്കേണ്ടതാണ്." ആൺമക്കൾ മുപ്പതുവയസ്സുവരെ ബ്രഹ്മചൎയ്യാനുഷ്ഠാനം ചെയ്യതിന്നുശേഷം വിവാഹം കഴിക്കേണ്ടതാണ് എന്നതുപോലെ പെൺമക്കളും ബ്രഹ്മചൎയ്യം അനുഷ്ഠിക്കേണ്ടതും മാതാപിതാക്കന്മാർ അവരെ പഠിപ്പിക്കേണ്ടതുമാണ്. നാം യഥാൎത്ഥത്തിൽ എന്തു ചെയ്യുന്നു? നിങ്ങൾക്ക സ്ത്രീകളുടെ സ്ഥിതിയെ നന്നാക്കുവാൻ കഴിയുമോ? എന്നാൽ നിങ്ങൾക്ക ക്ഷേമത്തിൽ പ്രത്യാശയുണ്ടാവാനിടയുണ്ട്. അല്ലെങ്കിൽ നിങ്ങൾ ഇപ്പോഴത്തെപ്പോലെ പിന്നിൽതന്നെ നില്ക്കുന്നതാണ്.

നമ്മുടെ രാജ്യത്തു ഒരുവൻ താണജാതിയിൽ ജനിച്ചുപോയാൽ അവന്റെ കഥ എന്നും കഷ്ടപ്പാടുതന്നെ. അവന്നു പ്രത്യാശക്ക വഴിയില്ല. എന്തുകൊണ്ട്; ഇതെന്തൊരു ദ്രോഹമാണ്! ഈ നാട്ടിൽ ഓരോരുത്തന്നും നന്നായിവരുവാനുള്ള മാൎഗ്ഗങ്ങളും സൌകൎയ്യങ്ങളുമുണ്ട്. ഇന്നു ദരിദ്രനായവൻ നാളെ ധനികനും വിദ്വാനും മാന്യനും ആവാനിടയുണ്ട്. ഇവിടെ എല്ലാവരും സാധുക്കൾക്ക സഹായംചെയ്യാൻ കൊതിക്കുന്നു. ഇന്ത്യയിൽ നമ്മൾ വളരെ ദരിദ്രന്മാരാണെന്നുള്ള മുറവിളി കേൾക്കാറുണ്ട്. എന്നാൽ സാധുക്കളുടെ ക്ഷേമത്തിന്നായി സ്ഥാപിക്കപ്പെട്ട ധൎമ്മസംഘങ്ങൾ എത്രയുണ്ട്? ഇന്ത്യയിൽ ലക്ഷക്കണക്കായുള്ള സാധുക്കളുടെ സങ്കടങ്ങളിലും കഷ്ടാനുഭവങ്ങളിലും ആന്തരമായി വ്യസനിക്കുന്നവർ എത്ര പേരുണ്ട്? നാം മനുഷ്യരാണോ? നമ്മൾ മനുഷ്യരുടെ ജീവനത്തിന്നും അഭിവൃദ്ധിക്കുംവേണ്ടി എന്തുചെയ്യുന്നു? നമ്മൾ അവരെ തൊടാറില്ല. അവരുടെ സഹവാസത്തെ ദൂരെ നിരസിക്കുന്നു. നാം മനുഷ്യരാണോ?

ആ അസംഖ്യം ബ്രാഹ്മണർ അധഃപതിച്ചുകിടക്കുന്ന താണജനസമുദായത്തിന്നുവേണ്ടി എന്തു ചെയ്യുന്നു? 'തൊടരുത്' 'തൊടരുത്' എന്നിവാക്കുകൾ മാത്രം അവരുടെ അധരങ്ങളിൽ വിളയാടുന്നു. അനാദിയായ ഹിന്ദുമതം അവരുടെ കയ്യിൽ കുടുങ്ങി എത്ര ഹീനവും സ്ഥാനഭ്രഷ്ടവുമായി തീൎന്നിരിക്കുന്നു! നമ്മുടെ മതം ഇപ്പോൾ എവിടെ കിടക്കുന്നു? 'തൊട്ടുകൂടാഴ്ക'യിൽ മാത്രം മറെറാന്നിലുമില്ല.

ഞാനിങ്ങോട്ടുപോന്നതു എന്റെ കൌതുകത്തെ ശമിപ്പിപ്പാനൊ, പേരോ പ്രസിദ്ധിയൊ നേടുവാനൊ അല്ല; ഇന്ത്യയിലെ സാധുക്കളെ സംരക്ഷിപ്പാൻ വല്ല ഉപായവും കണ്ടെത്തുവാൻകഴിയുമൊ എന്നറിവാനാകുന്നു. ദൈവാനുകൂല്യമുണ്ടായാൽ ആ ഉപായങ്ങളെന്താണെന്നു നിങ്ങൾക്കു വഴിയെ അറിവാനിടയാകും.

ആദ്ധ്യാത്മികകാൎയ്യങ്ങളിൽ അമേരിക്കക്കാർ നമ്മെക്കാൾ എത്രയോ താഴെയാണെങ്കിലും അവരുടെ സമുദായം നമ്മുടെ സമുദായത്തേക്കാൾ എത്രയൊ ഉൽകൃഷ്ടമാകുന്നു. നാം അവരെ ആത്മജ്ഞാനം പഠിപ്പിക്കേണ്ടതും, അവരുടെ സമുദായത്തിലുള്ള നന്മയെ സ്വീകരിച്ചു ചേൎത്തുകൊള്ളേണ്ടതുമാണ്.

സ്നേഹത്തോടും ശുഭാശംസയോടും കൂടി നിങ്ങളുടെ

വിവേകാനന്ദൻ

"പ്രബുദ്ധഭാരതം"

---

# ഓത്ത്

---

മനുഷ്യരുടെ ബുദ്ധിക്കു വേണ്ടുന്ന ഗുണങ്ങളെ പരിപൂൎത്തിയാക്കുന്നതു വിദ്യാഭ്യാസമാണ്. ലോകത്തിൽ പെരുമാറുവാനും, ജീവിതത്തെ സുഖമായി നയിപ്പാനും ഉതകുന്ന അറിവു സമ്പാദിപ്പാനായി എല്ലാവരും ശ്രമിക്കേണ്ടതാണല്ലോ. വിദ്യാഭ്യാസം രണ്ടുപ്രകാരത്തിലുണ്ട്. കണ്ടു പഠിക്കുക; കണ്ടുപഠിച്ചിട്ടുള്ളവർ എഴുതിവെച്ചിട്ടുള്ളതിനെ വായിച്ചു പഠിക്കുക ഇവ രണ്ടും വിദ്യാഭ്യാസത്തിന്റെ രണ്ടു ശാഖകളാകുന്നു. ഇതിൽ ഒന്നാമത്തെ ശാഖ ഉത്തമമാണെങ്കിലും അതിനെ അവലംബിക്കാറാകേണമെങ്കിൽ രണ്ടാമത്തേതിന്റെ സഹായം കൂടാതെ കഴികയില്ല.

മാറുള്ളവർ എഴുതിവെച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽനിന്നു തത്വങ്ങളെ ഗ്രഹിപ്പാൻ ഭാഷാവ്യുല്പത്തിയുടെ അപേക്ഷ ഒഴിച്ചുകൂടാത്തതാണ്. ഓരോ തത്വങ്ങളെ പഠിപ്പിച്ചുതരുവാൻ ഭാഷാവ്യുല്പത്തി വഴികാണിക്കുന്നു. ഭാഷാവ്യുല്പത്തിയല്ല വിദ്യാഭ്യാസത്തിന്റെ പരമഫലം. അതൊരു സഹകാരിയായി നില്ക്കുന്നതെയുള്ളൂ. ബിംബം ഈശ്വരാരാധനത്തിന്നുതകുന്നപോലെ ഭാഷാശബ്ദങ്ങൾ അർത്ഥജ്ഞാനത്തെ ഉണ്ടാക്കുവാൻ ഉപയോഗപ്പെടുന്നു. അർത്ഥജ്ഞാനമില്ലാത്ത ശബ്ദോച്ചാരണം വെറും പ്രലാപമല്ലാതാവാൻ പാടുള്ളതല്ല. മേല്പറഞ്ഞ സംഗതികളെ എതിർത്തുപറവാൻ യാതൊരു ന്യായവും ഉണ്ടാകുമെന്നു തോന്നുന്നില്ല.

കാര്യത്തിന്റെ സൂക്ഷ്മസ്ഥിതി ഇങ്ങിനെയിരിക്കുമ്പോൾ നാം നമ്മുടെ മാണവകന്മാർക്കു കൊടുക്കുന്ന വിദ്യാഭ്യാസം—ഓത്തുചെല്ലിക്കുക—എത്രമാത്രം ആ പേരിന്നർഹമായിരിക്കുന്നുവെന്നാലോചിക്കുക. അവരുടെ മനോവികാസത്തിന്നുള്ള കാലം മുഴുവനും അവരെക്കൊണ്ടു വേദശബ്ദങ്ങളെ ഉരുവിടുവിക്കുന്നതല്ലാതെ അറിവിനെ വർദ്ധിപ്പിപ്പാനും ഊഹാപോഹശക്തിയെ ഉല്ലസിപ്പിപ്പാനും അത്യാവശ്യം വേണ്ടതായ ഏതൊരു വിഷയമാണു നാം അവരെ പഠിപ്പിക്കാറുള്ളത്? അവരുടെ ജീവകാലത്തിൽ ഏതെങ്കിലും ഒരുവിധത്തിൽ ഉപയുക്തമായിതീരുവാനിടയുള്ള ജ്ഞാനത്തെ അവർക്കുണ്ടാക്കിത്തീർക്കേണ്ടതു നമ്മുടെ ചുമതലയല്ലയോ? നാം അവരെ അന്ധവിശ്വാസക്കൂടുകളും ലോകയാത്രാവിമുഖന്മാരുമാക്കിത്തീർക്കുന്നത് ഉചിതമാണോ?

നമ്മുടെ ഇടയിലുള്ള എത്ര വളരെ ചെറുപ്പക്കാർ ഈ അർത്ഥമില്ലാത്ത—രണ്ടുപ്രകാരത്തിലും അർത്ഥമില്ലാത്ത—വിദ്യാഭ്യാസംകൊണ്ടു വ്യഥാകാലത്തെ കഴിച്ചുകൂട്ടി ഒടുവിൽ ഒന്നിന്നും കൊള്ളാതെയായിതീരുന്നു. അവർ ശുകങ്ങളെപ്പോലെ ശബ്ദങ്ങളെമാത്രം അഭ്യസിച്ചുകൊണ്ടിരിപ്പാനായി സൃഷ്ടിക്കപ്പെട്ടവരാണോ? ബുദ്ധിവികാസത്തെ ഉണ്ടാക്കുന്ന വിദ്യാഭ്യാസത്തിന്നു അവർ അർഹതയില്ലയോ? ബുദ്ധിവികാസം സിദ്ധിക്കാത്ത ജനസമുദായം അന്ധവിശ്വാസത്തിൽനിന്നു ഒരുകാലത്തും കരകയറുകയില്ല. നമ്പൂതിരിസമുദായത്തിന്നു ഇപ്പോൾ വന്നിട്ടുള്ള അധഃപതനത്തിന്റെ പ്രധാനകാരണം ഈ നിരർത്ഥകാദ്ധ്യയനമാണ്. വേദങ്ങളുടേയും ഹിന്തുശാസ്ത്രങ്ങളുടേയും അർത്ഥത്തെ ശരിയായി അറിയുന്ന ഒരുവന്നു മനഃപരിഷ്കാരമില്ലാതാവാൻ പാടുള്ളതല്ല. നമ്മുടെ പൂർവ്വികന്മാർ കണ്ടുവെച്ചിട്ടുള്ള തത്വങ്ങൾ ഇരുട്ടായിൽപെട്ടുപോവാനുള്ള കാരണം മറ്റൊന്നുമല്ല.

നിരത്ഥകമായ അദ്ധ്യയനമൊന്നുമാത്രംകൊണ്ടു നാം കൃതകൃത്യന്മാരാ മുതൽക്കു നമുക്കു ക്ഷേമമില്ലാതായിത്തുടങ്ങി. ഇതിലധികം ശോചനീയ യിട്ടെന്താണുള്ളത്?.

നമ്പൂതിരിയുവാക്കന്മാർ നിരത്ഥകമായി 'വേദം' പഠിച്ചു കാലം ക ഞ്ഞതു പോരെന്നുവെച്ചു 'ദംവേ' പഠിപ്പാൻതുനിയുന്നതുകാണുമ്പോൾ അനുശോചിക്കാതിരിക്കുന്നതെങ്ങിനെ? 'ദംവേ' എന്നതിൻെറ അർത്ഥ വായനക്കാരിൽ ചിലക്കു പക്ഷെ മനസ്സിലാവില്ലായിരിക്കാം. വേദത്തെ തലകീഴായി ചെല്ലുന്നതിനെ ഇവിടെ 'ദംവേ'എന്നു നിർദ്ദേശിച്ചിരിക്കുന്നു.

പണ്ടുകാലങ്ങളിൽ വേദാദ്ധ്യയനത്തോടുകൂടി അത്ഥവിചാരവും ന ത്തിയിരുന്നുവെന്നുള്ളതിലേക്കു പല പ്രമാണങ്ങളും ഉണ്ട്. വേദാംഗങ്ങ ളായ വ്യാകരണം, നിരുക്തം മുതലായവയെ പഠിച്ചുകൊള്ളണമെന്ന നിർബന്ധമുണ്ടായിരുന്നു. അത്ഥജ്ഞാനമില്ലാതെ വേദത്തെ അഭ്യസിച്ചി ട്ടുള്ളവൻ ഒരു ഭാരം ഏററിനില്ക്കുന്ന തൂണുപോലെയാണെന്നു വേദത്തിൽ പറയപ്പെട്ടിരിക്കുന്നു. വാസ്തവം പറയുന്നതായാൽ പുസ്തകംനിറച്ചു വെച്ചു അളിമാറിക്കും വേദംമുഴുവൻ തോന്നിച്ചിട്ടുള്ള ഒരുവനുമായി എ ന്തൊരന്തരമാണുള്ളത്? വെറും ശബ്ദോച്ചാരണംകൊണ്ടു സർവ്വവും സ ദ്ധിക്കുമെന്നു വിചാരിക്കുന്നവർക്കും ഒരു സ്വനഗ്രാഹിയന്ത്രത്തിന്നു തമ്മിൽ യാതൊരു വ്യത്യാസവുമുണ്ടെന്നു തോന്നുന്നില്ല.

"യദധീതമവിജ്ഞാതം നിഗദേനൈവശബ്ദ്യതേ।
അനഗ്നാവിവ ശുഷ്കൈധോ ന തജ്ജ്വലതി കർഹിചിൽ"

എന്നുതുടങ്ങിയുള്ള പ്രമാണങ്ങൾ വേദാത്ഥജ്ഞാനം അപരിഹരണീയമാ ണെന്നു സ്ഥാപിക്കുന്നുണ്ട്. പുരാതനകാലത്തു ഗ്രന്ഥങ്ങൾ ദുല്ലഭങ്ങളാ യിരുന്നതുകൊണ്ടു അന്നുള്ളവക്കു കാണാപ്പാഠമല്ലാതെ മറെറാരു ശരണമു ണ്ടായിരുന്നില്ല. അന്നുള്ളവർ കാണാപ്പാഠം പഠിക്കാതിരുന്നാൽ വേദ ങ്ങൾ നാമാവശേഷമായിത്തീന്നേക്കുമായിരുന്നു. അതുകൊണ്ടു അന്നത്തെ കാലത്ത് അവർ വെച്ചിരുന്ന ഏപ്പാടു എത്രമാത്രം ശ്ലാഘ്യമാണെന്ന് പറഞ്ഞറിയിപ്പാൻ പ്രയാസം. കാലം മാറുന്ന കഥയറിയാതെ എന്നും ഒരുമാതിരിയിലിരുന്നാൽ മററുള്ളവർ പരിഹസിക്കാതിരിക്കുമൊ? കാലം കൊണ്ടുണ്ടാകുന്ന മററസൌകര്യങ്ങളെ സ്വീകരിക്കുന്നകൂട്ടത്തിൽ പുസ്തകം കൊണ്ടു സിദ്ധിക്കുന്ന ഗുണത്തെ അനുഭവിക്കയും, കാണാപ്പാഠത്തിന്നാ യി വിനിയോഗിക്കുന്ന സമയത്തെ അത്ഥവിചാരത്തിന്നായി ചിലവിടു കയും ചെയ്യുന്നതിൽ എന്താണുവിരോധം? തലകീഴപഠിക്കുന്ന കാലമെ

ങ്കിലും അൎത്ഥവിചാരത്തിന്നായി ഒരുങ്ങിയാൽ എത്ര നന്നായിരുന്നു! നമ്മുടെ വേദങ്ങളുടെ അൎത്ഥങ്ങളേയും ഉപനിഷത്തുകളിലെ തത്വങ്ങളേയും കൂടി നമ്മെ പഠിപ്പിപ്പാൻ ഇപ്പോൾ യൂറോപ്യന്മാർ വേണ്ടിവന്നിരിക്കുന്നു. അവർ ചെയ്യിട്ടുള്ള തൎജ്ജമയുടെ തൎജ്ജമ വായിച്ചിട്ടുവേണം നമുക്കു വല്ലതും മനസ്സിലാക്കുവാൻ. പാശ്ചാത്യന്മാർ വേദാൎത്ഥങ്ങളെ ആസ്വദിച്ചുരസിക്കുമ്പോൾ നാം വേദശബ്ദങ്ങളെ കടിച്ചുപൊട്ടിച്ചുകൊണ്ടിരിക്കുന്നതിലധികം ലജ്ജാവഹമായി മറെറാന്നുമുണ്ടെന്നു തോന്നുന്നില്ല നമ്മുടെ ഇടയിൽ അല്പാല്പമെങ്കിലും നിലനിന്നുവരുന്ന സംസ്കൃതവ്യുല്പത്തിയെ പുനരുജ്ജീവിപ്പിപ്പാനും അതിനെ വേദാൎത്ഥജ്ഞാനം മുതലായി ഉപയുക്തങ്ങളായ കാൎയ്യങ്ങളിലേക്കു പ്രവേശിപ്പിപ്പാനും കാലതാമസം വരുന്നേടത്തോളം നമുക്കു അധഃപതനമെ ഉണ്ടാകയുള്ളു.

ഹിന്തുക്കൾക്കു പററിപ്പോയിട്ടുള്ള തെററുകളിൽ ഒട്ടും ചില്ലറയല്ലാത്തതാണു അൎത്ഥവാദത്തിലുള്ള യഥാൎത്ഥത്വഭ്രമം. ഈ ഭ്രമം എത്രയോ കാൎയ്യങ്ങളിൽ അനാവശ്യമായ അഭിനിവേശത്തിന്നിടവരുത്തുന്നു. വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള മഹാന്മാർ ഈ ഭ്രമത്തെ നിവൎത്തിപ്പിച്ചു ജനസമുദായത്തെ നല്ലമാൎഗ്ഗത്തിൽ പ്രവേശിപ്പിക്കേണ്ടതാണെന്നപേക്ഷിച്ചുംകൊണ്ടു ഇപ്പോൾ വിരമിച്ചുകൊള്ളുന്നു.

കെ. കെ. ചിത്രൻനമ്പൂതിരി.

# ഗ്രന്ഥനിരൂപണം

## ശ്രീസ്തുതി.

ശ്രീശങ്കരാചാൎയ്യസ്വാമികളാൽ ഉണ്ടാക്കപ്പെട്ട ശ്രീസ്തുതി എന്ന സ്തോത്രരത്നം വായനക്കാരിൽ പലക്കും പരിചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു. ആ സ്തോത്രത്തിന്നു കാനാകമ്മാരൻനമ്പ്യാരവർകൾ ഒരു ഭാഷാവ്യാഖ്യാനം നിൎമ്മിച്ച് അതോടുകൂടി അച്ചടിച്ചുവിട്ടിരിക്കുന്ന പുസ്തകമാണു ഞങ്ങളുടെ പൎയ്യാലോചനക്കു വിഷയമായിട്ടുള്ളത്. നമ്പ്യാരവർകളുടെ ഭാഷാവ്യാഖ്യാനം നല്ല പഴയമട്ടിൽ പദച്ഛേദവും, വിഭക്തിയും, അന്വയവും അന്വയാൎത്ഥവുമായി എഴുതപ്പെട്ടതാണ്. ഓരോ പദപ്രയോഗംകൊണ്ടു ധ്വനിക്കാവുന്ന അൎത്ഥങ്ങളെ പ്രതിപാദിച്ചുംകൊണ്ടു ഭാവവും വിസ്തരിച്ചെഴുതിച്ചേൎത്തിട്ടുണ്ട്. ചില ധ്വനികളെ വായിക്കുമ്പോൾ,

"ദിവാകരനുദിക്കുമ്പോൾ പുഷ്കരാക്ഷൻ വനത്തിലായി ।
കരത്തിൽവേണുവും മറ്റേക്കരത്തിലൊരു ദണ്ഡുമായി"

എന്ന ശ്ലോകത്തിൽ 'കര' എന്നു നാലുദിക്കിൽ പ്രയോഗിച്ചതുകൊണ്ടു ഭഗവാൻ ചതുർബ്ബാഹുവാണെന്നും, സെററിൽമെൻറിന്നുശേഷം നികുതി നാലിരട്ടി വൎദ്ധിച്ചുവെന്നും ധ്വനിക്കുന്നുവെന്ന് ഒരു രസികൻ പറഞ്ഞ ഫലിതം ഞങ്ങൾക്കോൎമ്മവരുന്നു. ഈ പുസ്തകത്തിൻെറ ഒടുവിൽ ആചാൎയ്യസ്വാമികളുടെ ചരിത്രസംക്ഷേപം ചേൎത്തിട്ടുള്ളത് ഒരു പുതുമതന്നെയാണ്. ആചാൎയ്യസ്വാമികളുടെ ചരിത്രത്തെ അല്പംകൂടി പൂൎവ്വാപരസംബന്ധത്തോടെ പ്രതിപാദിച്ചാൽ വായനക്കാൎക്ക ഇതിലധികം അഭിരുചിയുണ്ടാകുമായിരുന്നു. വാചകം ചിലേടത്തനന്വയിച്ചിട്ടില്ലെങ്കിലും "ചേരുന്ന പടി ചേൎത്തുകൊള്ളേണ്ടതു" വായനക്കാരുടെ ഭാരമായിരിക്കാം. വാക്യാവസാനത്തിൽ പലേടത്തും വിരാമചിഹ്നം വെക്കാത്തതു വലിയ സങ്കടം. അച്ചടിപ്പിഴയും ഇല്ലെന്നില്ല. 'കേരളകല്പദ്രുമ'ത്തിലെ അച്ചടിയുടെ വെടിപ്പിനെപ്പററി ഞങ്ങളൊന്നും പറയേണ്ടതില്ലല്ലോ. വില എട്ടണയാണ്. ആരോടാവശ്യപ്പെടേണമെന്നു ഞങ്ങൾക്കറിഞ്ഞുകൂടാ.

---

## ബാല്യുത്ഭവം.

ഇതൊരു പദ്യകാവ്യമാണ്. ദുൎല്ലഭംചില സംസ്കൃതപ്രയോഗങ്ങളുള്ളതുകൊണ്ടു മണിപ്രവാളമെന്നു പേരുകൊടുപ്പാൻ വിരോധമില്ല. ബാലിസുഗ്രീവന്മാരുടെ ഉല്പത്തിയാണു പ്രതിപാദ്യവിഷയം. കഥ പുരാണപ്രസിദ്ധമാകയാൽ പകൎത്തിട്ടാവശ്യമില്ലല്ലോ. ഗ്രന്ഥകൎത്താവായ പൂഞ്ഞാററിൽ അവിട്ടംതിരുനാൾ തമ്പുരാൻതിരുമനസ്സുകൊണ്ട് ഒരു വാസനക്കാരനാണെന്നു ഞങ്ങൾ മനഃപൂൎവ്വമായി സമ്മതിക്കുന്നു. തിരുമനസ്സിലെ കവിതാരീതി കാണിപ്പാനായി ഒരു ശ്ലോകമിതാ ചേൎക്കുന്നു:—

"മല്ലാക്ഷികൾ ധമ്മില്ല
ക്കല്ലായീട്ടും നതാംഗിയാൾ തൻെറ ।
പല്ലതുകണ്ടാൽപൊട്ടും
മല്ലികമൊട്ടിന്നെഴുന്ന ഹൃത്തട്ടും"

"അതും" "ഇതും" വെച്ചു നിറക്കേണ്ടിവരുന്നതു പരിചയക്കുറവുകൊണ്ടാണെന്നേ ഞങ്ങളിപ്പോൾ വിചാരിക്കുന്നുള്ളു. "അല്ലേ ഉൎവ്വശി" "കേട്ടയുടനെ" എന്നുതുടങ്ങിയുള്ള സന്ധിപാരുഷ്യം കൂടാതെ കഴിക്കേണ്ടതാണ്. നല്ലാരച്ചുകൂടത്തിൽ അച്ചടിപ്പിച്ചിരുന്നാൽ 'കുട്ടിവായന'

ശിലമില്ലാത്തവക്കു കൂടി വായിച്ചു രസിക്കാമായിരുന്നു. ഈ കവി മേലിലും ഉപയോഗമുള്ള നല്ല കവിതകൾ രചിച്ചു സഹൃദയന്മാരെ സന്തോഷിപ്പിപ്പാൻ സംഗതിവരട്ടെ.

# പലവക

അഭിപ്രായത്തിന്നായി അയച്ചുതരപ്പെട്ട "യോഗിശപരസ്കാരകവും ദുഃഖനിവാരണവും" എന്ന പുസ്തകം സന്തോഷപൂർവ്വം സ്വീകരിച്ചിരിക്കുന്നു. അഭിപ്രായം അടുത്തതിൽ.

***　　***　　***　　***

കാലടിയിൽവെച്ചു ശൃംഗേരിശങ്കരാചാർയ്യസ്വാമികളുടെ ആദ്ധ്യക്ഷ്യത്തിൽ ജ്യോതിശ്ശാസ്ത്രസദസ്സു നടന്നിരിക്കുന്നു. പല പണ്ഡിതന്മാരുടേയും ഉപന്യാസങ്ങൾ വായിക്കുകയും പ്രസംഗങ്ങൾ നടത്തുകയുമുണ്ടായി.

***　　***　　***　　***

ബഹുമാനപ്പെട്ട എ. കൃഷ്ണൻനായരവർകൾ നിയമനിർമ്മാണസഭയിൽ ഒരു പുതിയ ബിൽ കൊണ്ടുചെല്ലുവാനുത്സാഹിക്കുന്നുവെന്നറിയുന്നു. ഇതിന്റെ ഉദ്ദേശ്യം മരുമക്കത്തായതാവാടുകളിലും അളിയസന്താനതാവാടുകളിലും ഭാഗം നിർബ്ബന്ധമാക്കുകയും സ്വയാർജ്ജിതസ്വത്തിന്റെ പിന്തുടച്ചാവകാശം താവഴിക്കാക്കാണെന്നു സ്ഥാപിക്കുകയുമാകുന്നു.

***　　***　　***　　***

ഇന്ത്യാസ്റ്റേറ്റസിക്രട്ടരിയുടെ ആലോചനസഭയിലെ ഒരു മെമ്പറായ ബഹുമാനപ്പെട്ട കൃഷ്ണഗോവിന്ദഗുപ്തനവർകൾ അദ്ദേഹത്തിന്റെ ജാമാതാവായ കൊച്ചിദിവാന്റെ അതിഥിയായി തൃശ്ശിവപേരൂർ വന്നിരുന്ന അവസരത്തിൽ കൊച്ചിജന്മിസഭക്കാർ അദ്ദേഹത്തിന്നു ഒരു മംഗളപത്രം സമർപ്പിക്കയുണ്ടായി. അദ്ദേഹം വളരെ സന്തോഷിച്ചു സ്നേഹഗർഭമായ മറുവടികൊടുത്തുവെന്നറിയുന്നു.

***　　***　　***　　***

ജർമ്മനിയിലെ ചില വിദ്യാഭ്യാസസംഘക്കാർ മഹാഭാരതത്തിന്റെ ഒരു പുതിയ പതിപ്പു പ്രസിദ്ധപ്പെടുത്തുവാൻ ശ്രമിക്കുന്നു. ഇതിൽ പല പാഠഭേദങ്ങളേയും പരിശോധിച്ച് ഉത്തമമായ പാഠരീതിയെ സ്വീകരിക്കുന്നതാണ്. മററുപാഠങ്ങളും ഫുട്ട്നോട്ടായി ചേർക്കുന്നതാണ്. ഈ ഉത്തമകൃത്യത്തിൽ ഇന്ത്യക്കാരായ മഹാന്മാർ കഴിയുന്നവിധത്തിലെല്ലാം സഹായിക്കേണ്ടതാണെന്നു ഞങ്ങൾ പ്രബലമായി ശിപാർശ ചെയ്യുന്നു.

# ക്രോഡപത്രസംഗ്രഹഃ

പ്രകൃതിഃ കിലേയം സംസ്കൃതപണ്ഡിതാനാം യദാത്മനോ വശേ വിദ്യമാനാന്യപി സുദുർല്ലഭാനി ഗ്രന്ഥരത്നാനി നാഽന്യേഭ്യഃ പ്രയച്ഛന്തി പഠിതുകാമേഭ്യഃ। കാലേനാതിക്രാമതാ പേടികാന്തർന്നിക്ഷിപ്താനി വല്മീകമുഖാഹാരഭൂതാന്യപി താനി ന തഥാ തുദന്തി പണ്ഡിതാനാം മനാംസി യഥാ നാമ ശാസ്ത്രാധിഗമലാലസഹൃദയൈരനുവാച്യമാനാനി വിദ്യാർത്ഥിഭിഃ। അത്ര ച നിദാനം സങ്കുചിതമനസ്ത്വം പരോൽകർഷാസഹനതാ വാ ഭവതു। സർവ്വഥാപി ഭാരതീയൈർമ്മഹാത്മഭിർഗ്രഥിതാനി ഗ്രന്ഥശതാനി ന യാവദർഹമുപകുർവ്വന്തി ഭാരതീയാനാം। സാമ്പ്രതികേ പുനഃ സമയേ നവീനസംസ്കാരവിശദഹൃദയാഃ കതിപയേ പണ്ഡിതാഃ പ്രാചീനമുച്ചാവചം ഗ്രന്ഥജാതം ബഹിരവതാരയിതും വ്യവസ്യന്തീതി സന്തുഷ്യാമഃ। താദൃശേഷു ഹി പ്രഥമഗണനാമർഹന്തി പണ്ഡിതസാർവ്വഭൗമാ രാ-ച-വി-കൃഷ്ണമാചാര്യാഃ। ഏതേ കില ബഹുവിധാൻ ഗ്രന്ഥാൻ സമ്പാദ്യ പ്രയാസേന പരിശോധ്യ സുപരിഷ്കൃതയാ രീത്യാ പ്രകടയിതും പ്രയതന്ത ഇതി ബഹുശോ വയം ജാനീമഃ। തൈരേവ മഹാശയൈഃ പ്രകാശിതോഽയം ക്രോഡപത്രസംഗ്രഹോ വ്യാകരണശാസ്ത്രവിഷയകഃ! വിശദവിഖ്യാതമേവാചാര്യവര്യാണാം വ്യാകരണവൈദുഷ്യമിതി ക്രോഡപത്രപ്രകടനാർഹതാവിഷയേ ന കിമപി വക്തവ്യം പശ്യാമഃ। സാമ്പ്രതം പ്രകടിതേ പ്രഥമഭാഗേ പ്രത്യാഹാരമണ്ഡന, മാധവാഭരണപ്രഭൃതയോഽപൂർവ്വാ വിഷയാഃ സംയോജിതാഃ। ഉപവിംശേഷു സൂത്രേഷു തൈസ്തൈഃ കൃതാ സൂത്രാർത്ഥചർച്ചാപി സംയോജിതാ। വ്യാകരണശാസ്ത്രേ പാണ്ഡിത്യമഭിലഷതാം വിദ്യാർത്ഥിനാം നിയമതമയം സുബഹൂപകുര്യാദേവ। യേ പുനഃ സദസി വാക്യാർത്ഥവിസ്തരേ വൈശാരദ്യമഭിവാഞ്ഛന്തി തേഷാമപി പുസ്തകമിദമനല്പം സാഹായ്യമാചരേദിതി സുദൃഢമഭിപ്രേമഃ। സതി പുനഃ പണ്ഡിതാനാമാഭിമുഖ്യേ കൃഷ്ണമാചാര്യമഹാശയാ ഇതോഽപി സുദുർല്ലഭാനി ക്രോഡപത്രാണി പ്രകടയിതും സാഭിലാഷാ വർത്തന്തേ। സാമ്പ്രതം പ്രകടിതസ്യ സമീചീനാഭിർന്നാഗരലിപിഭിഃ സുഷ്ഠു മുദ്രാപിതസ്യ പ്രഥമഭാഗസ്യ മൂല്യമേകാ രൂപ്യകാ। പുസ്തകപ്രേപ്സുഭിഃ പത്രാദികം ആർ. വി. കൃഷ്ണമാചാര്യാഃ വരദരാജവീഥീ- തൃച്ചിനാപ്പള്ളീതി മുഖവിലാസം വിന്യസ്യ പ്രേഷയിത

വ്യമ । സർവ്വഥാ പ്രോത്സാഹ്യാസ്മാകമാചാര്യ്യാ ഉചിഃതത്ര വിഷയേ സാഹ്യകരണേനേതി പണ്ഡിതാൻ പ്രാർത്ഥയാമഃ ।

# ആരോഗ്യം

ദുരധിഗമം ഹി മാനുഷം ജന്മ । മാനുഷ്യകം കില ബഹുവിധാനാം ഭോഗാനാമപവർഗ്ഗസ്യ ച സാധനം । അനന്താനി ച കർത്തവ്യകർമ്മാണി സമവാപ്തമാനുഷ്യകസ്യ ദേഹിനഃ। തേഷാം യഥാവദനുഷ്ഠാനമന്തരാ ന ജന്മനഃ സാഫല്യമുദേതി । സർവ്വമപി കർമ്മജാതം ശരീരവതാ സാധനീയമിതി ശരീരാരോഗ്യമേവ പ്രഥമം പരിചിന്തനീയം ഭവതി। ന ഹി രോഗേണാഭിഭൂതഃ കിമപി കർത്തുമീഷ്ടേ । കുതഃ സുഖം രോഗാനുദ്രുതസ്യ? । ആ ജന്മനോ രോഗാഭിഭൂതസ്യ ജീവിതമേവ ഭാരായിതം ഭവതി। ദുഃസഹേനാമയേന പരിപീഡ്യമാനോ മരണമേവ ശ്രേയോ മന്യതേ । തദിഹ സുഖജിഖിതാ പുരുഷാർത്ഥസിദ്ധിം ച സമീഹമാനേനാരോഗ്യമേവാശാസനീയം സർവ്വോപരി ।

തദിദമാരോഗ്യം നാന്യതഃ കുതശ്ചിദാനേതവ്യം ഭവതി। പ്രകൃതിസിദ്ധമേവ പ്രാണിനാമരോഗത്വം । പ്രകൃതിനിയമാനാമുല്ലംഘനേന പരം ബഹുവിധാ വ്യാധയഃ സമുൽപദ്യന്തേ । പത്ഥ്യമേവാന്നപാനാദികം സേവമാനഃ സമീചീനാം ചര്യ്യാമവലംബമാനശ്ച ദേഹീ ന കദാപി ഗദൈരഭിഭൂയതേ । വിഷയാഭിലാഷവൈവശ്യാദിനാ പുനഃ പ്രകൃതിസിദ്ധാൻനിയമാനുല്ലംഘ്യാതിഭോജനാദിമാന്യനാലോചനപൂർവ്വകമനുതിഷ്ഠന്നാമയാവീ സംപദ്യതേ । തസ്മാൽ സർവ്വൈരേവാരോഗ്യകാമൈഃ പ്രകൃതിനിയമാനുസരണമവശ്യം കരണീയമിത്യായാതി । പ്രകൃതിനിയമാശ്ച സമാഹിതേന ചേതസാ സ്വയമേവാവഗന്തും ശക്യന്തേ। സമുദീർണ്ണായാമശനായായാമശിതവ്യം । ശാന്തപ്രായായാമശനാദ്വിരന്തവ്യം ।ഇത്യാദികാഃ പ്രകൃതിനിയമാഃ സാവധാനേന ചേതസൈവാവബോദ്ധും ശക്യന്തേ । കദാചിന്നിയമോല്ലംഘനേന ജായമാനേഷൂപദ്രവേഷു സമാലോചനയാ ദോഷമധിഗമ്യ തൽപരിഹരണായ പ്രയതിതവ്യം । ഏവം നാമ സമാഹിതചേതസൈവാരോഗ്യം പരിരക്ഷിതും ശക്യതേ ।

യേ പുനഃ സ്വയമാലോചനേന ഹിതാഹിതേ വിവേക്തും ന പാരയന്തി തേഷാമേവ ഹിതോപദേശായ പ്രവൃത്തം ശാസ്ത്രജാലം । സർവ്വൈരേ

വ ശരീരിഭിരാരോഗ്യസംരക്ഷണോപയുക്താനി ശരീരശാസ്ത്രതത്ത്വാന്യവശ്യമധിഗന്തവ്യാനി। യദഭാവാദേവാസ്മാകം സുമഹദ്ദുഃഖമനാരതം ഭവതി। ആലോചനാശക്തിവികലാഃ കില ബഹവോ ദുശ്ചരിതൈരനുഷ്ഠിതൈർവ്യാധിമനുഭവന്തോ നിസ്സഹായാ അവലോക്യന്തേ । പാശ്ചാത്യദേശേഷു കൌമാര ഏവ മാണവകാഃ ശാരീരം തത്ത്വമധ്യാപ്യന്ത ഇതി കിമിതഃ പരമാശാസ്യതമമ്? । അസ്മാകം പുനഃ ശരീരാരോഗ്യവിഷയകേനൌദാസീന്യേന ഹന്ത പ്രതിദിനമധോഗതിം പ്രപദ്യന്തേ। നാസ്മാകം പാശ്ചാത്ത്യാനാമിവാശനവ്യായാമാദിഷു നിയമലേശോപ്യുപലഭ്യതേ । യഥേഷ്ടചേഷ്ടമാനാ അപ്യേതാവതൈവ രോഗജാലേനാഭിഭൂയമഹീതി മഹിമാ പ്രകൃതേഃ । ദേശസ്യൌഷ്ണ്യേന പ്രഥമമേവ ദുർബലീകൃതാനാമസ്മാകം സാമ്പ്രതികീയമുദാസിതിർദ്ദുരോദർക്കാ പരിണമേൽ । ക്രമേണ ഹി വയം ദൌർബ്ബല്യമേവ വിന്ദാമഹേ । കാ പ്രത്യാശാ ദുർബ്ബലാനാമഭ്യുന്നതേഃ? ।

പ്രാചീനാഃ കിലാസ്മാകമാരോഗ്യസംരക്ഷണോപായാൻ മതശ്രദ്ധയാ സഹ നിബിഡം ബബന്ധുഃ । യദായത്താ ഏവാസ്മാകം സ്നാനാശനാദിനിയമോല്ലംഘനമദൃഷ്ടഹേതുരിതി സുദൃഢോ വിശ്വാസഃ । തേഷാം പുനസ്സ്വാദൃശോപി പ്രയാസോ നേദാനീം ഫലിനതാം ഭജതി ; സുദൂരം കിലപ്രച്യുതാ വയം പ്രാചാം പഥഃ । ക്വ താദൃശം ബ്രഹ്മചര്യമിദാനീമ്? । യദേവ ഭാരതീയാനാമൃഷീണാം പ്രശസ്തികാരണമാസീൽ । ബ്രഹ്മചര്യമേവ യഥാവത്സേവ്യമാനം പ്രാചാം പ്രജ്ഞാബലസ്യാരോഗ്യസ്യ ചൈകാന്തം കാരണമാസീൽ । സാമ്പ്രതികാഃ പുനഃ കൌമാര ഏവോച്ഛൃംഖലവൃത്തയോ ഹതൌജസോ ജീവച്ഛവപ്രായാ ഭവന്തി। ഏവം കില മഹിമാ ബ്രഹ്മചര്യസ്യ। യദുക്തം വാഗ്ഭടാചാര്യേണ:—

> ധർമ്മ്യം യശസ്യമായുഷ്യം ലോകദ്വയരസായനം ।
> അനുമോദാമഹേ ബ്രഹ്മചര്യമേകാന്തനിർമ്മലം ॥”

പ്രകൃതിനിയമാനാമനുല്ലംഘനമേവാരോഗ്യമതിമാത്രം ജനയേദിതി വ്യക്തീഭവതി വചനാദസ്മാൽ । യഥാ.—

> ശാസ്ത്രാനുസാരിണീ ചര്യാ ചിത്തജ്ഞാഃ പാർശ്വവർത്തിനഃ ।
> ബുദ്ധിരസ്ഖലിതാർത്ഥേഷു പരിപൂർണ്ണം രസായനമ്”

തദസ്മാഭിരാരോഗ്യം തദ്ദ്വാരാ ക്ഷേമപ്രാപ്തിരപി സമഭിലഷ്യതേ ചേൽ പ്രഥമതഃ കൌമാര ഏവ മാണവകാഃ ശാരീരശാസ്ത്രമധിഗമയിതവ്യാഃ । യൌവനം കില കേളീഗൃഹമവിവേകസ്യേതി.

ഭിഷക്.



# സ്വദേശി

**ശരിയായ സ്വദേശി**

**മിതമായ വില.**

(വിശേഷമായ ശീമയോടുകൾ, ഇഷ്ടികകൾ മുതലായ സാമാനങ്ങൾ)

ഷോറണ്ണൂർ ടൈൽ ഫാക്ടറിയിൽ ആവശ്യംപോലെ

# തയ്യാറുണ്ട്

പതിനെട്ടുകൊല്ലമായി നടന്നു വരുന്ന ഏൎപ്പാടു. പലമാതിരി പുതിയ യന്ത്രങ്ങൾ വരുത്തി പരിഷ്കരിക്കപ്പെട്ടു. സാമാനങ്ങളുടെ ഗുണം ഒന്നു നോക്കിയാൽ പ്രത്യക്ഷപ്പെടും. ദേശാഭിമാനമുള്ളവർ തങ്ങൾക്കും നാട്ടിന്നും ക്ഷേമമായ ഈ സൌകൎയ്യമായ ഏൎപ്പാടിന്റെ ഗുണങ്ങളെ ഒന്നു പരീക്ഷിക്കേണ്ടതാണു. മുറാത്തു തീവണ്ടിസ്റ്റേഷനുണ്ട്. ഭാരതപ്പുഴയുടെ വക്കത്താണു. മണ്ണുകൊണ്ടു ഏതുതരം സാമാനങ്ങളും ഉണ്ടാക്കികൊടുക്കും. ഓടുകൾ, ഇഷ്ടികകൾ മുതലായവ ലക്ഷക്കണക്കായി തയ്യാറാക്കികൊടുപ്പാനൊരുക്കമുണ്ടു. അധികത്തുക ആവശ്യമുള്ളവർ മുൻകൂട്ടി അറിവുതന്നാൽ മതി.

ഇപ്പോൾ തയ്യാറുള്ള സാമാനങ്ങളുടെ

വിലവിവരം

| | | ക. | ണ. |
|---|---|---|---|
| (1) | 1-ാം തരം ഓടു 1000 ത്തിന്നു | 30. | 0. |
| | 2-ാം തരം ടി ടി | 25. | 0. |
| | 3-ാം തരം ടി ടി | 20. | 0. |
| (2) | മൂലോടു ഒന്നാന്തരം 1000 ത്തിന്നു | 100. | 0. |
| | ടി രണ്ടാന്തരം ടി | 80. | 0. |
| (3) | സീലിങ്ങ് ടൈൽ (ഉള്ളിൽ മേയുന്നതു) | | |
| | ഒന്നാന്തരം 1000 ത്തിന്നു | 35. | 0. |
| | ടി രണ്ടാന്തരം ടി | 30. | 0. |
| (4) | കാറോടു ഒന്നാന്തരം നൂറെണ്ണത്തിന്നു | 75 | 0. |
| (5) | കണ്ണാടിഓടു ഒന്നാന്തരം നൂറെണ്ണത്തിന്നു | 10[illegible] | |
| (6) | ഒമ്പത് ഇഞ്ച് ചതുരക്കട്ട (ഇഷ്ടക) നിലത്തു | | |
| | വിരിപ്പാനുള്ളതു ഒന്നാന്തരം 1000 ത്തിന്നു | 30. | 0. |
| | ടി രണ്ടാന്തരം ടി | 25. | 0. |

| (7) | ആറ് ഇഞ്ച് ചതുരക്കട്ട ഒന്നാന്തരം ടി | 25. | 0. |
|---|---|---|---|
| | ടി രണ്ടാന്തരം ടി | 22. | 8. |

## പ്രത്യേക അറിയിപ്പ്.

എല്ലാ പ്രധാനസ്ഥലങ്ങളിലും ഉത്സാഹികളായ ഏജണ്ടന്മാരെ ആവശ്യമുണ്ട്. തക്കതായ കമീഷൻ കൊടുക്കും. അധികവിവരം അറിവാനാഗ്രഹമുള്ളവർ താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ എഴുതിച്ചോദിക്കേണ്ടതാണ്.

ഏജണ്ട്:—

എ. കെ. ടി. കെ. എം. ടൈൽഫാക്ടറി
ഷൊറണ്ണൂർ (തെക്കേ മലയാളം)

# സാംഖ്യകാരികാ

(ഭാഷാവ്യാഖ്യാനത്തോടുകൂടി)

ആര്യന്മാരുടെ ആറു തത്വദർശനങ്ങളിൽ ഒന്നായ സാംഖ്യദർശനത്തിലെ മൂലതത്വങ്ങളെ പ്രതിപാദിക്കുന്നതും ഈശ്വരകൃഷ്ണസൂരിപ്രണീതവുമായ "സാംഖ്യകാരിക" സാംഖ്യശാസ്ത്രത്തിലെ അതിപ്രാചീനമായ ഒരുത്തമഗ്രന്ഥമാണ്. എഴുപതുകാരികകളടങ്ങിയ ആ വിശിഷ്ടഗ്രന്ഥം പുതുക്കോട്ട് എസ്സ്. അനന്തനാരായണശാസ്ത്രികളവർകളെഴുതിയ സവിസ്തരവും സുഗമവുമായ ഭാഷാവ്യാഖ്യാനത്തോടുകൂടി ഇവിടെ അച്ചടിച്ചുവരുന്നു. ഒരാഴ്ചക്കുള്ളിൽ പുസ്തകം തെയ്യാറാകും. ആദ്യം കാരിക, പിന്നെ അന്വയവും അന്വയാർത്ഥവും, അനന്തരം താൽപര്യം ഈ ക്രമത്തിൽ എഴുതീട്ടുള്ള വ്യാഖ്യാനത്തിന്റെ സഹായമുള്ളതുകൊണ്ടു എല്ലാവൎക്കും എളുപ്പത്തിൽ സാരം ഗ്രഹിക്കാവുന്നതാണ്. സാംഖ്യശാസ്ത്രത്തെപ്പറ്റി ജ്ഞാതവ്യാംശങ്ങളെ ഉപസ്കരിച്ചു നിരൂപിക്കുന്ന ഒരവതാരികയും ചേൎത്തിട്ടുണ്ട്. പൊതുജനങ്ങൾക്കു ഉപകാരമാകേണമെന്നു കരുതി അഞ്ചണമാത്രം മുഖവിലനി[illegible] (തപാൽകൂലിയും വി. പി ചിലവും പുറമെ) അ[illegible] [illegible] ഒരുമിച്ചു വാങ്ങുന്നവൎക്കു പത്തിനൊന്നുവീതം കിഴിവു [illegible] [illegible] ആവശ്യമുള്ളവർ കഴിയുന്നതുവേഗത്തിൽ അപേക്ഷി[illegible]

എന്ന്—മാനേജർ, ദേശമംഗലം പ്രസ്സ്
ഷൊറണ്ണൂർ

# മംഗളോദയം

പുസ്തകം ൧. } ൧൦൮൫ മേടമാസം { ലക്കം ൩.

## വിഷയങ്ങൾ



ശ്രീമംഗളോദയം അച്ചുകൂടത്തിൽ

അച്ചടിച്ചത്.

1085

# സ്വദേശി

ശരിയായ സ്വദേശി

മിതമായ വില

(വിശേഷമായ ശീമയോടുകൾ, ഇഷ്ടികകൾ മുതലായ സാമാനങ്ങൾ)

ഷോറണ്ണൂർ ടൈൽഫാക്ടറിയിൽ ആവശ്യം പോലെ

# തയ്യാറുണ്ട്

പതിനെട്ടുകൊല്ലമായി നടന്നുവരുന്ന ഏൎപ്പാടു. പലമാതിരി പുതിയ യന്ത്രങ്ങളും വരുത്തി പരിഷ്ക്കരിക്കപ്പെട്ടു. സാമാനങ്ങളുടെ ഗുണം ഒന്നു നോക്കിയാൽ പ്രത്യക്ഷപ്പെടും. ദേശാഭിമാനമുള്ളവർ തങ്ങൾക്കും നാട്ടിന്നും ക്ഷേമമായ ഈ സൌകൎയ്യമായ ഏൎപ്പാടിന്റെ ഗുണങ്ങളെ ഒന്നു പരീക്ഷിക്കേണ്ടതാണ്. മുററത്തു തീവണ്ടിസ്റ്റേഷനുണ്ട്. ഭാരതപ്പുഴയുടെ വക്കത്താണ. മണ്ണുകൊണ്ടു ഏതുതരം സാമാനങ്ങളും ഉണ്ടാക്കികൊടുക്കും. ഓടുകൾ, ഇഷ്ടികകൾ മുതലായവ ലക്ഷംകണക്കായി തയ്യാറാക്കികൊടുപ്പാനൊരുക്കമുണ്ട്. അധികമുക ആവശ്യമുള്ളവർ മുൻകൂട്ടി അറിവുതന്നാൽമതി.

ഇപ്പോൾ തയ്യാറുള്ള സാമാനങ്ങളുടെ വിലവിവരം.

ഓടിന്നു. 1000ത്തിന്നു. ക. ണ. പ.

(1) 1-ാം തരം ഓടു 1000ത്തിന്നു ക 30—0—0. 2-ാം തരം ടി ടി 25—0—0.
3-ാം തരം ടി ടി 20—0—0.

(2) മൂലോടു ഒന്നാന്തരം 1000ത്തിന്നു 100—0—0. 2-ാം തരം ടി ടി 80—0—0.

(3) സീലിങ്ങ്ടൈൽ (ഉള്ളിൽ മേയുന്നതു) ഒന്നാന്തരം 1000ത്തിന്നു 35—0—0.
2-ാം തരം ടി ടി 30—0—0.

(4) ഒമ്പത് ഇഞ്ച് ചതുരക്കട്ട (ഇഷ്ടക) നിലത്തുപതിപ്പാനുള്ളതുഒന്നാന്തരം
1000ത്തിന്നു 30—0—0. 2-ാം തരം ടി ടി 25—0—0.

(5) ആറ് ഇഞ്ച് ചതുരക്കട്ട ഒന്നാന്തരം ടി 25—0—0. 2-ാം തരം ടി ടി 22—8—0.

(6) കാറേറാടു ഒന്നാന്തരം നൂറെണ്ണത്തിന്നു 75—0—0.

(7) കണ്ണാടിഓടു ഒന്നാന്തരം നൂറെണ്ണത്തിന്നു 100—0—0.

## പ്രത്യേക അറിയിപ്പ്

എല്ലാ പ്രധാനസ്ഥലങ്ങളിലും ഉത്സാഹികളായ ഏജണ്ടന്മാരെ ആവശ്യമുണ്ട്. തക്കതായ കമീഷൻകൊടുക്കും. അധികവിവരം അറിവാനാഗ്രഹമുള്ളവർ താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ എഴുതിച്ചോദിക്കേണ്ടതാണ്.

ഏജണ്ട്:— എ. കെ. ടി. കെ. എം. ടൈൽഫാക്ടറി

ഷോറണ്ണൂർ (തെക്കേമലയാളം)

---

## ഇതാണു ലാഭം!

ഒരണ വിലക്കുള്ള "ഗുരുവായൂരപ്പന്റെ കഥ" വി. പി മൂലം വാങ്ങുന്നതിനേക്കാൾ വിലയും തപാൽചിലവുംകൂടി ഒന്നര അണ സ്റ്റാമ്പായി അയച്ചു ആവശ്യപ്പെടുന്നതാണ് ലാഭം. ഉടനേ അപേക്ഷിക്കുവിൻ. മാനേജർ, ദോമംഗലം പ്രസ്സ്

ഷോറണ്ണൂർ.

# മംഗളോദയം

പുസ്തകം ൨ | മേടമാസം | ലക്കം ൧


## മംഗളം

ശ്രീമൂലം മാൎഷക്ഷ്മാക്കയുമരിവരുളം ദിവ്യമാം ശാസ്ത്രദീപ-
ശ്രീമൂലം വന്നുചേരും, പരമതുവഴിയായ്മുക്തിയും കയ്യിലെത്തും
ഈമൂലാധാരതത്വം മനസി കരുതിവന്നോരു പൌരാണികാൎയ്യ-
ശ്രീമൂലസ്ഥാനവിത്തേ! ശുഭമരുളുകനിൎവ്വാച്യസാമ്രാജ്യസത്തേ!



ആൎയ്യന്മാരുടെ

# ആദ്യനിവാസം

നമ്മുടെ പൂൎവ്വന്മാരായ പുരുഷന്മാർ ഭാരതഖണ്ഡത്തിലല്ല ആദ്യം താമസിച്ചിരുന്നത്. അവർ, എത്രയോ ആയിരം കൊല്ലങ്ങൾക്കുമുമ്പു



മറ്റേതോ ഒരു ദിക്കിൽനിന്നു വന്നു, ഇന്ത്യയിൽ അന്നുണ്ടായിരുന്ന നിവാസികളെ എതിൎത്തു തോല്പിച്ച് ഇവിടെ കുടിയേറിപ്പാൎത്തവരാണ്. ആദ്യം അവർ കുടിയേറിപ്പാൎത്തതു പഞ്ചനദത്തിലായിരുന്നു. പിന്നെ അവിടെനിന്നു മററു ഭൂഭാഗങ്ങളിലേക്കും കടന്നുകൂടി. ഇങ്ങിനെ ഇന്ത്യയിൽ കുടിയേറിപ്പാൎത്തവരായ ഒരു വൎഗ്ഗക്കാരെ "ആൎയ്യന്മാർ" എന്നു പറഞ്ഞുവരുന്നു. ഏഷ്യാഖണ്ഡത്തിലെ സംസ്കൃതം, പൎഷ്യൻ എന്നീ ഭാഷകളിലും യൂറോപ്പുഖണ്ഡത്തിലെ ഗ്രീക്ക്, ലാററിൻ, ജൎമ്മൻ എന്നീ ഭാഷകളിലുമുള്ള സംബന്ധവാചികളും സംഖ്യാവാചികളുമായ ശബ്ദങ്ങൾക്കും, സൎവ്വനാമങ്ങൾക്കും, നിത്യോപയോഗമുള്ള ചില വസ്തുക്കളെ കുറിക്കുന്ന ശബ്ദങ്ങൾക്കും, ക്രിയാവാചകങ്ങളായ അനേകം പദങ്ങൾക്കും വളരെവളരെ സാദൃശ്യമുണ്ടെന്നു ഭാഷാ

തത്ത്വജ്ഞന്മാരായ വിദ്വാന്മാർ സിദ്ധാന്തിക്കുന്നു. വേദത്തിൽ പറയപ്പെട്ടിട്ടുള്ള ദേവതമാരുടെ പേരുകൾക്കും, ഗ്രീക്കുകാർ, റോമൻകാർ മുതലായവരുടെ ദേവതാനാമങ്ങൾക്കും തമ്മിലും ഒട്ടേറെ സാദൃശ്യം കാണുന്നുണ്ട്. ഇങ്ങിനെ, അന്യോന്യം ഭിന്നങ്ങളായ ഭാഷകളിലെ ശബ്ദങ്ങൾക്കു തമ്മിൽ ഐകരൂപ്യമുള്ളതായിക്കാണുകയാൽ, പണ്ടു ഈ വർഗ്ഗക്കാരൊക്കെ ഒരേ രൂപത്തിൽ ഒരേദിക്കിൽത്തന്നെ താമസിച്ചിരുന്നവരാണെന്നും, പിന്നെ അവിടെ വല്ല സ്വാഭാവികസംഗതികളാലും താമസിപ്പാൻ നിവൃത്തിയില്ലാതെവന്നതുകൊണ്ടോ, ജനപ്പെരുപ്പു സഹിയ്ക്കവയ്യാഞ്ഞിട്ടോ മറ്റോ ആ സ്ഥലംവിട്ടു മറുദിക്കുകളിൽ ചിന്നിച്ചിതറിപ്പോയതായിരിക്കണമെന്നും നവീനവിദ്വാന്മാർ സിദ്ധാന്തിക്കുന്നു. ഇപ്പോൾ ആ വർഗ്ഗക്കാരൊക്കെയും മാറിമാറി ദൂരദിക്കുകളിൽ പെട്ടുപോയെങ്കിലും അവരെ പൊതുവിൽ ആര്യന്മാർ എന്ന പേരുകൊണ്ടാണുവ്യവഹരിക്കുന്നതു. അതിപ്രാചീനയായ ഈ ആര്യജാതിയുടെ ആദ്യനിവാസസ്ഥാനം ഏതായിരുന്നു? ഈ ചോദ്യത്തിന്നു സമാധാനം പറയുന്നതിൽ വിദ്വാന്മാരുടെ ഇടയിൽ പല അഭിപ്രായഭേദങ്ങളും ഉണ്ട്. ഒരാളെങ്കിലും ഇതേവരെ സ്ഥിരമായ ഒരു സിദ്ധാന്തത്തെ കാണിച്ചിട്ടില്ല. ഈ ചോദ്യത്തിന്നു സാധുവായും സ്ഥിരമായും ഉള്ള ഒരു സമാധാനം കിട്ടുവാൻ പ്രയാസമാണെങ്കിലും, ഓരോരോ വിദ്വാന്മാർക്കുള്ള അഭിപ്രായങ്ങളേയും അവയുടെ അടിസ്ഥാനങ്ങളായിട്ടുള്ള യുക്തികളേയും വായനക്കാർ മനസ്സിലാക്കുന്നതു അത്യാവശ്യമാകയാൽ ആ വിഷയത്തെ ഈ ഉപന്യാസത്തിൽ പ്രതിപാദിക്കുന്നതു ഉചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ആര്യന്മാർ ആദ്യം താമസിച്ചിരുന്നതു എവിടെയാണെന്നുള്ള വിഷയത്തിൽ ഒന്നാമതുണ്ടായ അഭിപ്രായം ഇതാകുന്നു:— ഏഷ്യാഖണ്ഡത്തിന്റെ മദ്ധ്യത്തിലുള്ള "ബെഹൂർതാഗ്ഗ്"—"മുസതാഗ്ഗ്" എന്ന രണ്ടു പർവ്വതങ്ങളുടെ പടിഞ്ഞാറെ ഭാഗത്തുള്ള ഉയൎന്ന ഭൂമിയായിരുന്നു പ്രാചീനന്മാരുടെ നിവാസസ്ഥാനം. ഈ അഭിപ്രായത്തെ പുറപ്പെടുവിച്ച വിദ്വാന്മാർ അവരുടെ സിദ്ധാന്തത്തിലേക്കു ചില യുക്തികളേയും കാണിക്കാതിരുന്നിട്ടില്ല. (൧) ഏഷ്യാനിവാസികൾ യൂറോപ്പിലേക്കു ചെന്നുവെന്നും, അവിടെ പാൎത്തുവെന്നും സുപ്രസിദ്ധമാണ് (൨) ഗ്രീക്കുകാരും റോമൻകാരും ക്രമേണ കിഴക്കുനിന്നും വടക്കുനിന്നും ഗ്രീസ്സിലേക്കും ഇററലിയിലേക്കും പോയതായി വിദ്വാന്മാർ അനുമിക്കുന്നു. ഹൂണന്മാർമുതലായ വർഗ്ഗക്കാർ അതിന്നടുത്തകാലത്തു ഏഷ്യയുടെ മദ്ധ്യഭാഗങ്ങളിൽനി

ന്നുപോയിട്ടാണ് ഇപ്പോഴത്തെ അവരുടെ വാസസ്ഥലങ്ങളിൽ താമസം തുടങ്ങിയത്. (൩) ഭാരതീയന്മാരായ ആൎയ്യന്മാരുടേയും പാർസികളുടേയും പുരാതനഗ്രന്ഥങ്ങളിൽ, വടക്കൻദിക്കിൽനിന്നു വന്നവരാണ് ആൎയ്യന്മാർ എന്നു കാണുന്നുണ്ട്. ആ ദിക്കിനെത്തന്നെയാകുന്നു അവർ ദേവസ്ഥാനമെന്നും, സ്വൎഗ്ഗാരോഹണത്തിന്നു ഉത്തമമാൎഗ്ഗമെന്നും കരുതിവരുന്നത്. (൪) ആ ദിക്കിലെ ഭാഷ സംസ്കൃതത്തിനോടും പർഷ്യൻഭാഷയോടും വളരെ സംബന്ധമുള്ള ഒരു ഭാഷയാകുന്നു. മേൽപ്പറഞ്ഞ യുക്തികളെക്കൊണ്ടുതന്നെ, ഏഷ്യാഖണ്ഡത്തിന്റെ മദ്ധ്യഭാഗത്താണു ആൎയ്യന്മാർ ആദ്യം താമസിച്ചിരുന്നതെന്നു വേറേചിലർ സിദ്ധാന്തിച്ചു. ഈ അഭിപ്രായത്തെ കുറെക്കാലത്തേക്കു വിദ്വാന്മാരൊക്കെ ആദരിക്കുകയും ചെയ്തു.

എന്നാൽ പുരാതത്ത്വവേദികളായ ചില വിദ്വാന്മാർ ഈ സിദ്ധാന്തത്തിന്നു വിരുദ്ധമായ അഭിപ്രായത്തെ പുറപ്പെടുവിക്കാതിരുന്നില്ല. യൂറോപ്പുഖണ്ഡത്തിലായിരുന്നു ആൎയ്യന്മാർ ആദ്യം താമസിച്ചിരുന്നതെന്നാണു അവരുടെ അഭിപ്രായം. അവരുടെ അഭിപ്രായത്തിന്നടിസ്ഥാനമായിട്ടുള്ള യുക്തികളേയും ഇവിടെ എടുത്തു കാണിക്കാം:— ആൎയ്യജാതിയിൽപ്പെട്ട പലവൎഗ്ഗങ്ങളും ഇപ്പോൾ യൂറോപ്പിലാണു കാണപ്പെടുന്നത്. അതുകൊണ്ടു ആൎയ്യന്മാർ മുഴുവനും ആദ്യം യൂറോപ്പിലെ നിവാസികളായിരുന്നുവെന്നും, ചില ശാഖകൾമാത്രം ഏതോ കാരണത്താൽ ഏഷ്യയിലേക്കുവന്നു ഇവിടെ പടൎന്നുകൂടിയതാണെന്നും നിശ്ചയിക്കാം. പ്രാചീനന്മാരുടെ ചരിത്രം, ഭാഷ മുതലായവയെ പൎയ്യാലോചിച്ചിട്ടു സ്ഥിരമായ ഒരു സിദ്ധാന്തത്തെ കണ്ടുപിടിക്കുവാൻ വഴിയില്ല. ഏഷ്യയുടെ മദ്ധ്യഭാഗത്തായിരുന്നു ആദ്യം ആൎയ്യന്മാർ പാൎത്തിരുന്നതെന്നു പറയുന്നതു വെറും ഊഹംകൊണ്ടുമാത്രമാണ്. അതു ശരിയാണെന്നു സമ്മതിക്കുവാൻതക്ക പ്രമാണം കാണുന്നില്ല. മനുഷ്യരുടെ ഉത്ഭവംതന്നെ ഏഷ്യാഖണ്ഡത്തിലാണ് ആദ്യം ഉണ്ടായതെന്നു വളരെക്കാലമായി ജനങ്ങൾക്കു ഒരു വിശ്വാസമുണ്ട്. അതുകൊണ്ടാണു ചിലൎക്കു, ഏഷ്യാമദ്ധ്യഖണ്ഡത്തിന്നു ആൎയ്യന്മാരുടെ ആദ്യവാസസ്ഥാനത്വം കല്പിപ്പാൻ ഇത്രകലശലായ മോഹം കാണുന്നത്. ഇപ്പോൾ യൂറോപ്പിൽനിന്നു, പണ്ടുകാലങ്ങളിൽ അവിടെ മനുഷ്യർ പാൎത്തിരുന്നുവെന്നുള്ളതിലേക്കു തെളിവായി ചില ചിഹ്നങ്ങൾ കണ്ടുകിട്ടിയിരിക്കുന്നതിനാൽ ആ വാദം ഇക്കാലത്തു യോജിക്കുന്നില്ല. സംസ്കൃതം, പർഷ്യൻ മുതലായ ഭാഷകളിൽ നിത്യോപയോഗമുള്ള

പല വസ്തുക്കളേയും കുറിക്കുന്ന ശബ്ദങ്ങൾക്കു സാദൃശ്യം കാണുന്നതുകൊണ്ട്, ഇപ്പോൾ അന്യോന്യം ഭിന്നന്മാരായ എല്ലാവൎഗ്ഗക്കാരുടേയും മൂലം ഒന്നാണെന്നു നിൎണ്ണയിക്കുന്ന പക്ഷം, ഭാഷാശബ്ദങ്ങളെക്കൊണ്ടു ഐക്യരൂപ്യമില്ലാത്തതായ—ഓരോ ഭാഷകളിൽ ഓരോ ശബ്ദങ്ങളെക്കൊണ്ടു വ്യവഹരിക്കുന്നതായ—വല്ലവസ്തുക്കളും ഇപ്പോൾ കാണപ്പെടുന്നുണ്ടെങ്കിൽ ആ ഭാഷകളെ സംസാരിക്കുന്ന ജാതിക്കാർ തമ്മിൽതമ്മിൽ ഭേദിച്ചുപോയതിന്നുശേഷമാണ് ആ വക വസ്തുക്കൾ പ്രചരിച്ചുതുടങ്ങിയതെന്നു ഊഹിപ്പാൻ വഴിയുണ്ട്. സിംഹം, വ്യാഘ്രം, ഗജം, ഒട്ടകം മുതലായ മൃഗങ്ങളുടെ പേരുകൾ രണ്ടു ഭാഷകളിലും ഭേദിച്ചിരിക്കുന്നു. ഏഷ്യാഖണ്ഡത്തിൽത്തന്നെയാണ് ആൎയ്യന്മാർ ആദ്യം പാൎത്തിരുന്നതെങ്കിൽ ആ നാമങ്ങളുടെ ധാതുക്കൾക്കു രണ്ടു ഭാഷകളിലും ഒരു സാദൃശ്യം നിലനില്ക്കുമായിരുന്നു. ഏഷ്യാഖണ്ഡത്തിൽ സിംഹാദിമൃഗങ്ങൾ കാണപ്പെട്ടുന്നുണ്ട്. യൂറോപ്പിൽ കാണപ്പെടുന്നതുമില്ല. എന്നുമാത്രമല്ല, പഴയ കാലത്തെ വൎണ്ണനകളെക്കൊണ്ടും ഇക്കാലത്തെ ആലോചനകൊണ്ടും ആൎയ്യന്മാർ ശ്വേതാംഗന്മാർ—ദേഹം വെളുത്തവർ—ആയിരുന്നുവെന്നറിയുന്നു. അങ്ങിനെയുള്ള ആൎയ്യജാതിക്കാരെ ഇപ്പോൾ യൂറോപ്പിലല്ലാതെ ഏഷ്യയിൽ കാണുന്നതുമില്ല. യൂറോപ്യന്മാരുടെ ശരീരപ്രകൃതിയേയും ദീൎഘജീവനത്തേയും ശക്തിയേയും വിചാരിച്ചുനോക്കിയാലും പ്രാചീനാൎയ്യന്മാരുടെ മൂലം എവിടെയായിരുന്നുവെന്നറിയാവുന്നതാണ്. ഇങ്ങിനെ ചില യുക്തികളെക്കൊണ്ടു ഏഷ്യയിലല്ല ആൎയ്യന്മാരുടെ മൂലമെന്നു വാദിക്കുന്ന വിദ്വാന്മാരുടെ സിദ്ധാന്തം, ആൎയ്യന്മാർ പണ്ടു യൂറോപ്പിന്റെ ഉത്തരഖണ്ഡത്തിലായിരുന്നു താമസിച്ചിരുന്നതെന്നും, അവർ ഇപ്പോൾ ഫിൻലാണ്ടിൽ പാൎത്തുവരുന്ന ഫിൻജാതിക്കാരുടെ അയൽവക്കക്കാരായിരുന്നുവെന്നുമാകുന്നു. ആ ജാതിക്കാർ ആൎയ്യന്മാരുടെ കൂട്ടത്തിൽപ്പെട്ടവരല്ലെങ്കിലും അവരുടെ ഭാഷയിലുള്ള അനേകം ശബ്ദങ്ങൾക്കു—സംഖ്യാനാമങ്ങൾക്കും സൎവ്വനാമങ്ങൾക്കും മറ്റും—ആൎയ്യഭാഷാശബ്ദങ്ങളോടു സാദൃശ്യം കാണുന്നുണ്ട്. അങ്ങിനെ സാദൃശ്യം കാണുവാനുള്ള കാരണം, ആ ജാതിക്കാർ ഏതോ ഒരു കാലത്തു വളരെ അടുത്തുപാൎത്തിരുന്നതായിരിക്കണം.

ഇത്രയും പ്രസ്താവിച്ച യുക്തികളും പ്രമാണങ്ങളും സിദ്ധാന്തങ്ങളും പാശ്ചാത്യപണ്ഡിതന്മാരുടെ പൎയ്യാലോചനകൊണ്ടുണ്ടായവയാകുന്നു. പാശ്ചാത്യവിദ്വാന്മാരുടെ അഭിപ്രായങ്ങളെ വിശ്വസിക്കുന്നതല്ലാതെ സ്വച്ഛ

ധിക്കൊണ്ടാലോചിക്കുന്ന സ്വഭാവം പൌരസ്ത്യവിദ്വാന്മാരുടെ ഇടയിൽ ധാരാളം നടപ്പുണ്ടായിരുന്നില്ല. പൌരസ്ത്യന്മാരുടെ ഈ മന്ദതക്കു കാരണം, അവരുടെ ഭാഷകളിൽ പ്രാചീനഗ്രന്ഥങ്ങൾ കുറവാകയോ, ആലോചനക്കുപയോഗപ്പെടുന്ന സാമഗ്രികളില്ലായ്കയോ അല്ല; അവയെ വേണ്ടുപോലെ ഉപയോഗിക്കുവാനുള്ള പരിചയക്കുറവുമാത്രമാണ്. നവീനവിദ്യാഭ്യാസത്തിന്റെ പ്രചാരം തുടങ്ങിയതോടുകൂടി പൌരസ്ത്യന്മാരും ഈ വക വിഷയങ്ങളെപ്പററി പര്യാലോചിച്ചുതുടങ്ങിയിരിക്കുന്നു. പൌരസ്ത്യപണ്ഡിതന്മാരിൽ അഗ്രിമനായ ശ്രീമാൻ ബാലഗംഗാധരതിലകരവർകൾ ഉണ്ടാക്കിയ ഒരു ഗ്രന്ഥത്തിൽ (1) ഈ ഉപന്യാസത്തിലെ പ്രകൃതവിഷയത്തെപ്പററി വിസ്തരിച്ചുനിരൂപിച്ചിട്ടുണ്ട്. പൌരസ്ത്യന്മാരെന്നല്ല പാശ്ചാത്യന്മാർകൂടി ബഹുമാനിച്ചുവരുന്ന ആ ഗ്രന്ഥത്തിലെ നിരൂപണം, ഈ വിഷയത്തെപ്പററി മററുള്ളവർ സിദ്ധാന്തിച്ചിട്ടുള്ളതിനെക്കാൾ അധികം യുക്തിയുക്തവും ആലോചനാപൂർവ്വകവുമാകയാൽ അദ്ദേഹത്തിന്റെ അഭിപ്രായങ്ങളെക്കൂടി വായനക്കാരുടെ മുമ്പിൽ അവതരിപ്പിക്കുന്നതു ആവശ്യമാണെന്നു വിശ്വസിക്കുന്നു.

തിലകരവർകളുടെ അഭിപ്രായത്തിൽ ആര്യന്മാരുടെ പ്രഥമനിവാസസ്ഥലം ഉത്തരമേരു എന്ന പ്രദേശമാകുന്നു. വേദത്തിൽനിന്നും, "ആവേസ്താ" എന്നു പറയുന്ന പാർസിധർമ്മഗ്രന്ഥത്തിൽനിന്നും അനേകം വചനങ്ങളെ എടുത്തുകാട്ടിയുംകൊണ്ടാണ് അദ്ദേഹം സ്വസിദ്ധാന്തത്തെ വെളിപ്പെടുത്തിയിരിക്കുന്നതു. അനുഹിമമായിരുന്ന കാലത്തിൽ (ഇൻർഗ്ലേസിയൽ പെരിയോഡ്) ആര്യന്മാർ ഉത്തരമേരുവിൽ പാർത്തിരുന്നുവെന്നാണ് അദ്ദേഹം കാണിച്ചിട്ടുള്ളത്. പിന്നെ നൈസർഗ്ഗികങ്ങളായ കാരണങ്ങളാൽ ഉത്തരമേരുവിൽ മഞ്ഞുനിറഞ്ഞതുകൊണ്ടു അവിടെ പാർക്കുവാൻ നിവൃത്തിയില്ലാതെയായി. അപ്പോൾ അവിടംവിട്ട് ആര്യന്മാർ ഏഷ്യയിലെക്കും യൂറോപ്പിലെക്കും കടന്നുകൂടി. ഇതാകുന്നു തിലകരവർകളുടെ അഭിപ്രായം.

തിലകരവർകൾ തന്റെ നിരൂപണത്തിന്റെ ആരംഭത്തിൽ മേരുവിന്റെയും അതിന്നടുത്ത പ്രദേശത്തിന്റെയും സ്വാഭാവികാവസ്ഥയെ കാണിച്ചിരിക്കുന്നു. അനന്തരം വേദവചനത്തെ എടുത്തുകാട്ടി, അതു വൈദികന്മാരായ ഋഷികൾക്കറിവുണ്ടായിരുന്നുവെന്നും നിർണ്ണയിച്ചിരിക്കുന്നു. മേരുവിൽ ആറുമാസം പകലും ആറുമാസം രാത്രിയുമാകുന്നു. ദേവ

(1) ആർട്ടിക്‌ഹോം ഇൻ ദി വേദാസ്

തന്മാരുടെ ദിവാരാത്രവിഭാഗവും ഇതുതന്നെയാണ്. ദേവതമാൎക്ക ആറ
മാസം രാവും ആറമാസം പകലുമാണെന്നു ഇന്ത്യക്കാരും പാൎസികളും
മാത്രമല്ല യൂറോപ്യന്മാൎപോലും വിശ്വസിച്ചുവരുന്നു. ഋഗ്വേദത്തിൽ ഉ
ഷശ്ശബ്ദം പ്രായേണ ബഹുവചനാന്തമായിട്ടാണു കാണുന്നതു. ഇതിൽ
നിന്നു, അനേകം ഉഷസ്സുകൾ ഒന്നായികൂടുന്നുവെന്നു തെളിയുന്നു. വേ
ദത്തിൽതന്നെ മറ്റൊരേടത്തു ഉഷസ്സുകൾ മുപ്പതെന്നു കാണിച്ചിട്ടുണ്ടു.
ചിലദിക്കിൽ ഉഷസ്സിന്റെ പ്രഥമപ്രകാശത്തിന്നും സൂൎയ്യോദയത്തിന്നും
ഇടയിൽ ദീൎഘമായ വ്യവധാനത്തെ വൎണ്ണിച്ചിരിക്കുന്നു. ഒരേടത്തു ഉഷ
സ്സു ചക്രംപോലെ പരിവൎത്തിക്കുന്നതായിപ്പറഞ്ഞിരിക്കുന്നു. ഇതെല്ലാം
മേരുവിങ്കലല്ലാതെ മറ്റൊരുദിക്കിൽ സംഭവിക്കാവുന്നതല്ല. ഋഗ്വേദത്തിൽ,
വളരെക്കാലം നീണ്ടുനില്ക്കുന്ന പകലിനേയും, പകലോളം ദീൎഘപ്പെട്ട
രാത്രിയേയും, അഞ്ചു ഋതുക്കളെക്കൊണ്ടവസാനിക്കുന്ന സംവത്സരത്തേ
യും പറഞ്ഞിട്ടുണ്ടു. അക്കാലങ്ങളിൽ വാൎഷികമായ യാഗം ഒമ്പതോ
പത്തോ മാസംകൊണ്ടാണു കാലംകൂടിയിരുന്നതു. അല്ലാതെ ഇപ്പോഴ
ത്തെപ്പോലെ പന്ത്രണ്ടുദിവസംകൊണ്ടു യാഗം അവസാനിച്ചിരുന്നില്ല.
എന്നുമാത്രമല്ല; അക്കാലത്തു നൂറരാത്രികൊണ്ടു കാലംകൂടാവുന്ന യാഗം
കൂടി ദീൎഘകാലത്തേക്കു നീണ്ടുനില്ക്കുന്ന രാത്രിയിലാണു നടന്നുവന്നിരു
ന്നതു. ദീൎഘതമസ്സിന്റേയും, അദിതിപുത്രന്മാരുടേയും, മററുചിലരുടേയും
കഥകളിൽനിന്നു, ഈ സംഗതികളെല്ലാം വൈദികന്മാരായ ഋഷികളാൽ
അറിയപ്പെട്ടിരുന്നുവെന്നു തെളിയുന്നുണ്ടു. അരക്കൊല്ലംചെല്ലുന്ന പക
ലും, അത്രതന്നെ വലിപ്പമുള്ള രാവും, അത്രയും കാലം പരിവൎത്തിക്കുന്ന
ഉഷസ്സും, മററു മേരുവിന്നേയും അതിന്നടുത്ത പ്രദേശത്തേയും സൂചിപ്പി
ക്കുന്നവയാകുന്നു. വേദങ്ങളിലും, ആൎയ്യന്മാരുടെ മററുഗ്രന്ഥങ്ങളിലും
കാണുന്ന വിവരണംകൊണ്ടും, ആൎയ്യന്മാർ മേരുപ്രദേശത്തെ വിട്ടൊഴിഞ്ഞു
വളരെക്കാലം കഴിഞ്ഞതിന്നുശേഷം ഋഷികൾ അതിനെ വൎണ്ണിച്ചസമയ
ത്തു, അവൎക്ക ജനശ്രുതികളിൽനിന്നു ആ സംഗതികളെല്ലാം വിചാരമുണ്ടാ
യിരുന്നുവെന്നു നിശ്ചയിക്കാവുന്നതാകുന്നു. തിലകരവൎകൾ ഈ സംഗ
തിയെ പാൎസിധൎമ്മഗ്രന്ഥത്തെ (ആവേസ്താ) അടിസ്ഥാനപ്പെടുത്തിയും
സ്ഥാപിച്ചിട്ടുണ്ടു. തന്റെ സിദ്ധാന്തത്തെ സമൎത്ഥിപ്പാനായി വേദത്തി
ൽനിന്നും "ആവേസ്ത"യിൽനിന്നും ഹിന്തുക്കളുടേയും പാൎസികളുടേയും
പൌരാണികകഥകളെ എടുത്തുകാട്ടി, വൈദികയുഗത്തിന്നുകൂടി വളരെ
ക്കാലംമുമ്പു മേരുവിങ്കലും അതിന്നടുത്തും ആൎയ്യന്മാർ പാൎത്തിരുന്നുവെന്നു

തെളിയിച്ചിട്ടും ഉണ്ട്. ഭാഷാതത്വജ്ഞന്മാരും ചില പ്രാചീനചിഹ്നങ്ങളേയും ആലോചിച്ച് യൂറോപ്പിലായിരുന്നു ആൎയ്യന്മാരുടെ മൂലസ്ഥാനമെന്നു പാശ്ചാത്യവിദ്വാന്മാർ പറയുന്നുണ്ടെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. തിലകരവർകളാകട്ടെ അതിനെക്കാൾ കുറച്ചുകൂടി മേലയാണ് ആൎയ്യന്മാരുടെ സ്ഥാനമെന്നു നിർദ്ദേശിച്ചിരിക്കുന്നു.

ഇക്കാലത്തു മേരുപ്രദേശത്തിൽ എങ്ങും ഇടതിങ്ങിനിറഞ്ഞിരിക്കുന്ന മഞ്ഞുകൊണ്ടു മനുഷ്യർക്കു താമസിപ്പാൻ നിവൃത്തിയില്ല. അതിനാൽ അവിടെയാണു പ്രചീനാൎയ്യന്മാർ പാൎത്തിരുന്നതെന്നു പറയുന്നതു അസംഭാവ്യമല്ലയോ? ഈ ശങ്കയെ സമാധാനിക്കുവാനായി തിലകരവർകൾ ഭൂതത്വശാസ്ത്രജ്ഞന്മാരുടെ അഭിപ്രായങ്ങളെ അനുസരിച്ചിരിക്കുന്നു. അദ്ദേഹം ഇതിന്നു പറയുന്ന സമാധാനം ശാസ്ത്രജ്ഞന്മാരെ നല്ലവണ്ണം രസിപ്പിക്കത്തക്കതാകുന്നു. ഹൈമയുഗ (ഗ്ലേസിയൽ പെരിയോഡ്)ത്തിന്നു മുമ്പു ഭൂമിയുടെ അനേകംഭാഗങ്ങൾ കടൽവെള്ളത്തിൽ മുങ്ങിപ്പോയസമയം മേരുവിന്റെ പ്രാകൃതികാവസ്ഥ ഇപ്പോഴുള്ളതുപോലെയായിരുന്നില്ല. അപ്പോൾ അത്ര അധികം ശീതവും അത്യുഷ്ണവുമല്ലാതിരുന്നതിനാൽ മനുഷ്യർക്കു താമസിപ്പാൻ കൊള്ളരുതാത്തതായിരുന്നില്ല. പിന്നെ ഹൈമയുഗം ആരംഭിച്ചതിന്നുശേഷം ആ അവസ്ഥക്കു വ്യത്യാസം വന്നു; എല്ലാടവും മഞ്ഞുനിറഞ്ഞുവശായി. ആ അവസരത്തിലാണ് ആൎയ്യന്മാർ അവിടംവിട്ടു മററു ദിക്കുകളിലേക്കു പോയതു. മഞ്ഞിന്റെ ബാധനിമിത്തം ആൎയ്യന്മാരുടെ വാസഭൂമിക്കു നാശംവന്നതായി "ആവേസ്ത"യിൽ പ്രസ്താവിച്ചിരിക്കുന്നു. ഒടുവിൽ തിലകരവർകൾ ജ്യോതിശ്ശാസ്ത്രത്തിലെ പ്രമാണങ്ങളെ എടുത്തുപന്യസിച്ചു, വൈദികയുഗത്തിലെ നക്ഷത്രസ്ഥിതികളെ ഗണിച്ചുണ്ടാക്കി കാലനിൎണ്ണയം ചെയ്തു, ഭൂതത്വശാസ്ത്രജ്ഞന്മാർ ഹൈമയുഗത്തിന്റെ കാലം നിശ്ചയിച്ചിട്ടുള്ളതിന്നും അദ്ദേഹം ഗണിച്ചുണ്ടാക്കിയതിന്നും തമ്മിൽ വാസ്തവത്തിൽ യാതൊരു വിരോധവുമില്ലെന്നു സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.

മേൽപ്പറഞ്ഞ പ്രമാണങ്ങളെക്കൊണ്ടു മേരുവിലോ അതിന്നടുത്തദിക്കുകളിലോ ആണ് ആദ്യം ആൎയ്യന്മാർ പാൎത്തിരുന്നതെന്നു സ്ഥാപിച്ചതിന്നുശേഷം തിലകരവർകൾ ഇങ്ങിനെ ഒരു ശങ്കയെ പുറപ്പെടുവിച്ചിരിക്കുന്നു:— ഉത്തരമേരുവിൽ ഏതുദിക്കിലായിരുന്നു ആൎയ്യന്മാർ പാൎത്തിരുന്നതു—യൂറോപ്പിന്റെ ഉത്തരദിക്കിലോ, അതോ ഏഷ്യയുടെ ഉത്തരദിക്കിലോ? ഈ ശങ്കക്കു അദ്ദേഹംതന്നെ സമാധാനംകൊടുത്തിട്ടുള്ളതിൽ,

ഈ വിഷയത്തിൽ തിച്ച്യമായ ഒരു സിദ്ധാന്തം പുറപ്പെടുവിക്കുവാൻ സാധിക്കയില്ലെങ്കിലും വേദത്തിലും "ആവേസ്ത"യിലും കാണുന്നപ്രമാണങ്ങളെക്കൊണ്ടു നോക്കിയാൽ ഏഷ്യയുടെ ഉത്തരഭാഗംതന്നെയായിരുന്നു ആൎയ്യന്മാരുടെ മൂലസ്ഥാനം എന്നറിവാൻ കഴിയുന്നുണ്ട് എന്നു പ്രസ്താവിച്ചിരിക്കുന്നു.

കെ. വി. എം.

# പദ്യകാവ്യം

എല്ലാ സാഹിത്യങ്ങളിലും ഒന്നാമതായി ഉണ്ടായിട്ടുള്ള ഗ്രന്ഥങ്ങളിലധികവും പദ്യമയങ്ങളായിട്ടാണു കാണപ്പെടുന്നത്. അതുകൊണ്ടു സാഹിത്യത്തിന്റെ പ്രഥമവയസ്സു പദ്യസമൂഹരൂപമാണെന്നു വരുന്നു. പദ്യപ്രചുരമായ സാഹിത്യം പ്രഥമവയസ്സു കഴിയാത്തതാണെന്നു അടക്കിപ്പറയുവാൻ പുറപ്പെടുന്ന ഒരുവൻ സംസ്കൃതത്തിൽ അതിപ്രണയമുള്ള വിദ്വാന്മാരുടെ ദൃഷ്ടിയിൽ ഒരു ഉന്മത്തനായി തീരുവാൻകൂടി എളുപ്പമുണ്ടെന്നതൊനറിയുന്നുണ്ട്. എന്നാൽ കാൎയ്യത്തിന്റെ സൂക്ഷ്മസ്ഥിതി എങ്ങിനെയാണെന്നാലോചിക്കുന്നതുകൊണ്ടു യാതൊരു ഹാനിയും വരുവാൻ ന്യായമില്ലല്ലൊ.

പദ്യമെന്നതു എന്താണ്? ഭാഷയെത്തന്നെ സംഗീതാനുഗുണമായി, അല്ലെങ്കിൽ സംഗീതസാകീൎണ്ണമായി പുറപ്പെടുവിക്കുകതന്നെ. പദ്യകാവ്യമെന്നതു സംഗീതസാഹിത്യങ്ങളുടെ സംമേളനരംഗമാണ്. അതിന്നു ഹൃദയാഹ്ലാദനത്തിന്നുള്ള പ്രത്യേകശക്തിയെ കൊടുക്കുന്നതും സംഗീതസംസ്പൎശം ഒന്നുമാത്രമാണ്. ഗദ്യകാവ്യംകൊണ്ടു രസിപ്പിക്കുന്ന കാൎയ്യം അത്ര എളുപ്പമല്ലെന്നു എല്ലാവൎക്കും അറിയാമല്ലൊ.

സംഗീതത്തിന്റെ ജീവൻ എന്താകുന്നു? മനസ്സിന്നുള്ള അതിമാത്രമായ ആഹ്ലാദംതന്നെ. മനസ്സിന്നു പ്രസാദവും ആഹ്ലാദവുമുള്ളസമയത്തിൽ സംഗീതവാസന ലവലേശമില്ലാത്തവർകൂടി ചില സ്വരങ്ങളെ ആലപിക്കാറുണ്ട്. പാട്ടില്ലാത്തവർ നാട്ടിലില്ലെന്നു സാധാരണയായി പറയാറുണ്ട്. ഇതിന്റെ അൎത്ഥം ഏതെങ്കിലും ഒരുസമയത്ത് എല്ലാ

വക്കും ആഹ്ലാദമുണ്ടാകുമെന്നതുതന്നെ. അന്തഃകരണത്തിൽ നിറഞ്ഞു വഴിയുന്ന ആനന്ദമാണ് സംഗീതമായി പ്രകാശിക്കുന്നത്.

മേല്പറഞ്ഞ സംഗതികളെക്കൊണ്ടു ആനന്ദപരവശമായ ഹൃദയത്തിൽനിന്നു താനെ പുറപ്പെടുന്നതാണു പദ്യകാവ്യമെന്നു വന്നുവല്ലോ. അങ്ങിനെ പുറപ്പെടുന്ന പദ്യകാവ്യത്തിന്നുമാത്രമെ ചമൽകാരാതിശയം ഉണ്ടാകയുള്ളൂ. അതല്ലാതെ മനസ്സിനെ ക്ലേശിപ്പിച്ചുപുറപ്പെടുവിക്കുന്ന പദ്യകാവ്യം 'ഞെക്കിപ്പഴുപ്പിച്ച പഴം'പോലെതന്നെ ഇരിക്കുകയെ ഉള്ളൂ. പദ്യകാവ്യരചനയിൽ പ്രത്യേകമായി വേണ്ടതു മനസ്സിന്റെ ആഹ്ലാദാവസ്ഥയാകുന്നു. അതില്ലാത്ത ഒരുവന്റെ പദ്യകാവ്യം ഒരിക്കലും ശോഭിക്കയില്ല. ആഹ്ലാദമയമായിരിക്കുന്ന ചിത്തവൃത്തിയിൽ പ്രതിഫലിക്കുന്ന ഓരോ ഭാവങ്ങൾ ഓരോ മാതിരിയിലാണു പുറപ്പെടുക. അതുകൊണ്ടു ഹാസ്യരസവും ശോകരസവും ഒരേ വൃത്തത്തിൽ പ്രകാശിപ്പാൻ പാടില്ലെന്നാണു തോന്നുന്നത്. ഓരോ വൃത്തങ്ങൾക്കു പ്രത്യേകമുള്ള രസാനുഗുണ്യം കേവലപരിചയംകൊണ്ടു തോന്നുന്നതാണെന്നു ചിലർ അഭിപ്രായപ്പെടുന്നുണ്ട്. ഞാൻ അവരോടു യോജിക്കുന്നില്ല. അവരുടെ മതപ്രകാരം സന്തോഷത്തിൽ ചിരിക്കുന്നതും, ദുഃഖത്തിൽ കരയുന്നതും പരിചയംകൊണ്ടുതന്നെയായിരിക്കാം. എന്നാൽ പരിചയം നേരെ മറിച്ചാവാത്തത് എന്തുകൊണ്ടാണ്? ഇങ്ങിനെ ആലോചിക്കുമ്പോൾ പ്രകൃതിയിൽ തന്നെ സൂക്ഷ്മമായ കാരണവിശേഷം ഉണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അതുപോലെ കവിയുടെ അന്തരംഗത്തിൽനിന്നു നിരർഗ്ഗളമായി താനെ പ്രവഹിക്കുന്ന കവിതാമൃതം പ്രകൃതിനിയമത്താൽ മാത്രം ബന്ധിക്കപ്പെട്ടതാണെന്നാണ് എന്റെ അഭിപ്രായം.

ആഹ്ലാദമയമായ ചിത്തവൃത്തിയിൽനിന്നു പ്രവഹിക്കുന്ന കവിതാമൃതത്തിന്റെ പ്രാദുർഭാവം മനുഷ്യസമുദായത്തിന്റെ പ്രഥമദശയിൽ സുലഭമായി ഉണ്ടാവാനിടയുണ്ട്. ആദ്യകാലത്തിൽ മനുഷ്യസമുദായത്തിന്നു പിന്നീടുണ്ടാകുന്നമാതിരി ക്ലേശങ്ങളും സ്വൈരക്കേടുകളും ഉണ്ടാവാറില്ല. ഒരു മനുഷ്യന്നു ശൈശവത്തിൽതന്നെ സംസാരദുഃഖമുണ്ടാവാറില്ല. അതുപോലെതന്നെയാണു ഒരു സമുദായത്തിന്റെ സ്ഥിതിയും. അവക്കു പ്രകൃതിസിദ്ധമായ ചില ആവശ്യങ്ങളെ നിറവേറ്റുകയേ വേണ്ടു. അതു അക്കാലത്തു എത്രയോ എളുപ്പവുമാണ്. അതുകൊണ്ടു അധികകാലവും പ്രസന്നമായിരിക്കുന്ന അന്തരംഗം പ്രകൃതിയെക്കണ്ടാനന്ദിച്ചു 'കണ്ടതുപോലെ' വർണ്ണിക്കുവാൻ സജ്ജമായി പ്രവൃത്തിക്കുന്നു. അപ്പോഴാണു

സ്വതഃസിദ്ധമായ കവിത്വം പ്രകാശിക്കുന്നത്. അതിൻെറ ശ്രവണം പോലും ആഹ്ലാദത്തെ ഉണ്ടാക്കേണമെങ്കിൽ അതിൽ എത്രമാത്രം ആനന്ദം അടങ്ങിയിരിക്കണം? അതു സാന്ദ്രീഭൂതമായ ആനന്ദംതന്നെ എന്നു പറയാം.

മനുഷ്യന്നു ഐഹികസുഖങ്ങളിലും സൌകൎയ്യങ്ങളിലും ആഗ്രഹം വൎദ്ധിച്ചുവരുമ്പോൾ പ്രകൃതിതത്വത്തെ അറിവാനുള്ള അഭിലാഷവും ഉദ്യമവും ഉണ്ടാകുന്നു. അപ്പോൾ മനസ്സിന്നുള്ള സ്വാസ്ഥ്യം കുറഞ്ഞു പോകുന്നു. ക്ലേശം അധികരിക്കുന്നു. തത്വജ്ഞാനവും കവിത്വവും കൂടി ഒരിക്കലും ഒത്തുകൂടുകയില്ലെന്നുതന്നെ പറയാം. ജഗൽഗുരുവായ ശ്രീ ശങ്കരാചാൎയ്യസ്വാമികൾ ജ്ഞാനിയും കവിയുമായിരുന്നില്ലേ? ശരിതന്നെ. തത്വജിജ്ഞാസയും കവിതയുംകൂടി ഒരിക്കലും സഹവസിക്കയില്ല. ഒരു ജ്ഞാനി ബാലകനോടു തുല്യനാകുന്നു. കാമക്രോധാദികളെക്കൊണ്ടുള്ള കഴക്കവും, തത്വദൎശനത്തിന്നായി ശ്രമിക്കുമ്പോൾ അനുപദമുണ്ടാകുന്ന പരാജയംകൊണ്ടുള്ള ബുദ്ധിക്ഷയവും അവൎക്കു രണ്ടുപേൎക്കുമില്ല. അവർ അധികസമയങ്ങളിലും ആനന്ദഭരിതന്മാരാകുന്നു. "ക്ലിശ്യന്ത്യന്തരിതോ ജനഃ" എന്നതു എത്രയും യഥാൎത്ഥമായ സംഗതിയാണ്.

തത്വജിജ്ഞാസു പ്രകൃതിയോടു യുദ്ധംചെയ്യുന്ന വീരഭടനാകുന്നു. ആയാൾക്കു ഒരു സമയത്തെങ്കിലും സ്വാസ്ഥ്യമില്ല. ആയാളുടെ അന്തഃകരണം ഒരിക്കലും വിശ്രമിക്കയില്ല. യന്ത്രചക്രംപോലെ അതിവേഗത്തിൽ പ്രവൎത്തിച്ചുകൊണ്ടുതന്നെ ഇരിക്കും. ആയാൾക്കു കണ്ടെത്തുന്ന തത്വങ്ങളെ എഴുതിവെപ്പാൻപോലും അവകാശവും ക്ഷമയും ഇല്ല. അങ്ങിനെയുള്ളവന്നു കവിത്വം എങ്ങിനെ ഉണ്ടാകും?

അതുപോലെതന്നെ ലൌകികവ്യാപാരങ്ങളിൽ പ്രവൎത്തിച്ചു ബുദ്ധിമുട്ടുന്ന ജനസമുദായത്തിന്നും സ്വാസ്ഥ്യമുണ്ടാവാനവകാശമില്ല. അവൎക്കു കാൎയ്യം നോക്കുവാൻതന്നെ സമയമില്ലാതെവരുന്നു. ജോലിത്തിരക്കുള്ളവന്നു മോടിക്കിട കിട്ടുമോ? മോടിയുള്ള സാഹിത്യമാണു പദ്യകാവ്യം. അതു ജീവിതരണക്കളത്തിൽ ഇറങ്ങിയവൎക്കു ഉതകുകയില്ല. ബുക്കുകീപ്പിങ്ങും, ബാലൻസുഷീററു തയ്യാറാക്കേണ്ട രീതിയും പദ്യത്തിലെഴുതിയാൽ അൎത്ഥം മനസ്സിലാക്കാൻ ആയുസ്സു കളയേണ്ടിവരും. മററു പ്രവൃത്തിയില്ലാത്തവൎക്കു തൊട്ടതിനെല്ലാം ശ്ലോകവും,ശ്ലോകത്തിന്നൊരു വ്യാഖ്യാനവും, പോരെങ്കിൽ അതിന്നൊരുവ്യാഖ്യാനവും ഉണ്ടാക്കിക്കൊണ്ടിരിക്കാം. സംസ്കൃതസാഹിത്യത്തിലെ ചില ശാസ്ത്രകാരന്മാർപോലും ശ്ലോകവും വ്യാഖ്യാ

നവും വ്യാഖ്യാനവ്യാഖ്യാനവുമുണ്ടാക്കീട്ടുള്ളതുകണ്ടാൽ അവർ 'സമയം പോകാതെ' ബുദ്ധിമുട്ടിയ കൂട്ടരാണെന്നു തോന്നിപ്പോകും.

ആലോചന അധികമാകുന്തോറും കവിത്വം കുറഞ്ഞുപോകുന്നുവെന്നുള്ളതിലേക്കു പല ലക്ഷ്യങ്ങളുമുണ്ട്. സംസ്കൃതസാഹിത്യത്തിൽനിന്നു മേല്പറഞ്ഞ സംഗതി സ്പഷ്ടമാകുന്നുണ്ടെന്നു തെളിയിപ്പാൻകഴിയും. കേവലസ്തുതിരൂപങ്ങളും പ്രതിദിനസംഭവപ്രതിപാദകങ്ങളുമായ ഭാഗങ്ങളടങ്ങിയ ഋഗ്വേദം ഗാനാനുഗുണമായി പുറപ്പെട്ടിരിക്കുന്നതും, അഗാധമായ ആത്മതത്വത്തെ പ്രതിപാദിക്കുന്ന ഉപനിഷത്തുകൾ ഗദ്യരൂപമായി ഉണ്ടായിരിക്കുതും എന്റെ അഭിപ്രായത്തെ ദൃഢീകരിക്കുന്നതിലേക്കു വേണ്ടുവോളം സഹായിക്കുന്നു. സംസ്കൃതത്തിലുള്ള അധികം ശാസ്ത്രഗ്രന്ഥങ്ങളും ഗദ്യമയമാണെന്നുള്ളതും പ്രകൃതത്തിലേക്കു ചേരുന്ന സംഗതിയാണ്.

അതുകൊണ്ടു ഏതൊരു ഭാഷാസാഹിത്യത്തിൽ പദ്യകാവ്യം പ്രചുരമായിട്ടും ഗദ്യഗ്രന്ഥങ്ങൾ ദുർല്ലഭങ്ങളായും കാണപ്പെടുന്നുവൊ ആ ഭാഷ അതിന്റെ യൌവനാവസ്ഥയെ പ്രാപിച്ചിട്ടില്ലെന്നു വിചാരിപ്പാൻ മതിയായ കാരണമുണ്ടെന്നാണ് എന്റെ അഭിപ്രായം.

ഏ. എസ്സ്.

# വസൂരികീറിവെക്കൽ

മനുഷ്യൎക്കുണ്ടാകുന്ന വസൂരിക്കു പ്രതിവിധിയായി പശുവിന്റെ വസൂരിയെടുത്തു മനുഷ്യരുടെ ശരീരത്തിന്മേൽ കുത്തിവെക്കുന്ന സമ്പ്രദായം കണ്ടുപിടിച്ചിട്ട് ഇപ്പോഴേക്കു നൂററിലധികം കൊല്ലമായി. എല്ലാ പരിഷ്കൃതരാജ്യങ്ങളിലും ഇതൊരു സിദ്ധവിദ്യയാണെന്നു ജനങ്ങൾക്കു പരക്കെ ബോദ്ധ്യമാവുകയും, ഇതിന്നു വളരെ പ്രചാരം വരികയും ചെയ്തിരിക്കുന്നുതാനും. നമ്മുടെ ഇന്ത്യാരാജ്യത്തു ഇതിന്നു ഇനിയും വേണ്ടേടത്തോളം പ്രചാരം വന്നിട്ടില്ല. ഈ പോരായ്മ തീൎക്കണമെന്നുവിചാരിച്ച ബ്രിട്ടീഷുഗവൎമ്മേണ്ട് ഈയ്യിടെ അതിന്നു കുറെ നിഷ്കൎഷ തുടങ്ങീട്ടുണ്ട്. അതുകൊണ്ടു ഇപ്പോൾ വസൂരികീറിവെക്കുവാനുള്ള നിർബന്ധം ജനങ്ങളുടെമേൽ കുറെ അധികമായിരിക്കുന്നു. ഈ



നിർബന്ധം ബ്രിട്ടീഷുമലയാളത്തിലെ നമ്പൂതിരിമാരുടെ ഇല്ലങ്ങളിലേക്കു
കടന്നുചെന്നുതുടങ്ങി. അപ്പോഴക്കു പുതുതായ ഈ നടവടിയെക്കുറിച്ച്
അവൎക്കു വലിയ ആക്ഷേപങ്ങളും സങ്കടങ്ങളും ഉണ്ടായിത്തുടങ്ങുകയും
ചെയ്തു. "ഇതു പണ്ടില്ലാത്തതാണ്; ഇതിന്നു ഫലം ഉണ്ടോ ഇല്ലയൊ
എന്നു ഇനിയും നല്ല തീൎച്ചയായിട്ടില്ല; അന്യജന്തുവിന്റെ ചലമെടുത്തു
ശരീരത്തിൽച്ചേൎക്കുന്നതു ബ്രാഹ്മണ്യത്തിന്നു വിരോധമായിട്ടുള്ളതാകുന്നു"
എന്നാമാറാണ് അവർ പറയുന്നത്. ഈവക ആക്ഷേപങ്ങൾ അതി
നെപ്പററി വേണ്ടുംപോലെ ആലോചിക്കാത്തതുകൊണ്ടുണ്ടാകുന്നവയാ
ണെന്നാണു എനിക്കുതോന്നുന്നത്. അതുകൊണ്ട് അതിനെപ്പററി എ
ന്റെ അറിവിൽപ്പെട്ടേടത്തോളം ഞാൻ ഇവിടെ പ്രസ്താവിക്കാം.

വസൂരിവൎഗ്ഗത്തിൽ പലജാതിയുണ്ടെന്നും ഇവയിൽ ചിലതു നല്ലതാ
ണെന്നും മററുചിലതു ചീത്തയാണെന്നും ഈ നല്ലജാതിയും ചീത്തജാതി
യും തമ്മിൽ ശത്രുക്കളാണെന്നും മററും വസൂരിനോക്കിപ്പരിചയമുള്ള നാ
ടന്മാരുടെ ഇടയിൽ ഒരു വ്യവഹാരമുണ്ടല്ലൊ. നല്ലജാതിയായാൽ ശരീ
രത്തിന്മേൽ കുറച്ചെ ഉണ്ടാകയുള്ളു; അതുണ്ടായാൽപിന്നെ ചീത്തജാതി
യുണ്ടാകയില്ല എന്നുമാത്രമല്ല ചീത്തജാതിയുണ്ടായിപ്പഴുത്തു കലശലായി
കിടക്കുമ്പോൾതന്നെ നല്ലജാതി കുറച്ചുണ്ടായാൽ മറേറതിന്റെ ദോഷം
തീരുമെന്നു അവർ പറഞ്ഞുവരുമാറുണ്ട്. ഈ തത്വം പൂൎവ്വികന്മാർത
ന്നെ കണ്ടുപിടിച്ചിട്ടുണ്ടായിരുന്നു. അവൎക്ക് അതിൽ നല്ല വിശ്വാസവും
ഉണ്ടായിരുന്നു. ഒരുവന്നു നല്ലജാതി വസൂരിയുണ്ടായാൽ അതിൽനിന്നു
ചലമെടുത്തു സ്വസ്ഥന്റെമേൽകീറിവെച്ചു ലഘുവായ ഒരുമാതിരി കൃത്രി
മവസൂരിയുണ്ടാക്കി അവന്റെമേലിൽ വലിയതരം വസൂരിയുണ്ടാകുന്നതിൽ
നിന്നു രക്ഷപ്പെടുത്തുന്നതു പണ്ടുപണ്ടെ നടന്നിരുന്ന ഒരു നടവടിയാണ്.
ഈ നടവടി ആദ്യം ഹിന്തുക്കളുടെ ഇടയിലാണു നടന്നിരുന്നതെന്ന സം
ഗതി നമുക്കു അഭിമാനത്തിന്നൊരു കാരണമായിത്തീരുന്നു. ഹിന്തുക്കളി
ൽനിന്ന് ഇതു മഹമ്മദീയർ പഠിച്ചു വശമാക്കി തുൎക്കിരാജ്യത്തേക്കു കൊ
ണ്ടുപോയി. അവിടെ ധാരാളം നടപ്പായതിന്റെ ശേഷമാണു യൂറോ
പ്യന്മാരിതു തുടങ്ങിയത്. അവരുടെ ഇടയിൽ ഇതു തുടങ്ങിച്ചതു ധീര
യായ ഒരു യുവതിയാകുന്നു. ക്രിസ്ത്വാബ്ദം പതിനെട്ടാംനൂററാണ്ടിന്റെ ആ
ദ്യകാലത്തു ബ്രിട്ടീഷുരാജാവിന്റെ പ്രതിനിധിയായി തുൎക്കിയിൽ താമസി
ച്ചിരുന്നതു മൊണ്ടെഗു എന്നൊരാളായിരുന്നു. ഈയാളുടെ ഭാൎയ്യ അതി
വിദുഷിയും ധീരയും ജനോപകാരതല്പരയുമായ ഒരു സ്ത്രീയായിരുന്നു.

ഈ സ്ത്രീ ഭൎത്താവിനോടൊന്നിച്ചു തുൎക്കിയിൽ പാൎക്കുന്നകാലത്ത് അദ്ദേഹത്തിന്നു മുഹമ്മദിയർ വസൂരിക്കു പ്രതിവിധിയായി കീറിവെക്കുന്ന സമ്പ്രദായം കണ്ടുമനസ്സിലാക്കാൻ സംഗതിവന്നു. യൂറോപ്യന്മാർപലരും അതു മുമ്പു കണ്ടിട്ടുണ്ടായിരുന്നുവെങ്കിലും അതു നടത്തുവാൻ അവൎക്കാൎക്കും ധൈൎയ്യമുണ്ടായില്ല. ഈ സ്ത്രീയുടെ ധൈൎയ്യം ഈ സംഗതിയിൽ നല്ലവണ്ണം പ്രകാശിച്ചു. ഇതുകൊണ്ടു ഗുണമുണ്ടെന്നു കണ്ടഉടനെ അദ്ദേഹം തന്റെ മകനെ കീറിവെപ്പിച്ചു. അതിന്റെശേഷം ഈ വിദുഷി ഇതിന്റെ ഗുണങ്ങളെപ്പററി ഇംഗ്ലണ്ടിലുണ്ടായരുന്ന തന്റെ സ്നേഹിതന്മാൎക്കായും പത്രങ്ങളിലെക്കായും അനേകം ലേഖനങ്ങൾ എഴുതി അയച്ചു. തനിക്കു നാട്ടിലേക്കുപോകുവാൻ അവസരം കിട്ടിയപ്പോൾ താൻ അവിടെച്ചെന്നു ഈ നടവടി അവിടെ പ്രചരിപ്പിക്കുവാൻവേണ്ടി മനസ്സുകൊണ്ടും വാക്കുകൊണ്ടും കൎമ്മംകൊണ്ടും കഴിയുന്ന യത്നമെല്ലാം ചെയ്യുകയും ചെയ്തു. ഈ സ്ത്രീയുടെ ഉത്സാഹംകൊണ്ടു ജനങ്ങളുടെ ഇടയിലും ഉത്സാഹവും ധൈൎയ്യവും ഉണ്ടായിത്തുടങ്ങി. ചില പ്രമാണികളെല്ലാംകൂടി ഈ വിദ്യ ചിലരുടെ മേൽ പരീക്ഷിച്ചുനോക്കുവാനുറച്ചു. ആദ്യം ചില കുററക്കാരുടെമേലാണ പരീക്ഷിച്ചത്. ഇവൎക്ക വലിയദോഷമൊന്നും കൂടാതെകഴിഞ്ഞു. അതിന്റെശേഷം നന്നെ ദരിദ്രന്മാരും ഉടമസ്ഥനില്ലാത്തവരുമായ ചില കുട്ടികളുടെമേൽ പരീക്ഷിച്ചു. അവൎക്കും വൈഷമ്യമൊന്നും ഉണ്ടായില്ല. അതിൽപിന്നെ ചില പ്രഭുക്കന്മാർ ഇതു അവരവരുടെമേൽത്തന്നെ വെച്ചുനോക്കി. ഒടുവിൽ രാജാവുതന്നെ തന്റെ കുടുംബത്തിലുള്ള രാജകുമാരന്മാരുടെമേൽ കീറിവെപ്പിച്ചു. ഇത്രത്തോളമായപ്പോഴക്കു ജനങ്ങൾക്കു ഇതിനെപ്പററിയുള്ള വിശ്വാസക്കേടെല്ലാം തീരെ നീങ്ങിപ്പോയി. എല്ലാവരും വസൂരികീറിവെപ്പിക്കുവാൻ തുടങ്ങുകയും ചെയ്തു.

മനുഷ്യവസൂരിയെടുത്തു മനുഷ്യന്നുകീറിവെക്കുന്ന സമ്പ്രദായം മേൽപറഞ്ഞപ്രകാരം ഇംഗ്ലണ്ടിൽ ധാരാളം നടപ്പായതിന്റെ ശേഷം യൂറോപ്പിലുള്ള ശേഷംരാജ്യക്കാർ അതു തങ്ങളുടെ ഇടയിലെക്കു കൊണ്ടുചെന്നു നടപ്പാക്കി. ഇതിന്റെ ആവിൎഭാവത്തിന്റെ പിന്നീടു ആദ്യകാലങ്ങളിൽ ആളുകളുടെ ഇടയിൽ വസൂരികൊണ്ടുള്ള മരണത്തിന്നു വളരെ കുറവു കണ്ടിരുന്നുവെങ്കിലും ഇതിന്നു സ്വതസ്സിദ്ധങ്ങളായ ചില ന്യൂനതകൾ ഉണ്ടായിരുന്നില്ലെന്നില്ല. മേൽപ്രകാരം കീറിവെച്ചുവന്നു ഒരുമാതിരി വസൂരിയുണ്ടാകും. ഈ വസൂരിക്കു സാധാരണയായി പ്രാണഹാനിവരുത്തത്തക്ക ശക്തിയുണ്ടാവില്ലെങ്കിലും ജനങ്ങൾക്കു വൈരൂപ്യം വരുത്തുവാൻ

മതിയായ കരുത്തുണ്ടാവും. ചില സമയങ്ങളിൽ കീറിവെക്കപ്പെടുന്ന ശരീരത്തിന്റെ ദോഷങ്ങൾ വല്ലാതെ കോപിച്ച വലിയതരം വസൂരിതന്നെ ഉണ്ടായി എന്നും വരും. ഒരു ശരീരത്തിന്മേൽ കീറിവെച്ചിട്ടുണ്ടായ ലഘുവസൂരി വേറെയൊരു ശരീരത്തിന്മേൽ പകരുന്നതായാൽ രണ്ടാമത്തെ ശരീരത്തിന്ന മഹാകഠിനമായ വസൂരിയുണ്ടാകുവാനാണെളുപ്പം. ഈ വകയാണ മനുഷ്യവസൂരി കീറിവെക്കുന്നതിൽനിന്നുണ്ടാകുന്ന ദോഷങ്ങൾ. ഇതെല്ലാം അല്പകാലത്തിന്നുള്ളിൽ യൂറോപ്പിലെല്ലാടിക്കിലും നല്ലവണ്ണം അനുഭവപ്പെടുകയും ചെയ്തു. ഇതിന്റെശേഷം ഈവക ദോഷങ്ങളൊന്നുമില്ലാത്ത വല്ല വിദ്യയും കണ്ടുപിടിപ്പാനായി അതാതുദിക്കിലുള്ള വൈദ്യന്മാർ യത്നം ചെയ്തുതുടങ്ങി. ഈ യത്നത്തിന്റെ ഫലമാണ നമ്മുടെ ഇടയിൽ ഇപ്പോൾനടപ്പുള്ളവിധം ഗോവസൂരികീറിവെക്കുക എന്ന സമ്പ്രദായം. ഇതു കണ്ടുപിടിച്ചു ജനങ്ങൾക്കുപകാരമാക്കിത്തീർത്ത് അതുകൊണ്ടു കീർത്തിയും പണവും സമ്പാദിക്കുവാനുള്ള ഭാഗ്യം ഡന്നർ എന്നു പേരായ ഒരു ഇംഗ്ലീഷുവൈദ്യനാണുണ്ടായത്.

ഈ ഡന്നരുടെ ജനനം ക്രിസ്ത്വാബ്ദം ൧൭൪൯-ാമതിലായിരുന്നു. ഇയ്യാൾ ചെറുപ്പത്തിൽത്തന്നെ വൈദ്യവിഷയത്തിൽ തനിക്കുണ്ടായിരുന്ന വാസനയെ പ്രദർശിപ്പിച്ചതുകൊണ്ടു ആയാളുടെ രക്ഷിതാവായിരുന്ന മൂത്ത ജ്യേഷ്ഠൻ ഈ ശാസ്ത്രം പഠിക്കുവാനും പരിചയിപ്പാനുംവേണ്ടി ആയാളെ ലഡ്‌ലൊ എന്നുപേരായ ഒരു വൈദ്യന്റെ അരികെകൊണ്ടയാക്കി. അങ്ങിനെ ഡന്നർ ലഡ്‌ലോവിന്റെ ഒരുമിച്ചു പാൎക്കുന്നകാലത്തു ഒരുദിവസം ഒരു യുവതി തനിക്കുണ്ടായിരുന്ന ഒരു വ്യാധി ആ വൈദ്യനെക്കൊണ്ടു ചികിത്സിപ്പിച്ചാൽകൊള്ളാമെന്നുകരുതി അവിടെചെന്നു. വൈദ്യൻ ദീനംകണ്ടുഉടനെ അതു വസൂരിയാണെന്നുപറഞ്ഞു. ഇതുകേട്ടപ്പോൾ ആ യുവതി "അങ്ങിനെവരുവാൻ തരമില്ല. എനിക്കു ഗോവസൂരിയുണ്ടായിരിക്കുന്നുവല്ലൊ" എന്നുത്തരംപറഞ്ഞു. ഗുരുവിന്റെ അരികെ നിന്നിരുന്ന ഡന്നർ ഇതുകേട്ടു. ഗോവസൂരി മനുഷ്യവസൂരിയുടെ ശത്രുവാണെന്നും അതുണ്ടായാൽപിന്നെ മനുഷ്യവസൂരിയുണ്ടാവില്ലെന്നും ആയാളുടെ നാട്ടിലുണ്ടായിരുന്ന ഒരു സംസാരം ഡന്നർ മുമ്പുതന്നെ കേട്ടിട്ടുണ്ടായിരുന്നു. എന്നാൽ ഈ സ്ത്രീ ഇതു പറഞ്ഞപ്പോഴാണ ആയാൾക്കു അതൊന്നുപരീക്ഷിച്ചു ജനങ്ങൾക്കുപകാരമാക്കിത്തീർത്താൽ നന്നായിരുന്നുവെന്നു തോന്നിയത്. ഈ അഭിപ്രായം തന്റെ ഗുരുവിനോടു പറഞ്ഞപ്പോൾ ആ മഹാൻ അതത്ര സാരമാക്കിയില്ല. എങ്കിലും ബുദ്ധിക്ഷ

യമൊന്നും കൂടാതെ അതു താൻതന്നെ പരിക്ഷിച്ചുനോക്കുവാൻ ഝന്നർ തിച്ചയാക്കി. അന്നുമുതൽ ആ ഒരു വിഷയത്തിൽതന്നെയായി ആയാളുടെ പ്രധാനശ്രദ്ധ. അല്പകാലംകഴിഞ്ഞപ്പോൾ ആയാൾ ലഡ് ലൊവിനെവിട്ടു ലണ്ടൻപട്ടണത്തിൽപോയി അവിടെയുണ്ടായിരുന്ന പ്രസിദ്ധനായ ഹണ്ടർ എന്നൊരു വലിയവിദ്വാൻെറ ശിഷ്യസ്ഥാനം അംഗീകരിച്ചു. ഒരുദിവസം ആയാൾ ഗോവസൂരിയെപ്പററി ഹണ്ടരോടുപറഞ്ഞു അതിന്നു ഹണ്ടർ "ആട്ടെ തരക്കേടില്ല. ക്ഷമയോടെ ആലോചിച്ചുനോക്കണം" എന്നാണുത്തരംപറഞ്ഞത്. ഇതുകേട്ടപ്പോൾ ഝന്നൎക്കു മുമ്പിലുണ്ടായിരുന്നതിലധികം ഉത്സാഹംകൂടി. പിന്നെയും അതിനെപ്പററി അന്വേഷണങ്ങളും പരിക്ഷകളും നടത്തുവാനാരംഭിക്കുകയും ചെയ്തു.

ഗോവസൂരി രണ്ടുതരമുണ്ടെന്നും അവയിൽ ഒന്നിന്നുമാത്രമെ മനുഷ്യവസൂരി തടുപ്പാനുള്ള ശക്തിയുള്ളുവെന്നുമായിരുന്നു ജനങ്ങളുടെ ഇടയിലുണ്ടായിരുന്ന സംസാരം. ഇതു തിച്ചപ്പെടുത്തുവാനായിരുന്നു ഝന്നരുടെ ആദ്യത്തെ ഉത്സാഹം. ഇതിന്നായി ആയാൾ പല പരീക്ഷകളും അന്വേഷണങ്ങളും നടത്തി. ഒടുവിൽ ഗോവസൂരിഒരുവിധമെ ഉള്ളുവെന്നും അതു മനുഷ്യവസൂരിക്കു മതിയായ പ്രതിവിധിയാണെന്നും ആയാൾ തിച്ചയാക്കി. മനുഷ്യവസൂരി തടുപ്പാൻ ശക്തിയില്ലാത്ത ഒരുതരം ഗോവസൂരിയുണ്ടെന്നു പറയുന്നതു വാസ്തവത്തിൽ ഗോവസൂരിയല്ല; എന്നാൽ കുതിരക്കുണ്ടാവുന്ന ഒരുതരം വസൂരിയാണെന്നു ആയാൾ വഴിപോലെ തെളിയിച്ചു. ഈ അശ്വവസൂരിയും ഗോവസൂരിയും സാധാരണദൃഷ്ടികൊണ്ടുനോക്കുമ്പോൾ ഒരുപോലെ ഇരിക്കുമെങ്കിലും ശാസ്ത്രദൃഷ്ടികൊണ്ടുനോക്കുമ്പോൾ അവതമ്മിൽ ചില വ്യത്യാസങ്ങളുമുണ്ടെന്നായിരുന്നു ആയാളുടെ വാദം. ഈ വാദത്തെ സമൎത്ഥിപ്പിക്കുവാൻവേണ്ടി ആയാൾ താൻ നടത്തിയ അന്വേഷണങ്ങളും പരിക്ഷകളും അവയുടെ ഫലങ്ങളും അവയിൽനിന്നു ആയാൾചെയ്ത ഊഹാപോഹങ്ങളും എല്ലാംകൂടി ഒരു പുസ്തകം അച്ചടിപ്പിച്ചു പ്രസിദ്ധംചെയ്തു. ഇതിന്നുപുറമെ ജനങ്ങൾക്കു വിശ്വാസംതോന്നിക്കുവാൻവേണ്ടി തൻെറ മക്കളുടെമേലെല്ലാം ഗോവസൂരി കീറിവെച്ചു. ഇതുകൊണ്ടൊന്നും ജനങ്ങൾക്കു ഗോവസൂരിയുടെമേൽ മുമ്പിലത്തെക്കാൾ അധികം ഒരു വിശ്വാസവും ഉണ്ടായില്ല. തൻെറ കുടുംബത്തിൽ ഉൾപ്പെടാത്ത ഒരാളുടെയെങ്കിലും ശരീരത്തിൽ ഗോവസൂരികുത്തിവെപ്പാൻതരമായാൽ കൊള്ളാമെന്നുവിചാരിച്ചുകൊണ്ടുതന്നെ ഝന്നൎക്കു വളരെക്കാലം കഴിക്കേണ്ടിവന്നു. ഒടുവിൽ ഫിപ്സ് എന്നൊരാളെ

കിട്ടി. ആയാളുടെമേൽ ഗോവസൂരിവെടിപ്പായി കീറിവെച്ചു ഫലിപ്പിച്ചു. അതുണങ്ങിയതിന്റെ ശേഷം മനുഷ്യവസൂരിയെടുത്തു കീറിവെച്ചുനോക്കി. മനുഷ്യവസൂരി ഫിപ്സിന്നു യാതൊരുപദ്രവവും ചെയ്തില്ല. ഇതുകഴിഞ്ഞപ്പോൾ താൻ വളരെക്കാലം അദ്ധ്വാനിച്ചു കണ്ടുപിടിച്ച സാധനത്തിന്റെ ഗുണദോഷത്തെപ്പറ്റി ഒരാളെങ്കിലും സാക്ഷിപറയുവാനുണ്ടായല്ലോ എന്നു വിചാരിച്ചു ഝന്നൎക്കു വളരെ സമാധാനമാവുകയും ചെയ്തു.

ഫിപ്സിന്റെമേൽ ചെയ്ത പരീക്ഷ ആയാൾക്കൊരു ദോഷവും ചെയ്യാതെ കഴിഞ്ഞുകൂടിയതിന്റെശേഷം ഝന്നൎക്കു മനുഷ്യരുടെമേൽ ധാരാളം പരീക്ഷ ചെയ്വാൻ തരംവന്നു. ഇതെല്ലാം നല്ലവണ്ണം ഫലിച്ചുവിവരം എണ്ണ വെള്ളത്തിൽപരക്കുംപോലെ ജനങ്ങളുടെ ഇടയിൽ പരന്നുകഴിഞ്ഞു. ഈ സമയംതന്നെ ഝന്നർ ഗോവസൂരിയെപ്പറ്റി എഴുതിയ പുസ്തകവും ആളുകളുടെ കയ്യിൽ വന്നുചേൎന്നു. ഇതെല്ലാംകൂടി ചേൎന്നപ്പോഴക്കു ജനങ്ങൾക്കു ഗോവസൂരിയെപ്പറ്റിയുണ്ടായിരുന്ന വിശ്വാസക്കേടു ക്രമേണ പോയിത്തുടങ്ങിയെന്നുമാത്രമല്ല തങ്ങളുടെമേൽതന്നെ കീറിവെക്കുവാനുള്ള മോഹം ക്രമത്തിൽ വൎദ്ധിച്ചുതുടങ്ങുകയും ചെയ്തു. അപ്പോഴക്കു വേറെചില തടസ്ഥങ്ങൾ അതിന്നുവന്നുസംഭവിച്ചു. അക്കാലത്തുണ്ടായിരുന്ന വൈദ്യന്മാൎക്കു ഇതത്ര സമ്മതമായിരുന്നില്ല. അവർ ഗോവസൂരി കീറിവെക്കുന്നതുകൊണ്ടു യാതൊരുഫലവും ഇല്ലെന്നും ഉണ്ടാവാൻ തരമില്ലെന്നും തെളിയിക്കുവാൻവേണ്ടി തങ്ങളുടെ വൈദ്യശാസ്ത്രപാണ്ഡിത്യം മുഴുവൻ പ്രകടിപ്പിച്ചുതുടങ്ങി. ഇക്കൂട്ടത്തിൽ അന്നു പ്രസിദ്ധന്മാരായ വൈദ്യന്മാരിൽ മുക്കാലുംപേർ ഒതുങ്ങിയതിനാൽ ഈ പ്രതിവാദം കടന്നുകൂടുവാൻ ഝന്നൎക്കു വലിയ പ്രയാസമായിത്തീൎന്നു. ശത്രുക്കളുടെ ആക്ഷേപങ്ങൾക്കുപുറമെ സ്വപക്ഷക്കാരുടെ അധികമായ സ്തുതിയും ഝന്നൎക്കു വലിയ ദോഷമായിക്കലാശിച്ചു. എന്തിനെന്നാൽ ഈ സ്വപക്ഷ്യന്മാർ ഗോവസൂരിയിൽഭ്രമിച്ചു് അതിനില്ലാത്തഗുണങ്ങൾകൂടിയുണ്ടെന്നു ഘോഷിച്ചുതുടങ്ങി. ഈ ഗുണങ്ങളൊന്നും കാണാഞ്ഞപ്പോൾ അതിന്നു സ്വതസ്സിദ്ധങ്ങളായ ഗുണങ്ങളെപ്പറ്റിത്തന്നെ ആളുകൾക്കു സംശയമായിത്തീൎന്നു. ഇതിന്നുംപുറമെ അജ്ഞാനതിമിരംകൊണ്ടു രണ്ടുകണ്ണും മൂടങ്ങിക്കിടക്കുന്ന പാമരന്മാരുടെ ഇടയിൽ വേറെചില സംസാരങ്ങളും ഉണ്ടായിരുന്നു. ഗോവസൂരി കീറിവെച്ചാൽ മനുഷ്യർ കാളകളായിത്തീരുമെന്നായിരുന്നു അവയിലൊന്നു്. "പശുവിന്റെ ദുഷ്ടരക്തം മനുഷ്യരക്തത്തിൽചേൎന്നാൽ മനുഷ്യന്റെ മുഖമെല്ലാം വസൂരിപൊങ്ങും. അതു

നല്ലവണ്ണം ഉണങ്ങുംപോഴക്കു മുഖത്തിന്റെ ആകൃതി ഒരു കാളയുടേതി
നെപ്പോലെയാകും. തലയിൽ വലിയ രണ്ടു പൊള്ളകനുണ്ടാകും. അതു
പൊട്ടി അതിന്റെ ഉള്ളിൽനിന്നു രണ്ടു കൊമ്പു മുളക്കും. മനുഷ്യശബ്ദമെ
ല്ലാംപോയി മൂരിമുക്രയായിത്തീരും" ഇങ്ങിനെയാകുന്നു അന്നു അതി
നെപ്പററി നടന്നിരുന്ന ചില സംസാരങ്ങൾ. ഈവക സംസാരങ്ങൾ
ആളുകൾ വിശ്വസിച്ചിരുന്നുവെന്നുകേൾക്കുമ്പോൾ ഇക്കാലത്തുള്ള നമു
ക്കു വലിയ അത്ഭുതം തോന്നുമായിരിക്കാം. എന്നാൽ അന്നത്തെക്കാല
ത്തെ പരിഷ്കാരസ്ഥിതിയെയും അപരിഷ്കൃതന്മാൎക്കു തങ്ങൾക്കറിവില്ലാത്ത
വസ്തുക്കളെപ്പററി വല്ല ദോഷം കേട്ടാൽ അതു വിശ്വസിപ്പാനുള്ള വാസ
നയെയും കുറിച്ചാലോചിച്ചാൽ ഈ അത്ഭുതം തീരുന്നതാണ്. മേൽപ്പറ
ഞ്ഞ തടസ്ഥങ്ങളൊന്നുംകൂട്ടാക്കാതെ ഝന്നർ താൻ കണ്ടുപിടിച്ച ഗോവ
സൂരി നാട്ടിലെല്ലാം പ്രചരിപ്പിപ്പാൻവേണ്ടുന്ന യത്നങ്ങളെല്ലാം ചെയ്തുകൊ
ണ്ടുതന്നെ ഇരുന്നു. സത്യത്തിന്റേയും സ്ഥിരോത്സാഹത്തിന്റേയും ശ
ക്തി ആൎക്കാണു തിരെ തടുപ്പാൻകഴിയുന്നത്? അല്പകാലം കഴിഞ്ഞപ്പോഴ
ക്കു ഗോവസൂരിക്കുള്ള ഗുണങ്ങൾ നാട്ടുകാൎക്കെല്ലാം വളരെ സമ്മതമായി
ത്തീൎന്നു; ആക്ഷേപക്കാരുടെ വാദങ്ങളെല്ലാം നിശ്ശേഷം ഇല്ലാതെയുമായി.
ഫിപ്സിനെക്കീറിവെച്ചതിന്നുശേഷം അഞ്ചാറുകൊല്ലം കഴിയുമ്പോഴക്കു
ഗോവസൂരി കീറിവെക്കുന്ന സമ്പ്രദായം നാട്ടിലെല്ലാം നല്ലവണ്ണം പരന്നു.
ഝന്നർ ജനോപകാരികളിൽവെച്ചു മുഖ്യനായിത്തീൎന്നു. സകല ആളുക
ളും ആയാളെ ശ്ലാഘിച്ചുതുടങ്ങി. ഇംഗ്ലണ്ടിലെ രാജാവും രാണിയും
യുവരാജാവും ആയാളെ ആളയച്ചുവരുത്തി മുഖദാവിൽ ആയാളെ അഭി
നന്ദിക്കുകയും ചെയ്തു.

ബ്രിട്ടീഷുരാജാവിന്റേയും നാട്ടുകാരുടേയും സാക്ഷിപത്രം ലഭിച്ചതി
ന്നുശേഷം ഗോവസൂരി യൂറോപ്പിൽ ശേഷമുള്ള നാടുകളിലെല്ലാം പ്രയാ
സംകൂടാതെ പ്രചരിച്ചു. അതിന്റെനേരെയുള്ള ഭ്രമംകൊണ്ടു് ഓരോ
രാജ്യക്കാർ ഝന്നരേയും അതിനേയുംപററി ചെയ്ത ബഹുമാനത്തിന്നു യ
തൊരു കണക്കുമില്ല. ചിലദിക്കിൽ ഝന്നരുടെ ജന്മനക്ഷത്രം ഒരു ശുഭ
ദിനമായി ആളുകൾ ആഘോഷിച്ചുതുടങ്ങി. മററചിലദിക്കിൽ ഫിപ്സി
ന്നു കീറിവെച്ചദിവസം ഒരു വിശേഷദിവസമാണെന്നു കരുതിത്തുടങ്ങി.
വേറെചിലസ്ഥലങ്ങളിൽ ഝന്നരുടെ പ്രതിമയുണ്ടാക്കി ആളുകൾ കഴുത്തി
ൽ കയററിവീഥിതോറും എഴുന്നള്ളിപ്പാൻ നിശ്ചയിച്ചു. കച്ചവടക്കാർ പുതു
തായവല്ല ചരക്കും ഉണ്ടാക്കിയാൽ അതിന്നു ഝന്നരുടെപേരു കൊടുത്തു പ്ര

സിദ്ധാംചെയ്യുക എന്നദിക്കായി. ഓരോദിക്കുകളിലെ സവ്വകലാശാലകൾ ഝന്നരുടെ ശിരസ്സിൽ സ്ഥാനമാനങ്ങളെ കോരിച്ചൊരിയുവാൻ തുടങ്ങി. അവിടവിടെയായി ആ മഹാന്റെ രക്ഷയിൻകീഴിൽ അനേകം സമാജങ്ങൾ ഉണ്ടായിവന്നു. പാതിരിമാർ മതവിഷയമായ പ്രസംഗങ്ങൾ ചെയ്യുന്നതിന്റെ മദ്ധ്യേത്തിൽ ജനങ്ങൾക്കു മുഷിഞ്ഞുതുടങ്ങിയെന്നുകാണുമ്പോൾ അവരെ രുചിപ്പിക്കുവാൻ ഝന്നരുടെ കഥപറയുക പതിവായിത്തിന്നു. സ്ത്രീകൾ അഭിമാനത്തിന്നുവേണ്ടി എന്തെങ്കിലുംവല്ല വിഷയത്തെപ്പററി ഝന്നൎക്കൊരെഴുത്തെഴുതി ആയാൽ അയച്ച മറുവടി വളരെ ഗൌരവത്തോടെ തങ്ങളുടെ സഖിമാൎക്കുംമററും കാട്ടികൊടുക്കുക പതിവായിരുന്നു. സ്പേയിൻരാജ്യത്തിലെ രാജാവു തന്റെ കീഴിലുള്ള രാജ്യങ്ങളിലെല്ലാം ഗോവസൂരിനടപ്പാക്കുവാൻ മൂന്നുപ്രാവശ്യം വലിയ കപ്പൽസൈന്യങ്ങളേയും കീറിവെക്കുന്ന ആളുകളേയും ഭൂമിയുടെ എല്ലാഭാഗങ്ങളിലേക്കും അയക്കയുണ്ടായി. ഇവർ മൂന്നുനാലു കൊല്ലത്തിനകത്തു ഭൂമിമുഴവൻ പ്രദക്ഷിണംചെയ്തു. റഷ്യയിലെ രാജ്ഞി ആ രാജ്യത്തു ആദ്യം വസൂരികീറിവെക്കുവാൻ സമ്മതിച്ച കുട്ടിക്കു "വാക്സിനൊഫ്" * എന്നു പേരിടുകയും അവന്നു യഥേഷ്ടം വിദ്യാഭ്യാസംചെയ്യുവാനുള്ള സകല ചിലവും സൎക്കാരിൽനിന്നു കൊടുപ്പിക്കുകയും ചെയ്തു. അക്കാലത്തു പരിന്തിരിസ്സുരാജ്യത്തു രാജാവായിരുന്നതു "നെപ്പോളിയൻ ബോണപ്പാൎട്ട്" എന്നു പ്രസിദ്ധനായ വീരപുരുഷനാണ്. പരിന്തിരിസ്സുകാരും ഇംഗ്ലീഷുകാരും തമ്മിൽ വലിയ ഒരു യുദ്ധം നടന്നിരുന്നകാലമായിരുന്നു. രണ്ടുകൂട്ടരുടേയും കൈവശം മറുപക്ഷത്തിൽനിന്നു പിടിച്ചിട്ടുള്ള തടവുകാർ അനേകം കിടപ്പുണ്ടായിരുന്നു. ഇവരെ വിട്ടുകിട്ടുവാൻവേണ്ടി ഇരുപക്ഷക്കാരുംതമ്മിൽ വളരെ എഴുത്തുകുത്തുകൾ നടന്നിട്ടും യാതൊരുഫലവും ഉണ്ടായില്ല. ഒടുവിൽ ഝന്നർ ഇംഗ്ലീഷുകാരായ തടവുകാരെ വിട്ടുകിട്ടിയാൽകൊള്ളാമെന്നുദ്ദേശിച്ചു നെപ്പോളിയന്നു ഒരു ഹരജി അയച്ചു. ആദ്യം നെപ്പോളിയൻ ഹരജിമാത്രംവായിച്ചതല്ലാതെ ഹരജിക്കാരന്റെ ഒപ്പു നോക്കിയില്ല. "തടവുകാരെ വിട്ടുവാൻപാടില്ല" എന്നുപറഞ്ഞു ഹരജി തള്ളിക്കളകയും ചെയ്തു. തൽസമയം രാജ്ഞിയായിരുന്ന ജോസഫൈൻ അരികെ ഉണ്ടായിരുന്നു. ആ സ്ത്രീ തള്ളിയഹരജിയെടുത്തുവായിച്ചുനോക്കി. ഹര

* ഗോവസൂരികീറിവെക്കുന്നതിന്നു ഇംഗ്ലീഷിൽ 'വാക്സിനേഷൻ' എന്നാണല്ലൊ പറയുക. ഈ വാക്കും 'വാക്സിനോഫ്' എന്നതും ഒരു ധാതുവിൽനിന്നുണ്ടായവയാകുന്നു.

ജിയുടെ ചോടെ ഹരജിക്കാരന്റെ ഒപ്പുകണ്ടപ്പോൾ വേഗം ഭർത്താവിനോടു "ഈ ഹരജിയുടെ കർത്താവു ധന്നാണ്" എന്നുപറഞ്ഞു. അതുകേട്ടപ്പോൾ രാജാവു "ഇങ്ങിനെയുള്ളൊരു യാചകന്നെന്താണ് ഒരുവൻകൊടുക്കാതിരിക്കുക?" എന്നുചോദിച്ച് അതിൽ ആവശ്യപ്പെട്ട ആളുകളെ വിട്ടയപ്പാൻ കല്പിക്കുകയും ചെയ്തു. ഇപ്രകാരമായിരുന്നു ഗോവസൂരി ജനങ്ങൾക്കുപകരിക്കത്തക്കനിലയിലാക്കിയതുകൊണ്ടു ധന്നക്കുണ്ടായ കീൎത്തി.

ഈ ഗോവസൂരിക്കു മനുഷ്യവസൂരിക്കുണ്ടെന്നുപറയുന്ന ദോഷങ്ങളൊന്നുമില്ല. മനുഷ്യവസൂരി കീറിവെച്ചാൽ ഒരുമാതിരി ചെറുവസൂരിതന്നെ ഉണ്ടാകുമെന്നു പറഞ്ഞുവല്ലൊ. ഗോവസൂരിയായാൽ കീറിവെച്ച സ്ഥലത്തുമാത്രമെ പൊളുകൻ പൊങ്ങുകയുള്ളു. ഉപദ്രവം വളരെക്കുറയും. വൈരൂപ്യം വരുന്നതല്ല. മനുഷ്യവസൂരിപോലെ വേഗത്തിൽ പകരുകയില്ല. പകൎന്നാൽതന്നെ പകൎന്നസ്ഥലത്ത് ഒരു പൊളുകനുണ്ടായിപ്പഴുത്ത് ഉണങ്ങുന്നതല്ലാതെ വലിയ വ്രണങ്ങൾഒന്നും ഉണ്ടാകുന്നതല്ല. ഗോവസൂരി പശുവിന്റെ അകിട്ടിൽനിന്നെടുത്തു നേരെ മനുഷ്യശരീരത്തിൽ കീറിവെക്കുന്നതിനെക്കാൾ നല്ലത് അതു കീറിവെച്ച ഒരാളുടെ പൊളുകനിൽനിന്നു ചലമെടുത്തു കീറിവെക്കുകയാകുന്നു. ഈ വിവരങ്ങളെല്ലാം ജനങ്ങൾക്കു മനസ്സിലാവുംതോറും ഗോവസൂരികീറിവെക്കുവാൻ മോഹം അവൎക്കധികമായിവന്നു. മനുഷ്യവസൂരികീറിവെക്കുന്നതിന്റെ നേരെയുള്ള വൈരാഗ്യവും അതുപോലെ വൎദ്ധിച്ചു. ഒടുവിൽ പത്തൊമ്പതാംനൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ബ്രിട്ടീഷുരാജ്യങ്ങളിലെങ്ങും മനുഷ്യവസൂരികീറിവെച്ചുകൂടാ എന്നു പാർലിമെണ്ടിലൊരു നിയമം ഉണ്ടാക്കുകയും ചെയ്തു.

ഗോവസൂരിയുണ്ടായതും അതു മനുഷ്യരുടെ ഇടയിൽ പ്രചരിച്ചു മനുഷ്യവസൂരി കീറിവെക്കുന്ന സമ്പ്രദായത്തെ തീരെ ഇല്ലാതാക്കിയതും മേൽപറഞ്ഞപ്രകാരമാകുന്നു. ഇപ്പോൾ ഇതു നടപ്പില്ലാത്ത പരിഷ്കൃതരാജ്യങ്ങളൊന്നുമില്ല. ആ അവസ്ഥക്കു മലയാളബ്രാഹ്മണൎക്കുമാത്രം ഇതു സമ്മതമല്ലെന്നുവരുന്നതു് അവൎക്കൊരു കുറവാണെന്നുമാത്രമെ പറയുവാനുള്ളു. ഗോവസൂരി കീറിവെക്കുന്നതുകൊണ്ടു യാതൊരു ഫലവുമില്ലെന്നാണ് ഇവരുടെ കൂട്ടത്തിൽ ചിലരുടെ അഭിപ്രായം. ഈ അഭിപ്രായം വിശ്വാസയോഗ്യമാണെന്നു തോന്നുന്നില്ല. അതു നടപ്പായതിന്റെശേഷം വസൂരിയാലുണ്ടാവുന്ന മരണത്തിന്നു വളരെ കുറവുണ്ട്. അതു കണ്ടുപിടിക്കുന്നതിന്റെമുമ്പു ലണ്ടൻപട്ടണത്തിൽ കൊല്ലംതോറും വസൂരികൊണ്ടു സുമാറു രണ്ടായിരംജനങ്ങൾ മരിച്ചിരുന്നു. ഇതു നടപ്പായതിന്റെ ശേ

ഷം ആറു സംഖ്യ എഴുനൂററിലകമായിരിക്കുന്നു. ഇതുപോലെ മററുരാജ്യങ്ങളിലും കുറഞ്ഞു വരുന്നുണ്ട്. കീറിവെച്ചാൽ പിന്നെവരുന്ന വസൂരിക്കു ശക്തികുറയുമെന്നകാൎയ്യത്തിൽ ഈ ലേഖകൻ അനുഭവസ്ഥനാകുന്നു. ലേഖകൻ ൧൮൭൨ ൽ മദിരാശി പഠിച്ചുതാമസിക്കയായിരുന്നു. ആ കൊല്ലാ സ്കൂൾപൂട്ടി നാട്ടിൽവന്നപ്പോൾ അവിടെ വസൂരി മഹാഭയങ്കരമായിരുന്നു. കല്പനക്കാലംമുഴുവൻ വസൂരിയുടെമദ്ധ്യത്തിൽ പാൎക്കേണ്ടിവന്നു. അതുകഴിഞ്ഞു മദിരാശിയെത്തിയ ഉടനെ പനിതുടങ്ങി. മുഖത്തു നാലഞ്ചു സ്ഫോടങ്ങൾ മുളക്കുകയുംചെയ്തു. എന്നാൽ ഇതു വസൂരിയായിരിക്കുമൊ എന്നൊരു സംശയം തോന്നിയില്ല. പനിക്കു ചികിത്സിക്കുവാൻവേണ്ടി ഒരു ഇംഗ്ലീഷുവൈദ്യനെവരുത്തി. ഒരാഴ്ചകഴിഞ്ഞപ്പോഴക്കു ദീനമെല്ലാം സുഖപ്പെട്ടു. അതിന്റെശേഷം വൈദ്യൻപറഞ്ഞപ്പോഴേ ദീനം വസൂരിയാണെന്നു മനസ്സിലായുള്ളു. മുഖത്തുണ്ടായതുപോലെ നാലഞ്ചെണ്ണം ശരീരത്തിന്മേലും ഉണ്ടായിരുന്നു. അത്ര ചുരുക്കത്തിൽ കഴിഞ്ഞുകൂടിയതു കീറിവെച്ചതുകൊണ്ടല്ലാതെ വരുവാൻതരമില്ലെന്നു വൈദ്യൻ തീൎച്ചയായി ലേഖകനോടു പറകയുണ്ടായി. ഇതു സ്വന്തം അനുഭവമാകുന്നു. ഇതില്ലെങ്കിൽതന്നെ എല്ലാകാൎയ്യത്തിലും ജനങ്ങൾക്കുള്ള വിശ്വാസക്കേടിന്റെ അത്യുച്ചകാലമായിരുന്ന പത്തൊമ്പതാംശതവൎഷത്തിന്റെ ആദ്യം മുതൽ അവസാനംവരക്കും അതിന്നുശേഷവും ഈ നടവടിക്കു യാതൊരു വിഘ്നവും വന്നില്ലെന്നു മാത്രമല്ല കൊല്ലന്തോറും അതിന്റെ പ്രചാരം അധികരിച്ചതേയുള്ളു എന്നുള്ളസംഗതിതന്നെ അതിന്റെ സഫലതയെ കുറിച്ചു മതിയായൊരു തെളിവല്ലയൊ?

പിന്നെയൊരാക്ഷേപമുള്ളത് ഇതു നമ്മുടെ പുരാണങ്ങളിലൊന്നിൽ തീരെ വിരോധിക്കപ്പെട്ടിരിക്കുന്നുവെന്നാണ്. ഈ ആക്ഷേപത്തിന്ന് അടിസ്ഥാനമുണ്ടെന്നു തോന്നുന്നില്ല. ഗോവസൂരി കണ്ടുപിടിച്ചിട്ടു ഇരുനൂററിൽചില്വാനം വൎഷമെ ആയിട്ടുള്ളു. അതുകൊണ്ടു പുരാണങ്ങളേതെങ്കിലും വസൂരികീറിവെക്കുന്നതു നിഷിദ്ധമെന്നുപറയുന്നുണ്ടെങ്കിൽ അതു ഗോവസൂരിയാവാൻ തരമില്ല. മനുഷ്യവസൂരികീറിവെക്കുന്നതായിരിക്കണം അങ്ങിനെ നിഷേധിക്കപ്പെട്ടിരിക്കുന്നത്. അതു വേണമെന്നു ഇപ്പോൾ ആരും പറയുന്നതുമില്ല.

പശുവിന്റെ ചലം തന്റെ രക്തത്തിൽ കൂട്ടിച്ചേൎക്കുന്നതു ബ്രാഹ്മണ്യത്തിന്നു ഹാനിവരുത്തുമെന്നാണ പിന്നെയൊന്നു പറയുവാനുള്ളത്. ഇതു കേവലം ഇല്ലാത്തതല്ല. എന്നാൽ ഈ കാൎയ്യത്തിൽ ഒന്നേ വിചാ

  

രിക്കവാനുള്ളൂ. ഔഷധമായിട്ടു ബ്രാഹ്മണർ എന്തെല്ലാം ദ്രവ്യങ്ങൾ അകത്തുകടത്തിവരാറുണ്ട്? കസ്തൂരി, പച്ചക്കർപ്പൂരം മുതലായതിൻെറ ഉൽഭവം ആർക്കാണറിയാത്തത്? ഇതുകൾക്കെങ്ങിനെയാണ് അശുദ്ധിയില്ലാതെ ആയത്? ഇവയുടെ ഉൽപത്തി വളരെ നികൃഷ്ടമാണെങ്കിലും ഇവയെക്കൊണ്ടുള്ള ഉപകാരംമാത്രം വിചാരിച്ചിട്ടല്ലയൊ ഇവക്കു യാതൊരു ശുദ്ധിക്ഷയം ഇല്ലെന്നു പൂർവ്വന്മാർ വെച്ചിരിക്കുന്നത്? അതുപോലെ ഗോവസൂരിയും ഔഷധമാകയാൽ അശുദ്ധമല്ലെന്നു നിശ്ചയിക്കുന്നതിൽ വലിയ ദോഷംവല്ലതും ഉണ്ടോ? വൈദികന്മാരെല്ലാവരുംകൂടി ആലോചിച്ചുറച്ചാൽ അതുതന്നെ അരിന്നു തീൎച്ചവിധി. അല്ലാതെയെന്താണ്?.

ഞാൻ ഗോവസൂരിയെപ്പററി ഇതെല്ലാം പറഞ്ഞത് നമ്പൂതിരിമാരെല്ലാവരും ഉടനെതന്നെ വസൂരികീറിവെക്കുവാൻ തുടങ്ങണം എന്നുവിചാരിച്ചിട്ടല്ല; എന്നാൽ അതിനെപ്പററി ആലോചിക്കുമ്പോൾ അതിൻെറ ചരിത്രംകൂടി മനസ്സിലായാൽ കുറെ അധികം ഗുണമുണ്ടായേക്കാമെന്നുമാത്രം വിചാരിച്ചിട്ടാണ്. ജനങ്ങളുടെ ഇടക്കു നടന്നുവരുന്ന ഒരാചാരത്തെപ്പററി ആലോചിക്കുമ്പോൾ, അത് എങ്ങിനെയുണ്ടായി; അതുകൊണ്ടുള്ള ഗുണമെന്താണ്; അതിന്നു പ്രചാരംവരുവാൻ എത്രത്തോളം പ്രയാസമുണ്ടായിട്ടുണ്ട്; അതു എവിടെയെല്ലാം പ്രചാരമുള്ളതാണ് എന്നു തുടങ്ങിയുള്ള വിവരങ്ങൾകിട്ടിയാൽ ആലോചനക്കു സൌകൎയ്യം ഉണ്ടാകുമല്ലോ. പ്രസ്തുതവിഷയത്തെക്കുറിച്ച് ഈ വിവരങ്ങൾ അല്പമെങ്കിലും എൻെറ ഈ ലേഖനത്തിൽനിന്നു വായനക്കാൎക്കു കിട്ടുന്നതായാൽ എനിക്കു വലിയ കൃതാൎത്ഥതയുണ്ടാകുന്നതാകുന്നു.

കെ. സി. വീരരായൻരാജാ, ബി. എ.



ഒരാരണ്യകന്റെ

# ആത്മഗതം



൧. സരസം മസൃണം മഹോത്സവം
സരളം ചാരു ഗഭീരമത്ഭുതം
പരമീവകയെസ്സമാഹരി-
ച്ചുരചെയ്യുന്നിതരണ്യമെന്നു ഞാൻ.

൨. നരനുത്തമചിന്തയേന്തുവാൻ
വരമായൊന്നു, വസുന്ധരയ്ക്കുമേൽ
പരമാദിമശില്പികല്പിതാ
പരമാലേഖ്യമഹോ! മഹാവനം.

൩. മടവാരുടെ മന്ദഹാസവും
പടയാളിത്തലവന്റെ ഭാവവും
ഇടചേൎന്നു പിറന്നതാണതി-
സ്ഫുടസൌന്ദൎയ്യമധൃഷ്യമീവനം.

൪. അഗരാജനജയ്യനുണ്ടിതാ,
മൃഗ[illegible]നാഹവുമങ്ങുമിങ്ങുമേ;
നഗരം ഗരമാക്കുമീലതാ-
നഗരമ്യം വനമെത്ര ശോഭനം.

൫. ഇതുനാൾ വടിവായ് വസന്തമാ-
മൃതുരാജാവു ഭരിയ്ക്കുമീ വനം
പുതുതായൊരു പൂൎണ്ണകാന്തിയോ-
ടതുലാമോദവുമാൎന്നു കാൺമു ഞാൻ.

൬. മലയാററിൽനനഞ്ഞു മന്ദമായ്
മലൎത്തൂകുംമണമേന്തി വന്നിതിൽ
ദലമൎമ്മരകാരി നീളവേ
വിലസുന്നു മലയാദ്രിമാരുതൻ.

൭. ദിവസേശപാരരശ്മി രാജത-
ദ്രവപാതം നിപതിച്ചു നിർഭരം
നവമാമഴകാർന്നു മാനസം
കവരുന്നു കമനീയശാഖികൾ.

൮. കരുതാതിവിടെക്കരം പതി-
ക്കരുതെന്നുള്ളതനാദരിക്കുകിൽ
തരുസംഹതി സൂര്യദേവനായ്
പൊരുതാനോ മുതിരുന്നതിങ്ങിനെ?.

൯. മലമാമുടിവിട്ടുകുത്തനെ
ജ്ജലമായ്‌വീണു തകർന്നു പിന്നെയും
പലപാറകളോടടിച്ചല-
ഞ്ഞലറിക്കൊണ്ടൊഴുകുന്നിതാറുകൾ.

൧൦. മഹനീയവിചിത്രശിഖിവൃ-
ന്ദിഹ മന്ദാനിലധൂതവല്ലിയിൽ
വിഹഗേന്ദ്രവിലാസിനീഗണം
വിഹരിക്കുന്നു വിലുപ്തവിപ്ലവം.

൧൧. മധുപാധിപനെത്തിടുമ്പൊഴീ
മധുമാസം ചമയിച്ച മാധവി
മധുവാർന്നു വിടർന്ന പൂക്കളാൽ
മധുരസ്വാഗതസൂക്തി ചൊല്കയോ?.

൧൨. തെളിവോടു ഗുരുദ്രുമാളിയിൽ
കളിയാടും വരഭൃംഗവീരനെ
ഒളിവായ് ചെറുമല്ലി ലോലമാം
തളിരാൽ മാടിവിളിക്കയല്ലയോ?.

൧൩. പലമാതിരി മേഘജാലമീ
മലയോരങ്ങളിലങ്ങുമിങ്ങുമേ
വിലസുന്നു, പുളിന്ദകന്യമാ-
രലരാനിട്ടൊരുടുപ്പുപോലവേ.

൧൪. അനലൻ പിടിപെട്ടദിക്കുമീ
യനഘശ്യാമളധൂമസഞ്ചയം
വനലക്ഷ്മി വിടർത്തുചീകിടും
ഘനകാർകുന്തളമെന്നുതോന്നുമേ.

൧൫. പകലത്രയുമസ്തമിച്ചുപോയ്
പകരം സന്ധ്യയണഞ്ഞു സാമ്പ്രതം
പകരുന്നു വിചിത്രദീധിതി
പ്രകരം വാനിലുമീവനത്തിലും.

൧൬. മലർ, പച്ചില, പുല്ലു, ചെന്തളിർ-
ക്കുലയെന്നുള്ളവ സാന്ധ്യകാന്തിയിൽ
പലവർണ്ണമെടുക്കവേ വനീ-
തലമിപ്പോൾ ബഹുചിത്രദർശനം.

൧൭. ഒരു ധൂസരകാന്തിദൂരവേ
പെരുകുന്നു ഘനമായൊരൊച്ചയും
നിരുപദ്രവമിങ്ങു രാവിതാ
വരുമിപ്പോൾ പുകവണ്ടിപോലവേ.

൧൮. തുടരെപ്പുകരുന്നു കാല, മീ
ണ്ടുടനേറ്റുന്നു തമോമഷിദ്രവം
അടവീതടമാകവേ കരി-
ക്കടലിൻ കാന്തിയിതാ കലർന്നുപോയ്.

൧൯. മടിയന്റെ മനോരഥം കണ-
ക്കിടമപ്പെട്ടിരുളിന്നു കണ്ണുകൾ
വെടിയുന്നു ഫലം, നമുക്കിനി
ക്കുടിലിൽപോയ് കുടികൊൾകയാം സുഖം.

൨൦. പരചിത്സുഖലാഭജന്യയാം
പരമാത്മസ്ഥിതിപാർത്തു കാണുവാൻ
പരമീ വിപിനാന്തവിശ്രമം
പരമോദാഹൃതിയായിടുന്നു മേ.

കാറിപ്പുറത്തു കേശവൻനായർ.

# മതവിശ്വാസം

ലോകത്തിലുള്ള ജനസമുദായങ്ങളെ കൂട്ടിച്ചേൎത്ത് ഏകീകരിക്കുന്ന കാരണങ്ങളിൽ വെച്ച് ഏററവും പ്രബലമായിട്ടുള്ളതു മതവിശ്വാസംതന്നെയാണ്. ഒരു രാജ്യത്തിൽ ജനിച്ചുവളരുന്നതുകൊണ്ടോ, ഒരു വംശത്തിൽ ജനിക്കുന്നതുകൊണ്ടോ, എന്നുതന്നെയല്ല ഒരു ഉദരത്തിൽതന്നെ ജനിക്കുന്നതുകൊണ്ടോ ഉണ്ടാകുന്ന ബന്ധത്തേക്കാൾ ദൃഢതരമായ ബന്ധത്തെ മതവിശ്വാസം മനുഷ്യസമുദായത്തിന്നുണ്ടാക്കുന്നുണ്ട്. ചരിത്രസംബന്ധികളായ അനേകം സംഭവങ്ങൾ ഇതിലേക്കു ദൃഷ്ടാന്തമായിരിക്കുന്നുണ്ട്. ആ വക സംഭവങ്ങളെ എടുത്തുനോക്കുന്നതായാൽ അതുകളിൽ മതത്തിന്റെ പ്രാബല്യം നല്ലവണ്ണം പ്രസരിച്ചിട്ടുള്ളതായികാണാം.



മതത്തെ പ്രചരിപ്പിപ്പാനുള്ള അഭിലാഷനിമിത്തം വളരെ യുദ്ധങ്ങൾ ഉണ്ടായിട്ടുണ്ട്. മതവിശ്വാസത്തെ കൈവിടാൻ മനസ്സുവരായ്കയാൽ പ്രാണനാശം വന്നിട്ടുള്ളവരുടെ തുക ചില്ലറയൊന്നുമല്ല. ചുരുക്കിപ്പറയുന്നതായാൽ മതം ജീവിതത്തെക്കാൾ വിലയേറിയതാണെന്നു ഗണിക്കുന്നവരാണു ലോകത്തിൽ അധികപക്ഷം.

എന്നാൽ മതവിശ്വാസത്തിന്റെ ഉൽപത്തിയേയും അതിന്റെ ഗുണദോഷങ്ങളേയും കുറിച്ച് ആലോചിക്കുന്നവർ എത്രയോ അപൂൎവ്വമാണ്. ഓരോമതത്തിന്റെയും ശാഖോപശാഖകൾ ഭിന്നരൂപങ്ങളായി തോന്നുന്നുണ്ടെങ്കിലും അതുകളുടെ മൂലകാരണം ഒന്നുതന്നെയാണ്. അതുകളിലെ പ്രധാനതത്വങ്ങൾക്ക് ഐകരൂപ്യവും കണ്ടുവരുന്നു. സ്ഥൂലങ്ങളായ കാരണങ്ങളുടെ ഭേദംകൊണ്ടു ചിലചില വിശ്വാസങ്ങൾക്കു ഭേദമുണ്ടെങ്കിലും മതവിശ്വാസത്തെ ഉണ്ടാക്കുന്ന സ്വതഃസിദ്ധമായ സൂക്ഷ്മകാരണം ഏതു ദേശത്തും ഏതുകാലത്തും ഏകരൂപമായിതന്നെ ഇരിക്കുന്നുവെന്നു സമ്മതിക്കാതെ കഴികയില്ല. നമ്മുടെ ഇന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്ത ചില വസ്തുക്കളും ചില അവസ്ഥകളുമുണ്ടെന്നു എല്ലാമതക്കാരും വിശ്വസിച്ചുവരുന്നുണ്ട്. ഈ വിശ്വാസത്തിന്റെ ശൈശവാവസ്ഥ മരിച്ചുപോയിട്ടുള്ള പിതൃക്കളുടെ ആരാധനമാണെന്നു ചിലർ അഭിപ്രായപ്പെടുന്നു. മരിച്ചുപോയിട്ടുള്ളവരുടെ ആത്മാവു കുറെകാലമെങ്കിലും നശിക്കാ

തിരിക്കുമെന്നുള്ള വിശ്വാസം പുരാതനകാലംമുതല്ക്കുതന്നെ പല വർഗ്ഗക്കാരുടെ ഇടയിലും പ്രാബല്യംപ്രാപിച്ചിട്ടുള്ളതായി കാണുന്നുണ്ട്. ഈജിപ്തുകാർ, ബേബിലോണിയന്മാർ, ചൈനക്കാർ മുതലായവരുടെ ഇടയിലും ഹിന്തുക്കളുടെ സമുദായത്തിലെന്നപോലെ പിതൃക്കളുടെ ആരാധനം കാണപ്പെട്ടുവരുന്നു. ശരീരത്തിൽ രണ്ടാത്മാവുണ്ടെന്നാണ് പുരാതനന്മാരായ ഈജിപ്തുകാർ വിശ്വസിച്ചിരിക്കുന്നതു. മരണകാലത്തിൽ ശരീരത്തിൽനിന്നു നിർഗ്ഗമിക്കുന്ന ആത്മാവു ശവശരീരം നശിച്ചുപോകുന്നതുവരെ നിലനില്ക്കുന്നുവെന്നും അവർ വിശ്വസിക്കുന്നു. അതുകൊണ്ടാണ് അവർ ശവങ്ങളെ സൂക്ഷിപ്പാനായി വലിയ ഗോപുരങ്ങളെ നിർമ്മിച്ചിട്ടുള്ളത്. പുരാതനകാലത്തെ ബേബിലോണിയന്മാരുടെ വിശ്വാസത്തിന്നു അല്പം വ്യത്യാസമുണ്ട്. ശരീരത്തിൽനിന്നു നിർഗ്ഗമിക്കുന്ന ആത്മാവിന്നു ബന്ധുസ്നേഹമില്ലാതാകുന്നുവെന്നും അതു ജീവിച്ചിരിക്കുന്ന മനുഷ്യരെ ഭയപ്പെടുത്തുമെന്നും അവർ കരുതിയിരുന്നു. ചൈനക്കാരുടെ ഇടയിൽ പിതൃക്കളുടെ ആരാധനം ഇപ്പോഴും നിലനിന്നുവരുന്നു. ഹിന്തുക്കളും പിതൃക്കളുടെ പൂജയിൽ വളരെ ശ്രദ്ധയുള്ളവരാണ്. മററുപല വർഗ്ഗക്കാരും പിതൃപൂജനം ചെയ്തുവരുന്നു.

മതവിശ്വാസത്തിന്റെ ശൈശവാവസ്ഥ പ്രകൃതിസേവയാണെന്നാണു മററുചിലരുടെ അഭിപ്രായം. ഋഗ്വേദം മുതലായ ഏററവും പുരാതനങ്ങളായ ആർഷഗ്രന്ഥങ്ങളിൽ പിതൃആരാധനം കാണപ്പെടുന്നില്ല. പ്രകൃതിയുടെ പരിണാമങ്ങളായ പൃഥിവി, ജലം, അഗ്നി മുതലായ വസ്തുക്കളെ ദേവന്മാരായി കല്പിച്ചുകാണുന്നു. ഗ്രീക്കുകാരും റോമൻകാരും പ്രകൃതിക്കു ദേവത്വം കല്പിച്ചിട്ടുള്ളതായി കാണുന്നു. പ്രകൃതിയിലുള്ള ഓരോ ആശ്ചര്യങ്ങളെ കാണുമ്പോൾ അതുകളുടെ രഹസ്യതത്വത്തെ ഗ്രഹിപ്പാൻ അത്യാഗ്രഹപ്പെടുന്ന അന്തഃകരണം അതുകളെ ദേവന്മാരായി സങ്കല്പിക്കുന്നു. അതിൽനിന്നാണു മതവിശ്വാസത്തിന്റെ ഉൽപത്തിയെന്നു പറയുന്നതും പ്രമാണാനുസാരിയായിരിക്കുന്നുണ്ട്.

എന്നാൽ ഈ രണ്ടുമതക്കാരുടേയും അഭിപ്രായത്തെ യോജിപ്പിപ്പാൻ കഴിയുന്നതാണ്. മേല്പറഞ്ഞ രണ്ടുപക്ഷത്തിലും ഒരംശം സമാനമായി കാണപ്പെടുന്നു. നമ്മുടെ ഇന്ദ്രിയഗ്രാമത്തിന്നു ഗോചരമല്ലാത്ത ഒരു വസ്തുവുണ്ടെന്നുള്ള വിശ്വാസം രണ്ടിന്നും ആദികാരണമായി നില്ക്കുന്നു. ഈ വിശ്വാസം ലോകസാമാന്യത്തെ വ്യാപിച്ചിരിക്കുന്നു. അതു സ്വതഃസിദ്ധവുമാണ്. എല്ലാമതക്കാരും അവരവരുടെ മതതത്വങ്ങൾ ദിവ്യ

ജ്ഞാനത്താൽ കാണപ്പെട്ടവയാണെന്നു ദൃഢമായി വിശ്വസിച്ചിരിക്കുന്നു. ഇന്ദ്രിയാതീതമായ അവസ്ഥാവിശേഷത്തെ എല്ലാവരും ഒരുപോലെ സമ്മതിക്കുന്നു. ഇങ്ങിനെ ലോകസാമാന്യത്തിന്നു സ്വതവെ ഉണ്ടായിവന്നിട്ടുള്ള വിശ്വാസം നിർമ്മൂലമാണെന്നു വിചാരിക്കുന്നതിനേക്കാൾ ഭോഷത്വം മറ്റെന്താണുള്ളതു? എന്നാൽ മതതത്വങ്ങളെപ്പററി ആക്ഷേപിപ്പാനും അതുകളുടെ യുക്തികളെ അന്വേഷിപ്പാനും എല്ലാവൎക്കും അധികാരമുണ്ട്. യുക്തിയോടുകൂടാത്ത വിശ്വാസം ഒരന്ധവിശ്വാസം മാത്രമാകയാൽ അതിന്നു ദാർഢ്യം മതിയാകയില്ല.

എല്ലാ ജീവജാലങ്ങളുടേയും പ്രയത്നം പ്രകൃതിയെ ജയിച്ചുകടപ്പാനാകുന്നു. അതുകൂടാതെ സുഖം കിട്ടുകയില്ലെന്നു എല്ലാവൎക്കും ബോദ്ധ്യമുണ്ട്. ബാഹ്യമായും ആഭ്യന്തരമായുമുള്ള പ്രകൃതിയെ ജയിക്കുന്നതാണു എല്ലാ ശാസ്ത്രങ്ങളുടേയും പരമോദ്ദേശ്യം. പ്രകൃതിബന്ധത്തിൽനിന്നു അതിക്രമിച്ചിരിക്കുന്ന ഒരു അവസ്ഥാവിശേഷമുണ്ടെന്നു നമുക്കെല്ലാം ബോദ്ധ്യമുണ്ട്. ആ സ്ഥിതി മനസ്സിന്നുകൂടി അഗോചരവും അനിർവ്വചനീയവുമാകുന്നു. അതിനെത്തന്നെയാണു മോക്ഷമെന്നും, നിർവ്വാണമെന്നും, കൈവല്യമെന്നും, സ്വൎഗ്ഗമെന്നും പറഞ്ഞുവരുന്നതു. നമ്മുടെ പ്രാപ്യസ്ഥാനം അതാകുന്നു. എല്ലാപ്രവൃത്തിക്കും ചരമോദ്ദേശ്യമായിനില്ക്കുന്നതും അതുതന്നെ.

ആ സ്ഥാനത്തെത്തുവാനുള്ള എളുപ്പവഴികളെ മതസ്ഥാപകന്മാർ ഉപദേശിച്ചിരിക്കുന്നു. അവർ മോക്ഷത്തെ സംപാദിപ്പാനുള്ള മാൎഗ്ഗങ്ങളെ കണ്ടെത്തി ജനസമുദായത്തിന്റെ നന്മക്കായി അവയെ പ്രകാശിപ്പിച്ചു. അവർ ഉപദേശിച്ചിട്ടുള്ള മാൎഗ്ഗങ്ങളെ പ്രാപിച്ചിട്ടുള്ളവൎക്ക മതതത്വങ്ങളെ പ്രത്യക്ഷമായി കാണ്മാൻ കഴിയും. അതല്ലാതെ ആദ്ധ്യാത്മികവിഷയം പുസ്തകവായനകൊണ്ടുമാത്രം ഗ്രഹിക്കത്തക്കതല്ല. അതു വാക്കിന്നും മനസ്സിന്നും അഗോചരവും സ്വാനുഭവംകൊണ്ടല്ലാതെ നല്ലവണ്ണം അറിവാൻ അശക്യമായിട്ടുള്ളതുമാണെന്നു എല്ലാ മതങ്ങളും ഉൽഘോഷിക്കുന്നു. മതഗ്രന്ഥങ്ങളെല്ലാം അദ്ധ്യാത്മതത്വത്തിന്റെ സ്ഥൂലമായ സ്വരൂപജ്ഞാനത്തെ ഉണ്ടാക്കുവാനുതകുന്നുവെന്നെ ഉള്ളൂ.

താൽക്കാലികോപയോഗത്തെമാത്രം ആലോചിക്കുന്ന കൂട്ടർ മതവി

ശ്വാസം നിഷ്ഫലവും ശുഷ്കകമ്പവുമാണെന്നു പറയുന്നുണ്ട്. എന്നാൽ അവരും അഹിംസ, പരോപകാരം തുടങ്ങിയുള്ള നല്ലനടപ്പിനെ മുറുക്കിപ്പിടിക്കുന്നു. മററുള്ളവക്കും നമുക്കും തമ്മിൽ ആദ്ധ്യാത്മികമായ ബന്ധമില്ലെന്നുവരികിൽ നാം മററുള്ളവക്കു നന്മചെയ്യുന്നതെന്തിനു? സാമുദായികബന്ധം സ്ഥായിയല്ല. അതു മാറിമാറിക്കൊണ്ടിരിക്കുന്നു. ഇന്നത്തെ സമുദായസ്വഭാവവും നാളത്തേതും ഒരുമാതിരിയായി കാണപ്പെടുന്നില്ല. സാമുദായികസുഖത്തിന്നുവേണ്ടിമാത്രം നല്ലതുചെയ്യണമെന്നു പറയുന്നതത്ര ശരിയല്ല. എന്നുതന്നെയല്ല അജ്ഞന്മാരായ ജനങ്ങളെക്കൂടി സന്മാർഗ്ഗത്തിൽ കൊണ്ടുനടക്കുന്നതു മതവിശ്വാസം ഒന്നുമാത്രമാണ്. തല്ക്കാലോപയോഗത്തെ നോക്കുമ്പോഴും മതവിശ്വാസം ഒഴിച്ചുകൂടാത്തതാണു. മതവിശ്വാസമില്ലാത്ത ആത്മാവിന്നു ഒരിക്കലും സുഖമോ സമാധാനമോ ഉണ്ടാകുന്നതല്ല. അദ്ധ്യാത്മവിഷയങ്ങളുടെ അന്വേഷണത്തിലുള്ള ആനന്ദം അദ്വിതീയമാണെന്നുള്ളതിലേക്കു ഇഹലോകസുഖത്തെ വെടിഞ്ഞു ആത്മജ്ഞാനത്തെ കൈക്കൊണ്ട അനേകം മഹാത്മാക്കൾ സാക്ഷികളാകുന്നു.

മതവിശ്വാസം മനുഷ്യസമുദായത്തിന്നു വളരെ ഗുണങ്ങളെ ചെയ്യുന്നുണ്ടെങ്കിലും അതു പരമതനിന്ദയോടുകൂടി കലരുമ്പോൾ വളരെ ആപത്തുകളെ ഉണ്ടാക്കുന്നു. അന്യമതനിന്ദയോടുകൂടി സഹവസിക്കുന്ന മതാഭിമാനത്തെ മതഭ്രാന്തിയെന്നു പറയുന്നതാണു അധികം ഉചിതമായിരിക്കുക. മുഹമ്മദീയരുടെ മതഭ്രാന്തി ഒരുകാലത്തു ഇന്ത്യാരാജ്യത്തിന്നു വരുത്തിയ അനർത്ഥപരമ്പരയെ ആലോചിച്ചാൽതന്നെ മതഭ്രാന്തിയുടെ ദോഷം എത്രക്കുറെ അറിയാവുന്നതാണ്. നാം ഒന്നിനേയും നിസ്സാരമായി നിരസിക്കാതെ നിഷ്പക്ഷപാതമായി ക്ഷമയോടെ ആലോചിക്കുന്നതായാൽ എല്ലാമതത്തിന്റേയും അടിസ്ഥാനം ഒന്നാണെന്നറിവാൻ കഴിയും. അപ്പോൾ നമ്മുടെ അന്ധവിശ്വാസവും അസ്തമിക്കും. സമബുദ്ധിയും, സമാധാനവും, സൌഹാർദ്ദവും, സന്തോഷവും, അഹംപൂർവ്വികയോടെ ആവിർഭവിക്കും.

പി. എസ്സ്.



# ധൂമകേതു

ചരിത്രകാരന്മാൎക്ക കഴിഞ്ഞതിനെക്കുറിച്ചുമാത്രമെ ആലോചിക്കേണ്ടുന്ന ഭാരമുള്ളു. നടക്കുന്നതിലും വരുവാൻപോകുന്നതിലും അവരുടെ ശ്രദ്ധ പ്രവേശിക്കേണ്ടതില്ല. എന്നാൽ ശാസ്ത്രഗതിയുടെ മേല്കീഴാലോചിക്കുന്നവൎക്ക ബ്രഹ്മാണ്ഡകടാഹത്തിന്റെ ഉള്ളിൽകടന്നു ചുഴിഞ്ഞു ഭൂതഭവിഷ്യദ്വൎത്തമാനങ്ങളെ സൂക്ഷ്മമാകുംവണ്ണം തെളിയിക്കേണ്ടു ചുമതലയുണ്ട്. വരുവാൻപോകുന്ന സംഗതികളും അവർ നടക്കുന്നകൂട്ടത്തിൽ കാണേണ്ടതാണ്. എന്നുമാത്രമല്ല വരുവാൻപോകുന്നതു ചിലപ്പോൾ കഴിഞ്ഞതിനേക്കാൾ വ്യക്തമായിട്ടും കാണപ്പെടും. കാൎയ്യകാരണങ്ങളുടെ സൂക്ഷ്മജ്ഞാനമാകുന്നു അവരെ ഇതിന്നു ശക്തന്മാരാക്കിത്തീൎക്കുന്നത്. രാജ്യങ്ങൾ മുടിയട്ടെ രാജാക്കന്മാർ നശിക്കട്ടെ ലോകഗതി മാറട്ടെ എന്തുതന്നെ വരട്ടെ സൂൎയ്യനക്ഷത്രാദികൾക്ക് അവരുടെ ഗതിക്കു യാതൊരു നീക്കുപോക്കും വരുന്നതല്ല. അവരെ അവലംബിച്ചു വരുവാൻപോകുന്ന ഗ്രഹണാദികളുടെ കാലനിയമനം ചെയ്യുന്ന യഥാൎത്ഥഗണിതക്കാൎക്ക കഴിഞ്ഞതും നടക്കുന്നതും വരുവാൻപോകുന്നതും ഒരുപോലെതന്നെ.



ഗണിതശാസ്ത്രത്തിൽ എപ്പോഴും ഈ അഭിപ്രായത്തെ പ്രബലപ്പെടുത്തുന്നതാണ്. എന്നാൽ ധൂമകേതുചരിത്രത്തെപ്പോലെ അത്ര നല്ലതായൊരു ലക്ഷ്യം വേറെ ഒന്നുംതന്നെയില്ല. അറിയാനിത്ര പ്രയാസമായിട്ടും അറിഞ്ഞാൽ ഇത്ര കൃത്യമായിട്ടും ധൂമകേതുവിന്റെ ഗതിയെപ്പോലെ മറ്റൊന്നുമില്ലെന്നു സുപ്രസിദ്ധമാണ്. ന്യൂട്ടൻ എന്ന പ്രസിദ്ധനായ ശാസ്ത്രജ്ഞൻ സൂൎയ്യകടാഹത്തിൽ ഉൾപ്പെട്ടിട്ടുള്ള ഗോളങ്ങളുടെ പോക്കുവരുത്തും തിരിച്ചിലും മറിച്ചലും നിയമപ്പെടുത്തുന്നതായ ഒരു ശക്തിവിശേഷം ഉള്ളതായി കണ്ടുപിടിച്ചു. അതിനെയാണു ആകൎഷണശക്തി എന്നു വിളിച്ചുവരുന്നത്. ഈ ശക്തി പരമാണുപൎയ്യന്തം സകല മൂൎത്തവസ്തുക്കളിലും ഇരിക്കുന്നതാണ്. ഈ ശക്തിക്കു അടിമപ്പെട്ടുകൊ

ണ്ടുതന്നെയാണ ധൂമകേതുക്കളും സഞ്ചരിച്ചുവരുന്നത്. സൂൎയ്യനുള്ള ആകൎഷണശക്തികൊണ്ടാണ സൂൎയ്യകടാഹത്തിൽപെട്ട ഗോളങ്ങളുടെ ഗമനമാൎഗ്ഗം നിയമിക്കപ്പെട്ടിട്ടുള്ളത്. അപ്രകാരമുള്ള ഗമനമാൎഗ്ഗങ്ങൾ പലവിധത്തിലുള്ള ആകൃതികളിലും വരാവുന്നതാണ". ചില ഗോളങ്ങൾ സൂൎയ്യന്റെ ചുറ്റും വൃത്തത്തിൽ ചുറ്റുന്നവയും, ചിലതു അണ്ഡാകൃതിയിൽ സഞ്ചരിക്കുന്നവയും, മറ്റ ചിലതു ഇരിമ്പുകുടിലിന്റെ ആകൃതിയിൽ സഞ്ചരിക്കുന്നവയും ആയിട്ടുണ്ട. ധൂമകേതുവൎഗ്ഗത്തിൽ മേല്പറഞ്ഞ ആകൃതികളിലെല്ലാം ഗതിചെയ്യുന്ന വകക്കാരുണ്ട്. ചുരുക്കത്തിൽപറയുന്നതായാൽ വക്കുരുണ്ട തൃക്കാക്കരപ്പനെ ഏതുപ്രകാരത്തിൽ വെട്ടിയാലും ഉണ്ടാകുന്ന വെട്ടുപാടിന്റെ ആകൃതിയിലെല്ലാം ധൂമകേതുക്കൾ സഞ്ചരിക്കുന്നുണ്ട്. ഈ ധൂമകേതുക്കളെല്ലാം സൂൎയ്യനെ വളഞ്ഞു ചുറ്റുന്നവയുമാണ്. അണ്ഡാകൃതിയിലും കുടിലിന്റെ ആകൃതിയിലും സഞ്ചരിക്കുന്ന ധൂമകേതുക്കളിൽ നവഗ്രഹങ്ങളേയും അതുകൾക്കു മേലെയുള്ള ഗോളങ്ങളേയും പ്രദക്ഷിണംവെക്കുന്നമാതിരി അണ്ഡകടാഹത്തിൽ അത്ര ദൂരം സഞ്ചരിക്കുന്നവയും ചിലതുണ്ട.



ഇപ്പോൾ ഏകദേശം ഇരുനൂറിൽചില്വാനം ധൂമകേതുക്കളുടെ ഗമനമാൎഗ്ഗങ്ങൾ കണ്ടുകിട്ടീട്ടുണ്ട്. ഈ ധൂമകേതുക്കൾ മണിക്കൂറിൽ മൂന്നുകോടിഇരുപതുലക്ഷംനാഴികവരെ ഗതിവേഗത്തോടുകൂടിയവയും, ഒന്നുമുതൽ എഴുപത്തഞ്ചുവരെ കൊല്ലങ്ങളെക്കൊണ്ടു സൂൎയ്യനെ ഒരുവട്ടം ചുറ്റിമറിഞ്ഞു വരുന്നവയും ആകുന്നു.

ക്രിസ്ത്വാബ്ദം ൧൫൩൧-ലും ൧൬൦൭-ലും കണ്ടതായി ചരിത്രത്തിൽ പ്രസ്താവിക്കപ്പെട്ട ഒരു ധൂമകേതുവിനോടു ൧൬൮൨-ൽ ഉദിച്ചുകണ്ട ധൂമകേതു പല വിധത്തിലും ഒത്തിരുന്നതായി ഹാലി എന്ന ഗണിതശാസ്ത്രജ്ഞൻനോക്കിക്കണ്ടു തീരുമാനപ്പെടുത്തി. എന്നതിന്റെശേഷം ന്യൂട്ടനും ഹാലിയും കൂടിയാലോചിച്ചു കണക്കുകൂട്ടി ഈ ധൂമകേതു ൭൫ കൊല്ലം കൂടുമ്പോൾ ഉദിക്കുന്നുവെന്നും, അണ്ഡാകൃതിയിൽ സഞ്ചരിക്കുന്നതാണെന്നും, മണിക്കൂറിൽ മൂന്നുകോടിഇരുപതുലക്ഷം നാഴിക അതിന്നു ഗതിവേഗമുണ്ടെന്നും, അതിന്റെ ഗമനമാൎഗ്ഗം ശനിയെക്കൂടിവിട്ട് അകലത്തുകൂടിപ്പോകുന്നുവെന്നും തീൎച്ചയാക്കിയിരിക്കുന്നു. അതു നമുക്കു ഉദിച്ചുകാണാറാകുമ്പോൾ അതിന്റെ ഗതി സൂൎയ്യനോടു ഏറ്റവും അടുത്തിട്ടാകയാൽ സൂൎയ്യൻ അസ്തമിച്ചതിന്റെ ശേഷമൊ ഉദിക്കുന്നതിന്നുമുമ്പിലൊ മാത്രമെ അതു പ്രത്യക്ഷമാവുകയുള്ളു. അതിന്റെ വാൽ മേല്പോട്ടൊ കീഴ്പോ

ട്ടാ നിൽക്കുന്നതു എന്നതിൻെറ അവസ്ഥപോലെ' ഹാലിയുടെ ധൂമകേതു' ചന്ദ്രക്കലയുടെ നടുക്കു ശുക്രനെ പതിച്ചപോലയും, ഒരു കൊടിക്കൂറ കെട്ടിത്തൂക്കിയപോലെയും കാണാവുന്നതാണ്. ഇക്കഴിഞ്ഞ മാർച്ച് ൧൨-ാനു രാത്രി ഏഴുമണിക്കും എട്ടുമണിക്കും ഉള്ളിൽ ആദ്യം പറഞ്ഞ മാതിരിയിൽ അത് ദൂരദശിനിയിൽ കൂടി സ്പഷ്ടമായി കാണപ്പെട്ടിരുന്നു. ഇനി മെയിമാസത്തിൽ ഈ ധൂമകേതുതന്നെ സൂര്യൻെറ മറുഭാഗത്തുവരുമ്പോൾ വെറും കണ്ണുകൾക്കുതന്നെ പ്രത്യക്ഷമായിവരുന്നതാണ്.

ഈ ധൂമകേതുവിൽ കത്തിജ്വലിക്കുന്ന വസ്തുക്കൾ എന്തെല്ലാമാണെന്നു തീരുമാനപ്പെട്ടിട്ടില്ല. എന്നാൽ ഗോളചക്രാർദ്ധത്തിൻെറ മൂന്നിലൊരുഭാഗം വ്യാപിക്കത്തക്ക നീളമുള്ള അതിൻെറ വാൽ "സൈനജൻ" എന്ന വിഷവായുമയമാണ്. ഇതിന്നടുത്തു മുമ്പ് 'ഹാലിയുടെ ധൂമകേതു' ഉദിച്ചിട്ടുള്ളതു ൧൮൩൫-നു തുടക്കത്തിലാണു. ഇത്തവണ ഈ ധൂമകേതുവിൻെറ വാൽ മുഴുവനും ഭൂമിക്കുനേരെ തൂങ്ങുമൊ എന്നു തീർച്ചപറഞ്ഞുകൂടാ. തൂങ്ങുന്നതായാൽ വിഷവായുസംസർഗ്ഗംകൊണ്ടു പല നാശങ്ങളും വരുവാനിടയുണ്ട്. ഭൂമിയുടേയും ധൂമകേതുവിൻേറയും ഗമനമാർഗ്ഗങ്ങൾ ഇടയുന്നദിക്കിൽവെച്ചു ധൂമകേതുവും ഭൂമിയും തമ്മിൽ കൂട്ടിമുട്ടുന്നതായാൽ ഭൂമി നശിച്ചു വെണ്ണീറായി എന്നുകൂടി വരുന്നതാം. അണ്ഡകടാഹത്തിലുള്ള പല ഗോളങ്ങളേയും ചൂലുകൊണ്ടടിക്കുന്നപോലെ വാലുകൊണ്ടടിച്ചുകൊണ്ടാണു ഇപ്പോൾ ഇതു സഞ്ചരിക്കുന്നതു. നമ്മളും ആ കൂട്ടത്തിലകപ്പെടാഞ്ഞാൽ ഭാഗ്യം.

ആർ. വി.

# മലയാളത്തിലെ ജാതിനിർണ്ണയം

ഈ വിഷയത്തെപ്പററി ശരിയായും പൂർണ്ണമായും ഉള്ള വിവരങ്ങൾ അടങ്ങിയ പഴയഗ്രന്ഥങ്ങൾ ഇല്ലാ എന്നുതന്നെ പറയാം. വല്ലതും ഉണ്ടായിരുന്നാൽതന്നെയും അതുകളിൽ കാണുന്ന വ്യത്യാസങ്ങളെക്കൊണ്ടും പൂർവ്വാപരവിരുദ്ധങ്ങളെക്കൊണ്ടും അതുകളെ വിശ്വസിപ്പാൻ പാടില്ലാതെയും ആയിരിക്കുന്നു. പ്രസ്തുതവിഷയം അടുത്തകാലങ്ങളിൽ മാത്രം ഓരോ മഹാന്മാരുടെ ശ്രദ്ധക്കു വിഷയീഭവിക്കുവാൻ ഇടവന്നിട്ടുള്ളതിനാൽ അവരുടെ അദ്ധ്യാനത്തിൻെറ ഫലമായ ഓരോ നൂതനകൃ

ന്തികളാകുന്ന ഇതിനെപ്പററി പ്രതിപാദിക്കുന്ന രേഖകൾ. ഇതുകൾ വ ർത്തമാനപത്രങ്ങൾ, മാസികകൾ, ഗവമ്മേണ്ടുറിപ്പോർട്ടുകൾ, അപൂർവ്വം ചി ല ചരിത്രങ്ങൾ എന്നിവവഴിയായിട്ടാണ പ്രവേശിച്ചിരിക്കുന്നത്. വിശ്വാ സയോഗ്യമായ പഴയ റിക്കാർഡുകൾ ഇല്ലാത്തസ്ഥിതിക്ക്, പിന്നെ വല്ല സാ ധനത്തിന്റേയൊ സംഗതിയുടേയൊ പൊട്ടൊ പൊടിയൊ കയ്യിൽ കിട്ടി യാൽ വാദശ്രേഷ്ഠന്മാരായ ചാരന്മാർ അതിൽനിന്നും ഏററവും സാരവത്തായും ഗൌരവമായും ഉള്ള കേസ്സുകൾ തെളിയിക്കുന്നതുപോലെ, മേൽപറയ പ്പെട്ടവിധമുള്ള പൂർവ്വാപരവിരുദ്ധങ്ങളായ രേഖകളിൽനിന്നും പരമ്പര യാ പറഞ്ഞുപോരുന്ന ഇതിഹാസങ്ങളിൽനിന്നും യുക്തിയുടെ സഹായ ത്താൽ യോജിപ്പെന്നു തോന്നുന്നവിധം വല്ലതും പറയുവാനെ തരമുള്ളു. ഓരോ ജാതിക്കാരേയും അവരുടെ ഉത്ഭവത്തേയും ആചാരനടവടികളേ യും അന്വേഷിച്ചറിഞ്ഞ് ഒരു ശാസ്ത്രം എഴുതുന്നതിന്നു ഗവമ്മേണ്ടിൽനി ന്നും ചെയ്തുവരുന്ന ഏപ്പാടു എത്രയും ശ്ലാഘ്യമായിട്ടുള്ളതാണെന്ന് ഈ സന്ദർഭത്തിൽ പ്രസ്താവിക്കാതെ ഇരിപ്പാൻ നിവൃത്തിയില്ല.



### പൂർവ്വികന്മാരുടെ ഉല്പത്തി

ബ്രിട്ടീഷുമലബാർ, കൊച്ചി, തിരുവിതാംകൂർ ഈ മൂന്നുരാജ്യങ്ങളാണ ല്ലൊ ഇപ്പോൾ മലയാളമായി കല്പിച്ചിരിക്കുന്നത്. മലയാളത്തിലെ പൂ ർവ്വികന്മാരുടെ എന്നുതന്നെയല്ല മലയാളത്തിന്റെതന്നെ ഉല്പത്തി വള രെ തക്കപ്പെട്ട ഒരു സംഗതിയാണ്. എന്നാൽ ക്രിസ്ത്വാബ്ദത്തിന്നുമുമ്പു തന്നെ ശ്രീപരശുരാമൻ എന്ന ഒരാൾ ഉത്തരഇന്ത്യയിൽനിന്നു ഏതാ നും ബ്രാഹ്മണരെ മലയാളത്തിൽ കൊണ്ടുവന്നു കുടിയേറിപാർപ്പിച്ചതാ യി വളരെ ചരിത്രകാരന്മാർ യുക്തികൊണ്ടു സ്ഥാപിച്ചിട്ടുള്ളതും, അതിന്നു ഇന്നും ഭേദം വരാതെ എല്ലാവരും വിശ്വസിച്ചുവരുന്നതും ആകുന്നു.

ബ്രാഹ്മണരുടെ ഉല്പത്തിയെപ്പററി ഭിന്നാഭിപ്രായങ്ങൾ ഇല്ലെങ്കി ലും കേരളത്തിലെ ആദ്യനിവാസികൾ ആരെന്നുള്ള സംഗതി ഇപ്പോഴും സംശയസ്ഥാനത്തിൽതന്നെ ഇരിക്കുന്നു. "ആൎയ്യബ്രാഹ്മണരായ നമ്പൂ തിരിമാർ കേരളത്തിൽ കുടിയേറിപ്പാർക്കുന്നതിന്നുമുമ്പു ഇവിടെ നായന്മാ രായിരുന്നു സ്ഥിരവാസികൾ" എന്നുചില പുതിയ ചരിത്രശാസ്ത്രജ്ഞ ന്മാർ യുക്തിപൂർവ്വം സ്ഥാപിച്ചുവരുന്നുണ്ടെങ്കിലും, മേൽപറയപ്പെട്ടവിധം ബ്രാഹ്മണരെക്കൊണ്ടുവന്നു പാർപ്പിച്ചതിന്നുശേഷം ശ്രീപരശുരാമൻ പര ദേശത്തുനിന്നു പലവകയിലുള്ള ശൂദ്രരെക്കൊണ്ടുവന്നു അവരെ കേരള

ത്തിൽ നിവസിപ്പിച്ചതായിട്ടാണ കേരളത്തിലെ ഒരു പൂർവ്വചരിത്രമെന്നു വിചാരിച്ചുവരുന്ന കേരളോല്പത്തിയിൽ നിന്നും അറിയുന്നതു. ഈ സംശയനിവൃത്തിക്കുതകുന്ന മാർഗ്ഗരേഖകൾ ഇല്ലായ്കയാൽ അത്ര മേല്പട്ടുപോകാതെ ആര്യബ്രാഹ്മണരായ നമ്പൂതിരിമാരുടെ പ്രവേശാനന്തരം അവരെയും നാം ഇപ്പോൾ ദൃഷ്ടാന്തത്തിൽ കണ്ടുവരുന്ന അസംഖ്യം ജാതിമതസ്ഥന്മാരെയും അവരുടെ സ്ഥിതിയേയും നടവടിയേയും ഓരോരുത്തർ പ്രത്യേകം അനുഷ്ഠിച്ചുപോരുന്ന ചില ആചാരങ്ങളെയുംപററിമാത്രം ഇവിടെ സംഗ്രഹിച്ചുപ്രസ്താവിക്കുന്നതാകുന്നു.

### ശ്രീ ശങ്കരാചാര്യർ

കേരളത്തിലെ ജാതിനിർണ്ണയത്തെപ്പററി പര്യാലോചിക്കുമ്പോൾ ആദ്യമായി ശ്രീപരശുരാമൻെറയും, പിന്നെ മഹാവേദാന്തിയായ ശ്രീശങ്കരാചാര്യരുടേയും നേരെയാണു നമ്മുടെ ദൃഷ്ടിചെല്ലുന്നതു. ഇതിൽ ആദ്യത്തെ ആൾ, ഹിന്തുക്കൾ കേരളഭൂമിയിൽ പ്രവേശിക്കുന്നതിന്നു മുമ്പ് അനുസരിച്ചുവന്നിരുന്ന ചതുർവ്വർണ്ണങ്ങളെ (അതായതു ബ്രാഹ്മണ:, ക്ഷത്രിയ:, വൈശ്യ:, ശൂദ്ര:) ഭേദപ്പെടുത്താതെ ആചരിപ്പിച്ചിട്ടുള്ളതുകൊണ്ടും, രണ്ടാമത്തെ ആൾ അവരുടെ ജാതിമതത്തെ കുറെക്കൂടി പരിഷ്കരിച്ചു വ്യവസ്ഥപ്പെടുത്തി ചില നിബന്ധനകൾ ഉണ്ടാക്കിത്തീർത്തിട്ടുള്ളതുകൊണ്ടും, ആ നിശ്ചയങ്ങളേയും നിബന്ധനകളേയും ഇന്നും നിയമമൊ വേദവാക്യമൊ എന്നവിധം സ്വീകരിച്ചുപോരുന്നതുകൊണ്ടും ഇരുവരും നമ്മുടെ മതപരിഷ്കാരികളായി ഗണിക്കപ്പെട്ടിരിക്കുന്നു.

ശങ്കരാചാര്യരുടെ ജനനം ക്രിസ്ത്വാബ്ദം ൫൦൦-ാമാണ്ടിന്നു സമീപിച്ചാണ്. “ഇദ്ദേഹം സകലവിദ്യകളും ഗ്രഹിച്ചു പ്രസിദ്ധനായി സർവ്വജ്ഞപീഠം എറിഇരിക്കുംകാലത്തു കേരളഭൂമിയിലെ അവസ്ഥ ൬൪൦൦൦ ഗ്രന്ഥമാക്കിച്ചമച്ചു. ശ്രീപരശുരാമനാൽ ഏല്പ്പെടുത്തപ്പെട്ട ൬൪ ഗ്രാമക്കാരെയും വരുത്തി അടക്കം, ആചാരവും, നീതിയും, നിലയും, കുലഭേദങ്ങളും, മര്യാദയും, യഥാക്രമവും, എച്ചിലും, വിഴുപ്പും, തീണ്ടലും, കുളിയും, കുഴിപറഞ്ഞുനിർക്കോരുവാനും, കുലംപറഞ്ഞുവച്ചുണ്മാനും, അവരവർക്കോരോ പ്രവൃത്തികളും ആചാരങ്ങളും ഭാഷകളും അതാതുകാലത്തിന്നുതക്കവണ്ണം കല്പിക്കുകയും ചെയ്തു. നാലുവർണ്ണംകൊണ്ടു ൧൮ കുലം ആക്കി. അതുകൊണ്ടു ൧൮ കുലവർണ്ണമെന്നും ൭൨ കുലമെന്നും കല്പിച്ചു.” ഇദ്ദേഹത്തിന്നുശേഷം ഇദ്ദേഹത്തിൻെറ നിശ്ചയങ്ങളെ ഭേദപ്പെടുത്താൻതക്കവണ്ണം യോഗ്യതയുള്ള ആരും ഉണ്ടായിട്ടില്ലാത്തതിനാൽ ഈ നിശ്ചയങ്ങളെ

ഇന്നും ഏറെക്കുറെ നടപ്പാക്കിക്കൊണ്ടുപോരുന്നു. കേരളീയരുടെ ജാതിവ്യത്യാസത്തെപ്പററിയും മററും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ ഏറെക്കുറെ നിരൂപണംചെയ്തിട്ടുള്ളതും കാണുന്നു.

ഹിന്തുക്കൾ

കേരളത്തിൽ ഇപ്പോഴുള്ള പലമതക്കാരെയും ഇനി പ്രത്യേകംപ്രത്യേകം പര്യാലോചനചെയ്യാം. ഇന്ത്യാസാമ്രാജ്യത്തിലൊട്ടുക്കെന്നപോലെ തന്നെ കേരളത്തിലും അധികപക്ഷം ഹിന്തുക്കളും, അവർതന്നെ ആദ്യനിവാസികളെന്നു വിചാരിക്കപ്പെട്ടുപോരുന്നവരും ആകയാൽ ഹിന്തുമതം ദീക്ഷിച്ചുവരുന്ന വിവിധജാതിക്കാരേയും അവരുടെ അന്യോന്യബന്ധത്തേയും പററി ഒന്നാമതായി പ്രസ്താവിക്കാം.

(തുടരും)

വീമ്പൂർ കടലായി കുഞ്ഞിക്കുട്ടൻനമ്പൂതിരിപ്പാട്.

# ഗ്രന്ഥനിരൂപണം



## ൧. ചന്ദ്രശേഖരൻ

കഷ്ടിച്ചു നാലക്ഷരം കൂട്ടിയെഴുതുവാൻ വശമാവുമ്പോഴക്കു എന്തെങ്കിലും ഒരു "നോവൽ" എഴുതിയില്ലെങ്കിൽ അവസ്ഥതികഞ്ഞില്ലെന്നുവിചാരിക്കുന്ന ചെറുപ്പക്കാരുടെ എണ്ണം ഇക്കാലത്തു കുറച്ചൊന്നുമല്ല. മലയാളഭാഷയുടെ ഗ്രന്ഥദാരിദ്ര്യം തീൎക്കുവാനായി ആവക വിരുതന്മാർ ചെയ്യുന്ന പരിശ്രമം പലപ്പോഴും ഗുണത്തെക്കാളധികം ദോഷത്തെ ഉണ്ടാക്കുന്നതായിട്ടാണു കാണുന്നതു. ഒരു നോവലെഴുത്തുകാരൻ എത്രമാത്രം ലോകജ്ഞനും വിദ്വാനുമായിരിക്കണമെന്നു ആവകക്കാർ അറിയുന്നതേയില്ല. അങ്ങിനെയുള്ള "നോവലുക"ളുടെ ഉൽപത്തി മലയാളഭാഷയുടെ അഭിവൃദ്ധിയെ തടഞ്ഞുനിൎത്തുന്നതു എത്രത്തോളമാണെന്നു പറയുവാൻ പ്രയാസമാണ്. ഈ സ്ഥിതിക്കു വല്ല "ചീരു"വിനേയോ "ചിരുതേവി"യേയൊ നിൎമ്മിക്കാതെ 'ചന്ദ്രശേഖരൻ' എന്ന ഉൽകൃഷ്ടനോവൽഗ്രന്ഥത്തെ മലയാളത്തിലേക്കു തൎജ്ജമചെയ്യാൻപുറപ്പെട്ട മ. രാ. രാ തേലപ്പുറത്തു നാരായണനമ്പി അവർകളെ ഞങ്ങൾ ഒന്നാമതായി അഭിനന്ദിക്കുന്നു.

"ചന്ദ്രശേഖര"ന്റെ കൎത്താവു ബങ്കാളിഭാഷാസാഹിത്യത്തിലെ

ഏറാവും ശ്രുതിപ്പെട്ടദേഹമായ ബങ്കിമചന്ദ്രചാററജ്ജി എന്ന വിദ്വാനാകുന്നു. ദേവേന്ദ്രചന്ദ്രമല്ലിക്ക് ബി. എ., ബി. എൽ എന്നാൾ അതിനെ ബങ്കാളിയിൽനിന്നു ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തി. ആ ഇംഗ്ലീഷു തർജ്ജമയെയാണ് ഇപ്പോൾ മലയാളത്തിലേക്കു പകൎത്തിയിരിക്കുന്നതു. ഇങ്ങിനെ ഒന്നുരണ്ടു തർജ്ജമകഴിഞ്ഞപ്പോഴേക്കു മൂലഗ്രന്ഥത്തിലെ ഭാവാൎത്ഥങ്ങൾക്കു എത്രത്തോളം ഉടവുതട്ടീട്ടുണ്ടെന്നു പറയുവാൻ ഞങ്ങൾക്കു സാധിച്ചിട്ടില്ല. എന്നാൽ കൊണ്ടുവന്നോട്ടുകൊള്ളുന്നതിൽ ഉണ്ടെങ്കിലും നഷ്ടമല്ലാതെ യാതൊരു മെച്ചവും കിട്ടാനില്ലെന്നു തീൎച്ചതന്നെ. എങ്കിലും കഥയുടെ രസസ്സത്തിക്കു തടസ്ഥം തട്ടിക്കാണുന്നില്ലെന്നുള്ളതു മൂലഗ്രന്ഥത്തിലെ സ്വാരസ്യാതിശയത്തിന്നു ഒരുദാഹരണമാകുന്നു.

ചാററജ്ജിയുടെ നോവലുകൾ പ്രായേണ എന്തെങ്കിലും ഒരു ചരിത്രസംഗതിയെ അടിസ്ഥാനപ്പെടുത്തി എഴുതിയവയായിരിക്കും. നായികാനായകോപജീവ്യമായ കഥയെ ആരംഭിക്കുന്നതു എന്തെങ്കിലും ഒരു ചരിത്രത്തെ ലക്ഷ്യപ്പെടുത്തിട്ടാണെങ്കിൽ, അതിൽനിന്നു സാമാന്യമായിക്കിട്ടാവുന്ന സദാചാരപാഠത്തിന്നും ലോകപരിചയത്തിന്നും തന്മൂലകമായ രസത്തിന്നും പുറമെ ചരിത്രജ്ഞാനംകൂടി സിദ്ധിക്കുന്നതാകുന്നു. കനകത്തിന്നു പരിമളംകൂടിയുണ്ടായാലുള്ളതുപോലെ ചരിത്രശകലങ്ങളുടെ സമ്പൎക്കം ആഖ്യായികകൾക്കു മോടികൂട്ടുന്നു. 'നോവൽ'വൎഗ്ഗത്തിൽപെട്ട കഥകളുടെ അനേകം വിഭാഗങ്ങളിൽ ഇതു ഒന്നാകുന്നു. ഈ വിധത്തിലുള്ള നോവലുകളെ ചരിത്രകഥകൾ (ഹിസ്റ്റോറിക്കൽ നോവൽസ്) എന്നു പറഞ്ഞുവരുന്നു. ചാററജ്ജിയുടെ ചരിത്രകഥകളിൽ ഒട്ടും അപ്രധാനമല്ലാത്ത ഒന്നാകുന്നു ചന്ദ്രശേഖരൻ. ഇതിലെ നായകനായ ചന്ദ്രശേഖരൻ സംസ്കൃതത്തിൽ അപാരമായ വൈദുഷ്യമുള്ള ഒരു വിദ്വാനാകുന്നു. നായികയായ ശൈവാലിനിയെ ലോകാതിശായിനിയായ സുന്ദരിയാണെന്നു വേണം പറയുവാൻ. രസികനും ശൂരനുമായിരുന്ന പ്രതാപനിൽ അനുരാഗിണിയായ ആ പെൺകുട്ടിയെ സദാ ശാസ്ത്രഗ്രന്ഥപാരായണക്കാരനായ ആ അരസികന്നു വിവാഹം കഴിച്ചുകൊടുത്തു. അതിനാൽ അവൾക്കാ ഭൎത്താവിന്നും കഠിനമായ പല കഷ്ടപ്പാടുകളും അനുഭവിക്കേണ്ടിവന്നു. ചന്ദ്രശേഖരൻ തന്റെ കുട്ടിക്കാലംമുതൽ പ്രാണനെക്കാളധികം ലാളിച്ചുവന്നിരുന്ന ഗ്രന്ഥങ്ങളെ പ്രത്യക്ഷത്തിൽ ദഹിപ്പിച്ചുകളയത്തക്ക സംഭവംകൂടി നേരിട്ടു. ശൈവാലിനിയുടെ പാതിവ്രത്യത്തിലും ശങ്കിപ്പാനിടയായി. ഈ കഥ മലയാളത്തിലായിരുന്നു നടന്നതെങ്കിൽ അസംഖ്യം ജനങ്ങളെ

ഒരേ അടിയായി ഭ്രഷ്ടന്മാരാക്കത്തക്കവിധം ഒരു സ്മാൎത്തവിചാരം നടക്കു
വാൻ വകയുണ്ടായിരുന്നു. പക്ഷേ പാതിവ്രത്യത്തെ പരീക്ഷിച്ചു തിരിച്ച
റിയാവുന്നവർ ധാരാളമുണ്ടായിരുന്നതിനാൽ ശൈവാലിനിയുടെ സതീ
ത്വത്തിന്നു ഒടുവിൽ വിജയം ലഭിച്ചു. എന്നാൽ അനനുരൂപനായ ചന്ദ്ര
ശേഖരനെ ശൈവാലിനി സ്നേഹിക്കുകയല്ല ഭയപ്പെടുകയാണു ചെയ്തിരു
ന്നതു. യുവതീയുവാക്കന്മാരെ അന്യോന്യം അനുരൂപമായവിധത്തിൽ
ഭാൎയ്യാഭൎത്താക്കന്മാരാക്കുവാൻ അറിവില്ലാതെപോയാൽ ഇങ്ങിനെയെല്ലാം
വന്നുകൂടുന്നതിൽ ആശ്ചൎയ്യമില്ല. എന്നാൽ ശൈവാലിനിയെ അവളുടെ
പ്രേമഭാജനമായ പ്രതാപനുതന്നെ കൊടുക്കാമായിരുന്നില്ലേ? ഒരിക്കലും
പാടില്ല; അവർ തമ്മിൽ ദായാദികളായിരുന്നു. അതറിയാതെ ആ സാ
ധുപ്പെണ്ണു പ്രതാപനിൽ കുട്ടിക്കാലത്തുതന്നെ ഭ്രമിച്ചുപോയതാണ്. അ
നുരാഗത്തിന്നും പാതിവ്രത്യത്തിന്നും ഒരുപോലെ ശക്തിയുണ്ടായിരുന്ന
ഒരു കാലത്താണു കഥനടന്നിട്ടുള്ളതു്. അക്കാലത്തു ബങ്കാൾ, ബിഹാർ,
ഒറീസ്സാ എന്നി രാജ്യങ്ങളുടെ അധിപതിയായി ആലിഷാമീർകാസിംഖാ
നായിരുന്നു നവാബിന്റെ സ്ഥാനത്തിരുന്നിരുന്നതു. അദ്ദേഹം ബങ്കാ
ളിലെ ഒടുവിലത്തെ അധിപതിയായിരുന്നു. അന്നു മഹമ്മദീയരുടെ
സാമ്രാജ്യത്തിന്നു വിച്ഛേദം വന്നുകഴിഞ്ഞില്ലെങ്കിലും ഇംഗ്ലീഷുകാരുടെ ശ
ക്തി നാട്ടിലെങ്ങും വ്യാപിച്ചുതുടങ്ങിയിരുന്നു. മഹമ്മദീയരുടെ സാമ്രാജ്യ
ശിലയെ ഇടിച്ചുതകൎക്കുവാൻ, "ഡൈനാമൈറ" നിറപ്പിടിക്കുന്നതുപോ
ലെ ഇംഗ്ലീഷുശക്തി അന്തൎവ്വാഹിനിയായി ഉജ്ജ്വലിച്ചുകൊണ്ടിരുന്നു.
അതിനാൽ അനേകം ചില്ലറലഹളകൾക്കും, പല വലിയ യുദ്ധങ്ങൾക്കും
ഇടയായിത്തീൎന്നു. നവാബിന്റെ പ്രണയാസ്പദമായ പട്ടമഹിഷി ചില
കപടഭൃത്യന്മാരുടെ ചതിപ്രയോഗത്താൽ വിഷംതിന്നു മരിച്ചുപോകയും
അതിന്റെ വാസ്തവം അറിഞ്ഞപ്പോൾ നവാബ് മഹാൎഹമായ രാജസിം
ഹാസനത്തിൽനിന്നിറങ്ങുകയും ചെയ്തു. അതിന്നുശേഷം നവാബ് എ
ന്ന സ്ഥാനപ്പേരോടുകൂടി ആരും അവിടെ രാജ്യഭാരം ചെയ്തിട്ടില്ല.

ചന്ദ്രശേഖരനിലെ കഥയേയും, അതിൽ അവിടവിടെയായി ഒളി
ച്ചുകിടക്കുന്ന ചരിത്രശകലങ്ങളേയും കുറിച്ചു വായനക്കാൎക്കു ഒരു സ്വ
ല്പജ്ഞാനം ലഭിക്കുവാൻ മാത്രമായിട്ടാണ് ഇത്രയും പ്രസ്താവിച്ചതു്.
ഇനി, തൎജ്ജമക്കാരന്റെ ഭാഷാരീതിയെപ്പററി നോക്കുമ്പോഴും ഒരു തൎജ്ജമ
ക്കാരനു വരുത്താവുന്ന ഗുണങ്ങളിൽ പലതും ചന്ദ്രശേഖരനു വന്നിട്ടു
ണ്ടെന്നാണു ഞങ്ങളുടെ അഭിപ്രായം. "ദേർ ലൈസ് ദി പോയിൻറ്"

എന്നതിനെ "അവിടെക്കിടക്കുന്ന മന" എന്നും, "അണ്ടർ ദി പ്രസിഡൻസി" എന്നതിനെ "അഗ്രാസനത്തിന്റെ ചോട്ടിൽ" എന്നും ഈ കാലത്തു സർവ്വകലാശാലാവിജയികളായ മലയാളികൾകൂടി തർജ്ജമ ചെയ്യുന്നതോർക്കുമ്പോൾ, "ഇംഗ്ലീഷിന്റെ ഗന്ധംപോലുമില്ലാത്ത സ്ഥിതിക്കു അന്യസഹായംകൂടാതെ സ്വപ്രയത്നത്താൽമാത്രം......ഇംഗ്ലീഷിൽ വൈദുഷ്യത്തെ ചുരുക്കംകാലത്തിന്നുള്ളിൽ സമ്പാദിച്ച" ദേഹമാണ് ഇതിന്റെ തർജ്ജമക്കാരനെന്നുവന്നാൽ ആരും അദ്ദേഹത്തെ ബഹുമാനിക്കാതിരിക്കയില്ല. പുസ്തകത്തിന്നു വില ഒരുറുപ്പികയാകുന്നു. താഴേകാണിക്കുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ കിട്ടുന്നതുമാണ്:—

സ്വദേശിഷാപ്പ്മാനേജർ

കോഴിക്കോട്.

---

൨. യോഗീശ്വരസ്മാരകവും ദുഃഖനിവാരണവും.

ഇതുകൾ രണ്ടു വഞ്ചിപ്പാട്ടുകളാണ്. ഒന്നാമത്തേതു സ്വർഗ്ഗാരോഹണമായ അക്കിത്തത്തുസ്വാമിയാർതിരുമനസ്സിലെ ജീവചരിത്രസംക്ഷേപവും രണ്ടാമത്തേതു ശ്രീകൃഷ്ണസ്തുതിരൂപവുമായതുകൊണ്ടു പ്രതിപാദ്യമാഹാത്മ്യം നല്ലവണ്ണമുണ്ട്. എന്നാൽ കവിതാവാസനകാണാത്തവരും കാവ്യമുണ്ടാക്കിത്തീർക്കാൻ പുറപ്പെടുന്നതിനെ വിട്ടു മററുവല്ലതിലും പ്രവേശിക്കുന്നതായാൽ അവനവന്നും നാട്ടിന്നും നന്മയുണ്ടാകുമായിരുന്നുവെന്നു പറയാതെ നിവൃത്തിയില്ല. ഈ പുസ്തകത്തിന്റെ പ്രണേതാവായ കെ. എ. രാമൻനായരവർകളുടെ ഒന്നാമത്തേതായ ഈ ഉദ്യമം അഭിനന്ദിക്കപ്പെടേണ്ടതാണ്.

---

# പലവക

അഭിപ്രായത്തിന്നായി അയക്കപ്പെട്ട 'ഈസ റവലിൻ' എന്ന പുതിയ നോവൽ കൃതജ്ഞതാപൂർവ്വം കൈപ്പററിയിരിക്കുന്നു. അഭിപ്രായം പിന്നെ.

*** *** *** ***

വല്ലപ്പുഴ നെയ്ത്തുശാലയിൽ നല്ലനല്ല പാവുതരങ്ങൾ നെയ്യുതുടങ്ങീട്ടുള്ളതായി ലക്ഷ്മീവിലാസത്തിൽനിന്നറിയുന്നതിൽ സന്തോഷിക്കുന്നു. ഈ വ്യവസായം എല്ലാവിധത്തിലും അഭിവൃദ്ധിയായിവരട്ടെ.

* * * *

ഇന്ത്യൻസിവിൽസർവ്വീസ്സ് പരീക്ഷയിൽ സംസ്കൃതം, അറബിക് എന്നീ ഭാഷകൾക്കു മാർക്കു കൂട്ടിക്കൊടുപ്പാൻ നിശ്ചയിച്ചിരിക്കുന്നു. ഇതിൽ ഹിന്തുക്കൾക്കും മുഹമ്മദീയർക്കും വലുതായ ചാരിതാർത്ഥ്യത്തിന്നിടയുണ്ട്.

*     *     *     *

മൃതശരീരം ദഹിപ്പിക്കുന്ന സമ്പ്രദായം ഈയിടയിൽ പാശ്ചാത്യന്മാരുടെ ഇടയിലും പ്രബലപ്പെട്ടുതുടങ്ങിയിരിക്കുന്നു. കഴിഞ്ഞകൊല്ലത്തിൽ ഇംഗ്ലാണ്ടിൽ ആയിരത്തോളം മൃതശരീരങ്ങൾ ദഹിപ്പിക്കപ്പെട്ടിരിക്കുന്നു. ഫ്രാൻസും, ജർമ്മനി മുതലായ രാജ്യങ്ങളിലും ഈ നടവടി ക്രമത്തിൽ ചേർന്നുവരുന്നു.

:*:     :*:     :*:     :*:

തീയോസഫിസംഘക്കാരുടെ ഒരു സംമേളനം കഴിഞ്ഞ മാർച്ചുമാസത്തിൽ കോഴിക്കോട്ടുവെച്ചു നടന്നിരിക്കുന്നു. ഇതിൽ പല യോഗ്യന്മാരും ഹാജരുണ്ടായിരുന്നു. മതസംബന്ധികളായ പല വിഷയങ്ങളെപ്പറ്റിയും ഉപന്യാസങ്ങൾ വായിക്കപ്പെട്ടു. എല്ലാ മതങ്ങൾക്കും സഹോദരഭാവത്തെ ഉണ്ടാക്കുവാൻ മേല്പറഞ്ഞ സംഘക്കാർ സർവ്വാത്മനാ ശ്രമിക്കുന്നു.

***     ***     ***     ***

# പ്രാചാം മാണവകശിക്ഷാ



യേ നാമാദ്യതേ മാണവകാ ഭവന്തി ത ഏവ ശ്വഃ പൌരാ ഭവിഷ്യന്തീതി നേദം ന വിദിതം കസ്യാപി। രാജ്യക്ഷേമം കില പൌരാണാമവസ്ഥാമനുസരതീത്യപി ബഹുശഃ പ്രത്യക്ഷീകൃതമേവാസ്മാഭിഃ। സുശിക്ഷിതാ ഉത്സാഹിനശ്ച യത്ര ഭവന്തി നാഗരികാസ്തദിദം രാജ്യം സർവ്വതോപി കുശലമയം ഭവതി। ന താദൃശേ ജനപദേ ദാരിദ്ര്യസംസ്പർശോപി സമുപജായതേ। യസ്യൈവാനുഗാമിനീ സകലവിധാപി സങ്കടപരമ്പരാ। അതഃ സമൈരപി ദേശക്ഷേമാഭിലാഷുകൈർമ്മാണവകശിക്ഷായാമവശ്യമാധേയഃ ശ്രദ്ധാതിശയ ഇത്യത്ര നാസ്തി വിവാദാവകാശഃ।

ബാല്യ ഏവ സമ്യഗുപലാല്യമാനഃ ശിക്ഷാങ്കുരഃ കാലേന വിന്ദതി ഫലേഗ്രഹിതാം। കൌമാരാൽപ്രഭൃത്യേവ സ്വീയേഷു കർത്തവ്യകർമ്മസു പരാമാസക്തിമുല്പാദയിതും കില പ്രയതനീയാ ശിക്ഷകാഭിമാനിഭിഃ। അസ്മാകം പൂർവ്വപുരുഷാ മാണവകശിക്ഷായാം തേഷാം സ്വകൃത്യജാഗരൂകതാപാദനേ

യാം ച കിയന്മാത്രം പ്രയാസമവാലംബന്തേ ഇതി വേദേതിഹാസാദിപരിശീലിന ഏവ യഥാവദഭിജാനന്തി । തേഷാമേവ കില നാക്ഷിപ്തം പ്രാചീനജീവിതസരണിസൎവ്വസ്വം । സംപ്രതി പുനഃ കാലകൌടില്യേന പ്രാചീനേഷ്വപി ഗ്രന്ഥരത്നേഷ്വസ്മാകമനാസ്ഥാ സമുദിതേതി സൎവ്വഥാ ധിഗസ്മാനാത്മജ്ഞാനിനഃ । കിമന്യാ ഹൃദയമൎമ്മഭേദികയാ സമതീതചിന്തയാ? । ഏവം കില സംവൃത്തമാസീൽ । പ്രസരതു വിധേൎവ്വിചേഷ്ടിതം । വയന്തു പ്രകൃതമേവാനുസരാമഃ । പ്രാചാം മാണവകശിക്ഷാരീതിമിദന്തയാ പ്രതിബോധയന്തി വിസ്പഷ്ടമൌപനിഷദാനി വചനാനി । താനീമാനി വാചകമഹാശയാനാമൎത്ഥതഃ സമുപഹൎത്തുമഭിലഷാമഃ ।

ഇദം കിലാമ്നായതേ തൈത്തിരീയോപനിഷദി । സംവൃത്തേ വേദാദ്ധ്യയനേ മാണവകമാചാൎയ്യഃ സമനുശാസ്ത്യേവം । സത്യമേവ വക്തവ്യം । നാനൃതം । ധൎമ്മപരായണേന ഭവിതവ്യം । സ്വാദ്ധ്യായേ സൎവ്വദാ ജാഗരൂകമനസാ ച ഭാവ്യം । പിതരൌ ദേവാവിവാരാധനീയൌ ആചാൎയ്യാതിഥിരപി ദേവതുല്യം പൂജനീയൌ । യാന്യേവാനവദ്യാനി കൎമ്മാണി താനി ത്വയാ പരിശീലനീയാനി । ന കദാപീതരാണി । യദി പുനസ്ത്വ കദാചിൽ സമുപനതേ സങ്കടേ ധൎമ്മവിചികിത്സാ സമുദിയാൽ ഇദമനുഷ്ഠേയം നവേതി തദാ ന സ്വപ്രതിഭാപ്രമാണേന ഭ്രമിതാം । യേ നാമ സമാലോചനകുശലാഃ സൽസ്വഭാവാ ബ്രാഹ്മണാ തേ യഥാ താദൃശേഷു വൎത്തേരൻ തഥാ ത്വയാ വൎത്തിതവ്യം । പരിസമാപിതേദ്ധ്യയനേ ദത്തദക്ഷിണേന ഗാൎഹസ്ഥ്യമാസ്ഥേയം । ന പുനഃ സ്വൈരസഞ്ചാരപരേണ ഭവിതവ്യം । ഏവമാദീനി കിലോപദേശവചനാനി സമുപലഭ്യന്തേ വേദേതിഹാസാദിഷു ! പ്രാചീനേഷു കാലേഷു ഭാരതീയാനാം മാണവകശിക്ഷണം കീദൃഗാസീദിത്യത്രസമാധാനാം കിമതഃ പരമപേക്ഷ്യതേ । വേദാൻ ശാസ്ത്രാണി ച സമ്യഗദ്ധ്യാപ്യ സുദൃഢാം സദാചാരപ്രതിപത്തിമപിമാണവകാഃ സമ്യഗേവ ഗ്രാഹിതാസ്തദാത്വേ । പൂജ്യേഷു ഗൌരവം തേഷാം പ്രലോഭനീയമേവാസീൽ । കൃത്യേഷു നൈരത്യമപി സൎവ്വദാ സമുല്ലതി സ്മ । ന കേവലം സദാചാരപ്രതിപത്തിമാത്രം പരന്തു ന്യായ്യേന പഥാ ധനാൎജ്ജനമപി തേ ശിക്ഷിതാഃ । നച തേഷാം ധനം സ്വോദരപൂരണൈകഫലകമാസീൽ ; ശ്രദ്ധയാ ഹ്രിയാഭിയാ സൎവ്വഥാപി ദുൎഗ്ഗതേഭ്യോ ദാനമേവ തേ കൎത്തവ്യതയാ ദൃഢം പ്രതിബോധിതാഃ । ഏവം നാമ ശിക്ഷിതാനാം ജീവിതമാത്മ

നഞ്ച പരേഷാം ച ഇയന്മാത്രം ശ്രേയസേ സ്യാദിതി ന വയം ചാപാ നിവേദയിത്വാ പാരയാമഃ ।

സാമ്പ്രതികീ സമാലോച്യതാം കാലഗതിഃ। ഇദാനീമസ്മാകം മാണവകാഃ കൌമാര ഏവ സ്വേച്ഛാചാരമഭിലഷന്തി। മന്യന്തേ ച സ്വൈരചാരമേവ സ്വാതന്ത്ര്യമിതി। ന തേഷാം കാപ്യസ്തി നിയന്ത്രണാ। യഥാപ്രതിഭാതം കർമ്മാണി കുർവ്വന്തി। ന മഹത്സു ഗൌരവബുദ്ധിമാബധ്നന്തി। പാശ്ചാത്യഭ്രാന്തിവശംവദാഃ സ്വയം കൃത്യാകൃത്യവിവേകേഷ്വശക്നുവന്തഃ കിമപി കിമപി ചേഷ്ടന്തേ। പ്രാചീനപദ്ധത്യുല്ലംഘനമേവ പുരുഷാർത്ഥം മന്യമാനാ വിനാപി പ്രയോജനമനാചരണീയമാചരന്തി। ദേശോന്നത്യർത്ഥമാർഗ്ഗേഷു ന ശ്രദ്ദധതേ। നാത്മനഃ പരിശ്രമസ്വഭാവതാം സമ്പാദയന്തി। ധർമ്മശാസ്ത്രാണി തൃണായ മന്യന്തേ। ശാസ്ത്രോല്ലംഘനേന മഹതീമനർത്ഥപരമ്പരാമാത്മനഃ സമാർജ്ജയന്തി। ഗർഹണീയേഷു കർമ്മസു പ്രവർത്തമാനാഃ പിത്രോർമ്മനഃ പരിതാപയന്തി। ഹന്ത കിമസ്മാദന്യച്ഛോചനീയം നാമ।

ഭാരതീയാനാമിദാനീന്തനീ ദുർദ്ദശാ മാണവകശിക്ഷാവൈകല്യേനാപി സംധുക്ഷ്യമാണാ സമേധതേ। ബഹവഃ കില മാണവകാ അനാര്യ്യപഥി പ്രവിശന്തോഽസ്മാകമയശസേ സംവൃത്താഃ। വൃഥാ ച ബഹവഃ കാലം ക്ഷിപന്തഃ ക്ഷിതേർഭാരഭൂതാ ഏവാവലോക്യന്തേ। സേയമസ്മാകം ദുർദ്ദശാ നചിരേണ സമുന്മൂലനീയാ। ഋതേ ച മാണവകാനാം സമീചീനാം ശിക്ഷണാം നാന്യമത്രോപായമുല്പശ്യാമഃ। സമീചീനം ശിക്ഷണമേവ മാണവകാനാം മതശ്രദ്ധാം മഹത്സു ഗൌരവം സത്യനിഷ്ഠാം സന്മാർഗ്ഗപ്രതിപത്തിമപി സുദൃഢം കരിഷ്യതീതി തദർത്ഥമേവ പ്രഥമം പരികരബന്ധനായ ഭാരതീയാൻ മഹാജനാൻ സാനുനയം ച സപ്രത്യാശം ച സാഞ്ജലിബന്ധം ച പ്രാർത്ഥയാമഃ।



## പണം അടച്ചവരുടെ പേരും സംഖ്യയും

(ഒന്നാം കൊല്ലത്തെ)

ബ്രഹ്മശ്രീ...........................................................................അവർകൾ.

| | |
|---|---|
| കെ. പി. മഹേശ്വരൻനമ്പൂതിരി | ൨—൮—൦ |
| കാട്ടുമാടത്തിൽ നാരായണൻനമ്പൂതിരിപ്പാട് | ൨—൮—൦ |
| ഡി. കുമാരൻപോററി | ൨—൮—൦ |
| കോഴിശ്ശേരി നാരായണൻനമ്പൂതിരിപ്പാട് | ൫—൦—൦ |
| ടി. എ. ശേഷയ്യർ, ബി. എ., ബി. എൽ. | ൨—൮—൦ |
| മാടത്തിൽമല്ലിശ്ശേരി നാരായണൻനമ്പൂതിരി | ൨—൮—൦ |
| മണിയാൽകോക്കുന്നം വാസുദേവൻനമ്പൂതിരി | ൨—൮—൦ |
| എം. ഹരിജയന്തൻനമ്പൂതിരി | ൨—൮—൦ |
| കെ. എൻ. ഭട്ടതിരിപ്പാട് | ൨—൮—൦ |
| തേനഴി വാസുദേവൻനമ്പൂതിരിപ്പാട് | ൦—൩—൪ |
| കുറിശാത്തമണ്ണ വാസുദേവൻനമ്പൂതിരി | ൦—൩—൪ |
| വി. കെ. വാസുദേവൻഭട്ടതിരിപ്പാട് | ൧—൫൨—൦ |
| കൈലാസം വെങ്കിടാചലയ്യർ | ൦—൪—൦ |
| കൂടല്ലൂർപുറത്ത് നാരായണൻനമ്പൂതിരിപ്പാട് | ൨—൮—൦ |
| തെക്കേമഠത്തിൽ മൂപ്പിൽസ്വാമിയാർ | ൨—൮—൦ |
| കോശ്ശേരി രാമൻനമ്പൂതിരി | ൨—൮—൦ |
| മാങ്ങാട്ട കേശവൻനമ്പൂതിരി | ൨—൮—൦ |
| കുളങ്ങര വാമനൻനമ്പൂതിരി | ൫—൪—൦ |
| വടഞ്ഞേരി പുരുഷോത്തമൻനമ്പൂതിരി | ൨—൮—൦ |
| കല്ലൂർ വാസുദേവൻനമ്പൂതിരിപ്പാട് | ൨—൮—൦ |
| ഏഴിക്കോട്ടു നാരായണൻനമ്പൂതിരി | ൨—൮—൦ |
| കാവുങ്കര നാരായണൻനമ്പൂതിരിപ്പാട് | ൨—൮—൦ |
| പുല്ലഞ്ചേരി മാധവൻനമ്പൂതിരിപ്പാട് | ൨—൮—൦ |
| മാന്ദ്യത്തു വാസുദേവൻഭട്ടതിരിപ്പാട് | ൨—൮—൦ |
| മല്ലിശ്ശേരി മാധവൻനമ്പൂതിരി | ൨—൮—൦ |
| കൊടുകല്ലൂർ ദാമോദരൻനമ്പൂതിരിപ്പാട് | ൨—൮—൦ |
| ഇ. പി. വാസുദേവൻനമ്പൂതിരിപ്പാട് | ൨—൮—൦ |
| ജെ. കെ. നാരായണൻനമ്പൂതിരി | ൩—൮—൦ |
| എം. ശിവദാസൻഅടിതിരിപ്പാട് | ൩—൮—൦ |

| ബ്രഹ്മശ്രീ | അവർകൾ. |
|---|---|
| എം. പി. ഹരിദാസൻനമ്പൂതിരി | വ—വ്യ—ം |
| കെ. പരമേശ്വരൻനമ്പൂതിരിപ്പാട് | വ—വ്യ—ം |
| പി. കെ. ഹരിജയന്തൻനമ്പൂതിരി | വ—വ്യ—ം |
| തിടിൽപുളിയപ്പടമ്പ നാരായണൻനമ്പൂതിരി | വ—വ്യ—ം |
| ഇ. എം. മാധവൻനമ്പൂതിരി | വ—വ്യ—ം |
| മൂത്തേടത്തുമല്ലിശ്ശേരി മാധവൻനമ്പൂതിരി | വ—വ്യ—ം |
| നീഞ്ങാട്ടു നാരായണൻനമ്പൂതിരി | വ—വ്യ—ം |
| മാക്കര കൃഷ്ണൻനമ്പൂതിരി | വ—വ്യ—ം |
| ചേറമ്പർ ശങ്കരൻനമ്പൂതിരി | വ—വ്യ—ം |
| എടമന വാമനൻവാദ്ധ്യാർനമ്പൂതിരി | വ—വ്യ—ം |
| ആറമ്പുറത്തു വിഷ്ണുനമ്പൂതിരി | വ—വ്യ—ം |
| ബദിരമന കേശവൻനമ്പൂതിരി | വ—വ്യ—ം |
| താഴേക്കാട്ടു വലിയ അമ്മുവോൻ | വ—വ്യ—ം |
| ചേനമംഗലത്തു വിഷ്ണുനമ്പൂതിരി | വ—വ്യ—ം |
| കുഞ്ഞപ്പൻകാരക്കാട്ടു ശങ്കരൻനമ്പൂതിരി | വ—വ്യ—ം |
| കാമ്പ്രത്തു വാസുദേവൻനമ്പൂതിരി | വ—വ്യ—ം |
| ബാണത്തൂർ കൃഷ്ണൻനമ്പൂതിരിപ്പാട് | വ—വ്യ—ം |
| കരുമന കേശവൻനമ്പൂതിരി | വ...വ്യ...ം |
| ചെറവക്കാട്ടു ശങ്കരൻനമ്പൂതിരി | വ...വ്യ...ം |
| നാഗേരി നാരായണൻനമ്പൂതിരി | വ...വ്യ...ം |
| കന്നാശ്ശേരി കൃഷ്ണൻനമ്പൂതിരി | വ...വ്യ...ം |
| കവളപ്പുവണാവിൽ നാരായണൻനമ്പൂതിരിപ്പാട് | വ...വ്യ...ം |
| അകവൂർ വലിയനമ്പൂതിരിപ്പാട് | വ...വ്യ...ം |
| കാലടികിഴക്കേപെട്ടുത്തേടം അഷ്ടമൂർത്തിനമ്പൂതിരിപ്പാട് | വ...ഫ...ര |
| ബഹുമാനപ്പെട്ട.................................................തിരുമനസ്സുകൊണ്ട്. | |
| സാമൂതിരിപ്പാട്ടുതമ്പുരാൻ | വ...വ്യ...ം |
| പി. കെ. കുഞ്ഞേട്ടൻതമ്പുരാൻ | വ...വ്യ...ം |
| കോട്ടയത്തു വലിയതമ്പുരാൻ | വ...വ്യ...ം |
| എം. സി. കൃഷ്ണവമ്മരാജാ | വ...വ്യ...ം |
| കെ. സി. വീരരായൻരാജാ ബി. എ. | വ...വ്യ...ം |
| പുതിയകോവിലകത്തു തെക്കേക്കെട്ടിൽ ശ്രീമാനവിക്രമൻ തമ്പുരാൻ | വ...വ്യ...ം |

| ബഹുമാനപ്പെട്ട | തിരുമനസ്സുകൊണ്ടു്. |
|---|---|
| കൊച്ചി നടാക്കൂർ രാമവർമ്മകൊച്ചുതമ്പുരാൻ | ഉ...വ്യ..ം |
| എ. കെ. രാമവർമ്മരാജാ | ഉ..വ്യ..ം |
| കടത്തനാട്ട വലിയതമ്പുരാൻ | ഉ...വ്യ..ം |
| എ. കെ. ശങ്കരവർമ്മരാജാ | ഉ...വ്യ..ം |
| മ. രാ. രാ. | അവർകൾ |
| ഡാക്ടർ ഇ. രാമവാരിയർ | ഉ...വ്യ..ം |
| ഇ. നാരായണൻനായർ ബി. എ., ബി. എൽ | ഉ...വ്യ..ം |
| പാലിയത്തു വലിയച്ചൻ | ഉ...വ്യ..ം |
| പാലിയത്തു കുഞ്ഞുഅച്ചൻ | ഉ.. വ്യ..ം |
| എ ശങ്കരപ്പൊതുവാൾ ബി. എ., ബി. എൽ | ഉ...വ്യ..ം |
| കണ്ടൂർ നാരായണമേനോൻ ബി. എ. | ഉ...വ്യ..ം |
| വി. കെ. ശങ്കരമേനോൻ | ഉ...വ്യ..ം |
| എ. കുഞ്ചുനായർ ബി. എ., എൽ. ടി | ഉ...വ്യ..ം |
| എം. നാരായണമേനോൻ | ഉ...വ്യ..ം |
| ഉള്ളനാട്ട ഗോപാലപ്പണിക്കർ ബി. എ | ഉ...വ്യ..ം |
| പി. കൃഷ്ണനമ്പി | ഉ...വ്യ..ം |
| ചിറക്കൽ രാമപ്പണിക്കർ | ഉ...വ്യ..ം |
| ശ്രീമതി- വെങ്ങാലിൽ നാരായിണിക്കുട്ടിഅമ്മ അവർകൾ | ഉ...വ്യ..ം |

(രണ്ടാം കൊല്ലത്തെ)

| ബ്രഹ്മശ്രീ.................................................. | അവർകൾ |
|---|---|
| കാട്ടുമാടത്തിൽ നാരായണൻനമ്പൂതിരിപ്പാട് | ം...വ്യ..ം |
| തെക്കേടത്തുകടലായിൽ കുഞ്ഞുണ്ണിനമ്പൂതിരിപ്പാട് | ഉ...വ്യ..ം |
| കോഴിശ്ശേരി നാരായണൻനമ്പൂതിരിപ്പാട് | ം...വ്യ..ം |
| ടി. എ. ശേഷയ്യർ, ബി. എ., ബി. എൽ | ഉ...വ്യ..ം |
| കൊട്ടക്കല്ലൂർ ശന്നൻനമ്പൂതിരി | ഉ...വ്യ..ം |
| മാടത്തിൽമല്ലിശ്ശേരി നാരായണൻനമ്പൂതിരി | ം...വ്യ..ം |
| ഒളപ്പമണ്ണ വാസുദേവൻനമ്പൂതിരിപ്പാട് | ഉ.. വ്യ..ം |
| ഒളപ്പമണ്ണ നാരായണൻനമ്പൂതിരിപ്പാട് | ഉ...വ്യ..ം |
| തേനഴി വാസുദേവൻനമ്പൂതിരിപ്പാട് | ഉ...വ്യ..ം |
| കറിശാത്തമണ്ണ വാസുദേവൻനമ്പൂതിരി | ഉ...ര്...വ്യ |
| വി. കെ. വാസുദേവൻഭട്ടതിരിപ്പാട് | ഉ...വ്യ...ം |
| കൈലാസം വെങ്കിടാചലയ്യർ | ഉ...വ്യ...ം |

| ബ്രഹ്മശ്രീ | അവർകൾ. |
|---|---|
| തെക്കേടത്ത് ഇട്ടിരിനമ്പൂതിരി | ൨..വ്യ..൦ |
| കൂടല്ലൂർ പുറത്തു നാരായണൻനമ്പൂതിരിപ്പാട് | ൨...വ്യ..൦ |
| തെക്കേമഠത്തിൽ മൂപ്പിൽസ്വാമിയാർ | ൨...വ്യ..൦ |
| വടക്കേടത്തു പെരുമ്പടപ്പിൽവാസുദേവൻനമ്പൂതിരി | ൦...൪...൦ |
| പള്ളം കേശവൻനമ്പൂതിരി | ൦..വ്യ..൦ |
| കല്ലൂർ വാസുദേവൻനമ്പൂതിരിപ്പാട് | ൨...വ്യ..൦ |
| ടി. എസ്സ്. ജഗന്നാഥയ്യർ | ൨...വ്യ..൦ |
| ഏഴിക്കോട്ടു നാരായണൻനമ്പൂതിരി | ൨...വ്യ...൦ |
| കാവുങ്കര നാരായണൻനമ്പൂതിരിപ്പാട് | ൨...വ്യ..൦ |
| കിള്ളിമംഗലത്തു തുപ്പൻനമ്പൂതിരിപ്പാട് | ൨...വ്യ..൦ |
| കിള്ളിമംഗലത്തു വാസുദേവൻനമ്പൂതിരിപ്പാട് | ൨...വ്യ..൦ |
| മൂത്തമന നാരായണൻഭട്ടതിരിപ്പാട് | ൨..വ്യ..൦ |
| വടക്കേടത്തു പെരുമ്പടപ്പിൽമഹൻപുരുഷോത്തമൻനമ്പൂതിരി | ൨..വ്യ..൦ |
| പൊറവത്തൂർ പരമേശ്വരൻനമ്പൂതിരി | ൨..വ്യ...൦ |
| കുന്നത്തൂർപടിഞ്ഞാറേടത്തു മഹൻ നീലകണ്ഠൻഭട്ടതിരിപ്പാട്ടു | ൨...വ്യ...൦ |
| കണ്ണമംഗലത്തു കുഞ്ഞുണ്ണിനമ്പൂതിരി | ൨...വ്യ...൦ |
| ചിറയ്ക്കൽ അഫൻ നാരായണൻനമ്പൂതിരിപ്പാട്ടു | ൨...വ്യ...൦ |
| ചേപ്പിൽപഴേടത്തു ശങ്കരൻനമ്പൂതിരി | ൨...വ്യ...൦ |
| ഒട്ടൂപുര കുഞ്ഞൻനമ്പൂതിരിപ്പാട്ടു | ഫ...ന്ന...൦ |
| കാഞ്ഞിയൂർ നാരായണൻനമ്പൂതിരിപ്പാട്ടു | ൨...വ്യ..൦ |
| വീമ്പൂർ കടപ്പായിൽ കുഞ്ഞുകുട്ടൻനമ്പൂതിരിപ്പാട്ടു | ൨...വ്യ..൦ |
| വി. എം. വലിയനമ്പൂതിരിപ്പാട്ടു | ൨...വ്യ..൦ |
| വള്ളൂർ ശങ്കരൻനമ്പൂതിരി | ൨...വ്യ..൦ |
| കാടമ്പറ്റ അച്ഛൻനമ്പൂതിരിപ്പാട്ടു | ൨...വ്യ..൦ |
| പാലക്കുന്നത്തു അഫൻ കൃഷ്ണൻനമ്പൂതിരി | ൨...വ്യ..൦ |
| ഇ. വി. വാസുദേവൻനമ്പൂതിരിപ്പാട്ടു | ൨...വ്യ..൦ |
| ജെ. കെ. നാരായണൻനമ്പൂതിരി | ൦...വ്യ..൦ |
| എം. ശിവദാസൻഅടിതിരിപ്പാട്ടു | ൨...വ്യ..൦ |
| എം. പി. ഹരിദാസൻനമ്പൂതിരി | ഫ..൦..൦ |
| കെ. പരമേശ്വരൻനമ്പൂതിരിപ്പാട്ടു | ഫ..൦..൦ |
| മൂത്തേടത്തുമല്ലിശ്ശേരി മാധവൻനമ്പൂതിരി | ൨..വ്യ..൦ |
| ഹെഡ്ഗ്രഡനിലമന നാരായണൻനമ്പൂതിരി | ൦..൪..൦ |

ബ്രഹ്മശ്രീ — അവർകൾ

| | |
|---|---|
| നീറങ്ങാട്ട നാരായണൻനമ്പൂതിരി | ૦—വ്യ—૦ |
| മാക്കര കൃഷ്ണൻനമ്പൂതിരി | ૦—ര—૦ |
| ചോറൂർ ശങ്കരൻനമ്പൂതിരി | ൨—വ്യ—૦ |
| ആറമ്പൂറത്തു വിഷ്ണുനമ്പൂതിരി | ൧—૦—૦ |
| വാരണക്കോട്ടു കൃഷ്ണൻനമ്പൂതിരിപ്പാട | ൨—വ്യ—૦ |
| തെക്കേടത്തു പാലക്കീഴ് കൃഷ്ണൻനമ്പൂതിരി | ૦—വ്യ—૦ |
| ബദിരമന കേശവൻനമ്പൂതിരി | ૦—വ്യ—૦ |
| താഴെക്കാട്ടു വലിയ അമ്മവോൻ | ൧—૦—૦ |
| ചേന്നാമംഗലത്തു വിഷ്ണുനമ്പൂതിരി | ૦—വ്യ—૦ |
| കുഞ്ഞാപ്പൻകാരക്കാട്ടു ശങ്കരൻനമ്പൂതിരി | ૦—വ്യ—૦ |
| കാപ്ര്യത്തു വാസുദേവൻനമ്പൂതിരി | ൨—വ്യ—૦ |
| കരുമന കേശവൻനമ്പൂതിരി | ൨—വ്യ—૦ |
| നരിക്കനിഎടമന വിഷ്ണുനമ്പൂതിരി | ൨—വ്യ—૦ |
| ചെറവക്കാട്ടു ശങ്കരൻനമ്പൂതിരി | ൧—૦—૦ |
| അക്കിരാത്തുമുണ്ടനാട്ടു നമ്പൂതിരി | ൧—૦—૦ |
| കുറവട്ടവണാവിൽ നാരായണൻനമ്പൂതിരിപ്പാട | ൨—വ്യ—૦ |
| അകവൂർ വലിയനമ്പൂതിരിപ്പാട | ൨—വ്യ—૦ |
| കാലടികിഴക്കേപ്പാട്ടുതോാം അഷ്ടമൂർത്തിനമ്പൂതിരിപ്പാട | ૦—ന്വ—വ്യ |

ബഹുമാനപ്പെട്ട.......................................തിരുമനസ്സുകൊണ്ട്.

| | |
|---|---|
| കൊച്ചി ൻ-ാംകൂർ രാമവർമ്മ കൊച്ചുതമ്പുരാൻ | ൧—വ്യ—૦ |
| പുതിയകോവിലകത്തു തെക്കേകെട്ടിൽ ശ്രീമാനവിക്രമൻ തമ്പുരാൻ | ൨—വ്യ—૦ |
| കടത്തനാട്ടുവലിയതമ്പുരാൻ | ൨—വ്യ—૦ |
| എ. കെ. ശങ്കരവർമ്മരാജാ | ൨—വ്യ—૦ |

മ. രാ. രാ..........................................................അവർകൾ

| | |
|---|---|
| കവളപ്പാറമൂപ്പിൽനായർ | ൨—വ്യ—૦ |
| ഡാക്ടർ ഇ. രാമവാരിയർ | ൨—വ്യ—૦ |
| വി. കെ. ശങ്കരമേനോൻ | ૦—൧൨—૦ |
| വി. കെ. രാമൻമേനോൻ | ൨—വ്യ—૦ |
| കഴപ്പിള്ളിമഠത്തിൽ കുഞ്ഞികൃഷ്ണൻനമ്പ്യാർ | ൨—വ്യ—૦ |

ശേഷം ൻ-ാം ലക്കത്തിൽ—മാനേജർ

—:0:—

Registered No. M. 809

# മംഗളോദയം



വരിസംഖ്യ—ഒരുകൊല്ലത്തേക്ക (തപാൽച്ചിലവടക്കം) മുൻകൂർ ക ൨-൮-൦
ടി ആറുമാസത്തേക്ക ക ൧-൬-൦ ഒറ്റപ്രതിക്ക ക ൦-൪-൦
☞ വരിക്കാർ ബാക്കി ഉടനേ തീർത്തയച്ചുതരേണ്ടതാണ്.

## ആനലേലം



പാഞ്ഞാൾ മാത്തൂർമനക്കൽ ശങ്കരൻനമ്പൂതിരിപ്പാട് എല്ലാവരും അറിവാനായി പരസ്യം ചെയ്യുന്നത്. എന്തെന്നാൽ തൃശ്ശിവപേരൂർ പൂരം കഴിഞ്ഞപിറ്റേദിവസമായ ൧൦൮൫ മേടം ൮-ാംനു-ക്ക ൧൯൧൦ ഏപ്രിൽ ൨൧-ാംനു- വ്യാഴാഴ്ച തൃശ്ശിവപേരൂർ ചെങ്ങല്ലൂർ നമ്പൂതിരിയുടെ മഠത്തിൽവെച്ച് എട്ടു കൊമ്പനാനകളേയും രണ്ടു പിടിയാനകളേയും ലേലം ചെയ്യാൻ നിശ്ചയിച്ചിരിക്കുന്നവിവരം മാന്യന്മാരായ സകലജനങ്ങളേയും പ്രത്യേകം അറിയിക്കുന്നു. ആനകളെപ്പററി അധികവിവരം അറിവാനാവശ്യമുള്ളവർ താഴേകാണുന്ന മേൽവിലാസത്തിൽ എഴുതിച്ചോദിച്ചാൽ അറിയാവുന്നതാണ്.

—മേൽവിലാസം—

മണ്ണഴിമനക്കൽ മഹൻ തുപ്പൻനമ്പൂതിരിപ്പാട്
ഷൊറണ്ണൂർ (ചെറുതുരുത്തി)



## സാംഖ്യകാരിക

(ഭാഷാവ്യാഖ്യാനത്തോടുകൂടി)



ആര്യന്മാരുടെ ആറു തത്വദർശനങ്ങളിൽ ഒന്നായ സാംഖ്യദർശനത്തിലെ മൂലതത്വങ്ങളെ പ്രതിപാദിക്കുന്നതും ഈശ്വരകൃഷ്ണസൂരിപ്രണീതവുമായ "സാംഖ്യകാരിക" സാംഖ്യശാസ്ത്രത്തിലെ അതിപ്രാചീനമായ ഒരുത്തമഗ്രന്ഥമാണ്. എഴുപതുകാരികകളുള്ളതിനു [illegible] ഗ്രന്ഥം [illegible] ഇരിക്കുന്നു [illegible]. അനന്താനന്ദസരസ്വതികളുടെ [illegible] ഭാഷാവ്യാഖ്യാനത്തോടുകൂടി ഇതിപ്പോൾ [illegible] [illegible]. (തപാൽകൂലിയും വി. പി. [illegible] [illegible] [illegible] ആയിവരുന്നവർ പതിനൊന്നുവീതം [illegible] കൊടുക്കേണ്ടതാണ്. [illegible] താഴെ കാണുന്ന മേൽവിലാസത്തിൽ അപേക്ഷിക്കേണ്ടതാണ്.

മാനേജർ, മംഗളോദയം പ്രസ്സ്, ഷൊറണ്ണൂർ.

# മംഗളോദയം

പുസ്തകം ൧. } ൧൦൮൫ എടവമാസം { ലക്കം ൫.

വിഷയങ്ങൾ




ശ്രീമംഗലം അച്ചുക്കൂടത്തിൽ

അച്ചടിച്ചത്.

1085



ഇപ്പോഴത്തെ ശങ്കരാചാൎയ്യസ്വാമികൾ.

ശൃംഗഗിരി.

(മംഗളോദയം 1085 എടവം 1-ാംനു)

# മംഗളോദയം

പുസ്തകം ൨ { ഇടവമാസം } ലക്കം ൧

## മംഗളം



"നാനാജ്ഞാനപ്രഗൽഭൻ നവനവവിവിധാചാരലോപങ്ങൾപോക്കി-
ത്താനാചാര്യപദമൊട്ടും പഴയനടവടിപ്പ്രൌഢികാക്കുന്നയോഗ്യൻ
മാന്യൻ ശൃംഗാദ്രിവാഴും മഹിമയുടയൊരാശ്ശങ്കരാചാര്യപീഠ-
സ്ഥാനാദ്ധ്യക്ഷൻ ജയിപ്പൂ ജഗതി യതിവരൻ ശാരദാംബാപ്രസാദാൽ.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ

---

ശൃംഗഗിരി

# ശങ്കരാചാര്യസ്വാമികൾ



കാലടിയിലെ ക്ഷേത്രനിർമ്മാണത്തിന്നും പ്രതിഷ്ഠക്കും കാരണഭൂതനായ ഇപ്പോഴത്തെ ശൃംഗേരി ശങ്കരാചാര്യസ്വാമികളുടെ ജീവചരിത്രം ഗ്രഹിച്ചാൽകൊള്ളാമെന്നാഗ്രഹം വായനക്കാരിൽ പലൎക്കും ഉണ്ടാവാനിടയുണ്ട്. എന്നാൽ വായനക്കാരുടെ ജിജ്ഞാസയെ മുഴുവനും ശമിപ്പിപ്പാൻ മതിയായ വിവരങ്ങൾ ഞങ്ങൾക്കു കിട്ടീട്ടില്ലെങ്കിലും സാക്ഷിപ്തമായ ഒരു വിവരണമാത്രം തൽക്കാലം ചേൎക്കുന്നത് അവസരോചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു.



അവിടുത്തെ ജന്മഭൂമി മൈസൂർരാജ്യമാണ്. വൈദുഷ്യംകൊണ്ടു വിഖ്യാതനായ രാമശാസ്ത്രികൾക്കാണ് അവിടുത്തെ പിതാവായിരിപ്പാനുള്ള ഭാഗ്യം ലഭിച്ചത്. അദ്ദേഹം ന്യായശാസ്ത്രത്തിൽ അദ്വിതീയനും, ശിവഭക്തന്മാരിൽ അഗ്രേസരനും ആയിരുന്നു. സ്വാമികളുടെ ജനനി

ത്തിന്നുശേഷം ഇപ്പോൾ അയ്മ്പത്തൊന്നു സംവത്സരം കഴിഞ്ഞിരിക്കുന്നു. ഉപനയനാനന്തരം ഒമ്പതാമത്തെ വയസ്സിൽ അവിടുന്നു ശൃംഗഗിരിമഠത്തിലേക്കു സംന്യസിച്ചു. ആദിശംകരാചാൎയ്യസ്വാമികളുടെ മുപ്പത്തൊന്നാമത്തെ അനുഗാമിയായ നൃസിംഹഭാരതിസ്വാമികളാണ് അവിടേക്കു സംന്യാസം നല്കിയത്. ഗുരുവിൻെറ പേരിലുള്ള ഭക്ത്യതിശയംകൊണ്ട് അവിടുന്നു സച്ചിദാനന്ദശിവാഭിനവനൃസിംഹഭാരതിയെന്നു നാമധേയം സ്വീകരിച്ചു.

ശൃംഗഗിരിമഠത്തിൻെറ തലസ്ഥാനം മൈസൂർരാജ്യത്തിൽപെട്ട കഡൂർ ജില്ലയിലായിരുന്നു. ഈ മഠത്തിലെ ഗുരുപരംപര ലോകപ്രസിദ്ധമാണ്. വിജയനഗരസാമ്രാജ്യത്തെ സ്ഥാപിച്ച ഹരിഹരരാജാവിൻെറ അമാത്യനും, സകലശാസ്ത്രങ്ങളിലും പ്രവീണനുമായ മാധവാചാൎയ്യർ വിദ്യാരണ്യസ്വാമികളെന്ന നാമധേയത്തോടുകൂടി സംന്യസിച്ചതു ശൃംഗഗിരിയിലേക്കാണ്. വിദ്യാരണ്യസ്വാമികളുടെ പേരിലുള്ള ഭക്തിബഹുമാനങ്ങളുടെ സൂചകമായി വിജയനഗരത്തിലെ ഹരിഹരരാജാവു മഠത്തിലേക്കു വളരെ ഭൂസ്വത്തുകൾ നീക്കിക്കൊടുത്തിട്ടുണ്ട്. വിദ്യാരണ്യസ്വാമികളെപ്പോലെയുള്ള പല മഹാന്മാരും ശൃംഗഗിരിയിലേക്കു സംന്യസിച്ചിട്ടുണ്ട്. ബ്രഹ്മചൎയ്യത്തിൽനിന്നുതന്നെ സംന്യാസം സ്വീകരിക്കേണമെങ്കിൽ എത്രമാത്രം മനോനിയമനം വേണ്ടതാണെന്നാലോചിക്കുന്നതായിരിക്കും ശൃംഗഗിരിഗുരുപരംപരയുടെ മാഹാത്മ്യത്തെ അറിവാനുള്ള എളുപ്പവഴി.

പൂൎവ്വാശ്രമത്തിലെ ജ്യേഷ്ഠസഹോദരനായ ലക്ഷ്മീനരസിംഹശാസ്ത്രികൾ സ്വാമികൾക്കു ന്യായം, വേദാന്തം എന്നീ ശാസ്ത്രങ്ങളെ നല്ലവണ്ണം പഠിപ്പിച്ചു. സ്വാമികൾ അതിമാത്രമായ ബുദ്ധിവൈഭവത്തിൻെറ ഇരുപ്പിടമായതുകൊണ്ട് ആ ശാസ്ത്രങ്ങളിൽ വളരെ നിപുണനായിതീൎന്നു. കുശാഗ്രബുദ്ധികളെന്നുപ്രസിദ്ധിസംപാദിച്ച സാർ,കെ.ശേഷാദ്രിഅയ്യർ, വി. പി.മാധവറാവുഅവർകൾമുതലായവരെക്കൂടി സ്വാമികൾആകൎഷിച്ചിട്ടുള്ളത് അവിടുത്തെപ്രജ്ഞാവിലാസത്തിന്നു മതിയായ ലക്ഷ്യമായിരിക്കുന്നു. സ്വാമികൾ പ്രസന്നനും, ഗംഭീരഹൃദയനും, മഹാവാഗ്മിയുമാണ്. ദീനന്മാരിൽ അവിടേക്കുള്ള കരുണ അപാരമാകുന്നു. അവിടേക്കു യോഗശാസ്ത്രത്തിലും നല്ലനൈപുണ്യമുണ്ട്. എന്നുതന്നെയല്ല യോഗാഭ്യാസം ചെയ്യുന്ന ഒരു യോഗിയാണെന്നു കാണുന്നവൎക്കു തോന്നത്തക്കവണ്ണം അത്ര തേജസ്വിയുമാണ്. അവിടുന്നു സംസ്കൃതത്തിൽ പല സ്തോത്രരത്ന

ങ്ങളും ഉണ്ടാക്കീട്ടുണ്ട്. അതുകളിലെല്ലാം സ്വാമികളുടെ കവനശക്തിയും ഭക്തിരസവും പ്രതിഫലിച്ചുകാണുന്നു.

സ്വാമികൾ ശൃംഗഗിരിമഠത്തെ ഉത്തമമായ രീതിയിൽ ഭരിച്ചുവരുന്നു. സുമാർ എട്ടുനാഴിക സമചതുരമുള്ള മഠംവക ഭൂമികളിൽനിന്നു കൊല്ലത്തിൽ അയ്മ്പതിനായിരത്തോളം ഉറുപ്പിക മുതലെടുപ്പുണ്ട്. ഈ ധനംമുഴുവനും ധൎമ്മകാൎയ്യങ്ങളിലേക്കായിതന്നെ വിനിയോഗിക്കപ്പെടുന്നു. മഠത്തിന്നടുത്ത് ഒരു സംസ്കൃതകലാശാല സ്ഥാപിച്ചിട്ടുണ്ട്. അതിലെ വിദ്യാൎത്ഥികളുടെ സകലചിലവുകളും നടത്തുന്നതു മഠത്തിൽനിന്നുതന്നെയാണ്. സംസ്കൃതവിദ്യാലയത്തിന്റെ അംഗമായി ഒരു വലിയ പുസ്തകശാലയും സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഈ ശാലയിൽ ദുല്ലഭങ്ങളായ അസംഖ്യം വേദാന്തഗ്രന്ഥങ്ങളെ ശേഖരിച്ചുവെച്ചിരിക്കുന്നു. സ്വാമികൾക്കു വിദ്വാന്മാരോട് അസാമാന്യമായ പ്രതിപത്തിയുണ്ട്. വളരെ ധനം വിദ്വത്സംഭാവനക്കായി ചിലവുചെയ്യുന്നു. ഇങ്ങിനെ വിദ്യാഭിവൃദ്ധിക്കായി വേണ്ടപ്പെട്ട എല്ലാ ഏൎപ്പാടുകളും ചെയ്തിട്ടുണ്ട്. ഇതിന്നുംപുറമെ സാധുക്കൾക്കു ഭക്ഷണംകൊടുക്കുന്ന ഒരു സത്രവും മഠംവകയായി നടത്തിവരുന്നുണ്ട്. മഹാരാജാക്കന്മാരാലുംകൂടി വന്ദിതനായ അവിടുന്നു പരോപകാരത്തിന്നായി വിനിയോഗിക്കുന്ന പണം ഇത്രയാണെന്നു കണക്കാക്കുവാൻ കഴിയുന്നതല്ല.

പുരാതനാചാരങ്ങളെ നിലനിൎത്തുന്നതിലും, ഹിന്തുമതത്തെ പ്രബലപ്പെടുത്തുന്നതിലും സ്വാമികൾ വളരെ ജാഗരൂകനായിരിക്കുന്നു. ഇങ്ങിനെയുള്ള ഉത്തമസംന്യാസികളാണ ആദിശംകരാചാൎയ്യസ്വാമികളുടെ മഠസ്ഥാപനോദ്ദേശത്തെ നന്നായി നിറവേററുന്നതെന്നു പറയുന്നതായാൽ അതിൽ അതിശയോക്തിയുടെ സ്പൎശംപോലും ഉണ്ടാവാനിടയുള്ളതല്ല. അവിടുത്തെ ഉത്തമജീവിതം മററുള്ള മഠാധിപതികൾക്കൊരു പാഠമായിതീരുന്നതായാൽ നമ്മുടെ നാട്ടിന്നു എത്ര വളരെ നന്മയുണ്ടാകുമായിരുന്നു!.

# മലയാളത്തിലെ ജാതിനിൎണ്ണയം

(തുടൎച്ച)

## ബ്രാഹ്മണർ.

പൂൎവ്വകാലത്തിൽ മദ്ധ്യഏഷ്യയിൽനിന്നും ആൎയ്യന്മാർഎന്ന ഒരു കൂട്ടം ആളുകൾവന്നു ഉത്തരഇന്ത്യയെ പിടിച്ചടക്കി അവിടുത്തെ നിവാ

സികളായ ദ്രാവിഡന്മാരെ മദ്ധ്യ ഇന്ത്യയിലെക്കും ദക്ഷിണ ഇന്ത്യയിലെക്കും ഓടിച്ചതായിട്ടാണെല്ലൊ ഇന്ത്യാചരിത്രപണ്ഡിതന്മാർ പ്രസ്താവിക്കുന്നതു. ഇങ്ങിനെ ഇരിക്കുന്നകാലത്താണു ആര്യന്മാരിൽ ഒരാളായ ശ്രീപരശുരാമൻ ദക്ഷിണഇന്ത്യയിലേക്കുകടന്നു മലയാളം നിൎമ്മിക്കുകയോ കീഴടക്കുകയോ ചെയ്തു് ഇവിടെ മുൻപ്രസ്താവിച്ചവിധം ഉത്തര ഇന്ത്യയിൽനിന്നും ബ്രാഹ്മണരെക്കൊണ്ടുവന്നു പാൎപ്പിച്ചതുഎന്നു കണക്കാക്കിയിരിക്കുന്നു. ഇങ്ങിനെ പരശുരാമനാൽ കൊണ്ടുവരപ്പെട്ട ബ്രാഹ്മണരിൽ ചിലരെയാണു ഇപ്പോൾ കേരളബ്രാഹ്മണർ, അഥവാ നമ്പൂരിമാർ എന്നുവിളിച്ചുവരുന്നത്. അവരിൽതന്നെഇപ്പോൾ ആചാരനടവടികളെക്കൊണ്ടു ബഹുവിധം ജാതിക്കാരായി കണ്ടുവരുന്നു. ഓരോ ജാതിക്കാരേയുംപററി ചുരുക്കമായി ചിലസംഗതികൾ താഴെചേൎക്കുന്നു.

ആഴ്വാഞ്ചേരി തമ്പ്രാക്കൾ. ഈ ജാതിയിൽ ആകെ ഒരു ഇല്ലം മാത്രമെയുള്ളു. ഇവർ മററെല്ലാവരിലുംവെച്ച ശ്രേഷ്ഠതയുള്ളവരും ഇവൎക്കു ഭദ്രാസനം, ബ്രഹ്മസാമ്രാജ്യം, ബ്രഹ്മവാഴ്ച, സൎവ്വമാന്യം എന്നീവിശേഷാധികാരങ്ങൾ ഉള്ളതും ആകുന്നു.

അഷ്ടഗൃഹത്തിൽ ആഢ്യന്മാർ എട്ടു ഇല്ലക്കാരെയുള്ളു. ഇവരുടെ ജോലി വേദാദ്ധ്യയനം ചെയ്യുകയാണു. ഇവൎക്കു പരാന്നം ഭുജിപ്പാനൊ, മററുള്ളവരുടെ ശ്രാദ്ധംക്രിയാദികളിൽചേരുവാനൊ,ദാനംവാങ്ങുവാനൊ പാടില്ലാ.

കൎമ്മികൾ യാഗാദികൎമ്മങ്ങൾ ചെയ്വാനും പുണ്യാഗ്നിയെ സൂക്ഷിപ്പാനും ഉള്ളവരാണു. ഇവരിൽതന്നെ ഇവരുടെ യാഗത്തിന്റെ സ്വഭാവം അനുസരിച്ച ആധാനയാഗംചെയ്യുന്നവൎക്കു അടിതിരിയെന്നും, സോമയാഗം ചെയ്യുന്നവൎക്കു സോമയാജി അല്ലെങ്കിൽ ചോമാതിരിയെന്നും, അഗ്നിയാഗം ചെയ്യുന്നവൎക്കു അഗ്നിഹോത്രി അല്ലെങ്കിൽ അക്കിത്തിരിയെന്നും പേരുകൾ ഉണ്ടു.

ഭട്ടതിരിമാർ ശാസ്ത്രം പഠിക്കാനും പഠിപ്പിക്കുവാനും ഉള്ളവരാകുന്നു.

ഓതിക്കന്മാർ ഓത്തു് അല്ലെങ്കിൽ വേദം പഠിക്കാനും പുരോഹിതവൃത്തി ചെയ്വാനും ഉള്ളവരാണു.

വാദ്ധ്യാന്മാർ വേദം പഠിപ്പിക്കാനും വേദാദ്ധ്യായികളുടെ നടവടികൾ മേലന്വേഷണം ചെയ്വാനും ഉള്ളവരാണു.

വൈദികന്മാർ ജാതിനിശ്ചയങ്ങളിൽ ഇന്നതു ലംഘിച്ചു എന്നൊ ഇന്നതു ലംഘിച്ചില്ലായെന്നൊ തീർച്ചപ്പെടുത്തുവാനുള്ള അധികാരിമാരാകുന്നു. പ്രായശ്ചിത്തകർമ്മങ്ങൾ ഇന്നിന്നവ എന്നു തീർച്ചപ്പെടുത്തുവാനും ഇവരാകുന്നു. ഇവർ ആറ ഇല്ലക്കാർ മാത്രമേയുള്ളു.

സ്മാർത്തന്മാർ സ്മൃതിയും, നടപടികളെപ്പററിയുള്ള മററശാസ്ത്രങ്ങളും പഠിപ്പാനും, ജാതിയെപ്പററിയുള്ള പഞ്ചായത്തുകളുടെ മേലദ്ധ്യക്ഷം വഹിപ്പാനും ഉള്ളവർ ആകുന്നു.

തന്ത്രികൾ. അമ്പലങ്ങളിൽ പ്രധാനപുരോഹിതസ്ഥാനം ഇവർക്കാണ്. ഇവർ ഭൂതാപസാരണം പ്രവൃത്തിക്കയും ചെയ്യുന്നു. ഇവരിലും ആഢ്യന്മാർ എന്ന ഒരു തരക്കാരുണ്ട്.

ശാസ്ത്രാംഗക്കാർ പരശുരാമന്റെ പക്കൽനിന്നും ആയുധംവാങ്ങി യുദ്ധം ശീലിച്ചതുകൊണ്ടു ഇവരെ അല്പം താണതരക്കാരായിട്ടാണു വെച്ചിരിക്കുന്നത്. ഇവർക്കു വേദംപഠിപ്പാൻ പാടില്ലാത്തതും എന്നാൽ മുതൽമുറക്ക് (അതായതു വേദം ഒരുമുറ ചൊല്ലുവാനൊ ചൊല്ലിക്കേൾപ്പാനൊ) അവകാശമുള്ളതും ആകുന്നു.

വൈദ്യന്മാർ. ഇവരെ മൂസ്സന്മാരെന്നും പറയുന്നു. ഇവരുടെ ജോലി വൈദ്യം പഠിക്കലും ചികിത്സിക്കലും ആകയാൽ ശസ്ത്രക്രിയകൂടിചെയ്യാനും തന്മൂലം രക്തം പൊഴിപ്പാനും സംഗതിയുള്ളതുകൊണ്ട് ഇവരേയും താണതരക്കാരായിട്ടാണു വെച്ചിരിക്കുന്നത്. ഇവർക്കും മുതൽമുറക്കു മാത്രമെ അവകാശമുള്ളു. ഇവർ എട്ടുഗൃഹക്കാരാകയാൽ അഷ്ടവൈദ്യന്മാർ എന്നും പറയപ്പെടുന്നു.

ഗ്രാമണികൾ പരശുരാമന്റെ ആജ്ഞപ്രകാരം ബ്രാഹ്മണരുടെ ഗ്രാമങ്ങൾ കാത്ത് രക്ഷാപുരുഷന്മാരുടെ നിലയിൽ ക്ഷത്രിയരുടെ ജോലിയെ നിർവ്വഹിച്ചതിനാൽ ഈ വകക്കാരേയും പാതിത്യമുള്ളവരായിട്ടാണു കണക്കാക്കിയിരിക്കുന്നത്.

ഊരിൽപരിഷമൂസ്സന്മാർ പരശുരാമനിൽനിന്നും അദ്ദേഹത്തിന്റെ ക്ഷത്രിയവധം ഹേതുവായിട്ടുള്ള പാപത്തെ അസംഖ്യം സ്ഥാവരവസ്തുദാനങ്ങളോടുകൂടി കയ്യേററിരിക്കകൊണ്ട് ഇവരും "പതിതം"മുള്ളവരായിട്ടു കണക്കാക്കപ്പെട്ടിരിക്കുന്നു. ഇവർക്കു മുതൽമുറക്കുകൂടി അവകാശമില്ല.

ഈവിധമാകുന്നു മലയാളബ്രാഹ്മണരിലുള്ള വിവിധജാതിക്കാരുടെ

ചുരുക്കമായ ഒരു വിവരണം. ഈ വിവരണം ഇപ്പോൾ കണ്ടുവരുന്ന പ്രകാരമാകുന്നു. കേരളോല്പത്തിയിൽ ഓത്തന്മാർ, മന്ത്രവാദികൾ, സ്മാൎത്തന്മാർ, ശാസ്ത്രാംഗക്കാർ, പിതൃകൎമ്മക്കാർ, ഗ്രന്ഥികൾ, "ജ്യോതിഷ"ക്കാർ, വ്യാകരണക്കാർ, ശാന്തിക്കാർ, ശാസ്ത്രികൾ, വേദാന്തികൾ, വൈദികന്മാർ, ഗൃഹസ്ഥന്മാർ, സംന്യാസികൾ എന്നിപ്രകാരം ശങ്കരാചാൎയ്യർ വിവരിച്ചിട്ടുള്ളതായിട്ടാണു കാണുന്നത്.

എളയന്മാർ. ഇവരും മലയാളബ്രാഹ്മണരിൽപ്പെട്ടവർതന്നെയാണ്. നായന്മാരുടെ പുരോഹിതവൃത്തി എടുക്കുന്നതിനാൽ ഇവരെ മലയാളബ്രാഹ്മണരിൽ ഏററവും താണജാതിയായി വിചാരിച്ചുവരുന്നു. എളയത് എന്ന പദത്തിൽനിന്നുതന്നെ ഇതു വെളിവാകുന്നുണ്ട്. ഇവൎക്കു വേദാദ്ധ്യയനം പാടില്ലാത്തതും നമ്പൂരിമാരോ ക്ഷത്രിയന്മാരോ ഇവരെ തൊട്ടാൽ കുളിക്കേണ്ടതും ആകുന്നു. ഇവരെ ഒന്നാംപരിഷ എന്നും രണ്ടാം പരിഷ എന്നും രണ്ടുതരക്കാരായി വിഭജിച്ചിരിക്കുന്നു.

എമ്പ്രാന്തിരിമാർ. മലയാളബ്രാഹ്മണർകൂടാതെ കേരളത്തിൽ ഇപ്പോൾ അനവധി പരദേശബ്രാഹ്മണർ വന്നു താമസം തുടങ്ങീട്ടുണ്ട്. ശ്രീപരശുരാമൻ ആദ്യകാലത്തിൽ പരദേശത്തുനിന്നു കൊണ്ടുവന്ന ബ്രാഹ്മണരെ ൬൪ ഗ്രാമങ്ങളിൽ ആയിട്ടാണല്ലൊ താമസിപ്പിച്ചിരുന്നത്. ഇവരിൽ പെരുമ്പുഴക്കു വടക്കുഭാഗമുള്ള ൩൨ ഗ്രാമക്കാരാകുന്നു എമ്പ്രാന്മാർ, അല്ലെങ്കിൽ എമ്പ്രാന്തിരിമാർ എന്നു പറയപ്പെടുന്നത്. വാസ്തവത്തിൽ ഇവരും മലയാളത്തിലെ ആദ്യബ്രാഹ്മണനിവാസികളാണെങ്കിലും അവരെ നമ്പൂരിമാരെപ്പോലെ മലയാളബ്രാഹ്മണരായി ചേൎത്തുകാണുന്നില്ല. നമ്പൂരിമാൎക്കു പ്രത്യേകമായി നിയമിച്ചിട്ടുള്ള ചില നിയമങ്ങളെ അവർ സ്വീകരിക്കാഞ്ഞതുകൊണ്ടും അധിവാസം സ്വീകരിച്ചതിന്നുശേഷം അതുകളെ ത്യജിക്കയൊ ചെയ്തതുകൊണ്ടും ആയിരിക്കണം അവരെ മലയാളബ്രാഹ്മണരായി സാധാരണ വിചാരിച്ചുപോരാത്തത്. ഇതിന്നും പുറമെ വൈഷ്ണവമതക്കാരെന്നും ശൈവമതക്കാരെന്നും പരദേശബ്രാഹ്മണരെപ്പോലെ അവർ വിഭജിക്കപ്പെട്ടിരിക്കുന്നു. നമ്പൂരിമാർ കഴിഞ്ഞാൽ പിന്നെ ഇവരാകുന്നു മലയാളത്തിൽ അധികം ശ്രേഷ്ഠന്മാരായി ഗണിക്കപ്പെട്ടിരിക്കുന്നവർ. തെക്കൻദിക്കുകളിൽ ഇവരെ പോററി എന്നും വിളിച്ചുവരുന്നുണ്ട്.

ചോഴിയബ്രാഹ്മണർ. ചോഴിയപ്പട്ടർ എന്നു വിളിക്കപ്പെടുന്ന ഒരു തരം മുൻകുടുമയുള്ള ബ്രാഹ്മണരെ നാം ദുൎല്ലഭമായി ഇവിടെ കാണുന്നുണ്ട്

ല്ലൊ. ആൎയ്യാവൎത്തത്തിൽനിന്നും ശ്രീപരശുരാമൻ ബ്രാഹ്മണരെക്കൊണ്ടുവന്ന് പാൎപ്പിച്ചതിന്നുമുമ്പായി ദ്രാവിഡവംശക്കാരായ ഒരുകൂട്ടം ബ്രാഹ്മണരെ ദക്ഷിണഇന്ത്യയിൽനിന്നും വരുത്തുകയുണ്ടായി. അവർ ഇവിടെ ഉറച്ചിരിക്കാതെ ഉടനെതന്നെ പുറപ്പെട്ടു സ്വരാജ്യത്തിലേക്കു മടങ്ങിപ്പോയതിനാൽ ആ കൂട്ടരായിട്ടു ഇവരെ വിശ്വസിച്ചുവരുന്നു. അവരെ ഇവിടെ കൊണ്ടുവന്നാളുടനെതന്നെ ഉച്ചിക്കുടുമക്കാരാക്കിത്തീൎത്തു. മററ തമിഴബ്രാഹ്മണരായിട്ട് ഈ ഒരു കാൎയ്യത്തിൽമാത്രമെ അവൎക്കു വ്യത്യാസമുള്ളു.

തമിഴബ്രാഹ്മണർ. ഇവർ സാധാരണഭാഷയിൽ 'പട്ടന്മാർ' എന്നു പറയുന്ന കൂട്ടത്തിൽ പെടുത്തേണ്ടവരാകുന്നു. ഇവർ നമ്പൂരിമാരെയൊ, എമ്പ്രാന്തിരിമാരെയൊ പോലെ ക്ഷണിച്ചുവരുത്തപ്പെട്ടവരല്ല. എന്നാൽഇവർഇപ്പോൾ മററ സകലബ്രാഹ്മണരേയുംഎടുത്തു കണക്കാക്കിനോക്കിയാൽ ഉള്ളതിലും വൎദ്ധിച്ചിട്ടുണ്ട്. ഇവർ മലയാളത്തിലെ ധൎമ്മവും ഭൂമിയുടെ നന്മയും കേട്ടും കണ്ടും ആകൎഷിക്കപ്പെട്ടവരാണ്. മററ ചിലർ കച്ചവടക്കാരായും, ഉണ്ടികക്കാരായും, ഗവൎമ്മേണ്ടുഉദ്യോഗസ്ഥന്മാരായും മററും തഞ്ചവും തരവുംനോക്കി പല അവസരങ്ങളിലായി ഇവിടെ വന്നുകൂടി ഈവിധം വൎദ്ധനയെ പ്രാപിച്ചിട്ടുള്ളവരും ആകുന്നു.

കേരളോല്പത്തിയിൽനിന്നു ഒരു പരദേശബ്രാഹ്മണൻ മലയാളത്തെ ആക്രമിച്ചതായി കാണുന്നുണ്ടു. ഒരുസമയം അദ്ദേഹമായിരിക്കാം ആദ്യമായിഅവരുടെ കൂട്ടൎക്കു മലയാളത്തിലേക്കുള്ള വഴികാട്ടികൊടുത്തതു.

മലയാളബ്രാഹ്മണർ തങ്ങളുടെ രാജ്യംഭരിപ്പാൻ ഒരു രാജാവുവേണമെന്നു കരുതി പരദേശത്തുചെന്ന് ആനക്കുണ്ടികൃഷ്ണരായർ എന്ന ഒരാളെ കണ്ടു കേരളംരക്ഷിപ്പാൻ ഒരാളെ അയച്ചുതരേണമെന്നാവശ്യപ്പെട്ടപ്രകാരം ആദിരാജാപെരുമാളേയും പാണ്ടിപ്പെരുമാളേയും കല്പിച്ചയക്കയും ചെയ്തു. അവരുടെ വാഴ്ചക്കുശേഷം ചേരമാൻപെരുമാളെ കല്പിച്ചുനിശ്ചയിച്ചു. ഇതു ക്രിസ്ത്വാബ്ദം ൪൨൮-ൽ ആണ്. ൧൨ കൊല്ലത്തെ അവധിപറഞ്ഞിട്ടാണു പെരുമാളെക്കൊണ്ടുവന്നത് എങ്കിലുംഅദ്ദേഹത്തിന്റെ ഗുണാധിക്യത്താൽ ൩൬ കൊല്ലം രാജ്യംവാണതിന്നുശേഷവും ബ്രാഹ്മണർ അദ്ദേഹത്തെ തിരിയെ അയക്കായ്കയാൽ കൃഷ്ണരായർ മലയാളം പിടിച്ചടക്കുവാൻ വന്നു. അദ്ദേഹവും മലയാളികളും തമ്മിൽ ഘോരമായ യുദ്ധംനടന്നു. ഒടുവിൽ രായരെ തോല്പിച്ചോടിക്കയും ചെയ്തു.

ഇതിൽനിന്നു ഇവൎക്കു മലയാളമായി ൧൫൦൦ വൎഷത്തോളം പരിചയമുണ്ടെന്നുകാണുന്നു. പരദേശബ്രാഹ്മണരിൽതന്നെയും രായനു, തമ്മ

ഴൻ, തെലുങ്കൻ എന്ന അവരുടെ ഭാഷാഭേദംപോലെ വിളിക്കപ്പെടുന്നു. പലതരക്കാരും അവരുടെ ആചാരനടപടികൾക്കു അല്പാല്പം ഭേദവും ഉണ്ട്. ഇവക്കുംപുറമെ വ്യവസ്ഥയില്ലാതെ ഉത്തരഇന്ത്യക്കാരായ ചില ബ്രാഹ്മണരേയും ഗോസായിരൂപേണ കണ്ടുവരുന്നതും ഉണ്ട്.

കൊങ്ങിണികൾ ബ്രാഹ്മണരുടെ എണ്ണത്തിൽ ഇനി ചേൎപ്പാനുള്ളതു ഇവരേയാണു. പൂൎവ്വകാലത്തിൽ ഇവർ ഗോവയിൽ താമസിച്ചിരുന്നവരും ആൎയ്യന്മാരുടെ വംശത്തിൽപെട്ടവരും ആണു. പാങ്കികൾ ഗോവാനഗരംപിടിച്ചടക്കി ഇവരെ അവരുടെമതത്തിൽ ചേരണമെന്നു നിൎബ്ബന്ധിച്ചപ്പോൾ അവർ രാജ്യംവിടുകയും അതിൽചിലർ മലയാളത്തിൽവന്നു അഭയംപ്രാപിച്ചു കച്ചവടക്കാരായി കുടിയേറിപ്പാൎത്തുവരികയും ചെയ്തിരിക്കുന്നു. അതുകൊണ്ടു ക്രിസ്ത്വാബ്ദം ൧൬-ാം നൂറ്റാണ്ടിന്റെ ആദിയിങ്കൽ ആണു ഇവർ മലയാളത്തിൽ വന്നതു എന്നു തീൎച്ചപ്പെടുത്തിയിരിക്കുന്നു. കൊങ്കൺരാജ്യത്തിൽനിന്നു വന്നവരാകയാൽ ഇവൎക്കു 'കൊങ്ങിണികൾ' എന്ന പേരുസിദ്ധിച്ചു. ആദ്യകാലത്തിൽ അവർ ശൈവമതക്കാരായിരുന്നു എന്നു വിശ്വസിച്ചുവരുന്നു എങ്കിലും ഇപ്പോൾ എല്ലാവരും വൈഷ്ണവമതക്കാരാണു. ദക്ഷിണഇന്ത്യയിലുള്ള മററബ്രാഹ്മണരെപ്പോലെയല്ലാതെ വളരെ താണനിലയിലാണു ഇവരെ കരുതിവരുന്നതു. ഇവരിൽതന്നെ ഗൌഡബ്രാഹ്മണർ എന്ന ഒരുതരക്കാരും ഇപ്പോൾ ഇവിടെയുണ്ടു. (തുടരും)

വിന്ന്യൂർ കടലായി കുഞ്ഞിക്കുട്ടൻനമ്പൂതിരിപ്പാട്.

# ബുദ്ധരാമായണം

നമ്മുടെ പുരാണഗ്രന്ഥങ്ങളിൽ പലേകഥകളും പ്രായേണ തമ്മിൽചേൎച്ചയില്ലാതെയാണു കാണപ്പെടുന്നതെന്നുവരികിലും പ്രധാനാംശങ്ങളിലൊ അതല്ല പ്രധാനോദ്ദേശ്യത്തിലോ അധികം അവൎക്കു ഒരു വ്യത്യാസം കാണുകയില്ല. നാം പ്രാപിക്കാൻആഗ്രഹിക്കുന്ന കാശിമുതലായ പുണ്യക്ഷേത്രങ്ങളിലേക്കു പോകുവാനുള്ള മാൎഗ്ഗങ്ങൾ പലേദിക്കിൽനിന്നും പലേരീതിയിൽ ആയിരിക്കാം.



അവയിൽ ചിലതു സുഗമങ്ങളാണെങ്കിലും വളരെ ദീർഘിച്ചും, ചിലതു കുറെ സമീപമാണെങ്കിലും വളരെ ദുർഘടങ്ങളായും വരാവുന്നതാണ്. ഭിന്നഭിന്നരുചികളായ ജനങ്ങൾ അവരവരുടെ സൌകൎയ്യത്തെയൊ, അത്യന്ത മനോഭാവത്തെയോ പ്രമാണികരിച്ചതദനുസാരേണ അതാതുവഴിയിൽ സഞ്ചരിക്കുന്നതു നമുക്ക അനുഭവസിദ്ധമാണ്. എന്നാൽ അവരെല്ലാവൎക്കും പ്രാപ്യമായ സ്ഥലംമാത്രം ഒന്നുതന്നെയാകുന്നു. ഇങ്ങിനെ പ്രാപിക്കേണ്ട ദിക്ക ഒന്നായിരിക്കെ, പോകേണ്ട വഴികൾമാത്രം പലേമട്ടിലും ഇരിക്കുന്നതുകൊണ്ടാണ അവരവർ താന്താങ്ങളുടെ ഇച്ഛയെ അനുസരിച്ച വഴി നടക്കുകയും, അതുകൊണ്ട പരസ്പരം സംഘൎഷകലഹാദികൾ കൂടാതെ സ്വച്ഛന്ദ പ്രാപ്യസ്ഥലത്തെ പ്രാപിക്കുകയും [] ചെയ്യുന്നതെന്നുള്ള വാസ്തവത്തെ നല്ലവണ്ണം ആലോചിക്കുന്ന ഏതൊരു മഹാശയനും, ഭിന്നഭിന്നപ്രസ്ഥാനങ്ങളായ നമ്മുടെ മതഗ്രന്ഥങ്ങളിലോ പുരാണാദികളിലൊ ഒരിക്കലും അവിശ്വാസവും അബഹുമാനവും ഉണ്ടാകുന്നതല്ല. എന്നുതന്നേയല്ല സൂക്ഷ്മമായാലോചിക്കുന്നതായാൽ ഇങ്ങിനെ പലേ വഴികളും വേണ്ടതാണെന്നു പറയുന്നതിൽ ഭയപ്പെടേണ്ടതില്ല. ഇങ്ങിനെയല്ലാതെ ഒരു വഴിമാത്രം ഉണ്ടായിരിക്കുന്നതായാൽ അതു ചിലൎക്ക സ്വാനുഭവത്തിന്നൊ വിശ്വാസത്തിന്നൊ പാത്രമാവാതെ വരുമ്പോൾ അവർ തീരെ ഭഗ്നോത്സാഹന്മാരായി അതിൽനിന്നും വലുതായ മനസ്സാപത്തോടുകൂടി മടങ്ങുവാനല്ലെ അവകാശംനേരിടാവുന്നത്.

ഇവയെല്ലാം ആലോചിച്ചിട്ടല്ലയൊ മഹാന്മാരായ നമ്മുടെ പൂൎവ്വപുണ്യപുരുഷന്മാർ നമുക്ക പ്രാപ്യമായ മോക്ഷമെന്ന പരമപുരുഷാൎത്ഥത്തെ പ്രാപിക്കാനുള്ള വഴികളിൽ പരസ്പരം അഭിപ്രായഭേദം കാണിച്ചുംകൊണ്ട പലേ ഗ്രന്ഥങ്ങളും എഴുതിയിരിക്കുന്നതു. മനശ്ശക്തിയിൽ താണനിലയിലുള്ളവർ തുടങ്ങി അത്യുന്നതസ്ഥിതിയിലുള്ളവർവരെ ഓരോമനുഷ്യന്നും അവനവന്റെ അനുഭവത്തിൽ കൊണ്ടുവരാൻ കഴിയുന്നരീതിയിൽ കേറിയെത്താൻ ആശ്ചൎയ്യകരമായ സോപാനപരമ്പരയോടുകൂടിയ നമ്മുടെ ഹിന്ദുമതത്തിന്റെ മഹിമയെ നല്ലവണ്ണം ആലോചിക്കുന്നതായാൽ, തനിക്ക ഹിന്ദുമതത്തിൽ അവിശ്വാസമുണ്ടാവാൻ അതിന്റെ സിദ്ധാന്തങ്ങൾ അനുഭവഗോചരമായ്വരാൻ പാടില്ലാത്തതാകുന്നു കാരണമെന്നും, അതുകൊണ്ടാണ താൻ മതാന്തരപ്രവേശം ചെയ്യുന്നതെന്നും, മതാന്തരപ്രവിഷ്ടന്മാരായ ചില ഹിന്ദുക്കൾ പറയുന്നതിൽ എത്രത്തോളം വാസ്തവമുണ്ടായിരിക്കുമെന്നു പെട്ടെന്നുതന്നെ തീൎച്ചപ്പെടുത്താവുന്നതാണ്.

പലേടിക്കിൽനിന്നും വന്നുവീഴുന്ന നദികൾക്കു സമുദ്രമെന്നുപോലെ, അവരവരുടെ യോഗ്യതാനുസാരേണ അനുഭവത്തിൽ പെടുന്നതായ അനേകം അഭിപ്രായഭേദങ്ങൾക്കു ഒരു മഹാസ്പദമായ ഹിന്ദുമതത്തിൽ തനിക്കു വാസ്തവത്തിൽ ഒരു സ്ഥലം കിട്ടീട്ടില്ലെന്നു പറയുന്ന ഒരു നിർഭാഗ്യമനുഷ്യൻെറ സ്ഥിതി, കഷ്ടം, എത്രയും ശോചനീയംതന്നെയാണ്. പിതൃപിതാമഹപരംപരയാ കിട്ടിയിരിക്കുന്ന ഒരു അഭിപ്രായഭേദം തനിക്കു രസിച്ചിട്ടില്ലെങ്കിൽ ഹിന്ദുമതത്തിൽതന്നെ തൻെറ അഭിപ്രായത്തോടു യോജിക്കുന്ന ശാഖയുള്ളതുകൊണ്ടു, താൻ ഒരു ഹിന്ദുവായിത്തന്നെയിരുന്നുംകൊണ്ടു അതിനെ സ്വീകരിച്ചു അതുപോലെ അനുഷ്ഠിച്ചുപോരുന്നതിൽ ശാസ്ത്രീയമായോ ലൌകികമായോ യാതൊരു വിരോധവുമുണ്ടാവുന്നതല്ല. വാസ്തവത്തിൽ പ്രാപ്യമായ മുഖ്യാംശത്തിൽ ഐകമത്യവും തത്സാധനമായ മാൎഗ്ഗത്തിൽ അഭിപ്രായഭേദവുമുള്ളതു മേലെ വിവരിച്ചരീതിയിൽ നമുക്കു ഒരു സന്തോഷത്തിന്നും ആശ്ചൎയ്യത്തിന്നും കാരണമാകുന്നതല്ലാതെ ഒരിക്കലും വൈരസ്യത്തേയോ അവിശ്വാസത്തേയോ ഉണ്ടാക്കുന്നതല്ല.

ഈ അഭിപ്രായഭേദം നമ്മുടെ മതഗ്രന്ഥങ്ങളിൽമാത്രമല്ലാ കണ്ടുവരുന്നതു; മതോപബൃംഹണങ്ങളായ നമ്മുടെ പുരാണഗ്രന്ഥങ്ങളിൽക്കൂടിയും പലേടത്തും ഇതു സ്ഫുരിച്ചുകാണുന്നുണ്ട്. നമ്മുടെ പുരാണഗ്രന്ഥങ്ങളിൽ അവതാരപുരുഷന്മാരുടേയും മഹാന്മാരുടേയും ജീവിതചരിത്രത്തിൽപോലും അല്പാല്പമായ ചില വ്യത്യാസം കാണുന്നതിന്നും ഈ തത്വംതന്നെയാകുന്നു അടിസ്ഥാനമായിനില്ക്കുന്നതു. ഇങ്ങിനെയുള്ള വിഷയങ്ങളെപ്പററി പുരാണങ്ങളിൽകാണുന്ന വ്യത്യാസങ്ങളെ കല്പഭേദേന ശരിയാക്കുന്ന യോഗ്യന്മാരുടെ ആസ്തിക്യം പ്രശംസനീയമാണെങ്കിലും അതുകൊണ്ടുതന്നെ മനസ്സിന്നു തൃപ്തിവരുത്തുന്നതിനെക്കാൾ, മുഖ്യാംശത്തിൽ ഭേദഗതിവരുത്താതെ അപ്രധാനകഥാഭാഗത്തിൽ ഭിന്നഭിന്നരീതിയിൽ ഓരോ ചമല്ക്കാരകല്പന ചെയ്യുന്നതിൽ വിരോധമില്ലെന്നായിരിക്കാം പൌരാണികന്മാരുടെ വിചാരമെന്നു ഊഹിച്ചു തൃപ്തിപ്പെടുന്നതു അത്യന്തം ഉചിതമായിട്ടുള്ളതാകുന്നു.

വിശേഷിച്ചു നമ്മുടെ ഇതിഹാസപുരാണാദികളിൽ അമുഖ്യങ്ങളായ അംശങ്ങളിൽ പരസ്പരവ്യത്യാസത്തോടുകൂടി ജീവിതചരിത്രം പ്രതിപാദിച്ചിരിക്കുന്നതു ശ്രീരാമൻേറതാണ്. ചിലഗ്രന്ഥങ്ങളിൽ രാമൻ താൻ ഈശ്വരനാണെന്നു സ്വയംതന്നെ പറയുന്നതായിട്ടും, രാവണനാൽ അപഹരിക്കപ്പെട്ട സീത മായാസീതയല്ലാതെ സാക്ഷാൽസീതയല്ലെന്നും മററു

കാണുന്നുണ്ട്. വാൽമീകിരാമായണത്തിലാകട്ടെ ഇതിന്നനേരെ മറിച്ചാണു കഥാഭാഗം കാണുന്നതു. ഇപ്രകാരം അല്പാല്പവ്യത്യാസം കാണുന്നുണ്ടെങ്കിലും ശിഷ്ടരക്ഷണം, ദുഷ്ടശിക്ഷണംമുതലായ പ്രധാനഭാഗങ്ങളിലൊ രാമസീതാലക്ഷ്മണാദികൾതമ്മിലുള്ള ബാന്ധവ്യത്തിലോവ്യത്യാസം ഹിന്ദുപുരാണേതിഹാസാദികളിൽ കാണുന്നില്ല. എന്നാൽ അവർതമ്മിലുള്ള ബന്ധുത്വത്തിൽപോലും വ്യത്യാസപ്പെടുത്തി ഒരുകഥ ഏതെങ്കിലും ഒരു ഗ്രന്ഥത്തിൽ കാണുന്നുണ്ടെങ്കിൽ അതിനെ പ്രസിദ്ധപ്പെടുത്തുന്നതു വായനക്കാൎക്കു ഒരു നേരംപോക്കായിരിക്കുമെന്നുകരുതീട്ടാണു ഞാൻ ഈ ലേഖനം എഴുതിത്തുടങ്ങിയതു. 'ജാതകം' എന്നു വിഭാഗംചെയ്തു പലേ കഥകളും അടങ്ങിയിരിക്കുന്ന ഒരു ബൌദ്ധഗ്രന്ഥത്തിൽ കാണുന്ന 'ദശരഥജാതകം'ആണിപ്പോൾ വിവരിക്കപ്പെടുന്നത്. 'ദി റെസ്റ്റിൽ ആഫ് ദി രാമായണാ'എന്ന പുസ്തകത്തിൽനിന്നും എടുത്തിട്ടാണു ഈ കഥയെ ഞാൻ എഴുതുന്നത്:—

ജേതവനത്തിൽ ഒരു ഗൃഹസ്ഥൻ തന്റെ അച്ഛൻമരിച്ചു, അത്യന്തം വ്യസനാക്രാന്തനായിരിന്നസമയം ബുദ്ധദേവൻ ഒരു കഥപറഞ്ഞു—

പണ്ടു വാരാണസിയിൽ 'ദശരഥൻ' എന്നു പ്രസിദ്ധപ്പെട്ട ഒരു മഹാരാജാവു വാണിരുന്നു. അദ്ദേഹത്തിന്നു പതിനാറായിരം ഭാൎയ്യമാർ ഉണ്ടായിരുന്നു. ഇവരിൽവെച്ചു പ്രധാനഭൂതയായ പട്ടമഹിഷിക്കു (പേർപറഞ്ഞിട്ടില്ല) രണ്ടു ആൺകുട്ടികളും ഒരു പെൺകുട്ടിയും ജനിച്ചു. ആൺകുട്ടികളിൽ മൂത്തമകനാണു ഋഷിരാമൻ. മറേറവന്നു ലക്ഷ്മണനെന്നും, രാജകുമാരിക്കു സീത എന്നുമാകുന്നു നാമധേയം. കുറെക്കാലംകഴിഞ്ഞപ്പോൾ ഈ പട്ടമഹിഷി മരിച്ചുപോവുകയും, ഈ പട്ടമഹിഷീസ്ഥാനത്തിൽ മഹാരാജാവു മറെറാരുഭാൎയ്യയെ ഏറ്റപ്പെടുത്തുകയും ചെയ്തു. ഭൎത്താവിന്റെ അനുരാഗത്തിന്നും സന്തോഷത്തിന്നും അത്യന്തം പാത്രഭൂതയായ ദ്വിതീയപട്ടമഹിഷിയും ഒരു പുത്രനെ പ്രസവിച്ചു. ഇവർ ആ ശിശുവിന്നു 'ഭരതൻ' എന്നു പേരിട്ടു. ഒരിക്കൽ മഹാരാജാവു ആ ഭാൎയ്യാപുത്രന്മാരിലുള്ള അതിപ്രീതിയാൽതന്റെ ഭാൎയ്യയോടു 'നി ഈ കുട്ടിക്കുവേണ്ടി ഏതെങ്കിലും വരം ചോദിക്കാം. ഞാൻ അതു തരാൻ തയ്യാറാണ്' എന്നു പറഞ്ഞുവെങ്കിലും ആ പട്ടമഹിഷി തൽക്കാലം ഒന്നും ചോദിക്കാതിരുന്നു. 'ഭരതൻ' എന്ന രാജകുമാരന്നു ഏഴുവയസ്സായപ്പോൾ ആ പട്ടമഹിഷി 'പ്രഭുവെ! മുമ്പു എന്റെകുട്ടിക്കുവേണ്ടി ഒരുവരം തരാമെന്നുപറഞ്ഞതിനെ ഇപ്പോൾ സഫലമാക്കേണം. എന്റെ മകന്നു രാജ്യംകൊടുക്കാൻ തിരു

മനസ്സുകൊണ്ടു ദയവിചാരിക്കണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു' എന്നു തന്റെ ഭർത്താവായ ദശരഥനോടു പറഞ്ഞു.

ഈ വാക്കുകേട്ടപ്പോൾ മഹാരാജാവിനു വ്യസനത്തെക്കാൾ ദ്വേഷമാണു അധികമുണ്ടായതു്. അപ്പോൾ മഹാരാജാവു പട്ടമഹിഷിയോടു ഇങ്ങിനെ പറഞ്ഞു—'ഹേ ജാതിഹീനയായ ദുഷ്ടേ! എന്താണു നീ പറഞ്ഞതു്. അഗ്നിജ്വാലപോലെ പ്രകാശിക്കുന്ന എന്റെ രണ്ടുപുത്രന്മാരിക്കെ, അവരെ കൊലചെയ്തിട്ടു നിന്റെമകനു രാജ്യംകൊടുക്കേണമെന്നല്ലേ നീ പറയുന്നതു്?'.

ഇങ്ങിനെ തർജ്ജിച്ചുപറഞ്ഞപ്പോൾ പേടിച്ചുപോയ ആ പട്ടറാണി ഒന്നുംപറയാതെ കണ്ടുതന്നെ അന്തഃപുരത്തിലേക്കു പുറപ്പെട്ടുപോയി. എന്നാൽ പ്രതിദിവസവും ഒരുപോലെ ഈ വരത്തെപ്പററി ചോദിച്ചുകൊണ്ടുതന്നെയിരുന്നു.

അവൾ എന്തുചോദിച്ചാലും എന്തെല്ലാം പറഞ്ഞാലും മഹാരാജാവു അവളുടെമകനു രാജ്യംകൊടുക്കാൻ ലേശംപോലും സമ്മതിച്ചില്ല. എങ്കിലും ദശരഥന്റെ മനസ്സിൽ ഇങ്ങിനെ ഒരു വിചാരമുത്ഭവിച്ചു—'ആഹാ! സ്ത്രീകൾ മഹാക്രൂരകളാണു്. ഇവളാകട്ടെ എന്തെങ്കിലും ഒരു കള്ളക്കല്പന ഉണ്ടാക്കിയോ അല്ലെങ്കിൽ ആരെക്കൊണ്ടെങ്കിലും കൈക്കൂലികൊടുത്തിട്ടോ എന്റെ പ്രിയപുത്രന്മാരെ എങ്ങിനെയെങ്കിലും കൊലചെയ്യാതിരിക്കയില്ല.'

ഇങ്ങിനെ കുറേനേരം നല്ലവണ്ണം ആലോചിച്ചു ഒരുവിധം മനസ്സിൽ തീർമാനിച്ചു മഹാരാജാവു, തന്റെ പുത്രന്മാരെ വരുത്തി അവരെ ഈ വർത്തമാനം മുഴുവനും ധരിപ്പിച്ചിട്ടു 'എന്റെ ഓമനക്കുട്ടികളെ! ഇവിടെ നിങ്ങൾ താമസിക്കുന്നതായാൽ നിങ്ങൾക്കു പലവിധത്തിലും ഉപദ്രവങ്ങൾ ഉണ്ടാവുന്നതു നിശ്ചയമാണു്. അതുകൊണ്ടു നിങ്ങൾ അടുത്ത രാജ്യത്തിലോ അല്ല കാട്ടിലോ പോയിതാമസിക്കുവിൻ. എന്റെ മരണാനന്തരംവന്നു പിതൃപിതാമഹക്രമപ്രാപ്തമായ ഈ രാജ്യത്തെ നിങ്ങൾ കൈപ്പററുവിൻ.' എന്നു അവരോടു പറഞ്ഞു ദശരഥൻ ഉടനെ ജ്യോതിഷക്കാരെ വരുത്തി തന്റെ ആയുസ്സു ഇനിയും പന്ത്രണ്ടുകൊല്ലമുണ്ടെന്നു അവർമൂലം അറിഞ്ഞുകൊണ്ടു, തന്റെ പുത്രന്മാരോടു പന്ത്രണ്ടു കൊല്ലംകഴിഞ്ഞിട്ടു അവിടേക്കുമടങ്ങിവരാൻ കല്പിച്ചു.

'അങ്ങിനെതന്നെ' എന്നുപറഞ്ഞു, രാമനും ലക്ഷ്മണനും പുറപ്പെടാൻ ഭാവിച്ചപ്പോൾ രാജകുമാരിയായ സീതയും തന്റെസഹോദരന്മാ

രോട്ടും ഒരുമിച്ചു താനും പുറപ്പെട്ടുവന്നു വളരെ ശാഠ്യംപിടിച്ചതുകൊണ്ട്, ഈ മൂന്നുപേരുമായിട്ടുതന്നെ പുറപ്പെടേണ്ടിവന്നു. ഇവർ ഇങ്ങിനെ പുറപ്പെടാൻപോകുന്ന വർത്തമാനം ജനങ്ങൾ അറിഞ്ഞു ഇവരോടു കൂടത്തന്നെ പോരേണമെന്നു ദൃഢപ്പിച്ചുകൊണ്ടു ഇവരെ അനുഗമനം ചെയ്യാൻതുടങ്ങി. എന്നാൽ ഇവർ അനുഗമനം ചെയ്തുകൊണ്ടിരുന്ന പ്രജകളെ ക്രമേണ പട്ടണത്തിലേക്ക് മടക്കിഅയച്ചിട്ട്, തങ്ങൾമാത്രമായി ഹിമവൽപർവ്വതസമീപത്തിൽ ചെന്നെത്തി. അവർ അവിടെ ജലസമൃദ്ധിയും ഫലസംപത്തിയുമുള്ള ഒരു സ്ഥലത്തിൽ പർണ്ണശാലകെട്ടി അതിൽപാർത്തു.

‘കാട്ടിൽപോയിട്ടു നല്ല പുഷ്ടികരങ്ങളായ പഴങ്ങളെ ഞങ്ങൾ കൊണ്ടുവരാം. ഇവിടുന്നു ഞങ്ങളുടെ അച്ഛന്റെ സ്ഥാനത്തിലിരുന്നാലും’ എന്നു ലക്ഷ്മണനും സീതയും രാമനോടുപറഞ്ഞു.

അങ്ങിനെതന്നെ രാമൻ അവിടെപാർക്കയും, ലക്ഷ്മണനും സീതയും ഋഷിരാമനെ വളരെ ജാഗ്രതയോടു ശുശ്രൂഷിക്കയും ഫലാദികളാൽ അദ്ദേഹത്തെ പോഷിപ്പിച്ചുവരികയും ചെയ്തുകൊണ്ടിരുന്നു.

ദശരഥമഹാരാജാവാകട്ടെ തന്റെ പ്രിയപുത്രന്മാരെയും പ്രിയപുത്രിയേയും ദിവസന്തോറും വിചാരിച്ചു വിചാരിച്ചു വ്യസനിക്കയാൽ ഇവർ പിരിഞ്ഞ ഒമ്പതാംകൊല്ലത്തിൽതന്നെ പരമഗതിയെപ്രാപിച്ചു. ദശരഥന്നു ഉത്തരക്രിയകളെല്ലാം ചെയ്തതിന്നുശേഷം ആ പട്ടമഹിഷി തന്റെ പുത്രന്നു പട്ടാഭിഷേകം ചെയ്യണമെന്നു പറഞ്ഞുവെങ്കിലും മന്ത്രിമാർ ലേശംപോലും സമ്മതിച്ചില്ല. അപ്പോൾ ഭരതൻ തന്റെ ജ്യേഷ്ഠനായ രാമനെ കാട്ടിൽനിന്നു കൂട്ടിക്കൊണ്ടുവരാമെന്നു പറഞ്ഞിട്ട്, ചതുരംഗബലസമേതനായി പുറപ്പെട്ടു, രാമൻവസിക്കുന്ന പർണ്ണശാലയിൽനിന്നു കുറെ ദൂരത്തിൽതന്നെ സൈന്യങ്ങളെ താമസിപ്പിച്ചിട്ടു താൻമാത്രം രാമന്റെ ആശ്രമത്തിൽ പ്രവേശിച്ചു. അപ്പോൾ ലക്ഷ്മണനും സീതയും ഫലമൂലാദികൾ കൊണ്ടുവരാനായി പോയിരുന്നതുകൊണ്ട്, രാമൻമാത്രം ഏകാകിയായി ആ ആശ്രമത്തിൽ ഇരുന്നിരുന്നു.

ഭരതൻ അപ്പോൾ അവിടെ യാതൊന്നിലും അഭിലാഷമില്ലാതെ വിരക്താഗ്രസനായി ആ ആശ്രമദ്വാരത്തിൽ സ്വർണ്ണപ്രതിമപോലെ നിശ്ചലനായിരിക്കുന്ന രാമനെ കാണുകയും, അതിവിനീതനായി ദശരഥവൃത്താന്തത്തെ അറിയിക്കുകയും ചെയ്തിട്ട്, ശ്രീരാമന്റെ കാൽക്കൽവീണു.

ശ്രീരാമനാകട്ടെ ഇതുകേട്ടിട്ടു വ്യസനിക്കുകയോ കരയുകയോ ചെയ്തി

ല്ലെന്നുമാത്രമല്ല അദ്ദേഹത്തിന്റെ മനസ്സിൽ പൂൎവസ്ഥിതിയെക്കാൾ ഒരു ഇളക്കമോ മാറ്റമോ ലവലേശംപോലും ഉണ്ടായിരുന്നില്ല. ഭരതൻമാത്രം വളരെനേരം കരയുന്നതിൽനിന്നും പിന്തിരിച്ചില്ല. രാമൻ ഫലമൂലാദികൾ കൊണ്ടുവരാൻവേണ്ടി പോയിരുന്ന ലക്ഷ്മണനും സീതയും കുറെ അടുത്തുവരുന്നതു കണ്ടിട്ട് ഇങ്ങിനെ വിചാരിച്ചു— 'ഇവർ രണ്ടാളും ചെറുപ്പക്കാരാണ്. ഇവൎക്കു എനിക്കുള്ളതുപോലെ ധൈൎയ്യമോ ശരിയായ ജ്ഞാനമോ ഇല്ല. ഈ സംഭവത്തെ പെട്ടെന്നു ഇവർ കേട്ടാൽ തീൎച്ചയായും ഇവരുടെ ഹൃദയം പൊട്ടിപ്പോകാതിരിക്കയില്ല. അതുകൊണ്ട് ഇവരെ ഒരു തടാകത്തിൽ ജലത്തിൽ ഇറങ്ങാൻപറഞ്ഞിട്ടു, അവർ ഇറങ്ങിയതിന്റെശേഷം ഞാൻ ദശരഥവൃത്താന്തത്തെപ്പറയുന്നതാണു നല്ലതു'.

ഇങ്ങിനെ വിചാരിച്ചു തീൎച്ചയാക്കിയ രാമൻ, അവർ ആശ്രമത്തിലേക്കു വന്നതിന്റെശേഷം അവരെ കൂട്ടിക്കൊണ്ടുപോയി മുൻഭാഗത്തിലിരുന്ന ഒരു തടാകത്തെ കാണിച്ചിട്ടു, 'എന്റെ പ്രിയസഹോദരാ! പ്രിയസഹോദരി! നിങ്ങൾ വളരെദൂരംകടന്നു ഇപ്പോൾ ഒരു അറ്റത്തിൽ എത്തിയിരിക്കുന്നു. നിങ്ങൾക്കു ഇതു ഒരു ശിക്ഷയാണ്. നിങ്ങൾ രണ്ടാളും ഈ തടാകത്തിൽ വെള്ളത്തിൽ ഇറങ്ങിനില്ക്കുവിൻ' എന്നുപറഞ്ഞതിനെ അനുസരിച്ചു അവർ അങ്ങിനെ ചെയ്തപ്പോൾ രാമൻ ആദ്യം ഈ പദ്യാൎദ്ധത്തെപ്പറഞ്ഞു —

'ഹേ സീതേ ലക്ഷ്മണാ! നിങ്ങളീവെള്ളത്തിലിറങ്ങുവിൻ.'

പിന്നെ രണ്ടാമത്തെ പദ്യാൎദ്ധത്തേയും ഇങ്ങിനെ പറഞ്ഞു—

'അച്ഛൻമരിച്ചുപോയെന്നു ഭരതൻ പറയുന്നിതാ'

ഈ വാക്കുകേട്ടപ്പോൾ അവർ രണ്ടാളും മൂൎച്ഛാക്രാന്തന്മാരായിത്തീൎന്നു. ഈ പദ്യത്തെ രാമൻ മൂന്നുപ്രാവശ്യം പറയുകയും അവർ മൂന്നുപ്രാവശ്യവും മൂൎച്ഛാക്രാന്തന്മാരായിത്തീരുകയും ചെയ്തു. മൂന്നാംപ്രാവശ്യം അവർ മൂൎച്ഛാകുലന്മാരായിതീൎന്നപ്പോൾ കൂടെയുണ്ടായിരുന്ന സേവകന്മാർ അവരെ വെള്ളത്തിൽനിന്നു കരകേറ്റുകയും, ഭരതൻ ഉൾപ്പെടേ അവർ എല്ലാവരും ഉറക്കെ നിലവിളിച്ചുകരയുകയും ചെയ്തുകൊണ്ടിരുന്നുവെങ്കിലും അക്കാലത്തിൽക്കൂടിയും യാതൊരു കലുഷവുംകൂടാതെ സ്വസ്ഥചിത്തനായി പരമശാന്തിയോടുംകൂടി നിൎവ്വികാരനായിരുന്ന രാമനെക്കണ്ടിട്ട്, അത്യന്തം വിസ്മയാവിഷ്ടനായ ഭരതൻ 'ഹേ രാമ വ്യസനിക്കേണ്ടസമയത്തുപോലും ലേശം ക്ലേശലിപ്താതെയിരിപ്പാൻ അവിടേക്കു എന്തൊരു മനശ്ശക്തിയുടെ ഊക്കാണ്. ആശ്ചൎയ്യം. ഇതിന്നു എന്താകുന്നു കാരണം

എന്നു ബോധിപ്പിച്ചതിന്നു രാമൻ താഴെപറയുംപ്രകാരം മറുവടി കൊടുത്തു—

'ഒരു മനുഷ്യൻ എത്ര ദുഃഖിതനായിരുന്നാലും അവന്റെ മനശ്ശക്തികൊണ്ടു കീഴടക്കാൻ കഴിയാത്തതായി യാതൊന്നുമില്ല. ഇങ്ങിനെയിരിക്കെ നിസ്സാരമായ ഈവിധസംഭവത്തിന്നു ബുദ്ധിമാനായ ഒരു മനുഷ്യൻ ആത്മാവിനെ കീഴ്പ്പെടുത്തിവെക്കുമോ? പഴുത്തപഴത്തിന്നു പതനമെന്ന ആപത്തുള്ളതുപോലെതന്നെയാകുന്നു ജനനമുള്ള ഓരോ പ്രാണിക്കും മരണമെന്ന ആപത്തുള്ളതു' എന്നും മററും രാമൻ ആദ്ധ്യാത്മികമായ വിഷയത്തെ നല്ലവണ്ണം ഉപദേശിച്ചപ്പോൾ കേട്ടുകൊണ്ടിരുന്ന എല്ലാവരുടേയും മനസ്സിൽനിന്നും ദുഃഖഭാരം ഉടനെതന്നെ ഓടിപ്പോയി.

പിന്നെ ഭരതൻ 'എന്റെ പ്രിയജ്യേഷ്ഠ! അവിടുന്നു വാരാണസീരാജ്യഭാരത്തെ സ്വീകരിക്കേണം.' എന്നു അത്യന്തം വണക്കത്തോടു കൂടി ബോധിപ്പിച്ചു. 'പ്രിയഭരതാ! എന്റെ അച്ഛൻ പന്ത്രണ്ടുകൊല്ലം കഴിഞ്ഞതിന്റെശേഷംമാത്രമെ രാജ്യത്തിലേക്കു മടങ്ങിവരാൻ എന്നോടു കല്പിച്ചിട്ടുള്ളു. ഇപ്പോൾതന്നെ ഞാൻ മടങ്ങിവരുന്നതായാൽ എന്റെ അച്ഛന്റെ കല്പനയെ ഞാൻ എങ്ങിനെ പൂർത്തിചെയ്തതായി വിചാരിക്കാൻകഴിയും. ഇനി ബാക്കി മൂന്നുകൊല്ലങ്ങൾ ഉണ്ടല്ലൊ—അതും കഴിയട്ടെ—പിന്നെ വരാമല്ലൊ. എന്നാൽ നീ ലക്ഷ്മണൻ സീത ഇവരെ കൂട്ടിക്കൊണ്ടുപോകാം പോയി രാജ്യഭരണം ചെയ്യൂ' എന്നു രാമൻപറഞ്ഞപ്പോൾ 'ഇവിടുന്നു മടങ്ങിവരുന്നതുവരെ രാജ്യഭരണം ചെയ്യുന്നതു ആരാണ്. ഞങ്ങൾ ചെയ്കയില്ല' എന്നു ഭരതൻ ബോധിപ്പിച്ചതിനെ ശ്രവിച്ചിട്ടു രാമൻ 'ഇതാ ഞാൻ വരുന്നതുവരെ എന്റെ ഈ പാദുകകൾ രാജ്യഭാരം ചെയ്യും' എന്നു പറഞ്ഞുകൊണ്ടു, തന്റെ പാദുകകളെ ഭരതന്നു കൊടുത്തു.

ഈ പാദുകകളെ സന്തോഷപുരസ്സരം സ്വീകരിച്ചുകൊണ്ടു, ഭരതൻ ലക്ഷ്മണൻ സീത ഇവർ വാരാണസിയിലേക്കു മടങ്ങിവന്നു. മന്ത്രിമാർ ഈ പാദുകകളെ രാജാർഹമായ സിംഹാസനത്തിൽ വെച്ചിട്ടാണു രാജ്യകാര്യങ്ങളേയും മററും തീരുമാനിക്കുന്നു പതിവു. ഇവരുടെ തീരുമാനം ശരിയായിരുന്നാൽ ആ പാദുകകൾ മൌനമായിത്തന്നെയിരിക്കുകയും, തെററായിരുന്നുവെങ്കിൽ അവ തമ്മിൽമുട്ടി ഒച്ചയുണ്ടാക്കുകയും പതിവായിരുന്നു.

ഇങ്ങിനെ മൂന്നുകൊല്ലം കഴിഞ്ഞതിന്റെശേഷം രാമൻ, നാട്ടിലുള്ള സകലപ്രജകളാലും എതിരേല്ക്കപ്പെട്ടവനായി തന്റെ രാജ്യത്തിലേക്കു മടങ്ങിവന്നു, 'സ്വച്ഛന്ദകം' എന്ന പ്രാസാദത്തിൽ താമസിച്ചുംകൊണ്ടു, സി

തിശാസ്ത്രാനുസാരേണ ന്യായാന്യായങ്ങളെ ശരിയായി വിവേകിച്ചറിഞ്ഞു സകലപ്രജകളും ആനന്ദിച്ചു പ്രശംസിക്കാൻതക്കവണ്ണം പതിനായിരം കൊല്ലം അത്യുത്തമരീതിയിൽ രാജ്യഭാരംചെയ്തിട്ടു, പിന്നെ സ്വർഗ്ഗാരോഹണംചെയ്തു.

ഈ കഥ പറഞ്ഞതിന്റെശേഷം ബുദ്ധദേവൻ ഇങ്ങിനെ പറഞ്ഞു. 'ആ ദശരഥൻതന്നെയാണു ശുദ്ധോദനരാജാവു. രാമന്റെ അമ്മയാണു മഹാമായ. രാഹുലന്റെ അമ്മയാകുന്നു സീത. ഭരതൻ ആനന്ദനും, ലക്ഷ്മണൻ ശാരിപുത്രനുമാകുന്നു. ആ സഭതന്നെയാണു ബുദ്ധന്റെ സഭ. ഞാൻതന്നെയാകുന്നു രാമൻ.'

പണ്ഡിതർ. ആർ. വി. കൃഷ്ണമാചാര്യർ

---

# ജഗൽഗുരുജാതകം

ജഗൽഗുരുവായ ആദിശങ്കരാചാര്യസ്വാമികളുടെ അവതാരദേശത്തെപ്പറ്റിയുള്ളതുപോലെ അവതാരകാലത്തെപ്പറ്റിയും വിദ്വാന്മാരുടെ ഇടയിൽ പല അഭിപ്രായഭേദങ്ങളും ഉണ്ട്. അവിടുത്തെ അവതാരദേശം കാലടിയാണെന്നുള്ള അഭിപ്രായം അധികപക്ഷക്കാൎക്കും സമ്മതമായിട്ടുണ്ട്. അവതാരകാലത്തെപ്പറ്റിയും വിശ്വാസയോഗ്യമായ ഒരു സിദ്ധാന്തം കണ്ടുപിടിക്കേണ്ടതു അത്യാവശ്യമാണെന്നുള്ളതിൽ രണ്ടുപക്ഷമുണ്ടാവാനിടയില്ല. അവിടുത്തെ അവതാരം വിക്രമശകം പതിനാലാം നൂറ്റാണ്ടിലാണെന്നു ചിലരും, കല്യബ്ദം നാലായിരത്തിലാണെന്നു മററു ചിലരും വ്യവഹരിക്കുന്നു. ഈ വിഷയത്തിൽ യുക്തിപ്രമാണങ്ങൾക്കു അനുഗുണമായ ഒരു സിദ്ധാന്തം ഏൎപ്പെടുത്തുകയാണു ഈ ലേഖനത്തിന്റെ ഉദ്ദേശം.



പൂൎവ്വാശ്രമത്തിൽ മാധവാചാൎയ്യരെന്നു പ്രസിദ്ധനായിരുന്ന വിദ്യാരണ്യസ്വാമികളാൽ നിൎമ്മിക്കപ്പെട്ടതും, ആദിശങ്കരാചാൎയ്യസ്വാമികളുടെ ജീവചരിത്രത്തെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളിൽവെച്ചു ശ്രേഷ്ഠതയുള്ളതുമായ ശ്രീശങ്കരവിജയമെന്ന ഗ്രന്ഥത്തിൽ അവിടുത്തെ അവതാരകാലത്തെപ്പററി ഇങ്ങിനെ പറഞ്ഞിരിക്കുന്നു:—

"ലഗ്നേ ശുഭേ ശുഭയുതേ സുഷുവേ കുമാരം
ശ്രീപാൎവ്വതീവ സുഖിനീ ശുഭവീക്ഷിതേ ച।
ജായാ സതീ ശിവഗുരോൎന്നിജതുംഗസംസ്ഥേ
സൂൎയ്യേ കുജേ രവിസുതേ ച ഗുരൌ ച കേന്ദ്രേ" ॥

ഈ ശ്ലോകംകൊണ്ടു അവിടുത്തെ അവതാരലഗ്നം ശുഭലഗ്നവും ശുഭയോഗം, ശുഭദൃഷ്ടി എന്ന ഗുണങ്ങളോടുകൂടിയതുമാണെന്നും, ആ സമയത്തു രവി, കുജൻ, ഗുരു, ശനി എന്നീ ഗ്രഹങ്ങൾ ഉച്ചസ്ഥങ്ങളും കേന്ദ്രഗതങ്ങളുമായിരുന്നുവെന്നും സിദ്ധിക്കുന്നു. ഇത്രമാത്രംകൊണ്ടു കാലനിൎണ്ണയം ചെയ്വാൻ സാധിക്കയില്ല. എന്തെന്നാൽ, ഈവിധത്തിലുള്ള ഗ്രഹസ്ഥിതി പലപ്പോഴും സംഭവിക്കുന്നതാണു. അതുകൊണ്ടു മററുവല്ല പ്രമാണങ്ങളേയുംകൂടി ആശ്രയിക്കേണ്ടിവരുന്നു.

പരമ്പരയായി പറഞ്ഞുവരുന്ന ചരിത്രസംഗതികളെയാണല്ലോ ഐതിഹ്യം എന്നു വ്യപദേശിക്കുന്നതു. ഐതിഹ്യത്തെ അടിസ്ഥാനപ്പെടുത്തി ചരിത്രകാൎയ്യങ്ങളെ തീരുമാനിക്കുന്നതു സാധാരണയാണു. ആചാൎയ്യസ്വാമികളുടെ അവതാരകാലത്തെ തീരുമാനിക്കുന്നകാൎയ്യത്തിലും ഐതിഹ്യത്തെ അവലംബിക്കാതെ കഴിയുന്നതല്ല.

സ്വാമികൾ വിദ്യാഭ്യാസം, സന്യാസം മുതലായവ കഴിഞ്ഞതിന്നു ശേഷം കേരളീയന്മാരുടെ ആചാരങ്ങളെ പുതുതായി ഏൎപ്പെടുത്തിയെന്നുള്ളതു ലോകപ്രസിദ്ധമായ വാസ്തവമാണു. ആചാരങ്ങളെ ഒന്നാമതായി നടപ്പാക്കിയതു ഒരു ചിങ്ങമാസം ഒന്നാംതിയതി തിരുവിതാംകൂറിലുൾപ്പെട്ട കൊല്ലത്താണെന്നും, അന്നുമുതൽക്കാണു കൊല്ലവൎഷത്തിന്റെ ആരംഭമെന്നും വിശ്വസിക്കപ്പെട്ടിരിക്കുന്നു. ഭാരതപ്പുഴയുടെ വടക്കുഭാഗത്തുള്ള ദേശങ്ങളിൽ ആചാരങ്ങൾ നടപ്പായതു കന്നിമാസംമുതൽക്കാകകൊണ്ടു അവിടങ്ങളിൽ ആ മാസംതുടങ്ങി കൊല്ലം കണക്കാക്കിവന്നു. കൊല്ലവൎഷാരംഭം ൩൯൨൬-ാമത്തെ കലിസംവത്സരത്തിലാണു. കൊല്ലവൎഷം ൧൦൭൭ ആയിരിക്കുന്നതുകൊണ്ടു സ്വാമികൾ ആചാരം നടപ്പാക്കീട്ടും അത്രകാലമായി എന്നുവരുന്നു. ചരിത്രസംബന്ധികളായ സംഭവങ്ങളെ റിക്കാർഡാക്കുവാൻ കേരളീയന്മാർ പ്രത്യേകം ഉപയോഗിക്കുന്ന ഒരുപായമുണ്ടു. ഓരോ സംഭവങ്ങൾ നടന്നദിവസത്തെ കലിദിനസംഖ്യയെ അക്ഷരത്തിലാക്കിവെക്കുക എന്നുള്ള സമ്പ്രദായം കേരളത്തിൽ പണ്ടേക്കുപണ്ടേ നടപ്പായിരിക്കുന്നു. ചിലപ്പോൾ സംഖ്യാബോധകങ്ങളായ വാക്യങ്ങൾതന്നെ ആ സംഭവത്തെ വെളിപ്പെടുത്തുന്നതുമായിരിക്കും

ആചാര്യസ്വാമികൾ ആചാരങ്ങളെ നടപ്പാക്കിയ ദിവസത്തെ കലിദിന സംഖ്യ 'ആചാര്യവാഗഭേദ്യാ' എന്നാകുന്നു. ഇതുകൊണ്ടു അന്നു കലിയുഗം തുടങ്ങീട്ടു ൧൪൩൪൧൬൦ സാവനദിവസങ്ങൾ കഴിഞ്ഞിട്ടുണ്ടായിരുന്നുവെന്നു കിട്ടുന്നു. ഈ ദിനസംഖ്യയെ സംവത്സരമാക്കുമ്പോൾ ൩൯൨൭-ാമത്തു കലിവർഷത്തിൽ ചിങ്ങമാസം ൧൫-ാം തിയതിയാണു മേൽപ്പറഞ്ഞ സംഭവമെന്നുവരുന്നു. ആചാര്യസ്വാമികൾ ൩൨ വയസ്സുകഴിഞ്ഞതിന്നുശേഷം സായുജ്യംപ്രാപിച്ചുവെന്നുള്ള കാര്യം സർവ്വസമ്മതമാകയാൽ ൩൯൨൭-ാമത്തു കലിസംവത്സരത്തിന്റെ മുമ്പു ൩൨ വർഷങ്ങൾക്കിടയിൽ വിദ്യാരണ്യസ്വാമികൾ വിവരിച്ചിരിക്കുന്ന ഗ്രഹസ്ഥിതി വരുന്ന സമയം കണ്ടുപിടിച്ചാൽ സ്വാമികളുടെ അവതാരകാലം അതുതന്നെയാണെന്നു ധാരാളമായി വിശ്വസിക്കാം.

വിദ്യാരണ്യസ്വാമികൾ പറഞ്ഞിരിക്കുന്ന ഗ്രഹസ്ഥിതിയിൽനിന്നു സംവത്സരം തീരുമാനിക്കുന്നതുപോലെ മാസത്തെ നിർണ്ണയിപ്പാനും സാധിക്കും. എങ്ങിനെയെന്നാൽ, സൂര്യന്റെ ഉച്ചസ്ഥാനം മേഷരാശിയാകയാൽ സൂര്യന്റെ ഉച്ചസ്ഥിതികാലം മേഷമാസംമാത്രമാകുന്നു. ഇനി തീയതിയും രാശിയും കൂടി അറിവാനുള്ള വഴി എന്താണെന്നാലോചിക്കുക തന്നെ. ശൃംഗേരിമഠത്തിലും മററു പല സ്ഥലങ്ങളിലും മേടമാസത്തിൽ ശുക്ലപഞ്ചമിയും തിരുവാതിരയും കൂടി വരുന്നദിവസം ഇപ്പോഴും ശങ്കരജയന്തീവ്രതം അനുഷ്ഠിച്ചുവരാറുള്ളതുകൊണ്ടു സ്വാമികളുടെ അവതാരദിവസത്തിൽ ശുക്ലപഞ്ചമിയും തിരുവാതിരയും ഒന്നിച്ചുകൂടീട്ടുണ്ടായിരുന്നതായി വിചാരിക്കാം. സാധാരണയായി മേടമാസത്തിൽ വെളുത്ത ചതുർത്ഥിമുതൽ സപ്തമിവരെയുള്ള ഏതെങ്കിലും ഒരു തിഥിയോടുകൂടി തിരുവാതിരനക്ഷത്രം വരാവുന്നതാണ്. സ്വാമികളുടെ അവതാരവർഷത്തിൽ മേടമാസത്തിൽതിരുവാതിരയുംശുക്ലപഞ്ചമിയും ഒത്തുകൂടിയിരുന്നുവെന്നും കിട്ടീട്ടുള്ളതിനാൽ മേൽപ്പറഞ്ഞ എല്ലാസംഗതികളും ഒക്കുന്നസമയത്തെ ഗണിച്ചുണ്ടാക്കിയാൽ അതു ആചാര്യസ്വാമികളുടെ അവതാരസമയമായിവരുന്നതാണ്.

ഇനി തീർച്ചപ്പെടുത്തേണ്ടതു ജാതകം ഏതു സിദ്ധാന്തത്തെ അടിസ്ഥാനപ്പെടുത്തി ഗണിക്കേണമെന്ന അംശമാണ്. "ദ്വൈഗേയുഷ്മദ്വശാന്മഹാസ്ഥലമിതേ കല്യബ്ദകേ നിശ്ചിതഃ സംസ്കാരോ വിവിധൈശ്ച തഃ പരഹിതത്വം തേഷു വീതേഷ്വയം" എന്നു സദ്രത്നമാലയിൽ പറഞ്ഞിട്ടുള്ളതുകൊണ്ടു കലിവർഷം ൩൭൮൫ മുതൽക്കുതന്നെ ഇപ്പോൾ കേരളത്തിൽ നടപ്പുള്ളപരഹിതഗണിതം തുടങ്ങിയിരിക്കുന്നുവെന്നു സ്പഷ്ടമാകുന്നു

സ്വാമികൾ കേരളദേശത്തിൽ പരഹിതഗണിതാരംഭത്തിന്നുശേഷം സുമാർ ൧൦൫ വർഷങ്ങൾ കഴിഞ്ഞപ്പോൾ കാലടിയിൽ അവതരിച്ചിരിക്കയാൽ ആ ദേശത്തേക്കുള്ള ദേശാന്തരാദിസംസ്കാരങ്ങൾ ചെയ്തു് ആ കാലത്തിൽ നടപ്പുണ്ടായിരുന്ന പരഹിതസിദ്ധാന്തപ്രകാരം ജാതകം ഗണിക്കപ്പെടേണ്ടതാകുന്നു. അപ്രകാരം ഗണിക്കുമ്പോൾ ഉണ്ടായിവരുന്ന ജാതകത്തെ താഴെ ചേർക്കുന്നു—

ജാതകം.

ശകാബ്ദം ൭൧൦ക്കും വിക്രമശകാബ്ദം ൮൪൫ക്കും ക്രിസ്ത്വബ്ദം ൭൮൮ക്കും ശരിയായ കലിവർഷം ൩൮൮൯-ാമത്തു മേടമാസം ൧൨-ാംനു-യി കളാഴ്ച ഉദിച്ചു ൧൦ നാഴികയും ൨൫ വിനാഴികയും ആയ സമയം ൧൩ നാഴികയും ൫ വിനാഴികയും പകലുള്ളപ്പോൾ തിരുവാതിരനക്ഷത്രത്തിൽ പ്രഥമപാദവും പൂർവ്വപക്ഷപഞ്ചമിയിൽ സിംഹകരണവും സുകർമ്മനാമനിത്യയോഗവും കൂടിയസമയം കർക്കടോദയാൽഗതമായാണംകൊണ്ടു ശ്രീശങ്കരാചാര്യസ്വാമികൾ അവതരിച്ചിരിക്കാം. ശുഭം. തിരുവാതിരനക്ഷത്രത്തിൽ ചെന്നവിനാഴിക ൧൩. ശുക്ലപഞ്ചമിയിൽ ചെന്ന നാഴിക ൧൦ വിനാഴിക ൪൦. കലിയുഗം തുടങ്ങി അന്നേക്കു കഴിഞ്ഞിട്ടുള്ള സാവന ദിവസങ്ങൾ ൧൪൨൩൭൧൫ നാഴിക ൧൬. വിനാഴിക ൨൫.

ആ സമയത്തിങ്കലേക്കു ഗണിച്ചിട്ടുള്ള സൂര്യാദിഗ്രഹങ്ങൾ ഇന്നരാശിയിൽ ഇത്ര തിയ്യതികലകളിൽ നില്ക്കുന്നു എന്നു താഴെ എഴുതുന്നു.

| ഗ്രഹങ്ങൾ | രാശികൾ | തിയ്യതികൾ | കലകൾ |
|---|---|---|---|
| ആദിത്യൻ | ൦ | ൧൭ | ൩൭ |
| ചന്ദ്രൻ | ൨ | ൭ | ൪൩ |
| ചൊവ്വ | ൯ | ൨൮ | [illegible]൦ |
| ബുധൻ | ൧ | ൧ | ൫൨ |
| വ്യാഴം | ൩ | ൧൮ | ൪൧ |
| ശുക്രൻ | ൧ | ൨൮ | ൨൬ |
| ശനി | ൭ | ൧൧ | ൨൬ |
| രാഹു | ൭ | ൬ | ൪൪ |
| ലഗ്നം | ൩ | ൨൯ | ൧൬ |

ഗ്രഹസ്ഥിതികൾ

| | ആദിത്യൻ കേതു | ബുധൻ ശുക്രൻ | ചന്ദ്രൻ |
|---|---|---|---|
| | | | വ്യാഴം ലഗ്നം |
| ചൊവ്വ | | | |
| | | ശനി രാഹു | |

നവാംശകസ്ഥിതികൾ

| ലഗ്നം | | | കേതു |
|---|---|---|---|
| ശനി | | | |
| ബുധൻ | | | ആദിത്യൻ |
| ചന്ദ്രൻ വ്യാഴം രാഹു | | | ശുക്രൻ ചൊവ്വ |

ഈ ജാതകം കർക്കടകലഗ്നമായതുകൊണ്ടു ശുഭലഗ്നവും, അവിടെ വ്യാഴം നില്ക്കുന്നതുകൊണ്ടു ലഗ്നത്തിന്നു ശുഭയോഗവും, ത്രിദശത്രികോണചതുരശ്രസപ്തമാനിത്യാദിബൃഹജ്ജാതകപ്രമാണംകൊണ്ടു ഏകാദശസ്ഥന്മാരായ ബുധ ശുക്രന്മാരുടെ ദൃഷ്ടിയുണ്ടാകയാൽ ശുഭവീക്ഷണവും, ആദിത്യൻ, ചൊവ്വ, ശനി, വ്യാഴം ഇവരുടെ ഉച്ചസ്ഥിതിയും കേന്ദ്രസ്ഥിതിയും ഉണ്ടാകയാൽ ലഗ്നേ ശുഭേ ശുഭയുത ഇത്യാദി ശ്രീമാധവാചാര്യോക്തശ്ലോകത്തിന്റെ സ്വരസമായ അൎത്ഥം യോജിച്ചും, മലയാളത്തിലും മററുമുള്ള ഐതിഹ്യങ്ങളെക്കൊണ്ടു കിട്ടുന്ന കാലം ഇതിനെ അനുസരിച്ചും ഇരിക്കുന്നു. ഇതിനെ വായിക്കുന്ന സഹൃദയന്മാൎക്കു വല്ല അഭിപ്രായഭേദമൊ അല്ലെങ്കിൽ അനുമോദനമൊ ഉണ്ടായിരുന്നാൽ ആയതു എനിക്കു അറിവുതരുമെന്നു വിശ്വസിക്കുന്നു.

കൊച്ചിഗവൎമ്മേണ്ടുജോത്സ്യർ. സി. വി. പിച്ചു അയ്യർ.

---

കല്യബ്ദേ കലിതേ കുലാചലനഭോനിദ്ധ്യഗ്നിഭിസ്സംഗതേ-
ഷ്വക്ഷാരാൎക്കിഗുരുഷ്വഹൈഃഗതതുലേ ശുക്രജ്ഞയോഃഗ്ഗ്രാസ്ഥയോഃ
പഞ്ചമ്യാം വിധുവാസരേ വിധുഗൃഹേലഗ്നേ ശിവക്ഷേത്ര യഃ
ക്ഷേത്രേ കാലടിനാമ്ന്യഭൂത്സ ഭഗവാൻ ശ്രീശങ്കരഃ പാതു വഃ.

പണ്ഡിതർ. കെ. രാമപിഷാരോടി.

---

# മടി

---

൧. ഉത്സാഹചന്ദ്രനൊരു രാഹു സദാ വിശിഷ്ട-
സത്സാദ്ധ്യസാധനവിധിക്കു വെറും മൊടക്കം
നത്സാരവേദികളിലും കളിയാടിടുന്ന
ഹൃത്സാരഹാരി മടിയെന്ന മഹാമയക്കം.

൨. പാരിൽ കൃതാൎത്ഥതയിൽനിന്നുളവായിവന്നു
പാരിച്ച നാട്ടിൽ നിറയും വിഷമാണിതത്രെ
ആരിപ്പിടിക്കു പടരും മടിബാധയേററാൽ
നേരിട്ടുയൎന്ന മതിമങ്ങി മയങ്ങിടാത്തു ?.

൩. അത്യന്തമുന്നതനിലക്കുമെരുന്നവക്കും
പ്രത്യഗ്രമാം മടി മനസ്സിലണഞ്ഞുപോയാൽ
കൃത്യക്രമത്തിനിടിവാമതുകൊണ്ടുപിന്നെ
പ്രത്യക്ഷമാണു പലമാതിരിയുള്ളനാശം.

൪. നിത്യം മനസ്സിനൊരു വേലയെടുക്കുകെന്ന
കൃത്യം സ്വഭാവബലസിദ്ധമില്ലച്ചുക്കൂടാ
സത്യം നിനക്കിൽ വെറുതെ പരദൂഷണാദി
കൃത്യം കുറിച്ചു മടിയൻ ദിവസംകഴിക്കും.

൫. ഉണ്ടാം മടിക്കു ചില സന്തതിയൊന്നസൂയ,
രണ്ടാമതാണു പരപുച്ഛ,മതിൻപ്രകാരം
തിണ്ടാടൽ മൂന്നു, മദമെന്നതു നാലു, മൌഢ്യ-
ക്കുണ്ടാണു പിന്നെയിവകൾക്കവസാനമില്ല.

൬. തോഷം മനുഷ്യനരുളും സതതോദ്യമത്തിൽ
ദ്വേഷംപെടും മടിവഴിക്കു നമുക്കു നിത്യം
ദോഷം പെരുത്തു പിണയുന്നതു കണ്ടിടാതി
വേഷം ഭ്രമിച്ചുകഴിയുന്നതു കഷ്ടമല്ലേ!.

൭. ഈവണ്ണമെഴുന്നുലകിലിച്ചയരമ്പുതൊട്ടു
ദൈവം വരക്കടയു ജീവികളാകമാനം
ഭാവം വിടാതെ പല വേലകൾ ചെയ്തുകണ്ടു-
മേവം മനുഷ്യർ മടികാട്ടുവതാണു കഷ്ടം.

൮. സ്വൈരം നമുക്കു വിധിതന്ന വിശേഷബുദ്ധി-
സാരം വൃഥാഫലനലക്കു കളഞ്ഞിടാതെ
പാരം ഭയങ്കരമടിക്കുടിൽ വെട്ടിനിക്കി-
ട്ടാരംഭമേല്ക്കണമതാണു മനുഷ്യധർമ്മം.

൯. നമ്പൂരിമാർ മടിപിടിച്ചു കുലത്തിനുള്ള
വമ്പൂന്നിടിഞ്ഞു നിലമാഞ്ഞു കിഴിഞ്ഞു ചാഞ്ഞു
മുമ്പുഴവേലകളെടുത്തവർ മേലെയെത്തും
തമ്പുവ്വദാസർവരിനുമുണർന്നിടാഞ്ഞാൽ.

൮൦. ആകാംപ്രകാരമിഹ വൈദികലൌകികങ്ങ-
ളാകും പ്രയത്നവിഷയങ്ങളറിഞ്ഞു്നാക്കി
വൈകുന്ന കാലമിഹ കേരളവിപ്രർ കേറി-
പ്പോകുന്നതിന്നു,ടനൊരുങ്ങുകതന്നെ വേണം.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.



# വിശേഷോൽപത്തി



മനുഷ്യരുടെ ദൃഷ്ടിക്കു വിഷയീഭവിക്കുന്ന സകലചരാചരങ്ങളും, അവയുടെ സമവായമായ പ്രപഞ്ചവും, അതുകൾക്കെല്ലാം അധിഷ്ഠാനമായ ലോകവും നമുക്കെത്രമാത്രം ആശ്ചൎയ്യത്തെ ജനിപ്പിക്കുന്നു!. നമ്മുടെ നാലുപുറത്തും കാണുന്ന പക്ഷിമൃഗാദികളുടേയും വൃക്ഷലതാദികളുടേയും സൃഷ്ടിവിശേഷം നമ്മുടെ മനസ്സിനെ എത്രമാത്രം കൌതുകപ്പെടുത്തുന്നു!. ഈ കൌതുകം, അതിന്റെ കാരണമായ വസ്തുക്കളുടെ ഉൽഭവം ഏതുവഴിക്കാണെന്നറിയുവാൻ മനുഷ്യബുദ്ധിയെ പ്രേരിപ്പിക്കുന്നു. ലോകത്തിന്റെ ബാഹ്യാന്തരപ്രകൃതികളോടു നാം എത്രത്തോളം ഇടപഴകുന്നുവോ അത്രത്തോളം നമ്മുടെ ബുദ്ധിക്കു വികാസം വരുന്നു, ബുദ്ധിയുടെ വികാസം വൎദ്ധിച്ചുവരുന്നതോതനുസരിച്ചു ലോകത്തിലുള്ള സകലവസ്തുക്കളേയും കാണ്മാനുള്ള ആഗ്രഹവും വൎദ്ധിക്കുന്നു. അധികം വസ്തുക്കളെ കണ്ടറിഞ്ഞുപരിചയിപ്പാനിടവന്നാലും ആ ആഗ്രഹം ഒതുങ്ങുന്നില്ല. നേരമെറിച്ചു കാലംകൂട്ടുമ്പോറം അധികരിക്കുന്നതേയുള്ളു. ഒരു രമണീയമായ ചിത്രത്തെ കാണുന്നസമയം അതെഴുതിയ ആളെപ്പറ്റി അറിവാനുള്ള അഭിലാഷം ജനിക്കുന്നതുപോലെ, ലോകത്തിലുള്ള അത്ഭുതവസ്തുക്കളെ കാണാനിടവരുമ്പോൾ തൽസൃഷ്ടികൎത്താവിനെക്കുറിച്ചു കുറച്ചെങ്കിലും അറിയേണമെന്നു നമുക്കു തോന്നുന്നു. ഈ ആഗ്രഹംനിമിത്തം നാം ലോകത്തിലുള്ള വിശിഷ്ടവസ്തുക്കളെ മുഴുവൻ ചുററിനടന്നു കാണുകയും, അ



കാൎയ്യ നമുക്കുള്ള സൃഷ്ടിതത്വജിജ്ഞാസയെ ദിനംപ്രതി പുതുക്കുകയും ചെയ്യുന്നു. ഈ സ്വാഭാവിക വിശേഷാൽപത്തിയെപ്പററിയുള്ള ജിജ്ഞാസ മനുഷ്യരുടെ ഇടയിൽ എത്രമാത്രം പ്രബലപ്പെട്ടുവെന്നു നിൎണ്ണയിക്കുവാൻ പ്രയാസമാണ്.

വിശേഷാൽപത്തിയെപ്പററി അറിവാനാഗ്രഹിക്കുന്നവരുടെ എണ്ണവും വണ്ണവും വൎദ്ധിക്കുന്നതുപോലെ ആ വിഷയത്തെപ്പററി പൎയ്യാലോചനചെയ്യുന്നവരും വൎദ്ധിച്ചുവശാവുന്നുണ്ട്. വിശ്വം, വിശ്വം എന്നു ജനങ്ങൾ സംസാരിപ്പാൻതുടങ്ങിയപ്പോൾതന്നെ "അതെങ്ങിനെ ഉണ്ടായി?" എന്നുള്ള ചോദ്യവും കേട്ടുതുടങ്ങി. മനുഷ്യലോകത്തിൻെറ ഓരോ ദേശാന്തരങ്ങളിലും ഉണ്ടായിട്ടുള്ള സകലതത്വശാസ്ത്രകാരന്മാൎക്കും ഈ ചോദ്യത്തിന്നു സമാധാനംപറയേണ്ടതായി വന്നിട്ടുണ്ട്. ഹിന്തുക്കളുടെ ദാൎശനികന്മാൎക്കും പൌരാണികന്മാൎക്കും ആലോചിക്കേണ്ടിവന്നിട്ടുള്ള വിഷയങ്ങളിൽ ഇത്ര ദുരവഗാഹമായ വിഷയം മററൊന്നുമില്ല. "സൎവ്വലോകനിയന്താവായി പരലോകത്തിൽ സ്ഥിതിചെയ്യുന്ന ഈശ്വരൻതന്നെ സൃഷ്ടികാൎയ്യത്തെപ്പററി നല്ലവണ്ണം അറിയുന്നുണ്ടോ ആവോ?" എന്നു സംശയമായിട്ടാണ് ഋഗ്വേദത്തിൽ പ്രസ്താവിച്ചിട്ടുള്ളത്. പിന്നെ തത്വശാസ്ത്രകാരന്മാരുടെ കഥ പറയേണ്ടതുണ്ടോ? വേദത്തിൽ പാകിയ വിത്തിനെ മുളപ്പിച്ചുവളൎത്തിപ്പരത്തുകയേ—വേദത്തിൽ അതിസൂക്ഷ്മമായി പ്രതിപാദിച്ചിട്ടുള്ളതിനെ യുക്തിതൎക്കങ്ങളുടെ സഹായത്തോടുകൂടി വിസ്തരിച്ചു നിരൂപിക്കുകയേ—ദൎശനകാരന്മാർ ചെയ്തിട്ടുള്ളു. ജഗദുൽപത്തിയെ സമൎത്ഥിപ്പാനായി ഈശ്വരസത്ഭാവത്തെ സ്വീകരിക്കുന്ന വേദാന്തികളുടേയും വൈശേഷികന്മാരുടേയും, സൃഷ്ടിതത്വത്തെ സ്പഷ്ടമായി സമ്മതിക്കുന്ന നൈയായികന്മാരുടേയും, എല്ലാററിന്നും പ്രകൃതിയെപ്രമാണമായിപ്പിടിക്കുന്ന സാംഖ്യന്മാരുടേയും, ഈശ്വരൻെറ സൃഷ്ടികൎത്തൃത്വത്തെ ആക്ഷേപിച്ചുപന്യസിക്കുന്ന മീമാംസകന്മാരുടേയും, സമാധിസാധനത്തിന്നായി സൎവ്വത്തേയും സമൎപ്പിക്കുന്ന പാതഞ്ജലന്മാരുടേയും ആലോചനാഫലങ്ങളായ അഭിപ്രായങ്ങൾ ഒന്നിനോടൊന്നു സംബന്ധിക്കാതെ ഭിന്നഭിന്നങ്ങളായ മാൎഗ്ഗങ്ങളിൽക്കൂടിയാണു തിരിക്കുന്നതെങ്കിലും അതുകൾക്കെല്ലാം മൂലകാരണമായിരിക്കുന്ന ബീജം ഒന്നുതന്നെയാണു. അതിസൂക്ഷ്മമായ ആ ബീജം വേദത്തിൻെറ അന്തൎഭാഗങ്ങളിൽ നിക്ഷേപിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട്, വിശേഷാൽപത്തിയെപ്പററി അൎവ്വാചീനശാസ്ത്രകാരന്മാരുടെ അഭിപ്രായങ്ങളറിവാൻ ശ്രമിക്കുന്നതിന്നുമുമ്പായി അതിനെപ്പററി വേദ

ത്തിൽപ്പറഞ്ഞിട്ടുള്ളത് എന്താണെന്നു പര്യാലോചിക്കേണ്ടതാകുന്നു.

വേദത്തിലെ അനേകമന്ത്രങ്ങളിൽ സൃഷ്ടിയുടെ കാരണം സൂര്യനാണെന്നു പ്രസ്താവിച്ചിരിക്കുന്നു. സൂര്യൻ സ്ഥാവരജംഗമങ്ങളുടെ ആത്മാവാണെന്നുകൂടി ഒരു മന്ത്രത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. അനേകം കാര്യങ്ങളുടെ കാരണമായതുകൊണ്ടായിരിക്കണം അദ്ദേഹത്തെ അനേകം പേരുകളെക്കൊണ്ടു വ്യവഹരിക്കുന്നത്. "വിശ്വകർമ്മാ" എന്ന പേരിൻെറ ആശയം ഈ വഴിക്കാണെന്നാണു കാണുന്നത്. ഋഗ്വേദത്തിലെ രണ്ടു സൂക്തങ്ങളിൽ ഈ സംഗതിയെ പ്രതിപാദിച്ചിട്ടുണ്ട്. അതിൽനിന്ന് ആർഷമായ ജ്ഞാനദൃഷ്ടി സൃഷ്ടിതത്വത്തെക്കണ്ടിരുന്നതു എങ്ങിനെയാണെന്നറിയാവുന്നതാകുന്നു.

ലോകത്തിൽ എന്തുസാധനങ്ങളെ ഉണ്ടാക്കുവാനും അതുണ്ടാക്കുന്ന കർത്താവിനുപുറമെ ഒരു സ്ഥാനവും ഒരു ദ്രവ്യവും ഉപകരണങ്ങളും കൂടാതെകഴിയുന്നതല്ല. ഘടത്തെ ഉണ്ടാക്കുവാൻതുടങ്ങുന്ന കുലാലൻ, ഘടനിർമ്മാണശാല എന്ന സ്ഥാനത്തിരുന്ന് മണ്ണാകുന്ന ആരംഭണദ്രവ്യം കൊണ്ട് ചക്രാദികളായ ഉപകരണങ്ങളുടെ സഹായത്താൽ ഘടത്തെ നിർമ്മിക്കുന്നു. സർവ്വസാധാരണമായ ഈ സംഗതിയെ ആലോചിക്കുമ്പോൾ, സൃഷ്ടിസമയത്തിൽ സൃഷ്ടികർത്താവായ ഈശ്വരന്നു ആവക വസ്തുക്കളൊന്നും ഉണ്ടായിരിപ്പാനിടയില്ലെന്നുവെച്ചു ചില മന്ത്രഭാഗങ്ങളിൽ ആക്ഷേപസമാധാനങ്ങളെ പുറപ്പെടുവിച്ചിരിക്കുന്നു. (ഋ ൧൦. ൮൧)

"ദ്യാവാപൃഥിവികളുടെ സൃഷ്ടിസമയത്തിൽ ഈശ്വരന്നു അധിഷ്ഠാനം എന്തായിരുന്നു? അവയുടെ സൃഷ്ടിയിൽ ഉപയോഗിച്ച ആരംഭണദ്രവ്യം എന്തായിരുന്നു? അതെങ്ങിനെയായിരുന്നു? (സർവ്വദ്രഷ്ടാവായ വിശ്വകർമ്മാവു യാതൊരുസ്ഥാനത്തിരുന്നു യാതൊരു ആരംഭണദ്രവ്യത്താൽ ദ്യാവാപൃഥിവികളെ സൃഷ്ടിച്ചുവോ ആ സാധനങ്ങൾ എന്തായിരുന്നു?)"

"എല്ലാടവും വ്യാപ്തങ്ങളായ മുഖത്തോടും കണ്ണുകളോടും കൈകാലുകളോടുംകൂടിയ പരമേശ്വരൻ ഒരാൾതന്നെ ദ്യാവാപൃഥിവികളെ സൃഷ്ടിച്ച് കൈകളെക്കൊണ്ടു ആകാശത്തെയും കാലുകളെക്കൊണ്ടു ഭൂമിയേയും സന്ധാനം ചെയ്യുന്നു."

"ഈശ്വരനാകുന്ന ശില്പി, യാതൊരുവനത്തിൽനിന്നു യാതൊരു മരം മുറിച്ചെടുത്ത് ദ്യാവാപൃഥിവികളെ നിർമ്മിച്ചുവോ ആ വനത്തിൻെറ പേരെന്താകുന്നു? അത്ര വലുതായ മരം ഏതാകുന്നു? അല്ലയോ മനീഷികളേ! നിങ്ങൾ ഇതുതന്നെ ജിജ്ഞാസായുക്തമായ മനസ്സോടുകൂടി ചോദിക്കു

വിൻ! എന്നതന്നെയല്ല, ഭുവനവിധാതാവായ ഈശ്വരൻ യാതൊരു സ്ഥാനത്തിരുന്നിരുന്നുവോ അതിനേയും ചോദിക്കുവിൻ!"

"നമ്മുടെ സ്രഷ്ടാവും രക്ഷിതാവും യാതൊരാളോ, എല്ലാ ലോകത്തിന്റേയും ഉൽപാദകൻ യാതൊരാളോ, ദേവന്മാരുടെ തേജഃസ്ഥാനങ്ങളെ അറിയുന്നതു യാതൊരാളോ (*), എല്ലാ ഭൂതജാലങ്ങളേയും അറിയുന്നതു യാതൊരാളോ, ദേവന്മാൎക്കു പേരിട്ടതു യാതൊരാളോ, വിശ്വകൎമ്മാവായ അദ്ദേഹം ആരാകുന്നു എന്നു മററുള്ള ഭൂതജാലങ്ങൾ ചോദിക്കുന്നു".

"അല്ലയോ മനുഷ്യരേ! ഈ ഭൂതജാലങ്ങളെ യാതൊരാൾ സൃഷ്ടിച്ചുവോ, വിശ്വകൎമ്മാവായ അദ്ദേഹത്തെ നിങ്ങൾ അറിയുന്നില്ല. അറിഞ്ഞതായി അടുത്തു തോന്നുന്നതു ആ ആളല്ല; അതു അദ്ദേഹത്തിൽനിന്നു ഭിന്നനാകുന്നു.. എല്ലാ ജനങ്ങളും മഞ്ഞിനാൽ (മഞ്ഞുപോലെയുള്ള അജ്ഞാനത്താൽ) മൂടിക്കൊണ്ടു എന്തൊക്കെയോ ജല്പിക്കുന്നു; എന്തെങ്കിലും ഒരുപായത്താൽ പ്രാണനെ രക്ഷിക്കുന്നു; വാസ്തവത്തിൽ അവർ പരമേശ്വരനെപ്പററിയ തത്വത്തെ യാതൊന്നും വിചാരിച്ചിട്ടേ ഇല്ല".

"ആരുടെ പ്രഭാവത്താൽ ജനങ്ങൾ ജനിച്ചുവോ, ആർ ജനങ്ങൾക്കു ബലദാതാവായിരിക്കുന്നുവോ, ആരുടെ ആജ്ഞയെ സൎവ്വപ്രാണികളും പൂജിക്കുന്നുവോ, അമൃതത്വം (നിത്യത്വം) ആരെ നിഴലെന്നപോലെ അനുവൎത്തിക്കുന്നുവോ, മൃത്യുവും ആൎക്കു അധീനനായിരിക്കുന്നുവോ (കൻ= പ്രജാപതി എന്നു പറയപ്പെടുന്ന) ആ ദേവനെ നാം ഹവിസ്സുകൊണ്ടു പരിചരിക്കണം *."

(*) വൈദികകാലത്തു ദേവന്മാരെ തേജസ്സിന്റെ അധിഷ്ഠാനങ്ങളെന്നും ജ്യോതിസ്സിന്റെ അധിഷ്ഠാനങ്ങളെന്നും രണ്ടായി വിഭജിച്ചിരുന്നു. ദ്യൌവ്, വരുണൻ, മിത്രൻ, ഇന്ദ്രൻ എന്നീ ദേവന്മാർ തേജസ്സിന്റെ അധിഷ്ഠാനങ്ങളാകുന്നു. ആദിത്യന്മാർ മുതലായവർ ജ്യോതിസ്സിന്റെ അധിഷ്ഠാനമാകുന്നു—

എൻഷ്യന്റ് ഇൻഡ്യാ

* "കസ്മൈ ദേവായ ഹവിഷാ വിധേമ" എന്നവസാനിക്കുന്നവയായ ഈപ്പറയുന്ന മന്ത്രങ്ങളുടെ ദേവത "കൻ" ആകുന്നു. കൻ എന്നുവെച്ചാൽ പ്രജാപതിയാണെന്നാകുന്നു വൈദികന്മാരായ വ്യാഖ്യാതാക്കന്മാർ പറഞ്ഞിട്ടുള്ളത്. എന്നാൽ പുതിയപക്ഷക്കാരായ പാശ്ചാത്യവിദ്വാന്മാരും, പൌരസ്ത്യന്മാരിൽത്തന്നെ ചിലരും "കസ്മൈ ദേവായ" എന്നതിലെ കസ്മൈ എന്ന പദം പ്രജാപതി എന്നൎത്ഥമായ 'ക' ശബ്ദത്തിന്റെ രൂപമല്ലെന്നും, അതു സൎവ്വനാമമായ കിം ശബ്ദത്തിന്റെ രൂപമാണെന്നും സിദ്ധാന്തിക്കുന്നു. ഈ മന്ത്രങ്ങളുടെ ദേവത കിംശബ്ദത്തിന്റെ വാച്യമായ അൎത്ഥമാകുന്നു. ഏതു ദേവനെയാണു പൂജിക്കേണ്ടതു എന്ന ചോദ്യം പുറപ്പെടുവിച്ച് അതിന്നു സമാധാനംകൊടുക്കുകയാണ് ഈ മന്ത്രങ്ങളിൽ ചെയ്തിട്ടുള്ളതെന്നാകുന്നു അവരുടെ പക്ഷം. അങ്ങിനെ വ്യാഖ്യാനിക്കുന്നതും യുക്തംതന്നെയാകുന്നു.

"പ്രഭാവത്താൽ ശ്വസിക്കുകയും കണ്ണിമക്കുകയും ചെയ്യുന്ന ജംഗമപ്രാണിജാലത്തിന്റെ രാജാവായിരിക്കുന്നതു ആരാകുന്നുവോ, രണ്ടുകാലുള്ള മനുഷ്യനും നാൽക്കാലികളായ പശ്വാദിമൃഗങ്ങൾക്കും ഒരേനിലയിൽ അധിപതിയായിരിക്കുന്നതും ആരാകുന്നുവോ ആ ദേവനെ നാം ഹവിസ്സുകൊണ്ടു പരിചരിക്കണം".

"ഹിമവാൻതുടങ്ങി നാം കാണുന്ന എല്ലാ പർവ്വതങ്ങളും, നദികളും, സകലസമുദ്രങ്ങളും ആരുടെ ഐശ്വര്യമാണെന്നു സൃഷ്ടിതത്വവേദികൾ സിദ്ധാന്തിക്കുന്നുവോ, കിഴക്കുമുതലായ ദിക്കുകളും വിദിക്കുകളും ആരുടെ കൈകളാകുന്നുവോ ആ ദേവനെ നാം ഹവിസ്സുകൊണ്ടു പരിചരിക്കണം."

"അത്യുന്നതമായ ആകാശത്തേയും, ഭൂമിയേയും ഉറപ്പിച്ചതു ആരാകുന്നുവോ, സ്വർഗ്ഗത്തേയും കീഴ്പോട്ടുവീഴാതതവിധത്തിൽ മുകളിൽ ഉറപ്പിച്ചതു ആരാകുന്നുവോ, സൂര്യനേയും ആവിധത്തിൽ ഉപരിഭാഗത്തിൽ സ്ഥാപിച്ചതു ആരാകുന്നുവോ, ആകാശത്തിൽ ജലത്തെ നിർമ്മിക്കുന്നതും ആരാകുന്നുവോ ആ ദേവനെ നാം ഹവിസ്സുകൊണ്ടു പരിചരിക്കണം."

മേൽകാണിച്ച മന്ത്രങ്ങളിൽനിന്നു, നിത്യനും അദ്വിതീയനും സർവ്വശക്തനും ആയ ഈശ്വരൻ മാത്രമേ സൃഷ്ടിയുടെ മുമ്പുണ്ടായിരുന്നുള്ളു എന്നും, അദ്ദേഹം തന്റെ പ്രഭാവത്താൽ സർവ്വവസ്തുക്കളുടേയും സൃഷ്ടികർമ്മം നിർവഹിച്ചുവെന്നുമാണല്ലോ അറിയുന്നത്. യാതൊരുപകരണങ്ങളുടേയും സഹായംകൂടാതെ ഇത്രവലിയ ഭാരം നിറവേററുവാൻ ഈശ്വരന്നു സാധിച്ചതെങ്ങിനെയാണെന്നുള്ള പര്യാലോചനയിൽ ഉപനിഷൽപ്രണേതാക്കന്മാരും ദാർശനികന്മാരും വലിയവലിയ യുക്തികളേയും പ്രമാണങ്ങളേയും എടുത്തുപന്യസിച്ചിട്ടുള്ളതിൽനിന്നു സാരമേറിയ പല സംഗതികളും ഗ്രഹിക്കാനുണ്ടെങ്കിലും ഈ സന്ദർഭത്തിൽ അതിന്നൊരുങ്ങുന്നില്ല. സൃഷ്ടിയുടെ പൂർവ്വാവസ്ഥ എങ്ങിനെയായിരുന്നുവെന്നുള്ളതിനെപ്പററി വേദസൂക്തങ്ങളിൽ വർണ്ണിച്ചിട്ടുള്ളതിനെമാത്രം ഇവിടെ പകർത്തെഴുതുന്നു. ദാർശനികന്മാരുടെ സൃഷ്ടിതത്വമീമാംസയിൽ ഈ സൂക്തങ്ങൾ വളരെ സഹായിക്കുന്നുണ്ട്. ഇതിൽ അസ്ഫുടങ്ങളായിത്തോന്നുന്ന തത്വങ്ങൾ അതിന്നു പിന്നീടുണ്ടായ തത്വശാസ്ത്രങ്ങളിൽനിന്നു വ്യക്തമാകുന്നതാകുന്നു:—

"അപ്പോൾ (സൃഷ്ടിയുടെ മുമ്പു പ്രളയാവസ്ഥയിൽ) അസത്ത് ഉണ്ടായിരുന്നില്ല; സത്തും ഉണ്ടായിരുന്നില്ല; ഭൂമിമുതലായ ലോകങ്ങളും

ഉണ്ടായിരുന്നില്ല; ആകാശവും ഉണ്ടായിരുന്നില്ല; ആകാശത്തിന്റേയും മുകളിലുള്ള സ്വർഗ്ഗാദിലോകങ്ങളും ഉണ്ടായിരുന്നില്ല (അല്ലെങ്കിൽ വായുവും അതിന്നുപരിയുള്ള ആകാശവും ഉണ്ടായിരുന്നില്ല). അന്നു ആ ആവരകം എന്തായിരുന്നു? അതെവിടെയായിരുന്നു? ആക്കുവേണ്ടിയായിരുന്നു? ഗഹനവും ഗംഭീരവുമായ ജലം അന്നുണ്ടായിരുന്നുവോ?." *

"അന്നു മൃത്യു ഉണ്ടായിരുന്നില്ല; അമൃത്യുവും ഉണ്ടായിരുന്നില്ല; രാവും പകലും അറിവാൻ നിവൃത്തിയുണ്ടായിരുന്നില്ല (സൂര്യനും ചന്ദ്രനും ഉണ്ടായിരുന്നില്ലെന്നു താൽപര്യം;) അന്നു; സത്തായിട്ടുള്ള ആ (പരമാത്മരൂപമായ) ഒരു വസ്തുമാത്രം അതിനെത്തന്നെ ആശ്രയിച്ചു ജീവിച്ചിരുന്നു; അതല്ലാതെ മറ്റൊന്നും ഉണ്ടായിരുന്നില്ല."

"അന്നു കേവലം ഇരുട്ടുമാത്രം ഇരുട്ടുകൊണ്ടുമൂടിയിരുന്നു; ഇപ്പോഴുള്ള സകലത്തും അക്കാലത്തു വെറും ജലമായി നിർബോധമായിരുന്നിരുന്നു. തുച്ഛമായ വസ്തുവിനാൽ (അജ്ഞാനത്താൽ) മൂടപ്പെടാതെ തപഃശക്തിയാൽ ശ്വസിച്ചിരുന്ന ഒരു വസ്തുമാത്രമേ അന്നുണ്ടായിരുന്നുള്ളു."

"സൃഷ്ടിയുടെ പൂർവ്വാവസ്ഥയിൽ ഈശ്വരന്റെ മനസ്സിൽ സൃഷ്ടിവിഷയകമായ അഭിലാഷം ഉണ്ടായി. അതു സൃഷ്ടിയുടെ ബീജമായിത്തീൎന്നു. കവികൾ ഉള്ളിലടങ്ങിയ ബുദ്ധികൊണ്ടു, സത്തായവസ്തുവിന്റെ ഹേതു അസത്താണെന്നു ധരിച്ചുപോയി."

"വിവിധയായ ഈ സൃഷ്ടി സംഭവിച്ചതു എന്തുപാദാനകാരണം കൊണ്ടും എന്തു നിമിത്തകാരണംകൊണ്ടുമാണെന്നു ആർ നല്ലവണ്ണം അറിയുന്നു? അതു വിസ്തരിച്ചുവൎണ്ണിക്കുവാൻ ആരെക്കൊണ്ടു സാധിക്കും? ദേവതമാർകൂടി ഈ ഭൂതഭൌതികസൃഷ്ടിയിൽനിന്നു അൎവ്വാചീനമാരാകുന്നു. അങ്ങിനെയുള്ള അവർ സോല്പത്തിയുടെ മുമ്പുള്ളതായ സൃഷ്ടിയെ എങ്ങിനെ അറിയും? ഈ ലോകം എന്തിൽനിന്നുണ്ടായി; അതാരറിയുന്നു?"

"സൃഷ്ടി എങ്ങിനെ ഉണ്ടായെന്നും, അതു വല്ലവരുടേയും പ്രവൃത്തിയാണോ അല്ലയോ എന്നും, ഇതിനൊക്കെ അദ്ധ്യക്ഷനായി പരലോകത്തിരിക്കുന്ന അധിപതിമാത്രമേ അറിയുകയുള്ളു; അഥവാ അദ്ദേഹംകൂടി അറിയില്ല."

കെ. വി. എം.

---

* 8-ാം അട്ടം 7-ാം ഓത്തിൽ 17-ാം വക്കം.

# പമ്പും ശുദ്ധപത്രവും

"പമ്പ്" എന്നുവെച്ചാൽ, സ്ഥാത്തവിചാരത്തിൽപ്പെട്ടവരിൽ ആരെങ്കിലും തങ്ങൾ ആ ദോഷം ചെയ്തിട്ടില്ലെന്നുതൎക്കിക്കുകയും ശപഥം ചെയ്യുകയും ചെയ്താൽ സംശയനിവൃത്തിക്കായി ശുചീന്ദ്രത്തുപോയി കൈമുക്കുന്നതിനു സ്മാത്തൻ കൊടുക്കുന്ന ഒരു അനുവാദപത്രം (സൎട്ടിഫിക്കറ്റ്) ആണെന്നും മററും ഇതിനു മുൻപു ഈ പംക്തികളിൽ പ്രസ്താവിച്ചിട്ടുള്ളതാണം. എന്നാൽ, പമ്പിലെ സംഗതിയുടെ ചുരുക്കമെല്ലാതെ അന്നു പ്രസ്താവിച്ചിട്ടില്ല. അതിലെ വാചകരീതിയും അതിന്റെ സ്വഭാവവും വായനക്കാൎക്കു രസാവഹങ്ങളായിരിക്കുമെന്നു വിചാരിച്ച് ഒരു പമ്പും അതുസംബന്ധിച്ചുണ്ടായിട്ടുള്ള ശുദ്ധപത്രവും താഴെ പകൎത്തുന്നു. ഈ പകൎപ്പുകൾകൊണ്ടു ദോഷശങ്കയിൽപ്പെട്ടവൎക്കു മാത്രമല്ല കൈമുക്കാവുന്നതെന്നും അവൎക്കുവേണ്ടി അവരുടെ അടുത്തയാളുകളിൽ ആരെങ്കിലും കൈമുക്കിയാൽ മതിയാകുന്നതാണെന്നുംകൂടി വായനക്കാൎക്കു ഗ്രഹിക്കാവുന്നതാണ്.

## ശരിപകൎപ്പ്

"കൊല്ലം ൧൦൪൪-ാമതു വൃശ്ചികമാസം ൭-ാംനു ഞായറാഴ്ചയും പൂൎവ്വപക്ഷത്തിൽ ദ്വിതിയയും അനിഴവും ഈ നാളാൽ കോയിമ്മമനുഷ്യൎൻപാടെ ആവണാംകോട്ടു മൂത്തമനെ നാരായണൻ നമ്പ്യാത്തൻ നമ്പിഭട്ടതിരി പെരിഞ്ഞെല്ലൂർ ഗ്രാമത്തിൽ ചേൎന്ന കുന്നരിയം ദേശത്തു തെക്കേടം കേശവൻ ഗണപതി, കേശവന്റെ ഇണങ്ങരേയും മീമാംസകന്മാരേയും ഉള്ളിൽനിൎത്തി ആവണംകോട്ടു ഭഗവതികൊട്ടാരത്തിൽ ഇരുന്നു എഴുതിയ പട്ടോലക്കരണമാവിതു്.

പെരിഞ്ഞെല്ലൂർഗ്രാമത്തിൽ നടുവത്തു പൊട്ടോർഭട്ടതിരിപെരിഞ്ഞെല്ലൂർ ഗ്രാമത്തിൽചേൎന്ന പെരുന്തണ്യ്രുദേശത്തു കുടിയിരിക്കുന്ന പുല്ലേരി കേശവൻ സരസ്വതിയായുള്ള കുന്നരിയംദേശത്തു വാരണാസി കൃഷ്ണൻ സരസ്വതിയെ വിചാരിച്ചു പെരിഞ്ഞെല്ലൂർ ഗ്രാമത്തിൽ ചേൎന്ന കുന്നരിയംദേശത്തു തെക്കേടം കേശവൻഗണപതി പെരിഞ്ഞെല്ലൂർഗ്രാമത്തിൽ ചേൎന്ന പെരുന്തണ്യ്രുദേശത്തു കുടിയിരിക്കുന്ന പുല്ലേരി കേശവൻ സരസ്വതിയായുള്ള വാരണാസി കൃഷ്ണൻ സരസ്വതിയോടു ലിംഗയോനിസംബന്ധമുണ്ടെന്നു വിചാരത്തിലുണ്ടായ ശങ്കയോടു പെരിഞ്ഞെല്ലൂർഗ്രാമത്തിൽചേൎന്ന

കുന്നിരിയംദേശത്തു തെക്കേടം കേശവൻഗണപതിയുടെ മകൻ കേശവൻ ചൊല്ലുന്ന പ്രതിജ്ഞ പെരിഞ്ചെല്ലൂർഗ്രാമത്തിൽചേന്ന പെരുന്തണ്ണ്യൂരു ദേശത്തു കുടിയിരിക്കുന്ന പുല്ലേരി കേശവൻസരസ്വതിയായുള്ള വാരണാസി കൃഷ്ണൻസരസ്വതിയോടു ലിംഗയോനിസംബന്ധം എന്റെ അച്ഛനു ഇല്ലെന്നു തെക്കേടം കേശവൻ ഗണപതിയുടെ മകൻ കേശവൻ ചൊല്ലുന്ന പ്രതിജ്ഞ" ഈ പ്രതിജ്ഞതൊട്ടു ഇതിന്നടുത്ത മേടമാസത്തിൽ നല്ല ആഴ്ചനാൾ ശുചീന്ദ്രത്തു മുക്കവട്ടത്തുചെന്നു, കഴകത്താരയും ഒപ്പിച്ചു, കഴകമുട്ടം തീൎത്തു, കോലും പാലികയും മാറാമുൻപേ കാരയിൽ വിരൽ വിറക്കുള്ള തെക്കേടം കേശവൻ ഗണപതിയുടെ മകൻ കേശവൻ.

ഈ പകൎപ്പിൽ ന്യൂനാതിരിക്തമുണ്ടെങ്കിൽ തിരുത്തി എഴുതിച്ചുകൊള്ളുക. പട്ടച്ചാത്തിര കയ്യെഴുത്ത്. (ഒപ്പ്)

ഇതിനെ സംബന്ധിച്ചുണ്ടായ ശുദ്ധപത്രത്തിന്റെ ശരിപകൎപ്പു താഴെ പകൎത്തുന്നു.

"കൊല്ലം ൧൦൧൯-ാമതു തുലാവ്യാഴം എടവഞായർ ൨൰-ാംനു വെള്ളിയാഴ്ചയും വിശാഖനക്ഷത്രവും പൂൎവ്വപക്ഷത്തിൽ ത്രയോദശിയും ശിവനാമയോഗത്തുന്നാൾ ശുചീന്ദ്രപുരത്തു മുക്കാൽവട്ടത്തു മഹാഭാരതക്കഴത്തിൽ ഭട്ടതിരിയും പണ്ഡിതസഭയും ശ്രീകാൎയ്യം ചെയ്യുവാർകളും കൂടിയിരുന്നു എഴുതിച്ച ശുദ്ധപത്രമാവിതു.

പെരുഞ്ചെല്ലൂർ ഗ്രാമത്തിൽചേന്ന കുന്നരിയം ദേശത്തു തെക്കേടം കേശവൻഗണപതി പെരുഞ്ചെല്ലൂർ ഗ്രാമത്തിൽചേന്ന പെരുന്തണ്ണിയൂരു ദേശത്തു കുടിയിരുന്ന പുല്ലേരി കേശവൻ സരസ്വതിയായുള്ള വാരണാസി കൃഷ്ണൻസരസ്വതിയോടു ലിംഗയോനിസംബന്ധം ഉണ്ടായ ശങ്കകൊണ്ടു വിചാരത്തിൽ ഉണ്ടായ ശങ്കതൊട്ടു പെരുഞ്ചെല്ലൂർ ഗ്രാമത്തിൽചേന്ന കുന്നരിയം ദേശത്തു തെക്കേടം കേശവൻഗണപതി പെരുന്തണ്ണിയൂരുദേശത്തു കുടിയിരുന്ന പുല്ലേരി കേശവൻ സരസ്വതിയായുള്ള വാരണാസി കൃഷ്ണൻ സരസ്വതിയോടു ലിംഗയോനിസംബന്ധം എന്റെ അച്ഛനു ഇല്ലെന്നു തെക്കേടം കേശവൻഗണപതിയുടെ മകൻ കേശവൻ ചൊല്ലുന്ന പ്രതിജ്ഞ "പെരുഞ്ചെല്ലൂർ ഗ്രാമത്തിൽചേന്ന പെരുന്തണ്ണിയൂർ ദേശത്തു കുടിയിരിക്കുന്ന പുല്ലേരി കേശവൻ സരസ്വതിയായുള്ള വാരണാസി കൃഷ്ണൻസരസ്വതിയോടു ലിംഗയോനിസംബന്ധം എന്റെ അച്ഛനു ഇല്ലെന്നു തെക്കേടം കേശവൻ ഗണപതിയുടെ മകൻ കേശവൻ ചൊല്ലുന്ന പ്രതിജ്ഞ" ഈ പ്രതിജ്ഞതൊട്ടു കൊല്ലം ൧൦൧൯-ാമതു എടവമാസം

൨൩-ാംനു തീച്ച്യേകി ൰-ാംനു ബുധനാഴ്ചയും പൂൎവ്വപക്ഷത്തിൽ ഏകാദശിയും ചിത്രനക്ഷത്രവുംനാൾ ശുചീന്ദ്രപുരത്തു മുക്കാൽവട്ടത്തു മഹാഭാരതകഴത്തിൽ എത്തി, കഴകമട്ടം തീൎത്ത്, നെയ്യനാകുതിരി അമൃതരിയും ബ്രാഹ്മണഭോജനവും, നെയ്യും, എണ്ണയും, വാതിൽക്കാണവും, പാക്കാ, വടഹാരവും ചിലത്തി, കാരയിൽ പരൽ പിറകി, ഇതിനടുത്ത മൂന്നാം നാൾ മേല്പടി തക്കഴത്തിൽവന്നു കൈകാട്ടി കൈ വേവായ്കയാൽ ശുദ്ധപത്രംകൊടുത്താൽ ശുചീന്ദ്രപുരത്തു വാഴുവർ കോളാം പെരുഞ്ചെല്ലൂർ ഗ്രാമത്തിൽചേൎന്ന കന്നരിയംദേശത്തു തെക്കേടം കേശവൻ ഗണപതിയുടെ മകൻ കേശവനു ഇപ്പടിക്കു ശുചീന്ദ്രപുരത്തു മുക്കാൽവട്ടത്തു മഹാഭാരത ഉടയോൻ മനചന്ദ്രൻ ആക്കി അരുളിചെയ്തു പടിക്കു ശുദ്ധപത്രം കയ്യെഴുതിയ സഭയിൽകണക്കു കൈലാസനാഥൻ മാതേവൻ (ഒപ്പ്)

മേൽ കാണിച്ചിരിക്കുന്ന പമ്പു സ്മാൎത്തവിചാരത്തിൽ സംശയഗ്രസ്തന്മാരായിതീരുന്നവൎക്കു അവർ കൈമുക്കുന്നതിനു അൎഹന്മാരാണെന്നുള്ളതിനു സ്മാൎത്തൻ കൊടുക്കുന്ന സൎട്ടിപ്പിക്കേറ്റും ശുദ്ധപത്രം കൈമുക്കി തെളിഞ്ഞവൎക്കു അവർ നിൎദ്ദോഷന്മാരാണെന്നുള്ളതിലേക്കു കല്പനപ്രകാരം കൊടുക്കുന്ന ഒരു സാക്ഷിപത്രവുമാണെന്നു സ്പഷ്ടമാണല്ലൊ. ഇപ്പോൾ കൈമുക്കുക എന്നുള്ള ഏൎപ്പാടു നിൎത്തലായിപ്പോയിരിക്കുന്നതിനാൽ പമ്പുകൊണ്ടു വിശേഷിച്ചു പ്രയോജനമൊന്നും ഉണ്ടെന്നു തോന്നുന്നില്ല. എങ്കിലും സ്മാൎത്തവിചാരത്തിൽപ്പെടുന്നവൎക്കു പമ്പിനുള്ള ഭ്രമം ഇപ്പോഴും ചില്ലറയല്ല. അതിനാൽ പലർ പമ്പുവാങ്ങുകയും സ്മാൎത്തന്മാർ കൊടുക്കുകയും ഇക്കാലത്തും ധാരാളമായി നടന്നുവരുന്നുണ്ട്. മ. മനോരമ.

—൦൦൦—

# സ്വനഗ്രാഹി

൧. കണ്ടാൽ വേണ്ടില്ല മേലേപ്പുറ, മവിടെ ഫലനം
തോന്നു, മുള്ളൊന്നുനോക്കി-
ക്കണ്ടാലവ്വണ്ണമല്ലാ കഥയവിടെ, വെറും
പൊള്ളയാണുള്ളുസൎവ്വം
മിണ്ടാതേകണ്ടിരിക്കും മനുജരൊ,ടൊരുവൻ
വല്ലതും തെല്ലുമിണ്ടി-
ക്കൊണ്ടാൽ കേട്ടിട്ടതേമട്ടതുപറയു,മതോ
നൽസ്വനഗ്രാഹിയന്ത്രം ॥

൨. മാറാരോ ചൊല്ലിട്ടും വാക്കഖിലമതുവിധം
തന്നെ ചൊതിട്ട,മർത്ഥ
പ്പാറാകം ബുദ്ധിമുട്ടി,ല്ലൊരു തൊഴിലിലുമേ
തന്നഭിപ്രായമില്ലാ,
പാറാ ശാഖക്കു മാറാം, പാക പരിചെഴും
യന്ത്രമോ നീ, സ്വരാംശം
തെറാതേ വേദമോതുന്നൊരു പടുവടുവോ,
തത്തയോ, ശത്രുമെന്തോ ?.
൩. ഞാനോതും വാക്കു മറ്റേവനൊടുമവനര-
ക്കന്നതെന്നാട്ട,മേവം
തേനോലുംവാണി ചൊല്ലുന്നതു കണവനൊടും
തൽഗിരം കാന്തയോടും
താനോതിശ്ശീലമായ്പ്പന്നതു കരുതിയൊരാൾ
വിശ്വസിക്കാത്തമട്ടായ്-
ത്താനോത്താൽ നിൻകലാശം, കടിലതരവചോ
വൃത്തി ദുർവൃത്തിയത്രെ.
൪. ആദിക്കാലാപഭംഗിചതുരതയുപയോ-
ഗിച്ചു വിത്താഢ്യരെത്താൻ
മോദിപ്പിക്കേണ്ടതിന്നായുരമുതകുമൊരീ
വൃത്തി നീയാശ്രയിച്ചു
ആദിക്കിൽത്തൻവിലക്കും വളരെയൊരിടിവേ-
റ്റീവകക്കാരിലെത്ത-
ണ്ടാദിക്കായ്ത്തീന്നിതിപ്പോ,ളിനിയെവിടെനിന-
ക്കെത്തിറിഴേണ്ടുമാവോ ?.
൫. ആരെന്തോതുന്നതായീടിലുമതു ശരിയായ്
മാറ്റൊലിക്കും പണിക്കായ്
പേരെന്തോതാം, ദ്വിജിഹ്വപ്പണി,യതിലുമന-
ന്തത്വ,മില്ലന്തമേല്ല
ആരന്തോല്ലുന്ന ജിഹ്വാതലമതിൽ വിഷവും
തേച്ചു വാക്കിൻ പകിട്ടാൽ
പാരമ്പെത്താൻ പരക്കുന്നതിനുമിതിനുമൊ-
ട്ടുണ്ടു സാദൃശ്യമർത്ഥം. കമലാവതി.

# വേളി

ദാമ്പത്യധൎമ്മം പ്രാണികൾക്കു പ്രകൃതിയിലുള്ളതാണ്. അതിനെ അതിക്രമിച്ചിട്ടുള്ള പരമഹംസന്മാർ ഒന്നോരണ്ടോ. അവരെ ലോകത്തി



ലകപ്പെടുത്തീട്ടു നമുക്കും അവൎക്കും ആവശ്യമില്ല. പ്രകൃതിയുടെ കിങ്കരന്മാൎക്കു പ്രകൃതിനിയമം വകവെക്കാതെ കഴിയുന്നതല്ല. ദാമ്പത്യധൎമ്മംകൊണ്ടു മാത്രം തീൎക്കപ്പെടേണ്ട കടപ്പാടു മററുള്ളവയെക്കാൾ മാററംകൂടിയതാണെന്നുള്ളതിനെ തെളിയിപ്പാൻ സാക്ഷി വേണമെന്നുണ്ടെങ്കിൽ മനഃസാക്ഷിതന്നെ ഹാജരായിരിക്കുന്നുണ്ട്. പരമാനന്ദസ്വരൂപമാണെന്നു പറയപ്പെടുന്നമോക്ഷപുരുഷാൎത്ഥത്തിന്റെ അടുത്ത അനന്തിരവസ്ഥാനം കൈക്കലാക്കിയ കെങ്കേമനെ ബഹുമാനിക്കാത്തവരുണ്ടായിരിക്കുമോ? പ്രകൃതിസിദ്ധങ്ങളായ ഭാവങ്ങളെ സന്മാൎഗ്ഗത്തിൽ പ്രവൎത്തിപ്പിച്ചു സുഖിപ്പാൻ കഴിവില്ലാത്തവൻ മനുഷ്യനായി ജനിച്ചതു എന്തിനായിരിക്കും?

നമ്മുടെ പൂൎവ്വികന്മാർ സൎവ്വകാൎയ്യങ്ങളേയും മതത്തോടുകൂട്ടിബ്ബന്ധിച്ചിരിക്കുന്നു. പുത്രനുണ്ടായില്ലെങ്കിൽ പിതൃക്കളുടെ പാശമോചനം വരികയില്ലെന്നാണു അവരുടെ തീരുമാനം. പുത്രനില്ലാത്തവന്നു ഗതി അധോഗതിതന്നെ. എന്തൊരേൎപ്പാടാണ്! കൎത്തവ്യബോധത്തെ ദൃഢീകരിപ്പാൻ അവർ കണ്ടുപിടിച്ച കൌശലം എത്രമാത്രം പ്രശംസനീയമായിരിക്കുന്നു? ശ്രുതിയും സ്മൃതിയും പറഞ്ഞാലേ കാൎയ്യം ബോദ്ധ്യമാകയുള്ളുവെങ്കിൽ അതിനുമില്ലൊരു ക്ഷാമം. എന്തിനേറെ വിസ്തരിക്കുന്നു. ധൎമ്മങ്ങളിൽവെച്ചുത്തമമാണു ഗാൎഹസ്ഥ്യമെന്നു സ്ഥാപിപ്പാൻ ഹിന്തുക്കൾ വളരെ പ്രയത്നിച്ചിട്ടുണ്ട്. ആ പ്രയത്നം അവരുടെ പിന്തുടൎച്ചക്കാരിൽ ഒട്ടുമുക്കാലും ഫലിച്ചിട്ടുമുണ്ട്.

സുഖദുഃഖങ്ങളിൽ സമാനരൂപമായ ദാമ്പത്യത്തിന്റെ മനോജ്ഞതയെ മനസ്സിലാക്കുവാൻ മറെറാരുവൻ പറഞ്ഞിട്ടുവേണമെന്നുള്ളവർ പറഞ്ഞുപറഞ്ഞുവരുമ്പോൾ മന്ദസ്മിതം കൊററിയെപ്പോലെയാണെന്നു മനസ്സിലാക്കിയ പൊട്ടക്കുട്ടന്റെ പിന്നാലെ പോകയില്ലെന്നും വിചാരി

ച്ചുകൂടാ. പ്രപഞ്ചരംഗത്തിൽ പരുക്കേററു പിൻമാറുന്ന പ്രാണിജാലം വീണ്ടും പോരാടുവാനുള്ള പൌരുഷത്തെ പ്രാപിക്കുന്നതു ഉത്തമദാംപത്യത്തണലിൻെറ തണുപ്പുകൊണ്ടുമാത്രമാണ്. ഉത്തമമായ ദാംപത്യത്തിൽ ഭേദബുദ്ധി അസ്തമിച്ചുപോകുന്നു. ഉദ്ദേശവും ഉദ്യമവും ഒന്നായിത്തീരുന്നു. ഈ നിലയിലെത്തേണമെങ്കിൽ പ്രകൃതിക്കും പ്രവൃത്തിക്കും എത്രത്തോളം ഐകരൂപ്യമുണ്ടായിരിക്കേണമെന്നു പറയേണ്ടതില്ലല്ലൊ.

സൃഷ്ടിയിലേതുഭാഗം നോക്കിയാലും ഗുണങ്ങളെ പൂർത്തിയാക്കിക്കൂടെന്നു ദൈവത്തിന്നൊരു വാശിയുള്ളതുപോലെ തോന്നും. ഈ സാമാന്യനിയമം ദാംപത്യത്തേയും ബാധിക്കുന്നതാണല്ലൊ. പോരെങ്കിൽ പരലോകഭ്രാന്തികൊണ്ടു പരമാർത്ഥം മറന്നിട്ടുള്ള പുരോഹിതന്മാരുടെ ഭരണരീതിയും, ഉദരംഭരിക്കാനുപായമായിട്ടു കവിടിസ്സഞ്ചിയെടുത്ത കപടമൂർത്തികളിലുള്ള ബഹുമാനവും നമ്മുടെ ദാംപത്യത്തെ പാടുള്ളവിധത്തിലെല്ലാം തകരാറാക്കുന്നുണ്ട്. അന്യോന്യാവസ്ഥയിൽ അന്ധപ്രായന്മാരായവരെ പെട്ടെന്നു ബന്ധിക്കുന്ന വിധത്തിലാണു പുരോഹിതന്മാരുടെ ഏർപ്പാട്. യോജിപ്പുനോക്കേണ്ടതു വിദ്യ, ശീലം, മനസ്സ്, രൂപം എന്നിവകൊണ്ടൊന്നുമല്ല. ശനിയും ഗുളികനും രാഹുവും കേതുവും യോജിച്ചാൽ വരനും വധുവും യോജിച്ചുവെന്നാണു ജ്യോതിഷക്കാരുടെ വിധി. ഈവിധത്തിലുള്ള ദാംപത്യംതന്നെ ചിലപ്പോൾ വേണ്ടതുപോലെയാകുന്നുണ്ടെങ്കിൽ അതിലല്ലേ ആശ്ചര്യപ്പെടേണ്ടത്?. ഒരു ജീവകാലത്തിലെ ഗുണദോഷങ്ങൾക്കു മുഴുവൻ ഉത്തരവാദിയായ ദാംപത്യസ്വീകാരത്തിൽ ചില പരിഷ്കാരങ്ങൾ ചെയ്യാതിരുന്നാൽ കാലംകൊണ്ടു പല ദോഷങ്ങളും വന്നുകൂടുമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പ്രസക്താനുപ്രസക്തികൊണ്ടു പ്രകൃതത്തെ വിസ്മരിക്കുന്നതു ശരിയല്ലല്ലൊ.

പ്രകൃതിധർമ്മത്തെ ജയിപ്പാൻ ശക്തിയില്ലെന്നു പ്രവൃത്തികൊണ്ടു വ്യക്തമാകുന്നുണ്ടെങ്കിലും പ്രാകൃതനാണെന്നു വരുന്നതു പുരുഷനു പററിയതല്ല. ദൈവം നമുക്കു തന്നിട്ടുള്ള ശക്തിവിശേഷങ്ങളെ ദുഷിച്ചമാർഗ്ഗത്തിൽ വിനിയോഗിക്കുന്നതായാൽ അതിനുള്ള ശിക്ഷയും അനുഭവിക്കേണ്ടിവരുന്നതാണ്. ഉപ്പുതിന്നവൻ വെള്ളംകുടിക്കുന്നതിൽ ആരും അനുശോചിക്കാറില്ല. ഒരു വകക്കാരുടെ ദുർന്നടപ്പിൻെറ ഭവിഷ്യത്തനുഭവിപ്പാൻ സ്വതവെ ബലമില്ലാത്തതാണെന്നു ലോകസമ്മതവും നിരപരാധിയും ദയനീയവുമായ മറെറാരു സമുദായാംശമാണെന്നു വരുന്നതിൽ പരം കഠിനമായി വല്ലതും വിചാരിപ്പാൻ കഴിയുമോ?. ആ സ്ഥിതിയല്ല

നാമിപ്പോൾ കണ്ടനുഭവിക്കുന്നത്? ഇത്രവളരെ സമുദായാംഗങ്ങൾക്കു ദുഃസഹമായ ദുഃഖത്തെ ജനിപ്പിക്കുന്ന ഇപ്പോഴത്തെ സമ്പ്രദായം ഇനിയും നിർദ്ദോഷമാണെന്നു ശഠിക്കുന്നവരുടെ ഹൃദയം, അല്ലെങ്കിൽ ബുദ്ധി എന്തുകൊണ്ടുണ്ടാക്കപ്പെട്ടതായിരിക്കും? നാം വലിയ യോഗ്യന്മാരാണ്. നമുക്കുവേണ്ടുന്ന വിദ്യാഭ്യാസമെല്ലാമുണ്ടെന്നുതന്നെയാണഭിമാനവും. പ്രകൃതിയുടെ പ്രേരണയുണ്ടാകുമ്പോൾ കാണാം നമ്മുടെ കേമത്തം. ഒരു മിനിട്ടുനേരം മനസ്സിനെ നിയമിപ്പാൻ നമുക്കു കഴിയുന്നുണ്ടോ? ജനനത്താൽ സുകുമാരകളും തങ്ങളുടെ സങ്കടനിവൃത്തിക്കുള്ള മാർഗ്ഗം ചിന്തിപ്പാൻ പോലും മനോവികാസം സിദ്ധിച്ചിട്ടില്ലാത്തവരുമായ അബലമാർ യൌവനപ്രവാഹത്തിൽ നിസ്സഹായകളായി കിടന്നുകുഴങ്ങിപ്പോലെ കഴിച്ചുകൂട്ടുവാനിടവരുത്തുന്നത് ഒരിക്കലും ഉചിതമാവാൻ പാടുള്ളതല്ല.

തൃതീയപുരുഷാർത്ഥം ഒഴിച്ചുകൂടാത്തതായിരിക്കെ അതിനെ സ്വസമുദായംകൊണ്ടു നിർവ്വഹിക്കുന്നതല്ലെ സൃഷ്ടിസ്വഭാവത്തിന്നനുഗുണമായിട്ടുള്ളത്? തങ്ങളെക്കാൾ താണതരക്കാരാണെന്നു തങ്ങൾക്കുതന്നെ ബോദ്ധ്യമുള്ളവരും വേശ്യാവൃത്തികൊണ്ടു മാറത്തം സമ്പാദിച്ചവരുമായ 'മന്മഥകൂടയന്ത്രങ്ങളിൽ' ചെന്നകപ്പെടുന്നതിനാലുണ്ടാകുന്ന നഷ്ടവും കഷ്ടവും കൊണ്ടൊരു വേദന; തങ്ങളുടെ സഹോദരിമാർ അനാഥമാരായി അനാദരിക്കപ്പെട്ട നിലയിൽ കാലത്തിന്നൊത്തവിധത്തിലല്ലാതെ കഷ്ടമനുഭവിക്കുന്നതിനെ കണ്ടെത്തുമ്പോളുണ്ടാകുന്നൊരു കഠിനവേദന; ഇതെല്ലാം സഹിപ്പാൻ ശക്തിയുണ്ടെങ്കിൽ അതിനെ സ്വസമുദായത്തിന്റെ സങ്കടനിവൃത്തിയിൽ ഉപയോഗപ്പെടുത്താത്തവർക്കു പുരുഷന്മാരാണെന്നഭിമാനിച്ചു ഞെളിഞ്ഞുനടപ്പാൻ നാണക്കേടുപോലും ഇല്ലാതായതു വലിയ കഷ്ടംതന്നെ.

കാലദേശങ്ങളാൽ അപരിച്ഛിന്നമായ വസ്തു ഉണ്ടെങ്കിൽ അതൊന്നുമാത്രമാകുന്നു. മറ്റെല്ലാം കാലദേശാവസ്ഥകൾക്കു കീഴടങ്ങിയിരിക്കുന്നതേയുള്ളു. കാലഭേദംകൊണ്ടു ഒരുവന്റെ സമ്പ്രദായംതന്നെ ഭേദിച്ചുപോകുന്നതായി കണ്ടുവരുന്നു. അതിൽ ആരാണു തെറ്റുകാരൻ? ഒരുവനും അല്ല. കാലം ഏതെങ്കിലും ഒരുവസ്തുവിനെ ഒരേ സമ്പ്രദായത്തിലിരിപ്പാൻ അനുവദിക്കുന്നില്ല. അതു നമ്മുടെ പഴയ നിയമങ്ങളേയും ബാധിച്ചുതുടങ്ങിയിരിക്കുന്നു. അതിലെന്താണു ബുദ്ധിക്ഷയത്തിന്നവകാശം? കാലകൃതമായ ശീതോഷ്ണാദിവിപത്തുകളെ ജയിക്കുന്നപോലെ നമ്മുടെ പ്രയത്നംകൊണ്ടു ജയിച്ചുകൂടാത്തതായി ലോകത്തിലൊന്നുംതന്നെ ഇല്ല.

സ്ത്രീകളുടെ സംഖ്യ കുറവായിരുന്ന കാലത്തെക്കു പററുന്ന ഏൎപ്പാടു ഇനി മേൽ നിലനില്ക്കുമെന്നു തോന്നുന്നില്ല. കാലത്തിൻെറ പ്രവാഹത്തെ ഒന്നായിത്തടുത്തുനിൎത്തുവാൻ ആൎക്കും സാധിക്കയില്ല. ഇപ്പോഴത്തെ നില വലുതായ അനൎത്ഥപരമ്പരയെ വരുത്തിക്കൂട്ടുന്നതിന്നു മുമ്പായി വല്ലവിധവും അതിനെ പരിഹരിപ്പാനുദ്യോഗിക്കാതിരുന്നാൽ പശ്ചാത്താപംകൊണ്ടു ഫലമില്ലാത്ത ഘട്ടത്തിലെത്തിപ്പോകാനാണെളുപ്പം.

സപത്നീജനത്താൽ അനാസ്വാദിതരസമായ ഭൎത്തൃസുഖത്തെ അനുഭവിക്കുന്നവർ നൂററിൽ രണ്ടോ നാലോ എന്നുള്ളതിരിക്കട്ടെ. അവർ സമസ്പൃഷ്ടികളാണെന്നുവെച്ചു സമാധാനിക്കാം. ജരക്കും ആധിക്കും അധീനപ്പെട്ടുപോയ പുരുഷനെ പ്രാപിപ്പിച്ചിട്ടെങ്കിലും ലോകാപവാദം തീൎക്കുന്നതു സുഖമായിവരേണമെങ്കിൽ മുമ്പുള്ള കാലക്ഷേപം എത്ര കഠിനമായിരിക്കേണമെന്നാലോചിക്കാതെതന്നെ അറിയാവുന്നതാണ്. ഈ സങ്കടത്തിന്നു ശരിയായ നിവൃത്തിമാൎഗ്ഗം കണ്ടെത്തിയാൽ കപടാനുരാഗിണികളുടെ സംസൎഗ്ഗംകൊണ്ടു കപടസ്വഭാവം ശീലിക്കാതേയും കഴിക്കാം. ഉത്തമദാമ്പത്യസുഖത്തെ അനുഭവിക്കാം. ശരീരത്തേയും മനസ്സിനേയും മലിനമാക്കാതിരിക്കാം. ക്ഷയിച്ചുവരുന്ന സമുദായത്തെ നിലനിൎത്തി രക്ഷിക്കാം. പുരുഷന്മാരുടെ കൂട്ടത്തിൽ തലയുയൎത്തിനടക്കാം. ധൎമ്മങ്ങളെ അനുഷ്ഠിച്ചു പുരുഷാൎത്ഥങ്ങളെ സാധിക്കാം. ഇതിലധികം ആശാസ്യമായിട്ടെന്താണുള്ളതു?

വളരെക്കാലമായി പരിചയിച്ച രീതിമാററുവാൻ അധൈൎയ്യപ്പെടുന്നതു സാധാരണന്മാരുടെ സ്വഭാവമാണ്. വേണ്ടതു വേണ്ടസമയത്തു സധൈൎയ്യമായി പ്രവൎത്തിക്കുന്നതാണു ഉത്തമപുരുഷന്മാരുടെ ലക്ഷണം. ഗുണദോഷസമ്മിശ്രമായിരിക്കുന്ന ലോകത്തിൽ ഗുണോൽകൎഷം നേടുന്നവരാണു വിരുതന്മാർ. ജീവിച്ചിരിപ്പാൻ പണംകൂടാതെ കഴിയുന്നതല്ലെങ്കിലും ജീവിതത്തിൻെറ പരമോദ്ദേശ്യം പണമല്ല. ജീവിതത്തിൻേറയും ജോയിൻറസ്റ്റോക്കുകമ്പനിയുടേയും ഉദ്ദേശ്യമൊന്നാണെന്നുവരുവാൻ പാടുള്ളതല്ല. ഒരുലക്ഷം പവനെക്കാൾ പ്രിയപ്പെട്ടതാണു വെറും പ്രാണധാരണം. പണം നമ്മളാലുണ്ടാക്കപ്പെട്ടതാണ്. നാം പണത്താലുണ്ടാക്കപ്പെട്ടവരല്ല.

അവനവൻെറ അഭിരുചിയെ അനുസരിച്ചു സുഖമനുഭവിപ്പാൻ സ്വാതന്ത്ര്യമില്ലെങ്കിൽ പണമുണ്ടായിട്ടെന്തുഫലമാണു? ഒരുവന്നു പ്രത്യേകമായ അഭിമാനമുണ്ടാവാനിടയില്ലെങ്കിൽ കാൎയ്യങ്ങൾ ഒരു കാലത്തെങ്കി

ലും നന്നായിവരികയില്ല. കാൎയ്യം അവനവന്നു പ്രത്യേകമായിട്ടുള്ളതാണെന്നു വന്നാൽ പത്തിരട്ടി ശുഷ്കാന്തിയും ഉണ്ടായിവരും. ചുമതലയില്ലാതിരിക്കുന്ന ജനസമുദായം ഉന്നതിക്കുള്ള മാൎഗ്ഗങ്ങളിൽ പ്രവേശിക്കാതെ വൃഥാകാലക്ഷേപം ചെയ്യുകയും ദുൎമ്മാൎഗ്ഗങ്ങളെ അവലംബിക്കയും ചെയ്യാതിരിപ്പാൻ നിവൃത്തിയില്ല. പരിശ്രമശീലം ചുമതലയില്ലാത്ത ജനസമുദായത്തിൽ പടൎന്നുപിടിക്കുന്നതെങ്ങിനെ?. മനോരാജ്യം വിചാരിച്ചിരുന്നതുകൊണ്ടു മഹത്വം കിട്ടീട്ടുള്ളവരെപ്പററി കേട്ടുകേൾവിപോലും ഇല്ല. മനുഷ്യരുടെ കടപ്പാടുകളെ നിവേററുവാൻ തുനിയുന്നതിലാണു ജീവിതലാഭത്തിന്റെ ചാരിതാൎത്ഥ്യം കുടികൊണ്ടിരിക്കുന്നത്.

ഒരു സമുദായത്തെ വേണ്ടപോലെ ഭരിപ്പാൻകഴിവില്ലാത്തവർ സൃഷ്ടിയിലുള്ള വൈഷമ്യത്തെപ്പരിഹരിച്ചു സുഖസ്വാപരസത്തെ ആസ്വദിച്ചുകളയാമെന്നു വിചാരിക്കുന്നതിൽപരം പരിഹാസ്യമായി വല്ലതും ഉണ്ടോ?. വന്നുപെട്ടിരിക്കുന്ന വിപത്തിനെ അകററീട്ടാവാം വരുവാനുള്ളതിന്റെ കാൎയ്യം ചിന്തിക്കുക. തങ്ങൾ അസാമാന്യന്മാരാണെന്നു ധരിച്ചു ലോകമൎയ്യാദയെ മുഴുവനും പുച്ഛിക്കുന്നതു പണ്ഡിതന്മാരുടെ ധൎമ്മമല്ല. ലോകമെല്ലാം പിഴച്ചിട്ടുണ്ടെങ്കിൽ ആ പ്പിഴ നമുക്കും പാററുന്നതാണു ഭൂഷണം. വളരെപ്പറഞ്ഞിട്ടാവശ്യമില്ലല്ലോ. പ്രകൃതിസിദ്ധമായ ഭന്ദധൎമ്മത്തെ ഉത്തമരീതിയിൽ അനുഷ്ഠിച്ചുതുടങ്ങിയാലല്ലാതെ നമുക്കു ശ്രേയസ്സുണ്ടാകയില്ലെന്നാണു എന്റെ ദൃഢമായ അഭിപ്രായം. ഇത്രയും പറഞ്ഞിട്ടും യാതൊരു ഫലവുമുണ്ടാകാതെ പോകുന്നതായാൽ പറയേണ്ടതു പറഞ്ഞു എന്നുള്ള സമാധാനത്തെ ആരും അപഹരിക്കയില്ലല്ലോ.

ഇട്ട്യാമ്പാമ്പള്ളി ബ്രഹ്മദത്തൻനമ്പൂതിരി.

# കുജലോകം

മനുഷ്യരുടെ ദുരാഗ്രഹത്തിന്നതിരില്ല. വിദ്യാശക്തിയുടെ വൈഭവംകൊണ്ടു ഭൂഗോളത്തെക്കരതലാമലകമാക്കീട്ടും അവക്കു തൃപ്തിയുണ്ടായിട്ടില്ല. അരനാഴികക്കുള്ളിൽ അന്തരിക്ഷം മുഴുവനും സഞ്ചരിച്ചുകഴിച്ചുവന്നാൽ മതിയാകുമൊ ആവോ? ഈ ലോകത്തിലുള്ള ഐശ്വൎയ്യങ്ങൾകൊണ്ടൊന്നും തൃപ്തിപ്പെടാതെ അവർ ലോകാന്തരത്തിലേക്കു തിരിച്ചുതുടങ്ങിയിരിക്കുന്നു. അനേകായിരംനാഴിക അകലത്തിൽകിടക്കുന്ന ഗോളാന്തരങ്ങ

ലെ വർത്തമാനങ്ങളറിവാനുള്ള ബുദ്ധിമുട്ടു സഹിപ്പാൻ പാടില്ലാത്തതുകൊണ്ടു നിമിത്തം അബദ്ധവും സുബദ്ധവും ആലോചിപ്പാൻകൂടി അവൎക്കു ക്ഷമയില്ല.

അനേകകോടിബ്രഹ്മാണ്ഡങ്ങളിൽ ഒന്നായ നമ്മുടെ ഭൂഗോളത്തിലെന്നപോലെ മററു ഗോളങ്ങളിലും മനുഷ്യർ പാൎക്കുന്നുണ്ടായിരിക്കുമെന്നും നമുക്കവരോട് ഇടപെടുവാനും മററും സാധിക്കുമെന്നുംചിലർ അഭിപ്രായപ്പെട്ടുവരുന്നു. നവഗ്രഹങ്ങളിലൊന്നായ കുജഗോളത്തിൽ ജീവികൾ നിവസിക്കുന്നുണ്ടെന്നുള്ള ഊഹം ഇപ്പോൾ പ്രബലപ്പെട്ടിരിക്കുന്നു. അവരോടുകൂടി പ്പെരുമാറുവാനുള്ള വഴികളെക്കണ്ടെത്തുവാൻ ചില ഗണിതശാസ്ത്രജ്ഞന്മാർ കൊണ്ടുപിടിച്ചുവരുന്നതുമുണ്ട്. കുജലോകത്തിലുള്ളവൎക്കു മനസ്സിലാകത്തക്കവിധം അടയാളങ്ങൾ കാട്ടുവാൻ നമുക്കു കഴിയുമെന്ന് ഇവർ പറയുന്നു. അക്കാൎയ്യം അസാദ്ധ്യമാണെന്നും, നാമിപ്പോൾ കണ്ടുവരുന്ന സമ്പ്രദായത്തിൽ പ്രാണധാരണം ചെയ്വാൻ കുജലോകത്തിൽ നിവൃത്തിയില്ലെന്നുമാണു മററുചിലരുടെ അഭിപ്രായം. ഈ പക്ഷക്കാർ പുറപ്പെടുവിച്ചിട്ടുള്ള വാദങ്ങളെ സാക്ഷിപ്പത്തമായി താഴെ വിവരിക്കാം.

ഭൂമി സൂൎയ്യനെ ചുററുകയാണല്ലോ ചെയ്യുന്നത്. ഭൂമിയുടെ ഗമനമാൎഗ്ഗം വൃത്താകാരമാകുന്നു. അതിന്റെ വ്യാസാൎദ്ധം (റേഡിയസ്) ൯൨൭00000 നാഴിക ദൂരമാകുന്നു. ഭൂമിയുടെ ഗമനമാൎഗ്ഗത്തിന്നടുത്തു വെളിയിൽ കുജന്റെ അണ്ഡാകാരമായ ഗമനമാൎഗ്ഗം കിടക്കുന്നു. കുജൻ ൧൨൭൨00000 നാഴികയിലധികം സൂൎയ്യനോടടുക്കുകയോ ൧൫൪൯00000 നാഴികയിലധികം സൂൎയ്യനിൽനിന്നകലുകയോ ചെയ്യുന്നില്ല. കുജന്നു തന്റെ ഗമനമാൎഗ്ഗത്തിൽ ഒരുവട്ടമെത്തുവാൻ ൬൮൭ ദിവസങ്ങൾ വേണമെന്നു കണക്കാക്കപ്പെട്ടിരിക്കുന്നു. ഭൂമി മുന്നൂററി അറുപത്തഞ്ചേകാൽ ദിവസംകൊണ്ടു സൂൎയ്യനെ ഒരു പ്രാവശ്യം ചുററിവരുന്നു. ഭൂമിയുടെ ഗതി കുജന്റെ ഗതിയെക്കാൾ വളരെ വേഗത്തിലാണ്. ഇങ്ങിനെ പോയിക്കൊണ്ടിരിക്കുന്ന മദ്ധ്യേ പതിനഞ്ചോ പതിനേഴോ സംവത്സരത്തിനുള്ളിൽ ഒരു പ്രാവശ്യം ഭൂമിയും കുജനും അതുകൾക്കു വരാവുന്നേടത്തോളം അടുത്തുവരുന്നു. കുജൻ ഭൂമിയോടടുത്തുവരുന്നസമയത്തിൽ അതിന്നു സൂൎയ്യനോടുള്ള അടുപ്പവും പൂൎത്തിയായിരിക്കുന്നതാണ്. അതുകൊണ്ടു ആ സമയത്തിൽ അതു സൂൎയ്യനിൽനിന്നു ൧൨൭൨00000 നാഴിക അകലെയായിട്ടാണിരിക്കുന്നത്. ഭൂമി സൂൎയ്യനിൽനിന്നു ൯൨൭00000 നാഴിക ദൂരെയാണെന്നു പറഞ്ഞുവല്ലൊ. അതുകൊണ്ടു അപ്പോൾ കുജൻ ഭൂമിയിൽനിന്നു

സുമാർ ൯൩൦൦൦൦൦൦ നാഴിക അകലെയാണെന്നു കിട്ടുന്നു. ഇത്ര വലുതായ ദൂരത്തിലേക്കു ഒരടയാളം കാട്ടുവാൻ സാധിക്കുന്നതെങ്ങിനെ? നോക്കുന്ന വസ്തുവിനെ രണ്ടായിരം ഇരട്ടി വലിപ്പമുണ്ടാക്കിക്കാണിക്കുന്ന ദൂരദർശിനിയിൽകൂടി നോക്കുന്നതായാൽതന്നെ വെറും കണ്ണുകൾക്കു ൧൮൦൦൦ നാഴിക ദൂരത്തിലുള്ള ഒരു സാധനംപോലെ കുജൻ നമ്മുടെ കണ്ണുകൾക്കു ഗോചരമാകുമായിരിക്കാം. അത്ര ദൂരത്തിലുള്ള വസ്തു നമ്മുടെ വെറും കണ്ണുകൾക്കു ഗോചരമാകേണമെങ്കിൽ എത്രമാത്രം വലുതായിരിക്കണം? അത്ര വലുതായ ഒരടയാളം കാണിപ്പാൻ സാധിക്കുന്നതാണോ? കുജൻ നമുക്കടുത്തുവരുമ്പോൾ അടയാളം കാട്ടിമനസ്സിലാക്കാമെന്നു പറയുന്നവർ ആ സമയത്തിൽ സൂര്യകിരണങ്ങളിൽ മുങ്ങിക്കിടക്കുന്ന ഭൂഗോളത്തെ കുജലോകവാസികൾക്കു കാണ്മാൻ കഴികയില്ലെന്നുള്ള വാസ്തവത്തെയും മറക്കുന്നു. ഭൂമിയുടെ നേരെ എതിരായിസൂര്യന്റെ മറുഭാഗത്തു കുജൻ വരുമ്പോഴും കുജലോകർക്കു സൂര്യന്റെ മറവുനിമിത്തം നമ്മെ കാണ്മാൻകഴിയാതെയാകും. കുജലോകത്തിലുള്ളവർക്കു കാണ്മാനായി ഭൂമിയെ തിക്കൊളുത്തിയാൽതന്നെ അവർക്കൊന്നും കാണുകയില്ല. സൂര്യന്റെ കിരണങ്ങളിൽനിന്നു പുറത്തേക്കു വരേണ്ടകാലമാകുമ്പോൾ ഭൂമിയെ കാണാതെ അവരൊന്നു പകച്ചു നില്ക്കുമായിരിക്കാം.

അതിപ്രകാശമുള്ളതായ വിദ്യുച്ഛക്തിയുടെ ദീപ്തികൊണ്ടും അവരെ അറിയിപ്പാൻ പ്രയാസമായിരിക്കും. ഭൂമിയിലുള്ള കഴപ്പവും കോലാഹലവും മനുഷ്യർക്കിത്ര സമാധാനക്കേടുകളുണ്ടാക്കിക്കൊണ്ടിരിക്കുമ്പോൾ കുജനിൽനിന്നും ബുധനിൽനിന്നും ശുക്രനിൽനിന്നും നാം തിച്ചപ്പെടുത്തേണ്ടതായി അനവധി കാര്യങ്ങൾ പുറപ്പെടുത്തിയാൽ കാലക്ഷേപം എത്ര കഠിനമായിത്തീരുന്നു? ഇങ്ങിനെ വിചാരിക്കുമ്പോഴും ലോകാന്തരത്തോടുള്ള പെരുമാററം ഉണ്ടാവാത്തതാണെന്നു തോന്നിപ്പോകുന്നു.

എന്നുതന്നെയല്ല കുജലോകത്തിൽ ജീവികളുണ്ടായിരിപ്പാൻതന്നെ വഴിയില്ലെന്നു ഈ പക്ഷക്കാർ പറയുന്നു. ഭൂമിയിലുള്ളപോലെ അവിടെ മഞ്ഞും കാറും ഗ്രീഷ്മവും ഹേമന്തവും ഉണ്ടെന്നും സസ്യങ്ങൾ വളരുന്നുണ്ടെന്നും ദൂരദർശിനിയുടേയും വർണ്ണവിവേചനിയുടേയും സഹായത്താൽ കാണപ്പെട്ടിരിക്കുന്നുവെങ്കിലും ജീവധാരണത്തെ അസാദ്ധ്യമാക്കിത്തീർക്കുന്ന മററു പല സംഗതികളുമുള്ളതായി അനുമാനിപ്പാൻ കഴിയുന്നുണ്ടു്.

കുജഗോളത്തിന്നു ഭൂഗോളത്തിന്നുള്ളേടത്തോളം അവയവഘനിമാനം ഇല്ല. അതുകൊണ്ടു ആകർഷണശക്തി കുറഞ്ഞുപോകയും വായു ലഘു

മായിത്തീരുകയും ചെയ്യുന്നതായി വരുന്നു. അത്ര ലഘുവായ വായുവിൽ ജീവിച്ചിരിപ്പാൻ സാധ്യമാകുന്നകാര്യം വളരെ സംശയത്തിലാണ്.

ഏതു സമയത്തിലും മറവുകൂടാതെ കുജനെ കാണ്മാൻ കഴിയുന്നതുകൊണ്ടു അതിന്റെ അടുത്തു മേഘസഞ്ചാരം ഇല്ലെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടു മഴയുണ്ടാവാനും അവിടെ അവകാശമില്ല. അതിന്നു പുറമെ ദേഹസുഖത്തെ ഉണ്ടാക്കുവാനുതകുന്ന സമുദ്രങ്ങളും പർവ്വതങ്ങളും ഇല്ലാത്തതുകൊണ്ട് അവിടെ നിവസിപ്പാൻ പ്രയാസമാണ്. ഏതു ഭാഗം നോക്കിയാലും ഒരേരീതിയിലായതുകൊണ്ടു മനസ്സിന്നുന്മേഷം ഉണ്ടാവാനും വഴിയില്ല.

ലോവൽ എന്ന ഗണിതശാസ്ത്രപണ്ഡിതൻ കുജഗോളത്തിന്റെ രണ്ടുധ്രുവങ്ങളിലുമുള്ള മഞ്ഞ് അവിടെ ഉഷ്ണകാലം ആകുമ്പോൾ ഉരുകി തോടുകളിൽക്കൂടെ ഒഴുകുന്നതായി കണ്ടുപിടിച്ചിരിക്കുന്നു. ഒരു ധ്രുവത്തിൽ ഉഷ്ണകാലമാകുമ്പോൾ അവിടെയുള്ള മഞ്ഞ് ഉരുകി തോടുകളിൽക്കൂടി പ്രവഹിച്ചു മദ്ധ്യരേഖയിൽ എത്തുന്നു. വെള്ളം ഒഴുകിയെത്തുമ്പോൾ സസ്യങ്ങളുടെ നിറം മാറുന്നതുമുണ്ടത്രെ. മദ്ധ്യരേഖയിലെത്തിയശേഷം മഞ്ഞുവെള്ളം മറ്റെധ്രുവത്തിലേക്കുപോയി കട്ടിപ്പിടിക്കയും അവിടെ ഉഷ്ണകാലമാകുമ്പോൾ രണ്ടാമതും പിന്നോക്കം തിരിക്കയും ചെയ്യുന്നു. ഇങ്ങിനെ വെള്ളം ഗതാഗതം ചെയ്തുകൊണ്ടിരിക്കുന്നു. വെള്ളം ഒഴുകുന്ന തോടുകൾ കുജലോകത്തിലെ വിരുതന്മാരായ ഇഞ്ചിനിയർമാരുടെ രചനയാണെന്നും, അവർ അതിൽക്കൂടി പ്രവഹിക്കുന്ന വെള്ളത്തെ കൃഷിസ്ഥലങ്ങളിലേക്കു തിരിച്ചുകൊണ്ടുപോകുന്നുണ്ടെന്നും ലോവൽ പറയുന്നു.

മററുള്ളവർ അത്ര സമ്മതിക്കുന്നില്ല. കുജഗോളത്തിൽ വെള്ളം വളരെ വേഗത്തിൽ ആവിയായിപ്പോകുന്നതുകൊണ്ടു അതു മദ്ധ്യരേഖയിലെത്തുന്നകാര്യംപോലും സാദ്ധ്യമല്ല. ഒരു ധ്രുവത്തിൽനിന്നു മറെറ ധ്രുവത്തിലേക്കുള്ള ദൂരം ൩൦൦൦൦ നാഴികയാണ്. അത്രദൂരം വെള്ളം നടത്തുന്നതു ഭൂലോകത്തിലെ ഇഞ്ചിനിയർമാൎക്കു അസാദ്ധ്യംതന്നെയാണ്. കണ്ടതിൽനിന്നു കാണാത്തതിനെ ഊഹിപ്പാനെ നമുക്കു കഴികയുള്ളു. അതുകൊണ്ടു തോടുപോലെ തോന്നുന്ന രേഖകൾ ജലമാൎഗ്ഗങ്ങളല്ലെന്നും വാദിക്കാവുന്നതാണല്ലോ.

ചിലരുടെ പക്ഷത്തിൽ തോടുപോലെ കാണുന്ന രേഖകൾ നീണ്ടു പടൎന്നുകിടക്കുന്ന സസ്യപംക്തിയാണെന്നാണ്. എന്നാൽ അതുകൾക്കു വെള്ളം കിട്ടുന്നതെങ്ങിനെ? രാത്രിയിൽ അവിടെ കഠിനമായ ഹിമം ഉ

ണ്ടായിരിക്കാം. പകൽ അത്യുഷ്ണവും രാത്രിയിൽ അതിശീതവും ആയ രോഗങ്ങളുണ്ട്. കുജലോകം ഇക്കൂട്ടത്തിൽ പെട്ടതാണെങ്കിൽ അവിടെ പ്രാണികൾ കഴിച്ചുകൂട്ടുന്നതാണോ?

കുജലോകത്തിൽ ജീവികളുണ്ടെങ്കിൽതന്നെ അവരുടെ ആകൃതിയും പ്രകൃതിയും വേഷവുംഭാഷയും എന്താണാവോ? അവരോടിടപെടുന്നതുനമുക്ക അർത്ഥമോ അനർത്ഥമോ എന്നുള്ള കാര്യം അപ്പോളറിയാമെന്നെ ഇപ്പോൾ പറവാൻകഴികയുള്ളൂ. ലോകാന്തരങ്ങളുമായി പെരുമാറ്റം തുടങ്ങുവാൻ ചിലരിങ്ങിനെ കൊതിക്കുന്നു. ഇരിക്കുന്നലോകം ധൂമകേതുവിൻെറ വാലടികൊണ്ടു വെണ്ണീറാവാറായിഎന്നു വേറെ ചിലർ പറയുന്നു. ആസകലാൽക്കൂടി തത്വശാസ്ത്രക്കാരുടെ ലോകം നല്ല നേരമ്പോക്കുള്ളതാണ്. എ. എസ്സ്.

# പലവക

അഭിപ്രായത്തിന്നായി അയച്ചുതരപ്പെട്ട. മാർക്കണ്ഡേയചരിതം, സാംഖ്യകാരിക (ഭാഷാവ്യാഖ്യാനത്തോടുകൂടിയത.") എന്നീപുസ്തകങ്ങൾ സ്വീകരിച്ചിരിക്കുന്നു. അഭിപ്രായം അടുത്തതിൽ.

*** *** *** ***

'ലക്ഷ്മീഭായി' ആറാം പുസ്തകം ഒന്നാംലക്കം ഞങ്ങൾക്കു കിട്ടിയിരിക്കുന്നു 'കേരളീയ ഹിന്തുസ്ത്രീകളിൽ ഇദംപ്രഥമമായി ബി.എ. ജയിച്ച' ശ്രീമതി ജി. പാറുക്കുട്ടിഅമ്മ അവർകളുടെ ഛായാപടം ചേർത്തിട്ടുള്ളത പതിവിലധികമായ ഒരു വിശേഷവിധിതന്നെ. മാറ്റപറയത്തക്ക ഭേദഗതികളൊന്നും കാണുന്നില്ല.

*** *** *** ***

'ഹാലിയുടെ ധൂമകേതു' ഇപ്പോൾ നല്ലവണ്ണം കണ്ടുതുടങ്ങീട്ടു ഇരുപത്തു ദിവസമായിരിക്കുന്നു. ഒരാൾ അതിനെ കാണ്മാനുള്ളസൂത്രം കണ്ടുപിടിച്ചു വർത്തമാനപത്രങ്ങളിൽ ഈയിടയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനെ താഴെ പകർത്തുന്നു. "പുലരാൻകാലത്തു നാലുമണിക്കു എഴുനീല്ക്കുക. കിഴക്കോട്ടു തിരിഞ്ഞു നില്ക്കുക. ശുക്രൻഎന്നു ഹിന്തുക്കൾ പറയുന്ന അതിപ്രകാശമായ നക്ഷത്രം വലംകയ്യിൻെറ നടുവിരലിന്നു നേരെയാകത്തക്കവിധം കൈനീട്ടിക്കൊണ്ടു നില്ക്കുക. പിന്നെ കിഴക്കോട്ടുനോക്കിയാൽ അവിടെക്കാണാം ധൂമകേതു." കടലാസ്സിൽകണ്ടിട്ടു കാണേണ്ടവർ ഇനിയും താമസിച്ചാൽ കാണാതെയാകും.

*** *** *** ***

ആറരലക്ഷം ഉറപ്പിക മൂലധനമായി നടത്തിവരുന്ന മലബാർ സ്പിന്നിങ്ങ് ആൻഡ് വിവിങ്ങ് കമ്പനിയുടെ ൧൯൨൩-ലെ ആയവ്യയവിവരപത്രം കൊണ്ടു കഴിഞ്ഞ കൊല്ലത്തെ ആദായം വൃദ്ധവൃന്ദ ക ഫര ണ ര പെ യാണെന്നും, ഷെയറിക്കാർക്കു നൂറ്റിന്നു ഏഴരവീതം പലിശ കൊടുപ്പാൻ ഡയറക്ടർമാർ ശിപാർശ ചെയ്തിട്ടുണ്ടെന്നും കാണുന്നു. ഈ കമ്പനിയിലെ ഷെയറികളിൽ മൂന്നിലൊരുഭാഗത്തിലധികം എടുത്തിട്ടുള്ളതു നമ്പൂതിരിമാരാണ്. *** *** *** ***

നമ്പൂതിരിമാരുടെ വിവാഹകാര്യത്തെസ്സംബന്ധിച്ച രണ്ടു ലേഖനങ്ങൾ ഈ ലക്കത്തിൽ ഞങ്ങൾ ചേർത്തിട്ടുണ്ട്. ഒരേസമയത്തുതന്നെ രണ്ടു ലേഖനങ്ങൾ വന്നുചേർന്നതു ഈ കാര്യത്തിൽ സമുദായസ്നേഹികളുടെ ശ്രദ്ധ പതിഞ്ഞുതുടങ്ങിയിരിക്കുന്നുവെന്നുള്ളതിലേക്കു നല്ല ലക്ഷ്യമാണ്. ഇപ്പോഴെങ്കിലും ഇതിനെപ്പറ്റി ചിലർ ആലോചിച്ചുതുടങ്ങിയിരിക്കുന്നതിൽ ഞങ്ങൾ വളരെ സന്തോഷിക്കുന്നു. ഇതിനെപ്പറ്റിയുള്ള അഭിപ്രായഭേദങ്ങളെ പത്രധർമ്മമനുസരിച്ചു പ്രതിപാദിക്കുന്ന എല്ലാ ലേഖനങ്ങളേയും ഞങ്ങൾ ആദരവോടെ സ്വീകരിച്ചു പ്രസിദ്ധപ്പെടുത്തുന്നതാണ്.

*** *** *** ***

കഴിഞ്ഞ വൃശ്ചികമുതൽക്കു നടന്നിട്ടുള്ള യോഗക്ഷേമോപസഭകളുടെ വിവരം സിക്രട്ടരി ഞങ്ങൾക്കറിവുതന്നതു ഈയിടയിൽമാത്രമാണ്. ഇതുവരെ അറിയിക്കാതിരിപ്പാനുള്ള കാരണം ശരീരാസ്വാസ്ഥ്യമാണെന്നും അദ്ദേഹത്തിന്റെ കത്തുകൊണ്ടറിയുന്നു. സ്ഥലച്ചുരുക്കത്താൽ മേടത്തിലെ സഭാവിവരംമാത്രം താഴെ ചേർക്കുന്നു. മേടം ൨-ാംനു വരിക്കുമാഞ്ചേരിമനക്കൽവെച്ച് ഒരുപസഭ നടന്നു. അതിൽ അഗ്രാസനം വഹിച്ചതു മപ്പാട്ടു കാവുനമ്പൂതിരിപ്പാടവർകളാണ്. വിഷയം വസൂരികീറിവെക്കലായിരുന്നു. ആ കാര്യത്തിൽ വേണ്ടതു പ്രവർത്തിപ്പാൻ ചിലവിന്നായി നൂറിൽചില്വാനം ഉറപ്പിക വാഗ്ദത്തം ചെയ്യപ്പെട്ടു. മേടം ൮-ാംനു തൃശ്ശൂർ 'ഭാരതീഭൂഷണം' മഠത്തിൽവെച്ചു ഭരണസഭകൂടി. എം. കെ. വെങ്കിടിശ്വരയ്യർ ബി.എ.ബി.എൽ. അവർകളെ സമ്മതപ്രകാരം നിയമോപദേഷ്ടാവായി നിശ്ചയിച്ചു. മൂലധനം പിരിക്കുന്നവർക്കു കമിഷൻ കൊടുപ്പാൻ തീർച്ചപ്പെടുത്തി. സഭാകാര്യങ്ങൾ പ്രസിദ്ധപ്പെടുത്തുവാൻ ഒരു വർത്തമാനപത്രം തുടങ്ങുവാനും തീരുമാനിച്ചു. അന്നു അവിടെ വെച്ചുതന്നെ ഒരുപസഭകൂടി. ഈ സഭയിൽ എം. കെ. വെങ്കിടിശ്വരയ്യരവർകൾ ഒരു ഗീതാപ്രസംഗം ചെയ്കയുണ്ടായി. സദസ്യന്മാർ പ്രസംഗത്തെ നല്ലവണ്ണം അഭിനന്ദിച്ചു.

---

# കന്യാദാനം

അഹോ ശോചനീയൈവ ദശാ സംപ്രതി കേരളധരണീസുരവനിതാനാം । രക്ഷിതാസു സ്ത്രീഷു നിഖിലാ രക്ഷിതമിതി സമാകർണ്ണ്യതേ മുനിവചനം । ഇഹ തു നാസാം പരിപാലനാദൌ യഥാവൽ പിത്രാദയോ ബദ്ധശ്രദ്ധാ ദൃശ്യന്തേ । ആസാമശനവസനാഭ്യംഗാദ്യാവശ്യകേഷ്വപി നിജകാർപണ്യം സാധാരണ്യേന പ്രകടയന്തി ധനവന്തോപി । അവശ്യകരണീയേഷു നിജബാന്ധവസദനഗമനാദിഷു പ്രായോ ദാസീമാത്രസഹായതയാ വിവിധാഃ ക്ലേശാ ആഭിരനുഭൂയന്തേ ।

ആസ്താമേതൽ । ന ഹി ലോകേ സ്ത്രീണാം ഭർത്തൃസുഖാദന്യൽ സർവ്വോൽകൃഷ്ടം വസ്തു । തദിഹ യഥാവദാസാം നാനുമതം വിധിനാ । യൌവനമേവ ഹി വിഹിതാ തദനുഭവായ । ഇഹ തു പ്രായേണ വാർദ്ധക ഏവ നിർവ്വർത്ത്യതേ വിവാഹ ഇതി കോസൌ തദനുഭവഃ । രജോനിസ്സരണജനിതോ വിഘ്നസ്സമാപതേദപി വിവാഹേഷ്വപീതി ഭൂയസാസാം നാശംകാ । ബാല്യേ യൌവനേ വാ സംഭവേദ്വൈധവ്യമിതി ഭീതിശ്ച । യതോ വിരമതി സ്ഥാവിരേ രജഃപ്രസരഃ । വിവാഹാനന്തരഭാവി ച വൈധവ്യം । അഥവാ ആവാർദ്ധകമേതാ വൈധവ്യദുഃഖമേവാനുഭവന്തി । യദി നാനുഭൂയതേ ഭർത്തൃസുഖം കോ വാസ്യ വൈധവ്യാദ്വിശേഷഃ ; ദരിദ്രമനോരഥസഞ്ചയമിവ വിഫലം സ്വസുതായൌവനവിഭവമവലോകയന്ത്യഃ കഥമാസാം മാതരഃ ക്ഷപാം ക്ഷപയന്തി । യദി വാ സ്വയമനുഭൂതപൂർവ്വമേതാദൃശദുഃഖം മാതൄണാം ന സ്യാദധികതരം വിഷാദായ । കഠോരതരോപി ജഠരശ്ശൂലഃ സാത്മ്യാന്മന്ദായതേ ഹി ലോകാനാം । സത്യപി വിഷാദേ കിമാഭിഃ ക്രിയതാം । അസ്വതന്ത്രാഃ ഖലു വനിതാഃ । വിവിധതരവിഷയസുഖം സ്വയമനുഭവതാം പശ്യതാം ചൈതാദൃശീം സ്വസഹോദരീശോചനീയദശാം കുതോ വാ യൂനാം മനാംസി ശതശോ നോ വിശീര്യ്യന്തേ । യദ്വാ യൌവനാസവോന്മത്തചിത്താഃ പരവേദനാം നജാനന്തി । "പിതുർഗ്ഗേഹേ തു യാ കന്യാ രജഃ പശ്യത്യസംസ്കൃതാ । ഭ്രൂണഹാ തൽപിതാ ജ്ഞേയഃ വൃഷളീ സാ ച കന്യകാ ॥" ഇതി സ്മൃതിവചനം വിസ്മൃതാ കിം ജനകാദിഭിരാസാം ഗുരുഭിഃ । കിം ന പശ്യന്ത്യേതേ സുകുമാരതരസഹകാരോപഗതമാലതീലതാ ഇവ കാലേ സ്വവല്ലഭപരിലാളിതലീലാവിലാസാ അന്യജാതീയാ വിലാസിനീഃ । കിം വാ പരിത്യക്തമേഭിഃ പ്രാണിഷു കാരുണ്യം । കഥമേതാദൃശീഷു ഗത

യൌവനപ്രായാസു വിഷ്ഠവന്തി ജായന്തേപത്യാനി । ന ചാകാലേ ബീജാവാപഃ പ്രരോഹായ ।

കിഞ്ച ! ഏവമനേകകാലമനുഭൂതായാം വൈധവ്യസമശീലദശായാം ദുരിതസഞ്ചയൈരസ്യാ ഹ പതിതപ്രായേ യൌവനകുസുമേ വലീപലിതൈരസ്സമമായാതയാ കയാപി ശുഷ്കദശയാ ദൈവവശാൽ കഥമപി കേനാപി കൃതപാണിഗ്രഹണസംസ്കാരാണാമപ്യാസാം ദയാളവോ വിചിന്തയന്തു സാമ്പ്രതികീമവസ്ഥാം । പഞ്ചഭിർദ്ദശഭിർവ്വാ പുരുഷൈരേകസ്യാ അപി സ്ത്രിയാഃ കാമോ ന പൂര്യതേ ഇത്യയം നാരീണാം സ്വഭാവഃ । ഇഹ തു പ്രായശഃ സസപത്നീകാ ഏവൈതാ ദൃശ്യന്തേ । കഥം പുനഃ സവല്ലഭാനാമപ്യാസാം മനഃ പരാം മുദമുപയാതി । മത്സരസ്വഭാവാശ്ച പുനർവ്വിശേഷതോ വനിതാഃ । മത്സരോ ഹി ലോകാനാം ഹൃദയം ദൂഷയതി । കിം വാ സ്ത്രീണാം മത്സരജനകം സാപത്ന്യാദന്യൽ । അലം ചൈകൈവ നാരീ പുരുഷസ്വഭാവം ദൂഷയിതും । കാ കഥാ പുനരനേകമത്യസ്യ ത്രിവർഗ്ഗസമ്പത്തേശ്ച । കഥം വാ പുനരേതാദൃശീഷു ഭൂയോ ഭൂയഃ സ്ത്രിയോ ന ജായേരൻ । "അത ഏവ ച ശുക്ലസ്യ ബാഹുല്യാജ്ജായതേ പുമാൻ । രക്തസ്യ സ്ത്രീ" ഇത്യേവമൌൽപാദികതന്ത്രസ്വതന്ത്രാണാം സാധാരണഃ സിദ്ധാന്തഃ । ന ഭവതി ച ബഹുവല്ലഭഃ പുരുഷഃ പ്രവൃദ്ധവിശ്വാസപാത്രഃ । ഹാ ഹന്ത പുനഃ പുനഃ പ്രവർദ്ധമാനമേതാദൃശാനർത്ഥം കിഞ്ചിദപ്യചിന്തയന്തസ്സ്വാർത്ഥകാലികലാഭമാത്രമഭിലഷന്തഃ കന്യാദാനനിമിത്തമന്യനിമിത്തം വാ കുർവ്വന്തി ദ്വിതീയാദിവിവാഹം ബഹവോ മഹാന്തോഽപി ॥ അഥ പുനരേതൽ സമീചീനം നാമ സ്യാൽ । യദി ജലപാനജനിതോപദ്രവനിവാരണായ കൃതലവണാശനം ദോഷജനകം ന സ്യാൽ । അസ്തു വാ കന്യാദാനനിമിത്തോ ദ്വിതീയാദിവിവാഹഃ । അനന്യഗതികാഃ ഖലു കന്യാഃ । അനേകാസു സ്വസഹോദരീപ്രഭൃതിഷു വരപരിപൂജനാർത്ഥമുപഗൃഹീതനവയൌവനകുസുമഭാജനായമാനകളേബരാസ്വവിദ്യമാനാസു കന്യാസു കിഞ്ചിദപ്യചിന്തയന്തസ്തദ്വൃത്താന്തമവിഗണയ്യ ച ലോകമര്യാദാം കേവലധനാശാപിശാചികാവേശപരവശനിജാശയാ ദ്വിതീയാദിവിവാഹമിഹാനേകേ വിതന്വന്തി । കിമേതാൻ ബ്രൂമഃ । നൂനം സാലാവൃകാദയഃ ക്രൂരസത്വാ അതിനൃശംസാനേതാനവലോക്യ ഭീതഭീതാ ഏവ ശരണീകൃതവന്തോ മഹാരണ്യം । ധ്രുവമേതാദൃശകർമ്മാണഃ പ്രായോ ജന്മാന്തരേഷു സമാപ്നുവന്തി ബാല്യവൈധവ്യം । ഉത വിസ്മൃതാ കിമേഷു ബതാനൃശംസ്യസൃഷ്ടിർവ്വിധിനാ । ക്രമേണ അഥവാ അക്രമേണ ഏവ

പ്രതിദിനം പ്രവൎദ്ധമാനയാ സ്ത്രീധനസംഖ്യയാഃ സ്ത്രീജനയൌവനത
രുകുഠാരധാരായമാണായാഃ സഹൈവ യഥാഭൂതജാതകദുരാലോചനാ
യാശ്ചാവ്യവസ്ഥിത്യാ സമായാതാം ദോഷജാതമാമൂലാദിഹ പ്രതിപാദയി
തും ന പ്രഭവാമഃ । യദ്യേവം ജാതകസ്യൈവ വരസ്യ ഗുണദോഷവിചാരഃ
ശ്രദ്ധേയം സ്യാത് തൎഹി സേയം ലോകാനാമഖിലദൌൎഗ്ഗത്യക്ഷയായ പ്രഭ
വേൽ। വരഃ സ്വജാതകസ്യ ഗുണദോഷപരിചിന്തനേ ന ശ്രദ്ധത ഇതി സ്മൃതി
കാരാ ഏനയഃ । യതോ വരഗുണമേവ ജനയത്യഖിലമപത്യഗുണം । ന
ഹ്യങ്കുരോതിവൎത്തതേ ബീജഗുണം । കാരണഗുണപൂൎവ്വകോ ഹി കാൎയ്യഗു
ണഃ । കിമയമൎത്ഥോ വിദുഷാമപി നോപയാതി നയനപഥം ശ്രവണപ
ഥം വാ । അഥവാ ദുൎദ്ദശേയമപത്യജാതസ്യാപി വാ സ്ത്രീജനസ്യ ।

അപി ച । കാചന കന്യാ ജാതേത്യന്തേ ശ്രവണമിഹ തിക്തായതേ താ
വൽ ബഹൂനാം മനസഃ । മധുരായതേ ച കില മൃതാ കന്യേതി। യദീദാനീ
മപ്യാസാമേതാദൃശസങ്കടനിവൃത്തിമാൎഗ്ഗമന്വേഷ്ടുമുത്സഹാമഹേ നോ വയം
തദാ സ്വല്പയൈവ കാലകലയാ സ്വജനാനാമേവ കന്യാമാരണേഽപി പ്ര
വൃത്തിഃ സ്വയം ജായേത । ബഹുതരപരിതാപദൂയമാനഹൃദയാഃ പാപം
ന സ്മരിഷ്യന്തി। സമുൽപദ്യേത ച തദാ സ്വയമേവാസാം സ്വാതന്ത്ര്യം।
കിം പുനരാസാമനാഥാനാം കരണീയം ശരണം വാ തരുണീനാം സ്വാ
തന്ത്ര്യാദന്യൽ। കിമു വക്തവ്യതാ പുനഃ പാതിവ്രത്യകഥായാഃ। ദുരതി
ക്രമോ ഹി യൌവനവിഭവപ്രസരഃ പ്രമദാനാം। കിമിതോഽധികതരാനൎത്ഥ
പരമ്പരാ സംഭാവിതവ്യാ വിപ്രകുലസ്യ। തസ്മാദത്ര കിം കൎത്തവ്യമിത്യത്യ
ന്തം ചിന്തനീയമവിളംബേനൈവ।

തത്രൈകേ സരാഗഃ। ലോകമൎയ്യാദാതിക്രമണാദിദമഖിലം സമാ
യാതം । ഏകൈകസ്യ പുരുഷസ്യൈകൈകാ യോഷിദിതി ലോകമൎയ്യാദാ
സൈവാസ്മാഭിരപ്യംഗീകൎത്തവ്യാ। ഏവഞ്ചേദാനീമനുഭൂയമാനമന്യജാതീ
യാശ്രയണകൌലീനമപി നിവൃത്തപ്രായം സ്യാൽ। സുകരഞ്ച ഭവേൽ
താവതാ കന്യാദാനമപി। ഉപയാസ്യതി ച നായം ക്ഷയമേവമസ്മാകം
സമുദായഃ । തസ്മാൽ സൎവ്വൈരപ്യസ്മാഭിരിതഃപ്രഭൃതി വിവാഹോ വശ്യ
കൎത്തവ്യ ഇത്യാഹുഃ।

ലക്ഷ്മീപുര (തളിപ്പറമ്പ്) വൈയാഘ്രപുര (വൈക്കം) പ്രഭൃതിഷു തത്ര
തത്ര ദേശേഷു ഏകൈക ഏവ വിവാഹം തനുതേ। ദൃശ്യതേ ച ന തത്ര
കന്യാബാഹുല്യം। അസ്തി ച കില തത്ര ക്വചിൽ ദൌഹിത്രൈരേവ കന്യാ
നാം। പാരദേശികവിപ്രാസ്തു സൎവ്വേ പ്രത്യേകം വിവാഹം പ്രകുൎവ്വന്തി।

പരിദൃശ്യന്തേ ച തേ വിവിധൈഃ കന്യാദാനായാസൈഃ । യദ്യസ്മാഭിസ്താൽകാലികലാഘവമാത്രമഭിലഷത്ഭിസ്സമ്മൎയ്യാദാ സ്വീക്രിയതേ തദാ മത്സരദോഷാൽ ക്രമേണ ദായവിഭാഗാപത്ത്യാ ദാരിദ്ര്യശോകസാഗരപ്ലവവിപ്ലവോ ജഘന്യഃസ്വധൎമ്മശ്ച തൈരിവാസ്മാഭിരപ്യവശ്യമനുഭോക്തവ്യഃ സ്യാൽ । ദിവാ ദൃഷ്ടേ കൂപേ രാത്രൌ ന ധീമന്തോ നിപതന്തി । അത ഏവ ഭാൎഗ്ഗവാനുഗൃഹീതാനാമസ്മാകമവിഭക്തകുടുംബമൎയ്യാദാമഖിലാമന്യേപി ബഹവോ ബഹുമന്യന്തേ । അതസ്സൎവ്വൈരപ്യസ്മാഭിൎവ്വിവാഹഃ കൎത്തവ്യ ഇതി നായം സരളതരഃ പന്ഥാഃ । കിന്തു പ്രഥമന്തോ യഥോചിതം സ്ത്രീധനസംഖ്യാവ്യവസ്ഥിതിരേവ കൎത്തവ്യാ । തതശ്ച ധനലോഭാകൃഷ്ടമനസാം വിവാഹപ്രവൃത്തിരപി വ്യവസ്ഥിതൈവ സ്യാൽ । വ്യവസ്ഥിതായാഞ്ച തസ്യാം തന്മാൎഗ്ഗേണാനേകകന്യകോൽപത്തിഃ, ദരിദ്രാണാം ദാതൄണാം ദ്രവിണാൎജ്ജനക്ലേശസന്താപ ഇത്യാദ്യനന്തദോഷോനേന നിവാൎയ്യതേസുതരാം । ദൃശ്യതേ ച പുനരേതാദൃശനിയമേന ഏകവിംശതിദേശേ (ഇരുപത്തൊന്നു ദേശം) കന്യാവരയോഃ സാമ്യമനായാസശ്ച । സാമ്പ്രതി വൎത്തമാനാനാം കന്യാനാം പ്രദാനോപായസ്തു ചിന്തനീയഃ പ്രകാരന്തരേണൈവേത്യന്യേ മന്യന്തേ । സാമ്പ്രതികീം ഗതിമനുരുദ്ധ്യ കന്യാനാം സൎവ്വേപി പ്രത്യേകം യഥാസംഭവമുദ്വാഹം താവദുചിതനന്തു യാവദേതാ അതീതോദ്വാഹകാലാ അവശിഷ്ടാ ന സ്യുഃ । ദ്വിതീയാദിവിവാഹഃ സ്ഥാവിരവിവാഹഃ സ്ത്രീധനാദ്യവ്യവസ്ഥിതിൎവ്വാകഥമപി മാ ഭൂൽ । സമാപതന്ത്യാമാപദിനിജസമ്പ്രദായമപ്യുല്ലംഘ്യ കിം കിം നാശ്രയണീയംലോകൈഃ । സൎവ്വത്ര ലാഘവഗൌരവമേവ സമാലോചനീയമഭിഹിതാ വിദ്വത്ഭിഃ ഇത്യപരേ പുനരുദീരയന്തി । ശ്രൂയതേ ചൈവം വിവിധം പക്ഷാന്തരമന്യദപി । കോ വാത്ര കല്പോ ജ്യായാനിതി നിൎണ്ണേതും പ്രത്യേകം സാമൎത്ഥ്യം ന കസ്യാപി । നിൎണ്ണീതേപി കഥമപി കേനചിൽ തസ്മിൻ ന വിശ്വാസഃ പ്രവൃത്തിൎവ്വാ സ്യാദഖിലാനാമസ്മാകം । യൽ സ്ഖലിതബഹുളാ വിഭിന്നാഭിപ്രായാ ച പ്രായേണ മാനുഷാണാം മനോവൃത്തിഃ । സാമുദായികം ചാസിൽ കാൎയ്യമിദം । "യുദ്ധേ ജീവിതസംശയ" ഇതിവദ്ഭവദിഹ ച ഗതിരസ്മാകം । തസ്മാദസ്മാഭിരശേഷൈരപ്യേകചിത്തീഭൂയ കാചന മേളയിതവ്യാ മഹാപരിഷൽ । വികിരതി ഹി സകലയോഗക്ഷേമഫലമനവരതം സദാകല്പലതാ । "പുരുഷേ പുരുഷേ ഭിന്നം ദൃശ്യതേ ബുദ്ധിവൈഭവം" ഇതിശ്രുക്തിരപ്യസ്മാകമനുഭവസിദ്ധാ । ധ്രിയതേച പരിഷദൈവ നിഖിലം ഭുവനമിദം । ജലധിരിവാഗാധഃ സമസ്തരത്നാകരശ്ച നനു മാനുഷാണാം ബുദ്ധികദംബഃ । ത

ഭ്രാ സമ്മിളിതായാഞ്ച തസ്യാമതിനിപുണതരഃ പഞ്ചഷാംഗസ്ഥാപയിതവ്യഃ കശ്ചന വിശേഷസമുദായഃ । സ ച സമുദായസ്സുരസതരവാണീവിലാസശാലീ തത്രതത്ര ഗത്വാ സമസ്തവാസ്തവാവേദനപൂർവ്വകം സാകല്യേന സർവ്വേഷാമഭിപ്രായം വിജ്ഞായ പ്രത്യേകം സമ്മതിം ച സമ്പാദ്യ പ്രതിനിവർത്തതാം കതിപയദിവസൈഃ । തന്നിവർത്തനാനന്തരഞ്ച താദൃശാഭിപ്രായവിമർശനായ പുനരപി സഭാ കാരയിതവ്യാ । തസ്യാഞ്ച കർക്കശവിചാരമന്ദരേണ മഥിതാദഭിപ്രായജലധേരമൃതായമാനോയഃ സാരസ്സമുപലഭ്യേത സോയമേവാവശ്യമഖിലൈരപി ധരണീസുരവരശിരോമണിഭിശ്ശിരണീകരണീയ ഇത്യേവം യദി കശ്ചിന്നിശ്ചയഃ ക്രിയതേ തർഹി സോയമേവ രമണീയാ സരണിരിത്യസ്മദഭിപ്രായമിഹ കരുണാവരുണാലയമനസഃ സുധിയോ വിദാംകുർവ്വന്തു । സമാശ്രയന്തു ച നാന്യഃ കശ്ചിൽ സ്വാനർത്ഥപരമ്പരാപരിഹാരായ സമായാതീതി ദൃഢതരമനയാ സതതമുത്സാഹകല്പതരും । ത്യജന്തു ച സംശയവിഷദോഷദൂഷിതമുഖീം ബുദ്ധികുടുംബിനീം । വിതരതു ച കരുണാമനവരതമിഹ പരമകാരുണികോ ഭഗവാൻ ശിശിരകിരണശകലശേഖരോ ഭവാനീജാനിഃ । ഇത്യലം പല്ലവിതേന ।

കുറൂർ ദാമോദരൻനമ്പൂതിരിപ്പാട്.

---

ഇന്ത്യാചക്രവർത്തിയായ എഡ്വേർഡ് മഹാരാജാവുതിരുമനസ്സുകൊണ്ട് ഇക്കഴിഞ്ഞ മെയി ൬-ാംനു- രാത്രി ൧൧ മണി ൪൫ മിനിട്ടു സമയത്തു ചരമഗതിയെ പ്രാപിച്ചുവെന്നുള്ള ശോകവർത്തമാനം ഇന്ത്യാരാജ്യത്തെ മുഴുവൻ ദുഃഖസമുദ്രത്തിൽ നിമഗ്നമാക്കിയിരിക്കുന്നു. അവിടേക്കു പ്രായത്തക്ക സുഖക്കേടൊന്നും ഉണ്ടായിരുന്നില്ല. ബെയിരിട്സിലേക്കു യാത്രചെയ്തു മടങ്ങി എത്തിയതിന്നുശേഷം അല്പം ജലദോഷവും ശ്വാസോപരോധവും ഉണ്ടായിരുന്നു. അതു രണ്ടുദിവസംകൊണ്ടു വിഷമസ്ഥിതിയെ പ്രാപിച്ചു അചിന്തിതമായി തിരുമനസ്സിലെ ലോകാന്തരത്തേക്കു നയിപ്പിച്ചു. ദൈവഗതിയെ അതിക്രമിപ്പാൻ ആർക്കും കഴികയില്ലല്ലൊ. അവിടേക്കു ൬൮ വയസ്സുമാത്രമെ ആയിട്ടുണ്ടായിരുന്നുള്ളു. പ്രജാവത്സലനും ഉദാരശീലനുമായ അവിടുത്തെ വിയോഗം ഇത്ര വെട്ടെന്നുവരുമെന്നു ആരും വിചാരിച്ചിരുന്നില്ല. ഇനി അവിടുത്തെ സ്ഥാനത്തെ അലങ്കരിക്കുന്നതു നാലുകൊല്ലങ്ങൾക്കുമുമ്പ് ഇന്ത്യയെ സന്ദർശിച്ചു പ്രജകൾക്കു പ്രീതിഭാജനമായിതീർന്ന വെയിൽസ് രാജകുമാരനാണ്. അവിടേക്കു എല്ലാ വിജയങ്ങളുമുണ്ടാവാൻ ഈശ്വരൻ കടാക്ഷിക്കട്ടെ.

Registered No. M 809

# മംഗളോദയം


വരിസംഖ്യ

തപാൽക്കൂലി അടക്കം

ഒരുകൊല്ലത്തേക്ക മുൻകൂർ ക 2—8—0

ടി ആറുമാസത്തേക്ക ക 1—6—0

ഒറ്റപ്രതിക്ക ക 0—4—0

വി. പി. കമീഷൻ പുറമെ.

പരസ്യക്കൂലി.

വരി ഒന്നുക്ക ക 0—3—0

സ്ഥിരപരസ്യങ്ങൾക്ക പ്രത്യേകനിരക്ക നിശ്ചയിക്കപ്പെടും.

☞ വരിസംഖ്യ ബാക്കിവെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീർത്തു രശീതിവാങ്ങേണ്ടതാണ്.

മം. മാനേജർ.






☞ ഈ ലക്കത്തിൽ പതിവിലധികം ഒരുഭാഗങ്ങൾ ചേർത്തിരിക്കുന്നു.

# മംഗളോദയം.

പുസ്തകം ൭ } ൧൦൮൫ മിഥുനമാസം { ലക്കം ൮

വിഷയങ്ങൾ



ദേശമംഗലം അച്ചുക്കൂടത്തിലേയ്ക്കുവേണ്ടി
പ്രസിദ്ധപ്പെടുത്തുന്നത്:
കേരളകല്പദ്രുമം അച്ചുക്കൂടത്തിൽ അച്ചടിച്ചത്.

1085

# മംഗളോദയം

## ഗ്രന്ഥാവലി

പുസ്തകം ൨ } മിഥുനമാസം { ലക്കം വ്വ


### മംഗളം



നിർമ്മത്സരാശയമനീഹതയോടഹിംസാ-<br>
കർമ്മസ്ഥരാമൃഷികൾ മാത്രമറിഞ്ഞതായും<br>
ശർമ്മച്ചെടിക്കു നെടുതാം മുരടായുമുള്ള<br>
ധർമ്മത്തെ നമ്മൾ കുലദൈവതമാക്കിടേണം.

വള്ളത്തോൾ നാരായണമേനോൻ.

—oo:o:oo—

# ധർമ്മശാസ്ത്രം

ധർമ്മശാസ്ത്രം എന്നതിന്നു ധർമ്മത്തെ പ്രതിപാദിക്കുന്ന ശാസ്ത്രം എന്നർത്ഥമാകുന്നു. ധർമ്മമെന്നതു, വസ്തുസ്ഥിത്യാ വിധിപ്രകാരം ചെയ്യപ്പെടുന്ന കൃത്യത്തിന്റെ ഫലമാണെങ്കിലും കാര്യകാരണങ്ങളിൽ അഭേദകല്പനയെ അവലംബിച്ചുകൊണ്ടാണ് ഈ വിഷയത്തിലെ ലൌകികവ്യവഹാരം. അതുകൊണ്ട് ആ വക കൃത്യങ്ങളെയാണ് മിക്ക സ്ഥലങ്ങളിലും ധർമ്മശബ്ദം പ്രതിപാദിക്കുന്നതു്. 'ചോദനാലക്ഷണോർത്ഥോ ധർമ്മഃ' എന്നുള്ള ജൈമിനിസൂത്രത്തിൽനിന്ന് ഈ അർത്ഥം വ്യക്തമാകുന്നതാണ്. ധർമ്മം യാതൊന്നിനാൽ ഉപദേശിക്കപ്പെടുന്നുവോ അതാകുന്നു ധർമ്മത്തിന്റെ മൂലം. ദർശം, പൌർണ്ണമാസം, അഗ്നിഹോത്രം, ജ്യോതിഷ്ടോമം മുതലായിട്ടുള്ള ധർമ്മങ്ങൾ വേദത്താൽ ഉ



പദേശിക്കപ്പെടുന്നതിനാൽ വേദം തന്നെയാണ് ധർമ്മത്തിന്റെ മൂലം. ധർമ്മം പ്രായേണ പ്രത്യക്ഷാനുമാനങ്ങൾക്ക് അഗോചരമായതുകൊണ്ട് അതിന്റെ തത്ത്വം മനസ്സിലാക്കുവാൻ വൈദികമായ വിധിവചനമല്ലാതെ വേറെ ഗതിയില്ല. ഈ വിഷയത്തിൽ ജൈമിനിസൂത്രത്തിന്റെ ഭാഷ്യകാരനായ ശബരസ്വാമി ഇങ്ങിനെ അഭിപ്രായപ്പെടുന്നു:— 'ചോദന (വൈദികമായ വിധിവാക്യം) ഭൂതം, വർത്തമാനം, ഭാവി, സൂക്ഷ്മം, വ്യവഹിതം, വിപ്രകൃഷ്ടം എന്നിപ്രകാരമുള്ള അപ്രത്യക്ഷകാര്യങ്ങളെ അറിയിക്കുവാൻ ശക്തിയുള്ളതാണ്. മറെറാന്നിന്നും ഈ ശക്തിയില്ല.' ഇങ്ങിനെതന്നെ എല്ലാ ധർമ്മശാസ്ത്രജ്ഞന്മാരും ധർമ്മത്തിന്റെ മൂലപ്രമാണം വേദമാണെന്നു സിദ്ധാന്തിക്കുന്നു. ശരിയായ ധർമ്മാനുഷ്ഠാനംകൊണ്ടു മനുഷ്യവർഗ്ഗത്തിന്റെ ബാഹ്യാന്തരചേഷ്ടകൾ ക്രമപ്പെടുകയും, ആവഴിക്കു ധർമ്മ്യമായ വിധത്തിൽ ജീവിതത്തെ നയിക്കുവാൻ കഴിയുകയും ചെയ്യുന്നു. അതിനാൽ ധർമ്മശാസ്ത്രത്തിന്റെ ഉദ്ദേശ്യം മനുഷ്യരെ ധർമ്മമാർഗ്ഗത്തിൽക്കൂടെ നടത്തുകയാകുന്നു. വേദത്തിലെ ധർമ്മവിധികൾ ഈ ഉദ്ദേശ്യത്തെ ക്രമമായി നിർവ്വഹിക്കുന്നവയാകയാൽ വേദമാണ് നമ്മുടെ ധർമ്മത്തിന്റെ മൂലപ്രമാണം.

ധർമ്മമൂലം വേദമാണെങ്കിലും വേദവിധികളെക്കൊണ്ടുമാത്രം ഇപ്പോഴത്തെ ധർമ്മാനുഷ്ഠാനത്തിന്നു പൂർത്തി വരുന്നില്ല. കല്പസൂത്രങ്ങളും, സംഹിതകളും, പുരാണങ്ങളും, ഇതിഹാസങ്ങളും മററും ഇല്ലാതിരുന്ന ആദ്യകാലങ്ങളിൽ ധാർമ്മികന്മാർക്ക് വേദത്തെ മാത്രമേ ആലോചിക്കേണ്ടിയിരുന്നുള്ളു. കാലക്രമേണ വേദത്തിന്റെ ഓരോ ശാഖകളിൽ അതിസൂക്ഷ്മമായി നിക്ഷേപിക്കപ്പെട്ടിരിക്കുന്ന ധർമ്മതത്ത്വങ്ങളെ ശരിയായി മനസ്സിലാക്കുവാൻ പ്രയാസമായിത്തുടങ്ങി. അപ്പോഴാണ് ധർമ്മശാസ്ത്രഗ്രന്ഥങ്ങളുടെ സംഖ്യ വർദ്ധിച്ചു തുടങ്ങിയത്. സൂത്രകാരനായ ജൈമിനിമഹർഷിയുടെ കാലത്തുതന്നെ കല്പസൂത്രസംഹിത മുതലായ ചില ധർമ്മശാസ്ത്രഗ്രന്ഥങ്ങൾ ഉണ്ടായിരുന്നു. ആ വക ധർമ്മശാസ്ത്രകാരന്മാർ ഭിന്നഭിന്നങ്ങളായ ധർമ്മങ്ങളെ ഉപദേശിക്കുകയും ചെയ്തിരുന്നു. ഈ ഭിന്നഭിന്നത്വം നിമിത്തം ശരിയായ ധർമ്മമാർഗ്ഗം അസ്പഷ്ടമായി പോയതിനാൽ സന്ദിഗ്ദ്ധവിഷയങ്ങളെ വിമർശിപ്പാനായി പൂർവ്വമീമാംസ എന്ന ധർമ്മശാസ്ത്രഗ്രന്ഥം നിർമ്മിക്കപ്പെട്ടു. അന്നുമുതൽക്ക് ആ മഹാഗ്രന്ഥത്തിന്നു പ്രാമാണ്യം സിദ്ധിച്ചു.

ജൈമിനിയുടെ മതം അതിസൂക്ഷ്മങ്ങളായ സൂത്രങ്ങളുടെ ഇട

യിൽ അന്തർഭവിച്ചു കിടക്കുന്നതിനാൽ അവയുടെ മർമ്മം വെളിപ്പെടുത്തുവാനായി ജൈമിനിസൂത്രത്തിന്ന് ഉപവർഷാചാര്യരുടെ വകയായിട്ടൊരു വൃത്തിയും, ശബരസ്വാമിയുടെ ഭാഷ്യവും ആവിർഭവിച്ചു. പിന്നെ കുമാരിലഭട്ടന്റെ വാർത്തികവും, പാർത്ഥസാരഥിമിശ്രരുടെ ശാസ്ത്രദീപികയും, ന്യായരത്നമാലയും മററുമായി അനേകം ഗ്രന്ഥങ്ങൾ ആ ആവശ്യത്തിന്നായിട്ടുതന്നെ ഉണ്ടായിത്തീൎന്നു. ഈ ഗ്രന്ഥങ്ങളെല്ലാം പ്രചാരത്തിലെത്തിയപ്പോഴയ്ക്കു ജൈമിനിയുടെ അഭിപ്രായങ്ങൾ വെളിപ്പെടേണ്ടതിന്നു പകരം മുമ്പേത്തേക്കാളധികം അസ്പഷ്ടങ്ങളായിത്തീരുകയാണുണ്ടായതു്. കല്പസൂത്രങ്ങൾ പൌരുഷേയങ്ങളാകയാൽ അവയ്ക്കു വേദമൂലകമായിട്ടല്ലാതെപ്രാമാണ്യമില്ലെന്നും, വേദവിരുദ്ധമായിട്ടുള്ള കല്പസൂത്രസിദ്ധാന്തങ്ങൾ പ്രമാണങ്ങളല്ലെന്നും ജൈമിനി വ്യവസ്ഥപ്പെടുത്തി. വേദവിരുദ്ധങ്ങളായ ധർമ്മങ്ങളെക്കൂടി സ്വകപോലകല്പിതമായി വിധിയ്ക്കുന്ന കല്പസൂത്രംനിമിത്തം വൈദികകാലാനന്തരജന്മാരായ ധാർമ്മികന്മാൎക്കു ധർമ്മാനുഷ്ഠാനം വളരെ ക്ലേശസാദ്ധ്യമായിത്തീൎന്നു.

കല്പസൂത്രത്തിന്നും പിന്നീടാണ് മന്വാദിസ്മൃതികളുടെ ആവിർഭാവമുണ്ടായിട്ടുള്ളതു്. സ്മൃതിനിർമ്മാണത്തിന്റെ പ്രയോജനത്തെപ്പററി ശാസ്ത്രദീപികയിൽ ഇങ്ങിനെ പറഞ്ഞു കാണുന്നു:—'വേദം അനേകം ശാഖകളായി ഭേദിച്ചിരിയ്ക്കുന്നതുകൊണ്ടു വേദവിഹിതങ്ങളായ ധർമ്മങ്ങൾ ഓരോ ശാഖകളിൽ ചിന്നിച്ചിതറിക്കിടക്കുന്നു. അതിൽ ഒരു ശാഖയെ അഭ്യസിയ്ക്കുന്ന ആൾക്കു മററു ശാഖകളിലുള്ള ധർമ്മങ്ങളെ അറിവാൻ കഴിയുന്നില്ല. സ്മൃതിയാകട്ടേ എല്ലാ ശാഖകളിലുമുള്ള ധർമ്മങ്ങളെ പെറുക്കിയെടുത്ത് ഒരുക്കൂട്ടി കൊടുക്കുന്നതിനാൽ മന്ദബുദ്ധികളായിട്ടുള്ളവൎക്കു കൂടി അതുകൊണ്ടു ധർമ്മങ്ങൾ സുഗ്രഹങ്ങളായിത്തീരുന്നു.' ഇതിൽനിന്നു മനസ്സിലാകുന്നതു, വേദവിഹിതങ്ങളായ ധർമ്മങ്ങളെ വിശദീകരിയ്ക്കുക മാത്രമാണ് സ്മൃതികർത്താക്കന്മാർ ചെയ്തിട്ടുള്ളതെന്നാണല്ലോ. അങ്ങിനെയാണെങ്കിൽ സ്മൃതികളുടെ പ്രാമാണ്യത്തെപ്പററി ശങ്കിപ്പാനില്ലായിരുന്നു. എന്നാൽ സ്മൃതികളെ പരിശോധിയ്ക്കുമ്പോൾ വേദങ്ങളിലില്ലാത്ത അനേകം ധർമ്മങ്ങളെ സ്മൃതികാരന്മാർ വിധിച്ചിട്ടുള്ളതായിക്കാണാം. കല്പസൂത്രങ്ങൾക്കു പിന്നീടുണ്ടായ സ്മൃതികളുടെ കർത്താക്കന്മാർ കല്പനാശക്തിയിൽ കല്പസൂത്രകാരന്മാരിൽനിന്നും ഒരു പടി കവിഞ്ഞു നില്ക്കുന്നവരാണ്. അതിനാൽ സ്മൃതികളുടെ പ്രാമാണ്യത്തേയും മീമാംസകന്മാൎക്കു വിമർശിയ്ക്കേണ്ടതായി വന്നു.

അഷ്ടകാശ്രാദ്ധത്തിന്റെ അനുഷ്ഠാനം സ്മൃതിയിൽ വിധിയ്ക്കുന്നുണ്ട്; വേദത്തിൽ അതു കാണുന്നതുമില്ല. അതിനാൽ അഷ്ടകാശ്രാദ്ധവിധായകമായ സ്മൃതിയ്ക്കു പ്രാമാണ്യമുണ്ടോ ഇല്ലയോ? ഈ ചോദ്യത്തെ പര്യാലോചിച്ചിട്ടുള്ള ജൈമിനിയുടെ അഭിപ്രായം, അഷ്ടകാശ്രാദ്ധവിധായകമായ വേദവചനം പ്രത്യക്ഷത്തിൽ കാണുന്നില്ലെങ്കിലും ഉപനയനാദ്ധ്യയനാദിസ്മൃതികൾക്കു വേദമൂലകത്വമുള്ളതുകൊണ്ട് അഷ്ടകാശ്രാദ്ധവും വേദമൂലകമാണെന്നനുമിയ്ക്കാമെന്നും, അതിനാൽ ആ സ്മൃതി പ്രമാണമാണെന്നുമാകുന്നു. ജൈമിനീയസൂത്രം നോക്കുക:—"അപി വാ കർത്തൃസാമാന്യാൽ പ്രമാണമനുമാനം സ്യാൽ". ഈ അംശത്തിൽ ഭാഷ്യകാരൻ അഭിപ്രായപ്പെടുന്നതു, സ്മൃത്യുക്തങ്ങളായ ധർമ്മങ്ങൾക്കു പ്രത്യക്ഷത്തിൽ ഫലം കാണുന്നുണ്ടെങ്കിൽ അതുകൊണ്ടുതന്നെ അവയ്ക്കു പ്രാമാണ്യമുണ്ടെന്നും, പ്രത്യക്ഷഫലം കാണാത്ത പക്ഷം ശ്രുതിവചനത്തെ അനുമിയ്ക്കുവാനേ നിവൃത്തിയുള്ളുവെന്നും ആകുന്നു.

സ്മൃതികാരന്മാർ കാലസ്ഥിതിയ്ക്കനുസരിച്ചു ലോകരക്ഷയ്ക്കുപകരിയ്ക്കുന്ന ചില ധർമ്മങ്ങളെ സ്വയമായി വിധിയ്ക്കുകയും, അന്നത്തെ ലോകസ്ഥിതിയ്ക്കു ദോഷാവഹങ്ങളായ ധർമ്മങ്ങളെ നിഷേധിയ്ക്കുകയും ചെയ്തിട്ടുണ്ട്.

'സമുദ്രയാത്രാസ്വീകാരഃ കമണ്ഡലുവിധാരണം
ദ്വിജാനാമസവർണ്ണാസു കന്യാസൂപയമസ്തഥാ
ദേവരേണ സുതോൽപത്തിർമ്മധുപർക്കേ പശോർവ്വധഃ
.............................................................
ഇമാൻ ധർമ്മാൻ കലിയുഗേ വർജ്ജ്യാനാഹുർമ്മനീഷിണഃ.'

എന്നു ബൃഹന്നാരദീയത്തിലും,

'ദീർഘകാലം ബ്രഹ്മചര്യം ധാരണഞ്ച കമണ്ഡലോഃ
.............................................................
ഏതാനി ലോകഗുപ്ത്യർത്ഥം കലേരാദൌ മഹാത്മഭിഃ
നിവർത്തിതാനി കർമ്മാണി വ്യവസ്ഥാപൂർവ്വകം ബുധൈഃ'

എന്ന് ആദിത്യപുരാണത്തിലും കാണുന്നതുകൊണ്ടു, വേദോക്തങ്ങളല്ലാതെ കേവലസ്മൃതിമൂലകങ്ങളായ ധർമ്മങ്ങൾക്കു കാലസ്ഥിതിയ്ക്കനുസരിച്ചു കൂട്ടലും കുറയ്ക്കലും ചെയ്യുന്നതിന്നു വിരോധമില്ലെന്നു സിദ്ധിയ്ക്കുന്നു.

സ്മൃതികളുടെ പ്രാമാണ്യാപ്രാമാണ്യവിചാരം ഇനിയും കഴിഞ്ഞിട്ടില്ല. ഒരേ കാര്യത്തിൽത്തന്നെ വേദത്തിൽ ഒരു പ്രകാരവും സ്മൃതിയിൽ മ

ററൊരു പ്രകാരവും കാണുന്നതായാൽ ഏതിന്നാണ് പ്രാമാണ്യമുള്ളതു്? ജ്യോതിഷ്ടോമത്തിൽ സദസ്സ് എന്നു പേരായ മണ്ഡപത്തിൻെറ മദ്ധ്യത്തിൽ ഉദുംബരവൃക്ഷത്തിൻെറ ഒരു കൊമ്പു നാട്ടേണ്ടതുണ്ടു്. അതിനെ വസ്ത്രംകൊണ്ടു ചുറേറണമെന്നു സ്മൃതി പറയുന്നു. വേദത്തിലാകട്ടേ അതിനെ തൊട്ടുംകൊണ്ട് എന്തോ ഒന്നു ജപിക്കേണമെന്നു വിധിച്ചിരിക്കുന്നു. മുഴവൻ ചുററുന്നതായാൽ തൊടുന്നതെങ്ങിനേ? ഇവിടെ ശ്രുതിസ്മൃതികൾക്കു വിരോധമില്ലയോ? പിന്നെ ഒരേടത്തു, പുത്രനുണ്ടായാൽ കൃഷ്ണകേശനായി്പിതാവ് അഗ്ന്യാധാനം ചെയ്യേണമെന്നു വേദം; നാല്പത്തെട്ടു വയസ്സുവരെ ബ്രഹ്മചര്യം ചെയ്യേണമെന്നു സ്മൃതി; നാല്പത്തെട്ടു വയസ്സുവരെ ബ്രഹ്മചര്യം വേണമെങ്കിൽ വിവാഹവും പുത്രോൽപാദനവും കഴിഞ്ഞ് അഗ്ന്യാധാനകാലമാവുന്നതുവരെ കേശം കറുക്കാതിരിക്കുന്നതെങ്ങിനെ എന്നു സംശയം. ഇനി ഒരു ദിക്കിൽ, 'ക്രീതരാജക'ൻെറ അന്നം ഭക്ഷിച്ചുകൂടെന്നു ശ്രുതി ശാസിക്കുന്നു. അഗ്നീഷോമീയത്തിന്നു യജമാനൻെറ ഗൃഹത്തിൽ ഭക്ഷണം കഴിക്കേണമെന്നു സ്മൃതി സിദ്ധാന്തിക്കുന്നു. ഇവരിങ്ങിനെ വേണമെന്നും വേണ്ടെന്നും വാദിക്കുന്നതായാൽ ഭക്ഷിക്കേണമോ വേണ്ടയോ? ഇപ്രകാരം പരസ്പരവിരുദ്ധങ്ങളായ ശ്രുതിസ്മൃതികൾ ഇനിയും ധാരാളമുണ്ടു്. ഇങ്ങിനെയുള്ള ഘട്ടങ്ങളിൽ ഏതിനെയാണ് പ്രമാണീകരിക്കേണ്ടതെന്നുള്ള കാര്യത്തിൽ സ്മൃതി അപ്രമാണമാണെന്നാണ് സൂത്രകാരൻേറയും ഭാഷ്യകർത്താവിൻേറയും സിദ്ധാന്തം. ഭാഷ്യകാരൻ സ്മൃതികളുടെ അപ്രാമാണ്യത്തെ സ്ഥാപിക്കുന്ന സന്ദർഭത്തിൽ ഈ വക സ്മൃതികളുടെ ആഗമത്തെപ്പററി ഇങ്ങിനെ പറയുന്നു:— 'ഉദുംബരവൃക്ഷത്തിൻെറ ശാഖയിൽ ചുററുന്ന വസ്ത്രം എടുപ്പാനവകാശപ്പെട്ടവർ ലോഭംനിമിത്തം മുഴവൻ ചുററിപ്പോയി. അതാണ് സ്മൃതിയിൽ മുഴവൻ ചുറേറണമെന്നു പറഞ്ഞിട്ടുള്ളതിൻെറ മൂലം. ബുഭുക്ഷകൊണ്ടു ചിലർ ക്രീതരാജകൻെറ അന്നം ഭക്ഷിച്ചതിനാൽ തദ്വിധായകമായ സ്മൃതി ഉണ്ടായിത്തീൎന്നു. നപുംസകത്വമുണ്ടായിരുന്നതിനെ മറച്ചുവെച്ചുകൊണ്ടു ചിലർ നാല്പത്തെട്ടു കൊല്ലം ബ്രഹ്മചര്യം ദീക്ഷിച്ചിരുന്നു. എന്തോ കാരണത്താൽ ഒരാൾക്കു നാല്പത്തെട്ടു വയസ്സുവരെ നപുംസകത്വം (പ്രജോൽപാദനാശക്തി) വന്നുപോയതിനാൽ അവൻ അത്രയുംകാലം അഗത്യാ ബ്രഹ്മചര്യം അനുഷ്ഠിച്ചു. അതിനാലാണ് നാല്പത്തെട്ടുകൊല്ലം വേദബ്രഹ്മചര്യം വേണമെന്നുള്ള സ്മൃതിയുണ്ടായതു്.' ഇത്രയും പറഞ്ഞതുകൊണ്ടു വേദവചനവിരുദ്ധങ്ങളായ സ്മൃതികൾക്കു് ഒരു വിധത്തിലും പ്രാ

മാണ്യമില്ലെന്നു സിദ്ധിയ്ക്കുന്നു. ഭാഷ്യകാരന്റെ പക്ഷപ്രകാരം വേദമൂലകത്വമില്ലാത്ത സ്മൃതികൾ ലോഭമൂലകങ്ങളാകുന്നതുകൊണ്ടും മററും അശ്രദ്ധേയങ്ങളാകുന്നപക്ഷം, പല സ്മൃതികളിലും കാണുന്ന പക്ഷപാതങ്ങൾക്ക് എത്രത്തോളം പ്രാമാണ്യമുണ്ടെന്നു പറയേണ്ടതില്ലല്ലോ.

വേദത്തിൽനിന്നോ സ്മൃതികളിൽനിന്നോ യാതൊരു മൂലവും കണ്ടുകിട്ടാത്തവിധത്തിൽ ആചാരഭേദേനയും ദേശഭേദേനയും ഓരോരോ ധൎമ്മങ്ങൾ നടപ്പിലായിട്ടുണ്ട്. അവയുടെ പ്രാമാണ്യത്തിന്നും കീഴ്പോട്ടു കീഴ്പോട്ടു ശക്തി കുറയുന്നു. സ്മൃതിമൂലകമല്ലാത്ത ഒരാചാരത്തിന്റെ പ്രാമാണ്യം വേദമൂലകമല്ലാത്ത സ്മൃതിയുടെ പ്രാമാണ്യംപോലെ ശിഥിലമാകുന്നു. ശ്രുതി, സ്മൃതി, സദാചാരം എന്നിങ്ങിനെയാണ് ധൎമ്മമൂലങ്ങളെ പരിഗണിച്ചിട്ടുള്ളത്. വേദവിരുദ്ധമായ സ്മൃതിയും, സ്മൃതിവിരുദ്ധമായ ആചാരവും പ്രാമാണ്യമില്ലാത്തവയാകുന്നു.

ഇതുകൊണ്ടു, വേദവിരുദ്ധങ്ങളല്ലാത്ത സ്മൃതിവിധികൾ ഓരോ കാലത്തിലെ ലോകരക്ഷയ്ക്കുവേണ്ടി നിൎമ്മിച്ചിട്ടുള്ളവയാണെന്നും, അവയുടെ പ്രാമാണ്യം ജനസമുദായത്തിന്റേയും കാലത്തിന്റേയും സ്ഥിതിഭേദത്തെ അനുസരിച്ചാണ് വ്യവസ്ഥപ്പെട്ടിരിയ്ക്കുന്നതെന്നും, ഇതു തന്നെയാണ് കുലദേശാദ്യാചാരങ്ങളുടേയും മാൎഗ്ഗമെന്നും പൎയ്യവസിയ്ക്കുന്നു.

ഇത്രയും പറഞ്ഞതുകൊണ്ടു, ലോകസ്ഥിതിസാധകങ്ങളായ ധൎമ്മശാസ്ത്രങ്ങളിൽ അതാതു കാലത്തെ ലോകരക്ഷയ്ക്കുപയുക്തങ്ങളായ അനേകം മാററങ്ങൾ പ്രാചീനന്മാരാൽത്തന്നെ ചെയ്യപ്പെട്ടിട്ടുണ്ടെന്നും, അങ്ങിനെ ചെയ്യാതിരുന്നാൽ ലോകസ്ഥിതി എന്ന ധൎമ്മശാസ്ത്രപ്രയോജനം സാധിയ്ക്കുന്നതല്ലെന്നും സിദ്ധിച്ചുവല്ലോ. പണ്ടുകാലങ്ങളിൽ നടപ്പുണ്ടായിരുന്ന ധൎമ്മങ്ങളെ ഇടക്കാലത്തു മാററിയതായിക്കാണുന്നുണ്ടെന്നു വെച്ച് ഇപ്പോൾ അവയെ അനുഷ്ഠിയ്ക്കരുതെന്നോ, ഇപ്പോൾ ഉള്ളവയെത്തന്നെ എന്നും ഒരേവിധത്തിൽ അനുഷ്ഠിയ്ക്കേണമെന്നോ ഇല്ല. ഇപ്പോഴത്തെ ലോകസ്ഥിതിയ്ക്കു പ്രതിബന്ധകങ്ങളായവയെ വൎജ്ജിയ്ക്കുന്നതിന്നാകട്ടെ, അനുരൂപങ്ങളായവയെ സ്വീകരിയ്ക്കുന്നതിന്നാകട്ടെ ധൎമ്മശാസ്ത്രപ്രകാരം യാതൊരുവിധത്തിലും ശങ്കിയ്ക്കുവാനില്ല. എന്നാൽ വേദവചനത്തിന്നു വിരോധമായിട്ടു വല്ല പരിവൎത്തനങ്ങളും ചെയ്യുന്നതായാൽ അതുമാത്രം അയുക്തമാകുന്നു. വേദവചനങ്ങൾക്കു വിരോധമായി ധൎമ്മപരിഷ്കാരം ചെയ്യേണ്ട സന്ദൎഭം നേരിടുന്നതുതന്നെ സംശയമാണ്. വേദതത്വങ്ങളെ ഒരു വിധത്തിലും സ്പൎശിയ്ക്കാതെ വെറുംലോഭമൂലകമായ

ട്ടോ മറ്റോ ചില അർവ്വാചീനന്മാരാൽ നിർമ്മിയ്ക്കപ്പെട്ടിട്ടുള്ള വാക്യങ്ങളി ലും, കഴകം മുഴുത്ത് ഊരാണ്മയാവുന്നതുപോലെ ആചാരം പോയി സ്മൃതിയായി അവതരിച്ചിട്ടുള്ള നടവടികളിലും വാസ്തവമായ ധർമ്മശാസ്ത്രത്തിന്റെ നിഴലുപോലും വ്യാപിച്ചിട്ടില്ല. ഒരാളുടേയോ ഒരു കുടുംബക്കാരുടേയോ പ്രത്യേകസൌകര്യത്തിന്നുവേണ്ടി ചെയ്തിരുന്ന ഒരു നടവടി കാലാന്തരത്തിൽ ഒരു നാട്ടാചാരമായി മാറുന്നു. പിന്നേയും കുറെ കാലം ചെല്ലുമ്പോൾ അതുതന്നെ സ്മൃതിയായി പരിണമിയ്ക്കുന്നു. ഇങ്ങിനെ ഉണ്ടായിട്ടുള്ള ആചാരങ്ങളിലും സ്മൃതികളിലും കാണുന്ന പക്ഷപാതങ്ങളെ വേദവിധിയാണെന്നു തെറ്റിദ്ധരിച്ച് അവയിലെ സിദ്ധാന്തങ്ങളെ ചകാരതുകാരങ്ങളുടെ സഹായംകൊണ്ടു സമർത്ഥിച്ചു ബുദ്ധിമുട്ടേണ്ടുന്ന ആവശ്യമില്ല. ധർമ്മമൂലങ്ങളായ ശാസ്ത്രങ്ങളെ പരിശോധിച്ചു യുക്തിതർക്കങ്ങളുടെ സഹായത്തോടുകൂടിയ സിദ്ധാന്തം കണ്ടു പിടിച്ചിട്ടു വേണം ധർമ്മത്തെ അനുഷ്ഠിയ്ക്കുവാൻ. അല്ലാത്തപക്ഷം വരുന്ന ഭവിഷ്യത്തിനെപ്പറ്റി ഭാഷ്യകാരൻതന്നെ അഭിപ്രായപ്പെടുന്നതു നോക്കുക:— 'ചിലർ ഒന്നിനെ ധർമ്മമാണെന്നു പറയുന്നു; മററു ചിലർ മറെറാന്നിനെ ധർമ്മമാണെന്നു പറയുന്നു. അതാലോചിയ്ക്കാതെ ഒന്നിനെ മാത്രം സ്വീകരിച്ചു നടക്കുന്നവൻ അനർത്ഥത്തിൽപ്പെട്ടു കഴങ്ങുന്നതാണ്.'

കെ. വി. എം.

# മലയാളവും ബുദ്ധമതവും

— ० —

ഒരു രാജ്യത്തിന്റെ ചരിത്രത്തെപ്പറ്റി ചിന്തിയ്ക്കുന്ന സന്ദർഭത്തിൽ മതത്തിന്റെ പര്യാലോചന ഒഴിച്ചുകൂടാത്ത ഒരംഗമാകുന്നു. മനുഷ്യരുടെ സമുദായനടവടികളിലും വിശ്വാസങ്ങളിലും തത്സാധകങ്ങളായ കർമ്മങ്ങളിലും അടിസ്ഥാനമായി നില്ക്കുന്നതു മതമാകയാൽ ഒരു ജനസമുദായത്തെപ്പററി അറി



വാനുള്ള പ്രധാനസാംഗതികളിൽ മിക്കതും അവരുടെ മതത്തെപ്പര്യാ

ലോചിയ്ക്കുന്നതിൽനിന്നു വെളിപ്പെടുന്നതാണ്. ഒരേ രാജ്യത്തിലെ ജനങ്ങളിൽത്തന്നെ കാലഭേദംകൊണ്ടും ജ്ഞാനഭേദംകൊണ്ടും അതാതുകാലത്തെ രാജാക്കന്മാരുടേയും ആചാര്യന്മാരുടേയും പ്രവൃത്തികൾക്കനുസരിച്ച് ഓരോ കാലങ്ങളിൽ ഓരോ മതങ്ങൾ പ്രചാരത്തിൽ വന്നിട്ടുണ്ടായിരിയ്ക്കും. ഇന്നത്തെ ദൃഷ്ടിയിൽ അസംഭാവ്യങ്ങളായിക്കാണാവുന്ന പലേ മാററങ്ങളും കാലപരിവർത്തനത്തിൽ ജനസമുദായത്തിന്നു തട്ടീട്ടുണ്ടെങ്കിൽ ആ വക മിക്ക മാററങ്ങൾക്കും പ്രധാനകാരണം മതവിശ്വാസമായിരിയ്ക്കുമെന്ന് ഏതു ചരിത്രം നോക്കിയാലും അറിയാവുന്നതാണ്.

മലയാളത്തിലെ പ്രാചീനജനങ്ങൾ ഭൂമി, ജലം, സൂര്യൻ മുതലായ പ്രകൃതിതത്വങ്ങളെ ഉപാസിച്ചിരുന്നതിനിപ്പുറം, കാടുകളിലും മററുമുള്ള അരയാൽ മുതലായ ഉത്തമവൃക്ഷങ്ങളേയും, അവയിൽ സ്ഥിതി ചെയ്യുന്നതായി വിശ്വസിയ്ക്കപ്പെട്ടിരുന്ന വനദേവതാവിശേഷങ്ങളേയും, സർപ്പം മുതലായ ഉഗ്രജന്തുക്കളേയും യോഗക്ഷേമരക്ഷയ്ക്കുവേണ്ടി ഉപാസിച്ചിരുന്നുവെന്നുള്ളതിന്ന് ഇന്നും പരമ്പരയായി നടന്നുവരുന്ന ആൽപ്രദക്ഷിണം, പാന, പാലുംവെള്ളരി, കളംപാട്ട്, സർപ്പബലി മുതലായവ തക്ക ലക്ഷ്യങ്ങളാണല്ലോ. ഇടക്കാലത്തു മുമ്പും പിമ്പുമായി മലയാളത്തിൽ വന്നു കൂടിയവരായ നമ്പൂതിരി, നായർ മുതലായ ഇപ്പോഴത്തെ മലയാളികളുടെ പൂർവ്വന്മാർ മലയാളം കീഴടക്കിയതിന്റെ ശേഷം പൂർവ്വനിവാസികളെ രഞ്ജിപ്പിയ്ക്കുന്നതിന്നു വേണ്ടിയോ മററു വല്ല ഉദ്ദേശ്യത്തിന്മേലോ അവരുടെ ആചാരങ്ങളെ സ്വീകരിയ്ക്കുയും മതത്തെ ആര്യമതത്തോടു കൂട്ടിച്ചേർത്തു പരിഷ്കരിയ്ക്കുകയും ചെയ്തതായിട്ട് അനേകം ലക്ഷ്യങ്ങളുണ്ട്. നമ്പൂതിരിമാരുടെ രാജ്യഭരണകാലം, അല്ലെങ്കിൽ ഗ്രാമഭരണകാലം ഇങ്ങിനെ പരിഷ്കൃതമായ ഒരാര്യമതത്തെ അവലംബിച്ചിട്ടാണ് ജനസമുദായങ്ങളെ രക്ഷിച്ചുപോന്നത്. കുറച്ചു കഴിഞ്ഞപ്പോൾ കാലം ആ അവസ്ഥയിൽനിന്നു വ്യത്യാസപ്പെട്ടു. ഇന്ത്യയിലെന്നു മാത്രമല്ല ചീന, ജാപ്പാൻ, സിലോൺ മുതലായ അന്യരാജ്യങ്ങളിലും കൂടി പടൎന്നു പിടിച്ചിരുന്ന ബുദ്ധമതം അക്കാലത്തു മലയാളത്തിലും വ്യാപിയ്ക്കാതിരുന്നില്ല. പക്ഷേ ബുദ്ധമതത്തിന്റെ ഒരു വകഭേദമായ ജിനമതമാണ് മലയാളികളെ അധികം വശീകരിച്ചത്. ജിനമതാചാര്യന്മാരായ പലരും കടൽവഴിയ്ക്കും കരവഴിയ്ക്കും മലയാളത്തിൽ വന്നു പ്രസംഗം നടത്തി സ്വമതത്തെ സ്ഥാപിച്ചിട്ടുണ്ട്. അക്കാലത്തു തെക്കൻകൊല്ലം ജിനമതക്കാരുടെ ഒരു പ്രധാനസ്ഥലമായിരുന്നു. ആ നാടു വാണിരുന്ന ഒരു സാമന്തരാജാവ്,

ജിനമതത്തിൽ പ്രവേശിച്ചു ജയസിംഹൻ എന്ന പേരും എടുത്തു വളരെ ധമ്മനിഷ്ഠയോടുകൂടി രാജ്യഭാരം ചെയ്തു. അദ്ദേഹത്തിൻെറ പേരിന്മേലാണ് ആ നാടു ജേശിംഗനാടായിത്തീന്നതു്. ആ സ്ഥലങ്ങളിൽ കാട്ടിലും മേട്ടിലും കായൽനടുക്കും മററുമായി പലേ ബുദ്ധവിഗ്രഹങ്ങളും കണ്ടുകിട്ടീട്ടുണ്ടു്. കരുമാടിക്കുട്ടൻ എന്ന പ്രസിദ്ധിയോടുകൂടി അമ്പലപ്പുഴക്കടുത്ത പുഴയിൽ കാണുന്ന പ്രസിദ്ധപ്പെട്ട ശിലാമൂത്തിയും, അരിപ്പാട്ടമ്പലത്തിന്നടുത്തു കാണുന്ന ശിലാവിഗ്രഹവും, വിശാഖംതിരുനാൾ മഹാരാജാവിനു നായാട്ടിൽ കിട്ടിയവയും തിരുവനന്തപുരത്തു കാഴ്ചബങ്കളാവിൽ വെച്ചിട്ടുള്ളവയുമായ മററു ചില ബുദ്ധവിഗ്രഹങ്ങളും കേരളത്തിലെ ബുദ്ധമതപ്രചാരത്തിൻെറ സൂചകങ്ങളാകുന്നു.

ദേശാന്തരങ്ങളിൽ നിന്നു കേരളത്തിൽ കടന്നു കൂടിയ ജൈനന്മാർ വിദ്യാഭ്യാസവിഷയത്തിൽ പലേ സഹായങ്ങളും മലയാളികൾക്കു ചെയ്തിട്ടുണ്ടു്. ജിനമതക്കാരുടെ ഉത്തമഗ്രന്ഥങ്ങൾക്കു മലയാളത്തിൽ പ്രത്യേകിച്ചൊരു പ്രചാരവും പ്രാശസ്ത്യവും സിദ്ധിച്ചതായിക്കാണുന്നുണ്ടു്. വാഗ്ഭടാചാൎയ്യരുടെ അഷ്ടാംഗഹൃദയം, അഷ്ടാംഗസംഗ്രഹം മുതലായ വൈദ്യഗ്രന്ഥങ്ങൾ മലയാളത്തിലെ വൈദ്യന്മാൎക്കു വേദംപോലെ പ്രമാണമായി പരിണമിച്ചിരിക്കുന്നു. അമരസിംഹൻെറ നാമലിംഗാനുശാസനം, അഥവാ അമരകോശം പഠിക്കാതെ ഒരു മലയാളിക്കുട്ടിപോലും അക്ഷരജ്ഞാനമുള്ളവനായിത്തീൎന്നിട്ടുണ്ടോ എന്നു സംശയമാണു്. ശ്രീഹഷദേവൻെറ കൃതിയായ നാഗാനന്ദനാടകം മലയാളത്തിലെ പ്രധാനക്ഷേത്രങ്ങളിൽ ദേവോപാസനക്കു ഒരു സാധനവും നാട്യവിദ്യോപജീവികളായ ചാക്യാന്മാൎക്കു പ്രാഗത്ഭ്യപ്രകടനവിഷയവുമായിത്തീൎന്നിരിക്കുന്നു. 'പറക്കുംകൂത്തു' മുതലായ അത്ഭുതാഭിനയസമ്പ്രദായങ്ങൾ നാഗാനന്ദത്തെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടാണല്ലോ പരിഷ്കരിച്ചിട്ടുള്ളതു്. ഇത്രയും പ്രചാരവും പ്രശസ്തിയും സിദ്ധിച്ചിട്ടുള്ള ബുദ്ധമതഗ്രന്ഥങ്ങൾക്കു ഹിന്തുമതാചാരനിഷ്ഠയുള്ള ബ്രാഹ്മണർ ഒരു ഭ്രഷ്ടു കല്പിച്ചിട്ടില്ലെന്നില്ല. പുണ്യദിവസമായ ഏകാദശിനാൾ ഈ വക ഗ്രന്ഥങ്ങളെ വജ്ജിപ്പാൻ വിധിച്ചിട്ടുണ്ടു്. ആ വിധി ഇന്നും നടന്നുവരുന്നു. അച്ചടിച്ച പുസ്തകം വില്ക്കുന്ന സമ്പ്രദായം തുടങ്ങുന്നതിന്നു എത്രയോ മുമ്പ് ഉത്തരദേശീയരുടെ ഗ്രന്ഥങ്ങൾക്കു മലയാളത്തിൽ പ്രചാരം ആദ്യമായി സിദ്ധിച്ചിട്ടുള്ള ഈ ബൌദ്ധഗ്രന്ഥങ്ങൾക്കല്ലാതെ മറെറാന്നിന്നുമല്ല.

ഇപ്രകാരം അന്യരാജ്യങ്ങളിലെന്നപോലെ മലയാളത്തിലും പ

ടന്നുപിടിച്ചുകൂടിയ ബുദ്ധമതത്തിനോടു പൊരുതിനില്പാൻ ആൎയ്യമതപ
ക്ഷപാതികളായ മററുള്ള മലയാളികൾ വളരെ ക്ലേശിച്ചിട്ടുണ്ടായിരിക്കു
ണം. വെണ്മണിഗ്രാമം മുതലായ തെക്കൻഗ്രാമങ്ങളിലെ പണ്ഡിതന്മാ
രായ പല പോററിമാരും ജിനമതാചാൎയ്യന്മാരായി ഭൂതകന്മാർ എന്ന
പേരോടുകൂടി ജിനമതം പ്രചരിപ്പിക്കുവാൻ പ്രസംഗിച്ചു നടന്നിട്ടുണ്ട്. ശ
ങ്കരാചാൎയ്യരുടെ കാലം വരെ ഹിന്തുമതക്കാരോടു വാദിക്കുവാൻ അവൎക്കു
വൈദഗ്ദ്ധ്യമുണ്ടായിരുന്നു. പെരുമാക്കന്മാരുടെ വാഴ്ചക്കാലത്തിന്നിടയിൽ
ഹരിശ്ചന്ദ്രപ്പെരുമാൾ (കോട്ടയത്തു രാജവംശത്തിന്റെ ആദിപുരുഷൻ)
രാജ്യം രക്ഷിച്ചിരുന്ന കാലത്താണ് മലയാളത്തിൽ ബുദ്ധമതക്കാരുടെ ക
യററത്തിന്ന് ഒരു തടസ്ഥം നേരിട്ടത്. ജൈമിനിസൂത്രത്തിന്റെ മീമാം
സാവാൎത്തികകാരനായ കുമാരിലഭട്ടാചാൎയ്യരുടെ ഒരുത്തമശിഷ്യനായിരുന്നു
ഹരിശ്ചന്ദ്രപ്പെരുമാൾ. ഈ രാജാവാണ് മലയാളത്തിൽ മീമാംസാശാ
സ്ത്രം ആദ്യം കൊണ്ടുവന്നത്.

'യേഷാം വംശേ സമജനി ഹരിശ്ചന്ദ്രനാമാ നരേന്ദ്രഃ
പ്രത്യാപത്തിഃ പതഗ! യദുവജ്ഞഞ്ച കൌമാരിളാനാം'

എന്നു കോട്ടയത്തു രാജവംശത്തെപ്പററി ഉദ്ദണ്ഡശാസ്ത്രികൾ
പറഞ്ഞിരിക്കുന്നു. തന്റെ ശിഷ്യൻ കേരളാധിപതിയായപ്പോൾ കുമാ
രിലഭട്ടാചാൎയ്യൎക്കു കേരളത്തിൽ വരുവാനും ആചാരനിഷ്ഠയുള്ള നമ്പൂതിരി
മാരോടിട പഴകി തിരുവഞ്ചെക്കുളത്തു താമസിക്കുവാനും സംഗതി വന്നു.
ഭാട്ടമതം, അതായതു മീമാംസ അന്നു മുതൽക്കു മലയാളത്തിൽ അപ്രതി
ഹതമായി പ്രചരിച്ചു വന്നു. അതിനെ തുടൎന്ന് പ്രാഭാകരം എന്ന് ഒരു
മീമാംസകസിദ്ധാന്തഭേദവും മലയാളത്തിൽത്തന്നെ ഉണ്ടായി. മീമാം
സാശാസ്ത്രത്തിനു പ്രചാരം വന്നപ്പോൾ അതിന്നു തീരെ വിരോധികളാ
യ ബൌദ്ധന്മാരുടെ മുഷ്ക്കു ശമിക്കുവാൻ തുടങ്ങി—

'കുമാരിലമൃഗേന്ദ്രേണ ജിതേഷു ജിനഹസ്തിഷു
നിഷ്പ്രത്യൂഹമവൎദ്ധന്ത ശ്രുതിശാഖാഃ സഹസ്രശഃ.'

മേഴത്തോളഗ്നിഹോത്രി മുതലായവർ യജ്ഞകൎമ്മങ്ങളെ കേരളബ്രാഹ്മണ
രുടെ ഇടയിൽ പ്രചരിപ്പിച്ചതും ജിനബുദ്ധമതക്കാൎക്കു ക്രമേണ വൈമന
സ്യത്തിന്നു കാരണമായിത്തീൎന്നു. പിന്നെ ഒരഞ്ഞൂറിലധികം സംവത്സരം
മീമാംസകന്മാരും ഇവരും തമ്മിൽ കിടപൊരുതിക്കൊണ്ടു നിന്നു. അതി
ന്നു ശേഷമാണ് ശങ്കരാചാൎയ്യസ്വാമികളുടെ അവതാരം. അവിടെ വെ
ച്ചാണ് മലയാളികളായ ബുദ്ധമതക്കാരുടെ ഉപസംഹാരം.

ആചാര്യസ്വാമികൾ അദ്വൈതഭാഷ്യം ഉണ്ടാക്കിയതിൽ പ്രധാനമായി ഉടച്ചിട്ടുള്ളതു ബുദ്ധമതത്തേയും മീമാംസകമതത്തേയുമാണല്ലോ. സ്വാമികളുടെ മതം നടപ്പായതോടുകൂടി മീമാംസകശ്രേഷ്ഠന്മാരായ മണ്ഡനമിശ്രാദികളും ഉത്തരമീമാംസയായ വേദാന്തത്തിലേക്കു കടന്നുകൂടയെന്നു പ്രസിദ്ധവുമാണല്ലോ. അതുപോലെ തന്നെ അനേകം ബുദ്ധമതക്കാരേയും സ്വാമികൾ തോല്പിച്ച് അദ്വൈതമതം സ്വീകരിപ്പിച്ചിട്ടുണ്ട്. മുൻപറഞ്ഞ ജിനമതഗുരുക്കന്മാരായ പോററിമാരെ സ്വാമികൾ ജയിച്ചു തന്റെ മതത്തിൽ പ്രവേശിപ്പിച്ചു; ബൌദ്ധന്മാരെ ഹിന്തുക്കളാക്കിയെടുത്തു. അവരാണ് തെക്കൻ ദിക്കിൽ കുരുക്കൾ എന്നു പറയുന്ന അമ്പലവാസികൾ. എടുക്കാവുന്നതെടുക്കുവാനും തള്ളേണ്ടതു തള്ളുവാനും ഉള്ള സ്വാതന്ത്ര്യം ആചാര്യസ്വാമികളെപ്പോലെ മററാൎക്കും ഉണ്ടായിട്ടില്ല. ബുദ്ധമതക്കാരുടെ പല സിദ്ധാന്തങ്ങളേയും അദ്വൈതികളെക്കൊണ്ടും എടുപ്പിച്ചിട്ടുണ്ട്. ബുദ്ധമുനിയുടെ ദശശീലം* മുഴുവൻ മലയാളത്തിലുള്ള സന്ന്യാസിമഠങ്ങളിൽ നടപ്പാക്കിയിരിക്കുന്നു. അപ്രകാരം ഇന്നും നടന്നുവരുന്നതുമുണ്ട്.

ആചാര്യസ്വാമികളുടെ കാലത്തിനു പിന്നീടും ചില ബുദ്ധമതപ്രാസംഗികന്മാർ മലയാളത്തിലേക്കു കടന്നുകൂടീട്ടില്ലെന്നില്ല. അവരിൽ ആദ്യം വന്ന വകക്കാർ കാലംകൊണ്ടു മലയാളികളായിത്തീൎന്നിട്ടുമുണ്ട്. പക്ഷേ അവർ ഹിന്തുക്കളായതിനു ശേഷമേ മലയാളികളുടെ കൂട്ടത്തിൽ ചേൎന്നിട്ടുള്ളു. ഈ വകക്കാരാണ് കടുപ്പട്ടന്മാർ, അല്ലെങ്കിൽ എഴുത്തച്ഛ

---

* ദശശീലം എന്നു പറയുന്നതു താഴെ കാണിക്കുന്ന പത്തു ധൎമ്മോപദേശങ്ങളാണ്. ഈ പത്തു നിയമങ്ങളും ഭിക്ഷുക്കളാൽ അവശ്യം അനുഷ്ഠിക്കപ്പെടേണ്ടവയാണെന്നാണ് ബുദ്ധമതസിദ്ധാന്തം.

(൧) യാതൊരു ജന്തുവിനേയും ഹിംസിക്കരുത്.
(൨) അന്യസ്വത്തെ അപഹരിക്കരുത്.
(൩) അസത്യം പറയരുത്.
(൪) മദ്യപാനം ചെയ്യരുത്.
(൫) വ്യഭിചാരം ചെയ്യരുത്.
(൬) രാത്രിയിൽ അകാലഭക്ഷണം കഴിക്കരുത്.
(൭) പുഷ്പമാലകൾ ചൂടുകയോ സുഗന്ധദ്രവ്യങ്ങൾ ഉപയോഗിക്കുകയോ അരുത്.
(൮) നിലത്തു വിരിച്ച കിടക്കയിൽ കിടക്കണം.
(൯) നൃത്തഗീതാദികളിൽനിന്നു നിവൎത്തിക്കണം.
(൧൦) സ്വൎണ്ണരജതാദികളെ വൎജ്ജിക്കണം.

ന്മാർ. ഇവൎക്ക് സാമൂതിരിപ്പാടന്മാരിൽനിന്നു പല സഹായങ്ങളും സിദ്ധിച്ചിട്ടുണ്ട്. ചില ദേശങ്ങളിൽ ആചാൎയ്യസ്ഥാനവും കൂടി കൊടുത്തിട്ടുണ്ടെന്ന് അവരുടെ എഴുത്തച്ഛൻ എന്നുള്ള പേരുകൊണ്ടു തെളിയുന്നുണ്ടല്ലോ.

ഒടുവിൽ കച്ചവടക്കാരായി അംബരേശസ്സെട്ടു മുതലായ ചില ജിനമതക്കാർ കോഴിക്കോട്ടു വരികയും, സാമൂതിരിപ്പാടന്മാരുടെ അനുമതിയോടുകൂടി അവിടെ സ്ഥിരവാസികളായിത്തീരുകയും ചെയ്തിട്ടുണ്ട്. അവർ ഇന്നും ജിനമതക്കാർ തന്നെ. അവർ കോഴിക്കോട്ടു പട്ടണത്തിന്റെ മദ്ധ്യത്തിൽ ഒരു വിഹാരം അല്ലെങ്കിൽ ജിനമതക്ഷേത്രം പ്രതിഷ്ഠിച്ചിട്ടുണ്ട്. അതിന്ന് ൭൦൦ കൊല്ലത്തെ പഴക്കമുണ്ടെന്ന് അവൎക്ക സാമൂതിരിപ്പാടു കല്പിച്ചുകൊടുത്ത ഒരു തിരുവെഴുത്തുകൊണ്ടു കാണുന്നു.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ.

# കാലാന്തരം

ജ്യോതിശ്ശാസ്ത്രസഹായംകൊണ്ടു സൂൎയ്യനക്ഷത്രാദികളുടെ നിലയും അകലവും ജ്യോതിൎഗ്ഗോളങ്ങളുടെ സംഖ്യയില്ലായ്മയും അറിഞ്ഞ്, ആ അറിവിൽനിന്നു ദിഗന്തരത്തിന്റെ പരമമഹത്വത്തെ, അല്ലെങ്കിൽ അപാരതയെ ഊഹിക്കാവുന്നപോലെ ഭൂലോകത്തിന്റെ ആകൃതിപ്രകൃതികളുടെ സൂക്ഷ്മമായ ജ്ഞാനത്തിൽനിന്നു കാലാന്തരത്തിന്റെ വലുപ്പത്തേയും നമ്മൾക്ക് ഏറക്കുറെ ആലോചിക്കുവാൻ കഴിയുന്നതാണ്.



ഭൂമിയുടെ പണിപ്പാടു നമ്മൾ ശാസ്ത്രരീതിക്കനുസരിച്ചു പരിശോധിക്കുന്നതായാൽ, ഭൂഗോളഗൎഭത്തിലേക്കു പോകുന്തോറും പല കനത്തിലുമുള്ള അനേക പടലങ്ങളായിട്ടു വേർതിരിച്ചു കാണാവുന്നതാണ്. പല ധാതുക്കളും കൂടിച്ചേൎന്നു വെന്തുരുകിക്കിടക്കുന്ന ഭൂഗൎഭമദ്ധ്യത്തെ മൂടി അണ്ഡാകൃതിയിൽ ഒരു പാട മാത്രമേ ഇപ്പോൾ നമ്മൾക്കു ഉറച്ചു കിട്ടീട്ടുള്ളുവെങ്കിലും ആ പാടയിൽ ഒതുങ്ങിയിരിക്കുന്ന പടലങ്ങൾ കാലഗതിയെ വിശദീകരിക്കുവാൻ മതിയായ ലക്ഷ്യങ്ങളാകുന്നു.

മുഖ്യമായിട്ടു വെള്ളത്തിൽനിന്നുള്ള ഊറലാകുന്നു ഭൂമിയെ ഇങ്ങിനെ പടലങ്ങളായിട്ടു പണിചെയ്തിട്ടുള്ളത്. മണ്ണും മണലും കല്ലും ചെല്ലിയും ചരലും പാറയും നിറഞ്ഞുകിടക്കുന്ന പ്രദേശങ്ങളിൽ കൂടി കുത്തിച്ചാടിക്കലങ്ങിമറിഞ്ഞ് ഒഴുകിക്കൊണ്ടിരിയ്ക്കുന്ന നദികൾ തടാകത്തിലോ പുഴയിലോ കടലിലോ ചെന്നു ചാടുമ്പോഴോ പോകും വഴിയ്ക്കോ മണ്ണു മുതലായവ അതാതിന്റെ ഗുരുലഘുത്വത്തെ അനുസരിച്ച് മുമ്പിൽ മുമ്പിൽ ഊറി തടാകം മുതലായവയുടെ അടിത്തട്ടുകളിൽ ചെന്ന് വിരിച്ചപോലെ പതനംപതനമായിട്ടു പരക്കുന്നു. അപ്രകാരം തന്നെ സമുദ്രത്തിന്റെ അടികൊണ്ടു കലങ്ങുന്ന കരമണലും തേഞ്ഞുചേരുന്ന കരിമ്പാറയും ആഴിയുടെ അടിത്തട്ടിൽ ചെന്നു വേർതിരിഞ്ഞു പടലംപടലമായിട്ടു ചേരുന്നു. ഈ പടലങ്ങളുടെ ഇടയിൽപ്പെടുന്ന ശംഖ്, ചെറുചിപ്പിക്കൂട്, പവിഴക്കൊടി മുതലായവ വെള്ളത്തിന്റെ പ്രവൃത്തിയെ എന്നും കാണിച്ചുതരുന്ന തെളിവുകളാകുന്നു. ഭൂഗർഭമദ്ധ്യത്തിൽ നിന്ന് ഉരുകിത്തിളച്ചൊലിച്ച് അമച്ചുതട്ടിത്തണുത്തു കട്ട കെട്ടിയുണ്ടാവുന്ന പാറകളുടെ വകഭേദങ്ങൾ പരന്നുകിടക്കുന്ന ഇടങ്ങളൊഴികെ ഭൂമിയുടെ മറ്റു ഭാഗങ്ങളൊക്കെ ഇങ്ങിനെ പടലങ്ങളായിട്ടു വേർതിരിയ്ക്കാവുന്നതാണ്.

ഒരു പറ മണലു കടലിൽ കൂടുതലുണ്ടെങ്കിൽ അത്രയും മണലു കരയിൽ കുറവും കാണാതെ തരമില്ലല്ലോ. ചുട്ടു പഴുത്ത വെള്ളത്തിന്റെ പെരുന്തുള്ളി എന്നപോലെ ആദ്യത്തിൽ ഭൂമി ഒരു ദ്രവദ്രവ്യഗോളമായിരുന്നുവെന്നും, പിന്നീട് ആ ഗോളത്തിന്റെ പുറം തണുത്തു പാട കെട്ടി പാറ മുതലായതുണ്ടായിയെന്നുമാണ് സിദ്ധാന്തം. ഈ പാറപ്പുറത്താണ് വെള്ളത്തിന്റെ പണി ആരംഭം തുടങ്ങിയിട്ടുള്ളത്. ആദ്യത്തെ പാറയിന്മേൽ വെള്ളം പിടുത്തം കൂടിയ കാലം മുതൽ കരമാഞ്ഞു കടലാവുന്നതുപോലെ കടൽ നികന്നു കരയാവുന്നില്ലെങ്കിൽ ഭൂമിയുടെ പുറം ഉറച്ചതിന്റെ ശേഷം വളരെക്കാലം കഴിയുന്നതിന്നു മുമ്പു വെള്ളം ഭൂമി മുഴുവൻ പരക്കണമല്ലോ എന്നാണെങ്കിൽ, ഭൂഗർഭം തിളച്ചു മറിഞ്ഞുണ്ടാകുന്ന ക്ഷോഭംകൊണ്ടുത്ഭവിയ്ക്കുന്ന ഭൂകമ്പം, അഗ്നിപർവ്വതം പൊട്ടിത്തെറിയ്ക്കുക മുതലായ പല വികൃതികളും കരയിലും കടലിലും അക്രമമായിട്ടു ചില മാററങ്ങൾ ചെയ്യുന്നുണ്ട്. ഇങ്ങിനെയാണ് ഭൂമിയുടെ നിമ്നോന്നതത്വം നിലനിത്തിപ്പോരുന്നത്. അറബിക്കടലിൽ ചളിയൂറുന്ന സമയം കൊച്ചിക്കായലിൽ മണലാണ് ഊറുന്നതെങ്കിൽ എങ്ങിനെയാണ് ഈ രണ്ടു പതനവും ഒരു കാലത്തുണ്ടായതാണെന്ന് അറിയുന്നതെന്നുവെച്ചാൽ, അതാതു കാലത്തിന്നു പ്രത്യേകമായ ചില ജലജന്തുക്കൾ ഈ പതനങ്ങളിൽ സാമാന്യമായി കാണപ്പെടുന്നതുകൊണ്ടാകുന്നു.

ഭൂമിയുടെ വ്യാസാൎദ്ധത്തിൽ നൂറററുപതിൽ ഒരു ഭാഗം, അതായത് ഒരു ലക്ഷത്തി മുപ്പതിനായിരം അടി, അല്ലെങ്കിൽ ഇരുപത്തഞ്ചു നാഴിക മാത്രമേ ഇപ്പോൾ ക്ലിപ്തപ്പെടുത്തുക കഴിഞ്ഞിട്ടുള്ളു. ഇതിനെ മൂന്നു പ്രധാനപതനങ്ങളായിട്ടു വിഭാഗിച്ചിരിക്കുന്നു. ഉള്ളതിലും താഴെയുള്ളതും പഴമയുള്ളതും ആയ പതനം 'ലാറീഷ്യൻ' എന്നു പേരായി മുപ്പതിനായിരം അടിയുള്ളതാകുന്നു. രണ്ടാമത്തേതായ 'ക്യാംബ്രിയൻ' പതിനെണ്ണായിരം അടിയും, 'സൈലൂറിയൻ' എന്ന മൂന്നാം പതനം ഇരുപത്തിരായിരം അടിയും ആകുന്നു.

സാധാരണയായി കോൾക്കരി കിടക്കുന്ന പതനം കളിമണ്ണുകൊണ്ടുള്ള ഒരു പതനത്തിന്റെ മുകളിലായിരിക്കും. അതിന്റെ മീതെയുള്ള പതനം വെള്ളാരങ്കല്ലും ആയിരിക്കും. സൌത്ത് വെയിൽസ്, നോവാസ്കോഷ്യാ എന്നീ രാജ്യങ്ങളിൽ ഈ മൂന്നു പതനങ്ങൾ എണ്പതും നൂറും നിലകളായിട്ടു കാണുന്നുണ്ട്. ചില കോൾപ്പതനങ്ങൾക്കു മുപ്പതടിവരെ കനമുള്ളതുമുണ്ട്. ചില കോൾഖനികളിൽ കോൾപ്പതനങ്ങളുടെ ആകമാനമുള്ള കനം പതിനാലായിരം അടിവരെ കണ്ടുകിട്ടീട്ടുണ്ട്. ഈ കോൾപ്പതനങ്ങളിൽ വേരു മുതലായതു കാണുന്നതുകൊണ്ടു കളിമണ്ണുള്ള പതനം ഒരു കാലത്തു സസ്യാദികൾ വളൎന്നിരുന്ന സ്ഥലമായിരുന്നുവെന്നും, കരയെടുത്തുപോകുമ്പോൾ മരങ്ങൾ പുഴങ്ങിവീണ് അതിന്റെ മീതെ മണ്ണുവന്നു മൂടി അമൎച്ചതട്ടി കാലാന്തരത്തിൽ കോൾക്കരിയായിത്തീൎന്നതാവെന്നും കണ്ടിരിക്കുന്നു. ഈ കോൾക്കരി ഭൂതക്കണ്ണാടി വെച്ചു പരിശോധിച്ചുനോക്കിയാൽ, ഇക്കാലത്തുള്ള വൃക്ഷങ്ങളെക്കാൾ എത്രയോ വലുതായ വൃക്ഷങ്ങൾ ദ്രവിച്ചിട്ടുണ്ടായിട്ടുള്ളതാണെന്നും കാണാവുന്നതാണ്. ഇങ്ങിനെ ഒരു കാടുപോയി പുഴയായി, ആ പുഴപോയി കാടായി, ആ കാടുതന്നെ പിന്നേയും പുഴയായിട്ടാണ് ഈ കോൾപ്പതനങ്ങൾ ഉണ്ടാവുന്നത്. ഡാക്ടർ ഡാസൻ എന്നാൾ ഒരടി കോളുണ്ടാവാനാമെങ്കിൽ അമ്പതു കാടു പുഴയായിരിക്കണമെന്നും, ഒരു വൃക്ഷം വളരുവാൻ ശരാശരി പത്തുകൊല്ലം വേണമെന്നു വിചാരിക്കുന്നതായാൽ പന്തീരായിരം അടി കോളുണ്ടെങ്കിൽ ഏകദേശം എട്ടുകോടി കൊല്ലം കഴിഞ്ഞിരിക്കണമെന്നും പറയുന്നു.

ചില ചെറുപ്രാണികളുടെ ഓടു ചീഞ്ഞുണ്ടാവുന്നതാകുന്നു ചോക്ക് എന്നു പറയുന്ന സാധനം. ഈ സാധനം കടലുകളിൽ ഊറിയും മലകളായിട്ടും കാണുന്നുണ്ട്. ചോക്കിന്റെ പൊടി എത്രയും ലോലമായിട്ടുള്ളതാകുന്നു. ഒരിഞ്ച് ചോക്കുണ്ടാകുവാൻ നൂറുകൊല്ലം വേണ്ടിവരുന്നതുകൊണ്ട് ഒരടി ചോക്കുണ്ടാകുവാൻ ആയിരത്തിരുനൂറുകൊല്ലം കഴി

യേണ്ടിവരുന്നു. അയ്യായിരം അടിവരെ കനത്തിൽ ചോക്ക് ഇപ്പോൾ കണ്ടിട്ടുണ്ട്. ഈ കണക്കപ്രകാരം മുൻപറഞ്ഞ മൂന്നു പ്രധാനപതനങ്ങളിലെ അവാന്തരപതനങ്ങളിൽ ഒരു പതനമുണ്ടാകുവാൻ അറുപതു ലക്ഷം കൊല്ലം ചെല്ലേണ്ടിയിരിയ്ക്കുന്നു. ഈ കണക്കിൽ ഒരു സ്ഥലത്തു യാതൊരു മാററവും ഉണ്ടാവാത്ത കാലം ഉൾപ്പെടുന്നതുമില്ല. ശേഷം ചിന്ത്യം.

ആർ. വി.

---



# കാലടി

യതിരാജമഹാവതാരപുണ്യ-
ക്ഷിതിയാം കാലടിനാടു കാടുപോലേ
ഗതിയററു കിടന്നിരുന്നതിപ്പോൾ
മതിയാം പട്ടണമായ് വിളങ്ങിടുന്നു.

ശരിയായിഹ കൊല്ലവർഷകാല-
പ്പിരിവിൻ മുപ്പത്തുമേട്ടുമാണ്ടു മുമ്പിൽ
ഗിരിശാംശജശങ്കരൻ പിറന്നു
പെരിയാററിൻകരെയീ പ്രശസ്തദിക്കിൽ.

അവിടുത്തെ മഹാവതാരകാല-
ത്തിവിടുത്തെ ദ്വിജരാ ദ്വിജേന്ദ്രനേയും
അവിവേകവശാൽ തിരസ്കരിച്ചു
ഭുവി സാധാരണമാണു മൌഢ്യമല്ലോ.

ശിശുവാംപൊഴുതീ മഹാനെയെന്തോ
പശുയജ്ഞപ്രിയരാം ധരാസുരന്മാർ

അശുഭേതരദർശനം വെറുക്കും
പിശുനപ്രായർ പരം കുഴക്കിപോലും. ൪

നിജമാതൃവിരോധവൃത്തികൊണ്ടോ
ദ്വിജബാലൻ വിളർ സന്ന്യാസിയ്ക്കുകൊണ്ടോ
സ്വജനങ്ങൾ വെറുത്തു നാടു വിട്ടീ-
ട്ടുജകല്പൻ പരദേശയാത്ര ചെയ്തു. ൫

പലദിക്കിലുമായ് നടന്നു പുണ്യ-
സ്ഥലസഞ്ചാരവിശുദ്ധനീ യതീന്ദ്രൻ
വിലയേറിയ തത്ത്വബോധസമ്പ-
ന്നില കാട്ടുന്നൊരു ഭാഷ്യകാരനായി. ൬

ഹിതമാം പരചിത്തു കണ്ടു നാനാ-
മതസിദ്ധാന്തമുടച്ചുവാർത്ത വീരൻ
ചിതമേറിന ശിഷ്യരൊത്തവസ്ഥോ-
ചിതമദ്വൈതമതം പരത്തി മന്നിൽ. ൭

ഇതി വിശ്രുതനായ്ച്ചമഞ്ഞ സാക്ഷാൽ
യതിരാജനു വിരോധികക്ഷിയായി
എതിർനിന്നധികം കുഴക്കി നാട്ടിൽ
ക്ഷിതിദേവാധമർ കഷ്ടമമ്മയേയും. ൮

അവശസ്ഥിതിയിൽക്കിടപ്പിലായോ-
രവളെക്കേവലമൊന്നു നോക്കിടാതെ
അവരേററമിടഞ്ഞുപദ്രവിച്ചു
ഭുവനേ നിർദ്ദയരെന്തു ചെയ്തിടാത്തു? ൯

ചരമസ്ഥിതി വന്നടുത്തനേര-
ത്തരമാത്മാത്മജനെസ്സ്മരിച്ചൊരമ്മ
പരമേശനവാവതാരമാമാ
വരയോഗീന്ദ്രനെയങ്ങു കണ്ടു മുന്നിൽ. ൧൦

പരമാത്മപദത്തിരിച്ചു കാണി-
ച്ചരമമ്മയ്ക്കു മകൻ വിമുക്തി നല്കി
പരബോദ്ധ്യനിലയ്ക്കു സംസ്കരിപ്പാൻ
ചിരമാട്ടിക്കില്ലഹോ! കുഴഞ്ഞിയത്രേ. ൧൧

സ്വജനത്തിലൊരാളുപോലുമന്നാ
സ്വജനന്യന്ത്യവിധിയ്ക്കു കൂടിയില്ല
ദ്വിജരാജനതിൽക്കയർത്തു നാട്ടിൽ-
ദ്വിജരോത്താററവരായ്‌വരാൻ ശപിച്ചു. ൧൨

ഗുരുശാപനിരസ്തവിപ്രർ വാഴ്-
ന്നൊരു നാടാകിന കാലടിപ്രദേശം
പുരുപുണ്യതപോവനം വനംപോ-
ലൊരുപേരും കയറാത്ത മട്ടിലായി. ൧൩

സ്ഫുടഭാവമൊഴിഞ്ഞൊരായിരത്താ-
ണ്ടിടയിമ്മാതിരി മൂടിനിന്ന ദേശം
തടവററധുനാ തെളിഞ്ഞുകാണാ-
നിടയായ്‌വന്നതു ഭക്തലോകഭാഗ്യം. ൧൪

ഗുരുപാദയതീന്ദ്രശിഷ്യനായി-
ട്ടരുളും ശൃംഗഗിരിസ്ഥമസ്കരീന്ദ്രർ
തിരുമേനി പിറന്ന പുണ്യഭൂമി-
യ്ക്കൊരു മാഹാത്മ്യമഹോ! വെളിപ്പെടുത്തി. ൧൫

യതിരാജനെയും യഥാവിധിയ്ക്കാ-
ദൃതിയർച്ചിച്ചൊരു ശാരദാംബയേയും
പ്രതിമാനിലയിൽജ്ജനങ്ങൾ കാണു-
ന്നതിനായ് ക്ഷേത്രപദപ്രതിഷ്ഠ ചെയ്തു. ൧൬

അഴകററൊരുകാടുപോലെ നിന്നാ-
പ്പുഴവക്കിന്നൊരു പട്ടണംകണക്കെ
ഒഴുകും പുഴയിൽപ്പതിഞ്ഞു കാൺമൂ
മുഴുതിങ്കൾപ്രതിബിംബധാടിയോടും. ൧൭

മലയാളിമഹീസുരേന്ദ്രരിന്നും
ചിലരീപ്പുണ്യമഹാസ്ഥലോദയത്തെ
അലസത്വവശീയ്ക്കനാദരിയ്ക്കും
നില കാട്ടുന്നതു ഹന്ത ഹന്ത! കഷ്ടം!! ൧൮

നേരൊക്കിലിങ്ങു പരദേശിമഹീസുരേന്ദ്ര-
ന്മാരോടു ഭിന്നനിലയാം മലയാളിധർമ്മം

സൈ്വരോദയാനുഗുണമായ് നിയമിച്ച യോഗി-
വീരോത്തമന്നടിമയാണിവരിന്നുമെന്നും. ൧൯

മതിയിലിതു നിനച്ചും ശങ്കരാചാൎയ്യയോഗി-
പ്രതിവരനിൽ വിശേഷാൽ ഭക്തിഭാരം ഭരിച്ചും
യതിവരപദമാകും കാലടിക്ഷോണിയിൽപ്പോയ്
പ്രതിമകളെ നമിപ്പിൻ നല്ല നമ്പൂരിമാരേ! ൨൦

ഒരു ഭക്തൻ.



# അന്തഃകരണസംസ്കാരം

*ലൌകികമായ ധനാദിസമ്പത്തിന്റെ അഭാവം നിമിത്തമുണ്ടാകുന്ന ദാരിദ്ര്യത്തിനെക്കാൾ വളരെ അധികം നികൃഷ്ടമായിട്ടൊരു



വക ദാരിദ്ര്യത്തെ അനേകം ജനങ്ങൾ അനുഭവിക്കുന്നതായി നാം കാണുന്നുണ്ടു. ഉൽകൃഷ്ടവിഷയങ്ങളെ ഉദ്ദേശിച്ചുണ്ടാകുന്ന ഉൽകൃഷ്ടചിത്തവികാരങ്ങളുടെ അഭാവം മേൽപറഞ്ഞ ദാരിദ്ര്യത്തിന്റെ ഒരംഗമാകുന്നു. പിന്നെ സ്നേഹാഭാവം. സ്നേഹാഭാവം നിമിത്തം, സ്വാൎത്ഥമായി യാതൊരു ലാഭത്തേയും ഇച്ഛിക്കാതെ തൽക്കാലം പ്രാപ്തമല്ലാത്ത ഉൽകൃഷ്ടമനോരഥങ്ങൾക്കായിക്കൊണ്ടു യത്നം ചെയ്യായ്ക; അതും ദാരിദ്ര്യത്തിന്റെ വേറൊരു വകഭേദമാകുന്നു. പിന്നെ സുന്ദരങ്ങളായ പദാൎത്ഥങ്ങളെ കാണുന്നതിന്നും, അവയെക്കണ്ടാശ്ചൎയ്യപ്പെടുന്നതിന്നും ആനന്ദിക്കുന്നതിന്നും ആദരിക്കുന്നതിന്നും ഉള്ള ശക്തിയില്ലായ്മ; മനോധൎമ്മത്തോടുകൂടിയ കല്പനാശക്തിയുടെ അഭാവം. ഇപ്രകാരമുള്ള ശക്തികളുടെ— നമ്മളിലുള്ള സ്വാൎത്ഥബുദ്ധിയേയും നമുക്കു ലൌകികപദാൎത്ഥങ്ങളിലുള്ള ക്ഷുദ്രങ്ങളായ പല മാതിരി ഇച്ഛകളേയും നശിപ്പിച്ചു നമ്മെ അത്യുൽകൃഷ്ടമായ അവസ്ഥയെ പ്രാപിപ്പിക്കുന്ന മേൽപറഞ്ഞ ശക്തികളുടെ— അഭാവം നിമിത്തമുണ്ടാകുന്ന ദാരിദ്ര്യമാണ് ഏററവും അധികം ഭയങ്കരമായിട്ടുള്ളതു്; മനുഷ്യൎക്ക് ഏററവുമധികം ദുഃഖ

ത്തെ ഉണ്ടാക്കിത്തീൎക്കുന്നതും അതുതന്നെയാകുന്നു.' ഇങ്ങിനെ ഒരു പാശ്ചാത്യപണ്ഡിതൻ പറഞ്ഞിരിക്കുന്നു. ഈ വാക്യങ്ങളാണ് ഈ ലേഖനത്തിലെ വിഷയങ്ങൾക്ക് ഒരു സൂചനയെ തന്നത്.

മേൽപറഞ്ഞ വളരെ സാരമായ അഭിപ്രായത്തെ കുറച്ചുകൂടി ചുരുക്കി പറയാവുന്നതാണ്. സ്നേഹാഭാവം നിമിത്തമുണ്ടാകുന്ന ദാരിദ്ര്യമാണ് ഏററവുമധികം ഭയങ്കരവും ദുഃഖകരവുമായിട്ടുള്ളത് എന്നു പറയുന്നതായാൽ, ആ അഭിപ്രായം തന്നെയാണ് കിട്ടുക. എങ്ങിനെ എന്നാൽ, മേൽകാണിച്ച പലവക ദാരിദ്ര്യങ്ങളും സ്നേഹാഭാവം എന്ന ദാരിദ്ര്യവിശേഷത്തിന്റെ അംഗങ്ങളായിട്ടാണിരിക്കുന്നത്. അതിന്റെ പ്രാദുൎഭാവത്തിൽ മററുള്ളവയെല്ലാം വന്നുകൂടുന്നു; തിരോഭാവത്തിങ്കൽ ഇല്ലാതാവുകയും ചെയ്യുന്നു. അപ്പോൾ മേൽപറഞ്ഞ ദാരിദ്ര്യവിശേഷങ്ങളുടെ നിശ്ശേഷനിവൃത്തി ഉൽകൃഷ്ടമായ സ്നേഹത്തെ ശീലിക്കുന്നതുകൊണ്ടേ ഉണ്ടാവുകയുള്ളുവെന്നു വരണം. അല്ലെങ്കിൽ വേറെ വിധത്തിൽ പറയാം. മേൽപറഞ്ഞ ഉൽകൃഷ്ടഗുണങ്ങളുടെ അഭാവം നിമിത്തമുണ്ടാകുന്ന ദാരിദ്ര്യവിശേഷങ്ങളുടെ നിശ്ശേഷനിവൃത്തി, അതായത് ആ വക ഗുണങ്ങളുടെ സമ്പാദനം, അന്തഃകരണശുദ്ധികൊണ്ടേ ഉണ്ടാവുകയുള്ളു. ശുദ്ധാന്തഃകരണനായവന്നു മാത്രമേ മേൽപറഞ്ഞ ഉൽകൃഷ്ടഭാവനകളുണ്ടാവുകയുള്ളു. അവനിൽ മാത്രമേ പരമാൎത്ഥസ്നേഹം ഉദിക്കുകയുള്ളു 'ഞാൻ, എന്റെ' എന്ന ഭാവനയും തത്സംബന്ധമായി ക്ഷുദ്രങ്ങളും നീചങ്ങളുമായ വേറെ അനേകം ഭാവനകളും ഏതോരന്തഃകരണത്തിൽ ഉണ്ടാകുന്നുവോ, ആ അന്തഃകരണം മലിനമായിരിക്കുന്നുവെന്നു പറയാം. നേരെ മറിച്ചു, 'ഞാൻ' എന്ന ഭാവവും സൎവ്വപ്രാണികൾ എന്ന ഭാവവും ഒന്നുതന്നെയായി എവന്റെ അന്തഃകരണത്തിൽ തോന്നുന്നുവോ, അപ്രകാരംതന്നെ 'എന്റെ' എന്നതും സൎവ്വപ്രാണികളുടെ എന്നതും തുല്യമായി എവന്റെ അന്തഃകരണത്തിൽ തോന്നുന്നുവോ — തനിക്കുള്ള സുഖദുഃഖങ്ങളേയും ഇതരപ്രാണികൾക്കുള്ള സുഖദുഃഖങ്ങളേയും ഒന്നുപോലെ എവൻ കരുതുന്നുവോ, തനിക്ക് എന്ന സ്വാൎത്ഥബുദ്ധി കൂടാതെ സൎവ്വപ്രാണികൾക്ക് എന്ന നിലയിൽ എവൻ പ്രവൎത്തിക്കുന്നുവോ — അവന്റെ അന്തഃകരണം ശുദ്ധമായിരിക്കുന്നു. ശുദ്ധമായിരിക്കുന്ന അന്തഃകരണത്തിൽ കയറി താമസിക്കുവാൻ പരമാൎത്ഥസ്നേഹത്തിന്നല്ലാതെ വേറെ യാതൊന്നിന്നും അധികാരമില്ല. ഇപ്രകാരം സ്നേഹത്തിന്നിരിപ്പിടമായിരിക്കുന്ന അന്തഃകരണത്തോടുകൂടിയവന്നു സകല പദാൎത്ഥങ്ങളും സുന്ദരങ്ങ

ളായി തോന്നുന്നു; അവന്നു സൎവ്വം ആശ്ചൎയ്യത്തേയും ആനന്ദത്തേയുമു ണ്ടാക്കുന്നു; അവന്റെ സകല പ്രവൃത്തികളും സ്വാൎത്ഥരഹിതമായിരിക്കു ന്നതിനാൽ ഉൽകൃഷ്ടങ്ങളായും ഭവിക്കുന്നു. സ്നേഹശബ്ദത്തെ അതിന്റെ ഏററവും വിസ്താരമായ അൎത്ഥത്തിലാണ് ഇവിടെ പ്രയോഗിച്ചിട്ടുള്ളത്. സ്നേഹത്തിന്റെ ഏററവും വിസ്താരമായ അൎത്ഥം ഭക്തിയാകുന്നു. ഒരു കാൎയ്യലാഭത്തിന്നുവേണ്ടി ചില പ്രത്യേകപൂജാവിധികളോടുകൂടി ഒരു പ്ര ത്യേകദേവനെ ഭജിക്കുക എന്നല്ല ഇവിടെ ഭക്തിക്കു വിവക്ഷിച്ചിട്ടുള്ള അ ൎത്ഥം. അതു, ചില മൂഢവിശ്വാസങ്ങളോടുകൂടി മൂഢജനങ്ങൾമാത്രം അനു ഷ്ഠിക്കുന്ന ഒരു വ്യാപാരവിശേഷവുമല്ല. ഭക്തി ഏവനും അനുഷ്ഠിക്കാവു ന്നതാണ്. ഹിന്തുവെന്നോ ക്രിസ്ത്യൻ എന്നോ മുസൽമാൻ എന്നോ മ ററാ യാതൊരു മതവ്യത്യാസവും ജാതിവ്യത്യാസവും കൂടാതെ എല്ലാവ ൎക്കും ഒന്നുപോലെ അനുഷ്ഠിക്കാവുന്നതാണ്. എന്നുതന്നെയല്ല, എല്ലാവ രും അവശ്യം അനുഷ്ഠിക്കേണ്ടതാണ് എന്നുതന്നെ പറയണം. എ ന്തെന്നാൽ ഭക്തിയെ ശീലിക്കുക എന്നതു സകല അന്തഃകരണവൃ ത്തികളേയും സംസ്കരിക്കുക എന്നുള്ള ഒരഭ്യാസവിശേഷമാകുന്നു. അതി ന്റെ ഫലം അന്തഃകരണശുദ്ധിയും തദ്വാരാ പരമസ്നേഹപ്രാപ്തിയുമാകു ന്നു. എങ്ങിനെയെന്നാൽ, ഈശ്വരസൃഷ്ടിയായിരിക്കുന്ന പ്രപഞ്ചതത്വ ങ്ങളെ നിരൂപണം ചെയ്യുന്നതും സൎവ്വമതസ്ഥന്മാരും സ്വീകരിച്ചിട്ടുള്ള ഈശ്വരന്റെ ഉൽകൃഷ്ടഗുണങ്ങളെ അനുസന്ധാനം ചെയ്യുന്നതും ഈ ശ്വരഭജനമാണല്ലോ. ഇങ്ങിനെ ഈശ്വരതത്വങ്ങളെ അറിഞ്ഞുകൊണ്ട് ഈശ്വരഗുണങ്ങളെ അനുസന്ധാനം ചെയ്യുന്ന സമയത്തു നമ്മുടെ അന്തഃകരണവൃത്തികൾ തത്തൽഗുണാത്മാവായി പരിണമിക്കുന്നു. ഈ വിധം നാം സൎവ്വദാ ശീലിക്കുന്നതായാൽ നമ്മുടെ സകല അന്തഃകര ണവൃത്തികളും ഉൽകൃഷ്ടങ്ങളായി ഭവിക്കുന്നു. നീചവൃത്തികൾക്ക് അ പ്പോൾ സ്ഥലമില്ലാതായി ഭവിക്കുന്നു. അപ്പോൾ അന്തഃകരണം പൂൎണ്ണ മായി സംസ്കരിക്കപ്പെടുകയും തന്നിമിത്തം ശുദ്ധമാവുകയും ചെയ്യുന്നു. അന്തഃകരണം ശുദ്ധമായാൽ അത് ഉൽകൃഷ്ടഭക്തിക്കു യോഗ്യമായി ഭവി ക്കുന്നു. ഉൽകൃഷ്ടഭക്തി എന്നു വെച്ചാൽ ഈശ്വരങ്കൽ പരമപ്രേമം എന്ന ൎത്ഥമാകുന്നു. ഈശ്വരങ്കൽ പരമപ്രേമമെന്നു വെച്ചാൽ ഈശ്വരമയമാ യിരിക്കുന്ന സകല പദാൎത്ഥങ്ങളേയും ഒന്നുപോലെ സ്നേഹിക്കുക എന്ന ൎത്ഥമാകുന്നു ഒരവതാരപുരുഷനെന്നു ക്രിസ്ത്യാനികൾ പറഞ്ഞു വരുന്ന യേ ശുക്രിസ്തു എന്ന മഹാൻ ഇങ്ങിനെ പറയുന്നു. "അന്തഃകരണശുദ്ധി വ

ന്നിട്ടുള്ളവർ അനുഗൃഹീതന്മാരാകുന്നു: എന്തെന്നാൽ അവക്ക് ഈശ്വര സാക്ഷാൽക്കാരമുണ്ടാകുന്നു." ഈ അവസ്ഥ സിദ്ധിക്കുന്നതാണ് ജീവിതം കൊണ്ടുള്ള പരമോദ്ദേശ്യം. ഈ ഉദ്ദേശ്യത്തെ സാധിക്കുന്നതിന്നുള്ള അഭ്യാസം അന്തഃകരണത്തിന്റെ പൂൎണ്ണസംസ്കാരവും അതിന്നനുരൂപമായ അനുഷ്ഠാനങ്ങളുമാകയാൽ ലോകവ്യവഹാരങ്ങളെ നിൎവ്വഹിക്കുന്നതിന്നുള്ള യോഗ്യത സിദ്ധിക്കുന്നതിന്നുള്ള അഭ്യാസവും അതോടുകൂടിത്തന്നെ കഴിയുന്നുവെന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. അതിനാൽ, ലൌകികമായ കാൎയ്യങ്ങളെ യഥാവിധി നിൎവ്വഹിക്കുന്നതിന്നു മനുഷ്യരെ യോഗ്യന്മാരാക്കുന്നതിന്നു പുറമെ ജീവിതത്തിന്റെ പരമപ്രയോജനമായ ഈ അവസ്ഥയേയും പ്രാപിക്കുന്നതിന് അവരെ യോഗ്യന്മാരാക്കുന്നത് ഏതു വിദ്യാഭ്യാസ സമ്പ്രദായംകൊണ്ടോ, അതേ പൂൎണ്ണമായിട്ടുള്ള വിദ്യാഭ്യാസമാവുകയുള്ളുവെന്നും, അതു ഭക്തിയെ ശീലിക്കുന്നതുകൊണ്ടു സാധിക്കുന്നതാണെന്നും വരുന്നുണ്ട്. എന്നാൽ മേൽപറഞ്ഞ അവസ്ഥ എല്ലാവൎക്കും അത്ര വേഗത്തിൽ സിദ്ധിക്കുന്നതല്ല. എങ്കിലും അവരെ തദഭിമുഖമാക്കിത്തീൎക്കത്തക്ക വിധത്തിലായിരിക്കണം വിദ്യാഭ്യാസരീതി എന്നതിന്നു വാദമില്ല. പരമാവധിയിൽനിന്ന് ഇപ്പോൾ നാം വളരെ ദൂരെയാണെങ്കിലും, നമ്മുടെ വഴി തെറ്റിപ്പോവാൻ പാടില്ല. അതിന്നഭിമുഖമായിട്ടു നടന്നാൽ എപ്പോഴെങ്കിലും അവിടെ എത്തത്തക്ക വിധത്തിലായിരിക്കണം.

ഇവിടെ ഈശ്വരനിൽ ഭക്തി എന്നും വിദ്യാഭ്യാസം എന്നും, തലവാചകത്തിൽ അന്തഃകരണസംസ്കാരമെന്നും മറ്റും പറയുന്നുണ്ടല്ലോ. അവക്കു തമ്മിൽ എന്തൊരു സംബന്ധമാണുള്ളത് എന്നു വായനക്കാർ വിചാരിക്കുമായിരിക്കും. എന്നാൽ കുറച്ചാലോചിച്ചു നോക്കുന്നതായാൽ എല്ലാം വളരെ സംബന്ധപ്പെട്ടതന്നെയിരിക്കുന്നുവെന്നു കാണാവുന്നതാണ്. നമുക്കും നമ്മുടെ ചുറ്റും കാണുന്ന ലോകത്തിന്നും ഈശ്വരനും തമ്മിൽ നാം വിചാരിക്കുന്നപോലെ അന്തരമില്ല; നമ്മളിൽനിന്നോ അല്ലെങ്കിൽ ബാഹ്യപ്രപഞ്ചത്തിൽനിന്നോ ഈശ്വരൻ എന്ന പരമതത്വം വളരെ ദൂരത്തിലല്ല സ്ഥിതി ചെയ്യുന്നത് എന്നു കുറച്ചാലോചിച്ചാൽ അനുഭവപ്പെടുന്നതാകുന്നു. 'മയിസൎവ്വമിദം പ്രോതം സൂത്രേ മണിഗണാ ഇവ' എന്നു ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ ഉപദേശിച്ചിരിക്കുന്നു. എന്നിൽ പ്രപഞ്ചമാസകലം നൂലിൽ രത്നങ്ങൾ എന്നപോലെ, കോൎക്കപ്പെട്ടിരിക്കുന്നു; അദ്ദേഹം സൎവ്വത്ര വ്യാപിച്ചുകൊണ്ട് ചരാചരാത്മകമായ സൎവ്വപ്രപഞ്ചത്തിലും— സൎവ്വപരമാണുക്കളിലും കൂടി— അനുസ്യൂതമാ

യി സ്വസത്തയെ സൎവ്വദാ പ്രകാശിപ്പിച്ചുകൊണ്ടു സ്ഥിതി ചെയ്യുന്നുവെ
ന്നു താല്പൎയ്യം. ഗീതയിൽ പത്താമത്തെ വിഭൂത്യദ്ധ്യായംകൊണ്ടും ഈ
തത്വം ബോദ്ധ്യപ്പെടുന്നതാകുന്നു. അതിനാൽ സകലശാസ്ത്രങ്ങളും ര
ത്നസ്ഥാനീയങ്ങളായ പ്രപഞ്ചതത്വങ്ങളെ വെളിപ്പെടുത്തുന്നതോടുകൂടി
പരമതത്വമായിരിക്കുന്ന ഈശ്വരസത്തയേയും വെളിപ്പെടുത്തുകയാകു
ന്നുവെന്നു സ്പഷ്ടമാകുന്നുണ്ടു്. ഒരുവൻ ഏതെങ്കിലും ഒരു ശാസ്ത്രത്തെ പ
രിശോധിച്ചിട്ടു് അതിന്റെ അങ്ങേ അററത്തോളം ചെല്ലുന്നതായാൽ, അ
വൻ നിശ്ചയമായി ആ പരമതത്വത്തെ കൂട്ടിമുട്ടുന്നതന്നാണു്. ഈ
ഘട്ടത്തിൽ സൂക്ഷ്മമായിട്ടു വേറൊരു സംഗതി ധരിക്കേണ്ടതായിട്ടുണ്ടു്. ശാ
സ്ത്രവിചാരം ചെയ്യുക എന്നതു് ഒരു മാതിരി വിദ്യാഭ്യാസമാകുന്നു. വിദ്യാ
ഭ്യാസംകൊണ്ടു രണ്ടു കാൎയ്യമാണു് സിദ്ധിക്കുന്നതു്. വിഷയജ്ഞാനവും അ
ന്തഃകരണസംസ്കാരവും. കേവലം ശാസ്ത്രവിചാരംകൊണ്ടു തത്തച്ഛാസ്ത്ര
തത്വങ്ങളുടെ സ്വരൂപജ്ഞാനവും പ്രധാനമായി അന്തഃകരണത്തിന്റെ
ഒരംശമായ ബുദ്ധിവൃത്തിയുടെ സംസ്കാരവുമാണു് ഉണ്ടാകുന്നതു്. അന്തഃ
കരണത്തിന്റെ അധികഭാഗവും പിന്നേയും അസംസ്കൃതമായിത്തന്നെ
യിരിക്കുന്നതേയുള്ളു. അന്തഃകരണത്തിലുള്ള എല്ലാ വൃത്തികളും ഒരുപോ
ലെ സംസ്കരിക്കപ്പെട്ടാൽ മാത്രമേ അവർ പരമാത്മതത്വത്തെ കാണു
കയുള്ളു. അല്ലാത്ത പക്ഷം അവൻ ഓരോ ശാസ്ത്രങ്ങളുടെ മറുകര എത്ര
തന്നെ കണ്ടാലും അവനിൽനിന്നു ഭിന്നത്വബുദ്ധി പോകുന്നതല്ല. അ
പ്പോൾ തത്വാന്വേഷണമാകുന്നതിന്റെ പരിശ്രമം കൊണ്ടുള്ള പ്രയോ
ജനമെന്താണെന്നും, ജീവിതത്തിന്റെ പരമപ്രയോജനമെന്താണെന്നും
പറയുവാൻ അവനു സാധിക്കുന്നതല്ല. ഈ തത്വത്തെ മനസ്സിലാക്കി
ട്ടാണു്, കാലദേശാവസ്ഥകളെ അനുസരിച്ചു് എല്ലാ പരിഷ്കൃത ജനങ്ങളും
അവരവരുടെ വൈദികഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കി അനേകം ധൎമ്മ
ങ്ങളേയും, അവയെ അനുസരിച്ചു് അനേകം അനുഷ്ഠാനങ്ങളേയും, അവ
യെ പൂൎത്തിപ്പെടുത്തുന്നതിനു ശിഷ്ടാചാരങ്ങളേയും ഏൎപ്പെടുത്തിട്ടുള്ളതു്. യാ
തൊന്നു് അഭ്യുദയനിശ്രേയസകരങ്ങളായ കാൎയ്യങ്ങളെ നിൎവ്വഹിക്കുന്നതി
നു യോഗ്യമായി ഭവിക്കുന്നുവോ, അതു ധൎമ്മമെന്നും, യാതൊന്നു തദ്വിപ
രീതമായിരിക്കുന്നുവോ, അതു് അധൎമ്മമെന്നും സാമാന്യേന പറയാവുന്ന
താണു്. ഒന്നുകൂടി വ്യക്തമാക്കുകയാണെങ്കിൽ, യാതൊരു മാൎഗ്ഗത്തിൽ കൂ
ടി പോയാൽ ലോകകാൎയ്യങ്ങളെ യഥാവിധി നിൎവ്വഹിച്ചു പരമാവധിയി
ലെത്തുന്നുവോ, അതു ധൎമ്മമെന്നും, അതിന്റെ വിപരീതം അധൎമ്മമെ

ന്നും പറയാം. വേദശാസ്ത്രാദികളുടെ അദ്ധ്യയനംകൊണ്ടു തത്വങ്ങളുടെ സ്വരൂപജ്ഞാനമുണ്ടാവുകയും, അതോടുകൂടി ബുദ്ധിസംസ്കാരമുണ്ടാവുകയും, പിന്നെ ധൎമ്മ്യങ്ങളായ അനുഷ്ഠാനങ്ങളെക്കൊണ്ട് അന്തഃകരണത്തിലുള്ള ബാക്കി സകലവൃത്തികളും സംസ്കരിക്കപ്പെടുകയും, ഇങ്ങിനെസൎവ്വപ്രകാരേണ അന്തഃകരണം സംസ്കരിക്കപ്പെട്ടു ശുദ്ധമായിത്തീരുമ്പോൾ, ആ അന്തഃകരണത്തിൽ പ്രേമസ്വരൂപമായ ആത്മചൈതന്യം പ്രകാശിക്കുകയും, അപ്പോൾ അവൻ നിത്യതൃപ്തനാവുകയും ചെയ്യുമെന്നു താല്പൎയ്യം. എന്നാൽ നമ്മുടെ ഇടയിൽ ഇപ്പോൾ ബുദ്ധിവൃത്തിയേ പ്രധാനമായിസംസ്കരിക്കുന്ന ലോകതത്വപ്രതിപാദകങ്ങളായ ശാസ്ത്രങ്ങളെ അദ്ധ്യയനം ചെയ്യത്തക്ക വിധത്തിലാണ് വിദ്യാഭ്യാസസമ്പ്രദായം ഏൎപ്പെട്ടിട്ടുള്ളതു്. അത് അനൎത്ഥകരമാണ് എന്നതിന്ന് ഇന്ത്യയിലെ ഇപ്പോഴത്തെ അസ്വാസ്ഥ്യംതന്നെ തെളിവാകുന്നു. നമ്മുടെ ഭരണകൎത്താക്കന്മാരും നമ്മുടെ ഇപ്പോഴത്തെ വിദ്യാഭ്യാസസമ്പ്രദായത്തിന്റെ ചുമതലക്കാരുമായ ഇംഗ്ലീഷുകാൎക്ക് ഈ അവസ്ഥ ഗൌരവമായ ആലോചനക്കു വിഷയമായിത്തീൎന്നിരിക്കുന്നുവെന്നും നമുക്കറിയാമല്ലോ.

അതിനാൽ അഭ്യുദയനിശ്രേയസകരങ്ങളായ കാൎയ്യങ്ങളെ രണ്ടിനേയും നിറവേറുന്നതിന്നും, തദ്വാരാ സകലാന്തഃകരണവൃത്തികളേയും സംസ്കരിക്കുന്നതിന്നും ഏതു വിദ്യാഭ്യാസരീതി യോഗ്യമായി ഭവിക്കുന്നുവോ, അതേ പൂൎണ്ണമായിരിക്കുകയുള്ളുവെന്നു വന്നുകൂടുന്നുണ്ട്. ഇതെങ്ങിനെയായാലാണ് സാധിക്കുക എന്നാണ് ഇനി വിചാരിക്കേണ്ടതു്. മതവിഷയമായ ഉപദേശങ്ങൾ ഇപ്പോഴത്തെ വിദ്യാഭ്യാസരീതിയിലില്ലാഞ്ഞിട്ടാണ് ഈ സമ്പ്രദായം അത്രതന്നെ ഗുണാവഹമായിത്തീരാത്തത് എന്നും, അതിനാൽ ആ വക വിഷയങ്ങളെ പാഠശാലകളിൽ ഏൎപ്പെടുത്തേണ്ടതാണെന്നും ചില മഹാന്മാർ അഭിപ്രായപ്പെടുന്നു. ആ അഭിപ്രായം ഏതാനും വാസ്തവമായിട്ടുള്ളതാണെങ്കിലും അതുകൊണ്ടും ഉദ്ദിഷ്ടകാൎയ്യം മുഴുവൻ ഇപ്പോൾ സാധിക്കുമോ എന്നു സംശയമാകുന്നു. എന്തെന്നാൽ 'ദൈവം സ്നേഹം ആകുന്നു,' 'സകല പ്രാണികളേയും സ്നേഹിക്കേണ്ടതാകുന്നു;' 'ഒരുടത്തെ ചെകിടത്തടിച്ചാൽ വലത്തെ ചെകിടു കാണിച്ചുകൊടുക്കണം,' 'അഹിംസാ പരമോ ധൎമ്മഃ' എന്നിങ്ങിനെ കേവലം ശബ്ദരൂപേണ മാത്രമുള്ള ഉപദേശം വിദ്യാൎത്ഥികളിൽ എത്രത്തോളം ഫലിക്കുമെന്ന കാൎയ്യം വളരെ സംശയത്തിലാണിരിക്കുന്നതു്. എന്തെന്നാൽ, ഉപദേശത്തെ അനുസരിച്ച് അനുഷ്ഠിപ്പാൻ വശമില്ലാത്ത ഉപദേഷ്ടാക്കന്മാ

രുടെ ഉപദേശത്തിന്നെന്താണ് വില? അതെങ്ങിനെയാണ് വിദ്യാർത്ഥികൾക്കു ബോദ്ധ്യപ്പെടുന്നതു്? ഉപദേശിപ്പാനുള്ള സാമർത്ഥ്യംപോലെ അനുഷ്ഠിപ്പാൻ ശക്തിയുള്ള ഉപാദ്ധ്യായന്മാർ ഇപ്പോൾ വളരെ ദുല്ലഭമാണ്താനും. ഉപദേശ്യവിഷയങ്ങളെ അനായാസേന അനുഷ്ഠിച്ചിരുന്ന ഗുരുക്കന്മാരാണ് പണ്ടു ധർമ്മോപദേശത്തെ ചെയ്തിരുന്നതു്. വിദ്യാർത്ഥികൾ ആ വക ഉപദേശങ്ങളെ ദൃഷ്ടാന്തപൂർവ്വം ഗ്രഹിക്കുകയാൽ അവയിൽ അവൎക്കു നല്ലവണ്ണം ശ്രദ്ധയും വിശ്വാസവുമുണ്ടായിരുന്നു. അതുപ്രകാരം അവർ നടക്കുകയും ചെയ്തിരുന്നു.

എന്നാൽ ഇപ്പോഴത്തെ രീതിയിൽ വിദ്യാഭ്യാസം ചെയ്തിട്ടുള്ളവരിൽ അനേകം പേൎക്ക് ഈശ്വരനിൽ വിശ്വാസമില്ല. അതിനാൽ അദ്ദേഹത്തിൽ ഭക്തി ചെയ്യുക എന്നതു പഠിപ്പില്ലാത്ത മൂഢജനങ്ങളുടെ വ്യാപാരമായി തള്ളുന്നു. ധർമ്മ്യമായിട്ടുള്ള ഉപദേശങ്ങളിലും വൈദികവിധികളിലും അനുഷ്ഠാനങ്ങളിലും വിശ്വാസവും ശ്രദ്ധയുമില്ല എന്നല്ല, വളരെ പുച്ഛംതന്നെ ഉള്ളതായി കാണുന്നു. സൃഷ്ടികാര്യങ്ങളായ അനേകം തത്വങ്ങളെ അവർ അവരുടെ ഭാഷയിൽ 'ഫോർസ്, എനർജി, നാച്ചുറൽലാസ്, ഇലക്ട്രിസിറ്റി' എന്നിങ്ങിനെയുള്ള ശബ്ദങ്ങളെക്കൊണ്ടാണ് പറയുന്നതു്. [illegible]കൊണ്ടു് അവൎക്കു് അവയുടെ സ്വരൂപം മനസ്സിലായി എന്നു ധരിക്കുന്നു. നമ്മുടെ ശരീരത്തെ ഒരു നാഴികമണി പോലേയും ആവിയന്ത്രം പോലേയും, നമ്മുടെ അന്തഃകരണവൃത്തികളെ ഒരു സൈനോമറ്റോഗ്രാഫ് എന്ന യന്ത്രവിശേഷം പോലേയും— ഇങ്ങിനെ സൃഷ്ടിയിലുള്ള ആശ്ചര്യകരങ്ങളായ വിവിധശക്തിവിശേഷങ്ങളെ കേവലം ജഡതുല്യമായി—നമുക്ക് ഇഷ്ടംപോലെ ഉപയോഗിക്കത്തക്കവണ്ണം അവിടവിടെ കിടക്കുന്നതായി— വിചാരിക്കുന്നുവെങ്കിൽ ആ ജ്ഞാനംകൊണ്ടു നമുക്ക് ഉൽകൃഷ്ടമായിട്ട് എന്തു ഫലമാണ് സിദ്ധിക്കുന്നതു്? അതുകൊണ്ടു് അന്തഃകരണത്തിന് എന്തു സംസ്കാരവിശേഷമാണുണ്ടാകുന്നതു്? നമ്മുടെ ജീവിതംകൊണ്ടുള്ള പരമപ്രയോജനം അതുകൊണ്ടു് എങ്ങിനെ സാധിക്കാം. 'നമ്മുടെ [illegible] സ്വല്പം തലച്ചോറുകൊണ്ടു പ്രപഞ്ചതത്വങ്ങളെ മുഴുവൻ ഗ്രഹിക്കാമെന്നു വിചാരിക്കുന്നതിൽപ്പരം [illegible] ല്ലായ്മ വേറെ വല്ലതുമുണ്ടോ?' എന്നു കാർലൈൽ എന്ന മഹാൻ പറയുന്നു. അദ്ദേഹംതന്നെ വേറൊരു ദിക്കിൽ 'പ്രപഞ്ചതത്വങ്ങളുടെ ദുരവഗാഹതത്വത്തെ അപേക്ഷിച്ചു നോക്കുമ്പോൾ നമ്മുടെ ന്യായശാസ്ത്രവും

യുക്തിശാസ്ത്രവും കേവലം കുട്ടികളുടെ കൊഞ്ചല് എന്നല്ലാതെ വേറെ ഒന്നും പറവാൻ പാടില്ല' എന്നു പറയുന്നു.

അതിനാൽ അന്തഃകരണത്തിന്റെ ഏകദേശാംശത്തെ മാത്രം സംസ്കരിക്കുന്നതായ വിദ്യാഭ്യാസത്തിന്നു പകരം ഇപ്പോഴത്തെ കാലത്തേയും ഇപ്പോഴത്തെ ജനസമുദായത്തിന്റെ വാസനയേയും അനുസരിച്ചു സമഗ്രമായിട്ടുള്ള സംസ്കാരം ഏതു രീതിയിലുള്ള വിദ്യാഭ്യാസം കൊണ്ടു സിദ്ധിക്കുമെന്നാണ് ഇനി ആലോചിക്കുവാനുള്ളതു്. അതു വേറൊരവസരത്തിൽ നിരൂപിക്കാം.

കേ. എം.

—ooXoo—

# ഒരു യോഗം

വിശ്രവിശ്രുതനായ കൊച്ചി ശക്തൻതമ്പുരാൻ തിരുമനസ്സിലെ രാജ്യഭാരകാലത്ത് ഒരു ദിവസം രാത്രി പത്തുമണിക്കു ശേഷം എ



റണാകുളത്തുള്ള മുഹമ്മദീയരിൽ പ്രമാണിയായ കോയക്കുട്ടിമൂസ്സയുടെ വീട്ടിന്നകത്തുള്ള ഒരു നിലവറക്കണ്ടിൽ മുഹമ്മദീയരുടെ ഒരു യോഗം കൂടിയിരുന്നു. ഈ യോഗം ഈ സ്ഥലത്തും സമയത്തും അന്നു പുതിയതായി കൂടിയതല്ല. അതിന്നു മുമ്പും പലപ്പോഴും കൂടുകയും, പലേ കാൎയ്യങ്ങളെപ്പററി ആലോചിക്കുകയും, തീൎച്ചപ്പെടുത്തുകയും ചെയ്തിട്ടുള്ളതാണ്. യോഗത്തിൽ ഇരുപതു വയസ്സിന്നു മേൽ അയ്മ്പതു വയസ്സിന്നു താഴെ പ്രായമുള്ളവരായി ഉദ്ദേശം നാല്പതുപേർ സന്നിഹിതരായിരുന്നു. യോഗാംഗങ്ങളെല്ലാം സാമാന്യത്തിലധികം ക്ഷോഭിച്ചിട്ടുണ്ടെന്ന്, അവരുടെ മുഖം നോക്കിയാൽ വിഡ്ഢിയായ ഒരുവന്നു കൂടി അറിയാവുന്നതാണ്. എന്നാൽ, എത്രയും സമൎത്ഥനായ ഒരുവന്നു കൂടി ആ യോഗത്തിൽ പ്രവേശം ലഭിപ്പാൻ സാധിക്കില്ലെന്നുള്ള കാൎയ്യംകൂടി ഇവിടെ പറയേണ്ടിയിരിക്കുന്നു. ഒന്നാമത്, അകായിലേക്കു കടക്കുന്ന ദിക്കിലായിത്തന്നെ കരിമല്ലന്മാരായ നാലു മാപ്പി

ളമാർ (മുഹമ്മദീയർ) മുറുക്കിക്കൊണ്ടും വൎത്തമാനം പറഞ്ഞുകൊണ്ടും ഇരിയ്ക്കുന്നുണ്ട്. അവർ വെറുതെ ഇരിയ്ക്കയാണെന്നു തോന്നുമെങ്കിലും വാസ്തവത്തിൽ അങ്ങിനെയല്ലെന്നും, ദ്വാരപാലനത്തിന്നായി ഇരിയ്ക്കുന്നവരാണെന്നും അകത്തേയ്ക്കു കടക്കുവാൻ ശ്രമിയ്ക്കുന്നവൎക്കറിയാവുന്നതാണ്. രണ്ടാമതു, വല്ല വിധേനയും അകത്തു കടന്നു കൂടിയാൽതന്നെ നിലവറയിലേയ്ക്കുള്ള പ്രവേശമാൎഗ്ഗം ഏതാണെന്നു ശില്പിശാസ്ത്രത്തിൽ വിദഗ്ദ്ധനായ ഒരാൾക്കു കൂടി ധരിയ്ക്കുവാൻ പ്രയാസമാണ്. ഈ രണ്ടു ദുൎഘടങ്ങളും നിവൎത്തിച്ചു നിലവറയിൽ ചാടി വീഴുന്നതായാൽത്തന്നെ പട്ടിണി കിടക്കുന്ന ചെന്നായ്ക്കൂട്ടത്തിന്റെ മുമ്പിൽ അകപ്പെട്ട ഒരു ആട്ടിൻകുട്ടിയുടേയും, ആ ചെല്ലുന്ന ആളുടേയും സ്ഥിതിയ്ക്കു വലിയ വ്യത്യാസമൊന്നും ഉണ്ടാവുന്നതല്ല.

സാമാജികന്മാരെല്ലാം നിലവറയിൽ വിരിച്ചിട്ടുള്ള ഒരു ചിക്കപ്പായുടെ നടുക്കായി വെച്ചിട്ടുള്ള ഒരു നിലവിളക്കു, വെററിലത്തട്ടു, കോളാമ്പി ഇവയുടെ ചുററും ഇരുന്നതിന്നു ശേഷം വീട്ടുടമസ്ഥനായ കോയക്കുട്ടിമൂസ്സ തന്നെ ആദ്യമായി സംസാരിപ്പാൻ തുടങ്ങി.

മൂസ്സ— ഈ അറാമ്പിറന്ന പന്നീന്റെ മോനെ വെച്ചു പൊറുപ്പിപ്പാൻ വയ്യാതായി.

കുഞ്ഞഹമ്മത്— ഈ പറഞ്ഞതു പട്ടാങ്ങാണ്. താളുവെട്ടും മാതിരിയല്ലേ മാപ്പിളാരുടെ കയിത്തു വെട്ടണത്?

മൂസ്സ— ഇതുവരെ ചെയ്തതൊക്കെ പോട്ട്. ഇന്നലയല്ലേ ആ ആലിക്കുട്ടിനെ കൊന്നത്? ആലിക്കുട്ടിയ്ക്കു ശരി നാറമുള്ള ഒരു തയ്യുണ്ടോ ഈ കൊലത്തില്?

വീരാൻകുട്ടി— അതു ചരിയാ കാക്ക. ഈ കൊലയ്ക്കു വെറുതെ വിട്ടൂടാ.

അബ്ദു—വെറുതെ വിട്ടൂടാ- വിട്ടൂടാന്ന് അയ്മ്പതാമത്തെ തവണയല്ലേ ഈ പറയിണത്. വാക്കു മെച്ചം, കിരിയ മോയം, ഇങ്ങിനെയായ് ഇപ്പോ മാപ്പിളാരിടെ നില.

മൂസ്സ— ആ ആജിയാരാണ് പറഞ്ഞു ചൊണ കെടിയിക്കണത്. അതു വന്നുകൂടിയതിപ്പിന്നെയാണ് ഇത്ര മോയത്തനം വന്നത്.

കുഞ്ഞഹമ്മത്— ഏന്തു പറഞ്ഞാലും അങ്ങേരിടെ വാക്കു കേട്ടാൽ അതാണ് നേര് എന്നു തോന്നും. അത്രക്ക് ജുക്തിയുള്ള ഒരാളാണ്.

വീരാൻകുട്ടി— ആ കുഞ്ഞയിത്രോസ്സ് ഇനിയും വന്നില്ലല്ലോ. അവന്റെ ബാപ്പേനെ മയ്യത്തെക്ക് എടുക്കല് ഉപ്പുമ്പു കയിഞ്ഞില്ലേ? അവനല്ലേ ഏറ ഈറ വേണ്ടതു്? അവനല്ലേ ആത്ത്യം ഈ യോഗത്തിൽ എത്തണ്ടോൻ?

അബ്ദു—തുക്കം പോക്കയായിരിയ്ക്കും—

'തുക്കവും പൊക്കയല്ല കിക്കവും പൊക്കയല്ല' എന്നു പറഞ്ഞുംകൊണ്ട് ആ സമയത്തു കുഞ്ഞയിത്രോസ്സ നിലവറയിൽ പ്രവേശിച്ചു.

കുഞ്ഞയിത്രോസ്സ്—ഞമ്മൻ മാത്രേ വരാള്ളുന്നു തോന്നും പറണേട്ടാല്. ആജിയാരെവടെ?

അബ്ദു—ആജിയാക്കെന്തടാ? പരന്തരീസ്സില്ലേ? മുട്ടിയ കയ്യിന്നു മയ്യയ്ക്കു പോണം. മയ്യയിക്കാക്ക് ഞമ്മടെ ചൂടുണ്ടോ? ഞമ്മക്കു തന്നെ ഈ പഹയന്റെ കന്തിരിക്കം.

ഇത്രയും പറഞ്ഞു തീന്നപ്പോഴയ്ക്കും ഹാജിയാരും ശിഷ്യനും നിലവറയിൽ പ്രവേശിച്ചു കഴിഞ്ഞു. എല്ലാവരും എഴുന്നേററു ഹാജിയാരെ ഒരു ചാരുപലകയിന്മേൽ ഇരുത്തി യഥാപൂവ്വം ഇരുന്നു. ഈ ഹാജിയാരെക്കുറിച്ചു രണ്ടു വാക്കു പറഞ്ഞുകൊള്ളട്ടേ.

മുഹമ്മദീയരുടെ താടി വെൺചാമരംപോലെ ഇരിയ്ക്കുന്നു എന്നു പറയാറുണ്ടെങ്കിൽ, ഹാജിയാരുടെ താടി വെൺചാമരംതന്നെഎന്നു പറയാം; അത്രദീഗ്ഘവും ധവളവും നിമ്മലവും ആണ്. താടിയുടെ സ്ഥിതി നോക്കിയാൽ അറുപതിലധികം വയസ്സായി എന്നു തോന്നുമെങ്കിലും ദേഹത്തിന്റെ ദാഢ്യവും ആരോഗ്യവും പല്ലുകളുടെ ധാവള്യവും ഉറപ്പും നോക്കുന്നതായാൽ നാല്പതിലധികമായി എന്ന് ഒരിയ്ക്കലും പറയുവാൻ തോന്നുകയില്ല. അതു നിത്യവൃത്തിയിലുള്ള നിഷ്കഷകൊണ്ടായിരിയ്ക്കണം. ഹാജിയാരു മയ്യഴിക്കാരനാണെന്ന് അബ്ദുവിന്റെ വാക്കിൽനിന്നു വന്നിട്ടുണ്ടല്ലോ. ഈ യോഗത്തിലെ അംഗങ്ങൾക്കു പരിചയമായിട്ട് അധികം കാലമായിട്ടില്ല. ദേശാടനത്തിന്നായി പോകുന്ന മദ്ധ്യത്തിൽ ഒരു ദിവസം രാത്രി യോഗം കൂടേണ്ട സമയമായ പത്തുമണിയ്ക്കു യദൃച്ഛയാ കോയക്കുട്ടി മൂസ്സയുടെ വീട്ടിൽ വന്നു. വളരെ നേരം പരീക്ഷിച്ചതിന്റെ ശേഷം ഹാജിയാരുടെ പരമാത്ഥതയേയും, പലവിധമായ അറിവിനേയും, ഇസ്ലാം മതത്തിനോടുള്ള പ്രത്യേകപ്രതിപത്തിയേയും പററി പൂണ്ണമായി ബോദ്ധ്യ

പ്പെട്ടതിൽപ്പിന്നെയാണ്, അദ്ദേഹത്തേയും ശിഷ്യനേയും ഈ യോഗത്തിൽ അംഗങ്ങളായി സ്വീകരിച്ചത്. അദ്ദേഹം മിക്കവാറും എല്ലാ യോഗങ്ങൾക്കും ഹാജരാവാറുണ്ട്. എന്നാൽ നല്ല ലോകപരിജ്ഞാനവും പഴമയും ഉള്ള ഒരാളായതുകൊണ്ട് 'ഈറ'യോടുകൂടിയ കോയക്കുട്ടിമൂസ്സ മുതൽപേരുടെ ആലോചനകൾക്ക പലപ്പോഴും തടസ്ഥം പറയാറുണ്ട്. അന്നേ ദിവസം യോഗത്തിൽ തക്ക സമയത്ത് എത്തത്തക്കവണ്ണം പുറപ്പെട്ടുവെങ്കിലും മൂസ്സയുടെ വീട്ടിന്റെ സമീപത്ത് എത്തിയപ്പോൾ അന്തഃപുരത്തിൽനിന്ന സ്ത്രീകൾ തമ്മിൽ നടന്ന ഒരു സംഭാഷണം യദൃച്ഛയാ കേൾക്കുവാൻ ഇടയായതിനാൽ അതിന്റെ അവസാനം വരെ അവിടെ നിന്നു.

ഒരാൾ—ഇത്രൊക്ക പറയുണൂലൊ. ഞമ്മനെ വന്ന് ആരെങ്കിലും പിടിച്ചാ മാപ്പളാരു കണ്ടു നിക്കുവോ?

വേറൊരാൾ—അമീനുവിന്റെ പുത്തി നന്ന്. നമ്പൂരിച്ചിയിന്റെ കെട്ടിയോനാണോ തമ്പ്രാൻ?

അമീനു—പാത്തു എന്തറിഞ്ഞു? തുച്ചം നോക്ക എങ്കിൽ തമ്പ്രാൻ എല്ലാർടേം കെട്ടിയോനാണ്. എല്ലാരേ ലച്ചിക്കണതു തമ്പ്രാൻ അല്ലേ?

പാത്തു—ആലിക്കുട്ടിയാക്കയിനെ നല്ല ലച്ചിക്കലാ ലച്ചിച്ചത്. വാളൂരി കയ്ത്തങ്ങു കൊയ്ത്തു.

അമീനു—ഇന്നലെ വരെ കൊയ്യാത്തത് എന്തേ? തോന്ന്യാസത്തിനു പുറപ്പെട്ടു; അപ്പൊ ആ പാവത്തിനെ ലച്ചിക്കാൻ വേണ്ടി കൊന്നു. അതിനി മാപ്പിളാര് ഇത്രയൊക്ക കലമ്പാന്താ?

പാത്തു—ഒരു പെണ്ണിനെ തൊടാമ്പോയ്യാ കൊല്ലാനച്ചാൽ ഒരാളെ കൊന്നാപ്പകരം കൊന്നൂടന്നോ?

അമീനു—വളരെ നല്ല ജുക്തി. രണ്ടിന്റേം തരപേതം അറിയാത്ത നിന്നോടു ഞാനെന്താ പറയണ്. തമ്പ്രാനെ കൊല്ലാൻ എളപ്പത്തിതാതിശ്ശും. പടച്ചോനില്ലേ തകായത്തിന്. എന്റെ അള്ളാ! കൊണമുള്ള പൊന്നു തമ്പ്രാന് ഒരു ഓപ്പക്കേടും വരാതെ തുച്ചിക്കണേ!

സംഭാഷണത്തിന്നിടയിൽ എന്തോ സഹിപ്പാൻ പാടില്ലാതെയായിട്ടു ശിഷ്യൻ ചില ശബ്ദങ്ങൾ പുറപ്പെടുവിപ്പാൻ ഭാവിച്ചുവെങ്കിലും ഹാജിയാർ അതിനെ പെട്ടന്നു നിരോധിച്ചതിനാൽ സംഭാഷണം മുഴുവൻ കേൾക്കുവാൻ സാധിച്ചു. ഈ സംഭാഷണം കേട്ടുനിന്നതുകൊണ്ടാ

ണ് ഹാജിയാക്കും ശിഷ്യന്മാ സഭയിൽ ഹാജരാകുവാൻ അല്പം താമസം നേരിട്ടത്. അക്കാലങ്ങളിൽ മക്കത്തു ഹജ്ജിനു പോവുന്നതു ദുസ്സാദ്ധ്യമായ ഒരു കാൎയ്യമായിരുന്നതിനാൽ ഹാജിയാർമാർ വളരെ ചുരുക്കവും, അവരെയുള്ള ബഹുമാനം തുലോം അധികവും ആയിരുന്നു. ഇത്രയും പ്രസ്താവിച്ച് ഇനി വായനക്കാരെ യോഗത്തിലേക്കു തന്നെ ക്ഷണിക്കാം.

ഹാജിയാർ— ആലിക്കുട്ടിനെ കാണാനില്ലല്ലൊ. എവിടെ?

മൂസ്സ— ആലിക്കുട്ടി ഞമ്മക്കൊക്ക് തലംപിടിക്കാൻ മുമ്പുകുട്ടി അങ്ങട്ട് പോയിക്കയിഞ്ഞ്.

ഹാജിയാർ— ഈ പറഞ്ഞതിന്റെ അൎത്ഥം എനിക്കു മനതിലായില്ല.

മൂസ്സ— ആ പഹയന്റെ വാള് കയിത്തിൽ വിയുമ്പൊ മനതിലാവും. നാട്ടിൽ പാട്ടായ ഈ വൎത്താനം ഹാജിയാര് കേട്ടില്ലന്നൊ?

ഹാജിയാർ— അഞ്ചുനായിക തുരെ താമതിക്കുന്ന ഞാൻ എന്തു കേക്കാനാ?

മൂസ്സ— എന്നാ കേക്കാം. ഒരു നമ്പൂരിന്റെ പെണ്ണിന്റെ അവുത്തുവെച്ച് തമ്പ്രാൻ ഇന്നലെ രാസ്ത്രി ഹലാക്കാക്കി.

ഹാജിയാർ— ഓൻ എന്തിനാണ് നമ്പൂരിന്റെ വീട്ടിൽ പോയിത്?

മൂസ്സ— അവൻ കക്കാനും കവറാനും പോയിതല്ലാ. ഒരു പെണ്ണിന്റെ കാരിയത്തിനാ.

ഹാജിയാർ— അത് അതമ്മല്ലെ? അതിന്നുതന്നെയാണ് ചിച്ചിച്ചതും.

അബ്ദു— പഞ്ചാങ്ങം പറച്ചല് തൊടങ്ങില്ലെ്ലാ.

കുഞ്ഞഹമ്മത്— പഞ്ചാങ്ങം പറഞ്ഞത്, പട്ടാങ്ങല്ലേ. അവനു കെട്ടിയോളില്ലെ?

മൂസ്സ— ഈ വക തൎക്കം ആവശ്യം ഇല്ലാത്തതാണ്. ഇന്നത്തെ യോഗത്തിൽ ആലോശിക്കണ്ട കാരിയം ഈ തമ്പ്രാനെ ഏതുവിതത്തിലും കൊല്ലണ്ടതാണ്. അതിൽ വെച്ച് കയിത്തുംപായാലും ചെരി.

ഹാജിയാർ— 'ഹള്ളാ'വിനേയും 'നിബി'യേയും കയിഞ്ഞാൽ നമ്മൾ ബഹുമാനിക്കണ്ടത് രാശ്യത്തെ രാശാവിനെയാണ്. ഈ രാശാവിന് ഇസ്ലാംവൎഗ്ഗത്തോട വിഷേഷിച്ച് ഒരു ഈറയുള്ളതായി നമ്മക്ക് പോത്ത്യം ഇല്ല. അങ്ങിനെയിരിക്കുമ്പോം അയാളെ കൊല്ലണമെ

ന്നുള്ള ആലോശനതന്നെ ദോശമാണ്. അതു താതിക്കുന്ന കാരിയം അത്ര എളുപ്പമല്ലാ. താതിച്ചാലും പടച്ചവന് പത്ത്യമാവില്ല.

കുഞ്ഞയിത്രോസ്സ്— ആദിയാരിടെ ബാപ്പേനെയാണ് ഇന്നു മയ്യത്തക്ക് എടുത്ത് എങ്കിൽ ഇത്രയും പുരാണവും പഞ്ചായന്ത്രവും തോന്നില്ലാ. കൊച്ചിക്കാരൻ ഒരു മാപ്പളയല്ലേ ചത്തത്? അപ്പൊളങ്ങനെയൊക്കെ പറയാം.

മൂസ്സ— വയത്തായാൽ ചൌരിയം കൊറയും എന്നു പറയണതു ചരിയാണ്. ഇനിയും ഈ മുത്തൻെറ വാക്ക കേട്ട് ചൊണകെട്ട് ഇരിക്കില്ല. നാളെ രാസ്ത്രികൊണ്ട് തമ്പ്രാൻെറ തല അരിഞ്ഞുടണം. വയത്തന് പേടിയാണെങ്കിൽ കൂടണ്ടാ. മാപ്പിളാരോട് പകയുള്ള ഈ പഹയനെ എത്ര നാളാ ഇങ്ങനെ ഇരുത്തുവാ?

ഹാജിയാര്— മാപ്പിളാരോട വിഷേഷാൽ പകയുണ്ടെന്നു നിങ്ങൾ വിജാരിക്കണതു തെറാണ്. ഇന്നാളല്ലേ ആ കുമുദാന്തിയിനെ ബ്രാഹ്മിൻ വറക്കമ്മാതിരി വറത്തുത്? അയാള് ചോകനല്ലേ? മാപ്പിളയല്ലല്ലൊ. തോന്നിയാസം കാട്ടണവരെയൊക്കെ തമ്പ്രാൻ ചിച്ചിക്കും. അതാണ് രാശതമ്മം.

അബ്ദു— തമ്മവും കിമ്മവും ഒന്നു നിറുത്തി വെയ്ക്കാമൊ?

ഹാജിയാര്— വയത്തനു ചാകാനുംകൂടി പേടിയില്ലാ. ഭൂമിയില് ഇത്രയും ഇരുന്നല്ലൊ. ചെറുപ്പക്കാരെക്കാ മുമ്പെ പോണ്ടതു വയത്തന്മാരും അല്ലേ. അതുകൊണ്ട് ഞാമ്പാണതു നിങ്ങള് കേക്കാൻ ഒരുക്കം ഇല്ലെങ്കിൽ നിങ്ങള് പറയുമ്പോലെ ഞാൻ കേക്കാം. എന്നാൽ ഒന്നുകൂടി പറയാം. രാശാവിനെ നമ്മള് കൊല്ലാങ്കയിയില്ലാ. ഒന്നിനെ കൊന്നാൽ മറ്റൊന്ന് ആ താനത്തു കേറും.

മൂസ്സ— കേറിക്കോട്ടെ. ഇത്ര അറാമ്പിറപ്പ് ഇനി ആക്കും ഉണ്ടാവുല്ല.

ഹാജിയാര്— അങ്ങനെ വെക്കണ്ട. തമ്പ്രാനെ കൊന്ന വക്കക്കാരാണെന്നുവെച്ച് വിഷേഷാൽ ഈറയോടുകൂടി നമ്മളോട്ട വില്ലങ്കം ആവും.

മൂസ്സ— 'മുത്തപ്പന് കുത്തിയ വാള എളയപ്പന്' എന്ന് ഒരു ഓർശയും ഉണ്ടാവുല്ലൊ.

ഹാജിയാര്— ആട്ടെ നിങ്ങടെ ആലോശന എന്താ?

മൂസ്സ— മുന്തിയാമ്പൊതൊട്ട് ഞമ്മള് കോലോത്തിൻെറ വയിക്കു പ

ങ്ങിനിക്ക. രാസ്ത്രി ഒററക്കൊരു എറക്കമുണ്ട്. കണ്ടാ ചെന്നു കയി ത്തിൽ പിടിച്ച് ചെത്തം കേക്കാതെ അങ്ങു കയിസ്സാം.

ഹാജിയാർ.— പറയല് എളുപ്പത്തിക്കയിഞ്ഞ്. അങ്ങിനെ സാതിച്ചാൽ നന്ന്. ഞാനും ചിച്ച്യനും നാളെ മോന്തിയാമ്പൊ പാലത്തി ൻെറവിടെ ബറാബ്ബറായി നിക്കാം. നിങ്ങളും കൂട്ടംകൂടി വരണ്ടാ. വല്ലവരും ചങ്കിസ്സും.

അബ്ദു— ഇപ്പൊ ആണങ്ങളെപ്പോലെ പറഞ്ഞു. എന്നാ നാളെ കാണാം.

ഈ നിശ്ചയത്തോടുകൂടി യോഗം പിരിഞ്ഞു. നിശ്ചയപ്രകാ രം പിറേറദിവസം സന്ധ്യമയങ്ങിയതോടുകൂടി എടത്തു കൈകൊണ്ടു ദീ ൎഘമായ താടിയെ കളിപ്പിച്ചുംകൊണ്ടും, വലത്തുകയ്യിൽ നിൎമ്മലമായ സ്ഫടികമാലയെ ധരിച്ചുകൊണ്ടും, ഇടസ്സിടസ്സു ശിഷ്യൻെറ മുഖത്തുനോ ക്കി മന്ദഹാസം ചെയ്തുകൊണ്ടും ആനക്കൊമ്പു മൊട്ടിട്ട മെതിയടി യിൽ കയറി കോമളവൃദ്ധനായ നമ്മുടെ ഹാജിയാർ തൃപ്പൂണിത്തുറസ്സടു ത്തുള്ള പാലത്തിനു സമീപം പതുക്കെപ്പതുക്കെ ലാത്തിത്തുടങ്ങി. ഹാ ജിയാരുടെ ആജ്ഞാനുസരണം മാപ്പിളമാർ രണ്ടും നാലുമായി വന്നുതുട ങ്ങി. വരുന്നവരെയെല്ലാം ഹാജിയാർ എണ്ണി തിട്ടപ്പെടുത്തി വഴിയേ പോകുന്ന ആളുകൾക്കു കാണുവാൻ പാടില്ലാത്തവിധത്തിൽ വഴിയുടെ ഇരുവശത്തും ഉള്ള വെളിമ്പറമ്പുകളിൽ അങ്ങുമിങ്ങുമായി ഇരുത്തി. ത മ്പുരാൻ എഴുന്നള്ളുന്ന സമയം താൻ അടുത്തു ചെന്നു നോക്കി നിജ പ്പെടുത്തി ഒന്നു ചൂളയിട്ടാൽ തത്സമയം ആ സ്ഥലത്ത് എത്തിക്കൊ ള്ളേണ്ടതാണെന്ന് അവരോടെല്ലാം ശട്ടംകെട്ടി.

എട്ടുമണിയോടുകൂടി യോഗത്തിലുള്ള സകലരും വന്നു മേൽവിവ രിച്ചപ്രകാരം പതിയിരുന്നു. ആരെങ്കിലും ഒരാൾ വഴിയിലെത്തുമ്പോൾ മാപ്പിളമാരെല്ലാം കുറുവടിയും എടുത്തു സന്നദ്ധന്മാരായിരിസ്സും. ഹാ ജിയാരുമായുള്ള കൂടിക്കാഴ്ച കഴിഞ്ഞു പിരിഞ്ഞാൽ ഇച്ഛാഭംഗത്തോടു കൂടി വടികൾ താഴെ വെച്ച് ഓരോന്നു മുറുക്കും. ഇങ്ങിനെ പത്തു മണി വരെ കഴിഞ്ഞു. അപ്പോൾ ഹാജിയാരുടെ ഒരു ചൂള കേ ട്ടു. പാററ പൊടിയുംപോലെ പത്തയ്മ്പതു മാപ്പിളമാർ തൽക്ഷണം കുറുവടികളുമായി ഹാജിയാരുടെ ചുററും വന്നു. തമ്പുരാനെ അങ്ങുമി ങ്ങും നോക്കിത്തുടങ്ങി. തമ്പുരാൻ വന്നിട്ടില്ലാ ചൂള വിളിച്ചതെന്നും, ഈ അസമയത്ത് ഇനി തമ്പുരാൻ വരുമെന്ന് ആശിപ്പാൻ വഴിയില്ലെ

ന്നും, ശക്തന്മാരായ ഇത്രയും ആളുകൾ മെനക്കെട്ടു കൂടിയിരിക്കുന്ന സ്ഥിതിക്കു കോട്ടയ്ക്കകത്തു കടന്നു കോവിലകത്തിന്നടുത്തു ചെന്നു വല്ലതരവും ഉണ്ടോ എന്നു നോക്കുന്നതു നന്നായിരിക്കുമെന്നും ഹാജിയാർ പറഞ്ഞു. യോഗക്കാൎക്ക് ഇതു കേട്ടു വളരെ സന്തോഷം ജനിക്കുകയും, ഹാജിയാരെ പലവിധം പ്രശംസിക്കുകയും ചെയ്തു. അര മണിക്കൂറിന്നുള്ളിൽ ഹാജിയാരും ശിഷ്യനും യോഗക്കാരും കോവിലകത്തിന്റെ പടിക്കൽ എത്തിക്കഴിഞ്ഞു. അവിടെ നിന്നു നോക്കിയപ്പോൾ പള്ളിയറയിൽ ധാരാളം വെളിച്ചം കണ്ടതുകൊണ്ടു തിരുമനസ്സുകൊണ്ടു പള്ളിക്കുറുപ്പിന്ന് എഴുന്നള്ളീട്ടില്ലെന്നു മനസ്സിലായി. പതിനൊന്നു മണിയോടുകൂടി ഒരു ചെറുതായ വിളക്കൊഴിച്ചു ബാക്കി വിളക്കുകളെല്ലാം കെടുത്തിയതിനാൽ പള്ളിക്കുറുപ്പിന്നു സമയമായി എന്ന് അവൎക്കു മനസ്സിലായി. നല്ലവണ്ണം ഉറങ്ങിക്കൊള്ളട്ടെ എന്നു വിചാരിച്ചു പന്ത്രണ്ടു മണിവരേയും അവർ സ്വസ്ഥമായി നിന്നു. കാവൽക്ക് എത്ര പേർ നില്ക്കുന്നുണ്ടെന്ന് ഒരാൾ പോയി നോക്കി വരുവാനായി യോഗക്കാരോടു ഹാജിയാർ ആവശ്യപ്പെട്ടപ്പോൾ 'ചൊണ'യുള്ള നമ്മുടെ മാപ്പിളമാരിൽ ആൎക്കും അതിന്നു ധൈൎയ്യമുണ്ടായില്ല. ഒടുക്കം താൻ തന്നെ ഈ കൃത്യം നിൎവ്വഹിക്കാമെന്നു സമ്മതിച്ചു ഹാജിയാർ മെതിയടി കൂടാതെ അകത്തേക്കു പോയി. അഞ്ചു മിനിട്ടിന്നുള്ളിൽ മടങ്ങിയെത്തി. ഒരു പട്ടാളക്കാരനും വില്ലുക്കാരനും മാത്രം താഴത്തു കോണിവാതില്ക്കൽ ഇരുന്ന് ഉറങ്ങുന്നുണ്ടെന്നും, നിശ്ശബ്ദമായി അവർ രണ്ടു പേരേയും ബന്ധനസ്ഥന്മാരാക്കി പുറത്തുകൊണ്ടുവന്നു ചോദിക്കുന്നതായാൽ കാൎയ്യം മുഴുവൻ മനസ്സിലാക്കാമെന്നും പറഞ്ഞു. കൂട്ടക്കാരുടെ ഉത്സാഹത്തിന്ന് അതിരില്ലാതായി. ഉടനെ ഹാജിയാരും ശിഷ്യനും നാലു പേർ ശക്തന്മാരായ മുഹമ്മദീയരും കൂടി കോണിവാതില്ക്കൽ എത്തി. ഉറങ്ങിക്കൊണ്ടിരുന്ന ഓരോരുത്തന്റേയും കഴുത്ത് ഹാജിയാരും ശിഷ്യനും പെട്ടന്നു പിടികൂടുകയും, സഹായികളായ നാലു പേരും ഉടലും കാലും താങ്ങി അവർ രണ്ടു പേരേയും യാതൊരു ശബ്ദവും കൂടാതെ പുറത്തുകൊണ്ടുവരികയും ചെയ്തു. അവരോടു ചോദിച്ചപ്പോൾ കോണിവാതിൽ തുറന്നിട്ടുണ്ടെന്നും, മുകളിൽ ആരും കാവല്ക്കു നില്ക്കുക പതിവില്ലെന്നും, പള്ളിയറയുടെ വാതിൽ ചിലപ്പോൾ അടയ്ക്കുകയും ചിലപ്പോൾ അടയ്ക്കാതിരിക്കുകയും ചെയ്യാറുണ്ടെന്നും, അടച്ചിട്ടുണ്ടെങ്കിൽ ആന കുത്തിയാൽ പോലും തുറക്കുവാൻ പ്രയാസമാണെന്നും, തമ്പുരാൻ മുകളിൽത്തന്നേ ഉണ്ടെന്നും അവർ പറഞ്ഞു.

ധൈൎയ്യശാലിയായ ഹാജിയാർ മാൎഗ്ഗപരിശോധനക്കായി വീണ്ടും പോയി. പത്തു മിനിട്ടിന്നുള്ളിൽ മടങ്ങിയെത്തി. ഹാജിയാരുടെ തിളങ്ങിക്കൊണ്ടിരിക്കുന്ന പല്ലുകൾ കണ്ടപ്പോൾത്തന്നെ കാൎയ്യം സഫലമാണെന്നു യോഗക്കാൎക്കു മനസ്സിലായി. 'പടച്ചവൻ ചെയ്യുന്ന പണി പാതിയായി ചെയ്യാറില്ല. ഇവറുങ്ങൾ പറഞ്ഞതുപോലെ, മോളിൽ ആരും ഇല്ല. അവുത്തിന്റെ വാതിൽ ഞാൻ തൊട്ടുനോക്കി. ഇത്തിരി തൊറന്നു എന്നാണ് കാൎശം. ഒററക്കായതുകൊണ്ടു നല്ലോണം തൊറന്നു നോക്കാൻ ഇത്തിരി ഒരു കിടുകിടുപ്പ്. ഏതായാലും ഇമ്മക്കു ഒന്നു നോക്കുവ' എന്നു ഹാജിയാർ പറഞ്ഞപ്പോഴക്കും കൂട്ടക്കാർ നടന്നുതുടങ്ങി. അവരെ ഹാജിയാർ വിളിച്ചു നിറുത്തി. ദ്വാരപാലകന്മാർ രണ്ടുപേരേയും കൈകാൽ കൂട്ടിക്കെട്ടി കോണിച്ചോട്ടിൽ ഉള്ള അറയിൽ കൊണ്ടിട്ടു വാതിൽ അടക്കേണമെന്നും, പള്ളിയറയിലേക്കു എല്ലാവരും കൂടി കടന്നുപോവരുതെന്നും, ശക്തന്മാരായ രണ്ടു പേർ വാതില്ക്കൽ തന്നെ നില്ക്കേണമെന്നും ഹാജിയാർ പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ കരുതലുകളെപ്പററി മാപ്പിളമാൎക്കു സാമാന്യത്തിലധികം ബഹുമാനം തോന്നി. പറഞ്ഞപോലെ രണ്ടു പേരേയും കെട്ടി കോണിച്ചുവട്ടിലുള്ള അറയിൽ ഇട്ടു സാവധാനത്തിൽ വാതിലടച്ച് ഓടാമ്പൽ ഇട്ടു. ഹാജിയാർ മുമ്പിലും ശിഷ്യൻ പിന്നാലെയും യോഗക്കാർ അതിന്റെ പിന്നാലെയുമായി ലേശവും ശബ്ദം കേൾപ്പിക്കാതെ മുകളിൽ കയറി. വാതില്ക്കൽ കാവൽ നില്പാനുള്ള രണ്ടു പേരെ ഹാജിയാർ തന്നെ തിരഞ്ഞു പിടിച്ചു വാതിലിന്റെ ഇരുവശത്തും പ്രതിഷ്ഠിച്ചു. വാതിൽ പതുക്കെ തൊട്ടപ്പോൾ നിശ്ശബ്ദമായി തുറന്നു. 'കടന്നോളിൻ' എന്നു ഹാജിയാർ പറഞ്ഞപ്പോഴക്കും പുതുവെള്ളത്തിൽ ഏററുമത്സ്യം കയറുംപോലെ മാപ്പിളമാർ തുരുതുരെ തിക്കിത്തിരക്കി അകത്തു കടന്നു. എല്ലാവരും കടന്നു കഴിഞ്ഞപ്പോൾ ഹാജിയാരും ശിഷ്യനും കാവല്ക്കു നില്ക്കുന്ന ഓരോ മാപ്പിളയുടേയും ചെകിട്ടാണിക്കു കൈ മടക്കിപ്പിടിച്ച് ഓരോ ഇടി ഇടിക്കലും, 'ഹള്ളാ' എന്നു പറഞ്ഞ് അവർ രണ്ടു പേരും നിലത്തു പതിക്കലും, ഹാജിയാർ പെട്ടെന്നു തിരിഞ്ഞ് വാതിലടച്ച് ഓടാമ്പൽ ഇടലും ഒരു നിമിഷാൎദ്ധത്തിൽ കഴിഞ്ഞു. ഉടനെ വീണു കിടക്കുന്ന ആ രണ്ടു പേരുടേയും കൈ കൂട്ടിക്കെട്ടി. തമ്പുരാനെ കണ്ടുപിടിക്കാനുള്ള തിടുക്കംകൊണ്ട് ഈ കഴിഞ്ഞ വൎത്തമാനം ഒന്നും നമ്മുടെ യോഗക്കാർ അറിഞ്ഞില്ല. പള്ളിക്കിടക്കയിൽ ചെന്നു നോക്കുമ്പോൾ ഒരു തലയണയെ മൂടിപ്പുതപ്പിച്ചു കിടത്തിയിരിക്കുന്നതായിക്കണ്ടു. 'ചതിച്ചു'

എന്നും പറഞ്ഞു പിന്നോക്കം വന്നു നോക്കുമ്പോഴാണ് വാതിൽ ബന്ധിച്ചിട്ടുള്ള വൎത്തമാനം മനസ്സിലായത്. പെട്ടന്നു കൂട്ടിൽപ്പെട്ട പുലികളെപ്പോലെ മാപ്പിളമാരെല്ലാം വാതിൽ തോറും ജനേല തോറും ചവിട്ടുകയും മാന്തുകയും കടിയ്ക്കുകയും ഭയങ്കരമായ ശബ്ദങ്ങൾ പുറപ്പെടുവിയ്ക്കുകയും ചെയ്തുവെങ്കിലും യാതൊരു ഫലവും ഉണ്ടായില്ല. ഇതിന്നിടയ്ക്കു ഹാജിയാരും ശിഷ്യനും ഒരു ജനേലയ്ക്കൽ പ്രത്യക്ഷപ്പെട്ടു. മാപ്പിളമാർ തിക്കിത്തിരക്കി ജനേലയുടെ അങ്ങേ ഭാഗത്തു കൂടിയപ്പോൾ, തന്റെ കൃത്രിമമായ താടിയും മററുള്ള ഉപകരണങ്ങളും അഴിച്ചു നീക്കി ഹാജിയാരായിരുന്ന **ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ട്** പ്രശാന്തഗംഭീരമായ സ്വരത്തിൽ താഴെ പറയുംപ്രകാരം അരുളിച്ചെയ്തു

'സൎവ്വലോകനിയന്താവായി, വിവിധമതങ്ങളുടേയും മാൎഗ്ഗദൎശിയായിരിയ്ക്കുന്ന ജഗദീശ്വരന്റെ ഒരു പ്രത്യേകശക്തി രാജാക്കന്മാൎക്കുണ്ടെന്നുള്ള തത്വം ബുദ്ധിഹീനന്മാരായ ജനങ്ങൾ ആലോചിയ്ക്കുന്നില്ല. നമ്മുടെ പ്രജകളിൽ മുഹമ്മദീയസമുദായം പഠിപ്പുകൊണ്ടും മനോഗുണംകൊണ്ടും വളരെ താന്നാണ് നില്ക്കുന്നത് എന്നു നമുക്ക് അറിയാം. എങ്കിലും ഇത്ര ഭയങ്കരമായ ഒരു രാജദ്രോഹത്തിന് അവർ തുനിയുമെന്നു മനസ്സിലാക്കിയിരുന്നില്ല. നിങ്ങൾ തെററിദ്ധരിച്ചിരിയ്ക്കുംപോലെ നമുക്കു മുഹമ്മദീയസമുദായത്തോടു പ്രത്യേകമായി യാതൊരു വിരോധവും ഇല്ല. നിങ്ങളുടെ തെററിദ്ധാരണയെ കളയുവാനും മനോഗതിയെ ഭേദപ്പെടുത്തുവാനുമായി നാമും സാധുവായ ഈ പേരാററുപുറത്തു നമ്പൂതിരിയും, ഹാജിയാരും ശിഷ്യനും എന്നുള്ള നിലയിൽ വായുസഞ്ചാരമില്ലാത്ത ആ നിലവറയിൽ എത്ര ദിവസം ബുദ്ധിമുട്ടീട്ടുണ്ടെന്നു നിങ്ങൾക്ക് അറിയാമല്ലോ. നാം പേരാററുപുറത്തിനെ സാധു എന്നു പറഞ്ഞുവോ. ഓ! സജ്ജനം എന്ന അൎത്ഥത്തിൽ അതു ശരിയാവാം. അല്ലാതെ പാവമാണെന്നു നിങ്ങൾ ധരിച്ചുപോവരുത്. അതെന്തെന്നാൽ, ശക്തന്മാരാണെന്നാഭിമാനമുള്ള നിങ്ങൾ അയ്മ്പതു പേർ കൂടി നില്ക്കുന്ന കൂട്ടത്തിൽ ഇദ്ദേഹത്തെ വിട്ടാൽ, മാൻകൂട്ടത്തിൽ കടന്ന സിംഹത്തിനെപ്പോലെ നിങ്ങൾ അയ്മ്പതുപേരേയും ക്ഷണനാഴികനാമാക്കിയിടത്തക്ക സാമൎത്ഥ്യം ഇദ്ദേഹത്തിനുണ്ട്. സഹിപ്പാൻ പാടില്ലാത്ത വിധത്തിൽ നിങ്ങൾ രാജദ്രോഹം പ്രസംഗിയ്ക്കുമ്പോൾ, നിങ്ങൾ അയ്മ്പതുപേരുടേയും കഴുത്തറുത്ത് ആ ചോരക്കുളത്തിൽ കുളിച്ചാൽ കൊ

ള്ളാമെന്നുള്ള മോഹത്തോടുകൂടി പല പ്രാവശ്യവും ഇദ്ദേഹത്തിന്റെ കൈ അരവാളിന്മേൽ ചെല്ലാറുണ്ടെങ്കിലും, അപ്പോളെല്ലാം അദ്ദേഹത്തിന്റെ മോഹവും, അതിന്നു ഹേതുവായ കോപവും ഒരുപോലെ ശാന്തമാകത്തക്കവണ്ണം നാം ഓരോ നോട്ടം നോക്കിയിരുന്നതിനാൽമാത്രം ഇദ്ദേഹം അടങ്ങിപ്പാർത്തതാണ്. ഇദ്ദേഹത്തിന്റെ കുടുംബക്കാർ പണ്ടേ തന്നെ നമ്മുടെ കുലത്തിൽ ആയുധവിദ്യയ്ക്കു ഗുരുക്കന്മാരാണ്. അതെന്തെങ്കിലുമാകട്ടെ. രാജദ്രോഹം എന്ന കുററം എല്ലാ രാജ്യങ്ങളിലും അതികഠിനമായി ശിക്ഷിയ്ക്കപ്പെടുന്ന ഒന്നാണ്. ഇത്ര പ്രത്യക്ഷമായ ഒരു രാജദ്രോഹം മറെറങ്ങും കണ്ടുകിട്ടുവാൻ പ്രയാസവുമാണ്. അതിനാൽ നിങ്ങൾ അയ്മ്പതുപേരേയും നാളെ ഒന്നിച്ചു തൂക്കിക്കൊല്ലേണ്ടതാണ്.' ഇത്രയും അരുളിച്ചെയ്ത്, ആ അരുളപ്പാടിന്റെ ഫലം അറിവാനായി ചില നിമിഷങ്ങൾ താമസിച്ചു. ശക്തൻ തമ്പുരാൻ തിരുമനസ്സിലെ ശിക്ഷയുടെ കാഠിന്യത്തേയും വിട്ടുവീഴ്ചയില്ലായ്മയുടെ സ്ഥിതിയേയും പററി നല്ലവണ്ണം നിശ്ചയമുണ്ടായിരുന്ന നമ്മുടെ യോഗക്കാർ ഗൌരവമുള്ള ഈ കല്പന കേട്ട ഉടനെ 'ഹള്ളാ!' എന്നും പറഞ്ഞ് മിക്കവരും നിലത്തു വീഴുകയും, ചിലർ നിശ്ചേഷ്ടന്മാരായി തങ്ങളെത്താൻ അറിയാതെ നോക്കിക്കൊണ്ടു നില്ക്കുകയും ചെയ്തു. തിരുമേനി പ്രസംഗം താഴെ പറയുംപ്രകാരം തുടൎന്നു.

'എന്നാൽ കോയക്കുട്ടിമൂസ്സയുടെ കെട്ടിയവൾ അമീനവിന്നുവേണ്ടി നാം നമ്മുടെ സഹജമായ നിഷ്കൎഷയെ നിങ്ങളുടെ കാൎയ്യത്തിൽ വ്യത്യാസപ്പെടുത്തുവാൻ ഭാവിയ്ക്കുന്നു. ആ സ്ത്രീ കുമുളളിൽ വീണ മാമ്പഴം പോലെയാണിരിയ്ക്കുന്നത് എങ്കിലും പ്രകൃത്യാ വളരെ മാധുൎയ്യമുള്ളവളാണ്. അവളെ അകാലവിധവയാക്കുന്നതു കഷ്ടമാണ്. രാജദ്രോഹികൾക്കു സങ്കേതം കൊടുത്ത്, അവരിൽ എല്ലാ പ്രകാരത്തിലും പ്രാധാന്യം വഹിച്ചുപോന്ന മൂസ്സയെ കൊല്ലാതെ മററുള്ളവരെ കൊല്ലുന്നത് അതിലധികം കഷ്ടം. അതിനാൽ അവളുടെ ഗുണത്തിന്നായി ഇത്തവണ നാം നിങ്ങളുടെ ജീവൻ തന്നിരിയ്ക്കുന്നു. മേലാലെങ്കിലും ഇപ്രകാരമുള്ള ദുൎമ്മാൎഗ്ഗങ്ങളിൽ നിങ്ങൾ പ്രവേശിയ്ക്കാതെ മാനമൎയ്യാദയായി കാലയാപനം ചെയ്യുമെന്നു നാം പൂൎണ്ണമായി വിശ്വസിയ്ക്കുന്നു.'

തിരുമനസ്സിലെ കാരുണ്യത്തോടുകൂടിയ ഈ അരുളപ്പാടു കേട്ടപ്പോൾ മാപ്പിളമാൎക്കുണ്ടായ സന്തോഷാശ്ചൎയ്യാദിവികാരങ്ങളെ വൎണ്ണിപ്പാൻ പ്രയാസമാണ്. എല്ലാവരും കുറുവടികൾ താഴത്തു വെച്ചു, തമ്പുരാൻ തിരുമനസ്സിലെ തൊഴുതുംകൊണ്ടു നില്പായി. അവരുടെ മനോവ്യാപാരത്തെ

മുഖഭാവംകൊണ്ടു വേഗത്തിൽ തിരിച്ചറിഞ്ഞ തമ്പുരാൻ തിരുമനസ്സു കൊണ്ടു വാതിൽ തുറന്നു കുറുവടികളോടുകൂടി അവരെ എല്ലാം പുറത്താക്കി. വീണുകിടക്കുന്ന കാവല്ക്കാരെ എടുത്തുകൊണ്ടു പോയാൽ എറണാകുളത്തെത്തുമ്പോഴേക്കും ബോധം വീഴുന്നതാണെന്ന് അരുളിച്ചെയ്തു. അതുപ്രകാരം അവരെ രണ്ടുപേരേയും എടുത്ത്, ഒരു ശ്മശാനത്തിങ്കലേക്കു പോകുന്നവരുടെ ഘോഷത്തോടുകൂടി മാപ്പിളമാരെല്ലാവരും പോയി.

തമ്പുരാൻ തിരുമനസ്സിലെ തൃക്കയ്യിൽനിന്നു നല്ലതായ ഒരു പാഠം പഠിച്ച ഈ യോഗക്കാർ അവരുടെ മരണംവരെ പിന്നീടു സദ്വൃത്തന്മാരായിത്തന്നെ കഴിഞ്ഞതേയുള്ളൂ. അമീനവിന്ന്, അവരെ മൃത്യുവിന്റെ വായിൽനിന്നു വീണ്ടെടുത്തുകൊണ്ടുവരത്തക്കവണ്ണം ഉള്ള ഗുണം എന്താണെന്ന് ആ സ്ത്രീക്കുതന്നെ പറവാൻ സാധിക്കാഞ്ഞതിനാൽ അവൎക്കും അറിവാൻ കഴിഞ്ഞില്ല. എന്നാൽ, തങ്ങളെ രക്ഷിച്ച ആ സ്ത്രീയെ യോഗക്കാർ എല്ലാവരും, പ്രത്യേകിച്ചു കോയക്കുട്ടിമൂസ്സയും ഒരു ഈശ്വരിയെപ്പോലെ വിചാരിച്ചുപോന്നു. മൂസ്സയുടെ നിലവറക്കണ്ടിലേക്കുള്ള പ്രവേശദ്വാരം പിന്നീട് എപ്പോഴെങ്കിലും തുറക്കുകയോ, അവിടെ വെച്ചോ മററു വല്ല സ്ഥലത്തും വെച്ചോ അപ്രകാരമുള്ള ഒരു യോഗം കൂടുകയോ ഉണ്ടായിട്ടില്ല.

കട്ടുവിൽ കുഞ്ഞിക്കൃഷ്ണമേനോൻ ബി. എ.

---

മലയാളത്തിലെ

# ജാതിനിൎണ്ണയം.

(തുടൎച്ച)

---

### ക്ഷത്രിയർ.

ഹിന്തുക്കളിൽ ബ്രാഹ്മണർ കഴിഞ്ഞാൽ പിന്നെ ജാതിശ്രേഷ്ഠത ക്ഷത്രിയൎക്കാണല്ലോ. കേരളത്തെ ഭരിപ്പാനായി ബ്രാഹ്മണർ ദ്രാവിഡരാജ്യമായ ദക്ഷിണ ഇന്ത്യയിൽ കേയപുരം എന്ന സ്ഥലത്തുനിന്നു കേയപ്പെരുമാൾ എന്ന ഒരു ക്ഷത്രിയനെ രാജാവാക്കി സ്വീകരിച്ചു കൊണ്ടുവന്നിട്ടു

ള്ളതായി കേരളോല്പത്തിയിൽ പ്രസ്താവിച്ചിട്ടുണ്ട്. ക്ഷത്രിയരുടെ കേരളത്തിലേയ്ക്കുള്ള ആദ്യത്തെ പ്രവേശം ഇതുതന്നെയാണെന്നാണു നിശ്ചയിച്ചിരിയ്ക്കുന്നതു്. ഇതു ക്രി- അ- ൨൧൭-ൽ ആകുന്നു.

ക്ഷത്രിയരിൽ സൂൎയ്യവംശവും സോമവംശവും രണ്ടു വകയിൽ മൂഷികക്ഷത്രിയനും മുടിക്ഷത്രിയനും സാമന്തരും ഉണ്ടെന്നു കേരളോല്പത്തിയിൽ കാണുന്നു. ഏറാടിയും, നെടുങ്ങാടിയും, വള്ളോടിയും അവരിൽ താണ പരിഷ എന്നും, അടിയോടി എന്നും അതിൽ പ്രസ്താവിച്ചിരിയ്ക്കുന്നു.

എന്നാൽ, തമ്പുരാൻ എന്നും, തമ്പാൻ എന്നും, തിരുമുല്പാട് എന്നും വിളിച്ചുവരുന്നവരെ എല്ലാം മലയാളക്ഷത്രിയരായിട്ടാണ് ഇപ്പോൾ കണക്കാക്കി വരുന്നതു്. ഇവർ പരദേശത്തുനിന്നും രാജാക്കന്മാരായിക്കൊണ്ടു വരപ്പെട്ട ക്ഷത്രിയരാജാക്കന്മാരുടെ താവഴിയിൽ ചേൎന്നും അവരുടെ പ്രവൃത്തിവ്യത്യാസംകൊണ്ട് ഈവിധം മൂന്നായി തിരിഞ്ഞിട്ടുള്ളവരും ആകുന്നു. ഇവരുടെ ക്രിയാദികൾക്കും മറ്റും ഭേദമില്ലാ.

മലയാളക്ഷത്രിയർ കൂടാതെ പരദേശക്ഷത്രിയരും മലയാളത്തിൽ ഇപ്പോൾ ദുൎല്ലഭം ചിലരുണ്ട്. അവർ എല്ലാം വളരെ കാലം മുമ്പല്ലാതെ ഉപജീവനത്തിന്നായും മറ്റും ഓരോ തൊഴിൽക്കാരായി വന്നിട്ടുള്ളവരും അവരുടെ പൂൎവ്വരാജ്യത്തിൻേറയും ഭാഷയുടേയും നാമം അനുസരിച്ചു മാറാട്ടി, ഗുജറാട്ടി, രജപുത്രൻ ഇങ്ങിനെ ഓരോ പേർ വിളിയ്ക്കപ്പെടുന്നവരും ആകുന്നു.

അന്തരാളജാതികൾ.

ബ്രാഹ്മണരും ക്ഷത്രിയരും കഴിഞ്ഞാൽ അവരിൽ താണ തരക്കാരായി മലയാളത്തിൽ അന്തരാളജാതിക്കാർ എന്ന ഒരു കൂട്ടക്കാരുണ്ടു. ഇവരെ നമ്പിടികൾ എന്നും അമ്പലവാസികൾ എന്നും സാമന്തന്മാർ എന്നും വിഭാഗിച്ചിരിയ്ക്കുന്നു.

നമ്പിടികൾ ഭൂതരായപാണ്ഡ്യപ്പെരുമാൾ എന്ന ഒരാൾ കേരളം വാണിരുന്ന കാലത്തു ബ്രാഹ്മണൎക്ക് അദ്ദേഹത്തിൻെറ നേരെ വൈരം വൎദ്ധിച്ച് ഒരു ഭട്ടതിരിയും മററു ചില ബ്രാഹ്മണരും കൂടി ഒടുവിൽ അദ്ദേഹത്തെ വധിച്ചു. പിന്നെ ഹിംസ ചെയ്ത ദോഷം ഉണ്ടല്ലോ, 'നാം പടിമേൽ' ഇരുന്നുകൊള്ളാം എന്നു പറഞ്ഞ് അകത്തേയ്ക്കു കടക്കാതെ പടിമേൽ ഇരിയ്ക്കയാൽ 'നമ്പിടി' എന്ന നാമധേയം ഉണ്ടായി. ഒരു ഘോരമായ കൃത്യം ചെയ്കയാൽ മററു ബ്രാഹ്മണരായി കൂടിക്കഴിയാതേയും അവ

ക്കുള്ള സ്വാതന്ത്ര്യങ്ങളും ക്രിയകളും ഇല്ലാതേയും ആയതിനാൽ ബ്രാഹ്മണരിൽനിന്നു എന്നുതന്നെയല്ലാ ക്ഷത്രിയരിൽനിന്നു കൂടി താണ നിലയിൽ ഇവരെ കണക്കാക്കിയിരിക്കുന്നു.

അമ്പലവാസികൾ അമ്പലങ്ങളിലെ വൃത്തികൊണ്ടു കാലക്ഷേപം ചെയ്യുന്നതുകൊണ്ടാണ് ഇവക്ക് ഈ പേർ സിദ്ധിച്ചിരിക്കുന്നത്. ഇവരിൽ പൂണുനൂൽ ഉള്ള തരക്കാരും ഇല്ലാത്ത തരക്കാരും ഉണ്ട്. ഇതിൽ ആദ്യത്തെ വർഗ്ഗത്തിൽ മൂത്തത്, അടികൾ, ചാക്കിയാർ, നമ്പിയാർ അല്ലെങ്കിൽ പുഷ്പകൻ, തിയ്യാട്ടുനമ്പിയാർ ഇവരും, രണ്ടാമത്തേതിൽ ചാക്യാർ നമ്പിയാർ, പിഷാരോടി, വാരിയർ, പുതുവാൾ, മാരാർ ഇവരും ഉൾപ്പെടുന്നു.

മൂത്തത് അമ്പലവാസികളിൽ ഉയൎന്ന ജാതിയാണ്. 'മൂത്തത്' എന്ന പദത്തിൽനിന്നു തന്നെ ഇതു പ്രത്യക്ഷമാകുന്നുണ്ട്. ഇവർ ആദ്യം ബ്രാഹ്മണരായിരുന്നു. ശിവന്നു നിവേദിച്ച ചോറു ഭക്ഷിക്കരുതെന്നു ബ്രാഹ്മണൎക്കുള്ള നിബന്ധനയെ ചിലർ ലംഘിച്ചതുകൊണ്ട് അവരെയാണു മൂത്തോന്മാർ എന്നു പറഞ്ഞുവരുന്നത്.

അടികൾ ആദ്യത്തിൽ ബ്രാഹ്മണർ ആയിരുന്നു. ഭദ്രകാളീക്ഷേത്രങ്ങളിൽ ശാന്തി ചെയ്കയും മാംസവും മദ്യവും പൂജാദ്രവ്യങ്ങളായി ഉപയോഗിച്ച് അവയെ കഴിക്കുകയും ചെയ്കതുകൊണ്ടു ബ്രാഹ്മണരിൽനിന്നും വളരെ താണ നിലയിൽ ഇപ്പോൾ കരുതി വരുന്നു.

ചാക്യാർ ക്ഷത്രിയൎക്കു ബ്രാഹ്മണസ്ത്രീകളിൽ സന്താനങ്ങൾ ഉണ്ടാകുന്ന 'സൂതൻ' എന്ന വർഗ്ഗത്തിൽ പെട്ടവരാണ്. ആദ്യത്തിൽ പരദേശത്തുനിന്ന് ഈ ജാതിയിൽ പെട്ട ഒരു വീട്ടുകാർ ഇവിടെ വന്നു താമസിച്ചതായും അവർ അന്യംവന്നുപോകാറായപ്പോൾ ഒരു ബ്രാഹ്മണസ്ത്രീക്കു മറുജാതിയിലുള്ള പുരുഷസംസൎഗ്ഗം കൊണ്ടുണ്ടായിട്ടുള്ള സന്താനത്തെ ചേൎക്കയാൽ ഇങ്ങിനെ ഒരു ജാതിക്കാർ ഉണ്ടായിട്ടുള്ളതായും പറഞ്ഞുവരുന്നു. ഇവരെ പ്രവൃത്തികൊണ്ടു ചാക്യാർ എന്നും, ചാക്യാർ നമ്പിയാർ എന്നും രണ്ടു കൂട്ടരായി ഇപ്പോൾ തിരിച്ചു കണക്കാക്കിവരുന്നു. എന്നാൽ രണ്ടുകൂട്ടരുടെയും ഉല്പത്തി ഒന്നുതന്നെയാണ്.

നമ്പ്യാർ ഇവരെ പുഷ്പകൻ എന്നും പറയും. ഒരു ബ്രാഹ്മണന്നു തന്റെ പത്നി ഋതുവായിരിക്കുന്ന സമയത്തു പ്രവേശം ഉണ്ടാകയാൽ ഇ

രുവരേയും ഭ്രഷ്ടരാക്കി ജാതിയിൽ നിന്നും നീക്കം ചെയ്തു. അവരേയും അവരുടെ സന്താനങ്ങളേയും ഇങ്ങിനെ ഒരു പ്രത്യേക ജാതിക്കാരായി കണക്കാക്കിയിരിക്കുന്നു.

തിയ്യാട്ടുണ്ണി അല്ലെങ്കിൽ തിയ്യാട്ടുനമ്പ്യാർ ഇവരുടേയും നമ്പ്യാന്മാരുടെയും ഉല്പത്തി ഒന്നുതന്നെയാണ്. പ്രവൃത്തിമൂലം ഇപ്പോൾ രണ്ടു തരക്കാരായി വിചാരിച്ചുവരുന്നു എന്നുമാത്രമേയുള്ളു.

പിഷാരോടി ഒരു ബ്രാഹ്മണൻ സന്യാസിക്കാറായ സമയം സന്ന്യാസംകൊണ്ടുള്ള കഷ്ടപ്പാടുകളെ ഓൎത്തു ഭയപ്പെട്ട് ഒരു ശൂദ്രസ്ത്രീയായി സംസൎഗ്ഗം ഉണ്ടാകയാൽ അതിലുണ്ടായിട്ടുള്ള സന്താനങ്ങൾ ആണ് ഇവർ.

വാരിയർ ഒരു ബ്രാഹ്മണന്നു ശൂദ്രരിൽ ഉണ്ടായിട്ടുള്ള സന്താനങ്ങളാണ് വാരിയർ എന്നു വിളിക്കപ്പെടുന്നവർ.

പുതുവാൾ. ഇവരേയും ബ്രാഹ്മണന്നു ശൂദ്രസ്ത്രീയിൽ ഉണ്ടായിട്ടുള്ള സന്താനങ്ങളായിട്ടാണ് കണക്കാക്കിയിരിക്കുന്നതു്. ഇവരിൽ തന്നെ ശിവബലിക്കു തിടമ്പ് എഴുന്നള്ളിക്കു, ദേവസ്വം, ക്ഷേത്രം, ദേവൻ ഇവരെ പരിപാലിച്ചു സൂക്ഷിക്കു, സോപാനം കഴുക ഇതുകൾ വൃത്തിയായിട്ടുള്ളവരെ അകപ്പുതുവാൾ എന്നും, വഴിപാടു വാങ്ങി കൊടുക്കു, ഇല, വിറകു, പാൽ, തേൻ, നെയ്യ് ഇത്യാദി ഒരുക്കുക ഈ പ്രവൃത്തികളായവരെ പുറപ്പുതുവാൾ എന്നും വിളിച്ചുവരുന്നു.

മാരാർ. ഇവർ വാസ്തവത്തിൽ ശൂദ്രർ തന്നെയാകുന്നു. എന്നാൽ അമ്പലമായിട്ടുള്ള സംസൎഗ്ഗത്താൽ ഇവരേയും അമ്പലവാസികളായി വിചാരിച്ചുവരുന്നു എന്നേയുള്ളു. (ശൂദ്രജാതിവിവരണത്തിൽ ഇവരെ പെടുത്തിട്ടും ഉണ്ടു്.)

സാമന്തന്മാർ. ഇവർ ക്ഷത്രിയൎക്കു ശൂദ്രരിൽ ഉണ്ടായിട്ടുള്ള സന്താനങ്ങൾ ആകുന്നു. ഇവരിൽ നെടുങ്ങാടി, വെള്ളാടി, ഉണിത്തിരി, അടിയോടി ഇങ്ങിനെ പല തരക്കാരുണ്ടു്.

(തുടരും)

വിദ്വാൻ കടലായി കുഞ്ഞുക്കുട്ടൻ നമ്പൂതിരിപ്പാട്.



# ഗ്രന്ഥനിരൂപണം

## ൧. സാംഖ്യകാരിക.

ആൎയ്യന്മാരുടെ ഇടയിൽ പണ്ടുപണ്ടേ പ്രചാരത്തിലെത്തിട്ടുള്ള ആറു തത്വദൎശനങ്ങളെപ്പററി കേട്ടിട്ടില്ലാത്തവർ വളരെ ദുൎല്ലഭമായിരിക്കും. അതുപോലെ തന്നെ, അവയിൽ പ്രതിപാദിക്കപ്പെടുന്ന വിഷയം എന്താണെന്നും, അത് എത്രത്തോളം ഉപകാരമുള്ളതാണെന്നും മററുമുള്ള സംഗതികളെ സ്ഥൂലമായിട്ടെങ്കിലും മനസ്സിലാക്കീട്ടുള്ളവർ അതിലധികം ദുൎല്ലഭമായിരിക്കും. ഈ സ്ഥിതിക്ക്, ആവക ശാസ്ത്രങ്ങളിലടങ്ങിയ സിദ്ധാന്തങ്ങളെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളെ തൎജ്ജമചെയ്തോ വ്യാഖ്യാനിച്ചോ ശാസ്ത്രജ്ഞാനേച്ഛുക്കളായവരുടെ മുമ്പിലിറക്കുവാൻ ശ്രമിക്കുന്ന വിദ്വാന്മാരെ തീൎച്ചയായും അഭിനന്ദിക്കേണ്ടതാണ്.

പ്രകൃതത്തിലിരിക്കുന്ന സാംഖ്യകാരിക ഷഡ്ദൎശനങ്ങളിൽവെച്ച് ഒട്ടും അപ്രധാനമല്ലാത്തതായ സാംഖ്യശാസ്ത്രത്തിലെ വിഷയങ്ങളെ ചുരുക്കത്തിൽ വിവരിക്കുന്നതായ ഒരു പുരാതനഗ്രന്ഥമാണ്. ഈശ്വരകൃഷ്ണസൂരിപ്രണീതമായ പ്രകൃതഗ്രന്ഥത്തിൽ എഴുപതു കാരികകളും, ഒടുവിൽ രണ്ടുപസംഹാരകാരികകളും അടങ്ങിയിരിക്കുന്നു. ബ്രഹ്മശ്രീ പുതുക്കോട്ട് എസ്സ്. അനന്തനാരായണശാസ്ത്രികളവർകളാൽ അന്വയക്രമത്തിൽ എഴുതപ്പെട്ടതായ ഇതിൻെറ ഭാഷാവ്യാഖ്യാനം വളരെ സുഗമവും, വിശദമായ അൎത്ഥതാൽപൎയ്യത്തോടുകൂടിയതുമാകുന്നു. അസ്പഷ്ടങ്ങളായ ഭാഗങ്ങളെ മനസ്സിലാക്കുവാൻ ചോടെ ചേൎത്തിരിക്കുന്ന നോട്ട് ഉപകരിക്കുന്നതുമുണ്ട്. പരിഭാഷകനാൽത്തന്നെ എഴുതപ്പെട്ടതായ ഒരവതാരിക പുസ്തകത്തിൻെറ ആദ്യം ചേൎത്തിട്ടുള്ളതിൽനിന്നു, സാംഖ്യശാസ്ത്രത്തിൻെറ ഒരു സ്വരൂപജ്ഞാനം ഉണ്ടാകുന്നതാണ്. മലയാളഭാഷാസാഹിത്യത്തിൽ പരിചയിച്ചിട്ടുള്ളവൎക്ക് പുരാതനദൎശനങ്ങളുടെ സ്വരൂപജ്ഞാനംപോലും അസാദ്ധ്യമായിരിക്കത്തക്കവിധം ദുൎല്ലഭമായിട്ടേ ദൎശനഗ്രന്ഥങ്ങൾക്ക മലയാളത്തിൽ പ്രതിഷ്ഠകിട്ടീട്ടുള്ളുവെന്ന് ആരും സമ്മതിക്കാതിരിക്കയില്ല. ഈ സംഗതി വിചാരിക്കുമ്പോൾ സാംഖ്യകാരികയെപ്പോലെയുള്ള ഉൽകൃഷ്ടഗ്രന്ഥങ്ങൾ മലയാളഭാഷയിലെത്തുന്നതു ഭാഷാഭിമാനികൾക്ക സന്തോഷപ്രദമാണെന്നുള്ളതിൽ രണ്ടുപക്ഷമില്ല. അഞ്ചണ വിലയുള്ള പ്രസ്തുതപുസ്തകം ദേശമംഗലം പ്രസ്സ് മാനേജരോട് (ഷൊറണ്ണൂർ) എഴുതി ചോദിച്ചാൽ കിട്ടുന്നതാണ്.



## ൨ - ഈസ്റ്റ്ലിൻ

(ഒരു പുതിയ നോവൽ)

പാശ്ചാത്യാനുകരണത്തിൻെറ ഗുണങ്ങളിലൊന്നാണ് കല്പിത കഥകളുടെ അഭിവൃദ്ധി. നോവലെന്നു വ്യപദേശിക്കപ്പെടുന്ന ജാതിയിലുൾപ്പെടുത്താവുന്ന ഗ്രന്ഥങ്ങൾ നമ്മുടെ ഇടയിലും ഇപ്പോൾ പ്രചരിച്ചു തുടങ്ങീട്ടുണ്ട്. എന്നാൽ അടുത്തകാലത്തിൽ സ്വയംകൃതികളേക്കാൾ തജ്ജമകളാണ് അധികം പുറപ്പെട്ടു കാണുന്നതു്. നമ്മുടെ ജീവിതസരണിയെ അനുസരിച്ചുംകൊണ്ടു കഥയെഴുതി രസിപ്പിക്കുവാൻ പ്രയാസമാണെന്നു വിചാരിച്ചിട്ടാണ് ഗ്രന്ഥകത്താക്കന്മാർ തജ്ജമ ചെയ്വാൻ തുനിയുന്നതെങ്കിൽ അതു മലയാളസാഹിത്യത്തിൻെറ അധോഗതിയെ സൂചിപ്പിക്കുന്ന ലക്ഷണമാണെന്നു വ്യസനപൂവ്വം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. മുറിക്കുന്തക്കാരുടെ മനോധമ്മത്തേക്കാൾ വിവേകികളുടെ അനുകരണം നല്ലതാണെന്നാണ് ഞങ്ങളുടെ അഭിപ്രായം.

ഈസ്റ്റ് ലിൻ ഒരു ഇംഗ്ലീഷുനോവലിൻെറ തജ്ജമയാണ്. വാരിവളച്ചു വണ്ണിക്കുന്ന രീതിയിൽ എഴുതപ്പെട്ടതാണെങ്കിലും കഥാവസ്തു രസകരമായിട്ടുണ്ടെന്നുള്ള മെച്ചം മൂലഗ്രന്ഥത്തിനു നല്ലവണ്ണമുണ്ടെന്നു തജ്ജമ വായിച്ചാൽത്തന്നെ മനസ്സിലാകും. തന്മയത്വം വരുത്തുന്ന കാൎയ്യത്തിൽ തജ്ജമക്കാരൻെറ പ്രയത്നം ഫലിച്ചിട്ടുണ്ടെന്നുതന്നെ പറയാം. ഇംഗ്ലീഷുവാചകങ്ങളെ തജ്ജമ ചെയ്യുമ്പോൾ മലയാളത്തെ 'ഇംഗ്ലീഷികരിക്കുന്ന' സമ്പ്രദായം ഈ തജ്ജമയിൽ വളരെ കുറഞ്ഞു കാണുന്നതു സമാധാനഹേതു തന്നെ. 'മനോചിന്ത' തുടങ്ങിയുള്ള സന്ധിപ്പിഴകൾ ധാരാളമായി കാണുന്നത് അച്ചടിപ്പിഴയാണെന്നു വിചാരിപ്പാൻ നിവൃത്തിയില്ല. 'ആളിനെ' മുതലായ വിഭക്ത്യന്തപ്രയോഗങ്ങളും ഹൃദയംഗമങ്ങളല്ല. ഇപ്പോൾ പ്രസിദ്ധപ്പെടുത്തീട്ടുള്ള പുസ്തകത്തിൽ കഥ അവസാനിച്ചിട്ടില്ല. തജ്ജമക്കാരനായ കെ. ഗോവിന്ദൻതമ്പി അവർകൾ തന്നെ ഉത്തരഭാഗത്തേയും തജ്ജമ ചെയ്തു കൃതകൃത്യനാകുമെന്നു ഞങ്ങൾ ദൃഢമായി വിശ്വസിക്കുന്നു. ആറ്റുകല്ലുടമാ പ്രസ്സിൽ വെടിപ്പായി അച്ചടിച്ചിട്ടുള്ള ഈ പുസ്തകത്തിൻെറ വില ഒരുറുപ്പികയാണ്. മലയാളഭാഷയിൽ നൈപുണ്യം സമ്പാദിപ്പാനായി പാടുള്ള വിധത്തിലെല്ലാം പ്രയത്നം ചെയ്തുവരുന്ന സവ്വകലാശാലാവിദ്യാത്ഥികളുടെ ശ്രദ്ധയെ ആകഷിപ്പാൻ ഒരു പുസ്തകംകൂടി പുറപ്പെട്ടിരിക്കുന്നുവെന്നുംകൂടി അറിയിച്ചു കൊള്ളുന്നു.

൩- മാർക്കണ്ഡേയചരിതം

സാമൂതിരികോളേജ് സംസ്കൃതപണ്ഡിതരായ ബ്രഹ്മശ്രീ എ- നാരായണശാസ്ത്രികളവർകളാൽ സംസ്കൃതത്തിൽ ഗദ്യപദ്യമയമായി എഴുതപ്പെട്ടതും ഇടയ്ക്കിടയ്ക്കു ഭക്തിപ്രധാനങ്ങളായ കീർത്തനങ്ങളുടങ്ങിയതും, മലയാളത്തിൽ അർത്ഥതാല്പര്യത്തോടുകൂടി അച്ചടിപ്പിയ്ക്കപ്പെട്ടതും ആയ പ്രസ്തുതഗ്രന്ഥത്തെ ഞങ്ങൾ മനസ്സിരുത്തി വായിച്ചുനോക്കി. കഥ പുരാണപ്രസിദ്ധമായ മാർക്കണ്ഡേയചരിതംതന്നെയാണ്. ആദ്യത്തിൽ ഒരു സദുപദേശവും നാമസിദ്ധാന്തവും പല പുരാതനഗ്രന്ഥങ്ങളിൽനിന്നും തിരഞ്ഞെടുത്തു ചേർത്തിട്ടുള്ളതു ഗ്രന്ഥത്തിലെ പ്രമേയത്തിന്റെ അവസ്ഥയ്ക്കു പററിയിരിയ്ക്കുന്നു.

'സ ദിശതു ഗജാനനോ മമ ദിവ്യചരിത്രസ്യ വർണ്ണനേ മേധാം
യസ്യ പ്രസാദലേശാന്മന്ദമതിർഗ്ഗീഷ്പതിർഭവതി.'

എന്നു മുതലായ ചില പദ്യങ്ങൾ വായിയ്ക്കുമ്പോൾ വ്യാഖ്യാനം കൂടിയുള്ളത് അത്യാവശ്യമായിത്തോന്നാതിരിയ്ക്കയില്ല. വ്യാഖ്യാനം ഗ്രന്ഥകാരൻതന്നെ എഴുതിയതാകകൊണ്ടു കവി വിചാരിച്ച അർത്ഥം മാറുവാനോ, കവിയുടെ മനോധർമ്മങ്ങൾ വിട്ടുപോവാനോ തരമില്ലല്ലോ. ശാസ്ത്രികളവർകളുടെ ഈ ഉദ്യമം കേരളത്തിലെ ഭക്തന്മാർക്ക് ഉപകാരപ്രദമാകുമെന്നു ഞങ്ങൾ വിശ്വസിയ്ക്കുന്നു. പുസ്തകത്തിന്നു വില എട്ടണയാണ്.

---

നമ്പൂതിരിമാരുടെ

# ജനവിവരം

---

സമുദായസംബന്ധമായ കാര്യങ്ങളിൽ പരിശ്രമിക്കുന്ന പല മഹാന്മാരുള്ള ഏതെങ്കിലും ഒരു സമുദായം ക്രമേണ അഭിവൃദ്ധിയെ പ്രാപിയ്ക്കാതിരിയ്ക്കയില്ലെന്നു കാണിപ്പാൻ പല സാമുദായികചരിത്രങ്ങളും ലക്ഷ്യങ്ങളാകുന്നു. നമ്പൂതിരിമാരുടെ ഇടയിൽതന്നെ യോഗം, സഭ, സാഖ്യം, കൂട്ട് മുതലായ പലവക സാമുദായികകാര്യവിചാരസ്ഥാനങ്ങളേയും അവയ്ക്കു വേണ്ടുന്ന സ്വത്തുക്കളേയും സ്ഥാപിച്ചു പരിഷ്കരിച്ച് ഓരോ പ്ര

പ്പാട്ടുകൾ നടത്തിവന്നിരുന്ന കാലത്തുണ്ടായിരുന്ന അഭിവൃദ്ധി അവയിൽ പ്രായേണ അനാദരവുള്ള ഇക്കാലത്തില്ലെന്നു സ്പഷ്ടമാണ്.

ഇന്നത്തെ കാലാവസ്ഥയ്ക്കനുസരിച്ചു പ്രാചീനനടവടികളെ പരിഷ്കരിച്ചു നമ്പൂതിരിസമുദായത്തിന്റെ യോഗക്ഷേമത്തെ രക്ഷിപ്പാനുള്ളതാണല്ലൊ യോഗക്ഷേമസഭ. ഈ സഭ മുഖാന്തരം ചെയ്യേണ്ട കൃത്യങ്ങൾ പലതും നമ്മളിന്നു കാണുന്നുണ്ട്. ഇനി ആലോചിച്ചു കണ്ടുപിടിയ്ക്കേണ്ടതായ കൃത്യങ്ങളും കുറച്ചൊന്നുമല്ല. എന്നാൽ അവയ്ക്കെല്ലാം അടിസ്ഥാനമായിട്ടു നമ്പൂതിരിസമുദായത്തിന്റെ ഇപ്പോഴത്തെ നിലയിലുള്ള യഥാൎത്ഥമായ സ്വരൂപജ്ഞാനം ഉണ്ടാക്കുകയാണ് ആദ്യം വേണ്ടതു്. യോഗക്ഷേമസഭയുടെ അംഗങ്ങളായി നില്ക്കുന്ന നമ്പൂതിരിവൎഗ്ഗത്തിൽ പെട്ടവൎക്കെല്ലാവൎക്കും, പ്രത്യേകിച്ചു സഭയ്ക്കും ഇപ്പോൾ യഥാൎത്ഥമായ സാമുദായികസ്വരൂപജ്ഞാനം തന്നെ ഉണ്ടെന്നു തോന്നുന്നില്ല. ആയതുണ്ടാവേണമെങ്കിൽ നല്ല വകതിരിവു വേണം. വക തിരിയുന്നതു വിഷയവിഭാഗംകൊണ്ടല്ലാതെ മറെറാന്നുകൊണ്ടുമാവാൻ തരമില്ല. നമ്പൂതിരിസമുദായത്തെ കുറിച്ചു നമുക്കു പ്രത്യേകിച്ചറിയേണ്ടതായ വിഷയങ്ങളെ വേർതിരിച്ചു കാണിയ്ക്കുന്നതായ നമ്പൂതിരിമാരുടെ ജനവിവരം എന്ന ഒരു റിക്കാർഡ് സമ്പാദിയ്ക്കേണ്ടതു യോഗക്ഷേമസഭയുടെ പ്രധാനഭാരങ്ങളിൽ ഒന്നാകുന്നു. ഇങ്ങിനെ ഒരു ലക്ഷ്യം ഉണ്ടെങ്കിൽ ഈ സമുദായത്തിന്ന് ഉള്ള ദോഷങ്ങളെ വെളിവായി കാണുവാനും, അവയെ പരിഹരിപ്പാനുള്ള ഉപായങ്ങൾ കണ്ടെത്തുവാനും, ഇനിയും സമ്പാദിയ്ക്കേണ്ടതായ ഗുണങ്ങളെ അറിയുവാനും വളരെ സൌകൎയ്യമുണ്ടാവാനിടയുണ്ട്.

നമ്പൂതിരിമാരുടെ ഇല്ലങ്ങൾ എത്രയുണ്ട്? അവ ഏതേതു ദേശങ്ങളിലാണ്? ഓരൊ ഇല്ലങ്ങളിൽ എത്ര എത്ര ആളുകളുണ്ട്? പുരുഷനെത്ര? സ്ത്രീ എത്ര? പേരെന്ത്? വയസ്സ് എത്രയായി? വിവാഹം കഴിഞ്ഞുവോ ഇല്ലയോ? വല്ല വിദ്യയും അഭ്യസിച്ചിട്ടുണ്ടോ? ഏതെല്ലാം ഭാഷകൾ അറിയാം? പ്രവൃത്തിയെന്ത്? സ്വകാൎയ്യസ്വത്തുണ്ടോ? ഇല്ലത്തു മുതലെത്ര? കടം എത്ര? എന്നീവക പല നിലകളും ഒരു നോട്ടത്തിൽ വെളിവായി കാണത്തക്കവിധം വിശദമായിരിയ്ക്കുന്ന മേൽപറഞ്ഞ ജനവിവരമാണു നമുക്കു കിട്ടേണ്ടതു്.

സഭയിൽനിന്നു ശ്രമിച്ചാലല്ലാതെ ഇത് അത്ര എളുപ്പത്തിൽ സാധിയ്ക്കുന്നതല്ല. സഭ കുറച്ചു മനസ്സുവെച്ചാൽ ക്ഷിപ്രസാദ്ധ്യമാണുതാ

൩൦. കേരളഭൂമിയെ ഏഴായി വിഭജിച്ചിട്ടുള്ളതിൽ ഓരോ ഖണ്ഡത്തിലെ ഭാരം ഭരണസഭയിലെ ഓരോ അംഗങ്ങൾ പ്രത്യേകിച്ചും വഹിക്കേണ്ടതാണ്. അവരവരുടെ ഖണ്ഡങ്ങളിലുള്ള വിഷയസഭക്കാരെക്കൊണ്ട് അതാതാളുകൾക്ക് ഈ കൃത്യം നടത്തിക്കാവുന്നതാണ്. വിഷയസഭക്കാർ ദേശംതോറും ഓരോ അധികാരികളെ നിയമിക്കുന്നതായാൽ അവൎക്ക് ഇല്ലംതോറുമുള്ള കണക്കെടുക്കുവാൻ സാധിക്കും. ഈ കണക്ക വിഷയസഭ മുഖാന്തരം ഭരണസഭക്കാരിൽ അതാതു ഖണ്ഡാധികാരികളുടെ റിക്കാർഡുപെട്ടിയിൽ എത്തട്ടെ. ഇത് ചുരുങ്ങിയപക്ഷം രണ്ടോ നാലൊ മാസത്തിനുള്ളിൽ സാധിക്കാവുന്നതാണ്.

സിക്രട്ടരി ഈവക റിക്കാർഡുകളെല്ലാം പരിശോധിച്ച് നമ്പൂതിരിമാൎക്ക് ഏതേതു വിഷയങ്ങളിലാണ് കോട്ടമുള്ളതെന്നും, ഏതേതു ഭാഗങ്ങളിലാണ് നേട്ടം കൂടിനില്ക്കുന്നതെന്നും നന്നായിവിവരിച്ചുംകൊണ്ട് ഒരു റിപ്പോർട്ടു തയ്യാറാക്കി വരുന്ന മഹാസഭയിൽ കൊണ്ടുവരേണ്ടതാകുന്നു. എന്നാൽ പിന്നീടു ദോഷവൈഷമ്യങ്ങളെ പരിഹരിപ്പാനും അഭിവൃദ്ധിമാൎഗ്ഗങ്ങളെ ചേർതിരിപ്പാനും വളരെ ലാഘവം കിട്ടാതിരിക്കയില്ല.

ഗവൎമ്മേണ്ടിൽനിന്നു പ്രസിദ്ധപ്പെടുത്തീട്ടുള്ള കാനേഷുമാരി കണക്കുകളിൽനിന്നു നമുക്കറിവാനാവശ്യമുള്ള ഭാഗങ്ങളിൽ അധികം അംശങ്ങളും കിട്ടാനിടയില്ല. അതുകൊണ്ടാണ് സഭ മുഖാന്തരം പ്രത്യേകിച്ചൊരു ജനവിവരം സമ്പാദിക്കേണമെന്നു പറയുന്നത്.

കെ. രാമവൎമ്മരാജാ.

—oXo—

# പലവക

—

കഴിഞ്ഞ എടവം ൨-ാംനു തൃശ്ശിവപേരൂർ വെച്ച് 'മംഗളോദയം കമ്പനി' റജിസ്ത്രു കഴിഞ്ഞിരിക്കുന്നു.

—

മൂന്നു ഭാഷാകാവ്യങ്ങൾ, പ്രബന്ധമഞ്ജരി, കഥാരത്നമാല, ശ്രീസതി, കേരളചരിത്രം എന്നീ പുസ്തകങ്ങൾ അഭിപ്രായത്തിന്നായി അയച്ചിട്ടുള്ളതു സന്തോഷപൂൎവ്വം കൈപ്പറ്റിയിരിക്കുന്നു. അഭിപ്രായം വഴിയെ.

—

൧൦൮൭ മീനം ൨൧-ാംനു മാവേലിക്കര ബ്രഹ്മശ്രീ കെ. അമീശ്വരൻ നമ്പൂതിരി അവർകളുടെ കെട്ടിടത്തിൽ വെച്ചു നമ്പൂതിരിയോഗക്ഷേമസഭയുടെ ഒരുപസഭ നടന്നിരിക്കുന്നു. അതിൽ വെച്ചു സാമുദായികങ്ങളായ പല കാൎയ്യങ്ങളും ആലോചിക്കപ്പെട്ടതായി അറിയുന്നു.

നമ്പൂതിരിമാർ വസൂരി കീറിവെയ്ക്കുന്നതിനെപ്പററി കഴിഞ്ഞ യോഗക്ഷേമമഹാസഭയിൽ ആലോചന നടത്തീട്ടുണ്ടല്ലോ. ഇപ്പോൾ പല ദിക്കിലും വസൂരി കീറിവെയ്ക്കുന്നതിനെ നിർബ്ബന്ധമാക്കിയതായി അറിയുന്നു. ഈ വിഷയത്തിൽ ബ്രഹ്മശ്രീ തിരുനാവായ വാദ്ധ്യാൻ നമ്പൂതിരി അവർകൾ കീറി വെയ്ക്കുന്നതുകൊണ്ടു ഗുണമല്ലാതെ ദോഷമില്ലെന്നും, അങ്ങിനെ ചെയ്യുന്നതിന്നു തനിയ്ക്കു യാതൊരു വിരോധവുമില്ലെന്നും പ്രസ്താവിച്ചതായിക്കാണുന്നു.

---

ഹിന്തുക്കൾക്കു രാജവിശ്വാസം വർദ്ധിപ്പിയ്ക്കുവാനും, അവരുടെ എല്ലാ വിഷയത്തിലുമുള്ള ന്യൂനതകളെപ്പരിഹരിച്ച് ഐകമത്യം നിലനിൽത്തുവാനുമായി എല്ലാ ഹിന്തുക്കളേയും സംബന്ധിയ്ക്കുന്നതായ ഒരു ഹിന്തുസമാജം അഭിജ്ഞമാനപ്പെട്ട ദർഭംഗാ മഹാരാജാവവർകളുടെ അദ്ധ്യക്ഷതയിൻ കീഴിൽ ഉടനെ കൽക്കത്തയിൽ സ്ഥാപിപ്പാൻ പോകുന്നതായി അറിയുന്നു.

---

# പഞ്ചാംഗഗണിതം*

സാംപ്രതം തത്ര തത്ര പ്രചരന്തി പഞ്ചാംഗാനി പ്രായഃ സർവ്വാണി ഭിന്നഭിന്നസ്വരൂപാണ്യേവ । യതസ്താനി തിഥിനക്ഷത്രാദീനാമാരംഭാവസാനകാലൌ ഭിന്നാവേവ പ്രതിപാദയന്തി । സർവ്വഥാ താവദ്ഭേദേന പ്രതിപാദയന്തി പഞ്ചാംഗാനി ന വിദ്യന്തേ । അഥവാ വിരളാണ്യേവ । തഥാപി പ്രായസ്താനി ത്രിവിധാനീതി യുജ്യതേ പ്രതിപാദയിതും । ഭേദാന്തരാണി തു ഏഷ്വേവാന്തർഭവന്തി । ഗണനാകാലീനപ്രമാദാദിനാ മനാക്തരാമേവാവാന്തരഭേദേഷു വിശേഷോ യതോ ദൃശ്യതേ । തതസ്ത്രിവിധാന്യേവേദാനീമത്ര നിരൂപ്യന്തേ.

൧. വാക്യപഞ്ചാംഗം—ഏതത്തു ചിരായ ലബ്ധപ്രതിഷ്ഠം । ബ്രാഹ്മസിദ്ധാന്ത ഏവാസ്യ മൂലം । യസ്യ പ്രണേതാ സ്മര്യതേ സാക്ഷാത്സ്വയംഭൂർബ്രഹ്മാ । തമേവ സിദ്ധാന്തമാര്യഭടഃ സൂത്രരൂപേണ പുനഃ പ്രകാശയാ

---

* ഉപന്യാസോയം കാലടിശ്രീശങ്കരാചാര്യക്ഷേത്രസമ്മിളിതജ്യോതിശ്ശാസ്ത്രപണ്ഡിതസഭായൈ പ്രേഷിതസ്സ്വത്രാനുവർചി ത....

ഭാസ। തൽപ്രകാശക ഏവ ഗ്രന്ഥ ആര്യഭടീയം। യത്രൈവമുച്യതേ- 'ആര്യഭടീയം നാമ്നാ പൂർവ്വം സ്വായംഭുവം സദാ സത്യം। സുകൃതായുഷോഃ പ്രണാശഃ കുരുതേ പ്രതികഞ്ചുകം യോഽസ്യ' ഇതി।

൨. സിദ്ധാന്തപഞ്ചാംഗം— ഏതത് പുനഃ സൂര്യ്യസിദ്ധാന്തമനുസൃത്യൈവ ഗണ്യതേ। യഃ ഖലു സ്പഷ്ടതര ഇതി പ്രതിപാദ്യതേ 'സൌരസ്പഷ്ടതര' ഇത്യാദിഭിർവ്വചനജാതൈഃ। ഏതദപ്യതിചിരായ ലബ്ധപ്രതിഷ്ഠമേവ। യദേവമുപക്രമ്യതേ 'ശാസ്ത്രമാദ്യം തദേവേദം യൽ പൂർവ്വം പ്രാഹ ഭാസ്കരഃ। യുഗാനാം പരിവർത്തേന കാലഭേദോഽത്ര കേവലഃ' ഇതി വചനം തദേവോപഷ്ടംഭകമദഃപഞ്ചാംഗസ്യ।

൩. ദൃക്പഞ്ചാംഗം— ഏതത്തു പ്രഥമദ്വിതീയപഞ്ചാംഗഗണിതാനീതാനാം ഗ്രഹയോഗസ്യ സൂര്യ്യാചന്ദ്രഗ്രഹണയോർമ്മൌഢ്യാപരപര്യ്യായസ്യാസ്തമയസ്യ വക്രഗതേശ്ച പ്രത്യക്ഷാനനുസാരിതാമാകലയ്യ യഥാ വാ ഭവേൽ പ്രത്യക്ഷസാമ്യം തഥാ യുക്ത്യനുസാരിണഃ കാംശ്ചന ബീജസംസ്കാരാൻ പരികല്പ്യ പര്യ്യയഭൂദിവസാദികം പരിശോധ്യ പ്രണീതേന ഗണ്യതേ പ്രകാരേണ। രീതിരിയം കേരളേഷു കേവലം പ്രായഃ പഞ്ചശത്യാഃ പൂർവ്വം വർഷാണാമുദപദ്യത.

തദാതേ കേരളീയൈരനേകൈഃ സംഭൂയ മഹാത്മഭിരേതദ്ദൃക്സിദ്ധം ഗണിതം കേവലം ഗ്രഹയോഗഗ്രഹണാദിപരീക്ഷായാം ഫലാദേശവിഷയേ ച ഗ്രാഹ്യം। ന പുനഃ ശ്രാദ്ധാദികർമ്മാനുഷ്ഠാനേ ശുഭകർമ്മകരണാർത്ഥമുഹൂർത്തനിശ്ചയേ ച। ഇതി വ്യവസ്ഥാകാരി.

കർമ്മാനുഷ്ഠാനവിഷയേ പ്രാചീനരീതിരേവ ഖലു സർവ്വൈഃ സ്വീക്രിയതേ। ന ഹി കാലവശേന പൂജാഹോമശ്രാദ്ധാദികർമ്മസു സാധനാദീനാം മന്ത്രതന്ത്രാദീനാം വാ ഭേദഃ പരികല്പ്യതേ। തഥാ തദർത്ഥകകാലനിർണ്ണയേഽപി പ്രാചീനഗണിതമേവാനുസരണീയമിതി തദാതേ ബഹവോ മഹാന്ത ഐകകണ്ഠ്യേനാഭ്യുപാഗച്ഛൻ.

അപി ച പ്രതിദിവസം ഗണിതേ കാലഗത്യാ സംഭവതാം ഭേദാനാം സമീകരണം തു ദുഷ്കരമേവ। യതഃ കേരളേഷു പുരാ ദൃക്സമതയാ ദൃശ്യമാനസ്യാപി ദൃക്സിദ്ധഗണിതസ്യാധുനാ പ്രത്യക്ഷഭേദഃ പ്രകടോ ദൃശ്യതേ। അതഃ സർവ്വഥാ ദൃക്സാമ്യസമ്പാദകഗണിതാനുസാരിതിഥിനക്ഷത്രാദിഭിഃ കർമ്മാർഹകാലനിർണ്ണയഃ സർവ്വേഷാം ദുഷ്കര ഏവ.

പ്രത്യക്ഷാനുസാരമന്തരേണ കർമ്മകരണസ്യ പ്രത്യവായജനകത്വം യദ്യഭ്യുപഗമ്യതേ തർഹ്യേവം സർവ്വേഷാമപി കർമ്മണാം തദ്ദൂരപാഹ

വം । തഥാ വ്യവസ്ഥായാം പുനർഭേദസ്യ മഹത്ത്വലഘുത്വവിചാരസ്സു പരിഹാസ്യ ഏവ । അപി ച പ്രാചീനാചാരപ്രഥാണത്രുപദോഷാന്തരം പുനരന്യദപ്യാപതത്യേവ । ഇത്യാദികം നിപുണം നിരൂപ്യൈവ തദ്വാത്വേ ക്രിയാപ്രവൃത്തൌ ദൃക്സിദ്ധഗണിതം നാലംബനീയമിതി താദാത്വികാ നിരണൈഷുർമ്മഹാന്ത ഇതി ജ്ഞായതേ.

കേരളേതരേഷു ഭാരതദേശേഷു പ്രായഃ പഞ്ചാശതോബ്ദേഭ്യഃ പൂർവ്വമേവ ദൃക്സിദ്ധഗണിതസ്യാഭ്യുദയ ഇതി പ്രതീയതേ । പരം തു തത്ര കേചന കർമ്മാനുഷ്ഠാനേപി തദേവാർഹം ഇതി മന്യമാനാസ്തഥാ പ്രവർത്തന്ത ഇതി ശ്രൂയതേ.

ദൃക്സിദ്ധപഞ്ചാംഗമാത്ര്യത്വികദൃഷ്ടഗണിതാനുസാരിഗ്രഹയോഗാദിപഞ്ചപരീക്ഷാസു സാമ്പ്രതം ന തഥാ വ്യഭിചരതി । യഥാ ഭവേത്തദ്ഗണിതമശ്രദ്ധേയം । താദൃശസംസ്കാരദ്രഷ്ടാരഃ കേതകരപ്രഭൃതയോതീവ ബഹുമന്തവ്യാ ഏവ । തൈസ്തു ലോകസ്യാസ്യ വിശേഷതശ്ച ദൈവജ്ഞസമാജസ്യ യാവദുപകൃതമിതി ന ശക്യതേ കേനാപീദന്തയാ നിർണ്ണേതും ।

തഥാപി കർമ്മകാണ്ഡപ്രവർത്തനേ പ്രാചീനരീതേരേവാശ്രയണീയത്വം ന ശക്യതേ നിഷേദ്ധും । അന്യഥാ സൂര്യ്യസംക്രമസ്യാധുനായനാംശകേഭ്യഃ പൂർവ്വമേവ പ്രത്യക്ഷസിദ്ധത്വാത്സംക്രമതർപ്പണാദികമപി ബഹുദിവസഃഭേദേന ഭവേദനുഷ്ഠേയം । തത്തു ന ക്രിയതേ । ന ചികീർഷ്യതേ ച കേനാപി । തത്രാപ്രത്യക്ഷസിദ്ധൈവ പ്രാചീനരീതിഃ ശ്രാദ്ധേ തു ദൃക്സിദ്ധരീതിരിതി കുതോയം വിശേഷഃ സ്വീക്രിയതേ പുനരേതൈരിതി ന ശക്യതേ സൂക്ഷ്മധിഷണേനാപ്യവഗന്തും ।

ബീജസംസ്കാരമന്തരേണ യഥാശ്രുതഗണിതരീത്യൈവ പഞ്ചാംഗനിർണ്ണയഃ കർമ്മാർത്ഥം കാര്യ്യ ഇത്യത്ര ജാഗ്രതി ഹി ബഹൂനി വചനാനി 'യഥാശ്രുതേന സിദ്ധാന്തവർത്മനാ സാധിതഗ്രഹൈഃ । പഞ്ചാംഗം കർമ്മണി ഗ്രാഹ്യം സ്വസ്വദേശേ ദ്വിജാതിഭിഃ' ഇതി നാരദഃ । 'യന്ത്രവേധാദിനാ ജ്ഞാതം യദ്ബീജം ഗണകൈസ്തതഃ । ഗ്രഹണാദി പരീക്ഷേത ന തിഥ്യാദി കദാചന' ഇതി വിഷ്ണുധർമ്മോത്തരേ । 'സ്വദേശോചിതനിർബ്ബീജഗ്രഹൈഃ പഞ്ചാംഗസാധനം । സബീജൈർഗ്രഹണാദീനാം' ഇതി തിഥികൌസ്തുഭേ । ഏവമേതൽപരാണാം വചനാനാം ബഹൂനാം സത്ത്വേപി ഗ്രന്ഥവിസ്തരഭയാദേതാവദേവാത്ര ധ്രിയതേ ।

പ്രത്യക്ഷസിദ്ധേനൈവ തിഥ്യാദിനാ ശ്രാദ്ധാദികമപ്യനുഷ്ഠേയമിതി യൽകിഞ്ചിദ്വചനം യദ്യപി ക്വചിദ്ദൃശ്യേത । തഥാപി ബഹുവചനാന്തരാനുരോധേന പ്രാചീനനിർബ്ബീജഗണിതസ്വീകരണമേവ കർമ്മസു യുക്തമിതി മതമേവോചിതം പ്രതീയതേ.

യത്തു കേചന സ്വനൈപുണ്യപ്രകടനായ പ്രാചീനാശിഷ്ടാചാരപ്രഥതാം പദ്ധതിം പരിത്യജ്യ കേവലം യുക്തിമേവാവലംബ്യ പ്രമാ

ണാനി നിരാകൃത്യാസ്തികജനവിമനീഭാവജനനാക്ഷമം കൎമ്മാഹകാലവ്യത്യസനം ചികീൎഷന്തി । തദ്ദൂരീകരണം ധൎമ്മമൎമ്മരക്ഷണാധികാരിഷു ജഗദാചാൎയ്യേഷു മഹാരാജേഷു വാ ന യുജ്യത ഇത്യേവ പ്രതീമഃ ।

സൎവ്വത്രാപി യുക്തിമേകാമേവ ശരണീകുൎവ്വതാം മതേ യന്ത്രാദിനാധുനാ ഗ്രഹാന്തരസ്യാപി ദൎശനേനാസ്മദഭിമതകക്ഷ്യാക്രമസ്യാന്യഥാഭാവേന ഭൂമേശ്ചലനനിശ്ചയേനേത്ഥമൈശരിതൈരെശ്ച ഹേതുവിശേഷൈഃ സൎവ്വസ്യാപ്യസ്മദാചാരസമൂഹസ്യ വിപരിവൎത്തനം ഭവേദേവ കാൎയ്യം । ഏവം പുനഃ സൎവ്വമപി ഹന്താധരോത്തരം ജായതേതി മഹദേവാനൎത്ഥജാലമാപതേൽ । തഥാ ഹി ഗ്രഹശാന്തിഗ്രഹപൂജാദികേഷു നവാധികാ അപി യന്ത്രാദിദൃഷ്ടാ ഗ്രഹാ ഗ്രാഹ്യാ ഭവേയുഃ । തേഷാം മന്ത്രാഃ കല്പനീയാഃ । സമിധോ ഹവീംഷി പദ്മകോഷ്ഠാനി ഇത്യാദികമപി കല്പനീയം । കിഞ്ച വാരക്രമോപി കക്ഷ്യാഭേദാനുസാരേണാന്യഥയിതവ്യഃ । അയനതൎപ്പണാദികേ പ്രായോ ദ്വാവിംശതിദിവസവ്യഭിചാരഃ സ്വീകരണീയഃ । ഇത്യാദികാനി വിപരിവൎത്തനാനി ഭൂരീണി ദുൎഘടാന്യേവ । ഏതേഷു യൽ കിമപീദാനീമാധീയതാമവശിഷ്ടം തു പശ്ചാദസ്തു ഇതി ഗജനിമീലികയാവസ്ഥാനം തു ന ശോഭേതൈവ । അതോ മന്യാമഹേ പ്രമാണജാലാനുസാരേണ യുക്ത്യനുഗമേന ചാതിപ്രാചീനകാലാദാരഭ്യാനുഷ്ഠീയമാനാ രീതിൎന്ന യുജ്യതേധുനാന്യഥയിതുമിതി ।

വാക്യപഞ്ചാംഗം സിദ്ധാന്തപഞ്ചാംഗം ഇതീദമുഭയം സതസമ്മതോഭയസിദ്ധാന്താനുസാരിഗണിതേന സംസാധ്യമാനം പ്രാചീനാനുഷ്ഠാനവിഷയമേവേതി തത്ര തദനുഷ്ഠാനസ്വീകാരസ്തു മതഭേദാനുസാരി വൈകല്പിക ഇത്യനുമനനമേവോചിതം ന തു അന്യഗ്രഹണേനാന്യനിരാസ ഇതി വികല്പ ഏവ തത്ര യുജ്യത ഇത്യസ്മദീയോഭിപ്രായഃ ।

ഗ്രഹയോഗഗ്രഹണാദിഷു ഫലാദേശപഥേ യത്ര യത്ര ദൃക്സിദ്ധഗണിതമൂരരീക്രിയതേ തത്ര സൎവ്വത്രാപി പൂൎവ്വാചാൎയ്യ തദ്ദൃക്സിദ്ധഗണിതം പരിത്യജ്യ സാംപ്രതമപൂൎവ്വാചാൎയ്യാണാം ഗണിതദൃക്സിദ്ധസ്യ സ്വീകാരോ നിരവദ്യ ഏവേത്യസ്മാൻ പ്രതിഭാതി ।

ഇതോപി വിഷയേത്ര വക്തവ്യാംശേഷു ബഹുഷു വിദ്യമാനേഷ്വപി തേഷു കേഷാഞ്ചന പാപവിനാശക്ഷേത്രമിളിതസദസി പ്രതിപാദിതത്വാൽ കേഷാഞ്ചന കാലടിപ്രദേശേ സത്യവ്രതൈഃ പ്രതിപാദയിഷ്യമാണത്വാദ് ഗ്രന്ഥവിസ്തരഭിയാ ചൈതാവതാ വിരമാമഃ । വിശ്വസിമശ്ചാത്ര വിഷയേ സന്നിധാനേ ക്രിയമാണോ നിശ്ചയോ നചിരാദവഗമ്യേതേതി.

ഹാവൃഷ കുംഭം ൪ } പുനാശ്ശേരി നമ്പി നീലകണ്ഠശൎമ്മാ
പട്ടാമ്പി }

Registered No. M. 809

# മംഗളോദയം

വരിസംഖ്യ

തപാൽക്കൂലിവടക്കം ഒരു കൊല്ലത്തെ

| | | | | |
|---|---|---|---|---|
| ക്ക് മുൻകൂർ | ക | ൨ | ൮ | ൦ |
| ടി ആറുമാസത്തേക്ക് | ക | ൧ | ൩ | ൦ |
| ഒറ്റപ്രതിക്ക് | ക | ൦ | ൪ | ൦ |

പരസ്യക്കൂലി

| | | | | |
|---|---|---|---|---|
| വരി ഒന്നുക്ക് | ക | ൦ | ൬ | ൦ |

സ്ഥിരപരസ്യങ്ങൾക്കു പ്രത്യേകം നിരക്കു നിശ്ചയിക്കാവുന്നതാണ്.
വരിസംഖ്യ ബാക്കി വെച്ചിട്ടുള്ളവർ ഒട്ടും താമസിക്കാതെ സംഖ്യ അടച്ചു തരേണ്ടതാണെന്ന് ഒന്നുകൂടി ഓർമ്മപ്പെടുത്തുന്നു.

എന്ന് മം- മാനേജർ,
ദേശമംഗലം, ഷൊറണ്ണൂർ.



1086-ാമാണ്ടത്തെ

## നമ്പൂതിരിയോഗക്ഷേമ

# പഞ്ചാംഗം.

ജ്യോത്സ്യൻ കാണിപ്പയ്യൂർ പരമേശ്വരൻ നമ്പൂതിരിപ്പാടവർകളും മാന്നാനമ്പാറ ശങ്കരനാരായണൻ നമ്പൂതിരി അവർകളും കൂടി ഗണിച്ചുണ്ടാക്കിയതും ദേശമംഗലം പ്രസ്സിൽ അച്ചടിച്ചതുമായ മേപ്പടി പഞ്ചാംഗം വില്പാൻ തയ്യാറായിരിക്കുന്നു. ഇതിൽ സാധാരണ വലിയ പഞ്ചാംഗങ്ങളിലുള്ള വിഷയങ്ങൾക്കു പുറമെ പ്രതിദിനമുള്ള ശ്രാദ്ധംപിറന്നാളുകളും, സ്ഥാലീപാകകാലം, അനദ്ധ്യായം, അഷ്ടമീവ്രതം, പക്ഷാന്തരം പ്രദോഷം, വാരദിവസം മുതലായ വിശേഷസംഗതികളും അടങ്ങിയിരിക്കുന്നു. അച്ചടിയും, കടലാസ്സും, കെട്ടും വിശേഷമായിട്ടുണ്ട്. വില ഏഴണ മാത്രം. തപാൽക്കൂലിയും വി- പി- ചിലവും പുറമെ. ആവശ്യക്കാർ ഉടനെ വാങ്ങേണ്ടതാണ്. അധികം കോപ്പികൾ ഒന്നായി എടുക്കുന്നവർക്ക് പത്തിനൊന്നുവീതം കിഴിവു കൊടുക്കുന്നതാണ്. താഴെ കാണിക്കുന്നവരിൽ ആരോടെങ്കിലും ആവശ്യപ്പെട്ടാൽ കിട്ടുന്നതുമാണ്.

(൧) കാണിപ്പയ്യൂർ പരമേശ്വരൻ നമ്പൂതിരിപ്പാട് — കുന്നംകുളം
(൨) മാന്നാനമ്പാറ ശങ്കരനാരായണൻ നമ്പൂതിരി — ഷൊറണ്ണൂർ
(൩) ദേശമംഗലം പ്രസ്സ് മാനേജർ — ഷൊറണ്ണൂർ

# മംഗളോദയം

പുസ്തകം ൨. } ൧൦൮൫ കർക്കിടകമാസം { ലക്കം ൩.

## വിഷയങ്ങൾ



ദേശമംഗലം അച്ചുക്കൂടത്തിൽ

അച്ചടിച്ചത്.

1085

# സാംഖ്യകാരിക

---

(ഭാഷാവ്യാഖ്യാനസഹിതം)

ആൎയ്യന്മാരുടെ ഇടയിൽ പണ്ടുപണ്ടേ പ്രചാരത്തിലെത്തീട്ടുള്ള ആറു തത്വദൎശനങ്ങളെപ്പററി കേട്ടിട്ടില്ലാത്തവർ വളരെ ദുൎല്ലഭമായിരിക്കും. അതുപോലെതന്നെ, അവയിൽ പ്രതിപാദിക്കപ്പെടുന്ന വിഷയം എന്താണെന്നും, അത് എത്രത്തോളം ഉപകാരമുള്ളതാണെന്നും മററുമുള്ള സംഗതികളെ സ്ഥൂലമായിട്ടെങ്കിലും മനസ്സിലാക്കീട്ടുള്ളവർ അതിലധികം ദുൎല്ലഭമായിരിക്കും. അതിനാൽ മലയാളസാഹിത്യത്തിലേക്കു പുരാതനദൎശനഗ്രന്ഥങ്ങളെ ആകൎഷിക്കേണ്ടുന്ന കാലം അതിക്രമിച്ചിരിക്കുന്നു. ഈവക സംഗതികളെ ആലോചിച്ചിട്ടാണ് ഷഡ്ദൎശനങ്ങളിലൊന്നായ സാംഖ്യശാസ്ത്രത്തിലെ വിഷയങ്ങളെ പ്രതിപാദിക്കുന്ന സാംഖ്യകാരിക എന്ന പ്രാചീനഗ്രന്ഥത്തെ ഞങ്ങൾ പ്രസിദ്ധപ്പെടുത്തീട്ടുള്ളത്. ഈശ്വരകൃഷ്ണപ്രണീതമായ ഈ ഗ്രന്ഥത്തിൽ എഴുപതു കാരികകളും രണ്ടുപസംഹാരകാരികകളും അടങ്ങിയിരിക്കുന്നു. പുത്തുക്കോട്ട് എസ്സ്. അനന്തനാരായണശാസ്ത്രികളവർകൾ അന്വയക്രമത്തിൽ എഴുതിയതും സുഗമവുമായ ഭാഷാവ്യാഖ്യാനവും ചേൎത്തിട്ടുണ്ട്. അസ്പഷ്ടങ്ങളായ ഭാഗങ്ങളെ മനസ്സിലാക്കുവാൻ മേലോടെ ഫുട്ട്നോട്ടും കൊടുത്തിട്ടുണ്ട്. സാംഖ്യശാസ്ത്രത്തിന്റെ സംക്ഷിപ്തജ്ഞാനം സിദ്ധിക്കത്തക്കവിധം ഒരു അവതാരികയുമുണ്ട്. വില അഞ്ചണമാത്രം. തപാൽക്കൂലിയും വി. പി. ചിലവും പുറമെ. അധികം കോപ്പികൾ ഒന്നായി എടുക്കുന്നവൎക്കു പത്തിനൊന്നുവീതം കിഴിച്ചുകൊടുക്കുന്നതാണ്. ഉടനെ അപേക്ഷിക്കുവിൻ!

മാനേജർ,

ദേശമംഗലം പ്രസ്സ്

ഷോറണ്ണൂർ

---

☞ ഈ ലക്കത്തിൽ പതിവിലധികം ൨ ഭാഗം ചേൎത്തിട്ടുണ്ട്.

# മംഗളോദയം
## ഫാവ്യദ

പുസ്തകം ൨ { കർക്കിടകമാസം { ലക്കം ൯

### മംഗളം

കേരളത്തിലൊരു വിപ്രനായവതരിച്ച ശങ്കരഗുരുക്കൾതൻ
സാരമേറിയൊരു ശിഷ്യനായ് പ്രഥിതപത്മപാദപദപാത്രമായ്
പാകത്തു വളരെ സ്ഥലത്തു നടകൊണ്ടു കണ്ടു ബദരീപുരം
കേരളീയവശമാക്കിവെച്ച നരസിംഹമൂർത്തി തുണയാകണം.



# പത്മപാദാചാര്യർ

ജഗൽഗുരുശ്രീശങ്കരാചാര്യസ്വാമികളുടെ പ്രഥമശിഷ്യനും, അദ്ദേഹമുണ്ടാക്കിയ സൂത്രഭാഷ്യത്തിൻെറ ടീകാകാരനും ആയ പത്മപാദാചാര്യരെപ്പററി കേട്ടിട്ടില്ലാത്തവർ ആരും ഉണ്ടായിരിക്കയില്ല. സ്വാമികളുടെ ശിഷ്യരിൽവെച്ച് എല്ലാംകൊണ്ടും പ്രധാനപ്പെട്ട് അദ്ദേഹത്തിൻെറ പ്രത്യേകപ്രീതിക്കു പാത്രീഭവിച്ച പത്മപാദാചാര്യരുടെ ചരിത്രത്തെ ചുരുക്കത്തിൽ പ്രസ്താവിക്കുന്നതു ആക്കും രസകരമാകാതിരിക്കയുമില്ല. ശങ്കരാചാര്യസ്വാമികളെപ്പോലെതന്നെ പത്മപാദാചാര്യരും കേരളബ്രാഹ്മണവർഗ്ഗത്തിൽനിന്നു സന്യസിച്ച ആളാകയാൽ കേരളബ്രാഹ്മണർക്കു പ്രത്യേകിച്ചും അദ്ദേഹത്തിൻെറ ചരിത്രം അറിയുന്നതാവശ്യമാകുന്നു (*).

---

(*) സ്വർഗ്ഗാരോഹണമായ തെക്കേമഠം മൂപ്പിൽസ്വാമിയാർ തിരുമനസ്സിലെ അനുവാദപ്രകാരം തൃശ്ശിവപേരൂർ തെക്കെമഠം(സ്വാമിയാർമഠം)ത്തിലെ ഗ്രന്ഥശേഖരിപ്പിൽനിന്നു ഞങ്ങളുടെ ആവശ്യപ്രകാരം തിരഞ്ഞെടുക്കപ്പെട്ട പത്മപാദാചാര്യചരിതം എന്ന സംസ്കൃതഗ്രന്ഥത്തിൽനിന്നാണ് ഈ ഉപന്യാസത്തിലെ കാര്യങ്ങൾ സംഗ്രഹിക്കപ്പെട്ടിട്ടുള്ളതു്.

മം. പത്രാധിപർ.

പത്മപാദാചാൎയ്യൎക്ക് ഈ പേർ സിദ്ധിച്ചത് അദ്ദേഹത്തിന്റെ ഒരു പ്രവൃത്തിനിമിത്തമാണ്. പ്രഥമാശ്രമംവിട്ട് സന്ന്യാസംകഴിഞ്ഞതിന്നു ശേഷം സനന്ദൻ എന്നായിരുന്നു നാമധേയം. ആ പേരോടുകൂടി സ്വാമികളുടെ മററു ശിഷ്യരോടൊന്നിച്ചു ദേശസഞ്ചാരംചെയ്യുന്ന സമയം ശിഷ്യവൎഗ്ഗത്തിൽ ഒരാഭിജാത്യത്തക്കം വൎദ്ധിച്ചുവശായി. ഗംഗാനദിയിൽ നാഭിയിലോളം വെള്ളത്തിലറങ്ങി സ്വാമികൾ അംഗവസ്ത്രത്തിന്നായി കൈനീട്ടിയപ്പോൾ, സനന്ദന്നുണ്ടായിരുന്ന വെള്ളത്തിലിറങ്ങിക്കൂടില്ലെന്നുള്ള വ്രതം മുടക്കാനായി മററു ശിഷ്യന്മാർ ഔദാസീന്യം നടിച്ചതിനാൽ സനന്ദൻ ഒട്ടും കൂസൽകൂടാതെ പുല്ലുപൊട്ടിച്ചിട്ടു നദിയിലേക്കിറങ്ങി. അപ്പോൾ അദ്ദേഹത്തിന്റെ കാൽവെക്കുന്നദിക്കിലെല്ലാം ഓരോ പത്മങ്ങൾ പൊങ്ങിവന്നു. ഈ അത്ഭുതസംഗതികണ്ടപ്പോൾ സ്വാമികൾ അദ്ദേഹത്തിന്നു ബഹുമാനസൂചകമായി പത്മപാദൻ എന്നു സ്ഥാനപ്പേരുംകൊടുത്തു. പിന്നീട് ആ നാമമാണു ലോകത്തിൽ പ്രസിദ്ധമായിത്തീൎന്നത്.

പത്മപാദന്റെ പൂൎവ്വാശ്രമത്തിലെ കഥ വളരെ പ്രധാനമാകുന്നു. പൂൎവ്വാശ്രമത്തിൽ അദ്ദേഹം ഒരു കേരളബ്രാഹ്മണനായിരുന്നുവെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. വെട്ടത്തുനാട്ടിൽ തൃക്കണ്ടിയൂർ എന്ന ഉപഗ്രാമക്ഷേത്രത്തിന്നടുത്ത് ആ ഉപഗ്രാമത്തിൽപ്പെട്ട ഒരില്ലത്താണ് അദ്ദേഹത്തിന്റെ ജനനം. കൊല്ലവൎഷാരംഭത്തിന്നടുത്ത കാലത്ത് ഉദ്ദേശം പത്തിരുപതു സംവത്സരം മുമ്പിലാണു ജനനമെന്നു കണക്കാക്കിയിരിക്കുന്നു. ഇല്ലത്തെ ഗൃഹസ്ഥനായ സോമശൎമ്മാവു സാമാന്യം ദരിദ്രനായിരുന്നുവെന്നുമാത്രമല്ല സന്തതിയില്ലാത്തേയും ആയിരുന്നു. നരസിംഹമൂൎത്തിയായ ദേവനായ വിഷ്ണുവിനെ ദൃഢഭക്തിയോടുകൂടി അദ്ദേഹം ഭജിച്ചു. നരസിംഹരൂപിയായ വിഷ്ണുവിനെ ധ്യാനിച്ചുധ്യാനിച്ചു തന്മയത്വംവന്ന്, മനസ്സിന്നും ഇന്ദ്രിയങ്ങൾക്കും സപ്തധാതുക്കൾക്കും ഉന്മേഷവും പുഷ്ടിയും സിദ്ധിച്ചിരിക്കുന്ന കാലത്ത് ആ സോമശൎമ്മാവിന്നുണ്ടായ കുട്ടിയാണു നമ്മുടെ കഥാപുരുഷൻ. അദ്ദേഹത്തിന്നു വിഷ്ണുശൎമ്മാ എന്നാണു നാമകരണം ചെയ്തത്. ഉപനയനം കഴിഞ്ഞതിന്നുശേഷം, അക്കാലത്തെ നടപടിപ്രകാരം അച്ഛൻ വിഷ്ണുശൎമ്മാവിനെ ഗുരുകുലത്തിൽകൊണ്ടാക്കി. അസാമാന്യബുദ്ധിശക്തിയുള്ള ആ ഉണ്ണി ബ്രഹ്മചൎയ്യത്തിലിരുന്നു വേദവേദാംഗാദികളെല്ലാം നിഷ്കൎഷയോടുകൂടിപ്പഠിച്ചു കേമനായതിന്നുശേഷം ഗുരുകുലത്തിൽനിന്നു മടങ്ങിയെത്തി സമാവൎത്തനസ്നാനവും കഴിച്ചു. നരസിംഹമൂൎത്തിയുടെ ചൈതന്യം അദ്ദേഹത്തിൽ പ്രതിഫലിച്ചിട്ടുണ്ടെന്നാണു

വിശ്വസിക്കപ്പെട്ടിരിക്കുന്നത്. ആ ശക്തിയെ അദ്ദേഹം മറെറാരവസരത്തിൽ വെളിപ്പെടുത്തുകയും ചെയ്തിട്ടുണ്ട്.

വിഷ്ണുശർമ്മാവിൻെറ ഇല്ലത്തു നിത്യവൃത്തിക്കു വളരെ പ്രയാസമായിരുന്നു. ഗുരുകുലത്തിൽനിന്നു വന്നു് ഇല്ലത്തു പാർപ്പായതിന്നുശേഷമാണ് അദ്ദേഹത്തിന്നു് ഈ കഥ അറിയാറായത്. അച്ഛനമ്മമാരുടെ കുഴക്കു കണ്ടപ്പോൾ മകന്നു വളരെ വ്യസനമായി. ഏതുവിധത്തിലെങ്കിലും കുറെ പണം സമ്പാദിപ്പാനായിനിശ്ചയിച്ച് അനുവാദംവാങ്ങിപുറപ്പെട്ടു. "ബ്രാഹ്മണവൃത്തിമാത്രം അനുഷ്ഠിച്ചുംകൊണ്ടിരുന്നാൽ ധനം സമ്പാദിപ്പാൻ വളരെ പ്രയാസം. പിന്നെ ക്ഷത്രിയധർമ്മവുംകൂടി എടുത്തുനോക്കുക എന്നുവെച്ചാലും ധനവർദ്ധനം അത്ര ക്ഷിപ്രസാദ്ധ്യമല്ല. അച്ഛനമ്മമാരുടെ പട്ടിണിയും പാടും തീർക്കേണ്ടതു മകൻെറ വലിയകടപ്പാടുമാണ്. അതിന്നു താമസിപ്പാനും നിവൃത്തിയില്ല. അതുകൊണ്ടു ആപദ്ധർമ്മമായി വൈശ്യവൃത്തി എടുക്കുകതന്നെ"എന്നാണ് അദ്ദേഹം നിശ്ചയിച്ചത്.

അങ്ങുമിങ്ങുംസഞ്ചരിച്ച് ദാനങ്ങളും മററുംവാങ്ങി കുറച്ചുപണം ഉണ്ടാക്കി അതുകൊണ്ടു ചിലസാധനങ്ങൾ വാങ്ങി കെട്ടിപ്പേറിനടന്നു് ആദായത്തിൽവിററുമാറി കൈമാററംചെയ്തു് അല്പകാലത്തിന്നുള്ളിൽ മുതൽ ഇരട്ടിപ്പിച്ചു. എന്നുമാത്രമല്ലാ ക്രമേണ ഈ വ്യാപാരം വർദ്ധിപ്പിച്ചു സമ്പന്നനായിത്തീർന്നു. ഇടയ്ക്കില്ലത്തുവന്നു് അവിടുത്തെ ദാരിദ്ര്യംതീർത്തു. ചിലവിന്നുവേണ്ടുന്ന വസ്തുവഹകൾ മുതലുറപ്പിക്കുകയുംചെയ്തു.

പിന്നേയും വിഷ്ണുശർമ്മാവിന്നു കച്ചവടത്തിലുള്ള അഭിനിവേശവും വാസനയും ധനതൃഷ്ണയും ശമിച്ചില്ല. കച്ചവടസാമാനങ്ങൾ കെട്ടിയെടുത്തു കെട്ടും ഭാണ്ഡവും വണ്ടിയും കാളയും ആളും കഴുതയുംമററുമായി ഒരു സംഘംചേർത്ത് അതിൻെറ തലവനായി പലദിക്കിലും സഞ്ചരിച്ചു കച്ചവടംചെയ്തു വളരെ സമ്പത്തുസമ്പാദിച്ചു. ഈ ചെറുപ്പക്കാരനായ നമ്പൂതിരി മലയാളത്തിൽ പലദിക്കുകളിലുംപോയി കച്ചവടംചെയ്തുമാത്രമല്ലാ ഉണ്ടായത്. ചിലപ്പോൾ പരദേശങ്ങളിലുംചെന്നു വാണിജ്യവൃത്തി നടത്തിയിരുന്നു.

ജന്മികളായനമ്പൂതിരിമാർ സാധാരണയായി നെൽക്കച്ചവടവും നാളികേരക്കച്ചവടവും ചെയ്യുക പതിവാണല്ലൊ. ഇദ്ദേഹം സ്മൃതിനിഷിദ്ധങ്ങളല്ലാത്ത മററുചില സാമാനങ്ങളും വിലയ്ക്കുവാങ്ങി കച്ചവടംചെയ്തു എന്നുമാത്രമേ ഭേദമുള്ളു. ഇങ്ങിനെ ഒരുകുറി ആൾക്കാരും സാമാന

ങ്ങളും കച്ചവടംകൊണ്ടുസമ്പാദിച്ച വളരെ ദ്രവ്യവുമായിട്ടു് ഒരു കാട്ടുവഴിയേക്കൂടി പോകുമ്പോൾ നേരം അസ്തമിച്ചുപോയി. അവിടെ ഒരു നദീതീരത്തു് ഇവക്കൂട്ടർ വിശ്രമിച്ചു. ആളുകൾ മിക്കപേരും ഉറങ്ങിക്കിടക്കുന്ന സമയം ചില കാട്ടുകള്ളന്മാർ കടന്നുകൂടി ധനസഞ്ചയവും വിലപിടിച്ച സാമാനങ്ങളും അപഹരിച്ചു. പെട്ടെന്നുണന്നു് എതിക്കാൻവരുന്ന ആൾക്കാരെ ഉപദ്രവിക്കുകയുംചെയ്തു.

ഇതെല്ലാം കണ്ടുകൊണ്ടു വിഷ്ണുശർമ്മാവു് ഒരു പാറപ്പുറത്തിരുന്നിരുന്നു. അദ്ദേഹം ഭയം, സംഭ്രമം, വ്യസനം മുതലായ മനോവികാരങ്ങളോടുകൂടി ഓരോന്നു വിചാരിച്ചു വിചാരിച്ചു് ക്ഷണനേരംകൊണ്ടൊരതിരു കണ്ടെത്തി. ചിരിച്ചുകൊണ്ടിങ്ങിനെ തീർച്ചപ്പെടുത്തി. ഇതൊക്കെ ആരുടെ മുതലാണു്? എന്റെയാണെന്നു ഞാൻപിഴച്ചു ധരിച്ചിരുന്നു. എന്റെയല്ല. ഇവകൊണ്ടുപോകുന്ന കള്ളന്മാർ അവരുടെയാക്കിക്കൊണ്ടുപൊയ്ക്കോട്ടെ. ഇനിയ്ക്കിതിലൊരു ബന്ധവുമില്ല. എന്റെ ശരീരവുംകൂടി—അല്ല അതും എന്റെയല്ല. ഞാൻ–അതാരാണു്? അതാണു് അറിയേണ്ടതു്. അതിനാണുപ്രയത്നം ചെയ്യേണ്ടതു്. അതുകൊണ്ടു് അതിനുള്ള വഴിനോക്കുകതന്നെ എന്നുനിശ്ചയിച്ചു് അദ്ദേഹം തനിച്ചു് അവിടുന്നുതിരിച്ചു; ഇങ്ങിനെയാണു് ഇദ്ദേഹം വൈശ്യധർമ്മംവിട്ടു വീണ്ടും ബ്രാഹ്മണ്യത്തിലേയ്ക്കുതന്നെ പ്രവേശിച്ചതു്.

ഇദ്ദേഹം തത്വജ്ഞാനം സമ്പാദിപ്പാൻവേണ്ടി ഒരുത്തമഗുരുവിനെ അന്വേഷിച്ചുനടന്നു. ഒടുവിൽ ശ്രീശങ്കരാചാര്യസ്വാമിയുടെ അടുക്കൽ ചെന്നുചേൎന്നു. തന്നെ ഒരുശിഷ്യനായി സ്വീകരിയ്ക്കേണമെന്നു സ്വാമിയോടപേക്ഷിച്ചു. അദ്ദേഹം സ്വീകരിച്ചു് ഈ ശിഷ്യന്റെ സ്വഭാവം അറിഞ്ഞു് യഥാവിധി സന്ന്യസിപ്പിക്കുകയും ചെയ്തു. സന്ന്യാസത്തിന്നുശേഷം വിഷ്ണുശർമ്മാവിന്നുപേർ സനന്ദൻ എന്നായിരുന്നു.

സ്വാമികൾ സനന്ദനെ വേദാന്തം പഠിപ്പിച്ചു. സ്വാമികളുണ്ടാക്കിയ ഭാഷ്യം ആ ഗുരുമുഖത്തിങ്കൽനിന്നുതന്നെ പഠിച്ചറിയുവാൻ സനന്ദന്നു സംഗതിവന്നു. അതിന്നു പഞ്ചപാദികയായ ഒരു ടീകയും സനന്ദൻ നിൎമ്മിച്ചു. ശിഷ്യന്റെ ബുദ്ധിശക്തിയുടേയും പഠിപ്പിന്റേയും അവസ്ഥക്കു് അദ്ദേഹത്തിന്റെ ജീവിതത്തിൽ ഈ ടീകാനിർമ്മാണം ഒരത്ഭുതമായ സംഗതിയല്ല. ടീകയുണ്ടാക്കിയതിന്നുശേഷവും സനന്ദന്റെ താമസം ഗുരുവിനോടുകൂടിയായിരുന്നു.

സനന്ദനോടുകൂടി ആചാര്യസ്വാമികൾ ഉംബേകൻ എന്നുപേരുള്ള

മണ്ഡനമിശ്രന്റെ അടുക്കൽച്ചെന്ന്, അദ്ദേഹമായി വാദംനടത്തിയതിൽ അദ്ദേഹത്തെ തോല്പിച്ച്, അദ്ദേഹത്തേയും ഒരു ശിഷ്യനാക്കിയെടുത്തു. സന്ന്യാസത്തിന്നുശേഷം അദ്ദേഹത്തിന്നു സുരേശ്വരൻ എന്നു പേരുകൊടുത്തു. പിന്നെ തോടകൻ, ഹസ്താമലകൻ എന്നിങ്ങിനെ രണ്ടു ശിഷ്യരെക്കൂടി സമ്പാദിച്ചതിന്നുശേഷം സ്വാമികൾ ഭൂപ്രദക്ഷിണത്തിന്നാരംഭിച്ചു. നാലുശിഷ്യരോടുംകൂടി വിദ്വത്സന്നിധികളിലും പുണ്യതീൎത്ഥങ്ങളിലും സഞ്ചരിച്ച് സ്വാമികൾ ശ്രീകാശിയിൽ ചെന്നുചേൎന്നു. അതിന്നു പിന്നീടാണ് സനന്ദനു പത്മപാദാചാൎയ്യർ എന്നു പേരു കിട്ടിയത്.

പത്മപാദാചാൎയ്യരുടെ ജീവിതത്തിലെ പ്രധാനഭാഗങ്ങൾ ഇനി ആരംഭിക്കുന്നതേയുള്ളു. അവയിലൊന്നു ശ്രീകാശിയിൽവെച്ചാണു നടന്നത്. കാശിയിൽ അക്കാലത്ത് ആസുരാംശമായ ഭൈരവൻ എന്നൊരുവനുണ്ടായിരുന്നു. ആയാൾക്കുണ്ടായിരുന്ന ഏകപുത്രൻ മരിച്ചുപോയപ്പോൾ തനിക്കിനിയും ഒരു മകനുണ്ടാവുന്നപക്ഷം മഹാകാളിക്കു സൎവ്വജ്ഞനായ ഒരാളെക്കൊണ്ടു ബലികൊടുത്തേക്കാമെന്നു സത്യംചെയ്തിരുന്നു. ആയാളുടെ അന്വേഷണത്തിൽ സൎവ്വജ്ഞനായിക്കണ്ടുകിട്ടിയ പുരുഷൻ ആചാൎയ്യസ്വാമികളായിരുന്നു. സ്വാമികളോട് ആയാൾചെയ്ത അപേക്ഷയെ സമ്മതിച്ച് സ്വാമികൾ അന്നർദ്ധരാത്രിക്കു കാളിക്ഷേത്രത്തിൽ എത്തിക്കൊള്ളാമെന്നേറ്റുപറഞ്ഞു. സ്വാമികളുടെ അന്തൎഗ്ഗതം മനസ്സിലായപ്പോൾ പ്രഥമശിഷ്യനായ നമ്മുടെ കഥാപുരുഷൻ ഈവക ആസുരവൃത്തികൾക്ക് ഒരമച്ചചെയ്യണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടി മുൻകൂട്ടിത്തന്നെ ക്ഷേത്രത്തിൽചെന്നുചേൎന്നു. നരബലിയുടെ വട്ടംകണ്ടപ്പോൾ അദ്ദേഹത്തിന്റെ അന്തരംഗം വല്ലാതെ ക്ഷോഭിച്ചു. നരസിംഹമൂൎത്ത്യുപാസന ജന്മസിദ്ധമായിട്ടുള്ള അദ്ദേഹം സങ്കല്പശക്തികൊണ്ട് ഉഗ്രനരസിംഹരൂപത്തെ മനസ്സിലുറപ്പിച്ചതിനാൽ ഉത്തമനടന്മാൎക്കു നാട്യത്തിലെന്നപോലെ അദ്ദേഹത്തിന്നു ഭയങ്കരമായ നരസിംഹരൂപം അവിടെ കാണിക്കുവാൻ പ്രയാസമുണ്ടായില്ല. നരസിംഹമൂൎത്തി ഹിരണ്യകശിപുവിനെ എന്നപോലെ സനന്ദാചാൎയ്യനരസിംഹം ഭൈരവനെ പിടിക്കുകയും, അതോടുകൂടി അവന്റെ കഥ കഴിയുകയും ചെയ്തു! ആ അവസരത്തിലാണു സ്വാമികൾ ക്ഷേത്രത്തിലെത്തിയത്. അദ്ദേഹം ശ്രീതാപനീയോപനിഷൽപ്രതിപാദ്യനായ നരസിംഹമൂൎത്തിയെ സ്തുതിച്ചതിന്നുശേഷമേ ഭൈരവാന്തകന്റെ ക്രോധം ശമിച്ചുള്ളു. ഭൈരവന്റെ നരബലിയെ ഭൈരവബലിയാക്കിത്തീൎത്ത് കാശിക്കാരുടെ കഷ്ടപ്പാടു കളയത്തക്ക

ഒരത്ഭുതശക്തി സ്വാമികളുടെ പ്രഥമശിഷ്യനുണ്ടായതു് അദ്ദേഹത്തിന്റെ യശസ്സിന്നു പ്രധാനകാരണമായിത്തീൎന്നു.

പിന്നീടു് അധികം താമസിക്കാതെ സ്വാമികളും ശിഷ്യന്മാരും ഹരിദ്വാരത്തിലേക്കു പുറപ്പെട്ടു. അവിടെ അവർ കേവലമായ മുനിവൃത്തിയോടുകൂടി പന്ത്രണ്ടുകൊല്ലം തപസ്സുചെയ്തു താമസിച്ചു. കാശിയിൽനിന്നു പോകുംവഴിക്കു് നീലകണ്ഠൻ എന്നുപേരായ ഒരു കേരളബ്രാഹ്മണനും കൂടിയിരുന്നു.

ഹരിദ്വാരത്തിൽ തപസ്സുചെയ്തിരിക്കുന്ന കാലത്താണു പത്മപാദാചാൎയ്യർ ഒരു പ്രധാനകൃത്യം നിൎവ്വഹിച്ചതു്. അക്കാലത്തു ഹിമവൽപൃഷ്ഠത്തിലുള്ള ജ്യോശി എന്ന നഗരത്തിൽ വത്സനന്ദി എന്നൊരു രാജാവു താമസിച്ചിരുന്നു. വിഷ്ണുഭക്തനായ അദ്ദേഹത്തിന്നു പുരാണശ്രവണംനിമിത്തം നരനാരായണന്മാർ തപസ്സുചെയ്തിരുന്ന ഗന്ധമാദനപൎവ്വതത്തിൽ പോകേണമെന്നു് ആഗ്രഹംജനിച്ചതിനാൽ പ്രജകളോടറിയിക്കാതെ ഒരു ബ്രാഹ്മണനെ മാത്രം സഹായത്തിന്നുകൂട്ടിപ്പുറപ്പെട്ടു. പോകുംവഴിക്കു് വിഷ്ണുഗംഗാതീരത്തിൽവെച്ചു് ഒരു ഹൂണപ്രഭുവിനോടു യുദ്ധംചെയ്യേണ്ടിവരികയും, ആയാൾ തോല്പിച്ചു തടവിലിടുകയും ചെയ്തു. തടവിൽ കിടന്നുംകൊണ്ടു് വിഷ്ണുവിനെ സ്തുതിച്ചപ്പോൾ ഭഗവാൻ പ്രത്യക്ഷപ്പെട്ടു് അവിടെ ഒരു കുതിര വരുമെന്നും, അപ്പോൾ ബന്ധനം അറുപോകുമെന്നും പറഞ്ഞു് മറയുകയും ചെയ്തു. ബദൎയ്യാശ്രമത്തിൽചെന്നു് അവിടെ തന്റെ പ്രതിമയെ പ്രതിഷ്ഠിക്കണമെന്നും കല്പിച്ചിരുന്നു. അധികം താമസിക്കാതെ ഒരു കുതിര അവിടെ വരികയും, അതിന്റെ പുറത്തു കേറിയപ്പോൾ അതു ബദൎയ്യാശ്രമത്തിലേക്കു പായുകയും ചെയ്തു. ബദൎയ്യാശ്രമത്തിലെത്തിയ ഉടനെ കുതിര അളകനന്ദാതീൎത്ഥത്തിൽ മുങ്ങി മറഞ്ഞു. അപ്പോൾ ഇതാണു് നരനാരായണതപഃപ്രദേശം എന്നു് ഒരശരീരിവാക്കുകേട്ടു. അവിടെ ഭഗവാന്റെ ആജ്ഞപ്രകാരം പ്രതിഷ്ഠക്കാലോചിച്ചപ്പോൾ, ഹരിദ്വാരത്തിൽനിന്നു ശങ്കരാചാൎയ്യരുടെ ശിഷ്യനായ പത്മപാദാചാൎയ്യരെക്കൊണ്ടുവന്നാൽ അദ്ദേഹം ഈ കാൎയ്യം നിൎവ്വഹിക്കുമെന്നു ഭഗവാന്റെ ആദേശമുണ്ടായി. അതുപ്രകാരം രാജാവു് പത്മപാദാചാൎയ്യരെക്കൊണ്ടുവന്നു.

പത്മപാദാചാൎയ്യർ തപസ്സുചെയ്യുന്ന കാലത്തു വന്നുകൂടിയ പഞ്ചദ്രാവിഡബ്രാഹ്മണരോടുകൂടി ഹരിദ്വാരത്തിൽനിന്നു ബദൎയ്യാശ്രമത്തിലെത്തി. നാരായണഗിരിയുടെ മുകളിൽകേറിനോക്കി പ്രതിമാസ്ഥാപന

ത്തിന്നു സ്ഥലം നിശ്ചയിച്ചു. രാജാവിന്റെ അനുവാദപ്രകാരം പത്മപാദാചാര്യർ സകല വിവരങ്ങളും തപോബലംകൊണ്ടു മനസ്സിലാക്കി, അളകനന്ദയിൽ മുമ്പു മുങ്ങിപ്പോയിരുന്ന സ്വയംഭൂലിംഗത്തെ മുമ്പറഞ്ഞ നീലകണ്ഠബ്രാഹ്മണനെക്കൊണ്ടു മുങ്ങിയെടുപ്പിച്ച് വിധിപ്രകാരം പ്രതിഷ്ഠയുംകഴിച്ചു. ആ പ്രതിമയ്ക്ക് ഇപ്പോഴും അവയവങ്ങൾ പൂർത്തിയായിട്ടില്ലെന്നും, അതു സമ്പൂർണ്ണമായിക്കണ്ടാൽ ജനങ്ങൾക്കു ജീവന്മുക്തിതന്നെ സിദ്ധിക്കുമെന്നുമാണു പറയപ്പെടുന്നത്. ബദര്യാശ്രമക്ഷേത്രത്തിൽ പൂജയ്ക്കായി കേരളബ്രാഹ്മണരെത്തന്നെ നിയമിച്ചു. ഇപ്പോഴും അവിടെ പൂജക്കു കേരളബ്രാഹ്മണരായ നമ്പൂതിരിമാരാണ്. തണുപ്പേറിയ ആ സ്ഥലത്തു താമസിക്കുന്നവരുടെ സൌകര്യത്തിന്നായി പല ഏർപ്പാടുകളും ചെയ്തിട്ടുണ്ട്. പത്മപാദാചാര്യർ പാറപ്പുറത്തു ദണ്ഡുകൊണ്ടടിച്ചുനിർമ്മിച്ചിട്ടുള്ള ദണ്ഡാഘാതതീർത്ഥം ഇപ്പോഴും കവോഷ്ണമായിട്ടിരിക്കുന്നു. ഇങ്ങിനെ ബദര്യാശ്രമത്തിലെ പ്രതിഷ്ഠകഴിച്ചതിന്നുശേഷം പത്മപാദാചാര്യർ മൂന്നുകൊല്ലം അവിടെത്തന്നെ തപസ്സുചെയ്തുപാർത്തു.

ബദര്യാശ്രമത്തിൽ കേരളബ്രാഹ്മണർക്കു സർവ്വാധിപത്യവും കൊടുത്തതിന്നുശേഷം പത്മപാദാചാര്യർ അവിടെത്തന്നെ പരമസമാധിയിൽ ലയിച്ചു ശിലാമൂർത്തിയായിത്തീർന്നു.

കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

---

# ഭൂതതത്വം

---

ദൃശ്യമായ ലോകം പഞ്ചഭൂതാത്മകമാണെന്നു വേദാന്തികൾ മുതലായ തത്വശാസ്ത്രജ്ഞന്മാർ സിദ്ധാന്തിക്കുന്നു. പൃഥിവി, ജലം, അഗ്നി, വായു, ആകാശം എന്നിങ്ങിനെ അഞ്ചു വസ്തുക്കളാണ് പഞ്ചഭൂതങ്ങൾ. ഈ അഞ്ചു വസ്തുക്കളെക്കൊണ്ട് അപാരമായ ബ്രഹ്മാണ്ഡം നിർമ്മിക്കപ്പെട്ടിരിക്കുന്നുവെന്നു സിദ്ധാന്തിക്കുന്ന സന്ദർഭത്തിൽ പഞ്ചഭൂതങ്ങളെപ്പററിയുള്ള വിവരണത്തെ ശാസ്ത്രനിർമ്മാതാക്കന്മാർ വിട്ടുകളഞ്ഞിട്ടില്ല. എന്നാൽ ശാബ്ദപ്രമാണത്തിന്റെ സാധുത്വത്തെക്കൂടി അടിസ്ഥാനപ്പെടുത്തി വിവരിക്കപ്പെട്ടിട്ടുള്ള ദാർശനികസിദ്ധാന്തങ്ങളിൽനിന്നു പ്രത്യക്ഷസംഗതികളെ വ്യക്തമായി മനസ്സിലാക്കുന്നതു പ്രയാസസാദ്ധ്യമായിരിക്കുന്നു. അതിനാൽ രസതന്ത്രത്തെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടാണ്



ഈ ഉപന്യാസത്തിലെ വിഷയം ഉപപാദിക്കപ്പെടുന്നത്.

രസതന്ത്രം എന്നുപറയുന്നത് എല്ലാദ്രവ്യങ്ങളുടേയും നിൎമ്മാണത്തെ നിരൂപിക്കുന്ന ഒരു ശാസ്ത്രമാകുന്നു. ആ ശാസ്ത്രപ്രകാരം ജഗത്തിന്റെമൂലഭൂതങ്ങളായ ബീജതത്വങ്ങൾഎഴുപതോളം ദ്രവ്യങ്ങളാകുന്നു. ഈതത്വങ്ങളെ ലോഹങ്ങളെന്നും അലോഹങ്ങളെന്നും തരംതിരിച്ചിരിക്കുന്നു. അതിൽ അരഃലോഹങ്ങളെക്കാൾഅധികരിച്ചുള്ളത് ലോഹങ്ങളാകുന്നു. ദ്രവ്യത്തിന്ന് ഘനം, ദ്രവം, ബാഷ്പം എന്നിങ്ങിനെ മൂന്നവസ്ഥകൾ ഉണ്ട്. നിയതമായ ആകൃതികളോടുകൂടിയ ശിലാദികൾ ഘനവും, അങ്ങിനെയല്ലാത്ത ജലാദികൾ ദ്രവവും, രൂപരഹിതമായ കാറ്റ മുതലായവ ബാഷ്പവും ആകുന്നു. ഇതിൽ ഓരോ ദ്രവ്യത്തിന്നും വെവ്വേറെ ഈ മൂന്നവസ്ഥകളും വരുത്തുവാൻ സാധിക്കുന്നതാണ്. അതിശീതമായ ജലം ഘനമായിട്ടും, കുറച്ചു ചൂടോടുകൂടിയതു ദ്രവമായിട്ടും, അധികം ചൂടുപിടിച്ചതു ബാഷ്പമായിട്ടും തീരുന്നു. ദ്രവരൂപമായിട്ടുള്ള ജലത്തെയാണ് നാം സാധാരണയായിട്ടു കാണുന്നത്. അതുതന്നെ ചൂടുപിടിച്ച് ആവിയായാൽ വായുവായിട്ടും, അധികം തണുത്താൽ ഘനമായിട്ടും പരിണമിക്കുന്നു (*).

ജലജനകം (ഹൈഡ്റജൻ), അമ്ലജനകം (ഓക്സിജൻ) എന്നീ രണ്ടു വായുക്കളുടെ അന്യോന്യസംശ്ലേഷംകൊണ്ടാണ് ജലം ഉണ്ടാകുന്നത്. വെളുത്തും മഞ്ഞച്ചും ഉള്ള നൂറും മഞ്ഞളും കൂടിച്ചേരുമ്പോൾ അവയുടെ സ്വാഭാവികമായ നിറം മാറി കേവലം അരുണവൎണ്ണം ഉൽഭവിക്കുന്നതു പോലെയാണ് ഭിന്നധൎമ്മികളായ ജലവായുവിന്റേയും ജീവവായുവിന്റേയും സങ്കലനത്തിൽനിന്നു ജലം ഉണ്ടാവുന്നത്. ജീവവായു ആകാശത്തിൽ എങ്ങും നിറഞ്ഞിരിക്കുന്നതും ജീവികളെ ശ്വാസോച്ഛ്വാസരൂപേണ സംരക്ഷിച്ചുവരുന്നതുമായ ഒന്നാകുന്നു. ജലവായു ആകാശത്തിൽ ഒരേടത്തുമില്ലാത്തതും ശുദ്ധമായ തുത്തനാകത്തിന്റേയും തീക്ഷ്ണതൈലത്തിന്റേയും ചേൎച്ചയിൽനിന്നും മാത്രം ഉണ്ടാകുന്നതുമാകുന്നു. ഇവയിൽനിന്നു ജലമുണ്ടാകുന്ന സമ്പ്രദായത്തെപ്പററി നിരൂപിച്ചുനോക്കുക. നിൎമ്മലമായ ഒരു സ്ഫടികക്കുപ്പിയെ കീഴ്പോട്ടുമുഖമാക്കി, അതിന്നകത്തു കുറെ ജീവവായുവിനെയും അതിലിരട്ടി ജലവായുവിനേയും നിറച്ച്, പുറത്തുപോകാത്തവിധത്തിൽ സൂക്ഷിക്കുക. കുഴലിന്റെ ഇരുപുറത്തും ചെറിയ രണ്ടു ദ്വാരങ്ങളും

(*) പഞ്ചഭൂതങ്ങളിൽ ഒന്നാമതു നിരൂപിക്കേണ്ടതു പൃഥിവിയെയാണ്. എന്നാൽ അതിന്റെ നിരൂപണം വളരെ വിസ്തരിച്ചിട്ടു വേണ്ടതാകയാൽ അതിനെ ഒഴിച്ച് ബാക്കി നാലുഭൂതങ്ങളെ മാത്രമെ ഈ ഉപന്യാസത്തിൽ നിരൂപിക്കുന്നുള്ളു.

അവയിൽക്കൂടി കാണ്മാൻ ദ്വാരങ്ങളും പുറപ്പെട്ടുനില്ക്കത്തക്കവണ്ണം രണ്ടു താമ്രശാഖകളും ഉണ്ടായിരിക്കണം. അതിന്നുശേഷം വിദ്യുച്ഛക്തിയുള്ള രണ്ടു ശാഖകളെ ആ ദ്വാരങ്ങളോടണപ്പിച്ചുവെച്ച് വിദ്യുച്ഛക്തിയെ വ്യാപരിപ്പിക്കുക. എന്നാൽ അല്പം അകന്നുനിൽക്കുന്ന ആ ശാഖകൾ തമ്മിൽതട്ടി ഠപ്പ് എന്നൊരു ശബ്ദം കേൾക്കാം. ഉടനെ കുപ്പിക്കകത്തു നോക്കിയാൽ മുമ്പുണ്ടായിരുന്ന വായു മുഴുവൻ ജലമായിരിക്കുന്നതു കാണാം. വിദ്യുച്ഛക്തിയുടെ സഹായംകൂടാതെയും ജലത്തെ ഉണ്ടാക്കാവുന്നതാണ്. നമ്മുടെ മുഖത്തിന്നടുത്തു മുമ്പിൽ നിർമ്മലമായ ഒരു കണ്ണാടിപിടിച്ച് അതിലേക്ക് അല്പം ശക്തിയോടുകൂടി ശ്വാസം വിട്ടുനോക്കിയാൽ അതിൻെറ ഉള്ള മുഴുവൻ ഒന്നു മങ്ങിയതായും, അതിനെ സ്പർശിച്ചുനോക്കിയാൽ ഗ്രീഷ്മപ്രഭാതങ്ങളിൽ ചില ഇലകളിലെന്നപോലെ ഒരു നേരിയ ജലാംശമുള്ളതായും അറിയാം. ഇതിൻെറ കാരണം ശരീരത്തിന്നുള്ളിലുള്ള ജലവായു കൂടക്കൂടെ അന്തർഗ്ഗമിക്കുന്ന ജീവവായുവിനോടു ചേരുന്നതുതന്നെയാകുന്നു. ഇനി മറ്റൊരുപ്രകാരത്തിൽ നോക്കുക. ഒരു മെഴുകുതിരികത്തിച്ചു മേശപ്പുറത്തുവെച്ച് അതിൻെറ മുകളിൽ നനവില്ലാത്തതും നിർമ്മലവുമായ ഒരു സ്ഫടികപ്പാത്രത്തെ അധോമുഖമാക്കിപ്പിടിച്ചാൽ അതിന്നകത്ത് അല്പനേരത്തിന്നുള്ളിൽ ഒരു നിറഭേദവും, അതിനെ സൂക്ഷിച്ചുനോക്കിയാൽ ജലാംശവും ഉള്ളതായിക്കാണാം. ഇതിൻെറ കാരണം മെഴുകുതിരിയിലുള്ള ജലവായു ഉൽഗ്ഗമിച്ച് ആകാശത്തിലുള്ള ജീവവായുവിനോടു ചേരുന്നതാകുന്നു. ഇങ്ങിനെ ജലോൽപ്പത്തിക്കു കാരണങ്ങൾ ഇനിയും പലതുമുണ്ട്.

ഇനി പഞ്ചഭൂതങ്ങളിൽ മൂന്നാമത്തേതായ അഗ്നിയെപ്പററി നിരൂപിക്കാം. ഭൌമാഗ്നി, ദിവ്യാഗ്നി, ജഠരാഗ്നി എന്നൊക്കെ പേരോടുകൂടിപഞ്ചഭൂതങ്ങളുടെ കൂട്ടത്തിൽ ഒന്നായി വേദാന്തികളും വൈശേഷികന്മാരും വ്യവഹരിച്ചുവരുന്ന അഗ്നി രസതന്ത്രപ്രകാരം ദ്രവ്യങ്ങളുടെ കൂട്ടത്തിൽപെടുന്ന ഒന്നല്ല. അതൊരു ക്രിയാഭേദമാകുന്നു. ഈ സിദ്ധാന്തത്തെ സ്ഥാപിക്കുവാൻ സാധിക്കുന്നതാണ്. വിളക്കിൽകാണുന്ന അഗ്നിയെ എടുത്തു നമുക്കൊന്നു പരീക്ഷിക്കുക. വിളക്കിൽ വെച്ചിരിക്കുന്ന തിരിയുടെ അററത്ത് അഗ്നി ജ്വലിക്കുമ്പോഴാണ നാം വിളക്കു കത്തുന്നു എന്നു പറയുന്നത്. വിളക്കിലുള്ള എണ്ണ തിരിയുടെ ഉള്ളിലുള്ള സുഷിരങ്ങളിൽക്കൂടെ തിരിത്തലക്കൽ എത്തുന്നു. തിരിയുടെ അററത്തു ചൂടുതട്ടുമ്പോൾ അതിന്നടുത്ത ആകാശത്തിലുള്ള അമ്ലവായുവിനോടുകൂടി തൈലഘടകങ്ങളായ ജ്വലവാ

യുവും അംഗാര (കാർബൺ)വും ചേരുന്നു. അപ്പോൾ ജലവായുവിനോടൊ, അംഗാരത്തോടൊ, അവരണ്ടിനോടുംകൂടിയൊ, മററുചില തത്വങ്ങളോടുകൂടിയൊ അല്പവായുവിന്നുണ്ടാവുന്ന സംശ്ലേഷമാണ് ജ്വലനം എന്നുവരുന്നു. ജ്വലനക്രിയയോടുകൂടിയ പ്രകാശത്തെയാണു നാം അഗ്നിയെന്നു പറയുന്നത്. ഇവിടെ വ്യവഹാരസൌകൎയ്യത്തിന്നായി അല്പജനകത്തോടു മററു തത്വങ്ങൾ സംഘടിക്കുന്നതിനെ പചനം എന്നു വ്യവഹരിച്ചുവരുന്നു. ചൂടിൻെറ അപേക്ഷകൂടാതെ പചനം ഉണ്ടാവുന്നതല്ല. പചനം ധാരാളമായി വരുന്നടിക്കിൽ പ്രകാശം ദൃശ്യമായിത്തീരുന്നു. ആകാശത്തിലുള്ള പരമാണുക്കൾ കൂടിച്ചേരുന്നതാണ് പ്രകാശം എന്നുപറയുന്നത്. അതുകൊണ്ട് പ്രകാശത്തോടുകൂടിയ പചനം—അതുതന്നെ ഒരു ക്രിയാവിശേഷം—ആണ് അഗ്നി എന്നു സിദ്ധിക്കുന്നു. ദീപജ്വലനത്തിൽ ജലവായുവും അംഗാരവും പചിക്കപ്പെടുന്നതിൽ ജലവായുവിൻെറ പചനത്തിൽനിന്നുണ്ടാവുന്ന ജലം വായ്വാകാരമായി ആകാശത്തിൽ വ്യാപിക്കുന്നു. അംഗാരം പചിച്ചിട്ട് അംഗാരാമ്ലം എന്നു പ്രസിദ്ധമായ വായുവിനെ ഉണ്ടാക്കുന്നു. അതും ആകാശത്തിൽതന്നെ വ്യാപിക്കുന്നു. ഈ ദീപജ്വലനത്തിൽ കാണിക്കപ്പെട്ട ക്രമംതന്നെയാണ് എല്ലാ പാകക്രിയകളിലും അഗ്നി കത്തിക്കുന്നതിൻെറ പ്രമാണം. ദിവ്യാഗ്നി എന്നുപറയുന്ന മിന്നൽ മുതലായവ വിദ്യുച്ഛക്തിയുടെ ഭേദമാകുന്നു.

ഇനി വായുവിനെപ്പററി ചിന്തിക്കുക. എല്ലാപ്രാണികളുടേയും ജീവനത്തിന്നു കാരണമായി വായ്വാകാരമായ ഒരു വസ്തു ഭൂമിയുടെ പുറം മുഴുവൻ വ്യാപിച്ചിരിക്കുന്നു. അത് അല്പവായു, അംഗാരാമ്ലം (നൈട്രജൻ) എന്നീ വായുക്കൾകൂടിച്ചേൎന്നിട്ടുള്ള ഒരു ദ്രവ്യമാണ്. വ്യവഹാരസൌകൎയ്യത്തിന്നുവേണ്ടി അവയെ ഒന്നായി വായുവെന്നു വ്യവഹരിക്കുന്നുവെന്നേ ഉള്ളു. അതു ഭൂമിയോടടുത്തുള്ള ആകാശത്തിൻെറ അനേകഭാഗത്തിൽ വ്യാപിച്ചിരിക്കുന്നു. ഭൂമിയുടെ ആവരണമായ വായുമണ്ഡലത്തെ വേദത്തിൽ അന്തരിക്ഷമെന്നും, ജ്യോതിശ്ശാസ്ത്രത്തിൽ ആവഹസ്കന്ധമെന്നും പറയുന്നു. ഈ വായു രണ്ടുമൂന്നു വസ്തുക്കൾ കൂടിച്ചേൎന്നിട്ടുള്ളതാണെന്നു പറഞ്ഞിട്ടുള്ളതിൽ നൂറിൽ ഇരുപത്തൊന്നുഭാഗം അല്പവായുവും, ബാക്കി എഴുപത്തൊമ്പതുഭാഗം നൈട്രജനും ആകുന്നു. ബാഷ്പം എന്നു പറയപ്പെടാവുന്ന വിധം വായ്വാകാരമായി പരിണമിച്ച ജലമായ അംഗാരാമ്ലത്തിൻേറയും ഒരു ചെറിയ അംശം ഇതിൽ ചേൎന്നിരിക്കുന്നു. പ്രാണികൾ ഉച്ഛ്വസിക്കുമ്പോൾ വായിൽകൂടി വായുമണ്ഡലത്തിൽനിന്ന് അല്പം വായു അക

ത്തേക്കു കടക്കുന്നു. അത് അകത്തു മാറിനുചുവട്ടിലായി പ്രവേശിച്ച് അവിടെപ്പരന്നുകിടക്കുന്ന രക്തനാഡികളോടുകൂടിച്ചേരുന്നു. അപ്പോൾ രക്തത്തിലുള്ള അംഗാരം മുതലായ ത്യാജ്യപദാൎത്ഥത്തിന്നും വായുവിന്റെ അമ്ലജനകാംശത്തിന്നും സംശ്ലേഷംവരികയും, അതിൽനിന്നുണ്ടാവുന്ന അംഗാരാമ്ലവായു അടുത്തക്ഷണത്തിൽ പുറത്തേക്കു പോകയും ചെയ്യുന്നു. അംഗാരാമ്ലത്തിൽനിന്ന് അംഗാരത്തിന്റെ ഭാഗം പോകുമ്പോൾ അമ്ലവായു മാത്രമായി ശേഷിക്കുന്നു. അതു പ്രാണികളുടെ ജീവനത്തിന്നുപകരിക്കുന്നു. സസ്യാദികൾ അവയിൽ പ്രവേശിക്കുന്ന ദൂഷ്യപദാൎത്ഥമായ അംഗാരാമ്ലത്തെ വിട്ട് അമ്ലവായുവിനെ ആകൎഷിക്കുന്നു. അതാണ് അവ വളരുന്നതിന്നും, പൂക്കുന്നതിന്നും, കായ്ക്കുന്നതിന്നും കാരണമാവുന്നത്. ജലവായുമുതലായ വായുഭേദങ്ങളെപ്പററി വിസ്തരിക്കുവാൻ ഇവിടെ ആരംഭിക്കുന്നില്ല.

ഇനി ആകാശത്തെപ്പററിയാണല്ലൊ നിരൂപിക്കേണ്ടത്. ആകാശത്തിന്റെ സ്വഭാവം ഇതേവരെയായിട്ടും നിശ്ചയിച്ചുകഴിഞ്ഞിട്ടില്ല. ഏററവും ലഘുവും സൂക്ഷ്മവുമായ ഒരു ദ്രവ്യമാണിതെന്നു വിചാരിച്ചുവരുന്നു. അതു ശബ്ദഗുണകമാണെന്നു താൎക്കികന്മാർ സിദ്ധാന്തിക്കുന്നു. പ്രകൃതിശാസ്ത്രപ്രകാരം ശബ്ദം ആകാശത്തിന്റെ ഗുണമല്ല; അതു വായുവിന്റെയാകുന്നു. ശബ്ദം ശ്രവണഗോചരമായിത്തീരുന്നതു താഴേ പറയുന്ന പ്രകാരമാകുന്നു:—കണ്ഠാദിസ്ഥാനങ്ങളിൽ ജിഹ്വാവ്യാപാരംവരുമ്പോൾ മുഖവിവരത്തിന്നടുത്തുള്ള വായുവിന്റെ പരമാണുക്കളിൽ ഒരമച്ചതട്ടുന്നു. അപ്പോൾ അവ അവയുടെ അടുത്തുള്ള അണുക്കളേയും അമൎക്കുന്നു. ഇങ്ങിനെ വക്താവിന്റെ വായിൽകൂടിയ വായുപരമാണുക്കൾ ഓരോന്നോരോന്നായിക്കൂട്ടിമുട്ടി അമൎത്ത് കേൾക്കുന്നവന്റെ ശ്രോത്രദ്വാരത്തിങ്കലോളം ഉള്ള വായുപരമാണുക്കളെ ശ്രോത്രദ്വാരഗതമായ വായുവിലേക്കു നയിക്കുന്നു. അതിന്നു ശ്രോത്രേന്ദ്രിയത്തിനോടു സംസൎഗ്ഗംവരുമ്പോൾ അതു ജ്ഞാനഗോചരമായിത്തീരുകയും ചെയ്യുന്നു. അപ്പോഴാണ് ഒരാൾ പറഞ്ഞതു മററൊരാൾ കേട്ടു എന്നു പറയാറുള്ളത്.



# പൌരുഷം

നമുക്ക ജന്മസിദ്ധങ്ങളായ പല സ്വഭാവഭേദങ്ങളുമുണ്ട്. നമ്മുടെ സുഖജീവിതത്തിന്നാവശ്യകങ്ങളായ വിഷയങ്ങളെ തിച്ചപ്പെടുത്താനുള്ള ഒരു ശക്തി നമുക്ക ജനനകാലത്തിൽതന്നെ സിദ്ധിച്ചിരിക്കാമെങ്കിലും ആ ശക്തി വ്യാപാരോന്മുഖമായിത്തീരേണ്ടതിന്നു ചില അവസ്ഥാഭേദങ്ങളുടെ ആനുകൂല്യം ആവശ്യമാണ്.



സാധാരണയായി ജനങ്ങൾ ഈ ശക്തിയുടെ വ്യാപാരകാലത്തെ മനഃപൂൎവ്വമായി ഗ്രഹിക്കുന്നില്ല. എങ്കിലും ഒരു വിചാരശീലമായ ഹൃദയത്തിന്നു ആ കാലത്തെ ഊഹിച്ചറിവാൻ പ്രയാസമില്ല. ഒരു കുട്ടി തനിക്കുള്ള കളിക്കോപ്പുകളെ ആഗ്രഹിക്കുന്നതിന്നും അവ കിട്ടാഞ്ഞാൽ വ്യസനിക്കുന്നതിന്നും കിട്ടിയാൽ സന്തോഷിക്കുന്നതിന്നും ശീലിച്ചിട്ടുള്ളപോലെ മനുഷ്യജീവിതോദ്ദേശത്തെയോ ജീവിതസുഖത്തിന്നനുകൂലങ്ങളായ വിഷയങ്ങളെയോ തിച്ചപ്പെടുത്തുന്നതിന്നു സമൎത്ഥനായിരിക്കയില്ല. ലോകസ്വഭാവത്തെപ്പററി സാമാന്യമായ ഒരു പരിചയം സിദ്ധിക്കുന്നതിന്നുമുമ്പായി ഈ കാൎയ്യത്തിൽ ഒരു മനുഷ്യന്നു ന്യായമായ നിശ്ചയം ചെയ്യുന്നതിന്നു സാധിക്കയില്ല. തന്നെ സംബന്ധിച്ചവരുടേയും തന്റെ പൂൎവ്വന്മാരുടേയും തന്റെ സമുദായത്തിന്റേയും അവസ്ഥാഭേദങ്ങളിൽനിന്നു പല പരിജ്ഞാനങ്ങളും തനിക്ക സംപാദിക്കേണ്ടതുണ്ട്. ഈ സംപാദനത്തിന്നുശേഷമാണ ലൌകികജീവിതത്തിൽ തനിക്കുള്ള സ്ഥാനത്തെ തീച്ചപ്പെടുത്തുവാനുള്ള സൌകൎയ്യമുണ്ടാകുന്നത്. ലൌകികസുഖങ്ങളെ സംപാദിക്കുന്നതിന്നു എന്തെല്ലാം ഉപകരണങ്ങളാവശ്യമുണ്ടെന്നാണ നാം ഒന്നാമതു മനസ്സിലാക്കുന്നത്. താൻ ജീവിച്ചിരിക്കുന്ന ദേശത്തിൽ തനിക്ക എത്രത്തോളം അവകാശങ്ങളുണ്ടെന്നും തന്നെ ഭരിക്കുന്ന ഒരു നാടുവാഴിക്കാരണവന്നോ ഒരു സമുദായനായകന്നോ രാജാവിന്നോ തന്റെ മേൽ എന്തെല്ലാം അധികാരങ്ങളുണ്ടെന്നും നാം ശരിയായി ധരിക്കണം. ഈ ധാരണയാകുന്ന ദ്വാരത്തിൽനിന്നാണ പുരുഷപ്രയത്നമെന്നുള്ള കപ്പൽ പുറപ്പെടുന്നത്. ഈ ധാരണയിൽ വരുന്ന വൈഷമ്യങ്ങൾ പൌരുഷത്തിന്നു ബാധകങ്ങളായിരിക്കയും ചെയ്യുന്നു.

ബ്രിട്ടീഷുമലബാറിൽ ഒരു അമ്പലവാസിപ്രഭുകുടുംബത്തിൽ ജനിച്ചിട്ടുള്ള ഒരാൾ സാധാരണ ഗോതമ്പു ഭക്ഷണംകഴിച്ചുശീലിച്ചു സുഖമായിരിക്കുന്നു എന്നു വിചാരിക്കുക. ഈ ആൾക്കു തൻെറടം, അതായതു ലോകവ്യവഹാരപരിജ്ഞാനം വരുന്നതുവരെ ആഹാരത്തിന്നുവേണ്ടി പ്രയത്നംചെയ്യാതെതന്നെ കഴിച്ചുകൂട്ടാം. തൻെറടംവെക്കുന്നതോടുകൂടി തനിക്കു സദൃശന്മാരായ ചിലരുടെ സഹവാസത്തിൽ സന്തോഷിക്കയും തന്നെക്കാൾ ഉൽകൃഷ്ടന്മാരായവൎക്കു കീഴടങ്ങുകയും തനിക്കുതാഴെ ഉള്ളവരെ കീഴടക്കുകയും ചെയ്തിട്ടുള്ള പരിചയം ആയാളെ വിട്ടുപോകുവാൻ പ്രയാസമുണ്ട്. ഈ അവസ്ഥ ഈ ആളുടെ പൌരുഷത്തിൻെറ ഫലമല്ല. പൂരുഷപ്രയത്നത്തിൻെറ ബീജം അങ്കുരിക്കുന്നതിന്നുമുമ്പായി ഈ മനുഷ്യന്നു ലഭിച്ചിട്ടുള്ള ഈ അനുഭവം അതിൻെറ ഫലമായിരിപ്പാനവകാശമില്ല. സാധാരണ ഗോതമ്പു ഭക്ഷിക്കുന്നവർ അധികമായി ഈ ദേശത്തിലില്ലാത്തതുകൊണ്ടു ഭക്ഷണകാൎയ്യത്തിൽ ഈ ആൾക്കു സിദ്ധിച്ചിട്ടുള്ള ഒരു വലുപ്പം ഈ ദേശത്തിൻെറ വകയാണ്. പ്രയത്നംചെയ്യാതെ ആഹാരംകഴിക്കാനുള്ള സമ്പത്തിനെ സംബന്ധിച്ചേടത്തോളമുള്ള യോഗ്യതമുഴുവനും ഈ ആളുടെ കാരണവരിലിരിക്കുന്നു. അമ്പലവാസികൾക്കിവിടെ നായന്മാരേക്കാൾ ഉൽകൎഷമുണ്ടെന്നുള്ളതുകൊണ്ട് ഈ ആൾക്കുണ്ടായ ആഭിജാത്യം ഇവിട്ടത്തെ സമുദായാചാരക്രമത്തിൽനിന്നു ജനിച്ചതാണ്. ഇങ്ങിനെ തനിക്കുള്ള ആഭിജാത്യവും സംപത്തും ഭക്ഷണവൈഭവവും ഈ ആളുടെ പൌരുഷത്തിൻെറ വകയല്ല. അവ ചില പൂൎവ്വപുരുഷന്മാരുടെയോ സമുദായനായകന്മാരുടെയോ പൌരുഷഫലമാണെന്നു പക്ഷെ പറയുന്നതിന്നു വിരോധമില്ല. തനിക്കു സിദ്ധിച്ചിട്ടുള്ള ഈ അവസ്ഥയെപ്പററി ഏതെങ്കിലുംപ്രകാരത്തിൽ ഈ മനുഷ്യന്നു മനസ്സിലാക്കാതിരിപ്പാൻ നിവൃത്തിയില്ല. തന്നെത്താനറിയായ്മ, കഥയില്ലായ്മ, തൻെറടമില്ലായ്മ എന്നൊക്കെപ്പറയുന്ന ദോഷത്തിന്നു മനുഷ്യൻ പാത്രമാകാതിരിക്കണമെങ്കിൽ മേൽപറഞ്ഞ പ്രകൃതിസൌകൎയ്യങ്ങളെ ശരിയായി ധരിച്ചിരിക്കണം. ഈ അവസ്ഥാഭേദത്തെ ഒരുപ്രകാരത്തിലും മനസ്സിലാക്കാതെ ഒരുത്തന്നു ജീവിച്ചിരിപ്പാൻ അശക്യമാകുന്നു. പക്ഷെ ചിലൎക്കിതിനെ തെററിദ്ധരിക്കയും ചിലർ മുഴുവനും അറിയാതിരിക്കയും ചെയ്യുന്നുണ്ടെന്നു മാത്രമല്ലാ ചിലൎക്കിതിൻെറ പരിജ്ഞാനമുണ്ടാകുന്നതു താനറിയാത്ത ഒരു നിലയിലായിരിക്കയും ചെയ്യും. ഇതു പ്രകൃതിയുടെ വൈചിത്ര്യങ്ങളിലൊന്നാകുന്നു. ഈ വൈഷമ്യങ്ങൾക്കുള്ള പരിഹാരമാൎഗ്ഗം വിദ്യാഭ്യാസ

മൊന്നുതന്നെ. സൂക്ഷ്മം വിചാരിച്ചാൽ ഇതുതന്നെയാകുന്നു വിദ്യാഭ്യാസത്തിൻെറ പരമോദ്ദേശ്യം. തൻെറ അവസ്ഥാഭേദത്തെ ശരിയായി ധരിക്കാനുപകരിക്കാത്ത വിദ്യാഭ്യാസവും അതു ധരിച്ചിട്ടില്ലാത്ത ജീവിതവും ഒരിക്കലും അവശ്യകമല്ല. ഈ സ്ഥിതിയിൽനിന്നാണു പുരുഷപ്രയത്നത്തിൻെറ പ്രാരംഭമെന്നു മുമ്പെ പറഞ്ഞുവല്ലൊ. തനിക്കു പൂൎവ്വസിദ്ധമായ അവസ്ഥയെ നിലനിൎത്തുന്നതിന്നു പുരുഷപ്രയത്നം ഉപകരിക്കുന്നു; കാലത്തിൻെറ പരിവൎത്തനംനിമിത്തം ഈ പ്രകൃതിയുടെ ആനുകൂല്യത്തിന്നു പല മാററങ്ങളും വരും. ഒരിക്കൽ ഗോതമ്പുഭക്ഷിക്കുന്നതു നികൃഷ്ടമാണെന്നും കടലയുപയോഗിക്കുന്നതിലാണ് പ്രാഭവമുള്ളതെന്നും വന്നുകൂടാത്തതല്ല. അപ്പോൾ അതിന്നനുസരിച്ചുള്ള മാററം വരുത്തേണ്ടതു പുരുഷപ്രയത്നത്തിൻെറ ഭാരമാകുന്നു. ഇപ്രകാരം പൂൎവ്വസമ്പത്തിന്നു വല്ല വിധത്തിലും നാശംവരാനിടയുണ്ട്. ഈ അവസരത്തിൽ താൻ ദരിദ്രനായിത്തീരാതിരിക്കേണ്ടതിന്നു പുരുഷപ്രയത്നമാണ് ആശ്രയമുള്ളത്. ഇങ്ങിനെ ലോകത്തിൽ ഓരോരുത്തരുടേയും, അല്ലെങ്കിൽ ഓരോ സമുദായത്തിൻേറയും പ്രകൃതിസൌകൎയ്യങ്ങൾക്കു മാററംസംഭവിപ്പാനുള്ള കാരണങ്ങൾ പലതുമുണ്ട്. അവയെപ്പററി വഴിയെ പ്രസ്താവിച്ചുകൊള്ളാം.

മനുഷ്യന്നു ബാല്യം, യൌവനം, വാൎദ്ധക്യം എന്നുള്ള മൂന്നു കാലങ്ങളിൽ ബാല്യം ശരീരധാതുക്കളുടെ വൎദ്ധനകാലമാണല്ലൊ. മാതാപിതാക്കന്മാരിൽനിന്നു ദേഹത്തിൽ എല്ലാഭാവങ്ങളുടേയും ബീജം അവ്യക്തമായി ചേൎന്നിരിക്കുന്നുണ്ട്. ആ ബീജത്തിൻെറ അങ്കുരാവസ്ഥയെയാണ് ബാല്യമെന്നു പറയുന്നത്. അതു ക്രമേണ മൂൎത്തികരിഞ്ഞു കഴിഞ്ഞാൽപിന്നെ ആ കാലത്തിന്നു പൂൎണ്ണയൌവനകാലമെന്നു പേർപറയുന്നു. ഈ കാലം വരുമ്പോൾമാത്രമാണ് താൻ ആരാണെന്നും തനിക്കു ലോകത്തിലുള്ള അവകാശവും പ്രമതലയും ഇന്നതാണെന്നും നല്ലവണ്ണം മനസ്സിലാകുന്നത്. പുതിയ ശരീരശാസ്ത്രജ്ഞന്മാരുടെ അഭിപ്രായപ്രകാരം ബുദ്ധിയെ അല്ലെങ്കിൽ അന്തഃകരണത്തെ വഹിക്കുന്നതു തലച്ചോറാണെന്നും, ആൎയ്യശരീരതത്വജ്ഞന്മാരുടെ പക്ഷപ്രകാരം അതു ഹൃദയമാണെന്നും സ്ഥാപിക്കപ്പെട്ടിരിക്കുന്നു. രണ്ടായാലും അമൂൎത്തവും സൂക്ഷ്മവുമായ അന്തഃകരണത്തിന്നു മൂൎത്തവും സ്ഥൂലവുമായ ഒരവയവം ആശ്രയമായി കല്പിക്കപ്പെട്ടിട്ടുണ്ടെന്നു വരുന്നു. മാനസങ്ങളായ വികാരങ്ങൾനിമിത്തം ഈ അവയവങ്ങളിൽ സംഭവിച്ചുകാണുന്ന വിശേഷവിധികളെ ആലോചിച്ചിട്ടായിരിക്കാം ഇങ്ങിനെ ഒരു വിജ്ഞാനം ആരംഭിച്ചിട്ടുള്ളത്;

ഈ അവയവങ്ങൾ മാതാപിതാക്കന്മാരിൽനിന്നുതന്നെ ജനനകാലത്തിൽ നമുക്കു സിദ്ധിക്കുന്നു. ആ കാലങ്ങളിൽ ഈ അവയവങ്ങളുടെ പൂൎണ്ണമായ വളൎച്ച്യുണ്ടാകയില്ല. യൌവനം തികയുമ്പോൾ വ്യക്തമായിത്തീരാനുള്ള സകല മൂലപദാൎത്ഥങ്ങളും ബാല്യത്തിൽ ഈ അവയവങ്ങളിൽ അവ്യക്തമായിരിക്കുന്നുണ്ടു്. ആ അവയവങ്ങളിൽ ആ പദാൎത്ഥങ്ങൾ കുറെക്കുറെ ആയി വളൎന്നുവരുന്ന കാലത്തെയാണു ബാല്യകാലമെന്നു പേർപറയുന്നതു്. വയസ്സിന്റെ സംഖ്യ ഓരോ ദേശകാലങ്ങളുടേയും ആഹാരവിഹാരങ്ങളുടെയും വ്യത്യാസങ്ങൾക്കനുസരിച്ചു മാറിയിരിക്കും. പണ്ടത്തെ നിശ്ചയപ്രകാരം ബാല്യം പതിനാറുവയസ്സുവരെയും യൌവനം എഴുപതുവയസ്സുവരെയും പിന്നീടു വാൎദ്ധക്യവുമാണെന്നു കാണുന്നു. അന്നുതന്നെ ഇതിൽ പല പക്ഷാന്തരവുമുണ്ടു്. ഇപ്പോഴത്തെ സ്ഥിതിയിൽ അതിന്നൊക്കെ വളരെ വ്യത്യാസങ്ങൾ വന്നിട്ടുണ്ടു്. എങ്കിലും പതിനാറുവയസ്സുവരെയുള്ള കാലം ധാതുക്കളുടെ വൎദ്ധനകാലമാണെന്നതിന്നു സംശയമില്ല. ഇരുപത്തഞ്ചുവയസ്സുകഴിഞ്ഞാൽ നിശ്ശേഷം ഈ വളൎച്ച നിലച്ചതായി കല്പിക്കുന്നതിന്നും വിരോധമില്ല. അതുകൊണ്ടു മുമ്പറഞ്ഞപ്രകാരം തന്റെയും തന്റെ ചുററുമുള്ളവയുടേയും യഥാൎത്ഥമായ ഒരു പരിജ്ഞാനം ഒരു ഇരുപത്തഞ്ചുവയസ്സിന്നുള്ളിൽ മനുഷ്യന്നുണ്ടായിരിക്കണമെന്നു സാമാന്യമായി നമുക്കു നിശ്ചയിക്കുന്നതിന്നു വിരോധം തോന്നുന്നില്ല. ഈ സ്ഥിതിയിലെത്തുന്നതിന്നുമുമ്പെ പുരുഷൻ തന്റെ സ്ഥിതിയെപ്പററി ശരിയായി ധരിക്കുന്നില്ല. തന്റെ ചുമതലയും അവകാശവും അവനറികയില്ല. കാൎയ്യങ്ങളിൽ മുങ്കരുതലും കാൎയ്യവിഘാതങ്ങളിൽ വിഷാദവും അവന്നുണ്ടാകയില്ല. എത്രതന്നെ വലിയ അനൎത്ഥങ്ങളും അവന്റെ മനോഗതിയെ അടിയെ ക്ഷോഭിപ്പിച്ചു വഷളാക്കുന്നവയായിവരുന്നതല്ല. വലിയ സാഹസങ്ങളിൽ മുങ്കരുതൽകൂടാതെ ചാടിവീഴുന്നതിന്നു് അവന്നു പ്രയാസമില്ല. സാഹസപ്രിയന്മാരെന്നുള്ള സ്ഥാനം ആ പ്രായക്കാൎക്കാണു മിക്കതും സിദ്ധിക്കുന്നതു്. ലോകത്തിൽ സാഹസപ്രവൃത്തികളിൽ ഏൎപ്പെട്ടുകാണുന്നവർ മിക്കതും ഈ പ്രായത്തിലുള്ളവരാണെന്നു ചരിത്രത്തിൽനിന്നു നമുക്കറിയാം. അവരുടെ മനോഗതിയെ ഭരിക്കുന്ന തലച്ചോറു് അല്ലെങ്കിൽ ഹൃദയം പരിപൂൎണ്ണമായ വളൎച്ചയിൽ എത്തീട്ടില്ലാത്തതുകൊണ്ടാണു അവൎക്കു ഒന്നിലും ഒരു കുലുക്കമില്ലാത്തതു്. ഹൃദയത്തിന്റെ പുഷ്ടി തികഞ്ഞാൽപിന്നെ ക്രമേണയായി ക്ഷയിച്ചുതുടങ്ങുകയായി. ഈ ക്ഷയകാലം എഴുപതുവയസ്സുമുതൽക്കാണെന്നാകുന്നു പണ്ടത്തെ

ന്ശ്ചയം. കാലത്തിൻേറയും ആഹാരാചാരാദികളുടേയും വ്യത്യാസം നിമിത്തം വളരെ ആദ്യംമുതൽക്കുതന്നെ മനുഷ്യന്മാർ ഈ അവസ്ഥയിലെത്തുന്നു. ഈ കാലമെത്തിയാൽപിന്നെ എല്ലാററിലും ശങ്കയും എപ്പോഴും വിഷാദവും ഉണ്ടായിക്കൊണ്ടിരിക്കും. ദേഹാവയവങ്ങളുടെ അവസ്ഥപോലെത്തന്നെ മനോഗതിയുടെ സ്ഥിതിയും അവക്കു വളരെ ശിഥിലമായിത്തീരും.

ബാല്യത്തിലുള്ള ജീവിതം ഒരു ചുമതലയില്ലാത്തതാകയാൽ അപ്പോൾ പുരുഷപ്രയത്നത്തിൻെറ പ്രസംഗമില്ല. പ്രായംതികയാത്തവക്കു അവരുടെ ചുററമുള്ള ദേശകാലപ്രകൃതിയുടെ ബന്ധനമില്ല. അതുകൊണ്ടത്രെ മുക്തന്മാരെ ബാലന്മാരോടുപമിക്കുന്നത്. അവർ ആ പ്രകൃതിയുടെ പരമാത്ഥാവസ്ഥയെ അന്വേഷിക്കുന്നില്ല. ബലാൽകാരേണ അവരുടെ ഹൃദയത്തിലെക്കു കടന്നുചെല്ലുന്ന പ്രകൃതിസ്വഭാവത്തെ അവരത്രവകവെക്കുന്നില്ല. അവർ ചെയ്യുന്ന വ്യാപാരങ്ങൾക്കു യഥാത്ഥത്തിൽ അവർ ഉത്തരവാദികളല്ല. ജീവിതയുദ്ധത്തിലെക്കു കവാത്തുശീലിക്കുന്ന ഒരുകൂട്ടം നവീനസൈന്യങ്ങളാണെന്നാണു അവരെ പറയേണ്ടത്. പുരുഷപ്രയത്നത്തിൻെറ സൌകയ്യബീജങ്ങൾ ഈകാലത്തു അവരിൽ വിതക്കപ്പെടുന്നു. ഒരു കുട്ടിയുടെ വിദ്യാഭ്യാസം പുരുഷപ്രയത്നമല്ല. ഒരു ബാലൻെറ പ്രവൃത്തികൾക്കു ചില ഫലങ്ങൾ സിദ്ധിക്കാമെങ്കിലും ആ പ്രവൃത്തി ഒരു പൌരുഷമല്ല. അവൻെറ പ്രവൃത്തികൾ ഒരു ചൈതന്യമില്ലാത്ത യന്ത്രത്തിൻെറ പ്രവൃത്തികൾപോലെയാണു ഗണിക്കപ്പെടേണ്ടത്. ചുമതലയും മുങ്കരുതലും ആത്മജ്ഞാനവുമില്ലാതെ അവൻ ചെയ്യുന്ന വ്യാപാരങ്ങളെ കുരങ്ങന്മാരുടെ അനുകരണവ്യാപാരത്തോടുപമിക്കുന്നതിന്നു വിരോധമില്ല. മനുഷ്യന്മാർ ചെയ്യുന്നതുകണ്ടു കുരങ്ങുകളും ചില പ്രവൃത്തികൾ ചെയ്യുന്നു. മനുഷ്യന്മാക്കതുകൊണ്ടുണ്ടാകുന്ന ഫലം കുരങ്ങിന്നുമുണ്ടാകും എന്നുവരാം. അതിനെ കുരങ്ങിൻെറ പൌരുഷമാണെന്നു പറയാമോ? അതുപോലെതന്നെ മനസ്സാക്ഷിയുടെ നിഗ്രഹണശക്തിക്കു കീഴടങ്ങാതെയുള്ള ജീവിതവ്യാപാരത്തെ പൌരുഷമെന്നു പറഞ്ഞുകൂടാത്തതാണ്. എന്നാൽ ബാല്യകാലത്തിലെ വ്യാപാരങ്ങൾ പുരുഷപ്രയത്നത്തിന്നു സാധകങ്ങളും ചിലപ്പോൾ ബാധകങ്ങളുമായിവരാം. വിദ്യാഭ്യാസത്തിന്നു സൌകയ്യവും നല്ല ബുദ്ധിയുമുള്ള ഒരു കുട്ടി ബാല്യത്തിൽ ചൂതുകളിയിലും മററും സമത്ഥനായി ജീവിച്ചിട്ടു യൌവനകാലത്തിൽ തൻെറ ബാല്യത്തെ വെറുക്കുന്നു. അവന്നു ലോകത്തിൽനിന്നു

സിദ്ധിക്കേണ്ടുന്ന സുഖാസൗകൎയ്യങ്ങൾക്കു ഇതുവരെയുള്ള അവന്റെ പ്രവൃത്തി ബാധകമായിവരുന്നു. അവന്റെ അവകാശവും ബാദ്ധ്യതയും ഇതുവരെയുള്ള അവന്റെ വ്യാപാരത്താൽ ദൂഷിക്കപ്പെട്ടിരിക്കും. ആ ദോഷത്തിൽനിന്നു വേർപെടുന്നതിന്നുതന്നെ വലിയ പൌരുഷം ആവശ്യമായിവരും. പൌരുഷയുദ്ധത്തിന്നുതകുന്ന ആയുധങ്ങളെ ബാല്യത്തിൽ അവന്നു ശേഖരിക്കാമായിരുന്നു. വിദ്യാഭ്യാസം ചെയ്കയോ കൈവേലകളിൽ ഏൎപ്പെടുകയോ എന്നുവേണ്ട ഇന്നത്തെ സ്ഥിതിക്കു ഉൽകൎഷം കിട്ടാനുപയോഗമുള്ള വല്ല ആദ്യപാഠങ്ങളിലും പ്രവേശിക്കയോ ചെയ്തിട്ടുണ്ടെങ്കിൽ ആ വ്യാപാരം അവന്റെ പുരുഷപ്രയത്നത്തിന്നു സാധകമായിരിക്കും. ഈ വിധത്തിൽ തന്റെ പൂൎവ്വപുരുഷന്മാരുടേയും സമുദായത്തിന്റേയും നിമിത്തമായും തന്റേടംവെക്കുന്നതിന്നുമുമ്പെ ബാല്യത്തിൽതാൻ ചെയ്തിട്ടുള്ള വ്യാപാരത്തിന്റെ സാധകബാധകത്വംനിമിത്തമായും ഒരുത്തന്റെ പൌരുഷത്തിന്നു സൌകൎയ്യമൊ അസൌകൎയ്യമൊ ഉണ്ടാകാമെന്നുസാധിച്ചു.

(തുടരും)

വടക്കേപ്പാട്ടു നാരായണൻനായർ.



# ഭാഗം

൧. ഒരാൾക്കൊരാൾക്കായുലകിങ്കലൊന്നുമേ
വരാതിരിപ്പാൻ വഴിനോക്കിയൊക്കെയും
തരാതരംപോലെ ചമച്ചുവെച്ചൊരാ-
പ്പുരാണമാം ശക്തിയണക്കു മംഗളം.

൨. ഒരാളു നേരായുളവാക്കിവിട്ടൊരി-
ച്ചരാചരം കാപ്പതു മറ്റൊരുത്തനേ,
നിരാകരിക്കുന്നതുമന്യ,നീ ക്രമം
വരാതെയാക്കാനൊരുവൎക്കൊക്കുമോ?

൩. സുരാധിരാജാവു സദാ സദാരനായ്
സുരാലയത്തിൽക്കുടികൊണ്ടിരിക്കവേ
മുരാരി തത്സോദരനാകിലും രമാ-
കരാബ്ജമേന്തിക്കുടികൊൾവിതാഴിയിൽ.

൪. ഒരുത്തനായെങ്കിലവന്നു ഭാൎയ്യയാ-
യൊരുത്തിവേണം പരിചൎയ്യചെയ്യുവാൻ
ഒരുക്കിവെക്കേണമവൎക്കു പാൎക്കുവാ-
നൊരുത്തമം പത്തനവും തരത്തിലായ്.

൫. ഇതാണു പാരിൽ പ്രകൃതിയ്ക്കെഴും ഗുണം
ഹിതാനുകൂലം ജഗദീശശാസിതം.
ഇതാകെ ലംഘിച്ചു മറിച്ചുവാണിടു-
ന്നതാകിലാൎക്കും ശുഭമുത്ഭവിച്ചിടാ.

൬. നനച്ചുപോററന്നൊരു നേന്ത്രവാഴയിൽ
ജനിച്ചിടും കന്നു പിരിഞ്ഞുവെക്കുകിൽ
നിനച്ചിടുംപോലെ ഫലിച്ചു, പിന്നെയും
ചെനച്ചിടുന്നു ചെറുതായ തയ്യുകൾ.

൭. പെരുത്തു സമ്പത്തുമതേവിധം ജന-
പ്പെരുപ്പമുള്ളോരു കുടുംബമെങ്കിലും
പിരിഞ്ഞുവെക്കായ്കിലെരിഞ്ഞ ഞാററിനാൽ
നിറഞ്ഞുനില്ക്കും വയൽപോലെ നിഷ്ഫലം.

൮. കരുത്തനാം കാരണവൻ ശുഭോദയം
വരുത്തുവാനും കളവാനുമാളുതാൻ,
ഒരുത്തനും മാററിലില്ല ബന്ധ,മി-
ത്തരത്തിലായാൽത്തറവാടു കെട്ടുപോം.

൯. കുലം, ധനം, തന്റെ കുടുംബമെന്നൊരി-
ബ്ബലം നരന്മാൎക്കഭിമാനകാരണം,
അലം തനിയ്ക്കാബ്ബലമുത്ഭവിയ്ക്കിലേ
ഫലം വരുള്ളൂ; പ്രകൃതിയ്ക്കതേ മതം.

൧൦. 'തനിയ്ക്കു ബന്ധം തറവാട്ടിലെന്തു തൻ
തനിയ്ക്കു ജീവിപ്പതൊഴിഞ്ഞി'തേവിധം.
നിനയ്ക്കുവാനാൎക്കുമിടംവരാതെ താൻ
തനിത്തനി ബന്ധവിഭാഗമേകണം.

൧൧. 'കുടുംബവും ഭാരവുമില്ലയോ മടി-
ച്ചിടുന്നതായാൽക്കഴിവാൻ ഞെരുങ്ങിടും
കുടുങ്ങി ഞാ'നെന്ന വിചാരമുള്ളിലായ്
തിടുങ്ങിയാലേ മനുജൻ മരുങ്ങിടൂ.

൧൨. ഗൃഹസ്ഥധൎമ്മം ഭഗവാൻ വിധിച്ചതിൻ
മഹത്വമാൎക്കും മഹനീയമോൎക്കുകിൽ
ഇഹത്തിലാദ്ധൎമ്മമെടുക്കണം നരൻ
ഗൃഹത്തിലായ്ത്തൻ ഗൃഹിണീജനത്തൊടും.

൧൩. അടിച്ചുകേറുന്ന ഭവാബ്ധിയിൽബ്ബലം-
പിടിച്ചുതള്ളിത്തളരുന്നകാരണം
മിടിച്ചുവാടിക്കരിയുന്ന ജീവിത-
ച്ചെടിക്കുതല്ലോ ഭുവി ജീവനൌഷധം.

൧൪. ധനം ധനത്തെ, ഗൃഹമാഗ്ഗൃഹത്തെയും,
ജനം ജനത്തേയു,മൊരേതരത്തിലായ്
എന്നന്തിരിച്ചിട്ടുപെരുക്കി നാട്ടിനെ-
ക്കനംപിടിപ്പിയ്ക്കുകിലേ ശുഭം വരൂ.

൧൫. ദൈവം നരൎക്കവയവങ്ങളും ചമച്ചു സൎവ്വ-
ഭാവങ്ങളും മതിയുമേകി ദയാവിശേഷാൽ
ആവുന്നവണ്ണമതിനാലവിടെ പ്രസാദ-
മാവുന്ന കൎമ്മമവർ ചെയ്യുകയാണു ധൎമ്മം.

കെ. വാസുദേവൻ മൂസ്സത്.



# പൌരാണികാൎയ്യസമുദായം

## (പാശ്ചാത്യരുടെ അഭിപ്രായങ്ങൾ)

ആൎയ്യന്മാരുടെ പുരാതനന്മാർ പണ്ടു് ഇന്ത്യാരാജ്യത്തിന്റെ വടക്കുള്ള ഒരു പൎവ്വതപ്രാന്തത്തിലായിരുന്നു പാൎത്തിരുന്നതെന്നും, അവിടെ



ആൾത്തിരക്കധികരിക്കയാൽ ഓരോ ശാഖകളായി ഓരോദിക്കിലേക്കു തിരിഞ്ഞകൂട്ടത്തിൽ ഒരു ശാഖ തെക്കോട്ടുപോന്നു് വിന്ധ്യന്റേയും ഹിമവാന്റേയും മദ്ധ്യത്തിലായിപ്പാൎത്തുവെന്നും, ആ പ്രദേശത്തിന്നു് ആൎയ്യാവൎത്തമെന്നു പേരാകുന്നുവെന്നും പ്രസിദ്ധമാണല്ലോ. അവർ ആൎയ്യാവൎത്തത്തിലെത്തിയതിന്നുശേഷം മററു രാജ്യങ്ങളെ കൈവശപ്പെടുത്തിയതിനേയും, അവരുടെ സാമുദായികതത്വങ്ങളേയും, മററും പററി പാശ്ചാത്യ വിദ്വാന്മാർ യുക്തിപൂൎവ്വമായി ആലോചിച്ചു ചില അഭിപ്രായങ്ങളെപ്പുറപ്പെടുവിച്ചിട്ടുണ്ടു്. അവരുടെ ആലോചന ഏതുവിധത്തിലാണു ചെന്നിട്ടുള്ളതെന്നറിയുന്നതു് ആൎയ്യസന്താനങ്ങളായ നമുക്കു പലവിധത്തിലും ആവശ്യമാകയാൽ അവയെ ഈ ലേഖനത്തിൽ ചുരുക്കത്തിൽ പ്രസ്താവിക്കുന്നതു വായനക്കാൎക്കു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ആദ്യത്തെ നിവാസസ്ഥലത്തുനിന്നു തെക്കോട്ടുതിരിച്ച ആൎയ്യസമുദായം ഗംഗ, യമുന, സരസ്വതി എന്നീ നദികളുടെ സമീപത്തിലെത്തിയപ്പോൾ അവിടത്തെ സ്ഥലസൌഷ്ഠവത്തേയും ജലസൌലഭ്യത്തേയും കണ്ടു വല്ലാതെ ആശ്ചൎയ്യപ്പെട്ടു. ആ ആശ്ചൎയ്യം ആവക നദികളേയും അവിടത്തെ പ്രകൃതിവൈഭവത്തേയും പുകഴ്ത്തുന്ന ചില പാട്ടുകളായി വെളിപ്പെട്ടു. ആ പാട്ടുകളാണു് ഋഗ്വേദമായിപ്പരിണമിച്ചതു്. അക്കാലത്തു നാട്ടിലൊക്കെ ശത്രുക്കൾ നിറഞ്ഞിരുന്നതിനാൽ ശത്രുസംഹാരത്തിന്നും സ്വപക്ഷരക്ഷണത്തിന്നുമായി അവർ ദേവന്മാരെ സ്തുതിച്ചു. ആവക ദേവന്മാരിൽ ഒന്നാമൻ വരുണനും, രണ്ടാമൻ അഗ്നിയും, മൂന്നാമൻ ഇന്ദ്രനും, നാലാമൻ വായുവുമായിരുന്നു. വരുണൻ മഴപെയ്യിച്ചു് ഭൂമിയിൽ സസ്യവും ധനവും വൎദ്ധിപ്പിക്കുന്നതായി അവർ വിശ്വസിച്ചിരുന്നു. മററുദേവന്മാരിൽനിന്നും മറേറാരോവിധത്തിലുള്ള അനുഗ്രഹങ്ങൾ സിദ്ധിക്കുമെന്നായിരുന്നു അവരുടെ വിശ്വാസം.

ഇങ്ങിനെ ആൎയ്യാവൎത്തത്തിൽ പാൎത്തിരുന്ന ആൎയ്യന്മാരുടെ ഇടയിൽ വിദ്വാന്മാരായ പലരും ജനങ്ങളുടെ യോഗക്ഷേമത്തിന്നായി യജ്ഞംചെയ്യുംമാറും ദേവന്മാരെ പൂജിച്ചുകൊണ്ടിരുന്നു. ഈ ധൎമ്മവൃത്തിയിലിരിക്കുന്നവർ ബ്രഹ്മമുഖത്തിൽനിന്നു ജനിച്ചവരെന്നും ബ്രാഹ്മണരെന്നും പേരുള്ളവരായിത്തീൎന്നു. പരാക്രമികളായ മറ്റുചിലർ ശത്രുഭയംവരാതിരിപ്പാനായി ആയുധപാണികളായി ഒരുങ്ങിനിന്നു. കയ്യൂക്കുള്ളവരായ ആ കൂട്ടരെ ബാഹുജന്മാരെന്നും ക്ഷത്രിയരെന്നും വിളിച്ചുവന്നു. സമൎത്ഥന്മാരായ വേറെച്ചിലർ കൃഷി, കച്ചവടം എന്നിവക്കായി കാൽനടയ്ക്കു നടന്നതിനാൽ ഊരുജന്മാരെന്നും വൈശ്യരെന്നും പ്രസിദ്ധിയെ പ്രാപിച്ചു. ഈ പറഞ്ഞവരാൽ തോല്പിക്കപ്പെട്ടു്, അവരെത്തന്നെ ശരണംപ്രാപിച്ചു കീഴടങ്ങിവന്നവരായ ആ നാട്ടിലെ പൂൎവ്വനിവാസികൾ ശൂദ്രർ എന്ന പേരിന്നൎഹന്മാരായിത്തീൎന്നു.

ഇപ്രകാരം ആൎയ്യന്മാർ ബ്രാഹ്മണരായും ക്ഷത്രിയരായും വൈശ്യരായും തീൎന്നതു് അവരവരുടെ തൊഴിൽമൂലമായിരുന്നു. ഈ വൎണ്ണാശ്രമവ്യവസ്ഥ തന്നെ ആൎയ്യാവൎത്തത്തിലെത്തിയതിൽപ്പിന്നെയാണു വന്നുകൂടിയതു്. അതിന്നുമുമ്പു് അവരെല്ലാം ഒരേ ആചാരത്തേയും ഒരേ ധൎമ്മത്തേയും അനുഷ്ഠിച്ചിട്ടാണിരുന്നിരുന്നതു്. ആദ്യത്തെ മൂന്നുവൎണ്ണങ്ങൾക്കും ഇപ്പോഴും ദ്വിജന്മാരെന്നു പേരാകുന്നു. കാലക്രമത്താൽ അതാതു ധൎമ്മത്തെ ആചരിക്കുന്നവരുടെ സന്താനങ്ങളും താവഴിക്കാരുമായി ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നിങ്ങിനെ പേരോടുകൂടി പ്രത്യേകജാതികളായിപ്പിരിഞ്ഞു. എന്നാൽ ഓരോജാതിക്കാൎക്കും ജ്ഞാനഭേദംകൊണ്ടും മററും ജാതിമാറുന്നതിന്നു വിരോധമുണ്ടായിരുന്നില്ല.

ക്ഷത്രിയർ അവരുടെ രാജ്യത്തെ രാഷ്ട്രം എന്നുപറഞ്ഞുവന്നു. അവർ അവരേയും മററുള്ളവരേയും ശത്രുക്കളിൽനിന്നു രക്ഷിക്കുകയും, ബുദ്ധിമാന്മാരായ ബ്രാഹ്മണരെ മന്ത്രികളാക്കിവെച്ചു രാജ്യകാൎയ്യങ്ങളെ നടത്തുകയുംചെയ്തുപോന്നു. യാഗാദികളെ നടത്തുകയും, കച്ചവടംതുടങ്ങിയവയെ പുഷ്ടിപ്പെടുത്തുകയും അവർ ചെയ്തിരുന്നു. രാജ്യതന്ത്രത്തെ വിവരിപ്പാനായി മനു, യാജ്ഞവല്ക്യൻ മുതലായവർ ഗ്രന്ഥങ്ങളെ നിൎമ്മിച്ചു. ഓരോ രാഷ്ട്രത്തിലും പതിനായിരം ഗ്രാമങ്ങളുണ്ടായിരുന്നു. ഗ്രാമവാസികൾ രാജാവിന്നുകൊടുക്കേണ്ട കരത്തെ (ഷഷ്ഠഭാഗത്തെ) രാജാവിനാൽ നിശ്ചയിക്കപ്പെട്ട ഗ്രാമാധികാരിയേയും, അദ്ദേഹം പത്തു ഗ്രാമങ്ങളുടെ മേൽനോട്ടക്കാരനായ ഉദ്യോഗസ്ഥനേയും, ആയാൾ നൂറുഗ്രാമങ്ങൾക്കധി

പതിയായ ഉദ്യോഗസ്ഥനേയും ഏല്പിച്ചിരുന്നു. ഇങ്ങിനെ കിഴുദ്യോഗസ്ഥന്മാർവഴിയായി രാജ്യത്തെ രാജഭോഗംമുഴുവൻ രാജാവിന്നു കിട്ടിയിരുന്നു. വ്യവഹാരവിചാരണ ചെയ്യേണ്ടക്രമത്തെ സ്മൃതികർത്താക്കന്മാർ തീർച്ചപ്പെടുത്തി. തെറ്റിന്റെ അവസ്ഥപോലെയാണു ശിക്ഷവിധിച്ചിരുന്നത്. എന്നാൽ ക്ഷത്രിയന്നു വൈശ്യനെക്കാളും ബ്രാഹ്മണന്നു ക്ഷത്രിയനെക്കാളും ഉൽകർഷം ഏതുകാര്യത്തിലുമുണ്ടായിരുന്നു. അന്നു ക്ഷേത്രങ്ങളും ബിംബാരാധനയും ഉണ്ടായിരുന്നില്ല. എന്നാൽ അഗ്നിഹോത്രവും യാഗം നടപ്പുണ്ടായിരുന്നു. ക്രമേണ യാഗങ്ങൾ വർദ്ധിച്ചുവന്നു. മുമ്പുണ്ടാക്കപ്പെട്ട മന്ത്രങ്ങളെ ഉപയോഗിച്ച് അതിൽപറഞ്ഞപ്രകാരം തന്ത്രങ്ങളും നടത്തിവന്നു. യാഗക്രമങ്ങളെ വിവരിപ്പാൻ അനേകം ബ്രാഹ്മണവാക്യങ്ങളെ നിർമ്മിച്ചു. അവ പിന്നെ സംഹിതയിൽ കൂടിക്കലർന്നു. ആ സംഹിതയെ യാജുഷസംഹിത എന്നും യജുർവ്വേദമെന്നും പറയുന്നു. അതു യാജകന്മാർക്കു പ്രധാനപ്പെട്ട ഗ്രന്ഥമാണ്. അതിനാൽ അതിന്ന് അദ്ധ്വര്യുവേദം എന്നും പേരുസിദ്ധിച്ചു. മന്ത്രങ്ങൾ മാത്രമായിട്ടുള്ള സംഹിത ഋഗ്വേദം ഒന്നുമാത്രമേ ഉള്ളു. അതിനെ ഋക്സംഹിത എന്നും പറയുന്നു. ഉൽഗാതാക്കന്മാർ പാടുന്ന ഋക്കുകൾ സാമവേദവും, ശത്രുപരിഹാരത്തിന്നുള്ള ആഭിചാരികമന്ത്രങ്ങളെ വിവരിക്കുന്ന സംഹിത അഥർവ്വവേദവുമാകുന്നു.

സ്വർഗ്ഗഫലത്തെ മാത്രം കൊടുക്കുന്ന യാഗാദികൾ നശ്വരങ്ങളാണെന്നും, ബ്രഹ്മജ്ഞാനമില്ലാത്തവർമാത്രമേ അവയെ അനുഷ്ഠിക്കേണ്ടതുള്ളുവെന്നും, ബ്രഹ്മം ഒന്നുമാത്രമേ സത്യമായിട്ടുള്ളുവെന്നും അക്കാലത്തു ചിലർ മനസ്സിലാക്കി. അവർ ബ്രഹ്മവിചാരത്തിൽ ജാഗരൂകന്മാരായിരുന്നു. ബ്രഹ്മവിചാരക്രമങ്ങളെ വിവരിപ്പാനായി അവർ ഉപനിഷത്തുകളെ നിർമ്മിച്ചു. ബ്രഹ്മനിഷ്ഠന്മാരായ ആ മുനികൾ സംസാരബന്ധം വിട്ടു കാട്ടിൽ കുടിലുകെട്ടിപ്പാർത്ത് ശിഷ്യന്മാർക്ക് ഉപനിഷത്തത്വങ്ങളെ ഉപദേശിച്ചുവന്നു. അതുകൊണ്ടത്രെ ഉപനിഷത്തുകൾക്ക് ആരണ്യകങ്ങളെന്നു പേരുവന്നത്. ഉപനിഷത്തുകൾ അനേകമുണ്ടെങ്കിലും ഈശം, കേനം, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, തൈത്തിരീയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം എന്നീ പത്തെണ്ണമാണ് അധികം പ്രാധാന്യവും പഴമയുമുള്ളത്. സംഹിത, ബ്രാഹ്മണം, ഉപനിഷത്ത് എന്നിങ്ങിനെ വേദത്തിന്നു മൂന്നുഭാഗങ്ങളുണ്ട്. സംഹിതക്കു പിന്നീടാണ് ബ്രാഹ്മണത്തിന്റെ ഉൽപത്തി. ഉപനിഷത്ത് അതിന്നും പിന്നീട്ടു

ണ്ടായതാണ്. അക്കാലത്തു ഗുരു പറഞ്ഞുകൊടുക്കുകയും ശിഷ്യൻ കേൾക്കുകയുമായിട്ടാണു വേദം പഠിച്ചിരുന്നത്. അതിനാൽ വേദത്തിന്നു ശ്രുതി (കേൾവി) എന്നു പേരു സിദ്ധിച്ചു. ഇങ്ങിനെ പഠിക്കുന്നതിനാൽ സ്വരങ്ങൾക്കു മാറാ ലോപം വരുമെന്നു വിചാരിച്ചു ചില മഹാന്മാർ വ്യാകരണാദിവേദാംഗങ്ങളുണ്ടാക്കി വേദപാഠത്തിന്നു വ്യവസ്ഥവരുത്തി.

അതിന്നുശേഷം ചില മഹൎഷിമാർ വൎണ്ണധൎമ്മങ്ങളേയും ചടങ്ങുകളേയും സൂത്രങ്ങളായി എഴുതിവെച്ചു. സൂത്രപ്രണേതാക്കന്മാരിൽ ആപസ്തംബൻ, ബൌധായനൻ, ആശ്വലായനൻ, ഹിരണ്യകേശി, പാരസ്കരൻ, ശാംഖായനൻ എന്നിവർ പ്രസിദ്ധന്മാരാണ്. അക്കാലത്തെ ഗ്രന്ഥങ്ങളെല്ലാം സൂത്രത്തിലാണ് എഴുതിട്ടുള്ളത്. ഗൌതമൻ ന്യായസൂത്രത്തേയും, കപിലൻ സാംഖ്യസൂത്രത്തേയും, കണാദൻ വൈശേഷികസൂത്രത്തേയും, പതഞ്ജലി യോഗസൂത്രത്തേയും, ജൈമിനി മീമാംസാസൂത്രത്തേയും, ബാദരായണൻ ബ്രഹ്മസൂത്രത്തേയും നിൎമ്മിച്ചു. മനുസ്മൃതി മാനവസൂത്രത്തിൽനിന്ന് എടുത്തെഴുതിയതാണ്.

ഇങ്ങിനെ ബ്രാഹ്മണർ ബുദ്ധികൊണ്ടു പണിയെടുക്കുമ്പോൾ ക്ഷത്രിയരും ഉറങ്ങുകയായിരുന്നില്ല. അവർ പ്രജാരക്ഷണത്തിന്നായി ധനുൎവ്വേദംപഠിച്ചു പരിചയിച്ചുവന്നു. അവരാൽ ആൎയ്യാവൎത്തത്തിൽ സ്ഥാപിക്കപ്പെട്ട രാജ്യങ്ങളിൽ കോസലരാജ്യവും കുരുരാജ്യവും പ്രധാനമായിരുന്നു. കോസലത്തിൽ ശക്തന്മാരും ധൎമ്മിഷ്ഠന്മാരുമായ അനേകം രാജാക്കന്മാർ ഉണ്ടായിട്ടുണ്ട്. കാലാന്തരത്തിൽ അവരുടെ പൂൎവ്വന്മാരുടെ ചരിത്രം മനസ്സിലാകായ്കയാൽ തങ്ങളുടെ യോഗ്യതയെ ഉയൎത്തിപ്പാനായി അവരുടെ വംശത്തിന്റെ ആദിപുരുഷൻ സൂൎയ്യനാണെന്ന് അവർ പറഞ്ഞുവന്നു. അതുപോലെതന്നെ കുരുരാജാക്കന്മാർ അവരുടെ വംശത്തെ സോമവംശമെന്നും പറഞ്ഞുപോന്നു. അതിനാൽ കോസലരാജാക്കന്മാർ സൂൎയ്യവംശ്യരും കുരുരാജാക്കന്മാർ സോമവംശ്യരും ആയിത്തീൎന്നു. കോസലത്തിലെ പ്രധാനരാജധാനി അയോദ്ധ്യയും കുരുരാജ്യത്തെ തലസ്ഥാനം ഹസ്തിനപുരവും ആയിരുന്നു. സൂൎയ്യവംശരാജാക്കന്മാരിൽ പ്രധാനികൾ പലരുമുണ്ടെങ്കിലും എല്ലാംകൊണ്ടും മികച്ച പുരുഷൻ ശ്രീരാമനായിരുന്നു. അതിനാൽ രാമൻ സാധാരണമനുഷ്യനല്ലെന്നും, വിഷ്ണുവിന്റെതന്നെ അവതാരമാണെന്നും ആൎയ്യാവൎത്തനിവാസികൾ വിചാരിച്ചുപോന്നു. ആ രാജശ്രേഷ്ഠന്റെ ചരിത്രം ആദികവിയായ വാല്മീകിയുണ്ടാക്കിയ രാമായണത്തിൽ വിവരിച്ചിരിക്കുന്നു. രാമായണം, വായിക്കുന്നവരേയും

കേൾക്കുന്നവരെയും ശുദ്ധമാക്കുമെന്ന് ഇന്ത്യക്കാർ വിശ്വസിക്കുന്നു. അതിലെ കഥകൾ പ്രസിദ്ധമാകയാൽ വിസ്തരിക്കുന്നില്ല. രാമന്റെ ദൂതന്മാരായും ഭടന്മാരായും തീൎന്ന വാനരന്മാർ തെക്കൻദിക്കുകളിൽ വൈരൂപ്യം കൊണ്ടു വാനരപ്രായന്മാരായിപ്പാൎത്തിരുന്ന ചില മനുഷ്യർതന്നെയാണ്. അല്ലാതെ "വാനരാ! നാല്ലുനടക്കുന്ന നേരത്തു വാലുമുയൎത്തിപ്പോകും കുരങ്ങുകൾ"ളാണ് പരാക്രമിയായ ഒരു രാജാവിന്നു ശത്രുസംഹാരത്തിൽ സഹായിച്ചതെന്നു വിശ്വസിപ്പാൻ നിവൃത്തിയില്ല. രാമന്റെ ശത്രുവായ രാവണൻ എന്ന രാക്ഷസനും ഒരു മനുഷ്യൻതന്നെയായിരുന്നു. അക്കാലത്തുകൂടി അയോദ്ധ്യാധിപതിയായ ഒരാൎയ്യരാജാവ് തെക്കോട്ടു പോയി ദുർവൃത്തനായ ഒരു ദുഷ്ടരാജാവിനെ നിഗ്രഹിച്ചു—ലങ്കാദ്വീപിനെ കൂടി ആൎയ്യന്മാർ കീഴടക്കി—എന്നുമാത്രമേ ചരിത്രാന്വേഷകന്മാൎക്കു രാമായണത്തിൽനിന്നൊരു സാരാംശം ഗ്രഹിക്കേണ്ടതായിട്ടുള്ളു.

കോസലരാജാക്കന്മാരുടേതുപോലെ കുരുക്കളുടെ ചരിത്രവും പ്രസിദ്ധമായിട്ടുണ്ട്. അതിനെ വ്യാസമഹൎഷി തന്റെ മഹാഭാരതത്തിൽ വൎണ്ണിച്ചിരിക്കുന്നു. വിജിഗീഷുക്കളായ കുരുക്കളും പാഞ്ചാലന്മാരും നടത്തിയ യുദ്ധമാണ് ഭാരതത്തിലെ സാരാംശം. ഭാരതത്തിലെ പല രാജാക്കന്മാരും കഥകളും കവിയുടെ സ്വന്തം കല്പനയാണ്. പലരുമായി നിൎമ്മിച്ച പല കഥകളേയും കൂട്ടിച്ചേൎത്തപ്പോഴാണു മഹാഭാരതമായിത്തീൎന്നത്. ആൎയ്യാവൎത്തം കൈവശപ്പെടുത്തിയ ക്ഷത്രിയവീരന്മാർ അയൽനാടുകളെ കീഴടക്കാനായിപ്പടവെട്ടിയിരുന്ന ചരിത്രസംഗതി മഹാഭാരതത്തിൽനിന്നു മുഖ്യമായിട്ടറിയേണ്ടതാണ്. ഇങ്ങിനെ ആൎയ്യന്മാരുടെ കീഴിലൊതുങ്ങിയ രാജ്യങ്ങളിലൊന്നായ കോസലത്തിലെ ഒരു രാജാവാണു തെക്കോട്ടുചെന്നു ലങ്കാദ്വീപിനെ കയ്യിലാക്കിയത്. അതിനാൽ ഭാരതത്തേക്കാൾ രാമായണം അൎവ്വാചീനമാണെന്നു ചിലരഭിപ്രായപ്പെടുന്നു. ഈ അഭിപ്രായത്തിൽ മററു ചിലർ ആക്ഷേപിക്കുന്നു. അൎജ്ജുനന്റെ സേതുദൎശനവും, രാമായണകഥയും ഭാരതത്തിൽ പറഞ്ഞു കാണുന്നു. തെക്കൻദിക്കിലെ പല രാജാക്കന്മാരും അൎജ്ജുനനു സഹായിച്ചിരിക്കുന്നതായും കാണുന്നു. രാമായണത്തിലോ, തെക്കൻദിക്കുമുഴുവൻ കാട്ടുപ്രദേശമാണെന്നു പറഞ്ഞിരിക്കുന്നു. കാടുവെട്ടി നാടാക്കുവാൻ അധികം കാലം വേണ്ടിവരുമല്ലോ. അതിനാൽ മഹാഭാരതമല്ലേ അൎവ്വാചീനമായിട്ടുള്ളത്?

ഈ പൂൎവ്വപക്ഷത്തിന്റെ സമാധാനവും നോക്കുക. ഇന്ത്യക്കാർ ഇന്നു വായിക്കുന്ന മഹാഭാരതത്തിന്നും പണ്ടു വ്യാസൻ നിൎമ്മിച്ച ഭാരത

ത്തിന്നും തമ്മിൽ ഒരു വലിയ അന്തരം ഉണ്ട്. ലക്ഷത്തിരുപത്തയ്യായിരം ഗ്രന്ഥമുള്ള ഇന്നത്തെ മഹാഭാരതം മുഴുവൻ വ്യാസന്റെ കൃതിയല്ല. വ്യാസൻ സ്വപ്നത്തിൽക്കൂടി വിചാരിക്കാത്ത അനേകം കഥകളെ നവീനന്മാർ എഴുതി ഭാരതത്തിന്റെ കൂട്ടത്തിൽ തിരുകിവിട്ടിട്ടുണ്ട്. ബ്രഹ്മാണ്ഡപുരാണത്തിൽ അനേകം സ്ഥലമാഹാത്മ്യകഥകളെ ഇടക്കിടക്കു കുത്തിച്ചെലുത്തിട്ടുള്ളതുപോലെ മഹാഭാരതത്തിലും കാണുന്നുണ്ട്. തീർത്ഥയാത്രക്കു പോകുന്ന അർജ്ജുനനെ അതാതുകവികളുടെ അറിവിൽ പരിശുദ്ധമായിത്തോന്നുന്ന അതാതു തീർത്ഥങ്ങളിലേക്ക് അവർ വലിച്ചുകൊണ്ടുപോകുന്നു. ബൃഹദശ്വമഹർഷി യുധിഷ്ഠിരനെ ആശ്വസിപ്പിപ്പാനായി പറയുന്ന കഥകളിൽ പലതും സന്ദർഭവിരോധം വരാതെ നവീനന്മാർ എഴുതിച്ചേർത്തവയാണ്. രാമായണകഥയെ മഹാഭാരതത്തിൽ ചേർത്തിട്ടുള്ളതും ഇങ്ങിനെതന്നെ. പുരാതനവസ്തുക്കളെ കനംപിടിപ്പിക്കുന്ന സമ്പ്രദായം ഇന്ത്യക്കാരുടെ പുരാതനസ്വത്താണല്ലോ. ഭഗവൽഗീതയും ചില കേമന്മാരായ കവികളുണ്ടാക്കി മഹാഭാരതത്തിൽ ചേർത്തതാണെന്നേ വിചാരിപ്പാൻതരമുള്ളൂ. അങ്ങിനെ കേമത്തംകാട്ടുന്നത് അവരവരുടെ കഥകൾ പ്രാചീനങ്ങളും പാവനങ്ങളുമാണെന്നു വരുത്തുവാൻവേണ്ടിയാണ്. അതുകൊണ്ടു വ്യാസരുടെ ഭാരതത്തിന്നു രാമായണത്തെക്കാൾ പഴമയുണ്ടെന്നു സാധിക്കുന്നു.

മഹാഭാരതത്തിൽ വ്യാസരുണ്ടാക്കിയ ഭാഗങ്ങൾ ഏതെല്ലാമാണെന്നും, കൂട്ടിച്ചേർത്ത ഭാഗങ്ങൾ ഏതെല്ലാമാണെന്നും എളുപ്പത്തിൽ തിരിച്ചറിവാൻകഴിയും. വായിച്ചുനോക്കുമ്പോൾ ഒന്നിലെക്കും മനസ്സു ചാഞ്ഞുപോകാതെ സൂക്ഷിച്ചാൽ പഴയ പദ്യങ്ങളേയും പുതിയ ശ്ലോകങ്ങളേയും തിരിച്ചറിവാൻ പ്രയാസമില്ല.

അത്രയുമല്ല; ഒരു സ്ത്രീക്ക് അഞ്ചു ഭർത്താക്കന്മാരുണ്ടായിരുന്നു എന്ന സംഗതിതന്നെ മഹാഭാരതത്തിലെ കഥയുടെ പഴക്കത്തെ വെളിപ്പെടുത്തുന്നു. പണ്ടുകാലങ്ങളിൽ മനുഷ്യരൊക്കയും ഒന്നിലും വ്യവസ്ഥകൂടാതെ മൃഗവൃത്തിയെ ആശ്രയിച്ചിരുന്നു. പിന്നെ കുറെക്കാലം കഴിഞ്ഞപ്പോൾ ആ വൃത്തി മനുഷ്യവർഗ്ഗത്തിന്നു ദോഷാവഹമാണെന്നുതോന്നിയതിനാലാണ് ഒരാൾ സ്വീകരിച്ച സ്ത്രീയെ മറ്റൊരാൾ കാമിക്കരുതെന്നു മനുഷ്യർ വ്യവസ്ഥവെച്ചത്. ക്രമേണ ആ വ്യവസ്ഥയെ എല്ലാവരും സ്വീകരിക്കയും, അതുപ്രകാരം നടക്കുകയും ചെയ്തുതുടങ്ങി. കാലപരിവർത്തനത്തിൽ ഏകദാരവ്രതമാണു നല്ലതെന്നുകൂടി ജനങ്ങൾക്കു ബോദ്ധ്യംവന്നു. ഏകദാരവ്രതത്തെ ശ്രീരാ

മൻ ശരിയായി അനുഷ്ഠിച്ചതായി രാമായണത്തിൽ കാണുന്നു. ഈ സംഗതിയും രാമായണത്തിന്റെ പുതുമയെത്തെളിയിക്കുന്നു.

കെ. വി. എം.

---

# ഒരു പ്രൊസീഡിംഗ്സ്

(എ. ആദിത്യൻനമ്പൂതിരി)

ഇരുപതാം നൂററാണ്ടു തുടങ്ങിയതോടുകൂടി അന്ധവിശ്വാസത്തിന്ന് ഇരിക്കപ്പൊറുതിയില്ലാതായി. ചെറുപ്പക്കാർ ലോകഗതിയെ കണ്ടും കേട്ടും പഠിച്ച് ചില പുതിയ മാററങ്ങൾക്കായി കൊതിച്ചുതുടങ്ങി. കാട്ടിയതുകാട്ടലിന്റെ കുത്തകക്കാരായ കാരണവന്മാർ കഴിച്ചിട്ടുകല്ലുപോലെകുലുക്കമില്ലാതിരിക്കുന്നതേയുള്ളു.



പഴയതെല്ലാം പ്രമാണം, പുതിയതെല്ലാം പോക്കണം, എന്നുള്ള ധാരണ അവൎക്ക് ഇന്നും ഇന്നലെയും ഉണ്ടായതല്ല. മാറുവാനുള്ള മനസ്സില്ലായ്മ കണ്ടാൽ ആ ധാരണയും പരശുരാമൻ കല്പിച്ചുകൊടുത്തതാണോ, എന്നു ചിലർ ശങ്കിച്ചേക്കാം. പരശുരാമൻതന്നെ ഇപ്പോൾ മൂന്നുനാലു രൂപാന്തര (അവതാരം) മെടുത്തുകഴിവാനുള്ള കാലം കഴിഞ്ഞിരിക്കുന്നു. എന്നിട്ടും പരശുരാമന്റെ ഏൎപ്പാടിന്നു യാതൊരു ക്ഷീണവും ബാധിച്ചിട്ടില്ല. ആ ഏൎപ്പാടിന്നു യോജിക്കാത്തവിധത്തിൽ മനോരാജ്യം വിചാരിപ്പാൻകൂടി പഴമക്കാൎക്കു ധൈൎയ്യമില്ല. എന്നുവെച്ചാൽ അന്ധവിശ്വാസത്തിൽ അമൎന്നുകിടക്കുന്ന അവരുടെ അന്തഃകരണത്തിന്ന് അണുമാത്രമെങ്കിലും അനക്കമില്ല. ഇങ്ങിനെയൊരു തരക്കാർ. നല്ലതുനല്ലതുനോക്കിയെടുപ്പാൻ നാട്ടിലെങ്ങും തിരഞ്ഞുനടക്കുന്ന ഉൽപതിഷ്ണുക്കളാണു മറെറാരുവകക്കാർ. "യുക്തിയുക്തം വചോ ഗ്രാഹ്യം." അത്രമാത്രം പ്രമാണം. ശ്രീശങ്കരാചാൎയ്യരായാലും വേണ്ടതില്ല, ഹെർബർട്ട് സ്പെൻസറായാലും വേണ്ടതില്ല; കാൎയ്യംപറഞ്ഞാൽ കയ്ക്കൊള്ളണം. "ആളുവില കല്ലുവില" എന്ന നിയമം കാലഹരണത്തിൽപ്പെട്ടുപോയി. എന്നാണിവരുടെ മതം. ഈ രണ്ടു

വകക്കാരുടേയും കലഹത്തിലകപ്പെട്ടുപരുക്കേററപായംപററിയ ഒരു സഭയുടെ പ്രൊസീഡിംഗ്സ് താഴെ ചേൎക്കുന്നു.

നമ്മുടെ പഴയ സാമാജികന്മാർ "നാലുകൂട്ട"ത്തിലേ പങ്കുകൊള്ളുക പതിവുള്ളു. മേൽപ്പറഞ്ഞ സഭയുണ്ടായത് ഒരഷ്ടിക്കൂട്ടത്തിൽവെച്ചിട്ടാണ്, വാദ്ധ്യാൻനമ്പൂതിരിയുടെ വാരത്തിന്നെത്തിയില്ലെങ്കിൽ പിണ്ഡംവെച്ചുകളയുമെന്നു പരിഭ്രമിച്ചു പുതിയകൂട്ടരും ചാടിവീണു. എൺപത്തഞ്ചിലെ ചക്രവാരവും തിരുതകൃതിതന്നെ. അച്ഛൻനമ്പൂതിരിമാർ കുമ്പതുള്ളമ്പിച്ചു പരുങ്ങിത്തുടങ്ങി. മുറകളകഴിഞ്ഞപ്പോൾ മുക്കാൽഭാഗവും സമാധാനമായി. മറെറാരുകാൎയ്യത്തിലും മനസ്സിരിക്കാതായിട്ടുണ്ടെങ്കിലും സഭയുടെ സമ്പ്രദായമൊന്നു കണ്ടേയ്ക്കാമെന്നു ചിലരും, അലൌകികത്തെശ്ശങ്കിച്ചു മററുചിലരും സഭായോഗത്തിലേക്കു ചെന്നുചേൎന്നു. പെൻസിലും കടലാസ്സും കയ്യിലെടുത്ത് അവിടവിടെ ഒത്തുകൂടി സഭാകാൎയ്യങ്ങളെപ്പററി ആലോചിച്ചുനോട്ടുകുറിക്കുന്നപുതുകക്ഷിക്കാരെക്കണ്ടമാത്രയിൽ വൃദ്ധബ്രാഹ്മണരൊന്നു നൊറിച്ചുളിച്ചു. മുറിക്കുന്നക്കാരുടെ മകുടവാഴ്ച എന്നും വിചാരിച്ചു. സഭകൂടി.

ഓത്തന്മാരിലൊന്നാമനും മുക്താവലിദിനകരിവരെ പഠിച്ചിട്ടുള്ളാളും അഷ്ടഗൃഹത്തിലാഢ്യനുമായ ഇല്ലാത്ത ഇല്ലത്ത് ഇട്ടിവാസുനമ്പൂതിരിതന്നെ സഭാനാഥനായിരിക്കേണമെന്നു മഴമപ്പുറത്തു മഹീസുരൻ അഭിപ്രായപ്പെട്ടു. "ഞാനും അനുവദിക്കുന്നു" (ഈ സഭയിൽ പിൻതാങ്ങാറില്ല) എന്നു വല്ലാത്തമനക്കൽ ഭവത്രാതൻനമ്പൂതിരിപ്പാട്ടു കടിച്ചുമുറിച്ചുകഷ്ടിച്ചു പറഞ്ഞു. എല്ലാവരും സമ്മതിച്ചു. ഇട്ടിവാസുനമ്പൂതിരിപ്പാട് ആവണപ്പലകമേലിരുന്നു. ഒന്നുരണ്ടു കുരച്ചു. അങ്ങോട്ടും ഇങ്ങോട്ടും തുറിച്ചു മിഴിച്ചുനോക്കി. അപ്പോഴക്കു കാൎയ്യദൎശി ഒരു കടലാസ്സു കയ്യിൽകൊടുത്തു. സഭാനാഥൻ ഒന്നുകൂടിപ്പരുങ്ങി. "ഇനി തുടങ്ങുകയല്ലെ?" എന്നു ചോദിച്ചു. അല്ലെന്നാരും പറഞ്ഞില്ല. ചില നമ്പൂതിരിമാർ ചെവിയിൽചെന്നു പിറുപിറുത്തതിൽനിന്നു സഭാകാൎയ്യങ്ങളെ മനസ്സിലാക്കി. "എന്തൊരാവലാതി!" എന്ന നാട്യത്തോടുകൂടി ഉപക്രമപ്രസംഗം കഴിച്ചുകൂട്ടി. ഇന്ന് ആലോചിപ്പാൻ നിശ്ചയിച്ചിട്ടുള്ള വിഷയങ്ങളെല്ലാം മഹൎഷിമാർ തീരുമാനപ്പെടുത്തീട്ടുള്ളവയാണെന്നും, ഇയ്യുള്ളവൎക്ക് അതിനെപ്പററി ഒന്നും പ്രവൎത്തിപ്പാൻ അധികാരമില്ലെന്നും പറയാതിരിപ്പാൻ അദ്ദേഹത്തിന്നു മനസ്സുവന്നില്ല.

രണ്ടാമത്തെ കൃത്യം സിക്രട്ടെരി (ചിത്രപട്ടേരി) യുടെ റിപ്പോൎട്ടുവായ

നയാണുണ്ടായത്. റിപ്പോട്ട് താഴെ ചേക്കുന്നവിധത്തിലായിരുന്നു:—
"ഒരുകാലത്തു നമ്പൂതിരിമാർ എല്ലാംകൊണ്ടും ഉൽകൃഷ്ടന്മാരായിരുന്നു. ഇപ്പോൾ നമുക്കു ചില ദോഷങ്ങൾ കണ്ടുതുടങ്ങിട്ടുണ്ട്. അവയിൽ പ്രധാനവും മുഖ്യവുമായിട്ടുള്ളതു നമ്മുടെ ഐകമത്യമില്ലായ്മയാകുന്നു. ഐകമത്യമുണ്ടായാൽ ഏതുകാൎയ്യവും എളുപ്പത്തിൽ സാധിക്കാം. ഐകമത്യത്തെ ഉണ്ടാക്കുവാൻ ഈ സഭയും സാമാജികന്മാരും പ്രത്യേകം ശ്രമിക്കേണ്ടതും ശ്രമിക്കുന്നതുമാണ്. ഇതിന്റെ സൂക്ഷ്മം ആലോചിച്ചാൽ എല്ലാവൎക്കും അറിയാവുന്നതാണ്. അതല്ലാതെ വേറെ ഒരു വഴിയും ഇല്ല. ഐകമത്യമുണ്ടാവാനുള്ള സൂക്തം ജപിപ്പിപ്പാൻ ദൈവാധീനന്മാർ ശ്രമിച്ചുവരുന്നതുകൊണ്ടു കാൎയ്യാധീനം നമ്മുടെ അധീനമായി വരാതിരിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. അധികം പറഞ്ഞിട്ടാവശ്യമില്ലല്ലോ. കഴിഞ്ഞ ഒരുമാസത്തിന്നുള്ളിൽ സഭ്യരും വാരവും ഉള്ളേടികളിലെല്ലാം ഉപസഭകൾ നടന്നിട്ടുമുണ്ട്. വിവരം വിസ്തരഭയാൽ ചേക്കുന്നില്ല. ശേഷം ചിന്ത്യം. ഞാൻ (ഒപ്പ്)". റിപ്പോട്ട് വായിക്കുമ്പോൾ ഞാൻ എന്നു പറഞ്ഞാൽ പോരെന്ന് ഒരു മെമ്പ്പുക്കാരൻ എഴുനീറ്റുപറഞ്ഞു. മറ്റു ചെറുപ്പക്കാർ പതുക്കെ ചിരിച്ചു തലതാഴ്ത്തി. മുത്തന്മാർക്കു മുഷിഞ്ഞു. സിക്രട്ടെരിയുടെ പേർ എല്ലാവൎക്കും അറിയാമെന്നാണ് അവരുടെ പക്ഷം. സഭാനാഥന്ന് ഇതിലൊന്നും യാതൊരു സ്വാഭേദവും ഉണ്ടായില്ല.

ഒന്നാമത്തെ വിഷയം സന്ധ്യാവന്ദനമായിരുന്നു. ഈ വിഷയത്തെപ്പറ്റി അലസംകോട്ട് അക്കീരാമൻനമ്പൂതിരി സരസമായി പ്രസംഗിച്ചു. ബ്രാഹ്മണർ നിത്യകൎമ്മത്തിൽ കാട്ടുകാട്ടുന്നതുകൊണ്ടു മഴപെയ്യാതെയായിരിക്കുന്നുവെന്നും, ഈശ്വരനെ സേവിച്ചാൽ എല്ലാററിന്നും നിവൃത്തിയുണ്ടാകുമെന്നും, സന്ധ്യാവന്ദനം എല്ലാവരും വേണ്ടതുപോലെ ചെയ്യേണ്ടതാണെന്നും, അങ്ങിനെ ചെയ്തുകൊള്ളാമെന്ന് ഈ ബ്രഹ്മസഭയിൽവെച്ചു സത്യംചെയ്യിപ്പിക്കേണ്ടതാണെന്നും അഭിപ്രായപ്പെട്ടതിനെ മാഞ്ചാശ്ശേരി മാധവൻഭട്ടതിരി "മധുരമായി" അനുവദിച്ചു. സഭ്യന്മാരെല്ലാവരും സ്വീകരിച്ചു. പ്രസംഗിച്ചവർ ഒന്നാമതായി സത്യംചെയ്തു. രണ്ടുമിനിട്ടിന്നുള്ളിൽ സഭ്യന്മാർ തിക്കിത്തിരക്കി സഭാനാഥന്റെ മുമ്പിലെത്തി സത്യംചെയ്ത് യഥാസ്ഥാനത്തിലിരുന്നു. ഈ കൂട്ടത്തിൽ ചില ചെറുപ്പക്കാരും വയോധികന്മാരുടെ പ്രീതിസമ്പാദിപ്പാനായി "അഫിഡവിറ്റ്" കൊടുത്തു.

രണ്ടാമത്തെ വിഷയം വൃക്ഷനികുതി വസൂൽചെയ്യുന്നതിനെപ്പറ്റി

യായിരുന്നു. അപ്പീൽക്കോടതിവരെ വ്യവഹാരം നടത്തിട്ടുള്ള അഷ്ടമൂൎത്തി അടിതിരിപ്പാട് എന്തോ ചിലതെല്ലാം പറഞ്ഞു നേരംകളഞ്ഞു. സഭ്യന്മാൎക്കു വിഷയംമനസ്സിലായില്ലെന്നറിഞ്ഞപ്പോഴാണ് അദ്ദേഹത്തിന്നുതന്നെ വിഷയമറിഞ്ഞുകൂടെന്ന് അദ്ദേഹം മനസ്സിലാക്കിയത്. വക്കീൽ കണ്ടപ്പപ്പണിക്കരേയുംകൂടിക്കണ്ടാലോചിച്ച് വരുന്ന സഭയിൽ വിഷയം കൊണ്ടുവരാമെന്നു വാഗ്ദത്തംചെയ്തു. രണ്ടാമത്തെ സൊല്ലയും തീൎന്നുവല്ലോ എന്നു പുതിയ കക്ഷിക്കാൎക്കൊരു സമാധാനവുമുണ്ടായി.

മൂന്നാമത്തെ വിഷയം ബാലശിക്ഷയാണ്. ഈ വിഷയത്തിൽ ഗദാധരീയംവരെ പഠിച്ചിട്ടുള്ളവരെല്ലാവരും സംസ്കൃതവും മലയാളവും ഇടകലൎന്നു ചിലതൊക്കെപ്പറഞ്ഞു. ശേഖരക്കാൎക്കും വല്ലതും ചിലതൊക്കെപ്പറവാനാഗ്രഹമുണ്ടായിരുന്നു. അതൊക്കെ ഒരു വൈയാകരണന്നു സഭാനാഥസ്ഥാനം കിട്ടുമ്പോഴാവാമെന്നുവെച്ച് അവർ മൌനമായിരുന്നു. നമ്പൂതിരിമാൎക്ക് ഓത്തുചൊല്ലുകയാണ് ഒന്നാമത്തെ വിദ്യാഭ്യാസമെന്ന് ഓതിക്കൻനമ്പൂതിരി എഴുനീററുപറഞ്ഞു. അൎത്ഥമില്ലാതെ വേദാദ്ധ്യയനംചെയ്യുന്നതുകൊണ്ടാണ് നമുക്കിത്ര അനൎത്ഥം നേരിടുന്നതെന്നു കെ. കെ. ചിത്രൻനമ്പൂതിരി ബദ്ധപ്പെട്ടുപറഞ്ഞു. പ്രസരിപ്പുള്ള രണ്ടുമൂന്നു ചെറുപ്പക്കാർ അഹമഹമികയാ കടന്നുചെന്ന് അനുവദിച്ചുപറഞ്ഞു. ചെറുപ്പകാലംമുഴുവൻ ഓത്തുചൊല്ലിപ്പിച്ച് മാണവകന്മാരെ ഒന്നിനും കൊള്ളാതാക്കിത്തീൎക്കുന്നതു സമുദായത്തിന്റെ അധഃപതനത്തിന്നു കാരണമാണെന്നും, ഇക്കാലംകൊണ്ട് അത്യാവശ്യമായ ഇംഗ്ലീഷുവിദ്യാഭ്യാസത്തിൽ ബാലകന്മാരെ പ്രവൎത്തിപ്പിക്കേണ്ടതാണെന്നും ചിത്രൻനമ്പൂതിരി പറഞ്ഞതു കേട്ടപ്പോൾ "കഷ്ടം! കലികാലത്തിന്റെ വൈഭവം" എന്ന് ഓത്തന്മാരും, "മ്ലേച്ഛഭാഷാം ന ചാഭ്യസേൽ" എന്നു വിദ്വാന്മാരും ഉച്ചത്തിൽ പറഞ്ഞു. മേൽപ്പറഞ്ഞ വചനം പ്രകൃതത്തിലേക്കു ബാധകമല്ലെന്നു പുതിയകക്ഷിക്കാർ സയുക്തികമായി വാദിച്ചു. ഗദാധരീയക്കാരനായ പൂളക്കാട്ടു പുരുഷോത്തമൻനമ്പൂതിരി ശുണ്ഠിയെടുത്തു കശപിശകൂട്ടിത്തുടങ്ങി. സഭാനാഥന്റെ അനുവാദംകൂടാതെ സംസാരിക്കുന്നതു നിയമത്തിന്നു വിരോധമാണെന്ന് ഒരു നമ്പൂതിരി പറഞ്ഞു. ഇവരുടെ വാഗ്വാദത്തിൽ തന്നേയുംകൂടി വലിച്ചിടുന്നതു കേട്ടപ്പോൾ സഭാനാഥൻ ഭയപ്പെട്ടു. "സംസാരിക്കരുതെ"ന്നു ചിലർ. "നാസ്തികന്മാർ തോന്നിവാസംപറയുന്നതു കേട്ടിരിപ്പാൻകഴിയില്ലെ"ന്നു മറേറപ്പക്ഷക്കാർ. ആകപ്പാടെ വലിയ കോലാഹലം. പാവുമുണ്ടു ചുററിയ രണ്ടുമൂന്നു വലിയ

ആഢ്യന്മാർ കശപിശനിൎത്തുവാൻ എഴുനീററപ്പോൾ ഓത്തന്മാരെല്ലാവരും ഒതുങ്ങി. ഉൽപതിഷ്ണുക്കളുടെ അഗ്രഗാമിയായ എൻ. കെ. നമ്പൂതിരി കണ്ണുകൊണ്ടു സൂചിപ്പിച്ചപ്പോൾ ശിഷ്യന്മാരൊന്നു ശമിച്ചു. ഈ കാൎയ്യത്തിൽ എല്ലാവരുടേയും അഭിപ്രായം അറിഞ്ഞ് അധികപക്ഷപ്രകാരം തീൎച്ചപ്പെടുത്തേണ്ടതാണെന്നു സഭാനാഥന്നുവേണ്ടി വയസ്സുകൊണ്ടു ചെറുപ്പക്കാരനാണെങ്കിലും പഴയകക്ഷിക്കാരനായ ഒരു നമ്പൂതിരി പറഞ്ഞു. കാൎയ്യജ്ഞന്മാരുടെ കാവുകൊണ്ടോ നല്ലകാലംവരാനടുക്കായ്കകൊണ്ടോ ഇംഗ്ലീഷുവിദ്യാഭ്യാസത്തിന്നു വോട്ടു കുറഞ്ഞുപോയി. മററപ്രകാരത്തിലുള്ള വിദ്യാഭ്യാസം എങ്ങിനെയാണു നടത്തേണ്ടതെന്നു തീരുമാനിക്കാതെ വിഷയം കടന്നുപാടിപ്പോയി.

നാലാമത്തെ വിഷയം തീവണ്ടിയാത്രയിലുള്ള തകരാറിനെപ്പററിയായിരുന്നു. തീവണ്ടികളുടെ സമയം വേണ്ടതുപോലെയല്ലാത്തതുകൊണ്ടു നിത്യകൎമ്മത്തിന്നുതന്നെ ലോപം വരുന്നുണ്ടെന്നും, ഊട്ടാൻ അവരവരുടെ ഇല്ലത്തെത്തത്തക്കവണ്ണം തീവണ്ടി നടപ്പാക്കേണ്ടതാണെന്നും വന്നക്കുട്ടുന്നവിധത്തിൽ മാപ്രാണത്തുർ ചോമാതിരി പറഞ്ഞുവെച്ചു. ഇതു വളരെ ആവശ്യമാണ്. രാവിലത്തെ സന്ധ്യാവന്ദനത്തിന്റെ കാൎയ്യത്തിലെങ്കിലും സൌകൎയ്യംവരുത്തേണ്ടതാണ്. വൈന്നേരത്തെ ആസ്തം. എന്നും പ്രസ്താവിച്ചുകൊണ്ടു കുമരപുരത്തുനമ്പൂതിരി അനുവദിച്ചതുകേട്ടപ്പോൾ ചിലരൊക്കെ ചിരിച്ചു. ആ കാൎയ്യത്തിൽ വേണ്ടതുചെയ്വാൻ ഒരു കമ്മിററിയെ നിയമിച്ചു. ചെറുപ്പക്കാൎക്ക് ഇതൊരു വിനോദമായും കലാശിച്ചു.

പിന്നത്തെ വിഷയമാണു പെൺകൊട. വിഷയപ്രാധാന്യത്തിന്റെ തോതനുസരിച്ചു കശപിശക്കും പ്രാബല്യമുണ്ടായി. കന്യകമാർ വൎദ്ധിക്കുന്നതു കാലദോഷമാണെന്നും ഈശ്വരനെ സേവിച്ചാൽ മതിയെന്നും ചിലർ. സ്ത്രീധനംകൊടുക്കുന്നതു നിൎത്തിയാൽ പെൺകൊട എളുപ്പത്തിൽ നടത്തുവാൻസാധിക്കുമെന്നൊരു പക്ഷക്കാർ. വൈദ്യശാസ്ത്രം പഠിച്ചനുഷ്ഠിച്ചാൽ കന്യകമാരുണ്ടാവില്ലെന്ന് അഷ്ടാംഗഹൃദയക്കാർ. എല്ലാവരും വേൾക്കേണമെന്നു പുതിയ മതം. ഇതു കേട്ടപ്പോഴേക്കും "കഷ്ടം കഷ്ടം ശിവശിവ!" എന്നു പഴമക്കാർ. പുതിയ മതത്തെ യുക്തികൊണ്ടു ഖണ്ഡിക്കാമെന്നു വിദ്വാന്മാർ. ഇവരും പുതിയ മതക്കാരുമായി ഒരു വാഗ്വാദംനടന്നു.

വി—എല്ലാവരും വേട്ടാൽ കന്യകമാർ ഇനിയും വൎദ്ധിക്കുകയല്ലേ ഉള്ളൂ?

പു—പുരുഷന്മാരും വൎദ്ധിക്കുമല്ലോ.

വി—ഇപ്പോഴത്തെപ്പോലെ ഏികയോഗക്ഷേമമായി അവിഭക്തകുടുംബമ ര്യാദയെ രക്ഷിപ്പാൻ സാധിക്കാതാകയില്ലേ?

വൃ—ഭാഗിച്ചുകൊള്ളണം. സുഖമായും സ്വാതന്ത്ര്യമായും വസിച്ചുകൊള്ളണം.

വി—മുതൽ ഉടഞ്ഞുപോകുമ്പോൾ ദാരിദ്ര്യം വദ്ധിക്കുമല്ലോ.

വൃ—പ്രയത്നംചെയ്യാൽ പണംസമ്പാദിക്കുകയും ചെയ്യാം.

വി—ധമ്മാധമ്മങ്ങൾ നോക്കാതെ അഹ്തയില്ലാത്ത കാര്യങ്ങളിൽ പ്രവേശിക്കേണ്ടിവരില്ലേ?

വൃ—വെവ്വേറെയുള്ള ഗൃഹസ്ഥധമ്മാനുഷ്ഠാനംകൊണ്ടു സുകൃതവും ഉണ്ടാവുമല്ലോ. അഹ്തയില്ലാത്ത അന്യസംസഗ്ഗത്തിൽനിന്നു നിവൎത്തിക്കയുംചെയ്യാമല്ലോ.

വി—പണം സമ്പാദിപ്പാനായി വിദ്യാഭ്യാസമല്ലേ ഒന്നാമതുണ്ടാക്കേണ്ടത്?.

വൃ—പണത്തിന്നാവശ്യവും ചുമതലയും ഇല്ലെങ്കിൽ പ്രയത്നംചെയ്യാൻ മനസ്സെങ്ങിനെവരും?. എല്ലാവരും വിവാഹംചെയ്യാലല്ലാതെ വേണ്ടുന്നകാര്യങ്ങളിൽ പ്രവൃത്തിയുണ്ടാകയില്ല. അതിലേക്കു ദൃഷ്ടാന്തം ഇപ്പോഴത്തെ നമ്മുടെ അവസ്ഥതന്നെ.

ഈ വാദപാദംകഴിഞ്ഞതിന്നുശേഷവും പുതിയ മതക്കാർ പരക്കെ വിവാഹംകൊണ്ടും ഭാഗംകൊണ്ടുമുള്ള ഗുണങ്ങളെപ്പററി പ്രസംഗിച്ചുതുടങ്ങി. അതുകേട്ട് 'വിനാശകാലേ വിപരീതബുദ്ധിഃ' എന്നു ചിലർ പിറുപിറുത്തുതുടങ്ങി. ഒരു വൃദ്ധൻ എഴനീററ് അധികം ആളുകൾക്ക് ഇഷ്ടമില്ലാത്ത വിഷയം സഭയിൽവെച്ചു പ്രസംഗിച്ചുകൂടെന്നു പറഞ്ഞു. സഭ സേവപറവാനുള്ള സ്ഥലമല്ലെന്നും, അഭിപ്രായസ്വാതന്ത്ര്യം കൊടുത്തില്ലെങ്കിൽ സഭകൊണ്ടു യാതൊരു ഫലവുമില്ലെന്നും പുതിയ മതക്കാർ വാദിച്ചു. ഇവർ പറയുന്നതെല്ലാം ശാസ്ത്രവിരുദ്ധമാണെന്നും അധമ്മമാണെന്നും, ഇങ്ങിനെ പറയുന്നവർ മ്ലേച്ഛന്മാരും നാസ്തികന്മാരുമാണെന്നും ചില ശുണ്ഠിക്കാർ ദേഷ്യപ്പെട്ടുപറഞ്ഞു. സഭയിൽവെച്ച് അനാവശ്യമായി അവമാനിച്ചാൽ ശേഷംചോദിക്കുമെന്നായി ചെറുപ്പക്കാർ. സഭാനാഥൻ മിഴിച്ചു വിശൎത്തു മിണ്ടാൻവയ്യാതെ ഇരിപ്പായി. ആ സാധുവിന്നു കുടുങ്ങിയ ഗ്രഹപ്പിഴ. പഴമക്കാരും പുതിയ ആളുകളും തമ്മിൽ അങ്ങോട്ടുമിങ്ങോട്ടും വാക്കലഹം മുഴുത്തു. "ഇത്രാടം! 'ന സഭാം പ്രവിശേൽ പ്രാജ്ഞഃ' എന്നു ഞാൻ അന്നു പറഞ്ഞില്ലേ" എന്നൊരാൾ. അതുകേട്ട് "ഞങ്ങൾക്കും പറവാനുള്ളത് അതുതന്നെയാണ്" എന്നൊരു ചെറുപ്പക്കാരൻ. ഇങ്ങിനെ

ഞങ്ങളെന്നും നിങ്ങളെന്നും വാദിച്ച് "യൂയം യൂയം വയം വയം" എന്നു പറഞ്ഞ് ഒരു പക്ഷക്കാർ തെക്കെഭാഗത്തുകൂടിയും മറ്റേപ്പക്ഷക്കാർ വടക്കെ ഭാഗത്തുകൂടിയും പുറത്തേക്കുകടന്നു. സിക്രട്ടെരിയുടെ റിപ്പോർട്ടിലെ സൂക്തത്തിൻെറ പൊരുണങ്ങിപ്പോയെന്നാണു തോന്നുന്നത്. ഇവർ തമ്മിൽക്കലഹിച്ച് തന്നെ എവിടെയെല്ലാം വലിച്ചുകൊണ്ടുപോകുമോ എന്നു വിചാരിച്ചു വ്യസനിക്കുന്ന സഭാനാഥനും ഞാനും മാടമ്പിവിളക്കുകളും ശേഷിച്ചു. സഭാനാഥനെ സമാധാനപ്പെടുത്തി ഞാൻ ഹാളിൽനിന്നു പുറത്തേക്കു കൂട്ടിക്കൊണ്ടു പുറപ്പെടുകയും ചെയ്തു.

എൻെറ സല്ക്കൃത്യംകഴിച്ചു ഞാൻ ആപ്പീസ്സിൽ മടങ്ങിയെത്തി. നാലു ദിവസംകഴിഞ്ഞപ്പോൾ "സമുദായോദയം" പത്രാധിപർക്കു കൊടുപ്പാനായി എൻെറ മേൽവിലാസത്തിലയച്ചിട്ടുള്ള ഒരു നോട്ടീസ്സു കിട്ടി. അതു താഴെ പകൎത്തുന്നു:—

വിജ്ഞാപനം



താഴെ പറയുന്ന ഉദ്ദേശങ്ങളെ സാധിപ്പാനായി നമ്പൂതിരിമാരുടെ ഒരു പുതിയ സഭയെ സ്ഥാപിപ്പാൻ നിശ്ചയിച്ചിരിക്കുന്നു.

(൧) നമ്പൂതിരിമാരുടെ ഇടയിൽ പരിഷ്കൃതരീതിയിൽ കാലോചിതമായ വിദ്യാഭ്യാസം വൎദ്ധിപ്പിക്കുക.

(൨) സ്ത്രീവിദ്യാഭ്യാസത്തെ പരിഷ്കരിക്കുക.

(൩) കന്യാദാനത്തിലുള്ള സങ്കടങ്ങളെപ്പരിഹരിപ്പാനായി വേണ്ടതു പ്രവൎത്തിക്കുക.

(൪) എല്ലാവരും വിവാഹം ചെയ്യേണ്ടതിന്നു വേണ്ട ഏൎപ്പാടുകൾ ചെയ്യുക.

(൫) വിദേശയാത്ര മുതലായതുകളെക്കൊണ്ടു വേണ്ട കാൎയ്യങ്ങളെ സാധിക്കുക.

(൬) മററു സമുദായത്തിന്നു ഗുണകരമാണെന്നു തോന്നുന്ന എല്ലാ ഏൎപ്പാടുകളും ചെയ്യുക.

☞ എൻ. ബി. മേൽപ്പറഞ്ഞ കാൎയ്യങ്ങളെ അനുഷ്ഠിപ്പാൻ സന്നദ്ധന്മാരായിട്ടുള്ളവൎക്കുമാത്രമേ സഭയിൽ പ്രവേശമുള്ളൂ. അധികവിവരം എന്നോടെഴുതിച്ചോദിച്ചറിയേണ്ടതാണ്. എന്ന്

എൻ. കെ. നമ്പൂതിരി (ഒപ്പ്)

ഇട്ടോണം പോസ്റ്റ്.



# ഗ്രന്ഥനിരൂപണം

—ഃഃ—

## ൧. മൂന്നു ഭാഷാകാവ്യങ്ങൾ

ഒന്നിലധികം കവികളുടെ കൂട്ടുസ്വത്തായിട്ടുണ്ടാവുന്ന കവിതകളിൽനിന്ന് അനേകം കവികളുടെ മനോധർമ്മങ്ങളെ ഒരു നോട്ടത്തിൽ അറിയാവുന്നതാകയാൽ അങ്ങിനെയുള്ള കവനരീതി തരക്കേടില്ലെന്നാണു ഞങ്ങളുടെ അഭിപ്രായം. പ്രസ്തുതപുസ്തകത്തിലെ സരള, ശകുന്തള, വിശാഖൻ എന്ന മൂന്നു കാവ്യങ്ങളും ഈരണ്ടുകവികൾകൂടി നിർമ്മിച്ചിട്ടുള്ളവയാണ്. "വഞ്ചിശഗീതി"മുതലായ ഉത്തമഗ്രന്ഥങ്ങളുണ്ടാക്കി പ്രസിദ്ധിനേടിയ ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ എം. എ, ബി. എൽ., എം ആർ. എ എസ്സ് അവർകൾ, "കവനകൌമുദി"യുടെ അധിപനും വിദ്വാനുമായ പന്തളത്തു കേരളവർമ്മതമ്പുരാൻതിരുമനസ്സുകൊണ്ടു്, "പഞ്ചതന്ത്രംമണിപ്രവാളം" മുതലായ കൃതികളിൽ പങ്കുകൊണ്ടിട്ടും മററും സരസകവികളുടെ കൂട്ടത്തിലേക്കു കയറി പ്രസിദ്ധിസമ്പാദിച്ചുവരുന്ന യുവകവിയായ കുററിപ്പുറത്തു കേശവൻനായരവർകൾ എന്നിവരാണ് ഈ കൃതികളുടെ പ്രണേതാക്കന്മാർ. ഇതിലെ കവിതകളിൽ ആദ്യത്തേതു സുരാജദൌള നവാബായിരുന്ന കാലത്തു ബങ്കാളത്തിൽ നടന്ന ഒരു കഥയും, രണ്ടാമത്തേതു സാക്ഷാൽ ശാകുന്തളത്തിലെ കഥയും, ഒടുവിലത്തേതു പാണ്ഡ്യരാജ്യത്തിലെ ഒരു പഴയ കഥയുമാണ്. കവികളുടെ അവസ്ഥപോലെതന്നെ കഥകൾക്കും കവിതക്കും ചമൽക്കാരം കാണുന്നുണ്ടു്. ശബ്ദാടിയിലെന്നപോലെ അർത്ഥാലങ്കാരത്തിലും പരമേശ്വരയ്യരവർകൾ പ്രാഗത്ഭ്യം കാണിച്ചിട്ടുണ്ടു്. പ്രകൃതിയെ വലിച്ചിഴക്കാതെ പ്രകൃതാനുഗുണമായി വർണ്ണിച്ചു തന്മയത്വം വരുത്തുക എന്ന കവിധർമ്മത്തിലും, മണിപ്രവാളരീതിക്കു യോജിക്കുന്ന പഴയ പദങ്ങളുടെ സൌലഭ്യത്തിലും കേശവൻനായരവർകൾ മെച്ചംകൊണ്ടുപോയിരിക്കുന്നു. ഈ വക പ്രത്യേകോൽകർഷങ്ങളൊന്നും തമ്പുരാൻതിരുമനസ്സിലെ കൃതികളിൽ വിശേഷിച്ചു കാണ്മാൻകാണുന്നില്ല. മാതൃകകാണിപ്പാനായി വല്ല പദ്യങ്ങളും എടുത്തുചേർക്കുവാൻ സ്ഥലം പോരാത്തതിനാൽ വ്യസനിക്കുവാനേ നിവൃത്തിയുള്ളു.

എന്നാൽ ഗുണത്തിലുള്ള ആഗ്രഹത്തിന്ന് അതിരില്ലാത്തതുകൊണ്ടു ചിലേടങ്ങളിൽകാണുന്ന നിഷ്കർഷക്കുറവിനേക്കൂടി എടുത്തുപറയാതിരിപ്പാൻ മനസ്സുവരുന്നില്ല. ദ്വിതീയാക്ഷരപ്രാസം ഭാഷാകവിതക്കു ഭംഗികൂട്ടുന്ന

താണെങ്കിലും അതുകൊണ്ട് അൎത്ഥത്തിന്നു ഭംഗംവരുത്തുന്നതു ഭംഗിയാണെന്നുള്ള പക്ഷം ഞങ്ങൾക്കില്ല.

"ഭള്ളാറദപോസ്റ്റരയിൽനിപ്പതൊരിക്കൽ വീണു
വെള്ളത്തിൽ മുങ്ങും ....." (സരള; പരമേശ്വരയ്യർ)

ഇതിലെ "ഭള്ള്" പ്രാസത്തെയല്ലാതെ ഒരൎത്ഥത്തേയും കുറിക്കുന്നതാണെന്നു തോന്നുന്നില്ല.

"കുലസന്തതി പുത്രി ബാല്യമാം
നിലനീക്കിക്കുവകാൎയ്യമൊത്തു താൻ
തുലയട്ടെ പണം, നമുക്കു നി-
സ്ഥൂലമായ് വേളിനടത്തണം ക്ഷണം." (വിശാഖൻ; തമ്പുരാൻ)

യോഗ്യനായ സുമിത്രരാജാവ് തന്റെ ഏകപുത്രിയുടെ വിവാഹത്തെപ്പററി മന്ത്രിമാരോടുപറയുന്ന ഈ പദ്യത്തിൽ "തുലയട്ടെ പണം" എന്നു പറയിച്ചതു നന്നായിട്ടില്ല. "തുലയട്ടെ" എന്ന ഗ്രാമ്യപദം പ്രയോഗിച്ച്, വിവാഹത്തിന്നു ചിലവിടുന്നതിലുള്ള മനസ്സില്ലായ്മയെ പ്രകടിപ്പിച്ച്, ഈ പദ്യത്തെ "തുലച്ച"വിടിച്ചതു കവിയുടെ രസികത്വത്തിന്നു പററിയില്ല. ഇങ്ങിനെ ഇനിയും ചിലതു കാണാവുന്നതാണ്. എങ്കിലും ആകപ്പാടെ ഈ പുസ്തകം നന്നായിട്ടുണ്ട്. ഈ മാതിരി ന്യൂനതകൾകൂടി കൂടാതെകഴിപ്പാൻ ഈ കവികൾക്കു ത്രാണിയുള്ളതാലോചിച്ചിട്ടാണ് ഇവയെ ഞങ്ങൾ എടുത്തു പറയുന്നത്. വില ൪ ണ മാത്രമേ ഉള്ളൂ.

---

## ൨. പ്രബന്ധമഞ്ജരി

ഒരു കാലത്തു മലയാളസാഹിത്യം പദ്യസമൂഹങ്ങളെക്കൊണ്ടു ബഹുളപ്പെടുത്തപ്പെട്ടിരുന്നു. അന്നു നമുക്കു 'മയൂരസന്ദേശം'പോലെയുള്ള ചില ഉത്തമകാവ്യങ്ങളും, എണ്ണിയാലൊടുങ്ങാത്ത പല ക്ഷുദ്രകാവ്യങ്ങളും കിട്ടുവാനിടയായി. ഇപ്പോൾ കാലം ഒന്നു മാറിയിരിക്കുന്നു. സൎവ്വകലാശാലക്കാർ ഗദ്യരചനയിൽ നിഷ്കൎഷ തുടങ്ങിയതോടുകൂടി പുസ്തകപ്രസാധകന്മാൎക്കും ഗദ്യത്തിലഭിരുചിയുണ്ടായിത്തീൎന്നിരിക്കുന്നു. ഇത് എത്രയും ആശാസ്യമാണെന്നുള്ളതിൽ രണ്ടുപക്ഷമുണ്ടാവാനിടയില്ല. സാഹിത്യത്തിന്റെ എല്ലാ അംഗങ്ങളും ഒരുപോലെ പുഷ്ടിപ്പെടേണ്ടതാണല്ലോ. ശ്ലോകം ഉണ്ടാക്കുന്നവരെല്ലാം കവികളാണെന്നുള്ള ധാരണകൊണ്ടുണ്ടായതുപോലെയുള്ള വൈഷമ്യങ്ങൾ ഇനിയും ഉണ്ടാവാതിരിപ്പാൻ ഭാഷാസ്നേഹികൾ മനസ്സു

വെക്കുന്നതായാൽ ഇപ്പോഴത്തെ രുചിഭേദം ഗുണഭൂയിഷ്ഠമായിത്തീരുമായിരുന്നു.

പ്രബന്ധമഞ്ജരിയുടെ പ്രസാധകൻ മിസ്റ്റർ. സി. ഡി. ഡേവിഡ്ഡാണെന്നു പറഞ്ഞാൽത്തന്നെ വായനക്കാർ അതിനെപ്പററി ഏറെക്കുറെ അറിവാനിടയുള്ളതാണ്. മഞ്ജരിയിൽ 'ചേർത്തിട്ടുള്ള പ്രബന്ധങ്ങളിൽ ഒന്നൊഴികെയുള്ളതെല്ലാം' പ്രസാധകന്റെ അപേക്ഷാനുസരണം കിട്ടീട്ടുള്ളവയാണ്. എ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻതിരുമനസ്സിലെ 'നക്ഷത്ര'ത്തിന്റെ വെളിച്ചം മഞ്ജരിയെ മുഴുവൻ പ്രകാശിപ്പിക്കുന്നുവെന്നു പ്രത്യേകിച്ചു പറയേണ്ടിയിരിക്കുന്നു. പല വിദ്വാന്മാരും പല വിഷയത്തിലും വിധത്തിലുമായി രചിച്ചുണ്ടാക്കിയ പത്തുപന്ത്രണ്ടു പ്രബന്ധങ്ങൾ മഞ്ജരിയിൽ ചേർത്തിട്ടുണ്ട്. 'മലയാളഭാഷയിൽ മാതൃകയായി സ്വീകരിക്കേണ്ടുന്ന വാചകവും പ്രബന്ധരീതിയും ഏതെന്നോ, ആരുടേതെന്നോ തീച്ചപ്പെട്ടിട്ടില്ലാത്ത സ്ഥിതിക്ക്' നാനാവിധമായ ഗദ്യരീതിയെ പുറത്തുവിടുന്ന പുസ്തകങ്ങൾ വളരെ ഉപകാരപ്രദങ്ങൾതന്നെയാണ്. പുസ്തകത്തിന്റെ ആദിയിൽ ഒരു വിഷയാനുക്രമണികകൂടി കൊടുക്കാമായിരുന്നു. ഭാരതവിലാസം പ്രസ്സിൽ വെടിപ്പായി അച്ചടിച്ചിട്ടുള്ള പ്രസ്തുതപുസ്തകത്തിന്നു വില പൂണയാകുന്നു.

---

## ൩. ശ്രീ സ തി, ര ണ്ടു ഇ തി ഹാ സ ങ്ങ ളും

ഇതൊരു യോഗ്യപുരുഷന്റെ കൃതിയാണെന്ന് ഒന്നാമതായി പ്രസ്താവിച്ചുകൊള്ളുന്നു. പ്രസിദ്ധനായ കണ്ണമ്പ്ര രാമനുണ്ണിവലിയനായരവർകളാണ് ഇതിന്റെ പ്രണേതാവ്. 'അറേബിയൻനൈറ്റ്സ്' എന്ന കഥകളിൽനിന്നു ചില ഭാഗം തർജ്ജമചെയ്തതാണു ശ്രീസതി. രണ്ടുഇതിഹാസങ്ങളിൽ ഒന്നു മഹാഭാരതത്തിലെ മാകിഗീതയുടേയും മറേറതു 'ഗോൾഡ്സ്മിത്തെ'ന്ന ഇംഗ്ലീഷുകവിയുടെ 'ദി ഹെർമിററ്'എന്ന കാവ്യത്തിന്റേയും തർജ്ജമകളാണ്. ശ്രീസതി ഗദ്യത്തിലെഴുതപ്പെട്ടതും, രണ്ടു ഇതിഹാസങ്ങൾ കിളിപ്പാട്ടുരീതിയിൽ പദ്യത്തിൽ രചിക്കപ്പെട്ടവയുമായതുകൊണ്ടു ഭാഷാന്തരത്തിന്റെരീതിയിൽത്തന്നെ മൂലാനുഗുണ്യം വന്നിട്ടുണ്ട്. 'മലയാളികൾക്കു പുസ്തകവായനയിൽ അഭിരുചികുറഞ്ഞും കഥകൾ ദുർല്ലഭമായും ഇരുന്നകാലത്തു'ണ്ടാക്കപ്പെട്ട ഈ കൃതികളെ അച്ചടിച്ചതു ഈയിടയിൽ മാത്രമാണ്. വായിപ്പാൻ രുചിയില്ലാത്തവക്കു രുചിയുണ്ടാക്കാനുള്ള മരുന്നാണ് ഇതെന്നു പറഞ്ഞാൽ ഇതിന്റെ ഗുണങ്ങ

ളെപ്പററി വേറെ പറയേണ്ടതില്ലല്ലൊ. ശ്രീസതിയിലെ വാചകങ്ങൾ നല്ല വീട്ടുഭാഷയിലെഴുതപ്പെട്ടവയാണ്. വാചകങ്ങൾ വളരെ ലളിതങ്ങളായതുകൊണ്ട് അതു ബാലന്മാൎക്ക് ഉപകരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. എന്നാൽ 'അറേബിയൻ നൈററ്സി'ലെ കഥകൾ കുട്ടികൾക്കു വായിപ്പാൻ അത്ര നന്നല്ലെന്നൊരു പക്ഷക്കാരുമുണ്ടാവും. മുപ്പത്തഞ്ചാറു കൊല്ലംമുമ്പുണ്ടായിരുന്ന ഗദ്യരീതിയും ഇന്നത്തെ ഗദ്യരീതിയും കൂടി തട്ടിച്ചുനോക്കാനാഗ്രഹമുള്ളവർ ശ്രീസതിയൊന്നു തീർച്ചയായും വായിക്കേണ്ടതാണ്. ഇതിഹാസങ്ങളും ഗദ്യത്തിലായിരുന്നാൽ മനസ്സിലാവാൻ എളുപ്പമുണ്ടാകുമായിരുന്നു. കവിതാഗ്രന്ഥങ്ങൾ വളരെയൊന്നും പാഠവാൻ കാണുന്നില്ല. ശുദ്ധപത്രത്തിൽ അച്ചടിപ്പിഴകളെയും മററും ശരിപ്പെടുത്തിട്ടുണ്ട്. ഈ പുസ്തകം കോഴിക്കോടൻ മനോരമാപത്രാധിപരോടാവശ്യപ്പെട്ടാൽ ൮ ണ വിലക്കു കിട്ടുന്നതുമാകുന്നു.

---

### ൮. കഥാരത്നമാല
(പ്രഥമഗുച്ഛകം)

മലയാളഭാഷയിൽ വായിക്കത്തക്ക പുസ്തകങ്ങൾ ശേഖരിച്ചു പ്രസിദ്ധപ്പെടുത്തുവാൻ നിരന്തരമായിപ്പരിശ്രമിച്ചുവരുന്ന തിരുവനന്തപുരം ബി. വി. ബുക്ക്ഡിപ്പോ ഉടമസ്ഥന്മാരെ മലയാളികൾ വേണ്ടതുപോലെ ആദരിക്കേണ്ടതാണെന്നുള്ളതിന്നു സംശയമില്ല. ഗദ്യമാലികയെപ്പോലെ ഒരു കഥാരത്നമാലയെയും അവർ പ്രസിദ്ധപ്പെടുത്തുവാൻ തുടങ്ങിയിരിക്കുന്നു. വിദ്യാൎത്ഥികൾക്കും സാധാരണജനങ്ങൾക്കും മലയാളസാഹിത്യത്തിൽ അഭിരുചിജനിക്കുവാനിടയായിത്തീരണമെന്നാണ് ഈ ഗ്രന്ഥാവലിയുടെ പ്രസിദ്ധീകരണംകൊണ്ട് ഉദ്ദേശിച്ചിട്ടുള്ളത്. വിദ്യാവിനോദിനി, രസികരഞ്ജിനി എന്നീ പ്രസിദ്ധമാസികകളിൽ യോഗ്യന്മാരായ പലരും എഴുതീട്ടുള്ള "ഒരു നീളംകാഞ്ഞ കത്തു" മുതലായ രസകരങ്ങളായ എട്ടു ചെറുകഥകളെക്കൊണ്ടാണ് ഈ ഒന്നാംഭാഗത്തെപ്പൂൎത്തീകരിച്ചിട്ടുള്ളത്. "രസികരഞ്ജിനി" ഉടമസ്ഥനായ കൊച്ചി ഏഴാംകൂർ രാമവൎമ്മ (അപ്പൻ) തമ്പുരാൻ തിരുമനസ്സുകൊണ്ടു പ്രസാധകനായിരിക്കുവാനും, തിരുവിതാംകൂർ രാജകുടുംബത്തിലെ മൂത്ത റാണിയായ ശ്രീസേതുലക്ഷ്മീഭായി തിരുമനസ്സിലേക്കു സമൎപ്പിക്കുവാനും ഈ പുസ്തകത്തിന്നു ഭാഗ്യമുണ്ടായതിന്റെ അവസ്ഥാനുസരിച്ചു പുസ്തകം ഭംഗിയായിട്ടുമുണ്ട്. കെ. എൻ. ചെറിയാൻ ബി. എ., എൽ. ടി. അവർകളുടെ വകയായി മലയാളത്തിലും,

എം. രാജരാജവൎമ്മാ എം. എ, ബി. എൽ. തിരുമനസ്സിലെ വകയായി ഇംഗ്ലീഷിലും ഓരോ മുഖവുര ചേൎത്തിട്ടുള്ളതും നന്നായിരിക്കുന്നു. വില വ്യ ണയാണ്.

൫. ബഹുമാനപ്പെട്ട
ജസ്റ്റീസ് സി. ശങ്കരൻനായർ, സി. ഐ. ഇ.

മലയാളത്തിലെ നായർവൎഗ്ഗത്തിൽ വിദ്യകൊണ്ടും സ്ഥാനമാനങ്ങളെക്കൊണ്ടും പ്രസിദ്ധിസമ്പാദിച്ച ദേഹവും, മദിരാശി ഹൈക്കോടതിയിലെ ഒരു ജഡ്ജിയും, കേരളീയനായർസമാജത്തിന്റെ ചതുൎത്ഥവാൎഷിക യോഗത്തിലെ അദ്ധ്യക്ഷനും ആയ ബഹുമാനപ്പെട്ട സി. ശങ്കരൻനായർ സി. ഐ. ഇ. അവർകളുടെ ഒരു ജീവചരിത്രസംക്ഷേപമാണ് പ്രകൃത പുസ്തകം. ഇതെഴുതിയ ആളായ ഇ. വി. രാമനുണ്ണിത്താനവർകൾ കഴിയുന്നതും മനസ്സിരുത്തി എഴുതിക്കാണുന്നതു സന്തോഷിക്കത്തക്കതുതന്നെ. ശങ്കരൻനായരവർകളുടെ ഒരു ഛായാപടം ചേൎത്തിട്ടുള്ളതു വളരെ ഭംഗിയായിട്ടുണ്ട്.



൬. ൧൦൮൬-ാമാണ്ടിലെ നമ്പൂതിരിയോഗക്ഷേമപഞ്ചാംഗം

ജോത്സ്യൻ ബ്രഹ്മശ്രീ കാണിപ്പയ്യൂർമനക്കൽ പരമേശ്വരൻനമ്പൂതിരിപ്പാടവർകളും, മാന്നാനമ്പാറമനക്കൽ ശങ്കരനാരായണൻ നമ്പൂതിരി അവർകളും കൂടി ഗണിച്ചുണ്ടാക്കിയ മേൽപ്പറഞ്ഞ പഞ്ചാംഗം ഞങ്ങളുടെ അഭിപ്രായത്തിനായിത്തന്നതു സസന്തോഷം സ്വീകരിച്ചിരിക്കുന്നു. സാധാരണ വലിയപഞ്ചാംഗങ്ങളിലുള്ളതിനേക്കാൾ പല വിശേഷ വിധികളും ഇതിൽ ചേൎത്തിട്ടുണ്ട്. സ്ഥാലീപാകകാലം, അനദ്ധ്യായങ്ങൾ വാരദിവസങ്ങൾ മുതലായ വിശേഷവിധികൾ നമ്പൂതിരിമാൎക്ക് പ്രത്യേകം പററിയവയാണ്. നമ്പൂതിരിസമുദായക്കാരുടെ യോഗക്ഷേമത്തിന്നായി ഗണിച്ചിട്ടുള്ള പ്രസ്തുതപഞ്ചാംഗത്തെ നമ്പൂതിരിമാർ പ്രത്യേകം ആദരിക്കുമെന്നു വിശ്വസിക്കുന്നു. വില ൱ ണയാണ്. മാന്നാനമ്പാറമനക്കൽ ശങ്കരനാരായണൻ നമ്പൂതിരി അവർകളോട് (ഷോറണ്ണൂർ) ആവശ്യപ്പെട്ടാൽ കിട്ടുന്നതുമാണ്.



# പലവക

നമ്പൂതിരിയോഗക്ഷേമസഭാ സിക്രട്ടെറി അവർകൾ താഴെപറയുന്ന പ്രകാരം ഞങ്ങൾക്കെഴുതിയിരിക്കുന്നു:—

"ദ്രവ്യലാഭം, സ്ഥാനമാനങ്ങൾ മുതലായ സകലഗുണങ്ങളും ഇപ്പോൾ ഇംഗ്ലീഷുവിദ്യയിൽ ലയിച്ചാണു കിടക്കുന്നത്. അതുകൊണ്ട് ആ ഭാഷ ദിനംപ്രതി ക്രമേണ അഭ്യുന്നതിയേയും, നമ്മുടെ സംസ്കൃതഭാഷാവിദ്യകൾ തീരെ അധോഗതിയേയും പ്രാപിച്ചുവരുന്നു.

ഏതുദിക്കിൽ നോക്കിയാലും മിക്കജനങ്ങളും ഇംഗ്ലീഷിൽപ്പരിശ്രമിച്ചവരായിട്ടേ ഉൽകൃഷ്ടപദവികളിലെത്തിക്കാണാനുള്ളു. തർക്കവ്യാകരണാദികളായ നമ്മുടെ ശാസ്ത്രങ്ങളിൽപ്പരിശ്രമിക്കുന്നവർ മേൽപ്പറഞ്ഞ പദവികൾക്ക് അവകാശികളായിത്തീരുന്നതു വളരെച്ചുരുക്കമാണ്. നമ്മുടെ കേരളത്തിൽ ആരുന്തന്നെയില്ല നിശ്ചയന്തന്നെ. അതിനാൽ നമ്മുടെ പ്രാചീനശാസ്ത്രങ്ങളേയും അവയിൽ ചിരപരിശ്രമംചെയ്യുവരേയും ഉയൎത്തുവാനും അങ്ങിനെ ഉയൎന്നവരെ ആദരിക്കുവാനും നാമെല്ലാവരും പ്രത്യേകിച്ചു ബദ്ധശ്രദ്ധന്മാരായിരിക്കേണ്ടതാകുന്നു.

എന്നാൽ ഈ വിഷയത്തിൽ നമ്മുടെ പുതിയചക്രവൎത്തിമഹാരാജാവവർകളുടെ തിരുനാൾമഹോത്സവം നമുക്കൊരു വലിയ സഹായം ചെയ്തിരിക്കുന്നു. ഈ മഹോദയദിവസത്തിൽ കീഴ്നടപ്പുപോലെ അനേകം ആംഗ്ലേയഭാഷാപണ്ഡിതന്മാൎക്ക് പലതരത്തിൽ ഓരോ സ്ഥാനമാനങ്ങൾ നൽകിവരുമാറുള്ളകൂട്ടത്തിൽ കേരളീയരിൽ പ്രസിദ്ധപണ്ഡിതനും വിശേഷിച്ച് നമ്മുടെ നമ്പൂതിരിവൎഗ്ഗത്തിൽപ്പെട്ട ഒരു മഹാബ്രാഹ്മണനും വൈയാകരണവരിഷ്ഠനെന്നു പേരുകേട്ടയോഗ്യനുമായ കിള്ളിമംഗലത്തുനട്ടുവത്തുമനക്കൽ നാരായണൻനമ്പൂതിരിപ്പാട്ടിലെക്കും, കേരളത്തിൽ ഏററവും കീൎത്തികേട്ട കൊടുങ്ങല്ലൂർ രാജകുടുംബത്തിലെ ഒരാളും തർക്കശാസ്ത്രജ്ഞന്മാരിലഗ്രേസരനും നിൎമ്മലബുദ്ധിയുമായ വലിയ ഗോദവൎമ്മരാജാവവർകൾക്കും "മഹാമഹോപാദ്ധ്യായൻ" എന്നുള്ള നാമധേയചിഹ്നങ്ങൾ ചക്രവൎത്തിമഹാരാജാവർകൾ കല്പിച്ചുകൊടുത്തിരിക്കുന്നു എന്നുള്ള സന്തോഷവൎത്തമാനം ചില പ്രത്യേകഗസററുകളിൽ പ്രസിദ്ധപ്പെടുത്തിക്കാണുന്നു.

ഈ രണ്ടു പണ്ഡിതരത്നങ്ങൾ കേരളത്തിൽ എന്നുമാത്രമല്ലാ ദക്ഷിണഖണ്ഡത്തിൽത്തന്നെ, എന്നുപറഞ്ഞാലും പോരാ ഇന്ത്യയിലൊട്ടുക്കുള്ള വൈയാകരണനൈയായികന്മാർ ശിരസാവഹിക്കത്തക്ക രണ്ടുത്തമരത്നങ്ങളാണെന്നുതന്നെ പറയണം. ഒത്തുണ്ടിയനിലയും ശാസ്ത്രവിഷയമാർഗ്ഗങ്ങളിൽ എത്തുമ്പോളുള്ള പ്രകാശവും പ്രൌഢിയും കണ്ടുവക്കുമാത്രം അറിയാവുന്നവിധത്തിലാണിവരുടെ സ്ഥിതി.

ഇംഗ്ലണ്ടിൽനിന്ന് എത്രയോഅകലെ ഇന്ത്യയുടെ തെക്കേ അററത്തൊരു മലഞ്ചെരുവിൽക്കിടക്കുന്ന കേരളക്കടൽകരയിൽ ഇങ്ങിനെരണ്ടു രത്നങ്ങളുണ്ടെന്നു കണ്ടുപിടിച്ച പുതിയ ചക്രവൎത്തിയുടെ ചാരചക്ഷുശ്ശീലത്തെയോ പ്രജാവാത്സല്യത്തെയോ അധികം അഭിനന്ദിക്കേണ്ടതെന്നറിയുന്നില്ല.

ഹിന്ദുശാസ്ത്രങ്ങളിൽ പാണ്ഡിത്യവും ഖ്യാതിയും സമ്പാദിച്ച് ഇത്തരം കീൎത്തിമുദ്രയെ ലഭിച്ചിട്ടുള്ളവർ ഇതേവരെ കേരളത്തിൽ ആരുംതന്നെ ഉണ്ടായിട്ടില്ല.

ഇത് കേരളീയൎക്ക്, വിശേഷിച്ച നമ്പൂതിരിമാൎക്ക് ഒരഭിമാനഹേതുവായിത്തീൎന്നിരിക്കുന്നു. അതുകൊണ്ട് ഈ സന്തോഷാവസ്ഥയെ യോഗക്ഷേമസഭാമുഖേന അഭിനന്ദിക്കേണ്ടതു നമ്മുടെ കടമയാകുന്നു.

അടുത്ത അവസരത്തിൽ ഒരു പ്രധാനസ്ഥലത്തുവെച്ച് ഒരു പ്രത്യേകയോഗംകൂടി മേൽപ്പറഞ്ഞ രണ്ടു മഹാന്മാരുടേയും മാന്യതാസ്മാരകമായി രണ്ടുപേൎക്കും ഓരോ മംഗളപത്രം സമൎപ്പിക്കേണ്ടതാകുന്നു. അതിലേക്കുള്ള സ്ഥലവും ദിവസവും കാലെക്കൂട്ടി എല്ലാവരേയും ഗ്രഹിപ്പിച്ചുകൊള്ളുന്നതുമാകുന്നു." ഇതു വളരെ ആവശ്യമായിട്ടുള്ളതാണ്.

***    ***    ***    ***

നമ്പൂതിരിമാരെ ഇംഗ്ലീഷുപഠിപ്പിക്കേണ്ടതിന്നു പ്രത്യേകരീതിയിൽ ചില വ്യവസ്ഥകളേപ്പെടുത്തുവാൻ തിരുവിതാംകൂർഗവമ്മെണ്ടു പരിശ്രമിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

**    **    **    **

'ഹാലിയുടെ ധൂമകേതു' ഉദിച്ചിരുന്നകാലത്തുണ്ടായ ചില കാൎയ്യങ്ങളെ കീറിനോക്കിയപ്പോൾ അവയുടെ ഉള്ളിലുള്ള വിത്തുകൾ തലകീഴായിക്കാണപ്പെട്ടിരിക്കുന്നുവെന്നും, ഈ സംഗതിക്കും ധൂമകേതുവിൻെറ ഉദയത്തിന്നും തമ്മിൽ വല്ല സംബന്ധവുമുണ്ടോ എന്നു സസ്യശാസ്ത്രജ്ഞന്മാർ പരീക്ഷിച്ചുവരുന്നുവെന്നും കാണുന്നു.    *    *    *

പഞ്ചാബിൽ പഠിപ്പും പരിഷ്കാരവുമില്ലാതെ താഴ്ന്നനിലയിൽ കിടന്നിരുന്ന 'ജാട്സ്' എന്ന വർഗ്ഗക്കാർ തങ്ങളുടെ സമുദായത്തെ ഉയർത്തുവാനായി ഒരാചാരപരിഷ്കാരസഭ നടത്തിയിരിക്കുന്നു. വിദ്യാഭ്യാസം വർദ്ധിപ്പിക്കുക, വിവാഹാദികൾക്കുള്ള ചിലവു ചുരുക്കുക മുതലായവയെ നടപ്പിൽവരുത്തേണമെന്ന് അതിൽവെച്ചു തീർച്ചപ്പെടുത്തിയിരിക്കുന്നു.

* * * * * * * * * * * *

നമ്പൂതിരിയോഗക്ഷേമസഭയുടെ ഉപസഭകൂടുന്ന വിവരം, നമ്പൂതിരിമാരെസ്സംബന്ധിക്കുന്ന നിയമങ്ങൾ, ഹൈക്കോർട്ടുവിധികൾ, നമ്പൂതിരിമാരുടെ നിത്യകർമ്മാദ്യാചാരങ്ങൾ മുതലായ വിഷയങ്ങളെ പ്രതിപാദിപ്പാനായി ഒരു പ്രതിമാസപത്രം തൃപ്പൂണിത്തുറെ നമ്പൂതിരിയോഗക്ഷേമസഭാ ആപ്പീസ്സിൽനിന്ന് ഉടനെ തുടങ്ങുവാനിടയുണ്ടെന്നറിയുന്നു.

* * * * * * * * * * * *

നല്ല വയസ്സുപ്രായമുള്ള 'സീനിയർ മാസ്റ്റർ പിനെൽ' എന്നാൾ ഇയ്യിടയിൽ വൃദ്ധ വയസ്സായ ഒരു സ്ത്രീയെ വിവാഹം കഴിച്ചിരിക്കുന്നു! ഇദ്ദേഹം ഇററാലിയിലെ 'സെനാറ്റ്സഭാ' മെമ്പറാണ്. ൯൨-ം ൯൦-ം വയസ്സുള്ള വേറെ രണ്ടു മെമ്പർമാർ വിവാഹം നടത്തിപ്പാനായി ഹാജരായിരുന്നുവത്രെ!. അവിടുത്തെ രാജാവ് വധൂവരന്മാർക്കു വിശേഷപ്പെട്ട സമ്മാനങ്ങളും കൊടുത്തിരിക്കുന്നു. വിചിത്രം തന്നെ!

* * * * * * * * *

ബോമ്പായിൽച്ചേർന്ന ജുനഗാഡ് എന്ന ഗ്രാമത്തിലുള്ള ലാലശങ്കര ലക്ഷ്മീദാസ് എന്ന മഹാൻ, മനുഷ്യരിൽനിന്നു മററു പ്രാണികൾക്കു നേരിടുന്ന ഉപദ്രവങ്ങളെപ്പററി സങ്കടം ബോധിപ്പിക്കുന്നതായ ഒരു ഹരജിയെഴുതി ബ്രിട്ടിഷുചക്രവർത്തിതിരുമനസ്സിലേക്കു സമർപ്പിക്കാൻപോകുന്നു. 'ബ്രിട്ടിഷുസാമ്രാജ്യത്തിലുള്ള ജീവപ്രാണികൾ ചെയ്യുന്ന വിജ്ഞാപനം' എന്നാണ് ഹരജിക്കു തലക്കെട്ടുവെച്ചിരിക്കുന്നത്.

* * * * * * * * * * * *

ആകെയുള്ള ഭൂഖണ്ഡത്തിൽ ഏഴിലൊരു ഭാഗത്തിന്നും ജനസംഖ്യയിൽ മൂന്നിലൊരുഭാഗത്തിന്നും അധിപതി ഇന്ത്യാചക്രവർത്തിയായ ബ്രിട്ടിഷുമഹാരാജാവാണ്. അത്രവലുതായ സാമ്രാജ്യത്തിന്റെ ഇപ്പോഴത്തെ ചക്രവർത്തി ഇയ്യിടയിൽ ഒരിരിമ്പുവ്യാപാരിയായ 'ജോസഫ് ചാമ്പർലൈൻ' എന്നാളുടെ ഗൃഹത്തിൽപോയി ആതിത്ഥ്യം സ്വീകരിച്ചിരിക്കുന്നു. ഇതുകൊണ്ടുതന്നെ ഇംഗ്ലണ്ടിൽ രാജാവിന്നും പ്രജകൾക്കുമുള്ള യോജിപ്പ് ഊഹ്യമാണല്ലോ. * * * *

സമുദായകാൎയ്യങ്ങളെ പ്രധാനമായി പ്രതിപാദിപ്പാനായി തിരുവനന്തപുരത്തുനിന്നു കെ. പരമേശ്വരൻപിള്ള അവർകളുടെ പ്രസാധകത്വത്തിൻകീഴിൽ കഴിഞ്ഞ മിഥുനംമുതൽ പുറപ്പെട്ടിരിക്കുന്ന 'സമുദായപരിഷ്കാരിണി' എന്ന പ്രതിപക്ഷപത്രം നന്ദിപൂൎവ്വം കയ്പറ്റിയിരിക്കുന്നു.

*** *** *** ***

തെക്കേ ഇന്ത്യയിൽവെച്ച് സ്ത്രീവിദ്യാഭ്യാസവിഷയത്തിൽ മികച്ചുനില്ക്കുന്നതു തിരുവിതാംകൂറും കൊച്ചിയുമാണ്. തിരുവിതാംകൂറിൽ ൨൩,000 പെൺകുട്ടികൾ പഠിക്കുന്നുണ്ട്. ഈ സംഖ്യ അവിടെ ആകെയുള്ള വിദ്യാൎത്ഥികളിൽ ൧൦൦-ൽ ൧൭ ഭാഗമാകുന്നു. കൊച്ചിയിലുള്ള വിദ്യാൎത്ഥികളുടെ ആകത്തുകയിൽ ൧൦൦-ന്ന് ൨൭ വീതം സ്ത്രീകളാണ്. മദിരാശിസംസ്ഥാനത്തിലെ വിദ്യാൎത്ഥികളിൽ ൧൦൦-ൽ ൩ വീതമേ പെൺകുട്ടികളുള്ളു.

*** *** *** ***

ഐക്യസംസ്ഥാനത്തിൽചേൎന്ന മഥുരയിൽ ഇച്ചാപ്പൂർ ഗ്രാമത്തിൽനിന്ന് ഇയ്യിടെ ഒരു പഴയ ശിലാലേഖം കണ്ടുകിട്ടിയിരിക്കുന്നു. അതു നല്ല സംസ്കൃതഭാഷയിൽ എഴുതപ്പെട്ടതാണ്. അതിൽനിന്ന് അശോകന്റേയും കനിഷ്കന്റേയും കാലത്തിന്നു പിന്നീട് ബൌദ്ധമതപ്രചാരകനായിരുന്ന ആൾ ഹുവിഷ്കനാണെന്ന് ഇതേവരേയും ചരിത്രജ്ഞന്മാർ വിചാരിച്ചുപോന്നിരുന്നതു ശരിയല്ലെന്നും, അവരുടെ മദ്ധ്യത്തിൽ വാസിഷ്കൻഎന്നൊരു ചക്രവൎത്തി ഉണ്ടായിട്ടുണ്ടെന്നും അറിയാറായിരിക്കുന്നു.

*** *** *** ***

ചൈനാവിൽ ഇപ്പോഴുള്ള ബൌദ്ധമതഗ്രന്ഥങ്ങളെല്ലാം സംസ്കൃതത്തിൽനിന്നു ഭാഷപ്പെടുത്തിയവയാണ്. ചൈനക്കാരുടെ മന്ത്രങ്ങളും സംസ്കൃതത്തിന്റെ തൎജ്ജമതന്നെ. അവരുടെ ക്ഷേത്രങ്ങളിൽ ബൌദ്ധമതപ്രചാരകന്മാരായ ഇന്ത്യക്കാരുടെ ശിലാപ്രതിമകൾ പ്രതിഷ്ഠിച്ചുകാണുന്നു. ക്രി. പി. ൭൩൬-ാമാണ്ടിൽ വിദ്യാസേനൻ എന്ന ബ്രാഹ്മണൻ ചൈനാമാൎഗ്ഗമായി ജാപ്പാനിൽ എത്തി ജാപ്പാൻചക്രവൎത്തിയുടെ പ്രത്യേകപ്രീതിക്കു പാത്രീഭവിക്കുകയും, ചക്രവൎത്തി അദ്ദേഹത്തിന്നു മഠാധിപതി എന്ന പേരുകൊടുക്കുകയും ചെയ്തിട്ടുണ്ട്. അദ്ദേഹം ജാപ്പാൻഭാഷയിലെ അക്ഷരമാലയെ സംസ്കൃതാക്ഷരങ്ങളോടുയോജിപ്പിച്ചുപരിഷ്കരിച്ചു. ഈവക സംഗതികളെക്കൊണ്ട് ക്രി. പി. ൭൬൦-ാണ്ടു സമീപിച്ചുതന്നെ ഇന്ത്യക്കും ജാപ്പാനും അന്യോന്യം സ്നേഹമായിരിക്കുന്നുവെന്നു രണ്ടു ജാപ്പാൻചരിത്രജ്ഞന്മാർ എഴുതിയിരിക്കുന്നു.

# കന്യാദാനം

“മംഗളോദയ”സ്യ സപ്തമസഞ്ചികായാം കേരളീയദ്വിജാനാം കന്യകാദാനമധികൃത്യ കശ്ചന ലേഖനവിശേഷോ മയാ പ്രാദൎശി । തത്ര കന്യകാദാനേ കേരളീയദ്വിജൈരിദാനീമനുഭൂയമാനഃ ക്ലേശാതിശയോ യഥാവൽ പ്രദൎശിതഃ। നിരൂപിതാശ്ച തന്നിവൃത്ത്യുപായേഷു ബഹവഃ പക്ഷാഃ। തേഷ്വാദിമസ്യ സൎവസപക്ഷസ്യ ഗുണദോഷതാരതമ്യവിചാരാൎത്ഥം തന്മതമാദൌ നിരൂപയാമഃ। ഏവം ഹി തേ വദന്തി—ഇതഃ പ്രഭൃതി കേരളീയദ്വിജാസ്സൎവ്വേപി വധൂബാന്ധവൈൎവ്വരേഭ്യശ്ച ദീയമാനാനി ധനാന്യാദായോദ്വഹേരൻ । വിഭജേരംശ്ച ധനാനി യഥാസൌകൎയ്യമാവശ്യകതായാം। കന്യകാനാം ദ്വാദശാദൂൎദ്ധ്വം ഷോഡശാച്ച പൂൎവ്വം വിവാഹമംഗളമവശ്യം നിൎവ്വൎത്തനീയം । ഏവമേവ വിംശാദുത്തരം പഞ്ചവിംശാദൎവ്വാക് സൎവ്വേപി ദ്വിജാ ഉദ്വഹേരൻ । വിവാഹേ ജാതകപൎയ്യാലോചനാ നാവശ്യകീ । ദൈവജ്ഞശിരോമണിനാ വിപ്രവൎയ്യേണ സമ്രാജാ(തമ്പ്രാക്കൾ) തസ്യാ നിഷിദ്ധത്വാൽ । കൎത്തൃദോഷനക്ഷത്രാദ്യാദയ ഏവ ചിന്തനീയാഃ; മുഖ്യതയാ ദൈവപരീക്ഷൈവ തത്ര ശരണീകരണീയാ । ഏവമാദി സൌകൎയ്യാനുരോധേന നിയമേ കൃതേസ്മാകം കന്യകാദാനം യഥാകാലം യഥായോഗ്യമനുരൂപവരവധൂകമതിസുകരഞ്ച സ്യാൽ । കിഞ്ച നിഖിലശ്രുതീതിഹാസപുരാണാദിനിഷിദ്ധശൂദ്രാദിഗമനജനിതദുരിതാനി ന കദാപ്യസ്മാൻ സ്പൃശേയുഃ। തദുക്തം മനുനാ—

“ശൂദ്രാം ശയനമാരോപ്യ ബ്രാഹ്മണോ യാത്യധോഗതിം ।
തസ്യാം തു പുത്രമുൽപാദ്യ ബ്രാഹ്മണ്യാദേവ ഹീയതേ ॥” ഇതി।

“നാരീഗമനസാമാന്യം സ്നാതകഃ പരിവൎജ്ജയേൽ ।
വിശേഷാദ്വൃഷലീസേവാമിതി ഭാൎഗ്ഗവദൎശനാ ॥”

ഇതി കേരളീയധൎമ്മമാത്രപ്രതിപാദികാ ലഘുധൎമ്മപ്രകാശികാ ച। ന ഗച്ഛേയുശ്ചാസ്മാകം ധനാനി ജായാത്രൂപപ്രണാളികയാന്യസമുദായേഷു । പുത്രമിത്രകളത്രാദിവിഷയകസ്നേഹലതാ നാന്യസമുദായം വേഷ്ടയതി । ഏഷ്യതി ച പ്രതിദിനം ക്ഷീയമാണോസ്മദീയസമുദായോ നചിരാദേവ വൃദ്ധിം । വിഭാഗേ സതി പ്രത്യേകം ധൎമ്മാചരണാൽ ശൂദ്രാദിഗമനരൂപാധൎമ്മാനാചരണാച്ച പുണ്യാന്യതിതരാം വൎദ്ധേരൻ। അപി ച യയോസ്ത്രീ

പുരുഷയോർജ്ജാതിവേഷഭാഷാഭൂഷണാചാരസൌന്ദര്യധനാദിനാത്യന്തം
സാദൃശ്യം തയോർദ്ദാമ്പത്യസ്യൈവ സുഖഹേതുത്വം പുണ്യഹേതുത്വഞ്ച ।
തദുക്തം ഭാഗവതേ:—

"യയോരാത്മസമം വിത്തം ജന്മൈശ്വര്യാകൃതിർഭവഃ ।
തയോർവ്വിവാഹോ മൈത്രീ ച നോത്തമാധമയോഃ ക്വചിൽ ॥"

ഇതി । അന്യച്ച । അസ്മിൻ ഭാരതവർഷേ ചിരാദാരഭ്യ ബഹുവിധജാതീയാ
സ്സംഖ്യാതീതാ ജനാ നിവസന്തി । തേഷു വർജ്ജയിത്വാ കേരളീയദ്വിജാന
ന്യേ സർവ്വേപി ബഹുകാലമാരഭ്യൈതൽക്ഷണപര്യന്തമൈകരൂപ്യേണമ
മേവാചാരമമരീകുർവ്വന്തി । ഏവഞ്ച പൂർവ്വോക്തഗുണഗണാകരത്വാൽ
ചിരാദാരഭ്യാധികൈർജ്ജനൈരാദൃതത്വാൽ സുഖപുണ്യാദിഹേതുത്വാൽ
കന്യകാദാനേ ഗത്യന്തരാഭാവാച്ചേതഃ പൂർവ്വമേവാവശ്യമംഗീകർത്തവ്യേ
സ്മിൻ പക്ഷേ കേവലം ശാഠ്യാദജ്ഞാനാദ്വാ ഔദാസീന്യമവലംബമാനാന
സ്മദീയാനത്യന്തം ശോചാമഃ । ഇതി ।

അത്ര കേചിൽ । യദ്യപീദാനീം കേരളീയദ്വിജസമുദായേ ബഹവോ
ദോഷാസ്തത്രതത്ര സമാപതിതാ ദൃശ്യന്തേ തഥാപി തേഷു ദ്വാവേവ മഹ
ത്തരൌ പശ്യാമഃ । തത്രൈകഃ കന്യകാദാനാനിർവ്വാഹ ഏവ । അന്യസ്തു
സ്നാതകാനാം ശൂദ്രാഗമനം । അനയോർന്നിവൃത്താവന്യേ സർവ്വേപി നിവൃ
ത്തപ്രായാസ്സ്യുഃ । തത്രാപ്യാദ്യസ്യൈവാതിമഹത്തരത്വേന തന്നിവൃത്ത്യു
പായ ഏവ പ്രഥമം ചിന്തനീയഃ । ഏതേ ഹി തന്നിവൃത്ത്യുപായാഃ—കേര
ളീയദ്വിജകുടുംബേഷു യാവന്തി ഗോത്രാണി സന്തി തത്തദ്ഗോത്രസ്ഥേ
ഷ്വേകൈക ഇതരഗോത്രസ്ഥാസ്സർവ്വാ അപി കന്യകാ ഉദ്വഹേതേത്യേകഃ ।
പ്രതിവിപ്രകുടുംബം ദ്വിത്രാസ്ത്രിചതുരാ വാ പുരുഷാ ദ്വിത്രാനുദ്വാഹാൻ
വിതന്വതാമിത്യന്യഃ । സരസപക്ഷോപരഃ । ദ്വിജകുടുംബേഷു യാവത്യഃ
കന്യകാസ്സന്തി താവന്തഃ പുരുഷാ ഏകൈകമുദ്വാഹം കുർവ്വന്ത്വിതീതരഃ ।
ഏവം ചതുർദ്ധാ കന്യകാദാനനിർവ്വാഹേ സംഭവതി തത്ര കേരളീയദ്വിജാ
നാം തൂഷ്ണീംഭാവസ്സർവ്വഥാനുചിതശ്ശാസ്ത്രനിഷിദ്ധോ ദുരിതഹേതുശ്ച । തസ്മാ
ദന്യതമഃ പക്ഷോവശ്യമാശ്രയണീയഃ । തത്രാസാദ്ധ്യത്വാച്ഛാസ്ത്രനിഷിദ്ധ
ത്വാദാദ്യോ ന വിചാരസഹഃ । ദ്വിതീയോപി അന്യോന്യമത്സരാദിബ
ഹുദോഷദുഷ്ടത്വാദനുചിതഃ । തൃതീയഃ പുനഃ പൂർവ്വോക്തദോഷാനാലിം
ഗിതോപി ന സാധീയാനിതി മന്മഹേ । യസ്സർവ്വാനുപസ്ഥിതാൻ ദോഷാ
ന്നിവർത്തയതി ദോഷാന്തരം ന പ്രസൂതേ ഗുണാനാധത്തേ ച തസ്യൈവ
സാധീയസ്ത്വമാശ്രയണീയത്വഞ്ച । നായം പക്ഷസ്തഥാ । കാലാന്തരേ

ബഹുദോഷാവഹത്വാൽ। തഥാ ഹി സരസപക്ഷാംഗീകാരേ തദംഗീക
ർത്തൃഭിഃ പാരദേശികദരിദ്രൈരിദാനീം കന്യകാദാനേ യഃ ക്ലേശോനുഭൂയതേ
സ കാലാന്തരേസ്മാഭിരപ്യവശ്യമനുഭവിതവ്യഃ സ്യാദിത്യസ്മാന്നു തഥാ ബി
ഭീമഃ, യഥാ ദായവിഭാഗാൽ। ദായവിഭാഗേ ഹി സൎവ്വേഷാം ശിരസി
പ്രത്യേകം കുടുംബഭാരസ്സമാപതിഷ്യതി। സമാപതിതേ ച തസ്മിൻ കുടും
ബപോഷോ ധനസഞ്ചയശ്ചൈകാകിനൈവ കാൎയ്യഃ। സ ച കൃഷിവാ
ണിജ്യശില്പാദിനാ രാജപ്രാതിനിധ്യ (ഉദ്യോഗം) പ്രജാപ്രാതിനിധ്യ
(വക്കീൽപ്രവൃത്തി)ാദിനാ വാ ബഹുപ്രയത്നേന പ്രതിദിനം നാഡികാശത
സദ്ഭാവേ തേനാപി ച സാദ്ധ്യഃ। ഏവഞ്ച ശ്രുതിസ്മൃതീതിഹാസപുരാണാ
ദീനാം സംസ്കൃതഭാഷായാ ധൎമ്മാധൎമ്മയോശ്ച പന്ഥാനമരണ്യാനീ പ്രാവ
രിഷ്യതീതി കിഞ്ചിൽഖേദേപി അനശനവ്രതാനുഷ്ഠാനേനാസ്മാകം വിശ്വാ
മിത്രാദിസാമ്യം ഭവേദിതി പരം മനസ്സന്തുഷ്യതി। അഹോ കഥമസ്മൽ
പക്ഷാംഗീകാരേ ദാരിദ്ര്യസംഭവ ഇതി ചേദുച്യതേ। ഭവന്മതാഭ്യുപഗമേ
ഏകസ്മിൻ കുടുംബേ സകൃച്ചതുൎദ്ധാ വിഭജ്യമാനേ കുടുംബചതുഷ്ടയമാപ
ദ്യേത; തസ്മിംശ്ച പ്രത്യേകം പുനശ്ചതുൎദ്ധാ വിഭജ്യമാനേ ഷോഡശ സ്യുഃ
ഏവം പഞ്ചകൃത്വോ വിഭാഗേ ചതുൎവ്വിംശത്യധികസഹസ്രാണി ജായേ
രൻ। പ്രതിപഞ്ചവിംശവൎഷം വിഭാഗശ്ചാവശ്യംഭാവീ। ഏവഞ്ച വത്സര
ശതേനൈകം കുടുംബം യഥാ സഹസ്രഗുണം ഭവിഷ്യതി തഥാ തൽകുടു
ബധനം സഹസ്രഗുണീകൎത്തും ന ശക്യേത। പുത്രോൽപാദനശക്തിവൽ ധ
നസമ്പാദനശക്തേരസാധാരണത്വാൽ। ശതേഷ്വേകസ്യൈവ ഹി തച്ഛ
ക്തിൎദൃശ്യതേ। പുത്രോൽപാദനശക്തിസ്തു പ്രാണിമാത്രസാധാരണീ।
തസ്മാന്മഹതാ പ്രയത്നേനാസ്മൽപൂൎവ്വൈരേകീകൃതം ധനനിവഹം വിഭാ
ഗകുഠാരേണ ഖണ്ഡശഃ കൎത്തുമതിസൂക്ഷ്മതയാ വിഭാവനീയം। ഏവഞ്ചാ
സ്മിൻ പക്ഷേ വൎണ്ണാശ്രമധൎമ്മനാശോ ദാരിദ്ര്യം ചേതി മഹദ്ദോഷദ്വയം
ഫലതി। വിഭാഗാവിഭാഗപക്ഷയോൎഗ്ഗുണദോഷതാരതമ്യപരീക്ഷാമാഗാ
മിന്യാം വിസ്തരേണ കരിഷ്യാമഃ। യൽപക്ഷാശ്രയണേനന്തരേണ ചോദിതയാ
ദിവിവാഹദായവിഭാഗൌ കന്യകാദാനം യഥാവന്നിൎവ്വോഢും ശക്യേത സ
ഏവ പക്ഷോ ജ്യായാൻ। താദൃശപക്ഷസ്തു പൂൎവ്വോക്തോസ്മൽപക്ഷ ഏവേ
തി ഗൃഹാണ। (ക്രമശഃ)

ദേശമംഗലത്തു വലിയ നാരായണൻ (അഗ്രജൻ)
നമ്പൂതിരിപ്പാട്.

## പണമടച്ചവരുടെ പേരും സംഖ്യയും.



(ഒന്നാംകൊല്ലത്തെ)

ബ്രഹ്മശ്രീ.............................................................................അവർകൾ

| | |
|---|---|
| ചിരട്ടമൺ നാരായണൻ മൂസ്സ് | ൨—൮—൦ |
| എം. കെ. വെങ്കിടേശ്വരയ്യർ | ൨—൮—൦ |
| കല്ലൂർ അനുജൻനമ്പൂതിരിപ്പാട് | ൨—൮—൦ |
| തെക്കേടത്തു പെരുമ്പടപ്പിൽ ശങ്കരൻനമ്പൂതിരി | ൨—൮—൦ |
| കണ്ടഞ്ചാത ശങ്കരനാരായണൻനമ്പൂതിരി | ൨—൮—൦ |
| കാട്ടിൽ കുഞ്ഞൻനമ്പൂതിരിപ്പാട് | ൨—൮—൦ |
| മന്ത്രേടത്തു കുഞ്ചുണ്ണിനമ്പൂതിരിപ്പാട് | ൨—൮—൦ |
| ചൊവ്വൂർ നാരായണൻനമ്പൂതിരിപ്പാട് | ൨—൮—൦ |
| പേരാമ്പുറത്തു പുരുഷോത്തമൻനമ്പൂതിരി | ൨—൮—൦ |
| നല്ലേടത്തു ചിത്രൻനമ്പൂതിരി | ൨—൮—൦ |
| കോതമംഗലത്തു വാസുദേവൻനമ്പൂതിരി | ൦—൮—൦ |
| പനാവൂർ നീലകണ്ഠൻനമ്പൂതിരി | ൨—൮—൦ |
| കുമരംപുലാക്കൽ നാരായണൻനമ്പൂതിരി | ൨—൮—൦ |
| പുന്നത്തൂർ എസ്റ്റേറ്റ് മാനേജർ കൃഷ്ണയ്യർ | ൨—൮—൦ |
| അഴകത്ത് പരമേശ്വരൻനമ്പൂതിരി | ൨—൮—൦ |
| തെക്കെനെടുമ്പള്ളി പരമേശ്വരൻനമ്പൂതിരി | ൨—൮—൦ |
| കിടങ്ങശ്ശേരി പത്മനാഭൻസോമയാജിപ്പാട് | ൨—൮—൦ |
| പുല്ലാനിക്കാട്ട് രാമൻനമ്പൂതിരി | ൨—൮—൦ |

മ. രാ. രാ.............................................................................അവർകൾ

| | |
|---|---|
| കെ. സി. കൃഷ്ണനുണ്ണിനായർ | ൦—൮—൦ |
| മണ്ണാക്കാട്ട് മൂപ്പിൽനായർ | ൦—൧൦—൦ |
| ചോണ്ടത്തു ഗോവിന്ദനുണ്ണിമന്നാടിയർ | ൨—൮—൦ |
| പുതിയ കോവിലകത്തു കൊച്ചുകുട്ടൻതിരുമുൽപ്പാട് | ൦—൧൦—൦ |

(രണ്ടാംകൊല്ലത്തെ)

ബ്രഹ്മശ്രീ..........................................................................അവർകഠ

| | |
|---|---|
| തെക്കേടത്തു വാസുദേവൻഭട്ടതിരിപ്പാട് | വ—വ്യ—ഠ |
| വടക്കിനിയേടത്തുകിരാങ്ങാട്ട് അനുജൻനമ്പൂതിരിപ്പാട് | വ—വ്യ—ഠ |
| ശ്രീപ്പള്ളാവെങ്കിടാചലയ്യർ | വ—വ്യ—ഠ |
| പൂകരാവൂർ നീലകണ്ഠൻനമ്പൂതിരി | വ—വ്യ—ഠ |
| വടക്കിനിയേടത്തുകിരാങ്ങാട്ട് കുഞ്ഞിക്കുട്ടൻനമ്പൂതിരിപ്പാട് | ഫ—ന്ന—ഠ |
| കാടമ്പാറ കുട്ടൻനമ്പൂതിരിപ്പാട് | ഫ—ന്ന—ഠ |
| വരിക്കമാഞ്ചേരി അനുജൻനമ്പൂതിരിപ്പാട് | വ—വ്യ—ഠ |
| കുന്നത്തൂർ അനുജൻഭട്ടതിരിപ്പാട് | വ—വ്യ—ഠ |
| വൈദികൻ കപ്പിളിങ്ങാട്ട് നീലകണ്ഠൻനമ്പൂതിരി | വ—വ്യ—ഠ |
| കൂക്കഞ്ചേരി പരമേശ്വരൻനമ്പൂതിരി | വ—വ്യ—ഠ |
| കല്ലൂർ അനുജൻനമ്പൂതിരിപ്പാട് | ഠ—ര—ഠ |
| തെക്കേടത്തു പെരുമ്പടപ്പിൽ ശങ്കരൻനമ്പൂതിരി | വ—വ്യ—ഠ |
| കീഴോട്ടുകര കുഞ്ഞിക്കുട്ടൻനമ്പൂതിരിപ്പാട് | വ—വ്യ—ഠ |
| കണ്ടഞ്ചാത ശങ്കരനാരായണൻനമ്പൂതിരി | ഠ—വ്യ—ഠ |
| പന്നിശ്ശേരി വാസുദേവൻനമ്പൂതിരി | വ—വ്യ—ഠ |
| മുണ്ടനാട്ട് ശങ്കരനാരായണൻനമ്പൂതിരി | വ...വ്യ...ഠ |
| മഠത്തുടത്ത് കുഞ്ഞുണ്ണിനമ്പൂതിരിപ്പാട് | ഠ...ര...ഠ |
| ചൊവ്വൂർ നാരായണൻനമ്പൂതിരിപ്പാട് | വ...വ്യ...ഠ |
| ആറമ്പുറത്ത് സുബ്രഹ്മണ്യൻ ഭട്ടതിരിപ്പാട് | ഠ...ര...ഠ |
| പേരാറമ്പുറത്തു പുരുഷോത്തമൻനമ്പൂതിരി | വ...വ്യ...ഠ |
| നല്ലേടത്തു ചിത്രൻനമ്പൂതിരി | വ...വ്യ...ഠ |
| കോതമംഗലത്ത് വാസുദേവൻനമ്പൂതിരി | വ...വ്യ...ഠ |
| അവിഞ്ഞികാട്ട് ചെറിയ പരമേശ്വരൻഭട്ടതിരിപ്പാട് | വ...വ്യ...ഠ |
| ശ്രീപ്പള്ളാകൈലാസയ്യർ | ഫ...ന്ന...ഠ |
| കുമരംപുലാക്കൽ നാരായണൻനമ്പൂതിരി | ഫ...ര...ഠ |
| എ. കെ. ടി. കെ. എം. ശങ്കരൻനമ്പൂതിരിപ്പാട് | വ...വ്യ...ഠ |
| അഴകത്ത് പരമേശ്വരൻനമ്പൂതിരി | ഠ...വ്യ...ഠ |
| ഇടങ്ങക്കാട്ട് രാമൻനമ്പൂതിരി | വ...വ്യ...ഠ |
| പഴയത്ത് നമ്പിസോമയാജിപ്പാട് | വ...വ്യ...ഠ |
| പൂമുള്ളി വലിയ നമ്പൂതിരിപ്പാട് | വ...വ്യ...ഠ |

| ബ്രഹ്മശ്രീ | അവർകൾ |
|---|---|
| വേങ്ങാട്ടൂർ വലിയനാരായണൻനമ്പൂതിരിപ്പാട് | ര...ധ...ം |
| എ. കെ. ടി. കെ. എം. ഗുപ്തൻനമ്പൂതിരിപ്പാട് | ര...ധ...ം |
| എ. കെ. ടി. കെ. എം. വലിയ നാരായണൻനമ്പൂതിരിപ്പാട് | ര...ധ...ം |
| പരിയാനംപററ ദിവാകരൻനമ്പൂതിരിപ്പാട് | ര...ധ...ം |
| കെ. യു. ജാതവേദൻനമ്പൂതിരി | ര...ധ...ം |
| കിരാങ്ങാട്ട് അനുജൻനമ്പൂതിരിപ്പാട് | ര...ധ...ം |
| കിടങ്ങശ്ശേരി പത്മനാഭൻസോമയാജിപ്പാട് | ര...ധ...ം |
| മരനാട്ട് തുപ്പൻനമ്പൂതിരിപ്പാട് | ര...ധ...ം |
| ടി വാസുദേവൻനമ്പൂതിരിപ്പാട് | ര...ധ...ം |
| കിടങ്ങഴി ദാമോദരൻനമ്പൂതിരിപ്പാട് | ര...ധ...ം |
| വെള്ളക്കാട്ട് ദാമോദരൻഭട്ടതിരിപ്പാട് | ര...ധ...ം |
| ഉപ്പിലാപ്പുറ ശങ്കരൻനമ്പൂതിരി | ര...ധ...ം |
| കരുമാപ്പുറ വാസുദേവൻനമ്പൂതിരിപ്പാട് | ര...ധ...ം |
| പാഴൂർപടിഞ്ഞാറേ വാസുദേവൻനമ്പൂതിരിപ്പാട് | ര...ധ...ം |
| ടി. ആർ. പരമേശ്വരയ്യർ | ര...ധ...ം |
| കിടങ്ങോട്ടുതല പശുപതിനമ്പൂതിരി | ര...ധ...ം |
| മടപ്പുലാപ്പള്ളി ജാതവേദൻ നമ്പൂതിരിപ്പാട് | ര...ധ...ം |

മ. രാ. രാ.....................................................................അവർകൾ

| | |
|---|---|
| കെ. സി. കൃഷ്ണനുണ്ണിനായർ | ര...ധ...ം |
| മണ്ണാക്കാട്ട് മൂപ്പിൽനായർ | ൧...൧൪...ം |
| കെ. യു. നാരായണമേനോൻ | ൧...൧൦...ം |
| കെ. പി. മാധവമേനോൻ, ബാരിസ്റ്റർ | ൧...൧൦...ം |
| സി. മാധവൻനായർ, ബാരിസ്റ്റർ | ൧...൧൦...ം |
| മാലഞ്ചേരി നാരായണമേനോൻ | ൧...൮...ം |
| ടി. കെ. കൃഷ്ണമേനോൻ ബി. എ, എം. ആർ. എ. എസ്സ്. | ര...ധ...ം |
| കൊച്ചി ദിവാൻസിക്രട്ടരി | ര...ധ...ം |
| ചോണ്ടത്ത് ഗോവിന്ദനുണ്ണിമന്നാടിയാർ | ര...ധ...ം |
| ടി. ജെ. വട്ടോളി | ൧...൧൦...ം |

| മ. രാ. രാ. | അവർകൾ |
|---|---|
| കാളമ്പിള്ളി നാരായണപ്പണിക്കർ | ഉ...വ്യ..൦ |
| കെ. ഉണ്ണിക്കണ്ടൻനായർ | ഉ...വ്യ..൦ |
| സി. പി. അച്യുതമേനോൻ ബി. എ. | ഉ..വ്യ..൦ |
| പുതിയകോവിലകത്ത് കൊച്ചുക്കുട്ടൻതിരുമുൽപ്പാട് | ക്ഷ...ഫര്...൦ |
| ടി. തെയ്യുൻമേനോൻ | ഉ...വ്യ..൦ |

ശ്രീമതി................................................................അവർകൾ.

| | |
|---|---|
| പുതിയ കോവിലകത്ത് തെക്കേക്കെട്ടിൽ ചെറിയ കുഞ്ഞിത്തമ്പുരാട്ടി | ഉ...വ്യ..൦ |

ഇതേവരെ പിരിഞ്ഞുകിട്ടീട്ടുള്ള സംഖ്യകളും, അടച്ചവരുടെ പേരുകളും ഇതോടുകൂടി പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. ഇതിൽ പേരിലോ സംഖ്യയിലോ വല്ല വ്യത്യാസവും ഉള്ളതായിക്കാണുന്നുണ്ടെങ്കിൽ ആ വിവരം ഈ കർക്കിടകം ൩൦-ാംനു-ക്കുള്ളിൽ ഞങ്ങളെ അറിയിക്കേണ്ടതാണെന്ന് എല്ലാ വരിക്കാരേയും പ്രത്യേകം ഓർമ്മപ്പെടുത്തികൊള്ളുന്നു.

എന്ന്

"മംഗളോദയം" മാനേജർ

ദേശമംഗലം

ഷൊറണ്ണൂർ



# ബഹുമാനം

6-ക വിലയുള്ളതായ ഒരു വാച്ച് വാങ്ങുന്നവക്ക് 56 സാമാനങ്ങൾ ഇനാമായി കൊടുക്കപ്പെടും. ഉള്ളിൽ ൪ കല്ലുള്ളതായ നിക്കൽസൽവർലിവർവാച്ചാണ്. ഈ വാച്ച് നല്ല ഘനമുള്ളതായും വളരെ ഭംഗിയുള്ളതായും പ്രകാശമുള്ളതായും അധികകാലം നിൽക്കുന്നതായും കണ്ണാടിക്കുമേലെ മൂടിയുള്ളതായും അതിന്മേൽതന്നെ താക്കോലുള്ളതായും ഇരിക്കും. ഇത്ര വിശേഷപ്പെട്ടതായും കല്ലുള്ളതായും ഇരിക്കുന്ന വാച്ചിന് വില 6 ക മാത്രമാണ്. ഈ വാച്ചോടുകൂടി പത്തുകൊല്ലത്തേക്കു ഉത്തരവാദം ചെയ്യുതായ രശീതിയും താഴേചേൎക്കുന്ന 56 സാമാനങ്ങൾ ഇനാമായും അയക്കപ്പെടുന്നതാണ്.



## സമ്മാനങ്ങൾ

ബെൽറ്റ്, പവിഴമോതിരം, വാച്ചുചങ്ങല, കമ്പിസ്, തോൽസഞ്ചി, മുടിപ്പൂവ്, കണ്ണാടി, വാച്ചുസഞ്ചി, വാച്ചുചരട്, സാമാനങ്ങൾ വെപ്പാനുള്ള ചെറുഡപ്പി 8, കത്തിരി, പേനക്കത്തി, പൂട്ട്, കൈയുറുമാൽ, കണ്ണട, ലേഡിപടം, കൊമ്പുചീപ്പ്, വിളക്ക്, അത്തർകുപ്പി, താക്കോൽവട്ടക്കണ്ണി, വാച്ചുകണ്ണാടിസ്പ്രിങ്ങുപെട്ടി, പെൻസിൽ, കരണ്ടി, ഷട്ടുകുടുക്കുസാറ് 1 ചിത്രക്കാഡ് 21, സ്റ്റീൽപെൻ, സോപ്പ് കൂടി ആകെ 56.

## ഫോട്ടോഗ്രാഫ് മോതിരം

ഈ മോതിരം എവക്കാറിക്ക് തക്കയതിനാലുണ്ടാക്കിയതാണ്. മേൽഭാഗത്തിൽ ചുകപ്പ്, പച്ച, വെള്ള, ഓറക്കല്ലു വെച്ചിരിക്കും. ഇതിന്റെ ഒരുഭാഗത്ത് കടുകപ്രമാണം ഒരു ദ്വാരം വെച്ചു ഫോട്ടോഗ്രാഫ്പടം വെച്ചു ഭൂതക്കണ്ണാടി അടക്കിയിരിക്കുന്നു. ഇതിൽ നോക്കിയാൽ വലിയ രൂപങ്ങളാകിയ ചെടികൾ എടുപ്പുകൾ മുതലായതു വളരെ അതിശയമായിട്ടു കാണിക്കപ്പെടും. ഇതു വളരെ ആശ്ചര്യംതന്നെ. ഇത്ര ആശ്ചര്യമുള്ളതായ മോതിരം 1 ക്കുവില 10-ണമാത്രം. ഈ രണ്ടുസാധനങ്ങൾക്കും ആവശ്യപ്പെടുന്നവർ തമിഴിലോ ഇംഗ്ലീഷിലോ താഴെപറയുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാണ്,



മേൽവിലാസം—മാനേജർ—കനക ആ.

പാക്ക് ടെ[illegible]സ്.

Registered No. M. 809

# മംഗളോദയം

വരിസംഖ്യ

തപാൽക്കൂലി അടക്കം

| | |
|---|---|
| ഒരു കൊല്ലത്തേക്ക മുൻകൂർ | ക 2—8—0 |
| ടി ആറുമാസത്തേക്ക | ക 1—6—0 |
| ഒരു പ്രതിക്ക | ക 0—4—0 |

വി. പി. കമീഷൻ പുറമെ.

പരസ്യക്കൂലി.

വരി ഒന്നുക്ക ക 0—2—0

സ്ഥിരപരസ്യങ്ങൾക്ക പ്രത്യേകനിരക്ക നിശ്ചയിക്കപ്പെടും.

☞ വരിസംഖ്യ ബാക്കിവെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീർത്തു രശീതി വാങ്ങേണ്ടതാണ്.

മം. മാനേജർ.

ഗുരുവായൂരപ്പന്റെ

## കഥ

ഭക്തന്മാരുടെ ഭാഗ്യം! കവികൾക്ക പ്രത്യേകം!!

പ്രസിദ്ധകവിയായ ബ്രഹ്മശ്രീ നടുവത്തു മഹൻനമ്പൂതിരി അവർകളുടെ കൃതി. വില ഒരണമാത്രം. ഒന്നരണ സ്റ്റാമ്പായി അയച്ചാൽ [illegible] ക്കുന്നതാണ്.

മാനേജർ,
ദേശമംഗലം പ്രസ്സ്
ഷൊറണ്ണൂർ.

# മംഗളോദയം

പുസ്തകം ൫. } ൧൦൮൫ ചിങ്ങമാസം { ലക്കം ൧൦

വിഷയങ്ങൾ



ദേശമംഗലം അച്ചുക്കൂടത്തിൽ
അച്ചടിച്ചത്.
1085

# സാംഖ്യകാരിക

(ഭാഷാവ്യാഖ്യാനസഹിതം)

ആൎയ്യന്മാരുടെ ഇടയിൽ പണ്ടുപണ്ടേ പ്രചാരത്തിലെത്തീട്ടുള്ള ആറു തത്വദൎശനങ്ങളെപ്പററി കേട്ടിട്ടില്ലാത്തവർ വളരെ ദുൎല്ലഭമായിരിക്കും. അതുപോലെതന്നെ, അവയിൽ പ്രതിപാദിക്കപ്പെടുന്ന വിഷയം എന്താണെന്നും, അത് എത്രത്തോളം ഉപകാരമുള്ളതാണെന്നുംമററുമുള്ള സംഗതികളെ സ്ഥൂലമായിട്ടെങ്കിലും മനസ്സിലാക്കീട്ടുള്ളവർ അതിലധികം ദുൎല്ലഭമായിരിക്കും. അതിനാൽ മലയാളസാഹിത്യത്തിലേക്കു പുരാതനദൎശനഗ്രന്ഥങ്ങളെ ആകൎഷിക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. ഈവക സംഗതികളെ ആലോചിച്ചിട്ടാണ് ഷഡ്ദൎശനങ്ങളിലൊന്നായ സാംഖ്യശാസ്ത്രത്തിലെ വിഷയങ്ങളെ പ്രതിപാദിക്കുന്ന സാംഖ്യകാരിക എന്ന പ്രാചീനഗ്രന്ഥത്തെ ഞങ്ങൾ പ്രസിദ്ധപ്പെടുത്തീട്ടുള്ളത്. ഈശ്വരകൃഷ്ണപ്രണീതമായ ഈഗ്രന്ഥത്തിൽ എഴുപതു കാരികകളും രണ്ടുപസംഹാരകാരികകളും അടങ്ങിയിരിക്കുന്നു. പുതുക്കോട്ട് എസ്സ്. അനന്തനാരായണശാസ്ത്രികളവർകൾ അന്വയക്രമത്തിൽ എഴുതിയതും സുഗമവുമായ ഭാഷാവ്യാഖ്യാനവും ചേൎത്തിട്ടുണ്ട്. അസ്പഷ്ടങ്ങളായ ഭാഗങ്ങളെ മനസ്സിലാക്കുവാൻ ചോടെ ഫുട്നോട്ടും കൊടുത്തിട്ടുണ്ട്. സാംഖ്യശാസ്ത്രത്തിന്റെ സ്വരൂപജ്ഞാനം സിദ്ധിക്കത്തക്കവിധം ഒരവതാരികയുമുണ്ട്. വില അഞ്ചണമാത്രം. തപാൽക്കൂലിയും വി. പി. ചിലവും പുറമെ. അധികം കോപ്പികൾ ഒന്നായി എടുക്കുന്നവൎക്കു പതിനൊന്നുവീതം കിഴിവുകൊടുക്കുന്നതാണ്. ഉടനെ അപേക്ഷിക്കുവിൻ !

മാനേജർ,

ദേശമംഗലം പ്രസ്സ്

ഷോറണ്ണൂർ.

# മംഗളോദയം

## ൧൦൮൫

പുസ്തകം ൨ | ചിങ്ങമാസം | ലക്കം ൧


### മംഗളം



പീലിക്കൺകോന്തു ചാർത്തിത്തിരുമുടി വടിവിൽക്കെട്ടിവെച്ചിട്ടു കട്ടി-
പ്രാലേയാംശുപ്രഭാവം തടവിന നിടിലത്തട്ടിലപ്പൊട്ടുതൊട്ട്
കാലിക്കൂട്ടങ്ങൾ മേപ്പാൻ ചെറിയ വടിയുമായ്ക്കൂട്ടരെല്ലാമിനിനിൽക്കും
നീല ർവർണ്ണനോമൽക്കടമിഴി നിയതം വൈകിടാതേകിടേണം.

വെള്ളാനശ്ശേരി വാസുദേവൻ മൂസ്സത്.



# ഒരു മഹാരാഷ്ട്രന്യായാധീശൻ



മഹാരാഷ്ട്രഹൈക്കോടതിയിലെ ഒന്നാം ജഡ്ജിയായിരുന്ന രാമശാസ്ത്രിപ്രഭു പതിനെട്ടാംശതവർഷത്തിന്റെ ആദിയിലാണു ജനിച്ചത്. കല്യാണി എന്ന ഡിസ്ട്രിക്ടിൽചേർന്ന മഹുലി എന്ന ഗ്രാമമായിരുന്നു ഇദ്ദേഹത്തിന്റെ ജന്മഭൂമി. ഗ്രാന്റ് ഡഫ് എന്ന ചരിത്രകാരൻ രാമശാസ്ത്രിയെപ്പററി താഴേപറയുംപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:—"സത്യനിഷ്ഠയോടും നിഷ്കളങ്കതയോടും കൂടി മഹാരാഷ്ട്രന്മാരുടെ കീഴിൽ ജഡ്ജിയായിരിപ്പാൻ രാമശാസ്ത്രിക്കുമാത്രമേ സാധിച്ചിട്ടുള്ളു. ഏതുകാലത്തും ശ്ലാഘിക്കത്തക്കതായ അദ്ദേഹത്തിന്റെ ശീലഗുണം, സ്വാർത്ഥം-കൈക്കൂലി-ലോഭം മുതലായ ദുർഗ്ഗുണങ്ങൾ സാധാരണയായിരുന്ന ആ കാലത്തു പ്രത്യേകിച്ചും വിസ്മയിക്കത്തക്കതായിരുന്നു."



ദരിദ്രന്മാരായ അദ്ദേഹത്തിന്റെ അച്ഛനമ്മമാർ രാമശാസ്ത്രിയുടെ ചെറുപ്പകാലത്തുതന്നെ മരിച്ചുപോയതിനാൽ അദ്ദേഹം തന്റെ അമ്മാമന്റെ രക്ഷയിൻകീഴിലാണു വളൎന്നുവന്നത്. പതിനഞ്ചോ പതിനാറോ വയസ്സാവുന്നതുവരെ അദ്ദേഹത്തിന്നു യാതൊരു വിദ്യാഭ്യാസവും ഉണ്ടായില്ല. കൃഷ്ണാനദിയിൽ നീന്തിയും മററു കളികളിൽ ഏൎപ്പെട്ടു അദ്ദേ[illegible]ം [illegible]ലയാപനംചെയ്തു. അദ്ദേഹത്തിന്ന് ഏകദേശം പതി[illegible]മായപ്പോൾ അമ്മാമൻ അദ്ദേഹത്തിനെ തന്റെ ഗൃ[illegible]ത്തിൽ[illegible]നിന്നു [illegible]ക്കി.

ഇത്ര ചെറുവയസ്സിൽത്തന്നെ നിരാധാരനായിത്തീൎന്ന രാമശാസ്ത്രി, സററാറയിലെ പ്രസിദ്ധപ്പെട്ട ഉണ്ടികക്കച്ചവടക്കാരനായ അനഗൽ എന്നാളുടെ വീട്ടിൽപോയി ശരണംപ്രാപിച്ച്, അനഗലിന്റെ ഒരു ഭൃത്യനായിത്താമസിച്ചു. അദ്ദേഹം തന്റെ ജോലികളെല്ലാം വളരെ നിഷ്ഠയോടും കപടംകൂടാതെയും ചെയ്തുവന്നു. ഒരുദിവസം അദ്ദേഹം തന്റെ എജമാനന് കാലും കയ്യും കഴുകാനായി വെള്ളം ഒഴിച്ചുകൊടുക്കുമ്പോൾ, ഒരു കച്ചവടക്കാരൻ ചില മുത്തുകളെ എജമാനനു കാണിച്ചുകൊടുക്കുന്നതു കണ്ട് അദ്ദേഹത്തിന്റെ ശ്രദ്ധമുഴുവനും അവയിലായിത്തീൎന്നു. വെള്ളം ഒഴിച്ചുകൊടുക്കുന്നതിൽ തന്റെ ഭൃത്യൻകാണിച്ച അശ്രദ്ധയുടെ കാരണമെന്തെന്ന് എജമാനൻ ചോദിച്ചപ്പോൾ രാമൻ തനിക്കു മുത്തുകൾ ധരിപ്പാൻ മോഹമുണ്ടെന്നു ധൈൎയ്യത്തോടുകൂടപ്പറഞ്ഞു. ഉണ്ടികക്കാരൻ ചിരിച്ചുംകൊണ്ട്, വിദ്വാന്മാൎക്കും ധീരന്മാരായ ഭടന്മാൎക്കും മാത്രമേ മുത്തുകൾ ധരിക്കാൻ അൎഹതയുള്ളു എന്നു പറഞ്ഞു. ഇതു രാമന്റെ ഹൃദയത്തിൽ തട്ടി. അദ്ദേഹം ഏതുവിധത്തിലെങ്കിലും അറിവുസമ്പാദിക്കേണമെന്നു തീച്ചപ്പെടുത്തി. വിദ്യാഭ്യാസംചെയ്യാൻവേണ്ടി കാശിയിലേക്കുപോവാൻ മോഹമുണ്ടെന്ന് അദ്ദേഹം എജമാനനോടു വെളിവായിപ്പറഞ്ഞു. അദ്ദേഹത്തിന്റെ അഭിനിവേശവും നിൎവ്വ്യാജതയും കണ്ടു സന്തോഷിച്ച് അനഗൽ ആകാലത്ത് ഒട്ടും സുഗമമല്ലാത്തതായ കാശിയാത്രക്കു വേണ്ട സഹായങ്ങളെല്ലാം അദ്ദേഹത്തിന്നു ചെയ്തുകൊടുത്തു.

രാമൻ കാശിയിലെത്തിയകാലത്ത് അദ്ദേഹത്തിന്നു പത്തൊമ്പതോ ഇരുപതോ വയസ്സു പ്രായമായിരുന്നു. കാശിയിലെത്തിയതിന്നുശേഷം രാമൻ പ്രസിദ്ധവൈയാകരണനായ 'ബാലംഭട്ടവയംഗുണ്ടെ' എന്നാളുടെ അടുത്തുചെന്ന്, വളരെ ആദരവോടുകൂടി അദ്ദേഹത്തിനെ അഭിവാദ്യംചെയ്ത്, ആ വലിയ പണ്ഡിതരുടെ മുമ്പിൽ കയ്യുംകെട്ടിനിന്ന രാമന്റെ കണ്ണിൽനിന്നു കണ്ണീർ ഒഴുകിക്കൊണ്ടിരുന്നു. തന്റെ പേരിൽ

ദയചെയ്യേണമെന്നു രാമൻ പണ്ഡിതരോടു പ്രാൎത്ഥിച്ചു. ഏതുവരെ പഠിച്ചിട്ടുണ്ടെന്നു ബാലംഭട്ടൻ ചോദിച്ചതിന്നു താൻ ഒന്നും പഠിച്ചിട്ടില്ലെന്നു രാമൻ ഉത്തരംപറഞ്ഞപ്പോൾ ആ പാഠശാലമുഴുവനും കട്ടികളുടെ ചിരികൊണ്ടുമുഴങ്ങി. എങ്കിലും ബാലംഭട്ടൻ രാമനെ ഒരു വിദ്യാൎത്ഥിയായി സ്വീകരിച്ചു.

ആ കാലത്തു ബാലംഭട്ടൻെറ സ്വന്തംവകയായി കാശിയിൽ ഒരു വലിയ പാഠശാലയുണ്ടായിരുന്നു. ഈ പാഠശാല നിലനിൎത്തിപ്പോരുന്നതിന്ന് കൊല്ലത്തിൽ ഒരുലക്ഷം ഉറപ്പിക ചിലവുണ്ടായിരുന്നു. ഈ പ്രസിദ്ധപാഠശാലയിലെ ചിലവുകളെല്ലാം ജയപുരമഹാരാജാവായ സവൈജയസിങ്ങാണ് ചെയ്തിരുന്നത്. ഈ പാഠശാലക്ക് പെഷ്വമാരും വളരെ പണം സൌജന്യമായികൊടുത്തിരുന്നു. ബാലംഭട്ടൻെറ ശിഷ്യരുടെ കൂട്ടത്തിൽ അദ്ദേഹത്തിൻെറ മരുമകനും മകളുടെ ഭൎത്താവും ആയ അനന്തഭട്ടനും ഉണ്ടായിരുന്നു. ബാല്യകാലത്തിൽ അനന്തനും പഠിപ്പിൽ വളരെ ഉദാസീനതകാണിച്ചിരുന്നു. എങ്കിലും ഏതോ ഒരു നിസ്സാരമായകാരണംകൊണ്ട് അദ്ദേഹവും രാമനെപ്പോലതന്നെ നല്ലവണ്ണം പഠിക്കാൻതീൎച്ചയാക്കീട്ടുണ്ടായിരുന്നു. ഇവർ രണ്ടാളും താമസംകൂടാതെ പ്രാണസ്നേഹിതന്മാരായിത്തീൎന്നു. ഈ സ്നേഹം അവരുടെ മരണംവരെ നിലനിന്നുപോരികയും ചെയ്തു.

കുറെക്കാലംകഴിഞ്ഞപ്പോൾ ഭൃത്യനായിരുന്ന രാമൻ പ്രസിദ്ധനായ രാമശാസ്ത്രിയായിത്തീൎന്നു. കാശിയിൽനിന്ന് അദ്ദേഹം തൻെറ ജന്മഭൂമിയായ മഹുലിയിലെക്കു മടങ്ങിവന്നു. അല്പകാലത്തിന്നുള്ളിൽ അദ്ദേഹത്തിൻെറ വിനീതവൃത്തി, അപാരമായ പാണ്ഡിത്യം, ധൎമ്മനിഷ്ഠ, ഈശ്വരഭക്തി, സ്വാതന്ത്ര്യം, നീതിതല്പരത മുതലായ സൽഗുണസമ്പത്തികൊണ്ട് അദ്ദേഹം പ്രസിദ്ധനായിത്തീൎന്നു. ഒടുവിൽ ഇദ്ദേഹത്തിൻെറ പ്രസിദ്ധി അക്കാലത്തെ പെഷ്വയായിരുന്ന നാനാസാഹെബിൻെറ (ബാലാജിബാജിറാവു) ചെവിയിൽ എത്തി. രാമശാസ്ത്രിയുടെ സൽഗുണങ്ങളാൽ ഏററവും ആകൎഷിക്കപ്പെട്ട നാനാസാഹേബ്, ബാലകൃഷ്ണശാസ്ത്രി മരിച്ചതിന്നുശേഷം ൧൭൫൯-ാമാണ്ടിൽ അദ്ദേഹത്തെ മഹാരാഷ്ട്രഹൈക്കോടതിയിലെ ഒന്നാംജഡ്ജിയായി നിശ്ചയിച്ചു.

രാമശാസ്ത്രി അക്കാലത്തെ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരിൽ ഒരുവനായിരുന്നു. എങ്കിലും അദ്ദേഹത്തിന്നു ലേശം അവസ്ഥയുണ്ടായിരുന്നില്ല. അദ്ദേഹം എപ്പോഴും പൂനാവിൽതന്നെ താമസിച്ചു. വളരെ ബുദ്ധിമുട്ടു

ള്ളതായിരുന്ന തന്റെ ജോലിയിൽ അദ്ദേഹത്തിനെ സഹായിപ്പാൻ നല്ല വിദ്വാന്മാരും ധൎമ്മനിരതന്മാരും ആയ അനേകം കീഴുദ്യോഗസ്ഥന്മാർ ഉണ്ടായിരുന്നു. മുഖ്യമായും ഞെരുക്കമുള്ളതും ആയ കേസ്സുകളിൽ രാമശാസ്ത്രി നഗരത്തിലുള്ള പ്രമാണികളുമായി ആലോചനചെയ്യിരുന്നു. സത്യാത്മാവായ രാമശാസ്ത്രിയെ പെഷ്വപോലും ഭയപ്പെട്ടിരുന്നു. കുറ്റംചെയ്യുവൻ എത്ര പ്രമാണിയായാലും രാമശാസ്ത്രി അവനെ ശിക്ഷിക്കാതെ വിട്ടുന്നതല്ല. ഒരിക്കൽ അദ്ദേഹം പെഷ്വയായിരുന്ന രഘുനാഥറാവുവിനെ തൂക്കിക്കൊല്ലുവാൻ വിധിച്ചു.

രാമശാസ്ത്രി ഹൈക്കോടതിയിലെ ഒന്നാംജഡ്ജിയായിവന്നപ്പോൾ മാധവറാവുവിന്ന് പതിനഞ്ചുവയസ്സുപ്രായമായിരുന്നു. ക്രിസ്ത്വബ്ദം ൧൭൬൧-ാമാണ്ടിൽ നാനാസാഹെബ് മരിക്കുകയും മാധവറാവു പെഷ്വയായിരിക്കുകയുംചെയ്തു. മാധവറാവുവിന്നു തന്റെ രാജ്യത്തിലെ നീതിന്യായപരിപാലനസമ്പ്രദായത്തെ പരിഷ്കരിക്കണമെന്ന് വളരെ ആഗ്രഹമുണ്ടായിരുന്നു. രാമശാസ്ത്രി പെഷ്വയുടെ ഈ ശ്ലാഘ്യമായ ഉദ്ദേശത്തെ സഫലമാക്കുന്നതിന്നു കഴിയുന്ന സഹായങ്ങൾ ചെയ്തുകൊടുക്കുകയും, നീതിന്യായപ്രവൎത്തനത്തിന്റെ എല്ലാശാഖകളേയും പെഷ്വക്കു മനസ്സിലാക്കിക്കൊടുക്കുകയും ചെയ്തു. മാധവറാവു ഉച്ഛൃംഖലനായ ഒരു നിയന്താവായിരുന്നു. എങ്കിലും ഇവർ രണ്ടാളെക്കുറിച്ചും കേൾക്കപ്പെട്ടിട്ടുള്ള ഒരു വൃത്താന്തം രാമശാസ്ത്രിയുടേയും അദ്ദേഹത്തിന്റെ ശിഷ്യനായ മാധവറാവുവിന്റേയും സ്തുത്യൎഹമായ സൌജന്യവിശേഷത്തെ ദൃഷ്ടാന്തപ്പെടുത്തുന്നു. പല ബ്രാഹ്മണരുമായിട്ടുള്ള സംഭാഷണംനിമിത്തം കുറച്ചുകാലമായി മാധവറാവു യോഗശാസ്ത്രനിരൂപണംചെയ്യുന്നതിലും യോഗാഭ്യാസം ശീലിക്കുന്നതിലും വളരെ പരിശ്രമംചെയ്തുവന്നിരുന്നു. ഈ പരിശ്രമത്തെ യുക്തിവാദങ്ങൾകൊണ്ടു എതിൎത്തുനിൎത്തൽചെയ്വാൻ ശ്രമിക്കുന്നതായാൽ മാധവറാവു അല്ലെങ്കിൽ അദ്ദേഹത്തിന്റെ സഹവാസികളുമായി അവസാനമില്ലാത്ത തൎക്കത്തിന്ന് എടവരുന്നതാണെന്നുകണ്ട് രാമശാസ്ത്രി അതിന്നു തുനിഞ്ഞില്ല. ഒരുദിവസം കാൎയ്യവശാൽ പെഷ്വയുടെ സന്നിധിയിൽചെന്നപ്പോൾ മാധവറാവു സകലേന്ദ്രിയങ്ങളേയും അടക്കി സമാധിയിലിരിക്കുന്നതുകണ്ടു രാമശാസ്ത്രി മടങ്ങിപ്പോന്നു. പിന്നെ വേണ്ടതായ ചില ഏൎപ്പാടുകൾ ചെയ്തതിന്റെശേഷം അദ്ദേഹം പെഷ്വയുടെ മുമ്പാകെചെന്നു തനിക്ക് കാശിയിൽപോയി താമസിച്ചാൽകൊള്ളാമെന്ന് ആഗ്രഹമുള്ളതുകൊണ്ട് തന്റെ രാജി സ്വീകരിക്കണമെന്ന് പ്രാൎത്ഥിച്ചു

കൊണ്ടു് രാമശാസ്ത്രി തൻെറ പണി രാജികൊടുത്തു. തലേദിവസം അദ്ദേഹത്തിൻെറനേരെയുള്ള തൻെറ നടവടിയെപ്പററി മാധവറാവു ഉടനെ മാപ്പുചോദിച്ചു. യോഗാഭ്യാസത്തിൽ മഗ്നനായതുകൊണ്ടു് അങ്ങിനെ വന്നതാണെന്നും, തൻെറ ആ പ്രവൃത്തി ക്ഷമാർഹവും ശ്ലാഘ്യവുമായിട്ടുള്ളതാണെന്നും മാധവറാവു പറഞ്ഞു. "ഇഹലോകത്തിലുള്ള സകലവസ്തുക്കളും നിങ്ങൾ ഉപേക്ഷിക്കുന്നതായാൽമാത്രമേ നിങ്ങളുടെ ഈ പ്രവൃത്തി ശ്ലാഘ്യമാവുകയുള്ളൂ. ബ്രാഹ്മണൎക്കു് ശാസ്ത്രവിധികൾപ്രകാരം നിയമിച്ചിട്ടുള്ള കൃത്യങ്ങളെച്ചെയ്യാതെ അവർ രാജ്യഭാരം ചെയ്യാൻതുടങ്ങിയിരിക്കുന്നു. സ്വധൎമ്മം ഉപേക്ഷിച്ചു് ക്ഷത്രധൎമ്മത്തെ സ്വീകരിച്ചതിനുള്ള ദോഷപരിഹാരം വരേണമെങ്കിൽ തങ്ങൾക്കു സിദ്ധിച്ചിട്ടുള്ള അധികാരത്തെ അവർ പ്രജകളുടെ ക്ഷേമത്തിന്നായി വിനിയോഗിക്കണം. ഗവൎമ്മെണ്ടുകാൎയ്യങ്ങളിലും പ്രജകളുടെ ക്ഷേമത്തിലും നിങ്ങൾ ജാഗരൂകനായിരിക്കണം. അപ്രകാരം ചെയ്യാൻ നിങ്ങൾക്കു സമാധാനംവരുന്നില്ലെങ്കിൽ നിങ്ങൾ രാജ്യം ഉപേക്ഷിച്ചു് എൻെറകൂടെവന്നു് നമ്മുടെ മതപ്രകാരം നാം അനുഷ്ഠിക്കേണ്ടതാണെന്നു ഞാനും പൂൎണ്ണമായി സമ്മതിക്കുന്ന നിഷ്ഠകളേയും മററും അനുഷ്ഠിച്ചു് കാലയാപനം ചെയ്യാലും" എന്നു രാമശാസ്ത്രി മറുവടിപറഞ്ഞു. രാമശാസ്ത്രിയുടെ ആക്ഷേപം വളരെ ന്യായമായിട്ടുള്ളതാണെന്നു മാധവറാവു സമ്മതിച്ചു് യോഗാഭ്യാസം മുതലായ പരിശ്രമങ്ങളിൽനിന്നു വിരമിക്കുകയും ചെയ്തു.

ഒന്നാംബാജിറാവുവിൻെറ കാലംമുതൽക്കു് കൊല്ലംതോറും ശ്രാവണമാസത്തിൽ പെഷ്വമാർ വിദ്വാന്മാൎക്കു ദക്ഷിണകൊടുക്കുന്നതു പതിവായിരുന്നു. ഓരോ വിദ്വാന്മാരുടെ യോഗ്യത അനുസരിച്ചു് അവൎക്കു് ൨൦ കമുതൽ ൫൦൦ ക വരെ ദക്ഷിണകൊടുത്തിരുന്നു. മററുള്ള ബ്രാഹ്മണൎക്കു് ഈരണ്ടുറുപ്പിക കിട്ടിയിരുന്നു. ഈ ദക്ഷിണക്കുവേണ്ടി കാശി, രാമേശ്വരം, മിഥില മുതലായ ദൂരദിക്കുകളിൽനിന്നുകൂടി വലിയ പണ്ഡിതന്മാർ പൂനാവിലേക്കു വന്നിരുന്നു. ഈ ആവശ്യത്തിന്നായി കൊല്ലംതോറും അഞ്ചുലക്ഷം ഉറുപ്പികയോളം ചിലവിട്ടിരുന്നു. ഒരു കാലത്തിൽ ബാലാജിബാജിറാവു പതിനാറുലക്ഷം ഉറുപ്പിക ഈ വിഷയത്തിലേക്കു ചിലവിട്ടു. ഈ ദക്ഷിണകൊടുക്കേണ്ട ചുമതല ഒന്നാംജഡ്ജിയെയായിരുന്നു ഏല്പിച്ചിരുന്നതു്. ദക്ഷിണകൊടുക്കുന്ന സമയത്തു് രാമശാസ്ത്രിയുടെ അടുക്കെ നാനാഫഡ്നാവിസ്സ് ഒരു സഞ്ചിയിൽ പണവും നിറച്ചു് ഇരിക്കുക പതിവായിരുന്നു. ഒരിക്കൽ രാമശാസ്ത്രിയുടെ ജ്യേഷ്ഠൻ ദക്ഷിണവാ

ഞാൻവന്നു. അദ്ദേഹം ഒരു വിദ്വാൻ അല്ലായിരുന്നു. രാമശാസ്ത്രിയുടെ ജ്യേഷ്ഠനാണെന്നു നാനാഫ്ണ്ണാവിസ്സിന്നു മനസ്സിലായതുകൊണ്ടു് അദ്ദേഹത്തിന്നുകൊടുക്കാനായി ആയാൾ രാമശാസ്ത്രിയുടെകയ്യിൽ ൨൦ ക എടുത്തുകൊടുത്തു. അപ്പോൾ ഒന്നാംജഡ്ജി ഇപ്രകാരംപറഞ്ഞു:—"വിദ്വാനല്ലാത്ത യാതൊരാൾക്കും ൨൦ ഉറുപ്പിക കിട്ടാൻ അവകാശമില്ല. എന്റെ ജ്യേഷ്ഠനായതുകൊണ്ടു് എന്റെ സ്വന്തംനിലയിൽ ഞാൻ അദ്ദേഹത്തെ ആദരിക്കേണ്ടതാണു്. എന്നാൽ അതു ഞങ്ങൾതമ്മിൽ ഗൂഢമായിക്കാണുമ്പോൾ ഞാൻ ചെയ്തുകൊള്ളാം. എന്റെ ജ്യേഷ്ഠനെപ്പോലെ പഠിപ്പില്ലാത്ത ഒരുവന്നു് ഈ പണത്തിൽനിന്നു് എന്തെങ്കിലും ഞാൻകൊടുത്താൽ പൊതുവിലുള്ള പണത്തെ ദുർവ്യയംചെയ്ത കുറവും പക്ഷപാതക്കുറവും എന്നിൽ ഇരിക്കുന്നതാണു്. അതുകൊണ്ടു് ജ്യേഷ്ഠനു് സാധാരണ ബ്രാഹ്മണൎക്കുകിട്ടുന്ന രണ്ടുറുപ്പികമാത്രമല്ലാതെ അതിലധികം ഒന്നും കിട്ടാൻ പാടുള്ളതല്ല." രാമശാസ്ത്രിയുടെ വാക്കുകേട്ടു് നാനാഫ്ണ്ണാവിസ്സും മററുള്ളവരും അമ്പരന്നുപോയി. രാമശാസ്ത്രിയുടെ ജ്യേഷ്ഠന്നു് ആ രണ്ടുറുപ്പികകൊണ്ടുമാത്രം തൃപ്തിപ്പെടേണ്ടിവന്നു.

രാമശാസ്ത്രിക്കു് ഗോപാലൻ എന്നൊരു മകനുണ്ടായിരുന്നു. തന്റെ അമ്മാമനെപ്പോലെതന്നെ ഗോപാലനും കേവലം ഒരു പാമരനായിരുന്നു. മകനെപ്പഠിപ്പിക്കാൻവേണ്ടി രാമശാസ്ത്രി ചെയ്ത പ്രയത്നങ്ങളെല്ലാം നിഷ്ഫലമായതേ ഉള്ളു. ഒരിക്കൽ മാധവറാവുപെഷ്വാ ഗോപാലന്റെ ചിലവിലെക്കായി ആയാളുടെ പേരിൽ കുറെ ഭൂസ്വത്തു് ഉറപ്പിക്കാൻവിചാരിക്കുന്നതായി രാമശാസ്ത്രിക്കു് അറിവുകിട്ടി. ഒരുദിവസം അദ്ദേഹം പെഷ്വയോടു പറഞ്ഞു—"മഹാരാജാവേ! എന്റെ മകനെപ്പോലെയുള്ള മൂഢന്മാൎക്കു് ഭൂസ്വത്തുകൊടുത്തിട്ടു് എന്തു പ്രയോജനമാണുള്ളതു്? ആ സ്വത്തു് അവനെക്കാൾ യോഗ്യനായ ഒരുവന്നുകൊടുത്താൽ അതു സദ്വ്യയമായി വരുന്നതാണല്ലോ. നമ്മുടെ ഗോപാലന്നു് അവിടുത്തെ ഭൃത്യനായിരുന്നു് രണ്ടുനേരം ഭക്ഷണംകിട്ടാൻമാത്രമേ യോഗ്യതയുള്ളു. അതിൽ അധികരിച്ചുവല്ലതും കിട്ടാൻ അവന്നു യോഗ്യതയുണ്ടെന്നു് എനിക്കു തോന്നില്ല." കുറച്ചുകാലത്തെക്കു മാധവറാവുവിന്നു തന്റെ ഉദ്ദേശത്തിൽനിന്നു വിരമിക്കേണ്ടിവന്നു. എങ്കിലും രാമശാസ്ത്രിയുടെ മരണാനന്തരം അദ്ദേഹത്തിന്റെ കുഡുംബങ്ങളുടെ നിത്യവൃത്തിക്കായി കല്പിക്കപ്പെട്ടിരുന്ന ൩൨൦൦ ഉറുപ്പിക ഗോപാലൻ (ഇപ്പോൾ ഗോപാലശാസ്ത്രിയായി!) രാജഭണ്ഡാരത്തിൽനിന്നു കൊല്ലന്തോറും വാങ്ങിപ്പോന്നിരുന്നു.

ഒരിക്കൽ നാനാഫഡ്നാവിസ് അദ്ദേഹത്തിന്ന് ഒരു പല്ലക്കകൊടുത്തയച്ചു. അതിനെ എടുത്തുകൊണ്ടുവന്നവർ അത് നാനാസാഹേബ് അയച്ചതാണ് എന്നുപറഞ്ഞതുകൊണ്ടുമാത്രം അദ്ദേഹം പല്ലക്കിനെ സ്വീകരിച്ചില്ല. ആ കാലത്ത് സാഹേബ് എന്ന പദം പെഷവാവംശത്തിൽ ജനിച്ചവരുടെ നാമധേയത്തോടുകൂടിയല്ലാതെ വേറെ ആരുടേയും പേരിനോടുകൂടി ചേൎത്തുപറയുക പതിവുണ്ടായിരുന്നില്ല. അതുകൊണ്ടു വേറെ ഒരുവനെ സാഹേബ് എന്നു വിളിച്ചുകേട്ടപ്പോൾ ശാസ്ത്രിക്കു രുചിരസമായില്ല. പല്ലക്കുകൊണ്ടുവന്ന ആൾക്കാരോട് അദ്ദേഹം ഇങ്ങിനെ പറഞ്ഞു. "ഇതു അയച്ചുതന്നത് നാനാസാഹേബാണോ? ഞാൻ അങ്ങിനെ ഒരാളെ അറിയില്ല. നാനാസാഹേബ് (ബാലാജിബാജിറാവുവിനെ ഉദ്ദേശിച്ചാകൊണ്ട്) മരിച്ചിട്ടു വളരെക്കാലമായല്ലോ. അതിനാൽ എനിക്കു ഇതു സ്വീകരിക്കാൻ പാടില്ല." ഇപ്രകാരംപറഞ്ഞ് അദ്ദേഹം പല്ലക്കിനെ മടക്കി അയച്ചതേയുള്ളു.



ഒരിക്കൽ ഒരു വൈഷ്ണവി രാജധാനിയിൽവന്ന് മാധവറാവുവിന്റേയും പ്രഭുക്കന്മാരുടേയും മുമ്പിൽവെച്ച് രാമശാസ്ത്രിയോട് താഴെ പറയുംപ്രകാരം ചോദിച്ചു. "ഈ കലിയുഗത്തിൽ സ്ത്രീകൾ അതിഭക്ഷണംകഴിക്കുമെന്നും വ്യഭിചരിക്കുമെന്നും മററും പല ദൂഷ്യങ്ങളും സ്ത്രീകളെപ്പററി ശാസ്ത്രകൎത്താക്കന്മാർ പറഞ്ഞിട്ടുണ്ടല്ലോ. എന്നിട്ടും അവർ ഈ യുഗത്തിൽ വിധവമാൎക്ക് പുനൎവ്വിവാഹംപാടില്ലെന്നു വിധിച്ചിരിക്കുന്നു. അത് എങ്ങിനെ ശരിയാവും?" ശാസ്ത്രിയുടെ ഉത്തരം കേൾക്കാൻ എല്ലാവരും ബദ്ധശ്രദ്ധന്മാരായിരുന്നു. ശാസ്ത്രി ശാന്തതയോടുകൂടി ഇപ്രകാരംപറഞ്ഞു. "അമ്മെ! നിങ്ങൾ പറയുന്നതു വളരെ ശരിയാണ്. നിങ്ങളുടെ ഈ ചോദ്യത്തിന്ന് ശരിയായ ഉത്തരം ഉണ്ടെന്നു തോന്നുന്നില്ല. ശാസ്ത്രകൎത്താക്കന്മാർ എല്ലാവരും പുരുഷന്മാരായിരുന്നതുകൊണ്ടാണ് സ്മൃതികളിലും മററും അവിടവിടെ സ്ത്രീകളെപ്പററി ദൂഷ്യങ്ങൾപറഞ്ഞുകാണുന്നത് എന്നാണ് എന്റെ അഭിപ്രായം. ശാസ്ത്രകൎത്താക്കന്മാരുടെ കൂട്ടത്തിൽ ഒരു സ്ത്രീയെങ്കിലും ഉണ്ടായിരുന്നുവെങ്കിൽ തീൎച്ചയായും ശാസ്ത്രങ്ങളിൽ സ്ത്രീകളെപ്പററി ചില നല്ല അഭിപ്രായങ്ങളും പറഞ്ഞുകാണുമായിരുന്നു." രാമശാസ്ത്രിയല്ലാതെ വേറെആരെങ്കിലും ഇങ്ങിനെ പറഞ്ഞിരുന്നുവെങ്കിൽ അവന്റെ തല പോകുമായിരുന്നു. എന്നാൽ സ്വാൎത്ഥരാഹിത്യം, നിഷ്പക്ഷപാതിത്വം, സത്യനിഷ്ഠ മുതലായ സൽഗുണങ്ങളുടെ വിലനിലമാ

യിരുന്ന രാമശാസ്ത്രിയെ തൊടാൻപോലും ആൎക്കും ധൈൎയ്യമുണ്ടായില്ല.

ബ്രാഹ്മണനായ സൎദ്ദാർപരശുരാമഭൌപടവൎദ്ധനൻ മാധവറാവുവിന്റെ സേനാപതിയായിരുന്നു. എട്ടുവയസ്സു പ്രായമായിരുന്ന അദ്ദേഹത്തിന്റെ മകളുടെ ഭൎത്താവ് വിവാഹം കഴിഞ്ഞതിന്റെ നാലാംദിവസം മരിച്ചുപോയി. സരളഹൃദയനായ ശാസ്ത്രിയോട് ഭൌ ചോദിച്ചു. "നിങ്ങൾ എന്തുപറയുന്നു? എന്റെ മകൾ അവളുടെ ഭൎത്താവിന്റെ ശവദഹനത്തിന്നു കൂട്ടീട്ടുള്ള ചിതയിൽ ചാടിമരിക്കുകയോ, അതല്ലാത്തപക്ഷം പുനൎവ്വിവാഹം ചെയ്കയോ വേണം. ഇതിനെക്കുറിച്ച് ശാസ്ത്രി എന്താണ് പറയുന്നത്?." "ശാസ്ത്രവിധിപ്രകാരം അവളെ പുനൎവ്വിവാഹം ചെയ്തുകൊടുക്കേണ്ടതാണ് എന്ന് എനിക്കു തോന്നുന്നു" എന്നു ശാസ്ത്രി ഉത്തരംപറഞ്ഞു. പണ്ടു കേട്ടിട്ടില്ലാത്തതായ ഈ അഭിപ്രായത്തെ പൎയ്യാലോചന ചെയ്വാനായി പെഷ്വയുടെ രാജധാനിയിൽവെച്ച് പണ്ഡിതന്മാരുടെ വലുതായ ഒരു സദസ്സ് കൂട്ടുവാൻനിശ്ചയിച്ചു. ശാസ്ത്രപ്രകാരം നോക്കുന്നതായാൽ രാമശാസ്ത്രിയുടെ അഭിപ്രായം ശരിയാണെന്ന് എല്ലാ പണ്ഡിതന്മാരും അഭിപ്രായപ്പെട്ടു. നാനാഫഡ്നാവിസ്സ് കൊങ്കണത്തിലും കാശിയിലും ഉള്ള ബ്രാഹ്മണരുടെ അഭിപ്രായങ്ങൾ ശേഖരിച്ചുവെച്ചു. ഒരാൾക്കെങ്കിലും രാമശാസ്ത്രിയുടെ അഭിപ്രായത്തിന്ന് എതിരായിപ്പറവാൻ ധൈൎയ്യമുണ്ടായില്ല. എങ്കിലും സമുദായത്തിലെ ആചാരത്തിന്നുവിരുദ്ധമായി പ്രവൎത്തിക്കുന്നത് അവിവേകമായിപ്പോകുമെന്നുകരുതി മകളെ പുനൎവ്വിവാഹം ചെയ്തുകൊടുപ്പാൻ ഭൌ ശ്രമിച്ചില്ല.

ദുഷ്ടയായ ആനന്ദീഭായിയുടെ കൂടപ്രയോഗങ്ങൾകൊണ്ടും അവളുടെ ഭൎത്താവായ രഘുനാഥറാവുവിന്റെ ചാപല്യംകൊണ്ടും അഞ്ചാമത്തെ പെഷ്വയായ നാരായണറാവു കുലചെയ്യപ്പെടുകയും, തദനന്തരം രഘുനാഥറാവു പെഷ്വയാവുകയുംചെയ്തു. കുറച്ചുകാലത്തേക്കു ഈ കുലയുടെ തുമ്പുണ്ടായില്ല. എങ്കിലും വൃദ്ധനായ ഒന്നാംജഡ്ജി കുറക്കാരനെ കണ്ടുപിടിക്കാനായി സ്വകാൎയ്യമായി അന്വേഷണങ്ങൾ നടത്തിവന്നിരുന്നു. ആറ് ആഴ്ചകൾശേഷം രഘുനാഥറാവുവും ഈ കുറത്തിൽ ഉൾപ്പെട്ടിട്ടുണ്ടെന്നു നിസ്സംശയം തെളിയിക്കുന്നതായ ചില ലക്ഷ്യങ്ങൾ രാമശാസ്ത്രിയുടെ കയ്യിൽ കിട്ടി. കുറത്തിന്റെ തുമ്പുണ്ടായി എന്നു രഘുനാഥറാവുവിന്നു മനസ്സിലായി. തന്റെ മരുമകനെ കൊല്ലിക്കുന്നതിന്നു താനും കൂടീട്ടുണ്ടെന്നു രഘുനാഥറാവു രാമശാസ്ത്രിയോടു സമ്മതിച്ചു. ഇതിന്നുള്ള പ്രായശ്ചിത്തം എന്താണെന്നു പെഷ്വ ശാസ്ത്രിയോടുചോദിച്ചു. "നിങ്ങ

ളുടെ പ്രാണത്യാഗമല്ലാതെ ഇതിന്നു വേറെ പ്രായശ്ചിത്തമില്ല. നിങ്ങൾ ജീവിച്ചിരിക്കുന്നകാലത്തോളം നിങ്ങളുടെ രാജ്യകാൎയ്യങ്ങൾ നന്നാവുന്നതല്ല. എന്നെസ്സംബന്ധിച്ചേടത്തോളം ഞാൻ നിങ്ങളുടെ കീഴിൽ ഉദ്യോഗസ്ഥനായിരിക്കുകയോ, നിങ്ങളുടെ രാജ്യഭാരകാലത്ത് പൂനാവിൽ കടക്കുകയോ ചെയ്യുന്നതല്ല" എന്നു സത്യവാനായ രാമശാസ്ത്രി ശങ്കകൂടാതെ ഉത്തരം പറഞ്ഞു. തന്റെ വാക്കുപ്രകാരംതന്നെ ശാസ്ത്രി തന്റെ കുഡുംബത്തോടുകൂടി പൂനാ വിട്ട് വെസ് എന്നദിക്കിൽ പോയ്ത്താമസിച്ചു. പൂജ്യനായ ശാസ്ത്രിയുടെ ഉദ്യോഗനിലയിലുള്ള ജീവയാത്ര ഇപ്രകാരം അവസാനിച്ചു. ശാസ്ത്രിയുടെ സ്വഭാവത്തെപ്പററി ഗ്രാൻറ്ഡഫ് പറഞ്ഞിട്ടുള്ളതിനെ താഴെ ചേൎക്കുന്നു:—"തന്റെ രാജ്യക്കാൎക്ക് രാമശാസ്ത്രി ചെയ്തിട്ടുള്ള ഗുണങ്ങൾ മുഖ്യമായിട്ട് ഉദാഹരണംമൂലമാണ് എങ്കിലും അദ്ദേഹം ജീവിച്ചിരിക്കുമ്പോൾ തന്നെ അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ വിലയേറിയവയും സാരഗൎഭമായവയുമാണെന്ന് സൎവ്വസമ്മതമായിരുന്നു. അദ്ദേഹത്തിന്റെ കാലത്തിലുണ്ടായിരുന്ന പഞ്ചായത്തുകളുടെ വിധിന്യായങ്ങൾ ഇപ്പോഴും മാതൃകകളായി വിചാരിക്കപ്പെട്ടുവരുന്നു. അദ്ദേഹത്തിന്റെ അന്യാദൃശമായ നടവടിയുടേയും അക്ഷീണോത്സാഹത്തിന്റേയും ഫലമായി നാനാജാതിയിലുള്ള ജനങ്ങളുടെ സ്വഭാവത്തിന്നും ഗുണകരമായ മാററം സംഭവിച്ചു. സത്സ്വഭാവികളായവരുടെ നേരെ അദ്ദേഹം വളരെ സൌമ്യനായിരുന്നു. കുററംചെയ്യുവൻ എത്ര പ്രമാണിയായിരുന്നാലും ശാസ്ത്രിയെ ഭയപ്പെടാതിരുന്നില്ല. വളരെ ധനികന്മാരും ഉന്നതപദവിയിലുള്ളവരും ആയവർ പലസംഗതികളിലും ശാസ്ത്രിക്കു കൈക്കൂലികൊടുക്കാൻ ശ്രമിച്ചു. എങ്കിലും രണ്ടാമത് അങ്ങിനെചെയ്യാനോ, അദ്ദേഹത്തിന്റെ സത്യത്തെപ്പററി ആക്ഷേപിക്കാനോ ആൎക്കും ധൈൎയ്യമുണ്ടായില്ല. അദ്ദേഹത്തിന്റെ വൃത്തി ഏററവും മിനിതമായിരുന്നു. അന്നന്നേക്ക് ആവശ്യമുള്ള സാധനങ്ങളല്ലാതെ വേറെ ഒന്നും മഠത്തിൽ കരുതിവെക്കാൻപാടില്ലെന്നായിരുന്നു ശാസ്ത്രിയുടെ നിശ്ചയം."

കെ. കുഞ്ഞുണ്ണിനായർ ബി. എ; ബി. എൽ.

# മരണം

ലോകത്തിൽ ശ്രുതിയുക്ത്യനുഭവങ്ങൾക്കു വിരുദ്ധമായി അനേകം തെററിദ്ധാരണകളുള്ളതുപോലെ മരണത്തെസ്സംബന്ധിച്ചും വലുതായ



ഒരു വിപരീതജ്ഞാനം ജനങ്ങളുടെ ഇടയിൽ നിലനിന്നുപോരുന്നുണ്ടെന്ന് അവർ അതിനെപ്പററി നടത്തുന്ന പ്രസ്താവങ്ങളിൽനിന്നു ഗ്രഹിക്കുവാൻ കഴിയുന്നുണ്ട്. ഇപ്പോൾ കാണുന്ന സകലപ്രാണികളുടേയും പ്രവാഹം മരണമാകുന്ന ഉദ്ദിഷ്ടസ്ഥലത്തെക്കാണെന്നുള്ളതു സംശയമില്ലാത്ത വാസ്തവമാകുന്നു. ഈ സംഭവം തങ്ങൾക്കവശ്യം നേരിടാവുന്ന ഒന്നാണെങ്കിലും, ഇതിന്റെ ആസന്നതയെപ്പററി തങ്ങളോടു ഖണ്ഡിതമായിപ്പറയുന്നവരുടെ പേരിൽ മനഃപൂൎവ്വമായ വെറുപ്പില്ലാതെ ആരും സന്തോഷമുള്ളതായിക്കാണുന്നില്ല. ഇതുകൊണ്ടു ജീവിതത്തിങ്കൽ പ്രാണികൾക്കുള്ള കൊതിയും മരണത്തിലുള്ള വെറുപ്പും നല്ലവണ്ണം പ്രകാശിക്കുന്നുണ്ട്. ആസന്നമരണനായ ഒരാളുടെ അടുക്കൽച്ചെന്ന് നിങ്ങൾക്കു മരണം അടുത്തിരിക്കുന്നുവെന്നും, ഊൎദ്ധ്വഗതിക്കുവേണ്ടി ദാനാദികൎമ്മങ്ങൾ വല്ലതും ചെയ്യേണമെന്നും പറയുന്നവൻ എത്രതന്നെ സ്നേഹമുള്ളവനായിരുന്നാലും ഉടനെ ആയാൾ ഒരു ശത്രുവായിത്തീരുന്നതു സുലഭമായിക്കണ്ടുവരുന്നു. പ്രായേണ മരണത്തെ ഗണിക്കാതെ വളരെ സംഭവങ്ങൾ ലോകത്തിൽ നടന്നുവരുന്നുണ്ട്. വ്യാധിഗ്രസ്തനും വൃദ്ധനുമായിരിക്കുന്ന ധനികനും അധികസംവത്സരങ്ങൾകൊണ്ടു ഫലപ്രാപ്തിയുണ്ടാകുന്ന വല്ല കാൎയ്യങ്ങളിലും സംബന്ധിച്ച് അത്രയും സംവത്സരങ്ങൾക്കുശേഷം താൻ അതിന്റെ ഫലാനുഭവത്തിന്നു കൎത്താവായി വരുമെന്നുനിശ്ചയിച്ച് ആവക കാൎയ്യങ്ങളിൽ ഇറങ്ങുന്നതിന്ന് ഒട്ടും സന്ദേഹമുണ്ടാകുന്നില്ല. എന്നുമാത്രമല്ല; ഫലാനുഭവത്തിന്നുശേഷം ഇന്നിന്നവിധം നടക്കേണമെന്നുള്ള സങ്കല്പങ്ങളും ഇയ്യാളുടെ മനസ്സിൽ അപ്പോൾതന്നെ അങ്കുരിക്കുന്നു. എപ്പോഴും രന്ധ്രാന്വേഷിയായ മൃത്യുവിനെസ്സംബന്ധിച്ച ചിന്ത ഈ മനുഷ്യന്നുണ്ടായിരുന്നുവെങ്കിൽ ഇത്രയും വിചാരം

കൂടാതെ ഈവിധം ദീർഘകാര്യങ്ങളിൽ പ്രവേശിക്കുന്നതല്ല. എന്തിനധി കം പറയുന്നു? തന്റേയും തന്നെസ്സംബന്ധിച്ചവരുടേയും അഭാവം എ പ്പോഴും ഒരുവന്നും രുചിപ്രദമായിരിക്കുന്നില്ല.

മരണത്തിനെപ്പററി ഈവിധം ഒരരുചി ജനങ്ങളുടെ ഇടയിൽ കട ന്നുകൂടുവാൻ കാരണം പ്രധാനമായി ഇപ്പോളുള്ള പുത്രമിത്രാദികളുടെ വിയോഗമാണെന്നു ബാഹ്യമായി ഊഹിക്കാമെങ്കിലും, മരണാവസ്ഥയുടെ ഭയങ്കരത്വധാരണയും ഈ അരുചിക്ക് ഒട്ടും അപ്രധാനമല്ലാത്ത ഒരു കാരണമാകുന്നു. പുത്രാദികളില്ലാത്ത ഒരുവന്നും മരണം സന്തോഷാവ ഹമായിരിക്കുന്നില്ല. കഠിനദുഃഖങ്ങൾ നേരിടുന്ന അവസരങ്ങളിൽ പ്രാ ണത്യാഗത്തിന്നായി മനുഷ്യർ ഒരുങ്ങുന്നതായിക്കാണുന്നുണ്ടെങ്കിലും, അ തു ദുഃഖത്തിന്റെ അസഹ്യതകൊണ്ടുമാത്രമല്ലാതെ മരണത്തിലെ പ്രിയം കൊണ്ടായിരിക്കുകയില്ല. ജനനംമുതൽ കഴിഞ്ഞുകൂടുന്ന ഓരോ നാഴിക, എന്നുവേണ്ട ഓരോ ക്ഷണങ്ങളും മരണത്തിങ്കലേക്കു നമ്മെ അടുപ്പിക്കുക യാണു ചെയ്യുന്നത്. ബാല്യം കഴിയുമ്പോഴേക്ക് ഒരുവന്നു യൌവനത്തിൽ അനുഭവിക്കപ്പെടാവുന്ന സുഖവിശേഷങ്ങളെ സ്മരിച്ചു സന്തോഷമുണ്ടാ യാമെങ്കിലും,മരണപട്ടണത്തിൽ എത്തേണ്ട വഴിയിൽ മൂന്നിലൊരുഭാഗം തീൎന്നുപോയിരിക്കുന്നു എന്നു വിചാരിക്കുമ്പോൾ അവൻ നിശ്ചയമായും ദുഃഖിക്കും. ഈ ദുഃഖം മരണസ്വഭാവത്തെ ശരിയായി അറിഞ്ഞിട്ടുള്ള വന്നുണ്ടാവുകയില്ലെന്നു മേലിൽ പറയുന്നതാണ്. നാം ഒരോലയെ ചോറിലിട്ടു കുറേദിവസംകഴിഞ്ഞെടുത്തുനോക്കുമ്പോൾ അതിൽ നല്ലവണ്ണം ചേരപിടിച്ചതായി കാണുന്നുണ്ട്. എന്നാൽ ഈ ചേരപിടിച്ചതു നാം ഓലയെ എടുക്കുന്നതിന്റെ അടുത്തസമയത്തായിരിക്കേണമെന്ന് ആലോ ചിക്കുന്നതു വളരെ അബദ്ധമായിരിക്കും. പ്രത്യുത, ഓലയെ ചോറിലി ട്ടതിന്നുശേഷമുള്ള ഓരോരോ ക്ഷണംതോറും അല്പാല്പമായി ചേരപിടിച്ച് ഈവിധത്തിലായിത്തീൎന്നതാണെന്ന് ആലോചിക്കുന്നതു ശരിയായ വിചാ രമായിരിക്കും. ഇതുപോലെ മരണത്തിന്റെ അടുത്തസമയത്തിലോ, അടുത്തദിവസത്തിലോ ദേഹേന്ദ്രിയാദിസംഘാതത്തിന്നു കേടുപാടുന്നു എന്നു വിചാരിക്കാതെ ജനനംമുതൽ അല്പാല്പമായി കേടുപാറിക്കൊണ്ടി രിക്കുന്നു എന്നുതന്നെ വിചാരിക്കണം. ശരിയായി വിചാരിക്കുകയാ ണെങ്കിൽ ജനനംതുടങ്ങിയുള്ള ഭാവവികാരങ്ങളൊക്കെയും മരണത്തിന്റെ തന്നെ ഓരോ അവസ്ഥാഭേദങ്ങളായിട്ടാണിരിക്കുന്നത്. ഇങ്ങിനെ ക്രമ പ്രാപ്തമായിട്ടാണു മരണത്തിന്റെ സംഭവമെന്നു നിസ്സന്ദേഹം നാം നിശ്ച

യിക്കുന്നുവെങ്കിൽ മരണത്തിന്റെശേഷം മൃതസംബന്ധികൾക്കും, മരണത്തിന്നുപൂൎവ്വം മരിപ്പാൻപോകുന്നവന്നും ഉണ്ടാകുന്ന ദുഃഖത്തെ ജനനത്തിന്നുശേഷമുണ്ടാകുന്ന ഓരോരോ ക്ഷണങ്ങൾക്കും വീതിച്ചുകൊടുക്കേണ്ടതായിരിക്കുന്നു. ഇങ്ങിനെ വീതിച്ചുകൊടുക്കുമ്പോൾ എപ്പോഴും ആൎക്കും കഠിനമായി ദുഃഖിക്കുവാനിടവരുന്നില്ല. ഇപ്പോൾ അവശ്യംഭാവിയായും ക്രമപ്രാപ്തമായുംവരുന്ന മരണത്തെപ്പററി ദുഃഖിക്കുവാനവകാശമില്ലെന്ന് ഒരുവിധം സാധിച്ചു. ഇനി മരണത്തിലുള്ള അവസ്ഥയെ ആലോചിക്കുന്നതായാലും വ്യസനിക്കുവാനവകാശമില്ലെന്നു തെളിയിക്കാം.

എന്നാൽ ഓരോരോ കാൎയ്യങ്ങളേയും അനുഭവിച്ചു ഗുണദോഷംപറയുവാൻ സാധിക്കുന്നതുപോലെ മരണത്തെ അനുഭവിച്ച് ആ അവസ്ഥയിലുള്ള ഗുണദോഷങ്ങളെപ്പററവാൻ സാധിക്കുന്നതല്ല. ഇങ്ങിനെയുള്ള കാൎയ്യങ്ങളിൽ അഭിജ്ഞന്മാരാൽ സ്വീകരിക്കപ്പെട്ടിട്ടുള്ള ന്യായാനുസൃതമായ അനുമാനം ഒട്ടും മതിയാവാതെ വരുന്നതല്ല. ആ സ്ഥിതിക്ക്, സുഷുപ്തിമൂൎച്ഛാവസ്ഥകളെ വിചാരിച്ചറിഞ്ഞ്, ആ വിജ്ഞാനത്തോടുകൂടി മരണത്തെ അനുമിക്കുമ്പോൾ മരണസ്ഥിതി വിശദമായി പ്രകാശിക്കും. സുഷുപ്ത്യവസ്ഥ എല്ലാവരാലും നിത്യവും അനുഭവിക്കപ്പെടുന്ന ഒന്നാകുന്നു. മരണത്തിലെന്നപോലെ ഇതിൽ ജനങ്ങൾക്കു വെറുപ്പില്ലെന്നുമാത്രമല്ല, ഇതിനെ അനുഭവിക്കുവാൻ സ്പൃഹയും സന്തോഷവുമുള്ളതായിക്കാണുന്നുണ്ട്. ഏതു മഹാരാജാവിന്റെ അടുക്കലും സമയംനോക്കാതെ ചെന്നു തന്റെ അധികാരംനടത്തുവാൻ സുഷുപ്തിക്കു സ്വാതന്ത്ര്യമുണ്ട്. നിൎവ്വികല്പസമാധിയെ അനുഷ്ഠിക്കുന്ന യോഗിശ്രേഷ്ഠന്റെ അടുക്കലും സുഷുപ്തിയുടെ ശക്തിക്കു തടസ്ഥമില്ലെന്നു വരുന്നപക്ഷം പിന്നെ അതിന്റെ ശക്തി എവിടെയാണു പ്രതിബന്ധിക്കപ്പെടുക? സമാധ്യവസ്ഥയിലുള്ള അതിന്റെ അധികാരനിൎവ്വഹണത്തിന്നു ശാസ്ത്രത്തിൽ ലയമെന്നു പേർ പറയുന്നു. ഈ ലയത്തെ ജയിക്കുന്നതു യോഗികൾക്ക് ഏററവും പ്രയാസമുള്ള ഒരു കൃത്യമാകുന്നു. ഈ സുഷുപ്തി ഇപ്പോഴത്തെ ജനങ്ങളുടെ മാതിരി വലിയജനങ്ങളുടെ കൂട്ടുകെട്ടുമാത്രം മതിയെന്നു വിചാരിക്കുന്ന കൂട്ടത്തിലല്ല. എത്രയും താണതരക്കാരിലും എത്രയും ഉയൎന്നവരിലും നിൎവ്വിശേഷം തന്റെ സ്വാതന്ത്ര്യത്തെ പ്രകടിപ്പിക്കുന്നു. എന്നാൽ സുഷുപ്തി ഓരോരുത്തരിലും അവരവരുടെ അവസരംനോക്കാതെ കടന്നുകൂടി അവൎക്കു സൈ്വരക്കേടുണ്ടാക്കുന്നു എന്നു വിചാരിക്കുവാൻപാടില്ല. ഓരോരുത്തരും തന്റെ അവസ്ഥക്കനുസരിച്ചും കവിഞ്ഞും ഉള്ള വിഷയ

സുഖങ്ങളെ അനുഭവിച്ചുകഴിഞ്ഞുകൂട്ടുന്ന അവസരത്തിലും, നിദ്രാഗമനത്തിന്റെ വൎത്തമാനം ഋജൃംഭണം (കോട്ടുവായ) മുതലായ കമ്പിവഴിക്കറിയുമ്പൊഴും വിഷയസുഖങ്ങളെ അത്രയും വെടിഞ്ഞ് ഈ പുതിയ അതിഥിയെ വേണ്ടതുപോലെ സ്വീകരിച്ചു സൽകരിക്കാനൊരുങ്ങുന്നു. തനിക്കു സൈ്വരക്കേടുണ്ടാക്കിത്തീൎക്കുന്ന ഒരുവനുവേണ്ടി ആരും സുഖകരങ്ങളായ മററു വിഷയങ്ങളെ ഉപേക്ഷിക്കുകയും അവനെ സൽകരിക്കുവാനൊരുങ്ങുകയും ചെയ്യുന്നതല്ല. ഇതുകൊണ്ടു സുഷുപ്തിയിൽ സൎവ്വപ്രാണികളും ഏതോ ഒരു അപൂൎവ്വസുഖം അനുഭവിക്കുന്നുണ്ടെന്നു നല്ലപോലെ തെളിയുന്നുണ്ട്. ഒരുവനിൽ സുഷുപ്തിയുടെ ഭരണം നടന്നുകൊണ്ടിരിക്കുമ്പോൾ അവന്റെ പ്രേമസൎവ്വസ്വമായ ഭാൎയ്യയും വാത്സല്യഭാജനമായ പുത്രനും കൂടി അധികാരമില്ലാത്തവരായിത്തീരുന്നു. ഇങ്ങിനെ എല്ലാവരാലും സൎവ്വാത്മനാ സസന്തോഷം സ്വീകരിക്കപ്പെട്ടുവരുന്ന നിദ്ര ഒരുവനു കുറവാണെന്നുവരുന്നപക്ഷം അവന്റെ ജീവിതം ഏററവും ക്ലിഷ്ടമായ ഒന്നാണെന്നും നമുക്കനുഭവമുണ്ടല്ലൊ. ഈ സുഷുപ്തിയാകുന്ന സോപാനത്തിൽ കയറിനിന്നിട്ടുവേണം നമുക്കു മരണപ്രാസാദത്തിനെ നോക്കിക്കാണുവാൻ. അതിന്നു നിദ്രയിൽ ഒരുവന്റെ സ്ഥിതിയെന്തായിരിക്കുമെന്നു മുമ്പെ വിചാരിക്കണം. നിദ്രയിലുള്ള രണ്ടുതരങ്ങളെ സ്വപ്നമെന്നും സുഷുപ്തിയെന്നും വ്യവഹരിച്ചുവരുന്നു. എന്നാൽ നിദ്രാശബ്ദത്തിന്റെ ശരിയായ അൎത്ഥം സുഷുപ്തിയാകുന്നതിനാൽ ഇവിടെ സുഷുപ്തിനിദ്രകളെ അഭിന്നമായിപ്പറഞ്ഞതാണ്.

മനുഷ്യന്നു സ്ഥൂലങ്ങളായ ഇന്ദ്രിയങ്ങളുടേവഴിക്കു സ്ഥൂലവിഷയാനുഭവമുണ്ടാകുമ്പോൾ ആ അവസ്ഥയെ ജാഗ്രത്തെന്നു പറഞ്ഞുവരുന്നു. സൂക്ഷ്മേന്ദ്രിയങ്ങൾ, അതായത് അന്തഃകരണത്തിൽ ലയിച്ചുകിടക്കുന്ന ഇന്ദ്രിയവാസനകൾവഴിക്കു സൂക്ഷ്മവിഷയങ്ങളുടെ അനുഭവമുണ്ടാകുമ്പോൾ ഈ അവസ്ഥയെ സ്വപ്നമെന്നു പറയുന്നു. ഒരേ അവസരത്തിൽ ജാഗ്രൽസ്വപ്നാവസ്ഥകൾ രണ്ടും ചേൎന്നുണ്ടാവുകയില്ല. അതുകൊണ്ടു സ്വപ്നാനുഭവമുണ്ടാവേണമെങ്കിൽ ജാഗ്രദവസ്ഥയെ മുഴുവൻ ആവരണം ചെയ്യത്തക്കവിധത്തിലുള്ള ഒരു മോഹമാകുന്ന തിരശ്ശീലയെ മുമ്പെ കെട്ടിക്കഴിയണം. പിന്നെ സ്വപ്നനാടകത്തിന്റെ ആരംഭമായി. സാധാരണനാടകത്തിന്നും സ്വപ്നനാടകത്തിന്നും തമ്മിൽ പ്രധാനമായ ഒരു വ്യത്യാസമുണ്ട്. സാധാരണനാടകത്തിൽ നടന്മാരും കാഴ്ചക്കാരും വേറെവേറെയാണല്ലൊ. സ്വപ്നനാടകത്തിൽ ഒരാൾതന്നെ പലവേഷങ്ങളും ധരി

കയും, ആയാൾതന്നെ അതിനെ മുഴുവൻ കാണുകയും ചെയ്യുന്നു. ഇതാണു മനുഷ്യാത്മാവിന്നുള്ള ഒരു അത്ഭുതമായശക്തി!. ഇങ്ങിനെ സ്വപ്നമുണ്ടാകത്തക്കവണ്ണമുള്ള വാസനകൾ മുഴുവനടങ്ങുമ്പോഴാണ് സുഷുപ്ത്യവസ്ഥയുടെ ആവിർഭാവം. ഇപ്പോൾ അനനുഭൂതവാസനമായിരിക്കുന്ന നിദ്രയുടെ സ്ഥിതിയാകുന്നു സുഷുപ്തിയെന്നു സുഷുപ്തിയെസ്സംബന്ധിച്ചു നമുക്കു നല്ലൊരു നിൎവ്വചനം കിട്ടി. ചിലദിവസം ചിലൎക്ക് സ്വപ്നത്തിന്നുള്ള ഉപകരണങ്ങളായ വാസനകൾ ഒന്നും തയ്യാറായിട്ടില്ലെങ്കിൽ മേൽകാണിച്ച ആവരണത്തിൽനിന്ന് ഒന്നായിട്ടു സുഷുപ്തിക്കെത്താം. എന്നാൽ വളരെ സ്വൈരമായി. സ്വപ്നം സ്ഥൂലങ്ങളായ ഉപകരണങ്ങളൊന്നുമില്ലാത്തതാണെങ്കിലും അതിന്റെ ചില പാടവങ്ങൾ ചിലപ്പോൾ സ്ഥൂലദേഹത്തിലും പ്രകാശിക്കാറുണ്ടു. അഥവാ ഈ സൂക്ഷ്മങ്ങൾതന്നെയാണല്ലൊ സ്ഥൂലങ്ങളായുമിരിക്കുന്നത്. ജാഗ്രദവസ്ഥയിൽ അനുകൂലപ്രതികൂലവിഷയങ്ങൾ എങ്ങിനെ സുഖദുഃഖങ്ങൾക്കു കാരണമായിരിക്കുന്നുവോ അതുപോലെതന്നെ സ്വപ്നത്തിലും എല്ലാ ഭേദങ്ങളും അനുവൎത്തിക്കാറുണ്ട്. ഇതുകൊണ്ടു സ്വപ്നം സുഷുപ്തിയെപ്പോലെ ആഗ്രഹിക്കത്തക്കതും സ്വൈരസ്ഥിതിയുമല്ല. ജാഗ്രത്തിൽ സ്ഥൂലേന്ദ്രിയങ്ങളും സ്ഥൂലവിഷയങ്ങളുമുണ്ട്. സ്വപ്നത്തിൽ സൂക്ഷ്മവാസനാവിശിഷ്ടമായ അന്തഃകരണമുണ്ട്. സുഷുപ്തിയിൽ നാടകരംഗത്തിൽ ഒരു തിരശ്ശീലയുടെ ഉള്ളിൽ മറ്റൊരു തിരശ്ശീലകൂട്ടിക്കെട്ടി പൂൎവ്വരംഗത്തെ മാച്ചുന്നതുപോലെ സ്വപ്നാനുഭവത്തെ മുഴുവൻ മാച്ചുന്നതായ ഒരാവരണം പിന്നെയും വേണ്ടിവരുന്നു. ഈ ആവരണത്തിന്റെ ആവശ്യം സ്വപ്നത്തിൽ നിന്നു സുഷുപ്തിക്കു പോകുമ്പോൾമാത്രമേ വേണ്ടതുള്ളൂ. ജാഗ്രത്തിൽനിന്നു സുഷുപ്തിക്കു നേരിട്ടുചെല്ലുമ്പോൾ ആവശ്യമില്ല. ഈ ആവരണത്തിന്നുശേഷം സ്വപ്നവാസനകളടങ്ങുന്നു. ഈ സ്വപ്നനാടകം ഏതൊരു ദീപസന്നിധാനത്തിൽ അഭിനയിച്ചുവോ ആ ദീപസ്ഥാനീയനായ ആത്മാവ് അതിസൂക്ഷ്മരൂപനാകയാൽ അവനെ അപേക്ഷിച്ച് സ്ഥൂലങ്ങളായ വാസനകൾ അവനിലടങ്ങുന്നു. തേജസ്സിനെ അപേക്ഷിച്ചു സൂക്ഷ്മമായ അതിന്റെ കാരണശക്തിയിൽ തേജസ്സു ലയിക്കുന്നു. അതുപോലെ ജലം മുതലായ പദാൎത്ഥങ്ങളും കാൎയ്യാപേക്ഷയാ സൂക്ഷ്മങ്ങളായ തത്തൽകാരണങ്ങളിൽ ലയിക്കുന്നു. ഇവിടെ ഈമാതിരി കാൎയ്യകാരണഭാവം ആത്മാവിന്നും വാസനകൾക്കും തമ്മിലില്ലെങ്കിലും കല്പിതമായിട്ടെങ്കിലും ഉള്ളതു് ഈവിധത്തിലേ തരമുള്ളു. ഏതായാലും വാസനക്ക് പുനരുത്ഥാനം കാണുന്നസ്ഥിതിക്ക് ആത്മാവിലല്ലാതെ ലയം

പറയുവാൻ തരമില്ല. ഇങ്ങിനെ വാസനകൾ കാൎയ്യാകാരപരിണാമത്തെ പ്രാപിക്കാതെ അടങ്ങിയിരിക്കുന്ന സ്ഥിതിയത്രേ സുഷുപ്തിയെന്നുപറയപ്പെടുന്നത്. ഈ അവസ്ഥയെ നിത്യപ്രളയമെന്നു പുരാണങ്ങളിൽ പറഞ്ഞുവരുന്നു. ഈ അവസ്ഥയുടെ സമഷ്ടിഭാവത്തെ പ്രളയമെന്നു പറയാം. ഏതായാലും ഇപ്പോൾ കാൎയ്യങ്ങളായി കാണപ്പെടുന്ന സകലപദാൎത്ഥങ്ങളും ഏതോ ഒരു സൂക്ഷ്മകാരണത്തിൽനിന്നു പുറപ്പെട്ടവയാകുന്നുവെന്നും ഇനിയും ആ കാരണഭാവത്തെത്തന്നെ പ്രതിധാവനംചെയ്തുകൊണ്ടിരിക്കുന്നുവെന്നും തീൎച്ചപ്പെടുത്തുന്നതിൽ വിരോധമില്ല. ആ കാരണാകാരസ്ഥിതി ഈ സുഷുപ്ത്യവസ്ഥപോലുള്ള ഒന്നായിരിക്കുവാനാണവകാശമുള്ളതെന്നും അനുമിക്കുന്നതിൽ ഒരു വിപ്രതിപത്തിക്കും അവകാശം കാണുന്നില്ല. നാം ഈ സ്ഥിതിയിൽനിന്നു മരണത്തെപ്പററി പ്രബലമായി ഒന്നാലോചിക്കണം. ഏതൊരുകാരണംനിമിത്തം ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളോടുള്ള സംബന്ധം അവസാനിച്ച് ഇന്ദ്രിയങ്ങളുടെ ശക്തി ക്ഷയിക്കുന്നു എന്ന് നിദ്രയുടെ പൂൎവ്വക്ഷണാനുഭവത്തിൽനിന്ന് നമുക്കു ഗ്രഹിക്കുവാൻകഴിയുന്നുണ്ട്. ഒരു പത്തായത്തിൽ ഒരുകൊല്ലത്തേക്കു മുഴുവൻ ഭക്ഷണത്തിന്നുവേണ്ടിവരുന്ന നെല്ലു മുതലായ പദാൎത്ഥങ്ങളെ സൂക്ഷിച്ചുവെച്ച് അതിൽനിന്നു ക്രമേണ ഓരോമാസത്തേക്കെന്നുവേണ്ട,ഓരോ ദിവസത്തേക്കും ഉള്ള പദാൎത്ഥങ്ങളെ വിഭജിച്ചുകൊടുക്കുന്നതുപോലെ ഈ ശരീരഗ്രഹണത്തിന്നുശേഷം ഇന്നിന്നദിവസങ്ങളിൽ ഇന്നിന്നവിധം ഇത്ര അവസരത്തോളം വ്യാപരിക്കേണമെന്നു ഏതോ ഒരു ശക്തി ജനങ്ങളെ പ്രേരിപ്പിക്കുന്നതായിരിക്കുന്നുണ്ട്. അതിന്നു ഫലോന്മുഖകൎമ്മമായ പ്രാരബ്ധകൎമ്മമെന്നു ശാസ്ത്രങ്ങളിൽ പേർകൊടുത്തിരിക്കുന്നു. ഒരുകൊല്ലത്തെ ഭക്ഷണപദാൎത്ഥസ്ഥാനത്തിലിരിക്കുന്ന പ്രാരബ്ധകൎമ്മസാമാന്യത്തിന്റെ ഓരോ ഭാഗങ്ങളാകുന്നു പ്രാണികളാൽ പ്രതിദിനം അനുഭവിക്കപ്പെടുന്നത്. ഇങ്ങിനെ അനുഭവിക്കുന്നതിലും ഒരു നിശ്ചയമുള്ളതുകൊണ്ടായിരിക്കണം ഇന്ദ്രിയങ്ങൾക്കു ചിലപ്പോൾ വ്യാപാരോപരമം നേരിടുന്നത്. അഥവാ നിരന്തരം വ്യാപരിക്കുന്ന ഇന്ദ്രിയങ്ങൾക്കു തളൎച്ചനേരിടുന്നുവെന്നും വരുന്നതാണ്. മേൽകാണിച്ച പ്രാരബ്ധകൎമ്മത്തിന്റെ അവസാനത്തിൽ ജീവന്ന് ശരീരത്തോടു വേർപെടേണ്ടിവരുന്നു. ഈ വേർപാടിനെയാകുന്നു മരണമെന്ന പദംകൊണ്ടു വ്യവഹരിച്ചുവരുന്നത്. ഇപ്പോൾ മരണത്തിന്നും സുഷുപ്തിക്കും തമ്മിൽ എത്ര അന്തരമുണ്ടാവാൻ അവകാശമുണ്ടെന്നു നാം ആലോചിക്കുക. സുഷുപ്തിയിൽ സകലവാസനകളേയും തങ്കൽ

വഹിച്ചുകൊണ്ട് പ്രാണൻ ശരീരത്തിൽ ചേൎന്നിരിക്കുന്നു. മരണത്തിലാകട്ടെ അതേമാതിരി പ്രാണൻ ഈ ശരീരത്തിൽനിന്നു പുറത്തുപോകുന്നു. ഇങ്ങിനെ വാസനാവിശിഷ്ടനായിരിക്കുന്ന ആത്മാവിന്നു ജന്മാന്തരങ്ങളുണ്ടാകുന്നതിൽ യുക്തിക്ക് ഒരു വിരോധവും കാണുന്നില്ല. വാസനാസഹിതനായ ആത്മാവിന്ന് പ്രപഞ്ചസൃഷ്ടിക്കു സാമൎത്ഥ്യമുണ്ടെന്നു നമ്മുടെ സ്വപ്നത്തിലുള്ള അനുഭവത്താൽ ഊഹിക്കാമല്ലോ. വാസനകളോടുകൂടാതെ കേവലം പ്രാണൻമാത്രമായി ഒരുവന്റെ ശരീരത്തിൽനിന്ന് ഒഴിഞ്ഞുപോകുവാനിടവരുന്നപക്ഷം ആ ജീവന്ന് ജന്മാന്തരപ്രാപ്തിക്ക് അവകാശമില്ലെന്ന് ഉപദേശിക്കുന്ന ശാസ്ത്രവും യുക്തിവിരുദ്ധമാകുന്നില്ല. ഓരോരോ ഇന്ദ്രിയശക്തികളുടേയും തളച്ച സുഷുപ്തിയിലും മരണത്തിലും സമമായിരിപ്പാനേ അവകാശമുള്ളൂ. അകത്തു സൂക്ഷിച്ചുവെക്കുവാൻ വേണ്ടി സാമാനങ്ങളെ കെട്ടിനേരെയാക്കുന്നതും, യാത്രക്കുവേണ്ടി കെട്ടിനേരെയാക്കുന്നതുംതമ്മിൽ വളരെ വ്യത്യാസപ്പെട്ടുവാനവകാശമില്ല. സുഷുപ്തിയിൽ വാസനകളെ തങ്കൽ അടക്കിക്കൊണ്ടു പ്രാണൻ ശരീരാന്തൎഭാഗത്തിൽ ഹൃദയത്തിലുള്ള ഒരു നാഡിയിൽ സ്ഥിതിചെയ്യുന്നു എന്നാണ് ശാസ്ത്രം പറയുന്നത്. മരണത്തിൽ അതേവാസനകളെ വഹിച്ചുംകൊണ്ട് പുറത്തുപോകയും ചെയ്യുന്നു. ഇതിൽ പ്രാണബഹിൎഗ്ഗമനരൂപമായ മരണം പ്രാണികൾക്ക് ശരീരവ്യഥയെ ഉണ്ടാക്കുന്നുണ്ടോ എന്നുള്ള ഒരംശം പ്രത്യേകം വിമൎശിക്കത്തക്കതാണ്. ആ വിമൎശത്തിൽ മരണാവസരത്തിൽ പ്രാണികൾക്ക് ശാരീരമായ ദുഃഖമുണ്ടെന്നു ഊഹിപ്പാൻ വഴികാണുന്നില്ല. സൂക്ഷ്മവാസനകളെ ഉള്ളിൽ ലയിപ്പിക്കുക എന്ന കൃത്യം വ്യഥാകരമല്ലെന്നു നിദ്രാപൂൎവ്വക്ഷണങ്ങളിൽ ഇന്ദ്രിയങ്ങളുടെ വിഷയവ്യാപാരം ക്രമേണ കാഞ്ഞ് അതുകൾ ക്ഷീണിക്കുമ്പോൾ നമുക്കറിയുവാൻ കഴിയുന്നുണ്ട്. അപ്പോൾ ശാരീരമായ പീഡയില്ലെന്നുമാത്രമല്ല ഉപരമത്തിൽ ഒരു ശാന്തിസുഖം എല്ലാവരുടേയും അനുഭവത്തിന്നു വിഷയമായിത്തിരുകയും ചെയ്യുന്നു. ഇതുകൊണ്ട് ഇന്ദ്രിയജയം സുഖകരമാണെന്ന് ഊഹിക്കുന്നതിന്നും വഴി കാണുന്നുണ്ട്. ഇതുകഴിഞ്ഞാൽ പ്രാണന്ന് ശരീരത്തോടുള്ള വിയോഗമാണ്. ഈ വിയോഗവും ദുഃഖഹേതുവാകുന്നതല്ല. എന്തുകൊണ്ടെന്നാൽ ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവേശിച്ച് ആവഴിക്ക് വിഷയങ്ങൾ അനുകൂലങ്ങളോ പ്രതികൂലങ്ങളോ എന്നു മനസ്സിലാക്കിയതിന്നുശേഷമാകുന്നു സാധാരണസുഖദുഃഖങ്ങളുടെ ആവിൎഭാവം. പ്രകൃതത്തിൽ ഇന്ദ്രിയങ്ങൾക്കു വ്യാപരിക്കുവാനുള്ള ശക്തി ക്ഷയിച്ചിരിക്കുന്നു. അനന്തരി

ന്ദ്രിയമായ മനസ്സിന്നും വ്യാപാരം നിന്നുപോകുന്നു. വിരതവ്യാപാരമായ മനസ്സിന്ന് അനുകൂലപ്രതികൂലജ്ഞാനശക്തി ക്ഷയിച്ചുപോകുന്നു. അങ്ങിനെയുള്ള അവസരത്തിൽ ആകപ്പാടെ ഒരു മോഹമല്ലാതെ ശാരീരമായോ മാനസമായോ യാതൊരു വ്യഥയുടേയും ജ്ഞാനമുണ്ടാവാനവകാശമില്ല. മനസ്സിനെസ്സംബന്ധിക്കാതെ സുഖദുഃഖങ്ങളുണ്ടാകുന്നതുമല്ലല്ലൊ. പിന്നെ പ്രാണൻ ശരീരത്തിൽനിന്നു പിരിയുമ്പോൾ ഉണ്ടാവുന്ന ഭാവഭേദങ്ങളെക്കൊണ്ട് ആസന്നമൃത്യുവായ പുരുഷൻ വളരെക്കഷ്ടമനുഭവിക്കുന്നുവെന്നു കാഴ്ചക്കാർ ഊഹിക്കുന്നുണ്ടായിരിക്കാം. എന്നാൽ ഈ ഊഹം തീരെ തെറ്റായിട്ടുള്ളതാകുന്നു. ഒരാളെ വഹിച്ചുംകൊണ്ട് ഒരു പുരുഷൻ ഒരു ഭവനത്തിൽനിന്നു പുറത്തുവരുമ്പോൾ പുരുഷനിലൊ ഭവനത്തിലോ ഉണ്ടാവുന്ന ഭാവഭേദങ്ങളെ കണ്ടിട്ട് വഹിക്കപ്പെട്ട ആൾ കഷ്ടപ്പെടുന്നുവെന്നൂഹിക്കുന്നതു ശരിയല്ലാത്തതുപോലെ സുഖദുഃഖജ്ഞാനശക്തിയെ വഹിച്ചുകൊണ്ടു പ്രാണൻ ശരീരത്തിൽനിന്നു നിർഗ്ഗമിക്കുന്ന അവസരത്തിൽ പ്രാണനിലും ശരീരത്തിലും കണ്ടുവരുന്ന ചലനഭേദങ്ങളെക്കൊണ്ടു പ്രാണനാൽ വഹിക്കപ്പെട്ട ആത്മാവിൽ കഷ്ടത്തെ ഊഹിക്കുന്നതും ശരിയല്ല. അല്ലെങ്കിൽ സ്ഥൂലപിണ്ഡത്തിൽനിന്ന് അന്യനായ ആത്മാവിനെ അറിയാത്തവരായ ജനങ്ങളിൽ ഏതുവിധത്തിലുള്ള സംഭ്രമങ്ങൾക്കും സ്ഥലം അനുവദിക്കപ്പെട്ടിട്ടുള്ള സ്ഥിതിക്ക് ആ വിധത്തിൽ അവർ അനുമിച്ചുകൊള്ളട്ടെ. ഭൗതികങ്ങളായ ഇന്ദ്രിയങ്ങളിൽ ചിച്ഛക്തിയുടെ സന്നിധാനമാകുന്നു ഇന്ദ്രിയവ്യാപാരത്തിന്നു കാരണമായിരിക്കുന്നതെന്നു ശാസ്ത്രം പറയുന്നു. ഭൗതികങ്ങളായ വസ്തുക്കൾക്കൊക്കെയും കാരണദ്രവ്യത്തിന്റെ താരതമ്യംപോലെ ക്ഷയമുള്ളതായും വിചാരിക്കണം. പിന്നെ ഇന്ദ്രിയങ്ങൾക്കു തത്തൽഗോളങ്ങളുടെ വഴിക്കല്ലാതെ പ്രവൎത്തിക്കുവാൻ സാധിക്കാത്തതല്ലാത്തതിനാൽ എല്ലാ ഗോളങ്ങളുടേയും ആധാരമായിരിക്കുന്ന സ്ഥൂലദേഹം അവശ്യനശ്വരമായ സ്ഥൂലഭൗതികപിണ്ഡമാകകൊണ്ട് ആ വഴിക്കും ഇന്ദ്രിയവ്യാപാരശാന്തിക്കവകാശം സിദ്ധിക്കുന്നു. ഏതുവിധത്തിലും ആധാരത്തിന്റെ ന്യൂനത ആധേയത്തിൽ സംബന്ധിക്കുന്നതല്ല. എന്നാൽ ആധാരാധേയങ്ങൾ രണ്ടുംകൂടിച്ചേൎന്നു നടത്തുന്ന കാൎയ്യങ്ങൾക്കു വൈകല്യം സംഭവിക്കാവുന്നതാകുന്നു. ഇങ്ങിനെ വാസനയുണ്ടാകാത്ത നിദ്രയെന്ന സുഷുപ്തിക്കും മരണത്തിന്നും തമ്മിൽ വളരെ അന്തരമില്ലെന്നു കണ്ടുവല്ലൊ. ഇനി അഭിഭൂതവാസനമായ ജാഗ്രദവസ്ഥ, അതായതു മൂർഛ എന്ന അവസ്ഥയെ ആലോചിച്ച് ആ സ്ഥാനത്തിൽ

നിന്നുകൂടി മരണത്തെ ഒന്നു നോക്കിക്കണ്ടതിന്നുശേഷം പ്രകൃതത്തെ അവസാനിപ്പിക്കാം.

ഇന്ദ്രിയദ്വാരാ വിഷയാനുഭവമുണ്ടായിരിക്കെത്തന്നെ എന്തെങ്കിലും കഠിനമായ ദുഃഖമൊ, അല്ലെങ്കിൽ സ്ഥൂലശരീരത്തിൽ വല്ല വിഷാവേശമോ മറ്റോ ഉണ്ടാകുന്ന അവസരത്തിൽ വാസനകളൊന്നുമടങ്ങാതെ പെട്ടന്നു വ്യാപാരശാന്തിയും, ജാഗ്രദവസ്ഥക്ക് ആവരണവും നേരിടുന്നു. ഈ അവസ്ഥ മൂഛ്ഛയെന്നു പറയപ്പെടുന്നു. ഈ മൂഛ്ഛയിൽ ചിലപ്പോൾ ചില ജനങ്ങൾക്കു പരലോകത്തിന്റെ അനുഭവമുണ്ടാകുമെന്നു ശാസ്ത്രങ്ങളിൽ പറയുന്നതിനെ അനുസരിച്ച് മൂർഛയെ അനുഭവിച്ച ചിലർ പറഞ്ഞു കേൾക്കുന്നുണ്ട്. അതുകൊണ്ട് നാമാലോചിക്കേണ്ടതെന്തെന്നാൽ, ഒരുവിധത്തിലുള്ള വാസനകൾക്ക് ആവരണം നേരിടുമ്പോൾ മററചില വാസനകൾക്കു പ്രകാശമുണ്ടാകുന്നുവെന്നും, അതുകൾ അനുഭവയോഗ്യങ്ങളായിത്തീരുന്നുവെന്നുമാകുന്നു. ഈ അനുഭവത്തെ ഉണ്ടാക്കിത്തീക്കുന്ന മൂഛ്ഛക്കും മരണമൂഛ്ഛക്കും തമ്മിൽ ഒട്ടും വ്യത്യാസമുണ്ടാകുവാൻ തരമില്ല. ഇതേമാതിരി മൂഛ്ഛയോടുകൂടിയ മരണത്തെ നാം കേൾക്കാറുണ്ട്. വല്ല അവയവഭംഗത്തോടുകൂടിയും ചിലപ്പോൾ മൂഛ്ഛയുണ്ടാവാം. അങ്ങിനെ വരുമ്പോഴും അവയവഭംഗജന്യമായ വ്യഥക്ക് മൂഛ്ഛിതൻ പാത്രിഭവിക്കുന്നില്ല. സ്പർശേന്ദ്രിയത്തിന്ന് അവനിൽ അധികാരമില്ലാത്തതിനാൽ സ്പർശജന്യമായ ഒരവസ്ഥയേയും അവൻ അറിയുന്നില്ല. അതുപോലെ മററുള്ള ഇന്ദ്രിയങ്ങളുടേയും എല്ലാ ബാഹ്യേന്ദ്രിയങ്ങളുടേയും തലവനായ മനസ്സിന്റേയും സ്വാതന്ത്ര്യം ഇവനിൽ അസ്തമിച്ചിരിക്കുന്നു. യാദൃച്ഛികമായ മൂഛ്ഛയിലെന്നപോലെ യാദൃഛികമായ മരണമൂർഛയിലും പ്രാണിക്കുകഷ്ടമുണ്ടാകുന്നില്ല. ഒന്നുകൂടി വ്യക്തമായി ആലോചിക്കയാണെങ്കിൽ പ്രാപ്തകാലമായ മരണം സുഷുപ്തിയെപ്പോലെയും ആകസ്മികമായ മരണം മൂർഛയെപ്പോലെയുമാകുന്നു എന്നു കാണാം. സുഷുപ്തിമൂർഛകൾ ദുഃഖഹേതുക്കളാകാതെയിരിക്കുന്നതുപോലെ മരണവും ദുഃഖഹേതുവായിരിക്കുന്നില്ല. ഇങ്ങിനെ വിചാരിച്ച് മരണത്തെ നാം ദുഃഖഹേതുവല്ലെന്നു ശരിയായറിയുമ്പോൾ നമുക്കു വലുതായ ഒരു പ്രതിബന്ധം തീന്നതായിവരുന്നു. അഭ്യുദയത്തിന്നുവേണ്ടി അശ്രാന്തം പ്രയത്നിക്കുന്നതിന്ന് ഒരു ക്ലേശലും ആവശ്യമില്ല. രോഗാദ്യുപദ്രവങ്ങൾകൊണ്ടുള്ള ദുഃഖങ്ങൾ ഇന്ദ്രിയശക്തിക്ഷയം വരുന്നതുവരെ ബാധിച്ചുകൊണ്ടിരിക്കും. അതിന്നുള്ള നിവാരണങ്ങൾക്കു മുൻകരുതലോടുകൂടിയിരിക്കണം. തൃഷ്ണ അധികമാകുമ്പോൾ തത്വജ്ഞ

നത്തിന്നു ഫലമില്ലാതെവരുന്നതിനാൽ അതിനെ നിഗ്രഹിക്കണം. പിന്നെയും ജീവിതത്തിലുള്ള സുഖസൌകര്യങ്ങൾക്കുപയുക്തമെന്നുതോന്നുന്ന ഗുണങ്ങളെല്ലാം സ്വീകരിക്കുന്നതിന്നു പുറമെ തന്നെക്കൊണ്ട് അന്യന്മ കഴിയുന്ന ഉപകാരങ്ങൾ ചെയ്വാൻ എപ്പോഴും ഒരുക്കമുണ്ടായിരിക്കണം. തന്റെ മരണത്തിന്റെ സ്ഥിതിയെപ്പറ്റി നല്ലവണ്ണമറപ്പുവരുമ്പോൾ തന്റെ സംബന്ധികൾക്കു വരുന്നതുപോലെയുള്ള ആപത്തുകളെന്നുവെച്ചിരിക്കുന്ന ഉത്സവങ്ങളിൽ ക്ലേശത്തിന്നവകാശമില്ലാതാകുന്നു. സുഖത്തിന്റെ ശുദ്ധമായ രൂപം സന്തോഷവും സന്തോഷത്തിന്നു വിരോധി സന്താപവും, ആവക സന്താപങ്ങൾക്കു കാരണം പ്രതികൂലജ്ഞാനവും, പ്രതികൂലങ്ങളിൽവെച്ചു മുഖ്യമായതു മരണഭയവുമാകുന്നു.

ഈ ചെറുതായ വിചാരംനിമിത്തം വല്ലവക്കും വലുതായ മരണഭയത്തിൽനിന്നു വേർപെടുവാനിടവരുന്നപക്ഷം അതിൽ കവിഞ്ഞ് ആഗ്രഹിക്കേണ്ട കൃതാർത്ഥത ഒന്നുമില്ല.

കോരാത്ത് നാരായണമേനോൻ.



# മഴക്കാറിലെ ആദിത്യൻ

൧. പൂങ്കൊമ്പോരോന്നിളക്കിക്കിളികളിളയ തേ-
നാറവീഴുംവിധത്തിൽ
സംഗീതം പാടി; മന്ദസ്മിതമൊടു പനിനീർ-
പ്പൂച്ചെടിത്തൈകളാടി,
തങ്കച്ചാറിൽക്കളിച്ചു ഭുവന,മിളയ കാ-
റ്റാകവേ വീശി; രാഗം
തിങ്ങി പ്രാചീമുഖത്തിൽ; ദിനകര! ഭവദീ-
യോദയം ഭംഗിയായി.

൨. അപ്പോഴാരോത്തിരുന്നു തവ മഹിമ കുറ-
ച്ചീടുമാറഗ്രമേഘ-
ക്കൂപ്പായം പൂണ്ടു "പേ പേ"നിനദമൊടു മഹാ-
മാരി വന്നെത്തുമെന്നും,

ഇപ്പാറെല്ലാം ഗ്രസിക്കുന്നതിനു കൊതിപിടി-
ച്ചുച്ചലിക്കുന്ന വിദ്യു-
ജ്ജിഹ്വാഗ്രം നീട്ടുമെന്നും; പ്രകൃതിഗതി മിനി-
ട്ടിന്നു മാറുന്നു കഷ്ടം!.

൩. താപത്തിൻ ഹേതുതാനെങ്കിലുമതിനുപശാ-
ന്തിക്കു ചിന്തിച്ചുമാർഗ്ഗം
തൻകയ്യാൽത്താങ്ങി മെല്ലെജ്ജലതതിയെ വഹി-
ച്ചങ്ങു മേല്പോട്ടു പൊക്കി
പിൻകാലത്തിൽ ഘനപ്പെട്ടവ പലവഴി വ-
ന്നങ്ങയോടോറമുട്ടി-
പ്പങ്കം പാരിൽപ്പരത്തീ; കരുമനകളിനി-
ക്കാട്ടുവാൻ ബാക്കിയുണ്ടോ?.

൪. ഗോളങ്ങൾക്കൊക്കയും താനധിപതി, സുമന-
സ്സേവ്യനാമോഷധീശൻ-
പോലും പോഷിക്കുവാനായ്ത്തവ കരബലമാ-
ണാശ്രയിക്കുന്നതത്രെ;
ആമട്ടാന്യാദൃശശ്രീ ചേരുകിന ദിവസാ-
ധീശ! നീ ദൈവയോഗാ-
മൂലം കോലം പകന്തു വിളറി വിവശനായ്
കാണ്മുകോ കാലഭേദം!.

൫. മന്ത്രങ്ങൾക്കേകദേശം വിഷയ, മിരുളക-
റ്റീടുവാൻ പോരു,മെന്നോ-
ത്തോതായാലും ചലിക്കാതരുളുമൊരു മഹാ-
ക്കാതലാദിത്യദേവൻ
അന്തംക്കൂടാതടുത്തീടിന കരിമുകിലിൽ-
ക്കഷ്ടമേ! പെട്ടു വല്ലാ-
തന്തസ്സില്ലാതെ മങ്ങും പരിധിയൊടു പരി-
ക്ഷീണനായ്ക്കാണിടുന്നു.

൬. വേനൽക്കാലത്തു വേഴാമ്പലുകളുഴലുമാ-
റൽകടോഷ്ണാവുയർത്തി,
മാനത്തിൽ സ്വപ്രതാപത്തിനു കാവു വരാ-
തത്രയും സഞ്ചരിച്ചു;

ഌാനച്ഛായം മയങ്ങിട്ടിവസകരനവൻ
    ദീനനായ്ത്തീൎന്നുപോയീ;
നൂനം തത്താദൃശാഡംബരനിലകളൊട്ട-
    ക്കത്തൊരാപത്തിനത്രേ.
൭. രാജാവിന്നും ഭവാനാണൊരു ശരണമഹോ-
    ന്നാഥ! ലോകോപകാരം
നേരേ ചെയ്യുന്നിതങ്ങന്നനുദിവസമുദി-
    ച്ചാകയാലാശുമേഘ്യൻ
ഈവണ്ണം വൎണ്ണ്യനായും സപദി മലിനമാ-
    മംബരംപൂണ്ടമൂലം
ശോഭിക്കുന്നില്ല; ശോച്യാകൃതിയുടെ ഗുണസാ-
    മഗ്രി നോക്കില്ലൊരാളും.
൮. എല്ലാവൎക്കും പ്രമാണം പ്രകൃതി; പരിണമി-
    ച്ചീടുമൊന്നായതന്നാ-
ളെല്ലാം ഭേദപ്പെടുന്നു; ചിരമൊരുവനുമി-
    ല്ലല്ല,ലല്ലാതെവന്നാൽ
ഇല്ലാതാകും പ്രപഞ്ചത്തിനു മുരടതുകൊ-
    ണ്ടത്രമാത്രം ക്ഷമിച്ചാ-
ല്ലുല്ലാസം നേടുമങ്ങന്നഖിലജനമനോ-
    ഹാരിയായ്ത്തീരുമേററം.

വി. സി. ബാലകൃഷ്ണപ്പണിക്കർ.

---

# പൌരുഷം

(തുടൎച്ച)

---

ബാല്യം പൌരുഷത്തിൻെറ ബീജാവസ്ഥയാണെന്നും, ആ കാലത്തിൽ പൌരുഷത്തിൻെറ രൂപം അവ്യക്തമായിട്ടാണിരിക്കുന്നതെന്നും പറഞ്ഞുവല്ലൊ. ഈ സംഗതി ഒരു വ്യക്തിയിൽ മാത്രമല്ല. ഒരു സമുദായത്തിൻെറ സമഷ്ടിസ്വരൂപത്തിലും യോജിച്ചിരിക്കുന്നതാണെന്നു

മുമ്പെ സൂചിപ്പിച്ചിട്ടുമുണ്ട്. ബാല്യംമുതലായ അവസ്ഥാഭേദങ്ങൾ ശരീരത്തിന്നുമാത്രമല്ലാ ഉള്ളു. മാനസസംസ്കാരത്തിന്നും ആ അവസ്ഥകളുണ്ട്. ഒരു മനുഷ്യന്റെ ശരീരത്തിന്നു യൌവനമുണ്ടായിരുന്നാലും, മനസ്സിന്നു ബാല്യംതന്നെയാണുള്ളതെന്നുവരാം. ഏതൊരു മനോവൃത്തികൾ ദേശകാലസ്വഭാവവ്യുൽപത്തി കുറഞ്ഞിരിക്കുന്നുവോ അതു ബാല്യാവസ്ഥയെ അതിക്രമിച്ചിട്ടില്ലെന്നുവേണം പറവാൻ. മരണംവരെ ഈ അവസ്ഥയിൽനിന്നു തെറ്റാതെ ജീവിച്ചിരിക്കുന്ന എത്രയോ ബാലന്മാർ ലോകത്തിലുണ്ട്. ഇവരുടെ ജീവിതയാത്ര പൌരുഷത്തിന്റെ ഗന്ധംപോലുമില്ലാത്ത ഒന്നാകുന്നു. നേരേ മറിച്ച്, ശരീരത്തിന്നു ബാല്യമാണെങ്കിലും മാനസസംസ്കാരത്തിന്നു യൌവനംവന്നിട്ടുള്ള മഹാന്മാരും ലോകത്തെ അലങ്കരിക്കുന്നുണ്ട്. ശുദ്ധമായ പൌരുഷത്തിന്റെ ഉദാഹരണമായിട്ടാണ് അവരുടെ ജീവകാലത്തെ വിചാരിക്കേണ്ടതു. ഒരു വ്യക്തിയുടെമാത്രം ബാല്യം ഏററവും പരിച്ഛിന്നമായ ഒന്നാണ്. അതിന്നു ദീർഘകാലസ്ഥിതിയുമില്ല. അതുകൊണ്ട്, അതിനെ അനിത്യമെന്നും പറയാം. യൌവനം, വാർദ്ധക്യം, എന്നീ രണ്ടവസ്ഥകളും ബാല്യംപോലെത്തന്നെ ഒരു വ്യക്തിയിൽ പരിച്ഛിന്നവും അനിത്യവുമായിരിക്കുന്നതത്രേ. അപ്പോൾ ആ ബാല്യാദ്യവസ്ഥകളെ ആശ്രയിച്ചു നിലനില്ക്കുന്ന പൌരുഷത്തേയും പരിച്ഛിന്നമാണെന്നും അനിത്യമാണെന്നും പറയുന്നതിന്നു വിരോധമില്ല. ഒരു സമുദായത്തിന്റെ കാൎയ്യം ഇങ്ങിനെയല്ല. വ്യക്തികൾക്കുള്ളപോലെത്തന്നെ ശാരീരം, അല്ലെങ്കിൽ സ്ഥൂലം ആയ ബാല്യാദിസ്വഭാവഭേദങ്ങളും സമുദായത്തിന്നുണ്ടെന്നു പറഞ്ഞിട്ടുണ്ടല്ലോ. മാനസസംസ്കാരം ആശ്രയിച്ചുനില്ക്കുന്നതും,അത ഏവ സൂക്ഷ്മവുമായ ബാല്യാദിയും സമുദായത്തിന്നുണ്ട്. ഒരു സമുദായത്തിന്റെ ബാല്യാദിസ്ഥിതിഭേദവും അതിനെ ആശ്രയിച്ചിരിക്കുന്ന പൌരുഷവും പരിച്ഛിന്നമല്ല. അതുകൊണ്ടുതന്നെ അതു നിത്യവുമായിരിക്കുന്നു. സമഷ്ടിസ്വരൂപമായ സമുദായത്തിന്റെ ബാല്യാദിയും പൌരുഷവും മേൽപ്പറഞ്ഞപ്രകാരം അപരിച്ഛിന്നവും നിത്യവുമായിരിക്കുന്നതിന്നുള്ള കാരണമെന്തെന്നു നമുക്കെളുപ്പത്തിൽ മനസ്സിലാക്കാം. അനേകം വ്യക്തികളുടെ ഒരു കൂട്ടത്തിന്നാണല്ലോ നാം സമുദായം എന്നു പേർ പറയുന്നത്. ആ വ്യക്തികളിൽ അധികപക്ഷം ബാല്യാവസ്ഥയിലിരിക്കയാണെങ്കിൽ സമുദായം ബാലമാണെന്നും, അതല്ലെങ്കിൽ സമുദായം തരുണമാണെന്നും നിരൂപിക്കാം. ഒരുകാലത്തും ഒരു ദിക്കിലും സമുദായത്തിന്ന് ഈ അവസ്ഥയിലേതെങ്കിലും ഒന്നുകൂടാതെയി

രിക്കയെന്നുള്ള സ്ഥിതിയുണ്ടാകുന്നതല്ല. വ്യക്തികളുടെ സ്വഭാവത്തിന്നു യോജിച്ചവിധത്തിൽ ഒരിക്കൽ പരിപൂൎണ്ണമായ യൌവനത്തെ പ്രാപിച്ചിട്ടുള്ള സമുദായംതന്നെ പിന്നെയൊരിക്കൽ ബാല്യത്തിനെ പ്രാപിച്ചു എന്നു വരാവുന്നതാണ്. വ്യക്തികളിലുള്ള പരിച്ഛിന്നതാഭിഭേദങ്ങളെ സമുദായത്തിൽ നാം ആരോപിക്കുന്നു എന്നല്ലാതെ സമുദായം യഥാൎത്ഥത്തിൽ വ്യക്തിഗതമായ ഭേദത്തിന്നു കീഴടങ്ങുന്ന ഒന്നല്ല. ഈ അവസ്ഥാഭേദങ്ങളെപ്പോലെത്തന്നെ പൌരുഷത്തെപ്പററിയും വിചാരിക്കാവുന്നതാണ്. പൌരുഷം വ്യക്തികൾക്കു മാത്രമാണ്. സമുദായത്തിങ്കൽ പൌരുഷം ആരോപിക്കപ്പെടുകയല്ലാതെ സ്വതസ്സംഭവിക്കുകയല്ല. ഒരു സമുദായം പൌരുഷമില്ലാത്ത ബാല്യാവസ്ഥയിലിരിക്കുന്നു എന്നുള്ളതിന്നൎത്ഥം അതിലെ വ്യക്തികളിൽ അധികപക്ഷം പൌരുഷമില്ലാതെയിരിക്കുന്നു എന്നാണ്. സമുദായികമായ ബാഹ്യരൂപവും ആഭ്യന്തരസംസ്കാരരൂപവും ആകാശംപോലെ നിരവയവമായും അസംഗമായും നിത്യമായും ഇരിക്കുന്ന ഒന്നാണ്. ഒരു കാലത്തു ഹിന്തുസമുദായം പരിപൂൎണ്ണമായ യൌവനത്തെ പ്രാപിച്ചിരുന്നു എന്നു ചരിത്രങ്ങളെക്കൊണ്ടു നാം ഊഹിക്കുന്നുണ്ട്. അതു പിന്നെ വളരെക്കാലത്തേക്കു താണതരത്തിൽ, അതായതു ബാല്യത്തിൽ പ്രവേശിച്ചിരുന്നു. ഇപ്പോൾ പിന്നേയും യൌവനത്തിലേക്കു പ്രവേശിപ്പാൻ തുടങ്ങുന്നു. ഇങ്ങിനെ എത്ര പ്രാവശ്യം ഉണ്ടായിട്ടുണ്ടെന്നും ഉണ്ടാകുമെന്നും നിയമിപ്പാൻ അസാധ്യം. ഇങ്ങിനെ ചക്രംപോലെ ചുററിക്കൊണ്ടിരിക്കുന്ന സാമുദായികാവസ്ഥകളിൽ ആ നിത്യമായ പൌരുഷം ബീജരൂപമായും അംകുരരൂപമായും മററും വ്യാപിച്ചുകൊണ്ടിരിക്കുന്നു. ഏതുസ്ഥിതിയിലും ആ പൌരുഷത്തിന്റെ നിലക്കു വ്യത്യാസമുണ്ടാകുന്നില്ല. അതു നിലീനമായോ വികസിതമായോ സമുദായത്തിൽത്തന്നെ നിലനിൽക്കുന്നു. ഇങ്ങിനെ നിത്യമായ ആ പൌരുഷത്തിന്നു പല അവസ്ഥാഭേദങ്ങളേയും വ്യക്തികളുടെ സ്ഥിതിയെ നോക്കി നാം കല്പിക്കുന്നു.

സമുദായാംഗങ്ങളായ വ്യക്തികൾക്കുള്ള പൌരുഷത്തിന്നു വികാസമുണ്ടാകുന്നത് എന്തുകൊണ്ടാണെന്നുള്ള ചോദ്യത്തിന്നു മുമ്പെത്തന്നെ പറഞ്ഞിട്ടുള്ള കാൎയ്യങ്ങൾ സമാധാനമായിരിക്കുന്നു. ദേശകാലസ്വഭാവഭേദത്തെ നല്ലവണ്ണം അറിയുമ്പോൾ ഓരോ പുരുഷന്മാൎക്കും അവരവരുടെ പൌരുഷത്തെ നയിക്കേണ്ടുന്ന മാൎഗ്ഗത്തെപ്പററിയും മററും നല്ല ബോധമുണ്ടാകുമെന്നും, അതു നിൎബ്ബന്ധമായ ഒരു നിയതിയാണെന്നും ആഭ്യന്ത

ന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഒരു ബാലൻ തന്നെക്കാൾ യൌവനമുള്ള മറ്റൊരുവന്റെ നടവടികളെക്കണ്ടുപഠിക്കുന്നതുപോലെ ഒരു സമുദായം മറ്റൊരു സമുദായത്തിന്റെ ആചാരങ്ങളെ അനുകരിക്കുന്നു. ഇങ്ങിനെ ഈ പ്രപഞ്ചത്തിലുള്ള ഓരോ വ്യഷ്ടികളും ഓരോ സമുദായങ്ങളും മററുള്ളവയുടെ സ്ഥൂലസൂക്ഷ്മങ്ങളായ വൃത്തിഭേദങ്ങളെ അനുകരിക്കയാണു ചെയ്യുന്നത്. ഈ അനുകരണം എന്ന സ്വഭാവമില്ലാതെ ജീവിച്ചിരിക്കുന്ന വ്യക്തിയും സമുദായവും ജഗത്തിൽ ദുർല്ലഭമാകുന്നു. അനുകരണം ചിലപ്പോൾ തെററിദ്ധാരണയോടുകൂടിയിരിക്കും. ഒരു സമുദായം മറ്റൊന്നിനെ അനുകരിക്കാൻ പുറപ്പെടുന്ന സമയത്ത് ആ മറേറ സമുദായം അനുകരണീയംതന്നെയോ എന്നാലോചിച്ചാക്കണം. ഈ ആലോചന ചിലപ്പോൾ അബദ്ധമായ വഴിക്കായിവരും. അതുനിമിത്തം അനുകരണംകൊണ്ടു സിദ്ധിക്കേണ്ടുന്നതായ ഫലം വിപരീതത്തിലായിക്കലാശിക്കും. അന്യസമുദായം തന്നെ അപേക്ഷിച്ചു പൂർണ്ണമായ യൌവനമുള്ളതും പൌരുഷമുള്ളതുമാണെന്നുവരുന്നതായാൽമാത്രമേ അതിനെ അനുകരിക്കുന്നതിൽ ഗുണമുണ്ടാകയുള്ളൂ. ഇതറിഞ്ഞു തെററാതെ പ്രവർത്തിപ്പാനാണു വിഷമം. ഇതിൽ ദേശകാലപ്രകൃതികളെ നന്നായി വിചാരിക്കണം. ജീവിതസൌഖ്യം, അല്ലെങ്കിൽ സുഖം ലഭിക്കാനുള്ള വഴി ആ അനുകരണത്തിലുണ്ടാകണമെങ്കിൽ ആ അനുകരണം വിവേകപൂർവ്വം ചെയ്യുന്നതായിരിക്കണം. ഇങ്ങിനെ വിവേകപൂർവ്വമായ അനുകരണത്തെയാണ് ഒരു സമുദായത്തിന്റെ പൌരുഷമെന്നു പറയുന്നത്. വിവേകരഹിതമായ അനുകരണവും ചിലപ്പോൾ സുഖഹേതുവായി വരാം. അങ്ങിനെ സുഖഹേതുവായിവരുന്ന അനുകരണം ഫലംകൊണ്ടുമാത്രം പൌരുഷത്തെ അനുമിപ്പിക്കുന്ന ഒരു പ്രവൃത്തിയാണെന്നേ ഉള്ളൂ. അതിനെ അപ്രബുദ്ധമായ പുരുഷപ്രയത്നമെന്നോ, പൌരുഷാഭാസമെന്നോ പറയാം. ഈ പൌരുഷാഭാസത്തെയാകുന്നു ചിലർ യദൃച്ഛ (ചാൻസ്) യെന്നും, ചിലർ കർമ്മമെന്നും, ഭാഗ്യമെന്നും പറയുന്നത്. ബാലന്മാരുടേയും മററും വ്യാപാരം സുഖഹേതുവായിപ്പരിണമിക്കുന്നുണ്ടെങ്കിൽ അതിനേയും ഈ പൌരുഷാഭാസവർഗ്ഗത്തിൽ ഉൾപ്പെടുത്തുന്നതിന്നു വിരോധമില്ല. ഓരോ മനുഷ്യർ അബുദ്ധിപൂർവ്വമായിനടത്തുന്ന ക്രിയകൾക്കു ഫലമുണ്ടായിക്കാണുമ്പോൾ ചിലർ അവരെ പൌരുഷമുള്ളവരാണെന്ന് ആലോചനകൂടാതെ പറഞ്ഞുപോകുന്നതാണ്. അവരുടെ ഭാഗ്യമാണതെന്നും ചിലർ പറയാറുണ്ട്. അതു പറേക്കു കുറെക്കൂടി നല്ല അഭിപ്രായമാണെന്നിവിടെ സമ്മ

ത്തിച്ചേക്കാം. ഈ സംഗതിയെപ്പററി ഒടുവിൽ പ്രസ്താവിക്കുന്നതാകയാൽ ഇപ്പോൾ വിവരിപ്പിക്കുന്നില്ല.

ഇപ്പോൾ കേരളബ്രാഹ്മണസമുദായത്തിൻെറ അവസ്ഥയെ പൌരുഷത്തിൻെറ ഉദാഹരണത്തിന്നിവിടെയെടുത്തു നിരൂപണംചെയ്യുക. ഈ സമുദായത്തിലുള്ള വ്യക്തികൾക്ക് അവരുടെ പൂർവ്വപുരുഷന്മാരുടെ പൌരുഷത്തിൻെറ ഫലമായി യഥേഷ്ടം സംപത്തു ലഭിച്ചിട്ടുണ്ട്. ഇവർ കേരളത്തിൽമാത്രമല്ല ഇന്ത്യയിലെങ്ങും മാന്യന്മാരാണെന്നുള്ള കാര്യം ഹിന്തുസമുദായത്തിൻെറ ആചാരമര്യാദകളിൽനിന്ന് ഇവൎക്ക സിദ്ധിച്ചിട്ടുണ്ട്. ഇവരെപ്പററി ഇവരുടെ പുറമേയുള്ളവൎക്ക ബഹുമാനവും അത്യൽകൃഷ്ടമായിട്ടുണ്ട്. എന്നുമാത്രമല്ല, മേലിൽ ലോകത്തിൽ ഒരു പ്രധാനസ്ഥാനത്തെ പ്രാപിക്കാനുപകരിക്കുന്ന പൌരുഷത്തെ പ്രകടനംചെയ്യുന്നതിന്നുവേണ്ടുന്ന സകല സൌകര്യങ്ങളും ഇവൎക്കുണ്ട്. എങ്കിലും ഈ സമുദായത്തിൻെറ പൌരുഷം ബീജാവസ്ഥയിൽനിന്ന് അംകുരാവസ്ഥയെ പ്രാപിക്കാൻ തുടങ്ങിട്ടേ ഉള്ളു. ഇതിങ്കലുള്ള വ്യക്തികളിൽ അധികപക്ഷം ഇപ്പോൾ ബാല്യാവസ്ഥയിൽനിന്നു തെററിക്കഴിഞ്ഞിട്ടില്ല. അനുകരണം വേണമെന്നുള്ള ദിക്കിലായിട്ടേ ഉള്ളു. പുറമേയുള്ള മററുസമുദായങ്ങളുടെ ഉൽഗതിയെ നോക്കി തങ്ങൾക്കു ഉൽകൎഷപ്രാപ്തിക്കുള്ള ഉപായങ്ങളെ അന്വേഷണംചെയ്യുതുടങ്ങിട്ടേ ഉള്ളു. ഇവരുടെ ആഭ്യന്തരസംസ്കാരത്തിന്നു ദേശകാലപ്രകൃതിയുടെ മാററത്തെ അറിയാറായിട്ടുണ്ട്. ഇവരുടെയിടയിൽ അംകുരിച്ചിട്ടുള്ള പൌരുഷവൃക്ഷം വിഘ്നമൊന്നുംകൂടാതെ വളൎന്നുഫലിക്കുന്നതിന്ന് ഒരു പ്രയാസവുമില്ല. എങ്കിലും ഈ സമുദായം അനേകം ബാലവ്യക്തികളോടുകൂടിയിരിക്കുന്നതാകയാൽ പൌരുഷവൃക്ഷത്തിന്നു വേണ്ടേടത്തോളം പോഷകപദാൎത്ഥങ്ങൾ ലഭിക്കുകയെന്നതു ലഘുതരമായ ഒരു സംഗതിയല്ല. ഈ തത്വത്തെ ഇവരിപ്പോൾ ശരിയായി മനസ്സിലാക്കിത്തുടങ്ങിട്ടുണ്ടെന്നുള്ളതു സന്തോഷാവഹം തന്നെ.

ഇങ്ങിനെ ഓരോ സമുദായം മറെറാരോ സമുദായത്തെ അനുകരിച്ചുകൊണ്ടേ ഇരിക്കണമെന്നുള്ളത് സൃഷ്ടിനിയമത്തിലുൾപ്പെട്ട ഒരു കാൎയ്യമാണ്. ഇന്ത്യക്കാർ പല സംഗതികളിലും ഇംഗ്ലീഷുകാരെ അനുകരിക്കുന്നു. അവർ ചില സംഗതികളിൽ ഇന്ത്യക്കാരേയും അനുകരിക്കുന്നു. ഇങ്ങിനെ ലോകത്തിലുള്ള എല്ലാ വ്യക്തികളും എല്ലാ സമുദായങ്ങളും ഓരോ സംഗതികളിൽ ഓരോ സമുദായത്തെ അന്യോന്യം അനുകരണം ചെയ്തുകൊണ്ടാണിരിക്കുന്നത്. ഇതു ബുദ്ധിപൂൎവമല്ലാതെ വരുമ്പോൾ പല

അനത്ഥങ്ങളുമുണ്ടാകും. ഒരുസമയം ചിലപ്പോൾ അതിന്നും ഫലമുണ്ടായിയെന്നുവരാം. പക്ഷെ അത് അനിശ്ചിതമാകയാൽ പൌരുഷാഭാസമെന്നാണ് അതിന്നു പേർ പറയേണ്ടതെന്നു മുമ്പെ കാണിച്ചിട്ടുണ്ടല്ലൊ. ചില വിദ്വാന്മാർ ലോകത്തിൽ സൃഷ്ടിനിയമത്തിന്റെ വകയായി അപ്രതീക്ഷിതമായി വന്നുകൂടുന്ന ഈവക പൌരുഷഫലങ്ങളെമാത്രമേ മനുഷ്യന്നനുഭവിപ്പാനധികാരമുള്ളു എന്നും, പുരുഷപ്രയത്നത്തെക്കൂടി ജയിക്കുന്നതിന്നുള്ള ശക്തി പൌരുഷാഭാസമെന്നിവിടെപ്പറഞ്ഞതായ ഈ ഭാഗ്യത്തിന്നുണ്ടെന്നും വാദിക്കുന്നുണ്ട്. ഈ സംഗതിയെപ്പറ്റി ഇനിയത്തെ പ്രാവശ്യം സവിസ്തരമായി പ്രസ്താവിച്ചുകൊള്ളാം.

(തുടരും)

വടക്കേപ്പാട്ടെ നാരായണൻ നായർ.

# മണിദീപിക *

പണ്ഡിതസാർവ്വഭൌമനായ മഹാമഹിമശ്രീ എ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ എം. എ; എം. ആർ. എ. എസ്സ്. തിരുമനസ്സിലെ



കൃതിയായ ഈ ദീപിക പ്രകാശിച്ചുതുടങ്ങിയിട്ട് ഇപ്പോൾ രണ്ടുമാസത്തോളം കാലം ആയിരിക്കുന്നു. സർവ്വഥാ സംസ്കൃതസാഹിത്യമന്ദിരത്തിൽ പ്രവേശം ഇച്ഛിയ്ക്കുന്ന മലയാളികൾക്ക് ഈ ദീപികയുടെ വിളക്കം വിശേഷപ്പെട്ടതും ഒഴിച്ചുകൂടാത്തതു

* ഈ ലേഖനം ഞങ്ങൾക്കു കിട്ടീട്ട് ഇപ്പോൾ എട്ടു മാസമായിരിക്കുന്നു. ഞങ്ങൾക്കു കിട്ടീട്ടുള്ള ഓരോ ഗ്രന്ഥങ്ങളെപ്പറ്റി ഓരോ നിരൂപണമെങ്കിലും ചെയ്‌വാൻ സാധിച്ചുകഴിഞ്ഞിട്ടില്ലാത്ത സ്ഥിതിക്ക് ഈ ഗ്രന്ഥത്തെപ്പറ്റി ഒന്നിലധികം നിരൂപണം ചെയ്യുന്ന കായ്യത്തിൽ ഞങ്ങൾ വളരെ സംശയിച്ചു. എങ്കിലും മഹാന്മാരുടെ കായ്യത്തിൽ പ്രത്യേകം കാണിക്കാതിരിക്കുന്നത് അനുചിതമായെങ്കിലോ എന്നു വിചാരിച്ച് ഇപ്പോൾ ചെയ്‌വാൻ നിശ്ചയിച്ചു. ഈ ലേഖനം ഞങ്ങളെ പ്രത്യേകിച്ചും ബാധിക്കുന്നതാകയാൽ ഇതിനെപ്പറ്റി ഞങ്ങൾക്കു പറവാനുള്ള അംശങ്ങളെ അവിടവിടെ ചോടെ ചേർത്തിരിക്കുന്നു.

ആയ ഒരു ഉത്തമസാധനമാണെന്നുള്ളതിൽ രണ്ടുപക്ഷത്തിന്നിടയില്ല തന്നെ. അന്യഥാ സിദ്ധാന്തങ്ങളെ (മതശാസ്ത്രങ്ങളെ)ത്തന്നെ കെട്ടിച്ചമച്ച് രൂപംകൊടുത്ത് ഇറക്കിയിരിക്കുന്ന സിദ്ധാന്തകൌമുദി മുതലായ ഗ്രന്ഥങ്ങളും യഥാർത്ഥഗ്രാഹികളായി വ്യുൽപത്തികാമുകന്മാരായുള്ള ബാലന്മാരുടെ ബുദ്ധികളും എങ്ങിനെയാണ് തമ്മിൽ കൂടിവാഴുക? ഇമ്മട്ടിലൊട്ടേറെ ഉപയോഗംചെയ്യുന്ന ഈ ഗ്രന്ഥത്തെ സംബന്ധിച്ച് മലയാളികളുടെ വിജ്ഞാനാഭിവൃദ്ധിക്കു കാപ്പുകെട്ടിയിറങ്ങിയിരിക്കുന്ന അനേകം മാസികകളിലും അദ്യാവധി യാതൊരു അഭിപ്രായവും പറഞ്ഞുകാണാത്തതിൽ വളരെവളരെ ആശ്ചര്യപ്പെടേണ്ടിയിരിക്കുന്നു. എന്നാൽ ഈ മാസികയിൽ കഴിയുന്നത്ര പൂർവ്വാപരങ്ങൾ ആലോചിച്ചും വിഷയങ്ങൾ ആലോഡനംചെയ്തും സ്തുത്യർഹമായ വിധത്തിൽ ഒരു നിരൂപണം ചെയ്തിട്ടുണ്ട്. പക്ഷെ അസംഖ്യം ഭാഷാതത്വങ്ങൾ ഉള്ളടങ്ങിയ ഒരു മഹാശാസ്ത്രത്തെ പെരുമാറത്തക്കവിധത്തിൽ ഉടച്ചുവാർത്തിരിക്കുന്ന ഈ ദീപികയുടെ നിരൂപണത്തിന്ന്, ഇതിനടുത്തപോലെ ഉന്മത്തരാഘവനിരൂപണത്തിന് അനുവദിച്ചിരിക്കുന്ന സ്ഥലത്തിൽനിന്ന് പറയത്തക്കവിധത്തിൽ ഒട്ടും അധികംസ്ഥലം അനുവദിക്കുയോ ഉപയോഗിക്കുയോ ചെയ്യാഞ്ഞതുമാത്രം അത്ര മതിയായോ എന്നൊരു സംശയം ഉണ്ട് (1). ആകയാൽ ആ നിരൂപണത്തെത്തന്നെ ഒന്നു പൂർത്തിയാക്കാമെന്നു വിചാരിച്ച് അല്പം എഴുതിക്കൊള്ളുന്നു.

മഹാനുഭാവനായ പാണിനിമഹർഷി അനുബന്ധം, അസിദ്ധം എന്നിങ്ങിനെ അനന്തം തന്ത്രങ്ങളെ അവലംബിച്ച് സൂത്രത്തിൽ എട്ട് അദ്ധ്യായംകൊണ്ടു കഴിച്ചിരിക്കുന്ന വ്യാകരണമഹാശാസ്ത്രത്തെ മലയാളഭാഷയിൽ പരിഷ്കരിക്കാൻ പുറപ്പെട്ടതു മഹാസാഹസമാണെന്നു ഗ്രന്ഥകർത്താവുതന്നെ മുഖവുരയിൽ തുറന്നുപറഞ്ഞിരിക്കുന്നു. വിശേഷിച്ചും ആ മഹാന്റെ അനുബന്ധാദിതന്ത്രങ്ങൾ കൂടാതെ പണിതിക്ക എന്നതു വളരെ വളരെ സാഹസംതന്നെയാണ്. അഥവാ വ്യവസായസഹായന്മാരായ മഹാപണ്ഡിതന്മാരുടെ മേധയിൽ ഒതുങ്ങാത്തതായ ഉപായം ഒന്നുംതന്നെയില്ലല്ലൊ.

ആദ്യമേ ഒരു ഗ്രന്ഥത്തെപ്പററി നിരൂപണംചെയ്യാനാരംഭിക്കു

---

(1) ഗ്രന്ഥനിരൂപണം ഇത്രഭാഗത്തേക്ക് ഉണ്ടാവണമെന്നു ഞങ്ങൾ ഉദ്ദേശിക്കാറില്ല. പറയേണ്ടതു പറഞ്ഞുകഴിഞ്ഞപ്പോൾ ഇത്ര വലുപ്പമേ ഉണ്ടായുള്ളു.

മ്പോൾ അതിന്റെ ഉദ്ദേശം എന്താണെന്നു നിശ്ചയിക്കണം. ഞാൻ ഈ ദീപിക ആപാദചൂഡം ഒന്നുരണ്ടു പരിവൃത്തി വായിച്ചുനോക്കിയതിൽ ഇതിന്റെ ഉദ്ദേശം 'നാടകാന്തം കവിത്വം' എന്ന രീതിയിൽ കാവ്യനാടകാലങ്കാരങ്ങളിലെന്നല്ല സർവ്വപ്രസിദ്ധവ്യവഹാരങ്ങളിലും ഭാഷയെ തെളിയിച്ചുകൊടുക്കുക എന്നാണ് നിശ്ചയിച്ചത് (2). ഈ ഉദ്ദേശത്തെ അനുസരിച്ചു നോക്കുന്നതായാൽ വൈദികശബ്ദങ്ങളേയോ, ലൌകികങ്ങളിൽത്തന്നെയും അപ്രസിദ്ധങ്ങളും ശാസ്ത്രവാദമാത്രോപയോഗികളും ആയ ശബ്ദങ്ങളേയോ വ്യാകരിക്കാത്തത് ഇതിന് ഒരു കുറവായിവരുന്നതല്ല.

ഇനി പാണിനിമഹർഷിയുടെ പ്രസ്ഥാനത്തിലുള്ള അനുബന്ധങ്ങളെ ഉപേക്ഷിച്ചതിൽ വല്ലതും ദോഷം നേരിട്ടിട്ടുണ്ടോ എന്നു നോക്കാം—അനുബന്ധത്തെ ഏിട്ടുകളഞ്ഞതുകൊണ്ട് ഗമാദികൾക്ക് നിത്യമായും ഛിദാദികൾക്ക് വികല്പമായും ലുങ്സംസ്കരണം. അ. എന്നുപറഞ്ഞാൽ ആദിശബ്ദഗ്രാഹ്യം ഏതാണെന്നറിവാൻപാടില്ലാ എന്നും, അനുബന്ധം സ്വീകരിക്കുന്നതായാൽ ഗമാദികൾ ങദിത്തുകളും ഛിദാദികൾ ഇരിത്തുകളും ആണെന്നു തിരിച്ചറിയാനിടയുണ്ടെന്നും ആണ് ഒരു അഭിപ്രായം. ഇതിനു പരിഹാരം ദൂരെയെങ്ങും തേടേണ്ടതായിട്ടില്ല. പരിശിഷ്ടത്തിൽ കൊടുത്തിരിക്കുന്ന ധാതുപാഠത്തിൽ ലുങ്സംസ്കരണം എന്നു ഒരുവക ചേർത്തിട്ടുള്ളതിൽനിന്നുതന്നെ ഇത് എളുപ്പത്തിൽ ഗ്രഹിക്കാവുന്നതാണ്. വിധിയാലാകട്ടേ ഉദാഹരണങ്ങളിൽ ശാസ്ത്രസംസ്കാരംമാത്രമേ ഉദ്ദേശിച്ചിട്ടുള്ളൂ (3).

---

(2) ആരംഭപാഠക്കാർക്കുതന്നെ അറിയേണ്ട വിഷയങ്ങൾ വിട്ടുപോയിട്ടുള്ളതിനാലും ഉന്നതപാഠത്തിനു വേണ്ടവയെ ഉപേക്ഷിച്ചിട്ടുള്ളതിനാലും മണിദീപികയുടെ ഉദ്ദേശം വായിച്ചുമനസ്സിലാക്കുവാൻ ഞങ്ങൾ ക്ലേശിച്ചിട്ടുണ്ട്. അതിനെല്ലാം പരിഹാരം ഉണ്ടാക്കിത്തീർത്ത് ദീപികയുടെ ഉദ്ദേശത്തെ വ്യവസ്ഥപ്പെടുത്തുവാൻ ലേഖകൻ ചെയ്തിട്ടുള്ള ശ്രമം അസ്ഥാനത്തിലല്ല.

(3) ദീപികയുടെ ഉദ്ദേശം പരിശിഷ്ടത്തിലുള്ള ധാതുക്കളെ മാത്രമേ സംബന്ധിക്കുന്നുള്ളുവെങ്കിൽ "ലുങ്സംസ്കരണമെല്ലാമേ പരിശിഷ്ടത്തിൽ നോക്കുക" എന്നുപറഞ്ഞുവിട്ടാൽ മതിയായിരുന്നു. പരിശിഷ്ടം ദിങ്മാത്രപ്രദർശനമാണെന്നാണു ഞങ്ങൾ വിചാരിച്ചത്. ആ സാധുവായ പാണിനിമഹർഷിക്ക് അനുബന്ധം ചേർക്കേണ്ടിവന്നതിന്റെ കാരണം അച്ചടിയുടെ പരിഷ്കാരം (അല്ലെങ്കിൽ ആവിർഭാവം) ഇത്ര സഹായിക്കാഞ്ഞതു തന്നെയായിരിക്കാം. പക്ഷെ അദ്ദേഹത്തിന്റെ പ്രയത്നത്തിനു വേണ്ടേടത്തോളം ഫലമുണ്ടായിട്ടുണ്ടെന്നൊരു സമാധാനമുണ്ട്.

ഇനിയൊന്നു പറയാനുള്ളത് ഗാ-സ്ഥാ-ദാ-ധാ-പാ-ഭൂവാന്തു ലുങ് സംസ്കാരണമായ സ് ലോപിക്കും എന്നു പറഞ്ഞാൽ ദാപ്, ദൈപ് എന്ന ധാതുക്കളിൽ അനുബന്ധം സ്വീകരിക്കാത്തപക്ഷം അവക്കും ദാരൂപം ഉള്ളതിനാൽ ലുങ്സംസ്കാരണം ലോപിച്ചേക്കുമല്ലോ എന്നാണ്. ഈ ദോഷം പ്രസിദ്ധങ്ങളായി ഗണിച്ചുപഠിച്ചിട്ടുള്ള ധാതുക്കളുടെ കൂട്ടത്തിൽ ദാപ് ദൈപ്കളെച്ചേർത്തിട്ടുണ്ടെങ്കിൽ അപരിഹാർയ്യമായിത്തീരുമായിരുന്നു. അതുതന്നെ ചെയ്യാത്തപക്ഷം ലുങ്സംസ്കാരണത്തിന്റെ ലോപവിധിയിൽ അനുബന്ധം അംഗീകരിക്കാത്തതിൽ യാതൊരു തരക്കേടും ഇല്ലതന്നെ. ദാപ് ലവനെ, ദൈപ് ശോധനെ എന്നിതുകൾ ഭാഷയിൽ നാട്ടോടികൾ അല്ലെന്നുള്ളതും പ്രസിദ്ധമാണല്ലോ (4). പ്രസംഗവശാൽ പൂർവ്വനിരൂപണത്തിലുൾപ്പെട്ടിരിക്കുന്ന അംശങ്ങളെയെല്ലാം ഒന്നു വിമർശനം ചെയ്തുനോക്കാം.

൩൦-ാം സൂത്രത്തിൽ മൃദുവിനും ഘോഷത്തിനും ഒരു സ്വരംകൊണ്ടുള്ള മറവേ ഇരിക്കാവൂ എന്നതിന്റെ അർത്ഥം സ്വരംകൊണ്ടായാൽ ഒന്നുകൊണ്ടേ ആവൂ എന്നാണെങ്കിൽ അതു സ്പഷ്ടം ആകുന്നില്ല. അല്ലെങ്കിൽ ശ്രുട് എന്നിടത്ത് അതിവ്യാപ്തി (5) ദോഷം വരും എന്നു ശങ്കിച്ചുകാണുന്നു. ഈ ശങ്കക്ക് 'ഒരു' എന്ന സ്വരവിശേഷണം സമാധാനം പറഞ്ഞുകൊള്ളട്ടെ. സ്വരംകൊണ്ടല്ലാതെ കേവലം വ്യഞ്ജനത്താൽ മൃദുഘോഷങ്ങൾക്കു വ്യവധാനം സംഭവിക്കയില്ലെന്നുള്ളതും മറയ്ക്കാൻവയ്യാത്ത ഒരു വാസ്തവമല്ലേ? (6).

മറ്റൊരു സംശയം ഇതാണ്:—൨൦൨-ാം സൂത്രത്തിൽ "നിഷേധപൂർവ്വമായുള്ള സമാസത്തിലൊഴിച്ചുകേൾ" എന്ന സ്ഥലത്തിൽ നഞർത്ഥകമായ നശബ്ദത്തോടുള്ള സമാസത്തിലെങ്ങിനെ? ഇതിലേക്കു ൩൪൪-ാം സൂത്രത്തിൽ "പ്രായോ നകാരസ്ഥാനത്തിൽ" എന്നുതുടങ്ങി പറഞ്ഞിരിക്കുന്ന നിഷേധാർത്ഥകനിപാതത്തെ സംബന്ധിച്ച സമാസസാമാന്യവിധിയിൽ പ്രായഃ എന്ന അംശംകൊണ്ട് നൈകഃ എന്നുമാറാം വിധിക്കുന്നതുതന്നെയാണ് നശബ്ദസമാസം എന്നും, ൨൦൨-ാം സൂത്രത്തിലെ

(4) മണിദീപികയിൽ പ്രതിപാദിച്ചിട്ടുള്ളതെല്ലാം അതിന്റെ വിഷയം എന്നാണെങ്കിൽ യാതൊരാക്ഷേപത്തിനും വഴിയില്ല. ശരിതന്നെ.

(5) അതിവ്യാപ്തിയല്ല. അവ്യാപ്തിയാണ്.

(6) സ്വരവും വ്യഞ്ജനവും കൂടിവരുന്നേടത്ത് ഒരു സ്വരംകൊണ്ടുള്ള മറവു മാത്രമേ ഉള്ളൂ എന്നുപറയുന്നതെങ്ങിനെ? ഇതരവ്യവഹാരത്തിൽ വ്യഞ്ജനത്തെ പെടുത്തിട്ടില്ലെന്നറിയുവാൻ എന്തുപായം?

പ്രത്യുദാഹരണം അസഃ അനേഷഃ എന്ന് ൩൪൪-ാം സൂത്രത്തിലുള്ള പ്രവൃത്ത്യംശത്തെ പുരസ്കരിച്ചേ സംഭവിക്കു എന്നുംകൂടി ധരിക്കുമ്പോൾ(7) ൩൪൪-ാം സൂത്രത്തിന്റെ പ്രവൃത്തിയുണ്ടെങ്കിലേ ൨൦൨-ാം സൂത്രത്തിലെ പയ്യുദാസത്തിന്നു വിഷയമുള്ളു എന്നു വന്നുകൂടുന്നതിനാൽ സമാധാനത്തിനു വഴിയുണ്ട്.

൪൫൬-ാം സൂത്രത്തിൽ 'ദധാദിയാമഗുണ്യത്തിൽ ശൂന്യമാം പ്രത്യയത്തിലും' എന്നുതുടങ്ങി 'ജാ ഖായാം ജനഖന്നുകൾ' എന്നു പറഞ്ഞിരിക്കുന്നതിൽ ശൂന്യപ്രത്യയങ്ങളിൽ ജനഖന്നുകൾക്കു ജാഖാഭാവം എങ്ങിനെ വരും എന്ന സംശയവും ആലോചനയിൽ മാറാവുന്നതേയുള്ളു. 'സംഭവ വ്യഭിചാരാഭ്യാം സ്യാദ്വിശേഷണമത്ഥവൽ' എന്നമട്ടിൽ സംഭവം ഇല്ലാത്തതിനാൽതന്നെ ശൂന്യപ്രത്യയങ്ങളിൽ ശങ്കക്കേ അവകാശം ഇല്ല. 'ബഹുവചനേ ഝല്യേൽ' എന്ന ശാസ്ത്രത്തിന് ഝകാരാദിയായ സുപ്പ് ഇല്ലാത്തതുകൊണ്ട് വാക്യാത്ഥമിപ്പൊഴമവസാനിച്ചിട്ടില്ലെന്ന് ആക്കെങ്കിലും സാധിക്കാൻ കഴിയുമോ? ജനിവാചരതി ഖനിവാചരതി (8) എന്നും മററം ഉണ്ടാക്കിത്തീക്കാവുന്ന ശുഷ്കരൂപങ്ങൾ നമ്മുടെ ദീപികക്കു ലക്ഷ്യങ്ങളല്ലാ എന്ന് മുൻപ്രസ്താവിച്ച ദീപികയുടെ ഉദ്ദേശംകൊണ്ടുതന്നെ അറിയാവുന്നതാണ്. വിശേഷിച്ചും വിവരണത്തിൽ ഗ്രന്ഥകത്താവുതന്നെ 'ജനഖനകൾക്കു ജാതാഖാതാ എന്നു നിഷ്ഠാദിയിലുദാഹരണത്തെ വിളിച്ചുപറകയാൽ ആദിശബ്ദംകൊണ്ട് ശൂന്യപ്രത്യയത്തിന്റെ കഥപോലും ശൂന്യംതന്നെയെന്നു സ്പഷ്ടമാകുന്നുമുണ്ട്.(9)

ലിട്ടിലൊരിടത്തുമിട്ടില്ലാത്തതായ് കൃ-സൃ-ഭൃ-വൃ- എന്ന് നാലെണ്ണമേ പറഞ്ഞിട്ടുള്ളു എന്നതും സമ്പ്രസാരണവികല്പം അജ്ഞഹാവൽ—അ

---

(7) ഇങ്ങിനെ ധരിപ്പാൻ ഗ്രന്ഥത്തിൽ മാൎഗ്ഗമൊന്നും കാണുന്നില്ല. ലേഖകൻ അവലംബിച്ച മാൎഗ്ഗത്തെ ആശ്രയിപ്പാൻ ഞങ്ങൾക്കു സാധിച്ചില്ല. ലേഖകൻ പറഞ്ഞ സമാധാനം ശരിയാണോ എന്നുള്ള കാൎയ്യം ഗ്രന്ഥകാരനോടുതന്നെ ചോദിക്കേണ്ടതാണ്.

(8) ശൂന്യപ്രത്യയത്തിന്ന് ആചാരാത്ഥംവരെ പോയിട്ടുവേണോ?

(9) ഒരുദാഹരണം ഉദാഹരണാന്തരമില്ലെന്നുകൂടി ബോധിപ്പിക്കുന്നുവെന്നു വിചാരിച്ചുകൂട. ശൂന്യപ്രത്യയം ദീപികക്കു വിഷയമാണെന്നു ഗ്രന്ഥകർത്താവു സമ്മതിക്കുന്നു. അല്ലെങ്കിൽ അതു പറയേണ്ടല്ലോ. ജന്, ഖന് എന്ന ധാതുക്കളിൽനിന്നുള്ള ശൂന്യപ്രത്യയത്തെപ്പററി എടുത്തുപറഞ്ഞിട്ടുമില്ല. അതുകൊണ്ട് തെററിദ്ധാരണയുണ്ടാവാനിടയുണ്ടെന്ന് ഇപ്പോഴും വിശ്വസിക്കുന്നു. അതു കൂടാതെകഴിയേണമെങ്കിൽ ദീപികവായിക്കുന്നവർ ഈ ലേഖനംകൂടി വായിക്കേണ്ടിവരും.

ജൂഹവൽ എന്നു പറഞ്ഞതും നിരൂപകന്റെ അഭിപ്രായംപോലെ വിസ്മൃതിവശാൽ വന്നിട്ടുള്ളതുതന്നെ. എന്നാൽ ക്രാദിവിഷയത്തിൽ ഇതോ ഭാരദ്വാജസ്യ എന്ന ശാസ്ത്രത്താൽ ഭാരദ്വാജന്റെ നിയമം അനുസരിച്ച് സ്തൃ-ദൃ-സ്രു-ശ്രു-എന്ന നാലു ധാതുക്കളും ഋകാരാന്തങ്ങളല്ലാത്തതുകൊണ്ട് ഥല്ലിൽ വികല്പേനയെങ്കിലും ഇട്ടിന് വഴിയുണ്ടല്ലോ എന്ന ശങ്ക മേൽപറഞ്ഞ വിസ്മൃതിയിൽ കാരണമായിത്തീർന്നിരിക്കാം (10). അജൂഹാവൽ അജൂഹവൽ—എന്നിടത്ത് സംപ്രസാരണം വന്ന ഉപധാഹ്രസ്വവികല്പത്തിൽ ഉദാഹരണം എന്ന് ശോധിച്ചുകൊള്ളേണ്ടതുതന്നെയാണ്.

അഭാവയിഷാതാം—അഭാവിഷാതാം ഇവിടെ പ്രയോജകപ്രത്യയത്തിന്റെ ലോപവികല്പത്തിനുള്ള കാരണം വെളിവാക്കാത്തതിന്റെ ഉദ്ദേശം എന്താണെന്ന് ആലോചിച്ചുനോക്കണം. ഈ ദീപികയിൽ പാണിനീയത്തിൽ പ്രസിദ്ധങ്ങളായ പല വികല്പങ്ങളേയും ചിലേടത്തു നിത്യവിധികളായി സ്വീകരിച്ചും മററുചിലേടത്ത് പാടേ ഉപേക്ഷിച്ചും മഹാകവികളുടെ മാർഗ്ഗത്തിൽമാത്രം ദൃഷ്ടിവച്ചുനടക്കേണ്ടതായി വന്നിട്ടുണ്ട്. ആ രീതിയിൽ, ഗ്രന്ഥകർത്താവ് ൩൭൪-ാം സൂത്രംകൊണ്ട് പ്രയോജകപ്രത്യയത്തിന് ലോപം വിധിക്കുമ്പോൾ മേൽപ്പറഞ്ഞ രൂപങ്ങളെ ഇവിടെ ഉദാഹരിക്കേണ്ടവയായിത്തന്നെ വിചാരിക്കാനിടയില്ല. എന്നാൽ മിശ്രപ്രകൃതികളിൽ ഭാവകർമ്മരൂപങ്ങൾക്കുള്ള ഉദാഹരണങ്ങളുടെ കൂട്ടത്തിൽ പ്രയോജകപ്രകൃതിയിൽ അഭാവയിഷാതാം—അഭാവിഷാതാം എന്നുകൂടി ച്ചേർത്തു ഗ്രന്ഥകർത്താവിന്റെ സർവ്വതോമുഖമായി അനിവാരണീയമായി പ്രസരിച്ചുകൊണ്ടിരിക്കുന്ന ശാസ്ത്രസംസ്കാരത്തിന്റെ ശക്തികൊണ്ടായിരിക്കണം എന്നല്ലാതെ വേറെ സമാധാനത്തിന് വഴികാണുന്നില്ലാ (11).

ജ്ഞാ-ശ്രു-സ്മൃ-ദൃശ്-എന്നീ ധാതുക്കൾക്ക് സന്നന്തത്തിലാത്മനേപദം ഉണ്ടെന്നുള്ള സംഗതി കാവ്യപാഠ(12)ത്തിൽത്തന്നെ സാധാരണമായി

---

(10) തെററാണെന്നേ ഞങ്ങൾ പറയുന്നുള്ളു. കാരണം എന്തായാലും വിരോധമില്ല.

(11) മിശ്രപ്രകൃതിയിലെ ഉദാഹരണത്തിന്റെ സാധൂകരണവും മിശ്രപ്രകൃതിയായിപ്പോയി. ന്യൂനത പററിയതുകൊണ്ട് മഹത്ത്വത്തിന്നു കുറവുവരുന്നതല്ല. ന്യൂനത വരുന്നതു ശാസ്ത്രസംസ്കാരപ്രസരംകൊണ്ടാണെന്നു ഞങ്ങൾക്കു തോന്നുന്നില്ല. തെററു വരുന്നതിനാലുള്ള മഹത്ത്വം ഈ ഗ്രന്ഥകർത്താവിന്നുണ്ടെന്നു ഞങ്ങൾ സമ്മതിക്കുന്നില്ല.

(12) അവശ്യം അറിയാനുള്ളതു കാവ്യപാഠത്തിൽനിന്നറിയാം. "ശാസ്ത്രവാദത്തിന്നുള്ള ശുഷ്കരൂപങ്ങൾ" വിഷയവുമല്ല. ഇങ്ങിനെ ദീപിക കേവലം നിരർത്ഥകമെന്നോ? അതു ഞങ്ങൾക്കത്ര തോന്നുന്നില്ല.

ഉപയോഗിച്ചുവരുന്നതിനാൽ പ്രത്യേകം വിശേഷവിധിയായിപ്പറയാത്തതായിരിക്കണം. ഈ വിഷയത്തിൽ നിരൂപകന്റെ അഭിപ്രായം ഒട്ടും അസ്ഥാനത്തിലല്ലാ. ഈവിധം പ്രസംഗവശാൽ നിരൂപണത്തെപ്പറ്റിക്കൂടി ഒരു നിരൂപണം ചെയ്യേണ്ടതായിവന്നുപോയി.

എല്ലാംകൊണ്ടും മണിദീപിക നല്ലതിന്മണ്ണം പരിശീലനംചെയ്തു ഇപ്രകാരം ഒരു നിരൂപണം എഴുതീട്ടുള്ളത് അഭിനന്ദനീയമായിത്തന്നെയിരിക്കുന്നു.

ഇനി മണിദീപികയുടെ നൂതനപ്രസ്ഥാനത്തിൽ ഗുണങ്ങൾ എന്തെല്ലാമാണെന്നുകൂടി സ്വല്പം നിരൂപണംചെയ്തിട്ടു വിശ്രമിക്കാമെന്നു വിചാരിക്കുന്നു.

കേമന്മാരായ പാണിനി, കാത്യായനൻ, പതഞ്ജലി, എന്നീ മൂന്നു മഹർഷിമാരാൽ വ്യാകരണശാസ്ത്രം വേണ്ടോളം വിസ്താരിതമായിരുന്നിട്ടും അദ്യാപി വിശ്രാമഃ—കംബുകണ്ഠി—പാതയാം പ്രഥമമാസ—ആവിശ്ചക്ഷുഷോഭവൽ ഇത്യാദിശബ്ദങ്ങൾ അവ്യാകൃതങ്ങളായിത്തന്നെയിരിക്കുന്നതു കാണുമ്പോൾ ഒന്നിനും സംപൂർണ്ണത്വം എന്ന ഗുണം പ്രപഞ്ചത്തിൽ ഈശ്വരന്റെ കൃത്യത്തിനൊഴികെ അസമ്മതമാണോ എന്നു തോന്നിപ്പോകുന്നു (13).

അല്ലയോ മാന്യരായ വായനക്കാരേ! ഞാൻ വ്യാകരണശാസ്ത്രത്തിൽ പ്രവേശകഗ്രന്ഥമായുപയോഗിച്ചത് സിദ്ധാന്തകൌമുദിയായിരുന്നു. അതു പഠിക്കുന്നസമയം ഉണ്ടായിട്ടുള്ള സങ്കടങ്ങൾ ഇത്രയാണെന്നു പറയാൻ പ്രയാസം. ചിലേടത്തു സൂത്രങ്ങളുടെ തലയറുത്തും വേറെ ചിലേടത്തു കഴുത്തുമുറിച്ചും മറ്റു ചിലേടത്തു തന്ത്രമോ, ആവൃത്തിയോ, ഏകശേഷമോ ആശ്രയിച്ചു സൂത്രങ്ങളെ എണ്ണത്തിൽ കൂട്ടുകയോ വണ്ണത്തിൽ കുറക്കുകയോ ചെയ്യും എന്തെല്ലാമാണു കോലാഹലങ്ങൾ ഉണ്ടായിട്ടുള്ളതെന്നതിനു കണക്കും കയ്യും ഇല്ല. അപ്പോഴെല്ലാം ഈമാതിരി വിദ്യകളായിരിക്കും

(13) മഹാന്മാർ പ്രയോഗിച്ചതിനെ വ്യാകരിക്കേണ്ടതു പിന്നീട്ടുള്ള വൈയാകരണന്മാരുടെ ചുമതലയാണ്. പിൻകാലത്തുണ്ടായ പ്രയോഗങ്ങളുടെ ഉത്തരവാദിത്വം പാണിനിക്കാണോ?

വ്യാകരണശാസ്ത്രം എന്നായിരുന്നു വിചാരവും (14). ഇതിന്നുപുറമെ ആകാശത്തിൽ മേടകെട്ടിക്കിള്ളുന്നുപോലെ ഭാഷയിലുപയോഗത്തിന് കൊള്ളാത്തതുകളും ശുഷ്കങ്ങളും ആയ ചില ശബ്ദങ്ങളെ കല്പിച്ചുണ്ടാക്കി എത്രമാതിരി പ്രത്യയങ്ങളെയാണ് അവയുടെ തലയിൽചുമത്തുകയെന്നതിന്നു അതിരില്ലായിരുന്നു. പ്രകൃതഗ്രന്ഥത്തിലാകട്ടെ വിഷയങ്ങളെ പ്രത്യേകം പ്രത്യേകം വിഭജിച്ച് വിവരമായി അതാതുഘട്ടങ്ങളിൽ ഓരോ പട്ടികചേർത്തിരിക്കുന്നത് അത്യന്തം ഉപകാരപ്രദമായിരിക്കുന്നു (15). ആദ്യമേതന്നെ വ്യാകരണത്തെ അർത്ഥത്തിനു തക്കവിധത്തിൽ ശിക്ഷാകാണ്ഡം, പരിനിഷ്ഠാകാണ്ഡം, നിരുക്തകാണ്ഡം, ആകാംക്ഷാകാണ്ഡം എന്നിങ്ങിനെ നാലു മഹാവിഭാഗങ്ങൾ ചെയ്തിട്ടുണ്ട്. പിന്നീട യഥോചിതം ശിക്ഷയെ-സംജ്ഞാപ്രകരണം, ശബ്ദവിഭാഗം, പരിനിഷ്ഠയെ-ലിംഗപ്രകരണം, വിഭക്തിപ്രകരണം, നിരുക്തത്തെ-കാരകകൃത്തുകൾ, കൃതികൃത്തുകൾ, ആകാംക്ഷയെ-വിഭക്ത്യർത്ഥപ്രകരണം ലകാരാർത്ഥപ്രകരണം എന്നുമററും പലപല നൂതനവിഭാഗങ്ങളാൽ അലംകരിച്ചിട്ടും ഉണ്ട്. കിംച ഓരോ പ്രകരണങ്ങൾ ആരംഭിക്കുന്നേടത്ത് ആ പ്രകരണത്തെ സംബന്ധിച്ച് സാമാന്യമായ ഒരു വിവരണം കൊടുത്തിട്ടുള്ളതു ഭാഷ്യാന്തം അഭ്യസിച്ചവനും പുത്തരിയായിത്തന്നെ ഇരിക്കുന്നതിനും പുറമേ ഏതുതരക്കാൎക്കും സുഗ്രഹമായും കൂടി തീൎന്നിരിക്കുന്നു. ൨൧൧-ാം സൂത്രത്തിന്റെ വിവരണത്തിൽ ക്രിയയുടെ രൂപത്തെ നിരൂപണംചെയ്തിട്ടുള്ളതു സാരമായ ഉപദേശമായിരിക്കുന്നു. 'ഏകാർത്ഥീഭാവതസ്സൂത്രേചരാമ്പാഷ്യവിശേഷണം' എന്നുള്ള ൩൬൪-ാം സൂത്രംകൊണ്ട് അതിദുർഘടമായ വൃത്തിയിലേ ഏകാർത്ഥീഭാവം എന്ന സാമർത്ഥ്യത്തെ എത്രമാത്രം ഫലത്തെ മുന്നിട്ടു വിശദമായി വൎണ്ണിച്ചിട്ടുണ്ടെന്നുള്ളതു അനുഭവൈകവേദ്യമായ ഒന്നാണ്. "ഫലാനുകൂലമായുള്ള വ്യാപാരം ക്രിയയെന്നതു" എന്നതുടങ്ങി ൩൨൪-ാം സൂത്രംകൊണ്ട് ക്രിയാസ്വഭാവത്തെ നിഷ്കൎഷിച്ചിരി

(14) സംസ്കൃതഭാഷാസമുദ്രത്തിന്റെ അപാരതയേയും പാണിനിസൂത്രങ്ങളുടെ സംക്ഷേപത്തെയും കൂടി തട്ടിച്ചുനോക്കുവാൻ ശക്തിയില്ലാത്ത ബാലബുദ്ധിക്ക് അങ്ങിനെ തോന്നുന്നതിൽ അതിശയിപ്പാനില്ല.

(15) കൌമുദിയിലെ വിഷയവിഭാഗം കറെ പ്രാചീനരീതിയിലാണ്. പാശ്ചാത്യപരിഷ്കാരത്തിന്റെ പ്രചാരം അന്നത്രയുണ്ടായിരുന്നില്ല. നവീനവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ഗ്രന്ഥകൎത്താവിന്റെ രചനയിൽ ഞങ്ങൾ ആശ്ചൎയ്യപ്പെടുന്നില്ലെങ്കിലും, അതിനെ അഭിനന്ദിച്ചിട്ടുണ്ട്.

ക്കുന്ന ഭാവംനോക്കുമ്പോൾ മലയാളക്കാരല്ലാതെ മററാരും ഇത്രഭാഗ്യം ചെയ്തില്ലല്ലോ എന്ന് അസൂയകൂടി ഉദിക്കാതിരിക്കുന്നില്ല. ഇനി വിഷയങ്ങളുടെ ക്രമത്തെപ്പററിക്കൂടി അല്പം ആലോചിക്കാം. സന്ധിപ്രകരണം കഴിഞ്ഞാലുടൻ പരിനിഷ്ഠാകാണ്ഡം ആരംഭിക്കുന്നുണ്ട്. അതിൽ ആദ്യമായി പറഞ്ഞിരിക്കുന്നത് സ്ത്രീപ്രത്യയങ്ങളെപ്പററിയാണ്. ഈ നൂതനസമ്പ്രദായം അത്യന്തം ഉചിതമായിട്ടുണ്ട്. നാമങ്ങൾക്കു രൂപഭേദങ്ങൾ ഉണ്ടാകുന്നതിനു രണ്ടുപാധികളേ ഉള്ളു എന്നു ഗ്രന്ഥകർത്താവു തന്നെ പറഞ്ഞിട്ടുണ്ട്. അതിലും വിഭക്തിയെ അപേക്ഷിച്ചു ലിംഗത്തിനാണു നാമത്തോടു ഒന്നാമതായി അന്വയം എന്നതും നിർവിവാദമാണ്. 'സ്വാർത്ഥദ്രവ്യ-ലിംഗ-സംഖ്യാ-കാരകാണാം-ക്രമികതേ്വനാന്വയഃ' എന്ന് അഭിയുക്തന്മാർ ഉൽഘോഷിക്കുന്നതും ഇതിലേക്കു അനുകൂലമായ മാർഗ്ഗമാകുന്നു. സ്ത്രീപ്രത്യയങ്ങൾ കഴിഞ്ഞു, കൊടുത്തിരിക്കുന്നതു വിഭക്തിപ്രകരണമാണ്. അതിലും മററഗ്രന്ഥകർത്താക്കന്മാരെടുത്തിട്ടുള്ള അകാരാന്തശബ്ദമല്ലാ കൊടുത്തിട്ടുള്ളത്. സംപദ് എന്ന് ദകാരാന്തസ്ത്രീലിംഗശബ്ദമാണ് ഉദാഹരിച്ചത്. ഇതിൻെറ ഉദ്ദേശം പഠിക്കുന്നവർക്ക് ആദ്യത്തെപ്പടിയിൽത്തന്നെ പ്രക്രിയയിൽ അധികം ശ്രമംകൊടുക്കരുതെന്ന കരുണയായിരിക്കണം. സമ്പദ്ശബ്ദത്തിൽ പ്രത്യയങ്ങളെ പരമായിച്ചേർത്തു പരിശീലിക്കയെന്നല്ലാതെ വിശേഷിച്ചു പറയത്തക്ക യാതൊരു വിധികളും ഇല്ലെന്നുള്ളതും സ്പഷ്ടമാണല്ലോ. സൌകര്യത്തിനുവേണ്ടി പ്രസിദ്ധമായ ക്രമത്തെ ഉപേക്ഷിക്കയെന്നതു സഹജമാണെന്നുള്ളതിലേക്കു വർണ്ണങ്ങളിൽ മാതൃകാന്യാസക്രമത്തെ പരിത്യജിച്ചു പ്രവർത്തിച്ചിട്ടുള്ള മാഹേശ്വരസൂത്രങ്ങൾതന്നെ പ്രമാണമാകുന്നുണ്ട് (16). എന്തിനുവളരെപ്പറയുന്നു. മഹാനായ പാണിനിമഹർഷിയുടെ അസിദ്ധമെന്നു പ്രസിദ്ധമായ മഹാമായാപ്രയോഗത്തെ ഉച്ചാരണകാര്യംകൊണ്ട് ഉച്ചാടനംചെയ്തിട്ടുള്ളതുവിചാരിക്കുമ്പോൾ പാണിനിമഹർഷിയെക്കാൾ ഒരു മാററുകൂടിട്ടില്ലേ നമ്മുടെ കേരളപാണിനിക്ക് എന്ന് അറിവുള്ള പലക്കും അഭിപ്രാ

(16) മാതൃകാന്യാസം മാഹേശ്വരസൂത്രങ്ങളെക്കാൾ പ്രാചീനമാണെന്നു തെളിയിച്ചാൽ ദൃഷ്ടാന്തം സംഗതമായി. അതിരിക്കട്ടെ. ശബ്ദാധികാരം ഇത്ര സംകീർണ്ണമാക്കാതെ തന്നെ സൌകര്യം വരുത്തുവാൻ കേരളപാണിനിക്കു കഴിയുമെന്നുതന്നെയാണു ഞങ്ങളുടെ വിശ്വാസം.

യപ്പെടാൻ അവകാശം ഉണ്ട് (17).

'അന്തേലോപിച്ചുച്ചരിക്കാമയവായാവിലേയവാം' എന്ന ൨൧-ാം സൂത്രത്തിൽ യവ ഈ അക്ഷരങ്ങളെ ലോപിച്ചുച്ചരിക്കാമെന്നല്ലാതെ അവ അവിടെ ഉള്ളതായിത്തന്നെയാണ ഭാവനയെന്നുപറഞ്ഞിട്ടുള്ളതു എത്ര സുഖമായ മാൎഗ്ഗമായിരിക്കുന്നു (18).

ഇതുപോലെ ആന്തരാളികാസിദ്ധത്വം, പ്രത്യയലക്ഷണം, സ്ഥാനിവദ്ഭാവം മുതലായ പ്രസ്ഥാനങ്ങളെ യുക്തികൊണ്ടും അതുകൾക്കു നിദാനമായ ലോകന്യായംകൊണ്ടും സമൎത്ഥിച്ചിട്ടുള്ളതു ക്രമത്തിലധികം വിസ്മയനീയമായിരിക്കുന്നു (19).

ആന്തരാളികാസിദ്ധത്വത്തെ സാധിച്ചിരിക്കുന്ന ഒരുയുക്തി നോക്കും. പാണിനി വിസൎഗ്ഗത്തിനും സകാരത്തിനും തമ്മിൽ കൊടുത്തിട്ടുള്ള ചാൎച്ചക്കു ഒരു ചേൎച്ചയില്ലെന്നുമാത്രമല്ലാ അതു വൈയാകരണധുരന്ധരന്മാരേപ്പോലും പ്രക്രിയാദശയിൽ ഒന്നു തുക്കിനോക്കാൻ തക്ക ഉപായവും ആയിരിക്കുന്നു. പദാന്തസകാരത്തിന് രേഫം പിന്നെ ആ രേഫത്തിന് ഖര് പരമായാൽ വിസൎഗ്ഗം അനന്തരം അതിന് സകാരം എന്നാണൊരു വിധികാണുന്നതു. മുമ്പിലുണ്ടായിരുന്ന സാവിനെത്തന്നെ വീണ്ടും ഇപ്പോൾ സാവാക്കിത്തീൎത്തതേയുള്ളു. രണ്ടാമതു വന്ന സകാരത്തിന് മുൻവിധിയനുസരിച്ച് രേഫം പിന്നേയും വരട്ടെയെന്നു ചോദിച്ചാൽ ആദേശസകാരം ആ ദേശം കഴിഞ്ഞിരിക്കയാൽ അസിദ്ധമാണെന്ന് സമാധാനം പറയും (20). എന്തിനു പറയുന്നു? ഈ മാതിരിയുള്ള കുഴപ്പം ഒട്ടല്ല. ദീപികയിലാകട്ടെ ഈ പ്രകരണത്തിൽ ചെയ്തിരിക്കുന്ന തന്ത്രാ

---

(17) ഉച്ചാരണകാൎയ്യം വരുത്തിയാൽ മറ്റൊന്നു വരുത്തിക്കൂടാ. അതുതന്നെ ചിലേടത്താവാം. ഇങ്ങിനെ ശാസ്ത്രപ്രയോഗത്തിന്റെ വേഷമൊന്നു മാറി. പ്രക്രിയയിൽ വിക്രിയയുണ്ടായിട്ടുള്ളതുമാത്രം മെച്ചം. ഉദാഹരണത്തിന്നൊന്നുകാണിക്കാം "കുൎവ്വന്തി" ഇവിടെ നകാരത്തിന്നു ണത്വം എന്തുകൊണ്ടില്ല?

(18) അസിദ്ധത്വം ഭാവനാപൎയ്യവസായിയാണെന്നുള്ളതു വൈയാകരണന്മാൎക്കു വലിയ പുതുമയൊന്നുമല്ല.

(19) ലോകന്യായംകൊണ്ടു സ്ഥാനിവദ്ഭാവാദികളെ സമൎത്ഥിച്ചിട്ടുള്ളതും ഗ്രന്ഥകൎത്താവിന്റെ മനോധൎമ്മമല്ലെന്നു പ്രാചീനഗ്രന്ഥങ്ങളിൽ ശീലമുള്ളവൎക്ക് അറിയാവുന്നതാണ്.

(20) അസിദ്ധത്വം ആശ്രയിക്കാതെ സമാധാനംപറയുന്നവർ ൩൩-ാം സൂത്രംകൊണ്ടു ഖരാദേശംവന്നശേഷം ൩൪-ാം സൂത്രംകൊണ്ടു മുദ്ധാദേശം വരട്ടെ എന്നുള്ളാക്ഷേപത്തിന്നു സമാധാനംപറഞ്ഞുകേട്ടാൽ നന്നായിരുന്നു.

എത്ര ഹൃദയംഗമമായിരിക്കുന്നു!. ൭൨-ാം സൂത്രംകൊണ്ടു രേഫത്തെ വിധിച്ചതുതന്നെ ആവശ്യം ഉള്ള സ്ഥലത്തുമാത്രമാണ്. എന്നുതന്നെയല്ലാ പദാന്തസകാരരേഫങ്ങൾക്കും പദാന്തസകാരത്തിനും വരുന്ന ആദേശത്തിന്റെ സ്വഭാവത്തെ വിവരമായികാണിച്ച് ഒരു പട്ടികകൂടികൊടുത്തിട്ടുണ്ട്. പരമാർത്ഥത്തിൽ ഇത്ര ലഘുവായ വഴികാണുമ്പോഴാണ് പാണിനീയത്തിലേ കഷ്ടങ്ങൾ വെളിവാകുന്നത് എന്നുള്ളതും പ്രത്യക്ഷമായ ഒരു തത്വമത്രേ. പ്രത്യയലക്ഷണം തുടങ്ങിയ പരിഭാഷകളെ സമർത്ഥിച്ചിട്ടുള്ള ലോകന്യായങ്ങളെക്കൂടി ഈ ദീപികയിൽ ചേർത്തിരുന്നുവെങ്കിൽ ഇതിലും അധികം നന്നായിരിക്കുമായിരുന്നു. എന്നാൽ ഈ ഭാഗം മലയാളക്കാർക്ക് ഈ ഗ്രന്ഥം എത്രമാത്രം ഉപയോഗപ്പെടുന്നു എന്നറിഞ്ഞിട്ടും രണ്ടാംപതിപ്പിലും പരിഹരിക്കാവുന്നതേയുള്ളു. 'പ്രയോജകസ്വരം നീണ്ടുമനിട്ടാമാഢ്യധാതുക്കെ' എന്ന് ൧൬൪-ാം സൂത്രത്തിൽ നീണ്ടും എന്നുള്ള പദംകൊണ്ട് വൈയാകരണന്മാർക്ക് പ്രിയമായ അകൃതവ്യൂഹപരിഭാഷ(21)യുടെ മണ്ടക്കുകൊട്ടുന്ന കൊട്ട് എത്ര ഉചിതമായിയെന്നുള്ളതിന്നളവില്ല. ഏതായാലും മണിപ്രവാളത്തിലെ മണികളെ (സംസ്കൃതവാക്കുകളെ) വിളക്കാനായിച്ചെയ്തിരിക്കുന്ന ഈ വിളക്ക് മലയാളികളുടെ പൂർവ്വപുണ്യംകൊണ്ടു ലഭിച്ചതുതന്നെയാണ്. ഇതിനെപ്പറ്റി ശരിയായ ഒരു നിരൂപണം ചെയ്യുന്നതായാൽ അതുതന്നെ ഒരു ഗ്രന്ഥമായി എഴുതേണ്ടിവന്നേക്കും.

ഈമാതിരി ഒരു മഹാശാസ്ത്രത്തെ പാത്രഗുണത്തിനുതക്കവണ്ണം പകരുന്നതിൽ തെറ്റുവരിക എന്നതു സഹജവും മറുഭാഗം ആശ്ചര്യവും ആയിട്ടുള്ളതാണ്. ഇതിൽ ഇനിയും വല്ല മൂലകളിലും സൂക്ഷ്മദൃക്കുകളാൽ മാത്രം കണ്ടുപിടിക്കത്തക്ക ന്യൂനതകൾ വിരളവിരളമായിട്ടെങ്കിലും ഉണ്ടായിരിക്കയില്ലെന്നു സിദ്ധാന്തിക്കാൻ ആർക്കും കഴികയില്ല.

ആയതുകൊണ്ട് അല്ലയോ മാന്യരായ സുഹൃത്തുകളെ! നാം ഈ ഗ്രന്ഥം നല്ലതിൻവണ്ണം പരിശീലനംചെയ്ത് അവിടവിടെക്കാണുന്ന വിമർശനീയാംശങ്ങളെ തിരഞ്ഞെടുത്ത് അറിയിക്കുമെങ്കിൽ അതുതന്നെ ഗ്രന്ഥകർത്താവിനു ഒരു വലുതായ ചാരിതാർത്ഥ്യത്തിന്നു പുറമെ അടുത്ത പതിപ്പ

(21) പ്രയോജകപ്രത്യയലോപം വരുന്നേടത്ത് അകൃതവ്യൂഹപരിഭാഷക്കു വിഷയംതന്നെയില്ലെന്നു മഹോപാദ്ധ്യായനായ ലേഖകൻ ആലോചിച്ചാൽ അറിയാവുന്നതാണ്.

കളിൽ അപായശോധിക്കുന്നതിനുകൂടി കാരണമായിത്തീരുന്നതാണ്(22)

സൎവ്വഥാ മലയാളികൾക്കു ലഭിച്ചിട്ടുള്ള ഈ ഭാഗ്യമണിദീപിക കല്പാന്തത്തോളം അനശ്വരമായ പ്രകാശംകലൎന്നു വിളങ്ങുമാറാകട്ടെ.

കെ. സാംബശിവശാസ്ത്രി,

മഹോപാധ്യായർ.

മലയാളത്തിലെ

# ജാതിനിൎണ്ണയം

(തുടൎച്ച)

## വൈശ്യർ.

വൈശ്യന്മാർ വൈനാട്ടിൽ ഉണ്ടെന്നു കേരളോല്പത്തിക്കാരൻ പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ മലയാളികളിൽ വൈശ്യന്മാർ എന്നൊരു ജാതിക്കാരെ ഇപ്പോൾ കണ്ടുവരാറില്ല. ഇവരെക്കൊണ്ടു ബ്രാഹ്മണൎക്കോ മററുജാതിക്കാൎക്കോ ആവശ്യമില്ലാത്തതുകൊണ്ടു ഇങ്ങിനെ ഒരു ജാതിയെ കേരളവാസികളായി ശ്രീപരശുരാമൻ കൊണ്ടുവരാതിരിപ്പാനാണ് അധികം സംഗതി.

പരദേശത്തുനിന്നും കൊങ്ങിണികൾ ഇവിടെവന്നതോടുകൂടി ചില വൈശ്യന്മാരും വന്നു താമസമാക്കീട്ടുണ്ട്. അവരെ വൈശ്യന്മാർ അല്ലെങ്കിൽ വാണിയന്മാർ എന്നു വിളിച്ചുവരുന്നു.

അടുത്തകാലങ്ങളിലായി തമിഴ്, തെലുങ്ക് പ്രദേശങ്ങളിൽനിന്നും ചില വൈശ്യന്മാരും വന്നുചേൎന്നിട്ടുണ്ട്.

## ശൂദ്രർ.

മലയാളശൂദ്രരുടെ അതായത് നായന്മാരുടെ ആഗമത്തെപ്പററി പലേ അഭിപ്രായങ്ങളുമുണ്ട്. നായന്മാരുടെ ഇടയിൽ ബഹു

(22) മണിദീപികയുടെ രണ്ടാംപതിപ്പ് ഇപ്പോൾ കിട്ടിയിരിക്കുന്നു. ഗുണഗ്രാഹിയായ ഗ്രന്ഥകൎത്താവ് ഈ പതിപ്പിൽ ഞങ്ങൾ ചൂണ്ടിക്കാണിച്ചിട്ടുള്ള ചില തെററുകളെ ശരിപ്പെടുത്തീട്ടുള്ളതുകൊണ്ടുതന്നെ ലേഖകൻപറയുന്നതുപോലെ, ഞങ്ങളുടെ നിരൂപണം ഗ്രന്ഥകൎത്താവിനു ഉപദേശവും പൊതുജനങ്ങൾക്കു ഉപകാരപ്രദവുമായിട്ടുണ്ടെന്നു തെളിയുന്നതിൽ സന്തോഷിക്കുന്നു.

ഭത്തൃത്വം ദുല്ലഭമായി നടക്കുന്നതുകൊണ്ട് അതു ധാരാളം ശീലിച്ചുവരു ന്ന തിബത്ത് എന്ന രാജ്യത്തിൽനിന്നു വന്നവരാണെന്നും, നെപ്പാൾ രാജ്യത്തിലെ നിവാസികളായ 'നീവാർ' എന്നും 'നായർ' എന്നും പേരു കൾ തമ്മിൽ ഉള്ള സാമ്യതകൊണ്ട് ആ രാജ്യത്തുനിന്നു വന്നവരാണെന്നും, നായന്മാൎക്ക് നാഗപൂജയുള്ളതിനാൽ സിതിയൻ എന്ന വംശത്തിൽപെട്ട 'നാഗന്മാർ' എന്ന ജാതിയിൽപെട്ടവരാണെന്നും, നായന്മാരുടെ നടവ ടികൾക്കും മററും ആൎയ്യന്മാരോട്ട വളരെ സാമ്യമുള്ളതുകൊണ്ട് ആൎയ്യവംശ ത്തിൽ ചേൎന്നവരാണെന്നും മററും സ്ഥാപിപ്പാൻ വളരെ മഹാന്മാർ ശ്രമി ച്ചിട്ടുണ്ട്. എങ്കിലും അധികപക്ഷം ജനങ്ങൾ ദ്രാവിഡവംശത്തിൽ ചേ ൎന്നവരായിട്ടാണു ഗണിക്കപ്പെട്ടിരിക്കുന്നത്. ഇതിന്നുള്ള യുക്തിയും തെ ളിവുകളും മറെറല്ലാതിനെക്കാളും പ്രബലീകരിച്ചിരിക്കകൊണ്ട് അപ്രകാ രം വിശ്വസിക്കുന്നതിൽ വലിയ അബദ്ധമുണ്ടാവുമെന്നു തോന്നുന്നില്ല. ഇവരുടെ മലയാളത്തിലെക്കുള്ള പ്രവേശനവും ബ്രാഹ്മണൎക്ക മുമ്പെന്നും പിമ്പെന്നും സംശയസ്ഥാനത്തിലിരിക്കുന്ന സംഗതിയും മുമ്പു പ്രസ്താവി ച്ചിട്ടുണ്ടല്ലോ. ഇനി ഇവരുടെ ജാതിവ്യത്യാസങ്ങളെപ്പററി ചിന്തിക്കാം.

നായന്മാർ. ഇവർ മലയാളശൂദ്രരിൽ പ്രമാണികളാകുന്നു. മല യാളശൂദ്രരെ പരദേശശൂദ്രരെപ്പോലെ ജാതിയിൽ അത്ര മോശക്കാരായി സാധാരണ വിചാരിച്ചുവരാറില്ല. ഇതിന്നുകാരണം പരദേശത്തിലെ പോലെ അല്ലാതെ ബ്രാഹ്മണൎക്ക ശൂദ്രരായിട്ടുള്ള സമ്പൎക്കംകൊണ്ടാണ് ഇവരെത്തന്നെ ജോലിയും ആചാരവും അനുസരിച്ച് പലതരക്കാരായി വിഭജിച്ചിരിക്കുന്നു. ഇവരിൽ ഉയൎന്നതരം, താണതരം എന്ന് രണ്ടുതര ങ്ങളുള്ളതായിട്ട് വിചാരിച്ചും നടന്നും വരുന്നു. ഇതിൽ ആദ്യത്തേതിൽ ൧൮-ം രണ്ടാമത്തേതിൽ ൮-ം ഇങ്ങിനെ ൨൬ തരം നായന്മാരാണ്. ശ്രേഷ്ഠനായന്മാരെ കിരിയത്തിൽനായരെന്നും, ഇല്ലങ്ങളിൽ ഊഴിയവൃ ത്തിചെയ്യുന്നവരെ ഇല്ലത്തുനായർ എന്നും, ക്ഷത്രിയൎക്കുവേണ്ടി പ്രവൃ ത്തിചെയ്യുന്നവരെ സ്വരൂപത്തിൽനായർ എന്നും, ക്ഷേത്രങ്ങളിൽ കണ ക്കെഴുത്തുകാരെ മേനോക്കി എന്നും, പ്രഭുക്കന്മാരുടെ കണക്കെഴുത്തുകാരെ പട്ടോലമേനോനെന്നും, ക്ഷേത്രങ്ങളിൽ കൊട്ടുകയും പാടുകയും ചെയ്യുന്ന വരെ മാരാന്മാർ എന്നും, ക്ഷേത്രങ്ങളിൽ എഴുന്നള്ളിപ്പുസമയം അനുഗ മിക്കുന്നവരെ പടമംഗലംനായർ എന്നും, ബ്രാഹ്മണരുടെ പല്ലക്ക് എടു ക്കുന്നവരെ പള്ളിച്ചാൻ നായർ എന്നും, ചെമ്പുപണിയുന്നവരെ ചെ മ്പുകൊട്ടിനായർ എന്നും, അമ്പലം ഇല്ലം ഇതുകൾ മേച്ചിൽക്കാരെ ഓട

ത്തനായർ എന്നും, പശുക്കറന്ന് പാൽ, വെണ്ണ തൈയിർ മുതലായതു ഉണ്ടാക്കി വില്ക്കുന്നവരെ എടച്ചേരിനായർ എന്നും, എണ്ണ ആട്ടുന്നവരെ വട്ടക്കാടൻ നായർ എന്നും, ക്ഷേത്രങ്ങളിൽ ആവശ്യങ്ങൾക്കു മൺപാത്രം ഉണ്ടാക്കുന്നവരെ ആന്തുരാൻനായർ എന്നും, മേൽവിവരിച്ചവരുടെ ശവദാഹാദി അടിയന്തരങ്ങളിൽ പുരോഹിതവൃത്തിചെയ്യുന്നവരെ അസ്ഥിക്കുറശ്ശിനായർ എന്നും വിളിച്ചുവരികയും അവർ ഉയൎന്നതരത്തിൽപെടുകയും ചെയ്യുന്നു. കച്ചവടംചെയ്യുന്നവരെ തരകൻ എന്നും, ക്ഷൌരംചെയ്യുന്നവരെ വിളക്കിത്തലവൻ എന്നും, വസ്ത്രം അലക്കി ശുദ്ധിയാക്കുന്നവരെ വെളുത്തേടൻ എന്നും, വസ്ത്രം നെയ്യുന്നവരെ ചാലിയൻ എന്നും വിളിക്കുകയും അവർ താണതരത്തിൽ പെടുകയും ചെയ്യുന്നു. താണതരക്കാർ ഉയൎന്നതരക്കാരെ തൊട്ടാൽ അശുദ്ധപ്പെടുത്തിയവരായി ജനസമുദായത്തിൽ വിശ്വസിച്ചും നടന്നും വരുന്നതുകൊണ്ട് അവരെ നായന്മാരായി വിചാരിച്ചുവരാറില്ല. എങ്കിലും പൂൎവ്വചരിത്രം നോക്കുന്നതായാൽ ഇരുകൂട്ടരും മലയാളശൂദ്രർ അതായത് നായന്മാർതന്നെയാണ്.

കടുപ്പട്ടൻ അല്ലെങ്കിൽ എഴുത്തച്ഛൻ. ഇവരുടെ മാതൃഭാഷ മലയാളവും നായന്മാരെപ്പോലെ മുൻകുടുമക്കാരും സാമുദായികനടവടികളിൽ ഇവരെ മേൽപറഞ്ഞ താണതരം നായന്മാരെപ്പോലെ വൎത്തിക്കുന്നതും ആകുന്നു. എങ്കിലും ഇവരെ മലയാളികളായി കണക്കാക്കിട്ടില്ല. പരദേശബ്രാഹ്മണർ ഭ്രഷ്ടന്മാരായവരെന്നാണു വിശ്വസിച്ചുവരുന്നത്.

കുടുമിചെട്ടികൾ. ഇവർ കൊങ്കിണികൾ ഒരുമിച്ചുവന്നു വൈശ്യരായ വന്ന്യാന്മാരെപ്പോലെ വന്നിട്ടുള്ള ശൂദ്രർ ആകുന്നു. ഇവർകൂടാതെ പരദേശത്തുനിന്നും അടുത്തകാലങ്ങളിലായി ഇവിടെ കുടിയേറിപ്പാൎത്തുവരുന്ന പരദേശശൂദ്രർ ഇപ്പോൾ ഇവിടെ പലതരക്കാരായി കാണപ്പെട്ടുന്നുണ്ട്. അവരിൽചിലർ മലയാളികളെപ്പോലെ മുൻകുടുമക്കാരായിട്ടും കണ്ടുവരുന്നു.

പരദേശശൂദ്രരിൽ പ്രധാനമായികണ്ടുവരുന്നവരുടെ ഒരു ലിസ്റ്റ് താഴെചേൎക്കുന്നു:—അമ്പട്ടൻ, ആണ്ടി, അഗമുഡയൻ, ചക്കാൻ, ചക്കിലിയൻ, ചെട്ടി, ചെലമ്പാണ്ടി, ചൌളക്കാരൻ, ചുണ്ണാമ്പുനായ്ക്കൻ, ദാസി, ദമ്പാൻ, ഇടയൻ, ജനപ്പൻ, കൈക്കോളൻ, കാക്കാലൻ അല്ലെങ്കിൽ കൊറവൻ, കല്ലൻ, കള്ളർ, കന്നടിയാൻ, കവര, കോമട്ടി, കുശവൻ, മറവൻ, മട്ടൻ, നഞ്ചനാട്ടുപിള്ള, ഒട്ടനായ്ക്കൻ, പള്ളൻ, പണ്ടാരൻ പാണ്ടിത്തട്ടാൻ, പറയൻ, പടയച്ചി, പൂപണ്ടാരം, പുളുവൻ, ചാന്നാൻ,

സ്വർണ്ണക്കൊഴി, തൊട്ടിയാൻ, ഉപ്പിളിയൻ, വളച്ചെട്ടി, വള്ളുവൻ, പാണവൻ, വണ്ണാൻ, വെള്ളാളൻ. ഇവർ എല്ലാം മലയാളത്തോടുതൊട്ട തമിഴരാജ്യങ്ങളിൽനിന്നു വന്നിട്ടുള്ളവരും അവരുടെ ഭാഷയും ആചാരനടവടികളും തമിഴരോട് അധികം യോജിച്ചിരിക്കുന്നതും ആകുന്നു.

### തീണ്ടൽ ജാതികൾ.

ഒരു ജാതിയുടെ അടുത്തു മറ്റൊരുജാതി പ്രവേശിച്ചാൽ അശുദ്ധമാകുന്ന നടപ്പു മലയാളത്തിലെ പ്രത്യേകാചാരങ്ങളിൽ ഒന്നാണ്. ഈ വിധം ഭൂമിയിൽ വേറെ ഒരിടത്തും നടപ്പുള്ളതായി കാണുന്നില്ല. തീണ്ടൽ ജാതിക്കാർ മലയാളത്തിൽ ഇപ്പോൾ പലതരക്കാരും അവരെയെല്ലാം മലയാളികളുടെ കൂട്ടത്തിൽ കണക്കാക്കിവരുന്നവരും ആകുന്നു. ഇവരിൽ ഇന്നിന്നവർ ഇത്ര ഇത്ര അടി സമീപിച്ചാൽ അശുദ്ധമാകുന്നതെന്നുകൂടി ക്ലിപ്തപ്പെടുത്തിയിരിക്കുന്നതുകൊണ്ട് ഏറ്റവും അടുത്തുവരുവാൻ കഴിയുന്നവർ മുതൽക്ക് അവരെപ്പറ്റിപ്പറയാം.

<u>കമ്മാളർ</u>. ഇവർ ലങ്കാദ്വീപിൽനിന്ന് അവരുടെ തൊഴിൽചെയ്തു നിത്യവൃത്തികഴിപ്പാൻ വന്നിട്ടുള്ളവരെന്നാണു വിശ്വസിച്ചുവരുന്നത്. ഇവരുടെ തൊഴിൽ അനുസരിച്ചു പലതരക്കാരായി വിഭജിച്ചിരിക്കുന്നു. ൧. മരാശാരി ൨. കല്ലാശാരി ൩. മൂശാരി ൪. കൊല്ലൻ ൫. തട്ടാൻ ൬. തോല്ക്കൊല്ലൻ എന്നിങ്ങിനെ കമ്മാളർ ആറുവിധമായിട്ടുണ്ട്. ഇവർ ൨൪ അടികകത്ത് പ്രവേശിച്ചാൽ മേൽജാതിക്കാർ അശുദ്ധമായവരായി ഗണിക്കപ്പെടുന്നു.

<u>ഈഴവർ അല്ലെങ്കിൽ ചോവന്മാർ</u>. ഇവരും കമ്മാളരെപ്പോലെ ലങ്കാദ്വീപിൽനിന്നു വന്നവരെന്നു വിശ്വസിച്ചുവരുന്നു. ഇവർ പല ഉപഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു. അവ ഈഴവൻ, തണ്ടാൻ, ചാതി, കാവുതിയൻ, തിയ്യൻ ആകുന്നു. ഇവക്ക് ൩൬ അടികകത്ത് പ്രവേശിപ്പാൻ പാടില്ല.

<u>വാലൻ, അരയൻ, മുക്കുവൻ, മരക്കാൻ</u> എന്നിങ്ങിനെ വഞ്ചിക്കാരും മീൻപിടിക്കാരും ആയി ചിലർ ഉണ്ട്. ഇവർ ആര്യവംശത്തിൽ പെട്ടവരെന്നും, പണ്ട് ഒരു പെരുമാളാൽ വഞ്ചിവലിപ്പാൻ കൊണ്ടുവരപ്പെട്ടവരെന്നും പഴങ്കഥ പറയുന്നുണ്ടെങ്കിലും അതിന്റെ തത്വം ഇനിയും വ്യവസ്ഥപ്പെടുത്തിട്ടില്ല. എന്നാൽ കമ്മാളരെപ്പോലെയും ഈഴവരെപ്പോലെയും ദ്രാവിഡവംശക്കാരായിട്ടാണ് വിശ്വസിച്ചുവരുന്നത്. ഇവരിൽ മേൽവിവരിച്ച ജോലികൂടാതെ മററുജോലികൾ ചെയ്തുവരുന്നവരും

ആ തൊഴിലുകൾ അനുസരിച്ച് കണിയാൻ, പാണൻ, വിൽകുറുപ്പ്, വേലൻ, പുള്ളുവൻ എന്നിങ്ങനെ വിളിക്കപ്പെടുന്നവരും ഉണ്ട്. ഇവരുടെ തീണ്ടൽ ൩൨ അടിയാകുന്നു.

ഇവരിൽ താണജാതിക്കാരായി കണക്കൻ, കൂടൻ, പുലയൻ അല്ലെങ്കിൽ ചെറുമൻ, പറയൻ, വേട്ടുവൻ എന്നിവരും ഉണ്ട്. ഇവരിൽ കണക്കനും കൂടനും ൪൮ അടിയും ബാക്കിയുള്ളവർക്ക് ൬൪ അടിയും തീണ്ടൽ ഉണ്ട്. ഇവരുടെ ഉല്പത്തി എന്തെന്ന് ഇതുവരെ നിജപ്പെടുത്തിട്ടില്ല. എങ്കിലും ഇവർ പൂർവ്വനിവാസികളായ തോഡർവംശത്തിൽപെട്ട കാടന്മാരായിരുന്നു എന്നും പിന്നീട് നാട്ടിലേക്ക കടന്നുവന്നു ഇപ്പോൾ മറ്റു ദ്രാവിഡന്മാരെപ്പോലെ നടന്നുവരുന്നതാണെന്നും വിശ്വസിച്ചു വരുന്നു.

## മലവാസികൾ.

ഇവരിൽ പലജാതിക്കാരുണ്ട്. അവർ ഉള്ളാടൻ, നായാടി, എറവാലൻ, മുഡുഗൻ, മലയൻ, കാടൻ എന്നിവർ ആകുന്നു. മദ്ധ്യ ഏഷ്യയിൽനിന്നും ഇന്ത്യയിൽ ആളുകൾ വരുന്നതിന്നുമുമ്പ് ഇന്ത്യയിലുണ്ടായിരുന്ന പൂർവ്വനിവാസികളായ തോഡർ എന്ന വംശത്തിൽ ചേർന്നവരെന്നു ഇവരെ വിചാരിച്ചുവരുന്നു. മലയരിൽ കൊങ്ങമലയൻ എന്നും നാട്ടുമലയൻ എന്നും രണ്ടു തരക്കാരുണ്ട്. മലവാസികളെ മലയാളികളായിട്ടോ ഹിന്ദുക്കളായിട്ടോ വിചാരിച്ചുവരുന്നില്ല. ഇവർ 'ഭൂതവിശ്വാസികൾ' ആണ്.

## മുഹമ്മദിയർ.

കേരളത്തിൽ ഹിന്ദുക്കൾ കഴിഞ്ഞാൽ അധികജനം മുഹമ്മദീയരാണ്. ക്രിസ്ത്വാബ്ദം ൩൦൦-ാമാണ്ടിന്ന് മുമ്പ് "ബൌദ്ധന്മാർ വന്ന് പെരുമാളെക്കണ്ട് ബൌദ്ധശാസ്ത്രത്തിന്റെ പ്രാമാണ്യം ആകെ കേൾപ്പിച്ചതിന്റെശേഷം 'ഇതത്രെ നേരാകുന്നത്' എന്ന് പെരുമാൾക്ക് ബോദ്ധ്യംവന്ന്," ബൌദ്ധമാർഗ്ഗത്തിൽ ചേരുകയും ചെയ്തു. എന്ന് കേരളോല്പത്തിയിൽ പ്രസ്താവിച്ചിട്ടുണ്ടെങ്കിലും അതു ശരിയായിരിപ്പാൻ മാർഗ്ഗമില്ലെന്ന് ചരിത്രകാരകന്മാർ യുക്തിസമേതം സ്ഥാപിച്ചിട്ടുണ്ട്. ക്രി. അ. ൭൦൦-നും ൮൦൦-നും മദ്ധ്യേ ചേരമാൻപെരുമാൾ രാജ്യം വാണിരിക്കുന്ന കാലത്ത് ഒരുകൂട്ടം 'ചോനകർ' വന്നു രാജാവിനെ നാലാംവേദം പഠിപ്പിച്ച് ബൌദ്ധമതം സ്വീകരിപ്പിച്ച് മക്കത്തേക്ക കൂട്ടിക്കൊണ്ടുപോയതായി പിന്നീട് കേരളോല്പത്തിയിൽ പറയുന്നുണ്ട്. ഇത് ശരിയായിട്ടുള്ളതും ഇതിനെ ബലപ്പെടുത്തുവാൻ പല ലക്ഷ്യങ്ങൾ കണ്ടുകിട്ടീട്ടുള്ളതും ആകു

യാൽ മുഹമ്മദീയരുടെ കേരളത്തിലേക്കുള്ള ആദ്യപ്രവേശം ക്രി. അ. ൯-ാം നൂറ്റാണ്ടിലായിട്ടാണെന്ന് നിർണ്ണയപ്പെട്ടുത്തിയിരിക്കുന്നു. ആ കാലംമുതൽക്കുതന്നെ മുഹമ്മദീയർ കച്ചവടാവശ്യാൎത്ഥവും മററും മലയാളത്തിൽ നിജവാസികളായിത്തീൎന്നിരിക്കുന്നു.

മലയാളത്തിൽ ഇപ്പോൾ കണ്ടുവരുന്ന മുഹമ്മദീയരുടെ ഉത്ഭവത്തെപ്പററി രണ്ടഭിപ്രായമുണ്ട്. ഒന്ന് കച്ചവടത്തിന്നായിവന്ന അറബികൾ മലയാളത്തിൽവന്ന് ദ്രാവിഡസ്ത്രീകളെ കല്യാണംചെയ്ത് അവരിൽ ഉണ്ടായിട്ടുള്ള സന്താനങ്ങളെന്നും, മറേറത് അവരുടെ (അറബികളുടെ) ഉപദേശപ്രകാരം ഈ നാട്ടുകാർ മുഹമ്മദുമതം സ്വീകരിച്ചവരെന്നും ആണ്. എന്നാൽ ഇതു രണ്ടുപ്രകാരത്തിലും സംഭവിപ്പാൻ മാൎഗ്ഗമുള്ളതായിട്ടാണു തോന്നുന്നത്.

മുഹമ്മദീയരിൽ പലജാതികൾ ഇപ്പോൾ മലയാളത്തിൽ കണ്ടുവരുന്നുണ്ട്. അവ ബോറ, ഹുസ്സൻ, ജോനകൻ, മേമൻ, മൊഗൾ, പാതൻ, രാവുത്തൻ, സയാദ്, ഷേക്ക്, സുന്നി എന്നിവയാകുന്നു. അടുത്തകാലങ്ങളിൽ പരദേശങ്ങളിൽനിന്നും അധികം ആളുകൾ വന്നുപാൎക്കുന്നുണ്ട്.

## ക്രിസ്ത്യാനികൾ.

ക്രി. അ. ൫൨-ൽ ക്രിസ്ത്യാനികൾ മലയാളത്തിൽവന്ന് ഇവിടുത്തെ നിവാസികളിൽ ചിലരെ ക്രിസ്തുമതം സ്വീകരിപ്പിച്ചതായി തെളിവുകൾ ഉണ്ട്. അതിനാൽ മുഹമ്മദീയൎക്ക് വളരെ മുമ്പിൽ ക്രിസ്ത്യാനികൾ മലയാളത്തിൽ എത്തിയിരിക്കുന്നു. ഇപ്പോൾ മലയാളത്തിൽകാണുന്ന നാട്ടുക്രിസ്ത്യാനികളെല്ലാം അന്നും പിന്നീട്ട ഓരോകാലങ്ങളിലും ആയി വന്ന് ഓരോ പ്രസംഗങ്ങളും മററും കൊടുത്ത പാതിരിമാരാൽ ക്രിസ്തുമതം ആചരിപ്പിക്കപ്പെട്ടവരുടെ സന്താനങ്ങളാണ്. നാട്ടുക്രിസ്ത്യാനികളല്ലാതെ കണ്ടുവരുന്ന ക്രിസ്ത്യാനികൾ എല്ലാം യൂറോപ്പുരാജ്യത്തിൽനിന്നും ഓരോ കാലങ്ങളിൽ വന്നിട്ടുള്ളവരാകുന്നു. അവർ പറങ്കികളും, ലന്തകളും, പരന്ത്രീസ്സുകാരും, ഇംഗ്ലീഷുകാരും ആകുന്നു. അവരിൽ ഓരോരുത്തരുടേയും വരവിനെപ്പററിയും മററും വിവരിച്ച് ദീൎഘിപ്പിക്കുന്നില്ല. ക്രിസ്ത്യാനികളിൽ പ്രോട്ടസ്റ്റൻറ്കാരും, റോമൻകത്തോലിക്കക്കാരും, ചാൾസിയൻസുറിയാനികളും, ജാക്കോബായിസുറിയാനികളും ഇങ്ങിനെ പല വൎഗ്ഗക്കാരുണ്ട് പരദേശത്തുനിന്നും അവിടുത്തെ നാട്ടുക്രിസ്ത്യാനികളും ഇപ്പോൾ ഇവിടെ കണ്ടുവരാറുണ്ട്.

### യഹൂദമതം.

ഈ മതം അനുസരിച്ചുവരുന്നവരായ ജൂതന്മാരുടെ മലയാളത്തിലെക്കുള്ള ആഗമനം ഏതുകൊല്ലത്തിലാണെന്ന് പൂൎണ്ണമായ റിക്കാൎട്ടുകൾ ഇല്ല. ചിലർ ക്രി. അ. ൧൦൦-ാം ചിലർ ൫൦൦-ാം ചിലർ ൪൦൦-ാം ചിലർ ൨൦൦-ാം കൊല്ലങ്ങൾ സമീപിച്ചാണെന്ന് പലവിധവും അഭിപ്രായപ്പെടുന്നുണ്ട്. എങ്ങിനെയായാലും വളരെക്കാലംമുമ്പുതന്നെ അവർ മലയാളത്തിൽ വന്നിട്ടുണ്ടെന്നുള്ളതിലേക്ക് യാതൊരു തൎക്കവും ഇല്ല. ഇവരിൽ വെളുത്ത ജൂതന്മാരെന്നും കറുത്തജൂതന്മാരെന്നും രണ്ടുവകക്കാരുണ്ട്.

### വേറെ മതങ്ങൾ.

മേൽവിവരിച്ച മതസ്ഥന്മാരല്ലാതെ കേരളത്തിൽ നിജവാസികളായി വേറെ ആരും ഇല്ലെന്നുതന്നെ പറയാം. അപൂൎവ്വം ചില ജൈനൻമതക്കാരും സിക്ക് മതക്കാരും കച്ചവടക്കാരായിട്ടും ഉദ്യോഗസ്ഥന്മാരായിട്ടും ഇവിടെ കണ്ടുവരുന്നുണ്ട്. അവർ ഏത്രയോ ചുരുക്കംജനംമാത്രവും ഇവിടെ ഉറച്ചിരിക്കാതെ ഏതുസമയത്തെങ്കിലും പുറപ്പെട്ട് സ്വരാജ്യങ്ങളിലേക്ക് മടങ്ങിപ്പോകാൻ എടയുള്ളവരുമാകുന്നു.

വീമ്പൂർ കടലായി കുഞ്ഞിക്കുട്ടൻനമ്പൂതിരിപ്പാട്.

# ദ്വിതീയാക്ഷരപ്രാസം

യഥാൎത്ഥമായ കവിയുടെ ലക്ഷണമെന്താകുന്നു? കവിത്വമെന്നുവെച്ചാലെന്ത്? ഏതാണ് യഥാൎത്ഥമായ കവിത? ഈ വിഷയത്തെപ്പറ്റി ഒന്നാമതായിട്ടു നിരൂപിക്കുക.



കുറെ ശ്ലോകങ്ങളെമാത്രം ഉണ്ടാക്കിയാൽ ഒരുവൻ ഒരു കവിയാവുന്നതല്ല. ആ ശ്ലോകങ്ങൾ വളരെ വിലപിടിച്ചവയാവുകയുമില്ല. വിസ്താരമായ ബുദ്ധി; ആന്തരമായതത്വങ്ങളെകാണുന്നതിന്നുള്ള കണ്ണ്; ഇവയാണ് ഒരു കവിക്കു പ്രധാനമായിട്ടു വേണ്ടത്. അതിരഹസ്യമായ പ്രപഞ്ചതത്വങ്ങളെ കാണുവാൻ ഏവൻ ശക്തനാകുന്നുവോ അവൻ കവിയാകുന്നു. പ്രത്യക്ഷമായിരിക്കുന്ന രഹസ്യത്തെ കാണുന്നവനാണ് കവി എന്ന് ഗേറ്റ് എന്നു പേരായ ജൎമ്മൻകവിവൎയ്യൻ പറയുന്നു. പ്രത്യക്ഷമായിരി

കുന്ന രഹസ്യമെന്നുവെച്ചാലൊ?—എല്ലാവക്കും പ്രത്യക്ഷമായിട്ടുള്ളത്; എങ്കിലും മിക്കപേരും കാണാത്തത് എന്നത്ഥം.

ഈ കാണുന്ന പ്രപഞ്ചമാസകലം ഈശ്വരസങ്കല്പത്തിന്റെ വ്യക്തിമാത്രമാകുന്നു. മനുഷ്യർ ഉണ്ടാക്കുന്ന ഓരോ പദാത്ഥങ്ങളും അവരുടെ സങ്കല്പത്തിന്റെ സ്ഥൂലമായിട്ടുള്ള വ്യക്തിയാകുന്നു. അതുപോലെ ഈ പ്രപഞ്ചമാസകലം—ബ്രഹ്മാവുമുതൽ തൃണംവരെയുള്ള സകലപ്രപഞ്ചവും—ഈശ്വരസങ്കല്പത്തിന്റെ വ്യക്തിയാകുന്നു. സകലദൃശ്യപ്രപഞ്ചത്തിന്റേയും ആന്തരമായിരിക്കുന്ന സങ്കല്പാത്മകമായ ഈശ്വരതത്വം എല്ലാദിക്കിലും എല്ലാപദാത്ഥങ്ങളിലും എന്നും സ്ഥിതിചെയ്യുന്നു. ഈശ്വരസങ്കല്പം കെട്ടിപ്പിടിച്ചുകിടക്കുന്ന സ്ഥൂലമായ ഈ പ്രപഞ്ചത്തെ ചുഴിഞ്ഞ് ആ പരമതത്വത്തെകാണുവാൻ ശക്തിയുള്ളവൻ ഏവനോ അവനാണു പരമാത്ഥകവി. ആ തത്വത്തെ നമുക്കും കാണിച്ചുതരുന്നതാണു കവിധമ്മം. എന്തെന്നാൽ, അങ്ങിനെയിരിക്കുന്ന കവി ആ തത്വത്തെ സവ്വദാ കണ്ടുകൊണ്ടാണ് സ്ഥിതിചെയ്യുന്നത്. മന്ദബുദ്ധികളായ ഇതരമനുഷ്യർ ആ തത്വത്തെ ചിലപ്പോൾമാത്രമേ കാണുകയുള്ളു. എന്നാൽ കവി അതിനെ എപ്പോഴും സാക്ഷാൽകരിച്ചുകൊണ്ടുതന്നെയിരിക്കുന്നു. കവി എന്ന ശബ്ദത്തിന്നു സവ്വജ്ഞൻ എന്നത്ഥംപറയുന്നു. സൂക്ഷ്മമായി ആലോചിച്ചാൽ അതു വളരെ ശരി എന്നു തോന്നുന്നു. ഉത്തമകവിയും ഉത്തമഭക്തനും പരമജ്ഞാനിയും തമ്മിൽ യാതൊരു വ്യത്യാസവുമില്ല. ഭക്തനായവന്നു കെട്ടിപ്പിടിച്ചുകിടക്കുന്ന ഈ പ്രപഞ്ചം അതിനിമ്മലമായ ഒരു കണ്ണാടിച്ചില്ലുപോലെയാണ് തോന്നുന്നത്. അതിൽകൂടി അവൻ ഐശ്വരമായ സൌന്ദയ്യസമുദായത്തെ കാണുന്നു. (രണ്ടും ഒന്നുതന്നെയാകുന്നു. എന്തെന്നാൽ സ്നേഹമുള്ളദിക്കിലേ സൌന്ദയ്യവുമുള്ളു) അതിനാൽ ഭക്തന്നും സകലപദാത്ഥങ്ങളും സ്നേഹത്തിന്നു വിഷയമായിഭവിക്കുന്നു; സകലപദാത്ഥങ്ങളും അവന്നു സുന്ദരങ്ങളായും തോന്നുന്നു. ഇങ്ങിനെ കാണുന്നവൻ ഒരു കവിയുമാകുന്നു. ഇപ്രകാരമുള്ള തത്വങ്ങളെ നമുക്കു വെളിപ്പെടുത്തിത്തരുന്നതാണ് ഉത്തമകവിയുടെ ധമ്മം. ഇപ്രകാരമുള്ള ഉത്തമകവികൾ പണ്ടും ഇന്നും വളരെ ദുല്ലഭമായിട്ടേ ഉണ്ടായിട്ടുള്ളു. എന്നാൽ സൂക്ഷ്മംനോക്കുന്നതായാൽ അവരും പരിപൂണ്ണന്മാരല്ലെന്നു കാണാം.

ഇവിടെ ഒരു സംഗതി ധരിക്കേണ്ടതുണ്ട്. കവിത്വം ലേശമില്ലാതെ ഒരുമനുഷ്യനുമില്ല. ഏറക്കുറെ എന്ന വ്യത്യാസമേ ഉള്ളു. അങ്ങി

നെയാകുമ്പോൾ ആരെയാണ് കവി എന്നു പറയേണ്ടത്? കാർലൈൽ എന്ന ഇംഗ്ലീഷുപണ്ഡിതൻ ഇതിന്ന് ഇങ്ങിനെ സമാധാനം പറയുന്നു:- മേൽപറഞ്ഞപ്രകാരമുള്ള "കവിതാലക്ഷണം എവനിൽ അധികം പ്രകാശിച്ചുകാണുന്നുവോ—സമീപസ്ഥന്മാർക്ക് പ്രത്യക്ഷമാകത്തക്കവണ്ണം എവനിൽ അതു വ്യക്തമായികാണുന്നുവോ—അവനെ കവി എന്നു പറയാം. കവിസാർവ്വഭൗമൻ എന്ന സ്ഥാനത്തിന്നർഹന്മാരായവരെസ്സംബന്ധിച്ചും ഇങ്ങിനെ ഒരു വിവരണംമാത്രം കൊടുക്കുവാനേ സാധിക്കുകയുള്ളു. എവൻ മററുള്ളകവികൾ നിൽക്കുന്ന സ്ഥാനത്തിൽനിന്നു വളരെ മേലേ നിൽക്കുന്നുവോ അവൻ കവിസാമ്രാട്ടാകുന്നു. ലോകത്തിൽ അനേകം കവികളുണ്ടായിട്ടുണ്ട്. മിക്കവരേയും ലോകം മറന്നിട്ടുമുണ്ട്. എന്നാൽ കാളിദാസൻ, ഭവഭൂതി, ഷേക്സ്പിയർ മുതലായ മഹാകവികളെ ലോകം അതിവേഗത്തിൽ മറക്കുന്നതല്ല. വ്യാസർ വാല്മീകി യവനർഷിയായ ഹോമർ മുതലായവർ കവിസാമ്രാട്ടുകളാകുന്നു. അവർ കാളിദാസപ്രഭൃതികളെക്കാളും വളരെ ഉപരിസ്ഥാനത്താണ് നിൽക്കുന്നത്. അവരും കാലഗതിയെ പ്രാപിക്കണമല്ലോ!."



കവിതാമെന്നുവെച്ചാലെന്താണ് എന്ന് ഇനി മററൊരു ദശയിൽ നിന്നു നിരൂപിക്കുക. അനേകം ഋഷിമാർ ഈശ്വരനെ നാദബ്രഹ്മമായി ഉപാസിക്കുന്നു. ഈശ്വരൻ പ്രേമസ്വരൂപനും സുന്ദരാകാരനുമാവുന്നതിന്നുപുറമെ നാദബ്രഹ്മാകാരവുമാകുന്നു. ഈശ്വരൻ പ്രേമസമുദ്രമാകുന്നു; സൌന്ദൎയ്യസമുദ്രമാകുന്നു; ഗാനസമുദ്രവുമാകുന്നു. ഋഷിമാർ നാദസമുദ്രമായിരിക്കുന്ന അദ്ദേഹത്തെ അനാഹതമെന്ന സൂക്ഷ്മാവസ്ഥയിലാണ് ഉപാസിക്കുന്നത്. ലോകത്തിലുള്ള സംഗീതം അതിന്റെ ആഹതാവസ്ഥ അല്ലെങ്കിൽ സ്ഥൂലാവസ്ഥയാകുന്നു. എന്നല്ല, എല്ലാശബ്ദവും—ദൃശ്യപ്രപഞ്ചമാനപകലത്തെന്നെയും(എന്തെന്നാൽ ശബ്ദം കട്ടിപിടിച്ചതാണു സ്ഥൂലപ്രപഞ്ചം എന്നത് തത്വനിരൂപണം ചെയ്യുമ്പോൾ അറിയാവുന്നതാണ്)—അതിന്റെ സ്ഥൂലാവസ്ഥയാകുന്നു. നാദോപാസനംചെയ്യുന്നവരുടെ ചിത്തവൃത്തി ഗാനാകാരമായിട്ടിരിക്കുന്നതാണ്. അവരുടെ സകലഭാവനകളും ഗാനരസത്തോടുകൂടിയിരിക്കുന്നു. അപ്പോൾ ആന്തരചിത്തവൃത്തികളെ പുറത്തേക്കുപ്രകാശിപ്പിക്കുന്ന അവരുടെ വാക്കും ഗാനരൂപമായിത്തന്നെയിരിക്കുന്നു. എന്തെന്നാൽ, അവരുടെ സകലചിത്തവൃത്തികളും, സൎവ്വപ്രപഞ്ചത്തിന്നും അടിസ്ഥാനമായി സൎവ്വത്തിന്നും ആന്തരമായി അതിസൂക്ഷ്മമായി സൎവ്വത്ര അനുസ്യൂതമായികിടക്കുന്ന പ്രേമാകാര

മായും സുന്ദരാകാരമായും ഗാനരൂപമായുമിരിക്കുന്ന ഈശ്വരസമുദ്രത്തെ സ്പർശിച്ചുകൊണ്ടാണു വാഗ്രൂപമായി പുറത്തേക്കു പ്രകാശിക്കുന്നത്. അതിനാൽ അവരുടെ വാക്കു പ്രേമാകാരമായിരിക്കുന്നു; സുന്ദരാകാരമായിരിക്കുന്നു; ഗാനരൂപമായിരിക്കുന്നു. ഇങ്ങിനെയുള്ള വാക്കാണു കവിത; ഇങ്ങിനെ വിചാരിക്കുന്നതാണു കവിതാ_ം; ഇങ്ങിനെ വിചാരിക്കുന്നവനാണു കവി. അതിനാൽ യഥാർത്ഥമായിരിക്കുന്ന കവിത ഗീതം തന്നെയാകുന്നു. എന്തെന്നാൽ അതിനെ പ്രകാശിപ്പിച്ചിട്ടുള്ള കവിയുടെ ഭാവനകൾ ഗാനരസത്തോടുകൂടിയിരിക്കുന്നു. അവൻ ഗാനരൂപേണയാണു വിചാരിക്കുന്നത്. അവന്റെ സകലവിചാരങ്ങളും ഗാനസമുദ്രത്തിൽ തൊട്ടുകൊണ്ടാണു വരുന്നത് *. ഭഗവൽഗീത—ഹാ! ആ ശബ്ദംതന്നെ എത്ര മധുരം! മേൽപറഞ്ഞ അഭിപ്രായത്തെ ആ ശബ്ദം നമുക്ക് എത്ര തന്നെ വെളിവാക്കിത്തരുന്നുവെന്നു നോക്കുക. പ്രേമാത്മകനായും സുന്ദരാകാരനായും ഗാനസ്വരൂപനായുമിരിക്കുന്ന സാക്ഷാൽ ജഗദീശ്വരൻ തന്നെ മൂർത്തിമാനായി അവതരിച്ച് സ്വതത്വങ്ങളേയും സ്വമാഹാത്മ്യങ്ങളേയുംവാഗ്രൂപേണപ്രകാശിപ്പിച്ചിരിക്കുന്നു. അതാണുയഥാർത്ഥമായ ഗീതം; അതാണു യഥാർത്ഥമായ കവിത; അദ്ദേഹമാണു യഥാർത്ഥമായ കവി. ബാക്കിയുള്ളവരെല്ലാം അതിൽ താഴെയുള്ള സ്ഥാനത്തെമാത്രം വഹിക്കുന്നതേയുള്ളൂ.

ഒരു പദ്യത്തിൽ വൃത്തം, പ്രാസം മുതലായവകൊണ്ടുണ്ടാകുന്ന ശ്രാവ്യത മേൽപറഞ്ഞ ഗാനരസത്തെ സൂചിപ്പിക്കുകതന്നെയാണ്. പക്ഷേ അതു കേവലം തൊലിപ്പുറമെമാത്രമുള്ളതാകുന്നു. വിചാരശീലന്മാർ അതിൽ ശ്രദ്ധവെക്കുകയില്ല. അവർ അതുകൊണ്ടു തൃപ്തിപ്പെടുന്നതുമില്ല. എങ്കിലും ആരംഭാവസ്ഥയിൽ അതു വേണ്ടതാണുതാനും.

ഇംഗ്ലിഷുപണ്ഡിതനും മഹാവിചാരശീലനുമായ മുൻപറഞ്ഞ കാർലൈൽ എന്ന മഹാൻ കവിതയെപ്പററി എഴുതീട്ടുള്ള അഭിപ്രായത്തെ ഇവിടെ ചേർക്കാം. "ഗാനരസത്തോടുകൂടി രചിക്കപ്പെട്ടിട്ടുള്ള ഒരു വാക്യത്തെ എവിടെക്കാണുന്നുവോ അതിൽ ആന്തരമായിട്ട് ഉൽകൃഷ്ടമായ ഒര

* ഈവക അഭിപ്രായങ്ങൾ ചില വായനക്കാർക്കു അസംബന്ധമെന്നപോലെ തോന്നിയേക്കാം. അതിന്നു ഈ ലേഖകൻ ഉത്തരവാദിയല്ല. എന്തെന്നാൽ മനസ്സിനെ ഏകാഗ്രമാക്കിനിർത്തി ഈശ്വരങ്കൽ ഭക്തിയോടും ഏററവും വിനീതഭാവത്തോടുംകൂടി അതിസൂക്ഷ്മമായി ആലോചനചെയ്താൽമാത്രമേ ഈവക തത്വങ്ങൾ വെളിപ്പെടുകയുള്ളൂ.

ത്ഥമുണ്ടാകുമെന്നു കരുതാവുന്നതാണ് എന്ന് കോളറിജ് എന്ന മഹാൻ പറയുകയുണ്ടായിട്ടുണ്ട്. അതിൽ വളരെ വാസ്തവമുണ്ട്. എന്തെന്നാൽ ദേഹവും ആത്മാവുമെന്നപോലെ വാക്കും അത്ഥവും വളരെ സംബന്ധിപ്പെട്ടാണിരിക്കുന്നത്. ഗാനം!—പഴമയിലുള്ള ഋഷീശ്വരന്മാരുടെ കൃതികളെല്ലാം ഗീതങ്ങളാകുന്നു. യഥാത്ഥമായ എല്ലാകവിതകളും ഗീതങ്ങളാകുന്നു. ചില കിണികിണീ ശബ്ദങ്ങളോടുകൂടി ഞെക്കിഞ്ഞുറിപ്പിച്ചുണ്ടാക്കുന്ന ഒരു വാക്യം—വ്യാകരണശാസ്ത്രത്തെ ദുഷിപ്പിക്കുന്നതിന്നും വായനക്കാരെ ദുഃഖിപ്പിക്കുന്നതിന്നും മാത്രമായ ഒരു വാക്യം—കവിതയാണെന്നഭിമാനിക്കുന്നവന്നു വിചാരമായിട്ടു വല്ലതുമുണ്ടെങ്കിൽ അതുമാത്രമേ ഇവിടെ ആവശ്യമുള്ളൂ. അതിനെ എന്തിനാണ് അവൻ വെറുതെ വളച്ചുകിണിക്കിപ്പറയുന്നത്? ഉള്ളതു വ്യക്തമായിട്ടു പറയരുതെ? വാസ്തവംപറയുന്നതായാൽ, ചിത്തവൃത്തി അത്യുൽകൃഷ്ടനിലയിൽ എത്തുകനിമിത്തം യാതൊരുവന്റെ വാക്കും ഉച്ചാരണവും ഗാനരസത്തോടുകൂടിയിരിക്കുന്നുവോ അവന്നുമാത്രമേ പദ്യമുണ്ടാക്കുവാനുള്ള അധികാരമുള്ളൂ. അവനേ കവിയാവുകയുള്ളൂ. അവന്റെ വാക്കുമാത്രമേ ഞാൻ കേൾക്കുകയുമുള്ളൂ. ഇങ്ങിനെയല്ലാതെ കവികളാണെന്നു നടിക്കുന്നവർ അനേകമുണ്ട്. അവരുടെ പദ്യങ്ങളെ വായിക്കുക എന്നതു വളരെ സങ്കടമായിട്ടുള്ളതാണ്. ആന്തരമായിട്ടാവശ്യമില്ലാത്ത ഘട്ടത്തിൽ പദ്യമെഴുതിട്ടു കാര്യമില്ല. കിണികിണിശബ്ദങ്ങളൊന്നും കൂടാതെതന്നെ വിചാരിച്ചതു വ്യക്തമായി പറയാമല്ലോ. അവരവരുടെ വിചാരങ്ങളെ പറയുവാൻ ശക്തിയുള്ളവരാരും അവയെ പാട്ടാക്കുവാൻ (പദ്യത്തിലെഴുതുവാൻ) ശ്രമിക്കരുത് എന്ന് ഞാൻ എല്ലാവരോടും പ്രത്യേകം ഉപദേശിക്കുന്നു. എന്തെന്നാൽ കുറച്ചു വിചാരശീലനായ ഒരുവന്ന് അവയെ മനസ്സിലാക്കുവാൻ പാട്ടാക്കീട്ടു വേണമെന്നില്ല. ഉൽകൃഷ്ടചിത്തവികാരത്തെ ജനിപ്പിക്കുന്നതായും അതുഹേതുവായിട്ട് എന്തോ ഒരു ദിവ്യത്വമുള്ളതുപോലേയുമിരിക്കുന്ന യഥാത്ഥഗീതത്തെ ഞങ്ങൾ എത്രത്തോളം സ്നേഹിക്കുന്നുവോ അത്രയുംതന്നെ അയഥാത്ഥമായ ഗാനത്തെ ഞങ്ങൾ നിന്ദിക്കുകയും ചെയ്യുന്നതാണ്. അതു കേവലം ഒരു മരത്തിന്മേൽകൊട്ടുന്ന ശബ്ദംപോലെയുള്ളൂ. അഗാധമായിവിചാരിക്കുന്ന യഥാത്ഥകവികളുടെ വിചാരങ്ങൾ മൂന്നുകാലത്തും നിലനിൽക്കുന്നു. മറിച്ച് കേവലം ബഹിർമ്മുഖനായവന്റെ വിചാരം ക്ഷണത്തിൽ നശിച്ചുപോകുന്നു."

മേൽപ്രതിപാദിച്ചതിൽനിന്ന് ഉത്തമകവിതയെന്താണെന്നും, ഉത്ത

മമായ കവിത എങ്ങിനെയുള്ളതാണെന്നും, ഉത്തമകവിയുടെ ലക്ഷണമെന്താണെന്നും, ഒരുവിധം മനസ്സിലായല്ലോ. അപ്രകാരംതന്നെ അധമമായ കവികൾ ആരെല്ലാമാണെന്നും അധമമായകവിത എങ്ങിനെയുള്ളതാണെന്നുംകൂടി കാർലൈൽ എന്ന മഹാന്റെ വാക്കിൽനിന്നു ധരിക്കുവാനിടയായല്ലോ.

നമ്മുടെ ഇടയിൽ സാധാരണയായി പദ്യമായാലേ കവിതയായുള്ളു എന്ന് അനേകംപേർ വിചാരിക്കുന്നുണ്ട്. അതു തീരെ തെറ്റാണ് എന്ന് ഇതേവരെ പ്രതിപാദിച്ച സംഗതികളിൽനിന്നു സ്പഷ്ടമാകുന്നുണ്ടല്ലോ. കവിതാലക്ഷണത്തോടുകൂടിയ ഗദ്യങ്ങളെ അനേകംകാണുന്നുണ്ട്. നേരെ മറിച്ച് കവിതാലക്ഷണം ലവലേശമില്ലാത്ത പദ്യങ്ങളും ധാരാളം കാണുന്നുണ്ട്. അതിനാൽ ഒരു കവിതയുടെ ലക്ഷണത്തെപ്പററി പറയുമ്പോൾ അതു ഗദ്യമൊ പദ്യമൊ എന്നല്ല പ്രധാനമായിനോക്കേണ്ടത്. അതു കേവലം യാദൃച്ഛികമാകുന്നു. എന്നുതന്നെയല്ല, മഹാകവികളായിട്ടുള്ളവരുടെ മിക്ക കവിതകളും അധികം ഗദ്യത്തോടാണ് അടുത്തിരിക്കുന്നത്. വ്യാസർ മുതലായ ഋഷീശ്വരന്മാർ ഇതിന്നുദാഹരണമാകുന്നു. അതിന്നുള്ള കാരണമെന്തെന്നാൽ, പദ്യം, വൃത്തം പ്രാസം മുതലായ ശബ്ദാലങ്കാരനിബന്ധനകളെക്കൊണ്ടു വളരെ അധികം ബന്ധിക്കപ്പെട്ടിരിക്കുന്നു. ഉൽകൃഷ്ടവിചാരശീലന്മാരും യഥാർത്ഥകവികളുമായവർ കേവലം ബാഹ്യമായ ശബ്ദാലങ്കാരംകൊണ്ടു തൃപ്തിപ്പെടുന്നതല്ല. അവരുടെ ഉൽകൃഷ്ടമനോധർമ്മത്തിന്ന് അത് ഒരു പ്രതിബന്ധമായിട്ടാണ് അവർ കരുതുന്നത്. അതിനാൽ അവർ അതിൽ ശ്രദ്ധവെക്കുന്നില്ല. ആ അവസ്ഥയെ അതിക്രമിച്ചിട്ടാണ് അവരുടെ നില.

ഉത്തമകവിതാരചനക്കുള്ള ഭാഷ ഗദ്യമാകണം എന്ന് ഒരുദിവസം ഈ ലേഖകൻ കുഞ്ഞിക്കുട്ടൻതമ്പുരാൻതിരുമനസ്സിലോട് അഭിപ്രായപ്പെടുകയുണ്ടായി. തിരുമനസ്സിലേക്കു ലേഖകന്റെ അഭിപ്രായമിന്നതാണ് എന്നു വേഗത്തിൽ മനസ്സിലായി; അതു ശരിയാണ് എന്ന് സമ്മതിക്കുകയും ചെയ്തു. എങ്കിലും തത്സമയം അടുത്തുണ്ടായിരുന്ന വേറൊരു വിദ്വാന് അത്ര സമ്മതമായില്ല. 'അങ്ങിനെയാണെങ്കിൽ വായതോന്നിയതുപറഞ്ഞാൽ അതുത്തമമായ കവിതയാമോ' എന്നു അദ്ദേഹം ചോദിച്ചു. ഈ ചോദ്യം അത്ര യുക്തിയുക്തമാണോ എന്നു സംശയമാണ്. എങ്കിലും അദ്ദേഹത്തിന്റെ ആ പൂർവ്വപക്ഷത്തെത്തന്നെ നിമിത്തമാക്കിക്കൊണ്ട് ഈ സംഗതിയെ വെളിപ്പെടുത്തുവാൻ ശ്രമിക്കാം.

ബന്ധാവസ്ഥ നികൃഷ്ടവും മുക്താവസ്ഥ ഉൽകൃഷ്ടവുമാണെന്നത് എല്ലാവരും സമ്മതിക്കുന്ന ഒരു സംഗതിയാകുന്നു. എങ്കിലും ബന്ധാവസ്ഥയിലിരുന്നുകൊണ്ടു ചില അനുഷ്ഠാനങ്ങളെ ശീലിച്ചു പരിപാകംവന്നിട്ടുവേണം മുക്താവസ്ഥയെ പ്രാപിക്കുവാൻ എന്നും എല്ലാവരും സമ്മതിക്കുന്നതാണ്. കർമ്മാനുഷ്ഠാനംകൊണ്ടേ നൈഷ്കർമ്മ്യസിദ്ധി ഉണ്ടാവുകയുള്ളുവെന്നു ഭഗവൽഗീതാസിദ്ധാന്തം. സാത്വികമായി വിചാരിക്കുക; സാത്വികമായ വാക്കുപറയുക; സാത്വികമായ കർമ്മങ്ങളെച്ചെയ്യുക; ഇങ്ങിനെ മാനസികമായും വാചികമായും കായികമായുമുള്ള സാത്വികകർമ്മങ്ങളെ വീഴ്ചകൂടാതെ അനേകകാലം ശീലിക്കുമ്പോൾ ഒരുവന്റെ ചിത്തം ശുദ്ധമായി ഭവിക്കുന്നു; അപ്പോൾ അവന്ന് ആത്മജ്ഞാനമുണ്ടാവുന്നു; തദനന്തരം അവൻ മുക്തനാവുകയും ചെയ്യുന്നു. അതിനാൽ മേൽപ്പറഞ്ഞപ്രകാരമുള്ള നിഷ്കാമകർമ്മയോഗം മുക്താവസ്ഥക്കു മുമ്പായി തൽപ്രാപ്തിക്കുള്ള ഒരഭ്യാസവിശേഷമാണെന്നു വരുന്നുണ്ടല്ലോ; ബന്ധാവസ്ഥയിലാണ് ആ അഭ്യാസക്രമമെന്നും വരുന്നുണ്ട്. ഇങ്ങിനെ അനേകകാലത്തെ അഭ്യാസംകൊണ്ടു പക്വാന്തഃകരണനായതിന്റെശേഷമാണ് ഒരുവൻ മുക്താവസ്ഥയെ പ്രാപിക്കുന്നത്. ആ അവസ്ഥയിൽ ബന്ധത്തിൽനിന്നു മോചിച്ചു തീരെ സ്വതന്ത്രനായി ഭവിക്കുന്നു. എങ്കിലും തോന്നിയതു പറയുന്ന ഭ്രാന്തന്റേതിൽനിന്നു വ്യത്യാസപ്പെട്ടിട്ടാണ് അവന്റെ നില എന്നതും എല്ലാവരും സമ്മതിക്കുന്നതാണ്.

ഇനി വേറൊരുദാഹരണം:— സാമാന്യം എഴുതാറായിട്ടുള്ള ഒരു ചിത്രമെഴുത്തുകാരൻ ഒരു രൂപത്തെ എഴുതുമ്പോൾ അവൻ അതിശോഭയോടുകൂടിയ പല വർണ്ണങ്ങളേയും ഉപയോഗിക്കുന്നു. ഓരോ അംഗങ്ങളേയും വളരെ മിനുസമായി എഴുതുന്നു. വസ്ത്രാഭരണാലങ്കാരങ്ങളെ അതിനിഷ്കർഷയോടുകൂടി ചായമിട്ടു മിനുക്കുന്നു. ആകപ്പാടെ പാമരദൃഷ്ടിയിൽ അതൊരു നല്ല ചിത്രമായി തോന്നുന്നു. എന്നാൽ ഉയർന്നതരം ചിത്രമെഴുത്തുകാർക്ക് ആവക ചിത്രങ്ങളിൽ തൃപ്തി തോന്നുന്നതല്ല. ഉൽകൃഷ്ടഭാവങ്ങളേയും രസങ്ങളേയും പ്രകാശിപ്പിക്കുന്നതിലാണ് അവർ മനസ്സുവെക്കുന്നത്. അങ്ങിനെയുള്ള ചിത്രമെഴുത്തുകാർ എഴുതിട്ടുള്ള ഒരു ചിത്രത്തിന്നടുത്തുചെന്നുനോക്കിയാൽ കുറെ ചായങ്ങൾ അവിടവിടെ വാരിതേച്ചിരിക്കുന്നുവെന്നല്ലാതെ അതൊരു ചിത്രമാണ് എന്നുതന്നെ തോന്നുകയില്ല. അതിനെത്തന്നെ കുറെ അകന്നുനിന്നുനോക്കുക. തൽക്ഷണം ആ ചിത്രകാരൻ വിചാരിച്ചിട്ടുള്ള ഉൽകൃഷ്ടഭാവങ്ങളും രസങ്ങളും അതിൽ

പ്രകാശിപ്പിക്കാണുന്നു. തദനുരൂപമായ ചിത്തവികാരം ചിത്രംനോക്കുന്ന വന്റെ ഉള്ളിൽ ഉദിക്കുന്നു. തത്സമയം അതൊരു ചിത്രമാണെന്ന വിചാരംതന്നെ പോകുന്നു. അത്ര ജീവനോടുകൂടിയാണ് അതു പ്രകാശിക്കുന്നത്. അങ്ങിനെയാണെങ്കിലും ചിത്രമെഴുത്തിൽ ഈ ഉത്തമാവസ്ഥയെ പ്രാപിക്കുന്നതിന്നുമുമ്പായി ആദ്യംപറഞ്ഞ എഴുത്തുകാരന്റെ നിലയിലുള്ള അഭ്യാസവും ഏററവുമാവശ്യമാകുന്നു. വിവിധവർണ്ണഭേദങ്ങളുടേയും, അവയുടെ കൂട്ടുവിശേഷങ്ങളുടേയും, വെളിച്ചം നിഴല് എന്നിവയുടേയും മററനേകം സംഗതികളുടേയും ശരിയായ സ്വരൂപജ്ഞാനമുണ്ടാകുന്നതിന്ന് ആ അഭ്യാസം അവന്ന് അത്യാവശ്യമാകുന്നു. ഇങ്ങിനെ കുറെക്കഴിയുമ്പോൾ ആവക വിഷയങ്ങൾ അവന്ന് അനായാസമായിത്തീരുന്നു. അപ്പോൾ അവന്ന് അവയിൽ ശ്രദ്ധകുറഞ്ഞു വശാവുകയും, പകരം ഉൽകൃഷ്ടഭാവങ്ങളെ എഴുത്തിൽ പ്രകാശിപ്പിക്കുവാനുള്ള താല്പര്യം വർദ്ധിച്ചുവശാവുകയും ചെയ്യുന്നു. ഇങ്ങിനെ ക്രമത്തിൽ അവൻ ഉയൎന്നനിലയിലുള്ള എഴുത്തുകാരനായിത്തീരുന്നു.

പ്രകൃതവിഷയത്തിലേക്കു തിരിക്കുന്നതിന്നുമുമ്പായി സംഗീതവിഷയമായി ഒരു ഉദാഹരണംകൂടി പറയാം. ഒരു രാഗത്തിൽ കീൎത്തനംമുതലായവയെ രചിക്കുന്നതിൽ താളാദിനിബന്ധനകൾ അവശ്യം വേണ്ടതായിട്ടുവരുന്നു. തന്നിമിത്തം ഗായകന്ന് ആ രാഗത്തിൽ പ്രകാശിപ്പിക്കാവുന്ന ഉൽകൃഷ്ടഭാവങ്ങളെ എഴുവൻ പ്രകാശിപ്പിക്കുന്നതിന്നു സ്വാതന്ത്ര്യമില്ലാതെവരുന്നു. അതുകൊണ്ടാണു ത്യാഗരാജയ്യർ, ദീക്ഷിതർ മുതലായമഹാന്മാർ തങ്ങളുടെ ഉൽകൃഷ്ടമനോധൎമ്മങ്ങളെപലപ്രകാരത്തിലും പ്രകാശിപ്പിക്കുന്നതിന്ന് ഒരു രാഗത്തിൽത്തന്നെഅനേകം കീൎത്തനങ്ങളെ ഉണ്ടാക്കുന്നത്. കീൎത്തനാദിരചനയിലുള്ള സ്വാതന്ത്ര്യഭംഗംകൊണ്ടുതന്നെയാണ് ഉത്തമമായരാഗാലാപനം കീൎത്തനാദികളെക്കാൾ അധികംഉൽകൃഷ്ടമായിരിക്കുന്നത്. അങ്ങിനെയാണെങ്കിലും കീൎത്തനങ്ങളേയും പദവൎണ്ണങ്ങളേയുംനല്ലവണ്ണംഅഭ്യസിച്ച് അതാതുരാഗങ്ങളിലുള്ള ഭാവങ്ങളുടെ സ്വരൂപജ്ഞാനംവേണ്ടപോലെ ഉണ്ടായാൽമാത്രമേ ഒരുവൻ ഉത്തമരീതിയിൽ രാഗാലാപനംചെയ്യുന്നതിന്നു ശക്തനാവുകയുള്ളുവെന്നതു സുപ്രസിദ്ധമാണല്ലൊ.

ചിത്രമെഴുത്തിലും സംഗീതത്തിലുമെന്നപോലെ കവിതാവിഷയത്തിലും ഉത്തമകവിതത്തെ പ്രാപിക്കുന്നതിന്നുമുമ്പായി ശബ്ദാലങ്കാരം മുതലായ ചില നിബന്ധനകൾ ഏററവുമാവശ്യമായിത്തന്നെയിരിക്കുന്നു. ശബ്ദശുദ്ധിവരുന്നതിന്നും പദങ്ങളെ ഉചിതമായി പ്രയോഗിക്കുന്നതിന്നു

ള്ള സ്വാധീനം വരുന്നതിന്നും മറും ശബ്ദാലങ്കാരം മുതലായവയെ പ്ര
യോഗിച്ചു ശീലിക്കുക നല്ലതാകുന്നു. അതു കുറെ താണ ക്ലാസ്സിലിരുന്ന
കൊണ്ടു ചെയ്യേണ്ട ഒരഭ്യാസവിശേഷം മാത്രമാകുന്നു. ഒരുഘട്ടംവരെക്കു
മാത്രമേ അതുകൊണ്ടാവശ്യമുള്ളു. അതുകഴിഞ്ഞാൽപിന്നെ അവയിൽ
മനസ്സിരുത്തീട്ടു കാൎയ്യമില്ല. കവി അവയിൽ മനസ്സിരുത്തുന്നതുമല്ല.
ചോട്ടക്ലാസ്സിൽ പഠിക്കുന്ന പാഠങ്ങൾ ആ അവസ്ഥയിൽ അത്യാവശ്യ
ങ്ങളാണെങ്കിലും ഉപരിക്ലാസ്സിൽപഠിക്കുന്നവന്നു അവ നിഷ്പ്രയോജനങ്ങ
ളായിത്തീരുന്നു. എങ്കിലും അവൻ അവയെ നിന്ദിപ്പാൻപാടില്ലതാനും.
അതുപോലെതന്നെ അഭ്യാസകാലത്തു ശബ്ദാലങ്കാരങ്ങൾ ആവശ്യമാണ്,
എങ്കിലും എപ്പോൾ ഒരുവൻെറ ചിത്തവൃത്തി അവയെ അതിക്രമിച്ചു
ഉൽകൃഷ്ടനിലയിലെത്തുന്നുവോ അപ്പോൾ അവന്നു അവയെക്കൊണ്ടു
വളരെ പ്രയോജനമില്ലാതായിത്തീരുന്നു.

മേൽപ്പറഞ്ഞ ഉയൎന്നനിലയിലുള്ള ചിത്രമെഴുത്തുകാരൻെറ ഒരു
ചിത്രമെഴുത്തു വ്യാസമഹൎഷിയുടെ കൃതികൾക്കു ഏററവും യോജിക്കുന്ന
തായ ഒരുദാഹരണമാകുന്നു. മഹാഭാരതത്തിൽ ഏതെങ്കിലും ഒരു പ്രകൃ
തത്തിലെ ശ്ലോകങ്ങളെ ഒറ്റൊറ്റക്കു വായിച്ചുനോക്കുമ്പോൾ അവ
യിൽ ഒരു ചമൽക്കാരവുമുള്ളതായി തോന്നുകയില്ല. പിന്നെ ആ പ്രകൃ
തത്തിലുള്ള ശ്ലോകങ്ങളെ ഒന്നിച്ചുവായിക്കുമ്പോൾ വ്യാസമഹൎഷി എഴുതി
ട്ടുള്ള ആ ചിത്രം നമ്മുടെ ഉള്ളിൽ വളരെ വ്യക്തമായിപതിയുന്നു; നമ്മു
ടെ ചിത്തവൃത്തി തദാകാരമായി ഭവിക്കുന്നു; നാം ഭാരതഗ്രന്ഥം വായി
ക്കുന്നുവെന്ന വിചാരംതന്നെ തൽക്കാലം നമ്മളിൽനിന്ന പോകുന്നു.
ഇപ്രകാരമുള്ള സാമൎത്ഥ്യമാണു ഒരുത്തമകവിയുടെ ലക്ഷണം.

കവിതാവിഷയത്തെപ്പററി ഇത്രയും പ്രസ്താവിച്ചതിൽനിന്നു ശബ്ദാ
ലങ്കാരത്തിൻെറ ഒരംശമായ ദ്വിതീയാക്ഷരപ്രാസം വേണോ വേണ്ടയോ
എന്ന വാദംതന്നെ നിരൎത്ഥകമാണു എന്നു സ്പഷ്ടമാകുന്നുണ്ട്. ഒരവസ്ഥ
യിൽ അത്യാവശ്യമാകുന്നു; മറെറാരവസ്ഥയിൽ അത്യാവശ്യമല്ല;
എന്നുമാത്രമേ അതിനെപ്പററി പറവാൻതരമുള്ളു. വേണം എന്നത്
അഭ്യാസകാലത്തെ അവസ്ഥയാകുന്നു; വേണ്ട എന്നത് ഉൽകൃഷ്ടനില
യിൽ എത്തിട്ടുള്ള അവസ്ഥയാകുന്നു. അതാതവസ്ഥയിൽനിന്നുനോക്കു
മ്പോൾ രണ്ടും ശരിതന്നെ. ഈ വിഷയത്തെപ്പററി മിസ്റ്റർ ഉള്ളൂർ
എസ്സ്. പരമേശ്വരയ്യരും മിസ്റ്റർ കെ. സി. കേശവപിള്ളയും തമ്മിൽ കുറ
ച്ചുകാലംമുമ്പു നടന്ന യുദ്ധവും, അതിന്നു ചില മഹാന്മാർ ചാതിക്കാരൻ

പിടിച്ചിട്ടുള്ളതും വായനക്കാർ ഓർക്കുന്നുണ്ടല്ലോ. ആ കഥയെപ്പററി ആലോചിച്ചുനോക്കുമ്പോൾ പതുക്കെയൊന്നു ചിരിക്കുവാനല്ലാതെ വേറെ ഒന്നും തോന്നുന്നില്ല. ഇതുകണ്ടു കോപിച്ച് ആ മഹാന്മാർ ആയുധമെടുത്ത് ഈ ലേഖകന്റെനേരെ യുദ്ധത്തിൻപുറപ്പെട്ടിട്ടു കാര്യമില്ല. ശേഷിയില്ലാഞ്ഞിട്ടോ മനസ്സില്ലാഞ്ഞിട്ടോ, എന്തെങ്കിലുമാകട്ടെ, ഈ ലേഖകൻ യുദ്ധത്തിനൊരുങ്ങുന്നതല്ല. അവർ രണ്ടുപേരും ആയുധംവെച്ചു കുറെ വിശ്രമിച്ചു സാവധാനത്തിൽ മേൽപ്പറഞ്ഞസംഗതികളെപ്പററി ആലോചിച്ചുനോക്കുന്നതായാൽ ഈലേഖകൻ പറഞ്ഞതു വാസ്തവമാണ് എന്ന് അവൎക്കുതന്നെ ബോദ്ധ്യംവരുന്നതാണ്.

കെ. എം.

# പലവക

തിരുവിതാംകൂർ ചരിത്രകഥകൾ, വിക്രമോൎവ്വശീയം സംഗീതനാടകം വഞ്ചീശശതകം എന്നീ പുസ്തകങ്ങൾ സന്തോഷപൂൎവ്വം കയ്പററിയിരിക്കുന്നു. അഭിപ്രായം വഴിയെ. * * * * * *

കഴിഞ്ഞ മിഥുനം ൨൭-ാംനു- തളിപ്പറമ്പത്തുവെച്ചു ബ്രഹ്മശ്രീ കുരമാത്തൂർ പരമേശ്വരൻനമ്പൂതിരിപ്പാടവർകളുടെ ഉത്സാഹത്തിന്മേൽ നമ്പൂതിരിയോഗക്ഷേമസഭയുടെ ഒരുപസഭ ഭംഗിയായി നടന്നിരിക്കുന്നു. സഭാനാഥൻ ബ്രഹ്മശ്രീ എരുവിശ്ശി പൂടയൂർ മാധവൻനമ്പൂതിരിഅവർകളായിരുന്നു. * * * * * *

സാമോൽദ്വീപുകളിൽ ഉറക്കമില്ലായ്മക്ക് ഒരു അത്ഭുതകരമായ ചികിത്സ ചെയ്തുവരുന്നു. ഒരു മുളയുടെ ഉള്ളിൽ പാമ്പിനെ ഇട്ടുപൂട്ടിയാൽ അതു ഉറക്കെ ചീറും (ഊതും). ആ ശബ്ദം, ഉറക്കത്തെ ഉണ്ടാക്കിത്തീൎക്കുമത്രെ. * * * * * *

വിദ്യുച്ഛക്തിയാൽ വെളിച്ചമുള്ളതും ചൂടുപിടിച്ചതുമായ ഒരു ഗ്ലാസിന്നുള്ളിൽ നേന്ത്രവാഴക്കായ വെച്ചാൽ ചുരുങ്ങിയസമയംകൊണ്ടു നാമാഗ്രഹിക്കുന്ന പാകത്തിലും വേഗത്തിലും പഴുപ്പിച്ച് എടുക്കാമത്രെ. ഇങ്ങിനെ മററുഫലങ്ങളേയും പഴുപ്പിക്കാം. ഇംഗ്ലാണ്ടിൽ ഷെഫിൽഡിലെ മിസ്റ്റർ ഫെഡ്സൻ എന്നൊരാൾ ഇതുപ്രകാരം പ്രവൎത്തിച്ചുവരുന്നുണ്ടുപോൽ.

* * * * * *

മംഗളം

തരുണാപാംഗനിഷ്യന്ദികരുണാപരിണാഹവൽ
അരുണന്തേ കില വപുശ്ശരണന്നസ്സദാ ശിവേ!.
ശിവോള്ളി നാരായണൻ നമ്പൂതിരി.

# കന്യാദാനം

(അനുവൃത്തം)

അതീതസഞ്ചികായാം യൽപക്ഷാശ്രയണേനേതരേണ ദ്വിതീയാദി വിവാഹദായവിഭാഗൌ കന്യാദാനം യഥാവന്നിർവ്വോഢും ശക്യേത സ ഏവ പക്ഷോ ജ്യായാൻ, താദൃശഃ പക്ഷസ്തു പൂർവ്വോക്തേഷു ചതുർത്ഥ ഏവേത്യേതാവന്മാത്രമഭിധായ ഹി വ്യരംസിഷം। അഥ സരസപക്ഷാച്ചതുർത്ഥപക്ഷസ്യ വിശേഷപ്രദർശനേനൈവ തസ്യ സ്വരൂപമപി നിരൂപിതപ്രായം സ്യാദിത്യാദൌ തദ്വിശേഷഃ പ്രദർശ്യതേ। സർവ്വപുരുഷവിവാഹഃ കുടുംബവിഭാഗോ മൂലധനവിഭാഗശ്ചേതി പ്രധാനഭൂതാംശത്രയാത്മകോ ഹി സരസപക്ഷഃ। തത്രാന്ത്യാംശഭൂതമൂലധനവിഭാഗോഽസ്മിൻ പക്ഷേ നാസ്ത്യേവ। കിന്തു തസ്യാബ്ദികവൃദ്ധേരേവ വിഭാഗഃ। തൽപ്രകാരശ്ചോപരിഷ്ടാദ്വക്ഷ്യതേ। അന്യാംശദ്വയസ്യ സദ്ഭാവേപി ന തസ്യ പ്രാധാന്യം। നിഖിലപുരുഷവിവാഹനിർവ്വാഹായൈവ ഹി കന്യകാദാനം സരസപക്ഷേ। യഥോചിതം സകലകന്യകാദാനസംസിദ്ധയ ഏവ സർവ്വവിവാഹോഽസ്മിൻ പക്ഷ ഇതി ഭേദഃ। യഥേദാനീന്തനജനേഷു കേചിൽ ഭോജനായൈവ തിഷ്ഠന്തി കേചിത്തു സ്ഥിതയ ഏവ ഭുഞ്ജതേ തദ്വൽ। ഏവഞ്ചാധുനാ പക്ഷദ്വയേ ഫലൈക്യേപി പ്രവൃത്തിഭേദേന കാലാന്തരേ മഹാൻ ഫലഭേദഃ സ്യാദിതി താൽപര്യം। കിഞ്ച, ചതുർത്ഥപക്ഷേ യൽകുടുംബസംബന്ധിമൂലധനസ്യ പ്രത്യബ്ദം ജായമാനാ വൃദ്ധിർദ്വാദശ സഹസ്രാണി തതോധികാനി വാ രൂപ്യാണി ഭവന്തി താദൃശകുടുംബേഷ്വേവ പൂർവ്വോക്തസർവ്വവിവാഹാദയഃ। ന തു തദന്യകുടുംബേഷു। തേഷ്വേകൈകവിവാഹരൂപ ഇദാനീന്തന ഏവാചാരഃ। യദി താദൃശസ്വല്പധനകുടുംബാന്യപി സർവ്വവിവാഹാദികമംഗീകുർവ്വന്തി തർഹി തദീയാബ്ദികവൃദ്ധേരതിസ്വല്പതയാ വക്ഷ്യമാണരീത്യാ തദ്വിഭാഗേ ഫലാഭാവേന മൂലധനസ്യാപി വിഭാഗാപ

ത്യാ പൂൎവ്വോക്തദോഷദ്വയതാദവസ്ഥ്യമത്ര പക്ഷേപ്യാപദ്യേത । ദോഷ
ദ്വയന്തു വൎണ്ണാശ്രമധൎമ്മനാശോ ദാരിദ്ര്യം ചേതി പൂൎവ്വമവോചാമ । കഥമേ
താവന്മാത്രേണ സൎവ്വകന്യകാദാനനിൎവ്വാഹ ഇതി ന ഭ്രമിതവ്യം । പൂൎവ്വോ
ക്തരീത്യാ സൎവ്വവിവാഹയോഗ്യകുടുംബവാസ്തവ്യനിഖിലപുരുഷവിവാഹേ
നൈവ സകലമപി കന്യകാദാനം സസുഖം സാധയിതും ശക്യേത ।
കന്യകാനാം താവന്മാത്രൈവ വൃദ്ധിരധുനാ കേരളമഹീസുരസമുദായേ
സമജായത । യഥാ—൧൯൦൧ ക്രിസ്ത്വാബ്ദേ കേരളഭൂഭാഗേ രാജകൃതജനഗ
ണനപത്രികാരീത്യാ ൨൦൯൧ കേരളദ്വിജവനിതാഃ ൧൦൭൭ പുരുഷാഃ ।
അത്ര നിഖിലവനിതാതൃതീയാംശദ്വയം വിധവാസുമംഗല്യോഃ നിശ്ചിതം
ഭവേയുഃ । കന്യകാസ്തു തത്തൃതീയാംശ ഏവ । കേരളീയദ്വിജസമുദായേ
നിഷ്കന്യകകുടുംബവൽ നിസ്ത്രീകകുടുംബാനി ന ഹ്യുപലഭ്യന്തേ । യദി ത്രിസ
ഹസ്രം സുമംഗല്യോ ഭവേയുസ്തൎഹി ദ്വിസഹസ്രമേവ തദ്ഭൎത്താരഃ । ദ്വിതീ
യാദിവിവാഹമകുൎവ്വതാമസുലഭത്വാൽ നിഖിലപുരുഷചതുൎത്ഥാംശ ഏവ
കൃതോദ്വാഹാഃ പുരുഷാഃ സ്യുഃ । ഏവഞ്ചോദ്ദേശതസ്സാൎദ്ധാഷ്ടസഹസ്രമ
കൃതോദ്വാഹപുരുഷാ ഭവന്തി । കന്യകാസ്തു ന കദാപി ത്രിസഹസ്രാദധി
കാഃ । തസ്മാത്താസാമുദ്വാഹായ പൂൎവ്വോക്തകുടുംബവാസ്തവ്യനിഖിലപുരു
ഷാ ഏവാലമിതി സിദ്ധം ।

ആബ്ദികവൃദ്ധിവിഭാഗപ്രകാരസൂചിതം । പൂൎവ്വോക്തരീത്യാ സൎവ്വവി
വാഹയോഗ്യകുടുംബേഷു സൎവ്വാവരം ദ്വാദശസഹസ്രരൂപ്യവാൎഷികവൃദ്ധി
കമിതി ഹി പൂൎവ്വമഭ്യധായി । തത്ര ഏകകുടുംബസുഖജീവനായ ദ്വിസ
ഹസ്രം രൂപ്യാണ്യലം ഭവേയുഃ । ദശസഹസ്രം രൂപ്യാണ്യവശിഷ്യന്തേ ।
താനി വിവാഹസമനന്തരമേവ പ്രഥമപുത്രായ ദേയാനി । ഏവമേവ പ്ര
തിവത്സരം പ്രതിപുത്രം താവാനേവാംശോ ദാതവ്യഃ । തഥാ ചൈകകുടും
ബസംസ്ഥപുരുഷസമസംഖ്യാകവത്സരൈസ്സൎവ്വേഷാം സുഖജീവനായ
പൎയ്യാപ്താനി സ്യുഃ । മൂലധനന്തു അഗാധഗംഭീരമവ്യയമുപ്ലിതേ കമുദബാ
ന്ധവംഭോധിരിവ പ്രതിക്ഷണമധികാധികാം വൃദ്ധിം പ്രാപ്നുയാൽ ।
തൽകാൎയ്യദൎശനഞ്ച പൂൎവ്വോക്തരീത്യാ പാൎത്ഥക്യേന സ്ഥിതേഷു യഃ പ്രവീ
ണഃ സംഘനിയമരീത്യാ തേനൈവ കാൎയ്യം । ഏവം കൃതോദ്വാഹാസ്സൎവ്വേ
പി യഥാ വിദ്യാവിത്താദിസമ്പാദനാൎത്ഥം മഹാന്തം യത്നമാതിഷ്ഠന്തി
തഥാ സ്ത്രീസന്തതേരല്പീകരണേപി ബലവന്തം യത്നമവലംബേരൻ । കൃ
തേ യത്നേ കിം കിമസാദ്ധ്യം ലോകാനാം । ഇദന്തു സുസാധമേവ । തഥാ
ഹി അരോഗദൃഢശരീരനാരീപുരുഷസംയോഗമന്തരാ ന കദാപി ഗൎഭഃ

സഞ്ജായത ഇതി തഥാ ജായമാനോ ഗർഭഃ പരസ്പരമിളി തശുക്ലശോണിതാത്മക ഇതി ച നിർവിവാദം ഹി സർവേഷാം। തത്ര കാര്യാണാമുപാദാനകാരണസ്വഭാവതാനിയമേന പുരുഷബീജാധിക്യേ പുമാൻ, സ്ത്രീബീജാധിക്യേ സ്ത്രീത്യപി യുക്തിസിദ്ധോയം। യഥാ ദ്രുതതാമ്രസുവർണ്ണയോസ്സംപർക്കേ യസ്യാധിക്യം ന്യൂനമന്യദഭിഭൂയ തദേവ പ്രകാശതേ,യഥാ ചാധികപ്രകാശേന തരണികിരണനികരേണ ന്യൂനപ്രകാശഹിമകരകിരണാന്യഭിഭൂയന്തേ തഥാ നാരീപുരുഷസംയോഗേ യദ്ബീജാധിക്യം തദ്രൂപമേവ ഗർഭവദ്ഭാസേത। ശുക്ലാർത്തവയോർവൃദ്ധിക്ഷയകരീ ചികിത്സാ ലോകേ സുലഭാ ച। തഥാ ച യഥാകാമം സ്ത്രീപുരുഷസൃഷ്ടിരനായാസേന സാധയിതും ശക്യാ സർവേഷാമിതി സിദ്ധം। കിഞ്ച, തരുണീനാമാർത്തവദർശനദിനമാരഭ്യ ഷോഡശദിനാത്മകകാലഏവ ഗർഭോൽപാദനകാലഃ, സ ഏവ ഋതുകാല ഇത്യുച്യതേ। തത ഉപരി പുനരാർത്തവദർശനപര്യന്തം ബലവാൻ പുരുഷകാരോ ദൈവോ വാ ഗർഭമുൽപാദയിതും ന പ്രഭവേൽ। യഥാ തിരോഹിതേ ഭഗവതി ഗഭസ്തിമാലിനി സരസിരുഹാണി സംകോചമായാന്തി ഏവമൃതുകാലാത്യയേ ഗർഭാശയോപി മുകുളായതേ വനിതാനാം। തത്രാപി ഷഷ്ഠാഷ്ടമാദിയുഗ്മദിനേഷു ദോഷാണാമാർത്തവസ്യാല്പീഭാവേന പുംബീജാധിക്യസംഭവാൽ പുമാനേവ ജായേത। പഞ്ചമാദ്യോജദിനേഷു തു രജസോ ബാഹുല്യാൽ കന്യകൈവേതി ഹി ശാരീരതന്ത്രരാദ്ധാന്തഃ। ഏവഞ്ച രജോദർശനദിനാൽ പ്രഭൃതി ദിനത്രയം ദമ്പത്യോസ്സഹശയനായ സകലൈരപ്യഥാ നിഷിദ്ധ്യതേ തഥാ പഞ്ചമാദ്യോജദിനഷൾകമപി നിഷിദ്ധ്യേത ചേൽ കഥം കന്യകാ ജായേരൻ? । അത്ര നാരീശരീരതന്ത്രമേവാവലംബമാനയോർദ്ദംപത്യോസ്തു ശരണം വാജീകരണമേവ। യദി വിവാഹേ ജാതകപരിക്ഷാവദ്വധൂവരയോശ്ശരീരബലാദികമപി പരിക്ഷ്യ തൌ യോജയിഷ്യതി തർഹി കേരളീയചോളകുടുംബേഷു പുനഃ കാ കഥാ കന്യകാനാം? । അപി ച, ഇദാനീം നിരംകുശാനാമപി ദമ്പതീനാം പുമാംസ ഏവാധിക്യേന ജായന്തേ। യഥാ മദ്രാസ്സംസ്ഥാനേ ൧൮൯൧ ക്രിസ്ത്വബ്ദമാരഭ്യാഷ്ടസു വത്സരേഷു രാജകൃതജനഗണനപത്രികാപ്രകാരേണ സ്ത്രീജനസഹസ്രസ്യ ക്രമേണ പ്രദർശയിഷ്യമാണരീത്യാ പുരുഷജനസംഖ്യാ ജ്ഞേയാ-൧൦൩൧-൧൦൪൯-൧൦൪൯-൧൦൪൯-൧൦൪൮-൧൦൪൭-൧൦൪൬-൧൦൪൨। ഏവഞ്ച ലോകാനാം സ്വതസ്സിദ്ധാം പുരുഷസൃഷ്ടിശക്തിം ശതഗുണീകരോതി ബലരഹിതോപി പുരുഷകാര ഇത്യത്ര ന സന്ദേഹകണികാപി। അത ഉക്തമിദം തു സ്

സാധമേവേതി । പൂർവ്വോക്തരീത്യാ പുരുഷജനസ്യാധിക്യേപി തേഷാം നാ
ശാധിക്യാൽ സ്ത്രീണാമേവാധിക്യം ദൃശ്യതേ। തസ്മാൽ സ്ത്രീസന്തതേരപ്പീകര
ണേ സരസപക്ഷിണൈയരപി മഹാൻ യത്ന ആസ്ഥേയഃ । അന്യഥാ കന്യ
കാദാനേ ക്ലേശസ്സൈരപ്യവശ്യമനുഭവിതവ്യസ്സ്യാൽ ।

അനന്തരം കന്യകാദാനസൌകര്യസമ്പാദനായാന്യേപി കേചന
നിയമവിശേഷാ നിരൂപ്യന്തേ । ഇതഃ പരം കന്യകാനാം ദാനാദാനവിഷ
യേ കേരളീയദ്വിജന്മജമഹാകുലീനതാഭിമാനസ്തേഷു ബലവന്നാ പ്ര
യോക്തവ്യഃ, യേഷാം വേദസംന്യാസയോരധികാരഃ । ന ഹ്യേതദധികാ
രാദന്യൽ ബ്രാഹ്മണ്യപരിപൂരണായ പര്യാപ്തം വസ്തു ലോകേ സുലഭം ।
ഏവമാഢ്യാനാമനാഢ്യവിഭാഗോപി ദായവിഭാഗവദ്ദൂരീകരണീയഃ പാണി
ഗ്രഹണേഷു । ഏവമേവ ച പുരുഷാണാമിവ യോഷാണാമപി വേഷഭൂ
ഷണവൈഷമ്യം നിഷേധനീയം വിവാഹദോഷായ । വരാണാം വധൂതാ
രുണ്യ ഇവ ധനതാരുണ്യേ ന കദാപി ദൃഷ്ടിന്നിപതനീയാ । വധൂവരഗു
ണഗണനായാം കനിഷ്ഠികാദിതർജ്ജന്യന്താംഗുലീഷു ക്രമേണ സൌന്ദര്യ
സൌശീല്യവിദ്യാധനാനി സമവതിഷ്ഠന്താം । അഭിജാതതാ ത്വംഗുഷ്ഠ
ഏവ തിഷ്ഠതു । യദി കേരളമഹീസുരവരാണാം കടാക്ഷപദവീമേതേ നി
യമാ അധിരോഹേയുസ്തർഹി തദൈവ ബഹ്വ്യഃ കന്യകാ ഭർത്രാ സഹ സ
മ്മോദേരൻ । തഥാ ചൈതന്നിയമൈസ്സഹ ചതുർത്ഥപക്ഷാംഗീകാരേ പാ
ർത്ഥക്യേന സ്ഥിതകുടുംബേഷു പിതൃണാമേവ കാലാന്തരേ വൃദ്ധിംപ്രാപ്തേ
ഷു തൽകുടുംബത്രയവാസ്തവ്യവിവാഹയോഗ്യനിഖിലപുരുഷാണാം ക്രമേ
ണ പൂർവ്വോക്തരീത്യാ ജീവനാംശദാനായ പ്രത്യബ്ദം പ്രവൃദ്ധാ കൂടസ്ഥമൂ
ലധനവാർഷികവൃദ്ധിർവ്വ്യൂഹളം പര്യാപ്സ്യതീതി ന കദാപി ദാരിദ്ര്യാവകാ
ശഃ । ദാരിദ്ര്യാഭാവേ വർണ്ണാശ്രമധർമ്മനാശശ്ച ന ഭവിഷ്യതി। നിഖിലമപി
കന്യകാദാനം യഥോചിതം സേത്സ്യതി ച ।। അവശിഷ്യമാണകുടുംബസം
ബന്ധിധനസ്യ കൂടസ്ഥമൂലധന ഏവ കാലാന്തരേ പ്രവേശേന തദ്ധന
സ്യ പുനഃ പുനരഭിവൃദ്ധ്യാ മഹാൻ ഗുണശ്ച । ദശ്യാദിത്ര്യയമേവ പക്ഷോ
ജ്യായാനിതി സിദ്ധം । സ്നാതകാനാം ബ്രഹ്മചര്യമേവോത്തമഃ കല്പഃ । തസ്യ
വൈദ്യവൈദികാദ്യാമത്ര്യഹിതത്വാൽ । തദനുഷ്ഠാനാശക്തൌ മദ്ധ്യമകല്പ
തയാ ക്ഷത്രിയാ ഗന്തവ്യാഃ । താസാമല്പത്വാൽ തേനാപ്യനിർവ്വാഹേ ധമപ
ക്ഷതയാ ശൂദ്രാൽകൃഷ്ടാഃ ക്ഷത്രിയാപകൃഷ്ടാശ്ച വനിതാഃ സ്വീക്രിയന്താം।
ശൂദ്രാഗമനസ്യാത്യന്തം നിഷിദ്ധത്വാത്തദവശ്യം ഹേയമേവ ।

ദേശമംഗലത്ത് വലിയ നാരായണൻ(അനുജൻ)നമ്പൂതിരിപ്പാട്.

Registered No. M. 869

# മംഗളോദയം

വരിസംഖ്യ

തപാൽകൂലി അടക്കം

| | | |
|---|---|---|
| ഒരു കൊല്ലത്തേക്ക മുൻകൂർ | ക | 2—8—0 |
| ടി ആറുമാസത്തേക്ക | ക | 1—6—0 |
| ഒറ്റപ്രതിക്ക | ക | 0—4—0 |

വി. പി. കമിഷൻ പുറമെ.

പരസ്യക്കൂലി.

വരി ഒന്നുക്ക് ക 0—3—0

സ്ഥിരപരസ്യങ്ങൾക്കു പ്രത്യേകനിരക്ക നിശ്ചയിക്കപ്പെടും.

☞ വരിസംഖ്യ ബാക്കിവെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീർത്തു രശീതിവാങ്ങേണ്ടതാണ്.

മം. മാനേജർ.



...ിൽ പതിവിലധികം എന്നു ഭാഗം ചേർത്തിട്ടുണ്ട്.

ഇ... ...സ്തകത്തിൽ ഇതേവരെ അധികം ചേർത്തിയ ഭാഗങ്ങൾ

...ദേശമംഗല...

# മംഗളോദയം

പുസ്തകം ൩ | ൧൦൮൬ കന്നിമാസം | ലക്കം ൧൧

## വിഷയങ്ങൾ



മംഗളോദയം കമ്പനി, ക്ലിപ്തം— കേരളകല്പദ്രുമം അച്ചുക്കൂടം
തൃശ്ശിവപേരൂർ.
1086

# പരസ്യം

വള്ളുവനാട്ടു താലൂക്ക വെള്ളിനെഴി അംശം ദേശത്ത് കല്പ്പമണ്ണ മനയ്ക്കൽ കാരണവരും കൈകാൎയ്യകൎത്താവും ആയ നീലകണ്ഠൻനമ്പൂതിരിപ്പാട് എല്ലാവരും അറിവാനായി പ്രസിദ്ധപ്പെടുത്തുന്നത് എന്തെന്നാൽ:—

നമ്മുടെ മനവകകാൎയ്യസംബന്ധമായും പലവകയായും 1086 കന്നി 1-ാം൹ മുതല്ക്കു് അയക്കുന്നതായ എല്ലാ എഴുത്തുകളിലും കല്പ്പമണ്ണ മനവക മുദ്ര എന്ന മലയാളത്തിലും ഇംഗ്ലീഷിലും അക്ഷരം കൊത്തിയതും നടുക്ക താമരപ്പൂവുള്ളതും അതിന്റെ ഉള്ളിൽ ശ്രീലക്ഷ്മി എന്നു മലയാളത്തിൽ എഴുതിയതും വൃത്താകാരമായതും ആയ മുദ്രയും രണ്ടുവക എഴുത്തുകൾക്കു വെവ്വേറെ വഴിക്കുവഴി നമ്പ്രകളും ചേൎത്തയപ്പാനും സിവിൽ ക്രിമിനാൽ റവന്യൂകോൎട്ടുകൾ സംബന്ധമായ വക്കാലത്തുകൾ അന്യായഹരജികൾ മുതലായവകളിൽ നമ്മുടെ കയ്യൊപ്പു മാത്രവും മാറു നാം എഴുതികൊടുക്കുന്ന കാണാധാരങ്ങൾ മുതലായ എല്ലാ രേഖകളിലും നമ്മുടെ കയ്യൊപ്പും അതിന്നു നേരെ മുൻപറഞ്ഞ മുദ്രയും വെച്ചു വരുവാനും നിശ്ചയിച്ചിരിക്കുന്നു.

ഇതുപ്രകാരം അല്ലാതെകാണുന്ന എഴുത്തുകളോ ആധാരലേഖ്യങ്ങളൊ സ്വീകാരയോഗ്യമല്ലെന്നും അങ്ങിനെ വല്ലതും കണ്ടാൽ ആയതു നമുക്കൊ നമ്മുടെ മനയ്ക്കലെയ്ക്കൊ ബാധകമല്ലെന്നും നമ്മുടെ കുടിയാന്മാരുടെയും കാൎയ്യസ്ഥന്മാരുടെയും മറ്റെല്ലാവരുടേയും അറിവിന്നായി ഇതു പ്രസിദ്ധപ്പെടുത്തുന്നതാകുന്നു. എന്ന് 1085 ചിങ്ങം 24-ാം൹ 1910 സെപ്തെമ്പ്ര് 9-ാം൹

നീലകണ്ഠൻ നമ്പൂതിരിപ്പാട് (ഒപ്പ്)

---

## പുത്രോല്പാദനവിധി

ഗ്രന്ഥകൎത്താവ്: ചെറുകുന്നത്തു വിദ്വാൻ നീലകണ്ഠൻ നമ്പൂരി, ഊരകം.

അഷ്ടാംഗഹൃദയം അഷ്ടാംഗസംഗ്രഹം മുതലായ പ്രാചീനഗ്രന്ഥസിദ്ധാന്തത്തെ സംഗ്രഹിച്ച് എഴുതിയത്. വില നാലണ മാത്രം. അഞ്ചു പുസ്തകം ഒന്നായി വാങ്ങുന്നവൎക്ക് ഒരു പുസ്തകം കമ്മീഷൻ ആയി കൊടുക്കുന്നതാണ്. മംഗളോദയം കമ്പനി, ([illegible], തൃശ്ശിവപേരൂർ) മാനേജരോടോ, ഗ്രന്ഥകൎത്താവിനോടോ ആവശ്യപ്പെട്ടാൽ വി. പി. പോസ്റ്റായി അയച്ചുകിട്ടും.

---




# മംഗളോദയം

൧൦൮൫

പുസ്തകം ൨ { കന്നിമാസം { ലക്കം ൧൧


## മംഗളം

പാതിപ്പെട്ടു മമാംഗം പരഭൃതമൊഴി! നിൻ പ്രേമമേറീടുമോരോ-
ജാതിപ്പിട്ടാലെയെന്നായ്ജ്ജലജശരരിപുപ്രോമിതൻ ദീനവാക്യം
കാതിൽപ്പെട്ടന്നു കാളുംകനിവൊടു കഴിവുണ്ടെന്നു കൺകോണുകൊണ്ടോ-
തന്നാതിപ്പെട്ടന്നു ചെന്നാ പ്രിയനുടെയുടലായ്ച്ചേർന്ന തായേ! തൊഴുന്നേൻ.

കുണ്ടൂർ നാരായണമേനോൻ ബി. എ.

# സാഹിത്യം



ഈ തലവാചകം കണ്ടാൽ തല പൊക്കുന്ന കൂട്ടർ പലരുമുണ്ടാവാം. എന്നാൽ നൈയായികന്മാർ 'ബുദ്ധിവിശേഷവിഷയത'യെന്നു പറഞ്ഞുവരുന്ന സാഹിത്യത്തെപ്പററിയോ, 'ഏകക്രിയാസംബന്ധ'മെന്നു പറയുന്ന വൈയാകരണന്മാരുടെ സാഹിത്യത്തെപ്പററിയോ ഇപ്പോൾ യാതൊന്നും പ്രസ്താവിപ്പാൻ വിചാരിയ്ക്കുന്നില്ലാത്തതിനാൽ അവർ തൽക്കാലം ക്ഷമിയ്ക്കട്ടെ. ഭരതമുനി, ഭാമഹൻ, മുതലായവർ മനുഷ്യകൃതിയായ കാവ്യമെന്നു വ്യവസ്ഥാപിച്ചിട്ടുള്ള സാഹിത്യത്തെക്കുറിച്ചാണ് കുറച്ചൊന്നു പറവാനുള്ളത്. സാഹിത്യശബ്ദത്തിന്നു മനുഷ്യരുണ്ടാക്കിയ കാവ്യം അർത്ഥമാകുന്നതു പദശക്തികൊണ്ടോ പരിഭാഷകൊ

ണ്ടോ എന്നുള്ള സംഗതി ആ വിദ്വാന്മാരുടെ ഇടയിൽത്തന്നെ വിവാദഗ്രസ്തമാണെങ്കിലും അതിന്റെ അത്ഥമായ കാവ്യത്തിന്റെ സ്വരൂപം അവരെല്ലാം യോജിച്ചു തീച്ചപ്പെടുത്തിട്ടുണ്ട്. 'വിഭാവാനുഭാവവ്യഭിചാരിസംയോഗാദ്രസനിഷ്പത്തിഃ' എന്ന ഭരതമുനിയുടെ സാഹിത്യസൂത്രത്തെ അടിസ്ഥാനപ്പെടുത്തി അപ്രകാരമുള്ള രസമാണ് കാവ്യജീവനെന്നും ഉപമ, അനുപ്രാസം മുതലായ അലങ്കാരങ്ങൾ ശബ്ദാത്ഥസ്വരൂപമായ കാവ്യശരീരത്തിന്നു ശോഭയുണ്ടാക്കുന്ന ആഭരണങ്ങൾ മാത്രമാണെന്നും ഭാമഹൻ, ദണ്ഡി തുടങ്ങിയ സാഹിത്യമമ്മജ്ഞന്മാർ വ്യവസ്ഥാപിച്ചിരിക്കുന്നു. പക്ഷേ ധ്വന്യത്ഥങ്ങളായ രസഭാവങ്ങളും വാച്യമായ അത്ഥത്തെത്തന്നെയാണ് പരിഷ്കരിക്കുന്നത് എന്നായിരുന്നു ആ പ്രാചീനപണ്ഡിതന്മാരുടെ അഭിപ്രായം. അതുകൊണ്ടു രസാദികളും കാവ്യശരീരത്തിന്നുള്ള ആഭരണങ്ങളുടെ കൂട്ടത്തിൽ പെടുമെന്നു കരുതി ഈവക സംഗതികളെ പ്രതിപാദിക്കുന്ന സാഹിത്യശാസ്ത്രത്തിന്ന് അലങ്കാരശാസ്ത്രമെന്നും പേർ പറഞ്ഞുവന്നു. സൂക്ഷ്മഗ്രാഹിയായ ആനന്ദവദ്ധനാചായ്യന് ഇതു രസിച്ചില്ല. അദ്ദേഹം പദവൃത്തികളായ ശക്തിലക്ഷണകൾക്കു പുറമേ വ്യഞ്ജന എന്ന ഒരു വാക്യവൃത്തിയെക്കൂടി സ്ഥാപിച്ചു ശബ്ദാത്ഥങ്ങളും അലങ്കാരങ്ങളും എല്ലാം വ്യംഗ്യാത്ഥങ്ങളായ രസഭാവാദികൾക്കാണ് പുഷ്ടിയുണ്ടാക്കുന്നതെന്നു സിദ്ധാന്തിച്ചിരിക്കുന്നു. വ്യഞ്ജനാവൃത്തിയെ ഖണ്ഡിച്ച മഹിമഭട്ടൻ ആ വൃത്തിക്കു പകരമായി അനുമാനത്തെയാണു പറഞ്ഞിട്ടുള്ളത് എന്ന സംഗതിതന്നെ അദ്ദേഹത്തിന്റെ മതത്തിലും വാച്യാത്ഥം വ്യംഗ്യത്തെ പരിഷ്കരിക്കുക തന്നെയാണ് ചെയ്യുന്നതെന്നു വെളിപ്പെടുത്തുന്നുണ്ട്. ധ്വനികാരമതത്തെ പിന്തുടന്നവരായ അഭിനവഗുപ്താചായ്യൻ, വാഗ്ഭടാചായ്യൻ, മമ്മടഭട്ടൻ മുതലായവർ വ്യഞ്ജനാവൃത്തിയെ പല വിധത്തിലും പരത്തിക്കൊണ്ടാണ് പുറപ്പെട്ടിട്ടുള്ളത്. എന്നിരിക്കെ, അവരും വ്യംഗ്യാത്ഥപ്രധാനക്കാരാണെന്നു വേറെ പറയേണ്ടതില്ലല്ലോ. വക്രോക്തിജീവിതകാരൻ തുടങ്ങി അല്പം ചിലർ വളച്ചു പറകയാണ് കാവ്യജീവനെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും ആ മതം കാവ്യപ്രകാശാദിഗ്രന്ഥങ്ങളിൽ യുക്തിപൂവ്വം ഖണ്ഡിച്ചിട്ടുള്ളതും കാവ്യതത്വജ്ഞന്മാക്കെല്ലാം അനുഭവവിരുദ്ധമായിട്ടുള്ളതുമാണ്. ഇത്രയും പറഞ്ഞതുകൊണ്ടു രസത്തെ വ്യഞ്ജിപ്പിക്കുന്ന വൈചിത്ര്യങ്ങളോടു കൂടിയും സന്ദഭത്തിന്നു യോജിക്കുന്ന ഉപമ, അനുപ്രാസം മുതലായ അലങ്കാരങ്ങളോടു കൂടിയും ഇരിക്കുന്ന ശബ്ദാത്ഥങ്ങളെ, ജീവനെ വ്യഞ്ജിപ്പിക്കുന്ന വിവിധ

യവങ്ങളോടും ഉത്തമങ്ങളും അതാതംഗങ്ങൾക്കു യോജിപ്പുള്ളവയുമായ ആഭരണങ്ങളോടും കൂടിയ ശരീരത്തോട് ഉപമിക്കാവുന്നതാണെന്നും, അതാണ് സാഹിത്യശബ്ദത്തിന്റെ അൎത്ഥമായ കാവ്യമെന്നും പൎയ്യവസിച്ചുവല്ലൊ. അതുപോലെ തന്നെ രസഭാവാദികൾക്കു പുറമെ വസ്തുവോ അലങ്കാരമോ വ്യഞ്ജിക്കുന്നത് ആവരണത്തിന്റെ സ്ഥിതിഭേദംകൊണ്ടു ശരീരാംഗങ്ങളും അവയിലുള്ള ഓരോ ആഭരണങ്ങളും വ്യഞ്ജിക്കുന്നതിനോടു തുല്യമാണ്. അധികം വിസ്തരിക്കാതെ ചുരുക്കി പറകയാണെങ്കിൽ രസഭാവാദികൾ വ്യഞ്ജിക്കാതെയും അനേകം അലങ്കാരങ്ങളോടു കൂടിയുമിരിക്കുന്ന കവിത അനേകം ആഭരണങ്ങളണിഞ്ഞു ജീവനില്ലാതെ കിടക്കുന്ന ശരീരംപോലെയും, അലങ്കാരങ്ങളും കൂടിയില്ലെങ്കിൽ ആതു നഗ്നമായിക്കിടക്കുന്ന ശവംപോലെയുമാണെന്നു പണ്ടുള്ള പണ്ഡിതന്മാർ തന്നെ വ്യവസ്ഥാപിച്ചിട്ടുണ്ട്. അതിനാൽ സാഹിത്യശാസ്ത്രപ്രകാരം ജീവനുള്ള കാവ്യമാകേണമെങ്കിൽ രസം വ്യംഗ്യമായിട്ടുണ്ടായിരിക്കണം എന്നു പറഞ്ഞാൽ മതി.

ഇനി കാവ്യജീവനായ രസം വ്യഞ്ജിക്കുന്നതിന്നുള്ള മാൎഗ്ഗങ്ങളെപ്പററിയാണ് അല്പം പ്രസ്താവിപ്പാൻ തുടങ്ങുന്നത്. വേദാന്തികളുടെ ബ്രഹ്മാനന്ദവും സാഹിത്യശാസ്ത്രക്കാരുടെ രസവും ഒരുപോലെയാണെന്നോ ഒന്നു തന്നെയാണെന്നോ പറയാം. രണ്ടു വൎഗ്ഗക്കാരും സ്വാനുഭവസാക്ഷികമാണെന്നും, സ്വപ്രകാശസ്വരൂപമാണെന്നും, ആ സുഖവിശേഷം അനുഭവിക്കുമ്പോൾ മററു യാതൊന്നിന്റേയും ജ്ഞാനം ഉണ്ടാകയില്ലെന്നു മാത്രമല്ല ആ അനുഭവത്തിന്റെ ജ്ഞാനവും കൂടി ഉണ്ടാകയില്ലെന്നും, സത്വഗുണസ്ഫൂൎത്തിയാണ് അതനുഭവിപ്പാൻ കാരണമെന്നും മററും ഒരേ വിധത്തിലാണ് പറഞ്ഞിട്ടുള്ളത്. 'വിഭാവാനുഭാവവ്യഭിചാരിസംയോഗാദ്രസനിഷ്പത്തിഃ' എന്ന ഭരതസൂത്രത്തെ പലരും അവരവരുടെ സിദ്ധാന്തത്തെ അടിസ്ഥാനപ്പെടുത്തി അല്പാല്പം വ്യത്യാസത്തോടു കൂടി പല വിധത്തിലും വ്യാഖ്യാനിച്ചിട്ടുണ്ടെങ്കിലും കാവ്യജീവനായ രസത്തെ കവി കാണിക്കുന്നതു വിഭാവാദികളെക്കൊണ്ടാണെന്ന അംശത്തിന്നു യാതൊരു വ്യത്യാസവുമില്ല. ദുഷ്ഷന്തൻ, ശകുന്തള മുതലായ ആലംബനവിഭാവങ്ങൾക്കും, വിജനം, ചന്ദ്രിക മുതലായ ഉദ്ദീപനവിഭാവങ്ങൾക്കും, ചിത്തവൃത്തിയെ പല വിധത്തിലും വെളിപ്പെടുത്തുന്ന കടാക്ഷം മുതലായ അനുഭാവങ്ങൾക്കും, ലജ്ജ, ശങ്ക, ഹൎഷം മുതലായ വ്യഭിചാരിഭാവങ്ങൾക്കും തന്മയത്വം വരുത്തുകയാണ് കവിയുടെ ചുമതല. തന്മയത്വം ഉണ്ടായാൽ ദ്

ഷ്ഷന്തനു ശകുന്തളയിൽ സ്ഥിരമായി നിൽക്കുന്ന രാഗമായ ശൃംഗാരര സത്തെ കാവ്യശ്രോതാക്കൾ അനുഭവിയ്ക്കുന്നത് ആദ്യം ആ ശൃംഗാരം ദു ഷ്ഷന്തനിൽ മാത്രമുള്ളതായിട്ടാണ് കാവ്യംകൊണ്ടറിയുന്നതെങ്കിലും വി ഭാവാദികളുടെ വിന്യാസവിശേഷശക്തിനിമിത്തം അവയെ വീണ്ടും വീ ണ്ടും ഭാവനചെയ്യുമ്പോൾ ആ ഭാവനാമാഹാത്മ്യംകൊണ്ടു ദുഷ്ഷന്തനും താനും രണ്ടാണെന്നുള്ള ബുദ്ധി മറന്നു കേവലം ശൃംഗാരത്തിൻെറ മാ ത്രം സ്ഫൂർത്തി വരികയും അതു ക്രമത്തിൽ ആസ്വാദിയ്ക്കത്തക്കതായിത്തീ രുകയും ചെയ്തിട്ടോ, വിഭാവാദിശക്തിനിമിത്തം ആദ്യംതന്നെ ദുഷ്ഷന്ത നിലോ തന്നിലോ എന്ന വിശേഷം ഗ്രഹിപ്പിയ്ക്കാതെ രസത്തിൻെറ സ്മര ണം മാത്രം ഉണ്ടായിട്ടോ എന്നിങ്ങിനെയുള്ള മതഭേദങ്ങൾ കവിയ്ക്ക് ആ ലോചിയ്ക്കേണ്ടതില്ല. എങ്കിലും തന്മയത്വം വരുത്തേണ്ടത്, അല്ലെങ്കിൽ വരുത്തുന്നതു വാസ്തവദുഷ്ഷന്തൻെറയോ വാസ്തവശകുന്തളയുടെയോ അ ല്ലെന്നും കവിയുടെ സങ്കല്പംപോലെയുള്ള ദുഷ്ഷന്താദികളുടെയാണെ ന്നും അതുകൊണ്ടു കവികല്പിതന്മാരായ ദുഷ്ഷന്താദികളുടെ സ്വഭാവ ത്തെയാണ് ശ്രോതാക്കൾ ഗ്രഹിയ്ക്കുന്നതെന്നും വാസ്തവദുഷ്ഷന്താദികൾ ഒരു സമയം കവികല്പിതന്മാരായ അവരിൽനിന്നു വ്യത്യാസപ്പെട്ടിരിയ്ക്കാ മെന്നും ചില ആധുനികപണ്ഡിതന്മാർ പറയുന്നതു കേട്ടു ഭ്രമിച്ചു തങ്ങളു ടെ ഇഷ്ടംപോലെ ശകുന്തളാദികളെ സങ്കല്പിച്ചുണ്ടാക്കിത്തുടങ്ങുന്നതു ശരി യല്ല. കവിസങ്കല്പമാണ് പ്രമാണമെങ്കിൽ—

'അനൌചിത്യാദൃതേ നാന്യദ്രസഭംഗസ്യ കാരണം; ഏകരസപ്രസ്തുതായാഃ പ്രതിപത്തുപ്രതിതേരുൽഘാത ഇവ വിച്ഛേദദായീ' എന്നു തുടങ്ങി രസഭംഗത്തിന്നുള്ള കാരണങ്ങൾ വിവരിച്ചിട്ടുള്ള കൂട്ടത്തിൽ അനൌചി ത്യം മുതലായ പല ദോഷങ്ങളും പറഞ്ഞത് അസംഗതമാണെന്നു വരും. മമ്മടഭട്ടൻെറ അനൌചിത്യോദാഹരണമായ

> 'തപസ്വിഭിര്യാ സുചിരേണ ലഭ്യതേ
> പ്രയത്നതസ്സത്രിഭിരിഷ്യതേ ച യാ
> പ്രയാന്തി താമാശു ഗതിം യശസ്വിനോ
> രണാശ്വമേധേ പശുതാമുപാഗതാഃ'

എന്ന ശ്ലോകത്തിൽ യുദ്ധശൂരന്മാരായ യശസ്വികൾക്കു പശുത്വം ആരോപിച്ചതുനിമിത്തം ഭീരുത്വം തോന്നുന്നതും, അതു പ്രകൃതമായ ശൌര്യമെന്ന ഭാവത്തിന്നു വിപരീതമാകയാൽ രസഭംഗമുണ്ടാക്കുന്നതും അനുഭവസിദ്ധമാണ്. എന്നാൽ കവിസങ്കല്പിതന്മാരായ യശസ്വികൾ

ക്കു പത്നീത്വവും കൂടി കവി തന്നെ സങ്കല്പിച്ചിരിക്കയാൽ അവരിൽ പത്നീത്വാരോപം അനുചിതമായി വരാത്തതാണല്ലൊ. കവിയുടെ സങ്കല്പത്തിന്ന് അനൌചിത്യം വരരുതെന്നാണ് താല്പൎയ്യമെങ്കിൽ വാസ്തവദൃഷ്ടാന്തത്തിൻെറ സ്വഭാവത്തിന്ന് അനുചിതമായി കവി സങ്കല്പിക്കരുത് എന്നല്ലാതെ വേറെ കരൎത്ഥവും ഇല്ല. വിഭാവാദികൾക്കു തന്മയത്വം കവിതയിൽ വരുത്തുവാൻ സാധിക്കേണമെങ്കിൽ

'ശക്തിൎന്നിപുണതാ ലോകകാവ്യശാസ്ത്രാദ്യവേക്ഷണാൽ
കാവ്യജ്ഞശിക്ഷയാഭ്യാസ ഇതി ഹേതുസ്തദുൽഭവേ'

എന്നു കാവ്യപ്രകാശത്തിൽ പറഞ്ഞ ഗുണങ്ങൾ ഉണ്ടാകേണ്ടതുമാണ്. ഈ ശ്ലോകത്തിൽ പറഞ്ഞ ഗുണങ്ങളുടെ സ്വരൂപം വിവരിക്കുന്നതു മറെറാരവസരത്തിലാവാമെന്നു വെച്ചു തൽക്കാലം ഉപസംഹരിക്കുന്നു.

എ. കെ. പി.

# ജപ്പാൻസ്ത്രീകൾ

ജപ്പാൻരാജ്യം പലപ്രകാരത്തിലും വിശേഷമായിട്ടുള്ളതാണെന്നു കണ്ടിട്ടുള്ളവരെല്ലാവരും പറഞ്ഞുവരുന്നുണ്ട്. എന്നാൽ ആ രാജ്യത്തെ വിശേഷങ്ങളിൽവെച്ചു വിശേഷമായിട്ടുള്ളത് അവിടത്തെ സ്ത്രീകളാണ്. എന്തെന്നാൽ, അവരെ കണ്ടിട്ടുള്ളവൎക്കെല്ലാം അവരിൽ ദയയും ഔദാൎയ്യവും ഉണ്ടായിക്കാണുന്നുണ്ട്. സൌന്ദൎയ്യം ഇതിന്നു കാരണമാവില്ല. ജപ്പാൻസ്ത്രീകൾ എല്ലാവരും സുന്ദരികൾ തന്നെയാണ്. എന്നാലും അവൎക്കു സൌന്ദൎയ്യത്തിനെക്കാൾ വലിയ ഭൂഷണം ഗുണമാണ്. ലജ്ജ മുതലായി സ്ത്രീത്വത്തിന്നു വേണ്ടതായ വിശേഷഗുണങ്ങൾ ഇവരിൽ എപ്പോഴും കണ്ടുവരുന്നു. ഇതു തന്നെയാണ് ഈ ഔദാൎയ്യത്തിനും ദയക്കും കാരണമാവുന്നത്.



ജപ്പാൻസ്ത്രീകൾ നമ്മുടെ രാജ്യത്തെ ഉത്തമജാതിസ്ത്രീകളെപ്പോലെ 'അടക്കം' എന്നതു പ്രധാനധൎമ്മമായി ഗണിച്ചിട്ടുള്ളവരാണ്. ചെറിയ പെൺകുട്ടിയായാൽ അച്ഛനും, ഭാൎയ്യയായാൽ ഭൎത്താവിന്നും,

വിധവയായാൽ മൂത്ത മകനും അവർ ഒതുങ്ങിനടക്കുന്നവരാകുന്നു. നമ്മുടെ മനുസ്മൃതിയിൽ പറയുന്ന ധൎമ്മവും ഇതുതന്നെയാകുന്നു. 'ആട്ടുകുട്ടിയും അമ്മയുടെ മുല കുടിയ്ക്കുമ്പോൾ (മൎയ്യാദയോടു കൂടി) കാലുമടക്കി വണങ്ങിക്കൊണ്ടു മുല കുടിയ്ക്കുന്നു' എന്നു ജപ്പാൻകാരുടെ ഇടയിൽ ഒരു ചൊല്ലുണ്ട്. എന്നാൽ അച്ഛനമ്മമാരുടെ ഇഷ്ടപ്പടി അവർ ആരെ എങ്കിലും കല്യാണം കഴിച്ചിട്ട് കാലം കഴിയ്ക്കുന്നു. എഴുതാനും, വീണ മുതലായ വാദ്യങ്ങൾ വായിപ്പാനും, പഠിയ്ക്കുന്നതിന്നു പുറമെ നാടകം, കാവ്യം മുതലായതുകളും അവർ എല്ലാവരും പഠിച്ചുവരാറുണ്ട്.

കല്യാണം അച്ഛനമ്മമാരുടെ ഇഷ്ടംപോലെ നടക്കുന്നതുകൊണ്ട്, പുറനാട്ടുകാരുടെ (മേൽനാട്ടുകാരുടെ) സ്വയംവരലക്ഷണങ്ങളും, ഭൎത്താവും ഭാൎയ്യയും ഇഷ്ടംപോലെ എഴുത്തുകൾ എഴുതുന്നതും, ഒരാളെ ഒരു ആൾ വിചാരിച്ചോ വിചാരിക്കാതെയോ കളവു പറഞ്ഞു ചതിക്കുന്നതും, മാറുമാതിരി പേക്കൂത്തുകളും ജപ്പാൻകാരുടെ ഇടയിൽ കാണുന്നില്ല.

പുരാതനകാലത്തു ജപ്പാൻസ്ത്രീകൾ കല്യാണദിവസം തങ്ങളുടെ പല്ലുകളെ കറുപ്പുചായം തേച്ചു കറുപ്പിയ്ക്കുക പതിവായിരുന്നു. ഈ നടവടി ഇക്കാലത്തു മുക്കാലും ഇല്ലെന്നുതന്നെ പറയാം. എന്നാൽ കുലസ്ത്രീ എന്നവൾ ഭൎത്താവിന്റെ വീട്ടിൽ വന്നുചേൎന്നാൽ ആ വീടു മാത്രമേ അവൾക്കു ഗതിയുള്ളു. പുരുഷൻ എവിടെ വേണമെങ്കിലും പോവും. എല്ലാവരും ഒന്നിച്ചു കളിയ്ക്കും. ഭാൎയ്യക്കു ഈ പ്രപഞ്ചം ഒന്നും ഇല്ല. പുരുഷൻ പല നാട്ടുകാരോടുള്ള പരിചയംകൊണ്ടും, പഠിപ്പ്, കേൾവി മുതലായതുകൊണ്ടും, ഉദ്യോഗവലിപ്പംകൊണ്ടും ലോകം പലവിധമാണെന്ന് അറിയുന്നു. ഭാൎയ്യയ്ക്കോ ഉണ്ടു് ഉടുത്തു സുഖിയ്ക്കുന്നതും മക്കളെ പ്രസവിയ്ക്കുന്നതും അല്ലാതെ വേറെ അനുഭവം ഒന്നും ഇല്ല. അതിനാൽ ഈമാതിരി ദമ്പതികളിൽ പുറനാട്ടുദമ്പതികൾക്കുള്ള ലക്ഷണങ്ങൾ കാണുന്നത് അപൂൎവ്വം. 'ഇഷ്ടമിത്രങ്ങൾ ചതിച്ച സമയത്തിൽ താൻ ആ ഇഷ്ടമിത്രങ്ങൾക്കു പകരമായും, ചെയ്യേണ്ട കാൎയ്യങ്ങളിൽ യുക്തിയുക്തമായി ഉപായം പറയുന്ന അച്ഛനെപ്പോലെയുള്ള മന്ത്രിയായും, ദീനം മുതലായ സുഖക്കേടുകളിൽ പെററ അമ്മയെപ്പോലെ ഉള്ളവളായും, ഈ സംസാരമാകുന്ന മരുഭൂമിയിൽ ഒരു തണ്ണീർപ്പന്തലായും' എന്നു മറുനാട്ടുകാർ തങ്ങളുടെ ഭാൎയ്യമാരെ ശ്ലാഘിക്കുന്നതുപോലെ ജപ്പാൻകാൎക്കു പറവാൻ സാധിയ്ക്കില്ല.

ജപ്പാൻകാരുടെ ഇടയിൽ കല്യാണം എന്നതു ക്രയവിക്രയം പോലെ ഒരു വ്യാപാരമല്ല. ഇന്ത്യയിലും മററു രാജ്യങ്ങളിലും ഉള്ളപോലെ അലങ്കാരഭ്രമമില്ല. വിവാഹം നടന്നതിന്നു റജിസ്ത്രാപ്പീസ്സിൽ റജിസ്ത്രാക്കുന്നതു തന്നെ സാക്ഷി. അഗ്നി, ബ്രാഹ്മണർ മുതലായ സാക്ഷികൾ ഇല്ല. ഇങ്ങിനെയായാൽ സഹവാസം ഇഷ്ടമില്ലെങ്കിൽ ഒഴിച്ചുവിടാമെന്നു ചിലർ വിചാരിച്ചേയ്ക്കാം. എന്നാൽ രണ്ടു കക്ഷികളുടെ ബന്ധുക്കളും, കുടുംബത്തിലുള്ളവരും ചേർന്നു് അന്യായമായി ഒന്നും നടപ്പാൻ സമ്മതിക്കാതെ നോക്കിവരുന്നതു സാധാരണയായി കണ്ടുവരുന്നു. ഇന്ത്യയിൽ കാണുന്നതുപോലെ പുരുഷൻ മാത്രം പിരിയുന്നില്ല. ഭാൎയ്യയും തക്കതായ കാരണത്തോടു കൂടി വേണമെങ്കിൽ പിരിഞ്ഞു രണ്ടാമതു കല്യാണം കഴിയ്ക്കാം.

അനേകം ഭാൎയ്യമാരെ ജപ്പാനിൽ ഒരാൾക്കു് കിട്ടില്ല. നിശ്ചയപ്രകാരം ഒരു ഭാൎയ്യ മാത്രമേ പാടുള്ളൂ എന്നാണു നിൎബ്ബന്ധം. എന്നാൽ ഹിന്തുക്കളിൽ പലരും ചെയ്തിരുന്നപ്രകാരം അടിമസ്ത്രീകൾ വളരെ ഗൃഹസ്ഥകുടുംബങ്ങളിൽ കാണാം. എന്നാലും ഇപ്പോൾ നമ്മുടെ രാജ്യത്തു് ഇതെങ്ങിനെ കുറഞ്ഞുവരുന്നുവോ അതുപ്രകാരം ജപ്പാനിലും പ്രധാനികളുടെ ഇടയിൽ ഈ ദുർല്ലക്ഷണം കുറഞ്ഞുവരുന്നുണ്ടു്.

ഇങ്ങിനെ എല്ലാമായാലും, ജപ്പാൻസ്ത്രീകൾക്കു മൎയ്യാദയ്ക്കു് ഒരു കുറവും ഇല്ല. അവളെപ്പററി പറയുന്നവരെല്ലാം 'യജമാനി, അമ്മാൾ' എന്നു വണങ്ങും. അവൾക്കു് എല്ലാവിധ മൎയ്യാദയും ചെയ്യും. അവളും തന്റെ മൎയ്യാദയെ കുറയ്ക്കാതെകണ്ടു്, മഹാ പതിവ്രതയായി ഭൎത്താവിന്നു് ഒതുങ്ങി നടക്കും. ഇപ്പോഴത്തെ രീതിയ്ക്കു മറുനാട്ടുമുറ എന്നതു്, പ്രധാനമന്ത്രി മുതലായ വലിയ പ്രധാനികളുടെ ഇടയിൽ മാത്രമേ കാണുന്നുള്ളൂ. എന്നാൽ നാഗരികത്വം വളരെ വേഗത്തിൽ പരക്കുന്നതുകൊണ്ടു്, ഇപ്പോൾ കുട്ടികളായിട്ടുള്ളവൎക്കു പ്രായമാവുമ്പോൾ അന്യരാജ്യമുറയും അധികമായി പ്രബലപ്പെടും. ആ കാലത്തു് അവരിൽ മററുരാജ്യങ്ങളിലെ ആചാരപ്രകാരമുള്ള ഉത്തമലക്ഷണങ്ങളും പ്രബലപ്പെടും.

ജപ്പാൻസ്ത്രീകളുടെ ഇടയിൽ ഇപ്പോൾ നടന്നുവരുന്ന ആലോചന ഉടുപ്പുവിഷയമായിട്ടാണു്. പഴയ സമ്പ്രദായപ്രകാരം ദേഹത്തിന്നു് ഉപദ്രവമില്ലാതെ പാവാട, റവുക്ക, ധാവണി മുതലായതു മതിയോ അല്ലെങ്കിൽ അന്യനാട്ടുകാരെപ്പോലെ തിമിംഗലാസ്ഥി മുതലായതു വെച്ചു് ഇറുക്കി ദേഹത്തിന്നു് ഉപദ്രവമുണ്ടാക്കി ചിലവിനേയും അധികരിപ്പിയ്ക്കു

കയോ വേണ്ടത് എന്ന് അവരുടെ ഇടയിൽ വളരെ തൎക്കങ്ങൾ വളൎന്നു വരുന്നുണ്ട്. മഹാറാണി അന്യനാട്ടുമൎയ്യാദ അനുസരിക്കുന്നതിന്നു പുറമെ തന്റെ മുമ്പിൽ വരുന്ന എല്ലാ സ്ത്രീകളും ആ മാതിരി ഉടുപ്പു ധരിച്ചുകൊള്ളണമെന്ന് ഉത്തരവു കൊടുത്തിട്ടുണ്ട്. പുരുഷന്മാരിൽ പലരും തങ്ങളുടെ സ്ത്രീകൾ അന്യരാജ്യനടപടിയെ ശീലിക്കേണമെന്നാഗ്രഹിക്കുന്നു. എന്നാൽ ചിലർ, ജപ്പാൻസ്ത്രീകൾക്കു തങ്ങളുടെ പഴയ ആചാരമാണ് ഭംഗിയും ആദായവുമുള്ളത് എന്ന് അഭിപ്രായപ്പെടുന്നതിന്നു പുറമേ അമേരിക്കൻസ്ത്രീകൾ മുതലായ മററു പലരും അന്യരാജ്യനടപടിയിലുള്ള ദോഷങ്ങളെ ചൂണ്ടിക്കാണിച്ച് ആ മൎയ്യാദ വേണ്ടെന്നുവെപ്പാൻ ശ്രമിച്ചുവരുന്നതുമുണ്ട്.

'ജപ്പാൻകാർ നമ്മളെപ്പോലെ കാത്, മൂക്ക്, മുതലായതു തുളച്ചു കണ്ടതെല്ലാം തൂക്കിയിട്ട് ഉപദ്രവപ്പെടുന്നില്ല. കയ്യിന്മേൽ പലമാതിരി വളകളും വിരലുകളിൽ അനവധി മോതിരങ്ങളും ഇട്ടുകൊണ്ടു വേദനപ്പെടുകയുമില്ല. അന്യനാട്ടുകാരെപ്പോലെ മാറിൽ ഇരുമ്പുതകിടുകൊണ്ടുണ്ടാക്കിയ കവചം ധരിച്ചും കാലിന്നു പാകമല്ലാത്ത ബൂട്ട്സിട്ടും ശരീരം ചെരിക്കുകയും വളക്കുകയും ചെയ്യുന്നില്ല. തലയിൽ വലിയ കുട കമിഴ്ത്തി വെച്ച് അതിന്മേൽ നാട്ടിലും കാട്ടിലുമുള്ള പക്ഷികളുടെ തൂവലുകൾ വെയ്ക്കുന്നതുമില്ല.' ഇങ്ങിനെ ഒരു സ്നേഹിതൻ എഴുതിയിരിക്കുന്നു. ഇതുവാസ്തവം. ജപ്പാൻസ്ത്രീകളുടെ ഉടുപ്പും ആഭരണങ്ങളും വളരെ വിശേഷമായിട്ടുള്ളവയാണ്. അതു ധരിക്കുന്നവൎക്ക് ഒരുപദ്രവവുമില്ല. എന്നാൽ ഇപ്പോൾ അന്യരാജ്യക്കാരോട് രാജ്യകാൎയ്യവിഷയമായി പരിചയിക്കേണ്ടിവരുന്നതിനാൽ അതിന്നുവേണ്ടി പലരും അന്യരാജ്യവേഷം ധരിക്കേണ്ടിയിരിക്കുന്നു.

ജപ്പാൻസ്ത്രീകളുടെ ഇടയിൽ മററുരാജ്യങ്ങളിൽ കാണാത്തതായ ഒരു സമ്പ്രദായം കാണുന്നു. അമ്മമാര് തങ്ങളുടെ പെൺകുട്ടികളെ വില്ക്കുന്നത് ഏതു നാട്ടിലും കാണുന്നതാണെന്നുവെയ്ക്കാം. നമ്മുടെ രാജ്യത്തു ഈ കാലത്തും അച്ഛനമ്മമാർ പണത്തിന്നുവേണ്ടി കുട്ടികളെ വില്ക്കുന്നു. ജപ്പാൻരാജ്യത്തിലും മാതാപിതാക്കന്മാർ തങ്ങളുടെ പെൺകുട്ടികളെ വിററുപജീവിക്കേണ്ടിവന്നാൽ അവരെ 'ഗ്യാഷ് ആക്കാം.' ഇങ്ങിനെ ചെയ്യുന്നവർ തങ്ങടെ കുട്ടികളെ പതിനഞ്ചുപതിനാറു വയസ്സാകുമ്പോൾ സമൎദ്ദ നൂറായ്മ്പതുമുതൽ ഇരുന്നൂറുവരെ ഉറുപ്പികയ്ക്ക് ആക്കെങ്കിലും കൊടുത്തുവരുന്നുണ്ട്. വാങ്ങിയവർ അവരെ പാട്ട്, കളി മുതലായ വിദ്യ

കൾ പഠിപ്പിച്ച് നല്ല ഉടുപ്പുകളും ആഭരണങ്ങളും ധരിപ്പിച്ച് ആദരിച്ചു വരുന്നു. നാട്യം അഭ്യസിച്ചാൽ ഇവൎക്കു പുതുതായി 'വസന്തമല്ലിക,' 'ചന്ദ്രവദന' മുതലായ പേരുകൾ കൊടുക്കും. ഇവർ കാപ്പിക്ലബ്ബ്, കച്ചേരി മുതലായ സ്ഥലങ്ങളിൽ പോയി അവിടെയുള്ള ആളുകളെ പാട്ടു മുതലായതുകൊണ്ടുപചരിച്ച് മണിക്കൂറു കണക്കാക്കി ശമ്പളം വാങ്ങി ഉപജീവിച്ചു പോരുന്നു. കിട്ടുന്നസംഖ്യയിൽ മുക്കാൽഭാഗവും ഇവരെ വളൎത്തിയവർ എടുക്കുക പതിവാകുന്നു. നല്ല സൌന്ദൎയ്യവും ചാതുൎയ്യവും വിദ്യയുമുള്ളവരുടെ പേര് എവിടേയും പ്രസിദ്ധമാവുകയും വരവ് വൎദ്ധിക്കുകയും ചെയ്യും. ഇങ്ങിനെ കുറച്ചുകാലം കഴിയുമ്പോൾ അവരിൽ ഒന്നോ രണ്ടോ പേരെ കാണില്ല. എവിടെ അന്വേഷിച്ചാലും സംഗതി അറികയുമില്ല. ഏതോ ഒരു പ്രഭു ഇവരെ സ്നേഹിച്ച് അവരെ വളൎത്തുന്നവന്നു ധാരാളം പണം കൊടുത്ത് അവരെ ഭാൎയ്യമാരായി സ്വീകരിക്കുന്നു. എന്നാൽ ഇപ്രകാരം ഘോഷമായി കാലം കഴിച്ചവൎക്കു കുലസ്ത്രീധൎമ്മം രുചിക്കുന്നതു വളരെ അപൂൎവ്വം.

ജപ്പാൻകാരുടെ നാഗരികത്വം അധികരിക്കുംതോറും ഈ വേശ്യാസമ്പ്രദായവും മററും മാറുമെന്ന് അറിഞ്ഞവരെല്ലാം എഴുതിവരുന്നു. നമ്മുടെ രാജ്യത്തും പഴയ സമ്പ്രദായപ്രകാരമുള്ള മോഹിനിയാട്ടം, പാട്ടു മുതലായതും കുറഞ്ഞു കാണുന്നു. തൽക്കാലം അതു നല്ലതാണെന്നു തന്നെ പറയാം.

വി. എം. എൻ.

# മംഗളം വന്നു

കൎക്കടകമാസത്തിൽ കറുത്ത വാവ്, ധാര മുറിയാത്ത മഴ, കലശലായ വെള്ളപ്പൊക്കം. തോടും പുഴയും കവിഞ്ഞ് പറമ്പും മാടും മുങ്ങി ചില പുരയ്ക്കകത്തേയ്ക്കു വെള്ളം പ്രവേശിച്ചു തുടങ്ങി. കേവുവഞ്ചികളോ കെട്ടുവള്ളമോ എന്നല്ല ജലജന്തുക്കളെപ്പോലെ വെള്ളത്തിൽ പെരുമാറുന്ന വാലന്മാരുടെ ചെറുതോണികൾകൂടി തത്സമയം പുഴയിൽ കണ്ടിരുന്നില്ല. ഉച്ചത്തോടുകൂടി തൃക്കണാമതിലകത്തിൻെറ തെക്കുഭാഗത്തുനിന്നു രണ്ടു ചെറുതോണികൾ പുറപ്പെട്ടു. രണ്ടിലും ഓരോ ചെറുപ്പക്കാർ മാത്രമേയുള്ളു. അവർ



പൊതുമ്പു പോലെയുള്ള തോണിയിൽനിന്നു വീതി കുറഞ്ഞു നീണ്ട നയമ്പുകൊണ്ടു വെള്ളം കൊത്തി എറിഞ്ഞും ഇടയ്ക്കിടെ മുഖത്തോടുമുഖം നോക്കിയും ക്ഷണനേരംകൊണ്ടു പുഴയിൽവന്നു ചേൎന്നു. തോണിക്കാർ രണ്ടുപേരും കണ്ടാൽ തരക്കേടില്ലെങ്കിലും വസ്ത്രാലങ്കാരത്തിൽ വിമുഖന്മാരാണ്. കട്ടിപ്പാവുതരത്തിലുള്ള ഓരോ തോൎത്തു നാലാക്കി മടക്കി തലയിലിട്ടു ചെവിക്കടക്കൽ തിരുകിയിരിയ്ക്കുന്നു. കടിക്കരയും തലക്കുറിയുമുള്ള കൌപീനമാണുടുത്തിട്ടുള്ളത്. അതിൻെറ പുച്ഛത്തിന് അസാധാരണമായ നീളം കാണുന്നതു കുത്തിൽനിന്നു മുറിച്ചെടുത്തപ്പോൾ തെററിപ്പോയതുകൊണ്ടായിരിയ്ക്കും. വിഭൂതിയുടെ ത്രിരേഖ മഴത്തുള്ളിതട്ടി മങ്ങിത്തുടങ്ങിട്ടുണ്ടെങ്കിലും എട്ടുകാലിമുട്ടയെ അതിശയിപ്പിയ്ക്കുന്ന ചന്ദനപ്പൊട്ടിന്നു കോട്ടമൊന്നും പററീട്ടില്ല. നറം കുറഞ്ഞ പൂണുനൂൽ തോളിൽ കെട്ടുപിണഞ്ഞു കിടക്കുന്നു. തോണി പുഴയിൽ എത്തിയപ്പോൾ ഇരുവരുടേയും ധ്രുതഗതി ശമിച്ചു. പ്രളയസൂചകംപോലെ ഭയങ്കരമായ ജലപ്രവാഹത്തെ അഗണ്യമാക്കിക്കൊണ്ടു രണ്ടുപേരും സംഭാഷണത്തിന്നാരംഭിച്ചു.

ഒന്നാമൻ—ആക്കം! ഇനി ധ്രുതിപ്പെടേണ്ട. നാം അധികം ദൂരത്തായാൽ മംഗലം വല്ലാതെ പരിഭ്രമിയ്ക്കും.

ആക്കത്തു നമ്പൂതിരി— ചേപ്രം മഹാ ഭീരുവാണ്. അയാൾ പരിഭ്രമിച്ചാൽത്തന്നെ പോരാ. ആ പെണ്ണിനെ കണ്ടാൽ പിന്നെ മംഗലത്തിന്നന്യചിന്തയില്ല. നമ്മെ കബളിച്ചു ചാടുവാൻ തരം നോക്കിത്തുടങ്ങും. അവളുടെ ഇന്നത്തെ മുടികെട്ടാണത്രെ അയാളുടെ മോഹം വൎദ്ധിപ്പിച്ചത്.

ചേപ്രത്തു നമ്പൂതിരി—എടോ! എന്നാൽ മംഗലം കുടുങ്ങി. ഇന്നത്തെ മുഖം കണ്ടാൽ മോഹാലസ്യപ്പെടും നിശ്ചയം. സുലേഖ ചില്ലറയല്ല.

ആക്കം— അതാ മറെറാരു കമ്പം പൊട്ടിത്തുടങ്ങി. സുലേഖ ചില്ലറയല്ലെങ്കിൽ ഇരിമ്പായാവട്ടെ; എന്നാലെന്താ. മംഗലം വേളിക്കധികാരിയല്ലേ. വിടഭാവം വിരോധിയ്ക്കപ്പെട്ടിട്ടില്ലേ. മഠത്തിലെത്തട്ടെ. ഓയ്ക്കൻെറ അലേഖയ്ക്കോ തൻെറ സുലേഖയ്ക്കോ മാഹാത്മ്യമെന്നു മംഗലത്തിന്നറിയാറാകും.

ചേപ്രം—ക്ഷ! എൻെറ സുലേഖയായോ? എന്നാൽ ഞാനല്ലേ ഓയ്ക്കനെക്കൊണ്ടു പ്രതിക്രിയ ചെയ്യിയ്ക്കേണ്ടത്?

ആക്കം—അതാവോ. ഞാൻ ഭാവമുണ്ട് തീച്ച്.

ചേപ്രം—ഞാനൊന്നു ചോദിയ്ക്കട്ടെ. താൻ ശുണ്ഠി എടുക്കരുത്. തനിയ്ക്കു സുലേഖഭ്രാന്തില്ലെങ്കിൽപ്പിന്നെ ഞങ്ങളൊന്നിച്ച് അന്നു താനെന്തിനാ പോന്നത്?

ആക്കം— ഭ്രാന്തു പിടിച്ചവക്കേ അവിടെ ചെന്നു കൂടുയെന്നോ നിങ്ങൾ ഭ്രാന്തന്മാരാണെന്നൊ ഞാൻ ധരിച്ചിരുന്നില്ല. ഒന്നിച്ചു പോന്നതിന്നുള്ള കാരണം നോം തമ്മിലുള്ള കൂട്ടുകെട്ടു മാത്രമാണ്. സുലേഖയല്ല സർവ്വാംഗം സ്വർണ്ണരേഖയായാലും പരദാരത്തിൽ എനിക്കാകാംക്ഷയില്ല.

ചേപ്രം— വിഡ്ഢി! അരസിക! താൻ പിന്നെ പാദപരിച്ഛേദം ചെയ്ത് ആകാംക്ഷിച്ചു കാലം കഴിപ്പാനാണോ ഭാവം? തനിയ്ക്കു കാര്യം പററാത്തതു കൊണ്ട് ശൂദ്രസ്ത്രീയെ അന്തർജ്ജനമാക്കി സങ്കല്പിച്ചതു കേമം തന്നെ.

ആക്കം— സമത്ഥ! പച്ചരസിക! കൊച്ചുരാമൻെറ എച്ചിൽ തീനി! കുലസ്ത്രീകൾക്കു പാതിവ്രത്യം നിർബ്ബന്ധമാണെന്നല്ലാതെ പരസ്ത്രീകൾക്കു പാടില്ലെന്നു നിർബ്ബന്ധമല്ല. 'ജാത്യഭിമാനം പുരസ്കരിച്ച് അബലകളിൽ അധികാരബലം പ്രയോഗിയ്ക്കുന്നതു ധിക്കാരമാണ്. ശൂദ്രക്കു മത്സ്യമാംസം വിരോധിച്ചിട്ടില്ലെങ്കിലും അതിനെ തീററുവാൻ നമുക്കധികാരമില്ല.' എന്നു തുടങ്ങി യോഗമാത്തിൽ നിന്നു ചെയ്ത ഉപദേശം. താൻ മറന്നതിനു ഞാനെന്തു പിഴച്ചു? താൻ വരുന്നുണ്ടെങ്കിൽ വരു. അല്ലെങ്കിൽ മംഗലത്തിനെ കാത്ത് ഈ വള്ളത്തിൽ കിടന്നോളു.

ഇത്രയും പറഞ്ഞ് ആക്കത്തു നമ്പൂതിരി വീണ്ടും ധൃതിപ്പെട്ട് തുഴഞ്ഞു തുടങ്ങി. 'താനൊരു മക്കടത്താൻ തന്നെ. ശുണ്ഠിയാണെങ്കിൽ മൂക്കത്തും'. എന്ന് ചേപ്രത്തു നമ്പൂതിരി പറഞ്ഞതു തോണി ദൂരപ്പെട്ടതുകൊണ്ടു ആക്കത്തു നമ്പൂതിരി കേട്ടില്ല. അദ്ദേഹത്തിൻെറ തോണി യോഗമഠത്തിലേയ്ക്കു തിരിച്ചു. ഒഴുക്കിൻെറ ശക്തികൊണ്ടു മാത്രം പോകുന്ന തോണിയുടെ തല തെററാതെ ഇടയ്ക്കിട നയമ്പിട്ടു തിക്കിക്കൊണ്ടു മംഗലത്തു നമ്പൂതിരിയുടെ വരവു കാത്തു ചേപ്രത്തു നമ്പൂതിരി തോണിയിൽനിന്നു മനോരാജ്യം തുടങ്ങി. 'ആക്കത്തിൻെറ സംബോധന കേമംതന്നെ. ഞാൻ കൊച്ചുരാമൻെറ എച്ചിൽതീനിയാണത്രെ. ആ ചെക്കന് ഇതുവരെ സാധിച്ചിട്ടില്ലെന്നാണ് എൻെറ അറിവ്. കൊച്ചുരാമൻ സുലേഖയുമായി

വേണ്ടുംവണ്ണമാണ്. അത് അച്ഛൻെറ മരുമകളാണെന്നുള്ള നിലയിൽ മാത്രമേയുള്ളൂ. യോഗമാത്തിലെ അനുവാദം കൂടാതെ കീഴനടപ്പിനു വിരോധമായി മൂത്ത നായരു കൊച്ചുരാമനെക്കൊണ്ടു സുലേഖയ്ക്കാരിയ്ക്കലും വാസം തുടങ്ങിയ്ക്കയില്ല. അവരുടെ പെരുമാറ്റം കണ്ടസൂയിച്ചു മാത്തിലെ ഉണ്ണിനമ്പൂതിരിമാരുണ്ടാക്കിത്തീർത്ത ശൂദ്രഭോഷ്ടിനെ വിശ്വസിച്ചാണ് ആക്കം എന്നെ ഈ സംബോധന ചെയ്തത്. അഥവാ അവൻെറ എച്ചിലാണെന്നുതന്നെ വരട്ടെ. അതനുഭവിപ്പാനിനിയ്ക്കു സംഗതി വരുന്ന പക്ഷം എന്നെ ഭ്രഷ്ടനാക്കുവാൻ വേദം പഠിപ്പിയ്ക്കുന്ന ഓത്തുനല്ല വേദം നിർമ്മിച്ച വിധാതാവിനുകൂടി സാധിയ്ക്കുന്ന കാര്യവുമല്ല. സുലേഖ വെറും മൂഢയല്ല. മറ്റൊരാൾക്കു ദത്തയായി! എന്നല്ലേ അവൾ പറയുന്നത്. കൊച്ചുരാമൻ ശൂദ്രനല്ലേ? അവനു ദാനം വാങ്ങാനധികാരമില്ല. അവൾ ഒരു ബ്രാഹ്മണനാനധീനയാണെന്നു വരുന്നു. അതാരായിരിയ്ക്കും? ഞാനല്ല തീർച്ച. എന്നെപ്പോലെ പലക്കും കന്തവ്യനെന്നും എനിയ്ക്കറിയാം. ഇനി മംഗലത്തിനെയാണ് ശങ്ക. അയാളുടെ പുറപ്പാട് ഇയ്യിട കൂട്ടത്തിൽകൊത്തിയായിട്ടാണ്. തലയ്ക്കു നല്ല ഓളവും കേറീട്ടുണ്ട്. പറഞ്ഞു പാറ ചേറാക്കാൻ സമർത്ഥനമാണ്. കാര്യം പററിച്ചുവോ? അയാളുടെ താമസം കാണുമ്പോൾ ശങ്കയല്ല. തീർച്ചതന്നെ. ആയോ എറെ! എന്നാൽ കണ്ടോ? ഇനി മാത്തിൽ വന്നാൽ ഇല പുറത്ത് നോക്കിക്കൊ.' മനോരാജ്യത്തിൽ മംഗലത്തു നമ്പൂതിരിയെ അപരാധിയാക്കി പ്രായശ്ചിത്തം വിധിച്ച ചേപ്രത്തു നമ്പൂതിരി നയമ്പെടുത്തു വെള്ളത്തിൽ രണ്ടു കൊത്തി. തോണിയുടെ തല ചെന്നൊരു തെങ്ങിന്മേൽ കുത്തി. വള്ളത്തിൽനിന്നു ചേപ്രത്തു നമ്പൂതിരി വെള്ളത്തിൽ ഒഴുക്കിൻെറ ശക്തികൊണ്ടു നയമ്പും തോണിയും കൈവിട്ടുപോയി. തല മുങ്ങിയപ്പോൾ സുലേഖഭ്രാന്തു മങ്ങി നമ്പൂതിരി തെങ്ങിൽ പിടികൂടുവാൻ കിടന്നു തുഴഞ്ഞു തുടങ്ങി. ആത്മഭാവത്തെ അനാദരിച്ച വേശ്യാലമ്പടനായ ധൂർത്തൻ നിരപരാധികളായ സജ്ജനങ്ങളെ വൃഥാ ദോഷാരോപം ചെയ്തതിന്ന് അന്തേവാസിയായ സന്താനം നൽകിയ പ്രതിക്രിയയാണിതെന്ന ഭാവത്തിൽ തെങ്ങു തലയിട്ടുലയ്ക്കുന്നു. ഒഴുക്കിന്നെതിരായി തുഴഞ്ഞു കേറുവാൻ തഴക്കവും പ്രാപ്തിയുമുണ്ടെന്നുള്ള തൻെറ വിചാരം തെററാണെന്ന് അന്നത്തെ വെള്ളപ്പൊക്കം അദ്ദേഹത്തെ ബോദ്ധ്യപ്പെടുത്തി. ഒഴുക്കിനെ അനുകൂലിച്ചു ചെന്നു തരം നോക്കി കര പററാമെന്നു നമ്പൂതിരി കരുതി. അടുത്തു പിന്നിലുള്ള രണ്ടു പെരുഞ്ചുഴികൾ കണ്ടപ്പോൾ ആൾക്കു ധൈര്യം വന്നില്ല. കരചരണ

ങ്ങൾ കഴഞ്ഞു തുടങ്ങി. അത്യദ്ധ്വാനം ചെയ്തിട്ടും ഒരടിപോലും മുന്നോട്ടു കേറാതെയായപ്പോൾ പാരവശ്യം അദ്ദേഹത്തെ ബാധിച്ചു. നമ്മാലാപംകൊണ്ടു വഴിപ്പെടാത്ത നിമ്മലാംഗികളെ അധികാരബലത്താലധീനത്തിലാക്കുന്ന ചില വിടകേസരികൾ വിവേകശൂന്യന്മാരായി അടുത്തുകൂടുമ്പോൾ ഭയചകിതകളായ ചപലകൾ കൃത്യാന്തരമില്ലാതെ ചെയ്യുന്ന ആശ്ലേഷകമ്മത്തിങ്കൽ പ്രേരിതങ്ങളായ ബാഹുലതകൾക്കുണ്ടാകുന്ന തളച്ചയും മനസ്സിൻെറ പാരവശ്യവും സ്വാതന്ത്ര്യശുദ്ധയായ ഗംഗാദേവി നമ്പൂതിരിയെ അനുഭവപ്പെടുത്തുകയായിരിയ്ക്കാം. നീന്തിക്കേറുവാൻ ശ്രമിയ്ക്കുന്ന നമ്പൂതിരി കീഴ്പ്പോട്ടേക്കിടിഞ്ഞുതുടങ്ങി. കൈകാലുകൾ തണുപ്പുതട്ടി മരവിച്ചു. തൻെറ കഥ കലാശിയ്ക്കുമെന്നു കരുതി. 'ശരണാഗതവത്സല! എന്നെ രക്ഷിയ്ക്കണേ' എന്ന് ആ ബ്രാഹ്മണകുമാരൻ ഉള്ളുചുട്ടു പ്രാത്ഥിച്ചു. സുമനസ്സുകളുടെ ദയാലുത്വം ആത്മനാശത്തെ അനാദരിച്ചും ആത്ത്രാണപാത്രമായിത്തീരുന്നു. ഗംഗാദേവിയാൽ പ്രേരിതമായ കല്പവൃക്ഷം കടപുഴങ്ങി ചാഞ്ഞു തൻെറ ബാഹുക്കളെ നമ്പൂതിരിയ്ക്കു ഹസ്തപ്രാപ്തമാക്കി. അദ്ദേഹം മടലുപിടിച്ചു കേറി തെങ്ങിന്മേൽ അഭയം പ്രാപിയ്ക്കുകയും ചെയ്തു.

വഴിയാത്രക്കാരുടെ പ്രധാനസങ്കേതമായിരുന്ന കരുപ്പടന്നയ്ക്കടുത്തുള്ള ഇന്നത്തെ മതിലകം തൃക്കണാമതിലകത്തു ചേന്നതാണ്. മലയാളബ്രാഹ്മണരുടെ യോഗമാങ്ങളും പ്രസിദ്ധപ്പെട്ട ശിവാലയവും ഉണ്ടായിരുന്ന അന്നത്തെ തൃക്കണാമതിലകം വാണിരുന്നത് തെക്കുങ്കര, വടക്കുങ്കര എന്ന രണ്ടു നായർവീട്ടുകാരാണ്. ഈ നാടുവാഴികൾ തമ്മിൽ കുലസംബന്ധമില്ല; സ്ത്രീമൂലമുള്ള ബന്ധുകൃത്യവും ഇരുവഴിക്കാരും ആചരിച്ചിരുന്നില്ല. 'ഇരുവഴയിൽ പെരിയവൻ സ്ഥാനത്തിന്നധികാരി' എന്ന പാരമ്പയ്യം അനുസരിച്ചു നമ്മുടെ കഥ നടന്നകാലത്തു സ്ഥാനാരോഹണം ചെയ്തിരുന്നതു തെക്കുങ്കരെ ഇട്ടിരവി രാമൻ മൂത്തനായരായിരുന്നു. ഈ മൂപ്പീന്നു വയോധികനും കാൎയ്യപ്രാപ്തി കുറഞ്ഞവനും പാരമ്പൎയ്യമാകുന്ന പരദേവതയെ മനസ്സിൽ കുടിയിരുത്തി പൂജിച്ചുവന്നിരുന്ന ഒരു ശാന്തശീലനുമായിരുന്നു. അനന്തരവനായിട്ടാരുമില്ല. സ്ഥാനത്തെ മറെറാരു പ്രജ എന്നു പറവാൻ മൂപ്പിലെ മരുമകളുടെ മകൾ 'സീതക്കുട്ടി' എന്നു പേരായ ഒരു യുവതി മാത്രമേയുള്ളു. സീതക്കുട്ടി എന്ന പേർ ജാതകത്തിലും അപൂർവ്വം ചില എഴുത്തുകുത്തിലും കാണുമെന്നല്ലാതെ ഒരു വിളി

രൂപമായി സ്വീകരിച്ചിരുന്നില്ല. സമനിലക്കാക്കും തന്നിൽ താന്നവക്കും താൻ അമ്മനേശ്യാരും മൂത്തനായക്ക് വച്ചസംസ്കൃതമായ 'സീത' എന്ന വാക്ക് ഉച്ചരിക്കുന്നതിന്നു പഴമ അനുവദിക്കാത്തതുകൊണ്ടോ നമ്പൂതിരിമാരിൽ ചിലരുടെ നിരസത്തെ ഭയന്നോ ആദ്യാക്ഷരദ്വയം മറന്ന് 'കുട്ടി' മാത്രവുമായി പരിണമിച്ചു. സീതക്കുട്ടിയുടെ ചെറുപ്പത്തെ ആശ്രയിച്ചു നില്ക്കുന്ന ഗുണം സൌന്ദര്യം ഒന്നു മാത്രമേയുള്ളൂ. മറ്റെല്ലാ ഗുണങ്ങളും ആ യുവതിയുടെ വയഃക്രമത്തെ അതിക്രമിച്ചാണ് കണ്ടിരുന്നത്. രൂപലാവണ്യം യുവാക്കന്മാരേയും ബുദ്ധിചാതുര്യം പണ്ഡിതന്മാരേയും ഭക്തിവിനയാദികൾ വയോധികന്മാരേയും വശീകരിക്കുന്നതു കണ്ടു സന്തോഷിച്ച് ബ്രാഹ്മണവിദ്വൽസഭയിൽനിന്നു വിദുഷിയായ സീതക്കുട്ടിക്കു ലഭിച്ച പേരാണ് സുലേഖ. ഈ പേരിന്നർത്ഥയായിത്തീർന്ന നമ്മുടെ നായികയുടെ വാങ്മനഃകായങ്ങളെ വേർതിരിച്ചു വർണ്ണിക്കേണ്ട ചുമതലയിൽനിന്നു പിൻവലിപ്പാൻ എനിക്കു വകാശമുണ്ടെങ്കിൽ ഞാൻ ഈ അവസരത്തിൽ അതിനെ ഇല്ലായ്മചെയ്യുന്നില്ല. സുലേഖ ബാല്യം വിട്ടതോടുകൂടി കാര്യത്തിൽ പ്രവേശിച്ചതുകൊണ്ടു തന്റെ ബാല്യത്തിലെ ചൊടി കാര്യത്തിലും കടന്നുകൂടി. കാര്യസംബന്ധമായി ആരെന്തു ചോദിക്കുന്നതിലും സുലേഖ വിമുഖത ഭാവിച്ചിരുന്നില്ല. ആളും തരവും നോക്കാതെ സംസാരിക്കുന്നതു ലജ്ജയുടെ അഭാവമാണെന്നും ഈ സമ്പ്രദായം വനിതാരത്നങ്ങൾക്ക് ഒരു നശിനിയാണെന്നും സുലേഖയെപ്പററി ചില വിരസികന്മാർ ആക്ഷേപിക്കാറില്ലെന്നില്ല. സുലേഖയെ എച്ചിലാക്കിയതായി പറയുന്ന കൊച്ചുരാമൻ മൂത്തനായരുടെ മകനാണ. ബാല്യംമുതല്ക്കു അമ്മയെ പിരിഞ്ഞ് മൂത്തനായരൊന്നിച്ചാണ് താമസം. സുലേഖയും കൊച്ചുരാമനും ഒന്നിച്ചു വളൎന്നവരും പ്രായംകൊണ്ടു പറയത്തക്ക ഭേദമില്ലാത്തവരുമാണ്. സുലേഖയുടെ സ്വതസ്സിദ്ധങ്ങളായ പല ഗുണങ്ങളും കൊച്ചുരാമനിൽ പ്രതിബിംബിച്ചിരുന്നുവെങ്കിലും മനോധൈര്യം പിൻവലിച്ചാണ് നിന്നിരുന്നത്. നായർവീട്ടിലെ പഴയ നടവടികളിൽ, സുലേഖയെ സംബന്ധിച്ചേടത്തോളം, ചിലതു പരിഷ്കരിച്ചാൽ കൊള്ളാമെന്നു കൊച്ചുരാമന്റെ മനസ്സിൽ അങ്കുരിച്ച മോഹം ആ യുവതിയുടെ യൌവനാരംഭത്തിങ്കൽ പടൎന്നുപിടിച്ച് അനുവാദമാകുന്ന ഫലപ്രാപ്തിക്കാശിച്ചു നില്ക്കുന്നു. 'ബ്രാഹ്മണവാക്യം വേദവാക്യം; കാണപ്പെട്ട ദൈവം ബ്രാഹ്മണൻ' എന്ന് മൂത്തനായർ സുലേഖയോടു പലപ്പോഴും ഉപ

ദേശിച്ചിരുന്നതുകൊണ്ട് തൻെറ വിചാരം പുറത്തു വരുത്താതെ കഴിച്ചു കൂട്ടുവാൻ സുലേഖയ്ക്കും മനസ്സിരുത്തേണ്ട ദിക്കായി. മകൻ മരുമകളുടെ ഭർത്താവാകുന്നതിന്നു മൂത്ത നായർക്കിഷ്ടമില്ലായ്കയില്ല. പക്ഷേ നമ്പൂതിരിമാർ സുലേഖയെ ഇങ്ങോട്ടു വന്നാവശ്യപ്പെടുന്ന സ്ഥിതിയ്ക്കു, ബ്രാഹ്മണൎക്കു ഹിതമല്ലാത്തകാൎയ്യം ക്ഷേമകരമാകുന്നതല്ലെന്നു വിശ്വസിച്ചു സുലേഖയെ യോഗ്യനായ ഒരു ബ്രാഹ്മണന്നു കൊടുക്കേണമെന്നാണ് നായർ സങ്കല്പിച്ചുവെച്ചിട്ടുള്ളത്. കാൎയ്യനടപ്പിന്നുവേണ്ടി കൊച്ചുരാമനെ ഒരു കൂട്ടുകാരനായി ഗണിച്ചിട്ടുണ്ടെന്നുള്ള ഭാവത്തെ അതിക്രമിച്ച് സുലേഖ ആ യുവാവിനോട് ഒന്നും പറകയും പ്രവൎത്തിയ്ക്കുകയും ചെയ്തിരുന്നില്ല. കുബേരശ്രേഷ്ഠന്മാരും പണ്ഡിതരസികന്മാരുമായ മഹീസുരന്മാരുടെ അധീനത്തിൽപ്പെട്ട ഒരു വനിതാരത്നത്തെ വിലമതിച്ചു സ്വാധീനപ്പെടുത്തുവാൻ തക്ക കോപ്പ് തനിയ്ക്കില്ലെന്നു വെച്ച് തൻെറ മനോരഥത്തെ പുറത്തുവരുത്താതെ കഴിച്ചുകൂട്ടുവാൻ കൊച്ചുരാമൻ വിഷമിച്ചുതുടങ്ങി.

നമ്പൂതിരിമാരുടെ അലട്ട് സുലേഖയ്ക്കും മൂത്തനായൎക്കും ദിവസംപ്രതി വൎദ്ധിച്ചുവന്നു. ബ്രാഹ്മണരാരും ഭേദമില്ലാത്ത നിലക്കാരനായ മൂത്ത നായർ ഒരാളെ തിട്ടപ്പെടുത്തിയാൽ മററവരുടെ മനസ്താപം തന്നെ ബാധിയ്ക്കുമെന്നു ഭയന്ന് ആ ഭാരം സുലേഖയ്ക്കു വിട്ടുകൊടുക്കുവാനായി മരുമകളെ മുഖത്തേയ്ക്കു വിളിച്ചു.

മൂത്തനായര് — കുട്ടീ! നിൻെറ ജനനംമുതൽ ഈ സ്ഥാനത്തു ശ്രേയസ്സുകൂടി വരുന്നതു കണ്ട് എനിയ്ക്കു വളരെ സന്തോഷമുണ്ട്. മഹാബ്രാഹ്മണരിൽ പലരും നിനക്കുവേണ്ടി എന്തുചെയ്വാനും ഒരുക്കമുള്ളവരായിക്കാണുന്നു. അമ്പ!! കാലബലം ബ്രാഹ്മണനിശ്ചയത്തേയും അതിക്രമിച്ചുതുടങ്ങി. പണ്ട് ഒരു നമ്പൂതിരിയെ ബന്ധുവാക്കിത്തീൎക്കാനെന്തെല്ലാം പാടുപെടണം! ആദ്യം മാത്തിൽ ചെന്ന് യോഗത്തിൽ അടിയറവെച്ചു കുമ്പിടണം. പെണ്ണിൻെറ നടവടിയിൽ അതുവരെ തെററില്ലെന്നവിടെ ബോദ്ധ്യപ്പെടുത്തണം. പിന്നെ യോഗത്തിൽനിന്ന് ഒരു നമ്പൂതിരിയെ നിശ്ചയിയ്ക്കും. അദ്ദേഹം പോരെന്നൊന്നും മിണ്ടിക്കൂട. അങ്ങിനെ വല്ല അപകടവും പറഞ്ഞാൽ കഴിഞ്ഞു. ആ പെണ്ണ് അങ്ങിനെയിരുന്നു നരയ്ക്കുക തന്നെ. ഒരു ഉണ്ണിനമ്പൂതിരികൂടി പിന്നെ പടിയ്ക്കകത്തു ചവിട്ടിപ്പോയിയെന്നു വരില്ല. നിൻെറ ഭാഗ്യത്തന്നെതിരില്ല. ഇഷ്ടംപോലെ ഒരു ബ്രാ

ഷണനെ കിട്ടുവാൻ യോഗം വന്നതു നമ്മുടെ കുലമഹിമതന്നെ. മഹായോഗ്യന്മാരായ പല നമ്പൂതിരിമാരും ഇവിടെ വന്നു പോകുന്നതു് നിനക്കറിയാമല്ലൊ. നിനക്കു ബോധിച്ച ഒരാൾ ഒന്നിച്ചിരിക്കുന്നതിന്നു് ഇനി കാലതാമസം പാടില്ല.

സുലേഖ— ഞാനായിട്ടു കീഴനടപ്പിന്നു ഭേദംവരുത്തുന്നതു സങ്കടമാണ്. പഴയ സമ്പ്രദായമാണ് നമുക്കു നല്ലത്.

ഈ അവസരത്തിൽ പൂമുഖത്തിന്റെ കിളിവാതുക്കൽ ഒരാൾ മാറിയതുപോലെ സുലേഖയ്ക്കു തോന്നി. ഒന്നുകൂടി സൂക്ഷിച്ചുനോക്കി. ആരെയും കണ്ടെത്തുമില്ല. മൂത്തനായർ ഈ കാര്യംതന്നെ അറിഞ്ഞില്ല.

'നമ്പൂതിരിമാരുടെ യോഗ്യതയും അയോഗ്യതയും തീർച്ചപ്പെടുത്തുവാൻ നമുക്കധികാരമില്ല. ഇതിൽ ഒരു വൈഷമ്യം വന്നു ചേരുവാനും എളുപ്പമുണ്ട്. എന്റെ ഇഷ്ടംപോലെ ഒരാളെ തീർച്ചയാക്കിയെന്നു വിചാരിക്കുക. അദ്ദേഹത്തിനെക്കാൾ ആഭിജാത്യവും അറിവും മറ്റൊരു നമ്പൂതിരിക്കുണ്ടെന്നുവന്നാൽ നമ്മുടെ നിശ്ചയം ശരിയായില്ലെന്നു വരും. അവർ തമ്മിൽ നീരസത്തിന്നും ഇപ്പുറത്ത് അഹിതത്തിന്നും കാരണമാകും. നാം ബ്രാഹ്മണരുടെയിടയിൽ ഭിന്നിപ്പുണ്ടാക്കിയതായി യോഗമാത്തിൽ അറിവുകിട്ടിയാൽ പിന്നെ നമ്മുടെ കഥ എങ്ങിനെ കലാശിക്കുമെന്നിപ്പോൾ പറവാൻ വയ്യ. അതുകൊണ്ട് ഇതിൽനിന്നു നാം പിൻവലിക്കുയാണ് നല്ലത്.

മൂ. നാ— 'എന്റെ കുട്ടി! ഞാൻ അത്ര വിചാരിച്ചില്ല. ബ്രാഹ്മണരുടെയിടയിൽ ഭിന്നിപ്പോ? ഒരിക്കലും വയ്യ. ഞാൻ അബദ്ധമായി വല്ല മറുവടിയും പറഞ്ഞിട്ടുണ്ടൊ ഈശ്വര!' എന്നു പറഞ്ഞ് ആ വൃദ്ധൻ വായും പൊളിച്ചു മേൽപ്പോട്ടു നോക്കി കുറെ നേരം ഇരുന്നു. 'ഇല്ല, ബ്രാഹ്മണരാരും എനിക്കു ഭേദമില്ല; കുട്ടിയുടെ ഇഷ്ടം എനിക്കു സമ്മതമെന്നു മാത്രമെ പറഞ്ഞിട്ടുള്ളു.'

സുലേഖ— എന്നാൽ തരക്കേടൊന്നുമില്ല. പക്ഷെ അമ്മാമന്റെ ഹിതംപോലെ ചെയ്യാനാണ് എനിക്കു മോഹം.

മൂ. നാ— ഭാരം അപ്പുറത്തുതന്നെ. ഞാനൊന്നിലും ഇല്ല. എന്റെ പരദേവതേ! ഞാൻ നന്നെ പരിഭ്രമിച്ചു. ഇനി ദുർഘടങ്ങളൊന്നും കൂടാതെ വേണ്ടതൊക്കെയാലോചിച്ചു കുട്ടിയുടെ ഇഷ്ടം എന്നോടു പറ

ഞ്ഞാൽ ഞാനതു സമ്മതിച്ചേയ്ക്കാം. അതുവരെ ഞാനാരോടും ഈ സാംഗതി ഇനി മിണ്ടിപ്പോയിയെന്നുവരില്ല. കുട്ടി പൊയ്ക്കോളൂ.

സുലേഖ വിചാരിച്ചതിലധികം എളുപ്പത്തിൽ താൻ ഉദ്ദേശിച്ച വഴിയ്ക്കു നായർ തിരിഞ്ഞതു കണ്ടു കൃതാൎത്ഥയായി മുററത്തിറങ്ങി. മംഗലത്തു നമ്പൂതിരി പടി കടന്നു വരുന്നതു കണ്ടു. ഉപചാരത്തിന്ന് ഉമ്മാത്ത് അമ്മാമൻ ഉണ്ടല്ലോ എന്നു കരുതി വളപ്പിലേയ്ക്കു തിരിച്ചു.

'ഇല്ല. സുലേഖ എന്നെ കണ്ടിരിയ്ക്കില്ല. അതാണ് പോയത്. അതോ മുഷിഞ്ഞിട്ടോ? അതല്ല. പല കുറിയും ഞാൻ പലതും അവളോട പറഞ്ഞിട്ടുണ്ട്. അതിനൊന്നും അഹിതം ഭാവിച്ചിട്ടില്ല. മൂത്തനായരുടെ സമ്മതം വാങ്ങാൻ ലജ്ജിച്ചു താമസിച്ചാൽ എന്റെ കുററമല്ലെന്നും അതിന്ന് ഇപ്പോൾ തരമാണെന്നും അവൾ എന്നെ മനസ്സിലാക്കിയ പോലെയാണ് ഇപ്പോൾ പോയത്.' ഇങ്ങിനെ മനോരാജ്യം വിചാരിച്ചുകൊണ്ടു മംഗലത്തു നമ്പൂതിരി പൂമുഖത്തു ചെന്നു കേറി. അടുത്തു കണ്ടപ്പൊഴേ നായൎക്ക് ആളെ മനസ്സിലായുള്ളു. നായർ പിടഞ്ഞെണീററു. ചക്കി! കോര! എന്നു ധൃതിപ്പെട്ടൊന്നുരണ്ടു വിളിച്ചു. പുൽപായ ചാരുപടിയിൽ നിൎത്തി വിരിച്ചു. 'വേണ്ട. എനിക്കു വെള്ളം വേണ്ട. സൎവ്വത്ര ജലപ്രളയമല്ലെ? ഇത് ഒരു നികന്ന സ്ഥലമാകകൊണ്ട് വെള്ളത്തിന്റെ ശല്യം അത്ര ബാധിച്ചിട്ടില്ല.' എന്നു പറഞ്ഞ് നമ്പൂതിരി പുൽപായിൽ ഇരുന്നു.

മൂത്തനായർ— ഇവിടുന്നു കൂടെക്കൂടെ ഇവിടെ എഴുന്നള്ളുന്നതു കണ്ട് അടിയന്നു വളരെ സന്തോഷമുണ്ട്.

മ- ന— ഞാൻ മാത്രമല്ല, പല നമ്പൂതിരിമാരും ഇയ്യിടെ ഇവിടെ വരാറില്ലേ?

മൂ- ന— ഉവ്വ്. ബ്രാഹ്മണരാരും അടിയന്ന് ഭേദമില്ല. എങ്കിലും ഈ ചെറുപ്പത്തിന്നിടയ്ക്ക് ഇത്ര യോഗ്യത സമ്പാദിച്ചിട്ടു മറ്റിൽ ആരും ഇല്ലെന്ന് ഇവിടുത്തെപ്പററി ആ നമ്പൂതിരിമാർ തന്നെ പറയാറുണ്ട്.

മ- ന— ഓ- ചിലതൊക്കെ പഠിച്ചിട്ടില്ലെന്നില്ല. മൂപ്പിലോട് ഉള്ളതു പറയാലോ. പഠിയ്ക്കാനുള്ള എന്റെ ഉന്മേഷമൊക്കെ ക്ഷയിച്ചു.

മൂ ന— അയ്യോ! വിശേഷിച്ചു ശീലായ്മ ഒന്നും ഇല്ലല്ലോ.

മ- ന— വിശേഷിച്ചൊന്നുമില്ല. മനശ്ശല്യം തന്നെ. എന്നാൽ മൂപ്പിലേയ്ക്കും ഇതിൽ കുറച്ചൊരു പങ്കില്ലെന്നില്ല.

മൂ- ന— എൻെറ പരദേവതേ! അടിയനോ? ഇവിടത്തെ തൃക്കാലാണ് സത്യം, അടിയൻ മനസാ വാചാ യാതൊന്നും അറിഞ്ഞിട്ടില്ലേ.

മ- ന— ഏയി! കലശലു കൂട്ടരുത്. മൂപ്പിന്നു വിചാരിച്ചാൽ എൻെറ മനസ്സിൻെറ ശല്യം തിൎത്തുതരാൻ കഴിയുമെന്നു മാത്രമാണ് ഞാൻ പറഞ്ഞതിന്നു താല്പൎയ്യം.

മൂ- ന— ആവൂ! അടിയൻ വല്ലാതെ അന്ധാളിച്ചു. അറിയാതെ വല്ലതും പിണഞ്ഞുപോയോ എന്നു വ്യസനിച്ചു. ഇനി അടിയനെക്കൊണ്ടു വേണ്ടതു കല്പിച്ചു കേൾക്കേണ്ട താമസമേയുള്ളു.

മ- ന— ഒരു ബന്ധുവിൻെറ നിലയിൽ ഇവിടെ വന്നു പോകുന്നതിന്നു മൂപ്പിന്ന് എന്നെ അനുവദിയ്ക്കണം.

സംഭാഷണം ഈ നിലയിൽ എത്തിയപ്പോൾ മാത്രമേ തൻെറ മരുമകളെ സംബന്ധിച്ച കാൎയ്യമാണെന്നു മൂത്ത നായൎക്ക മനസ്സിലായുള്ളു. സുലേഖയുമായി കഴിഞ്ഞ സംഭാഷണവും ഉടനെ ഓൎമ്മ വന്നു. സുലേഖ ചൂണ്ടിക്കാണിച്ച ദുൎഘടങ്ങളൊന്നും ഇദ്ദേഹമായാലുണ്ടാകില്ലെന്നു തീൎച്ചയാക്കി. മരുമകളുടെ ഭാഗ്യത്തേയും വരുവാൻ പോകുന്ന ശ്രേയസ്സിനേയും ഓൎത്തു സന്തോഷത്തോടുകൂടി 'അടിയങ്ങളുടെ പേരിൽ തിരുമനസ്സുണ്ടായതാണു ഭാഗ്യം. അടിയനു പൂൎണ്ണസമ്മതം. അടിയൻ ഈ സംഗതി ഇപ്പോൾ തന്നെ അവളെ അറിവിയ്ക്കാം. എന്നിട്ട് എഴുന്നള്ളിയാൽ പോരെ?

മ- ന— പോകാൻ ധൃതിയില്ല. സുലേഖയെ ഞാൻ തന്നെ അറിവിയ്ക്കുന്നതായിരിയ്ക്കും അധികം ഭംഗി.

മൂ- ന— ഈ കാൎയ്യത്തിൽ അടിയനു നിൎബ്ബന്ധമുണ്ടെന്നു കൂടി അവളെ അറിവിയ്ക്കണം.

മൂത്ത നായരുടെ അനുമതി കിട്ടി സന്തോഷിച്ചു നമ്പൂതിരി സുലേഖയുടെ മുറിയ്ക്കകത്തു പ്രവേശിച്ചു. സുലേഖ മടങ്ങി വന്നിട്ടില്ലെന്നുകണ്ട് വരവും കാത്തിരിപ്പായി.

ഇനി വളപ്പിലേയ്ക്കു തിരിച്ചു സുലേഖയെപ്പററി അന്വേഷിയ്ക്കാം. മംഗലത്തു നമ്പൂതിരിയുടെ വരവു കണ്ടപ്പോൾ സുലേഖയുടെ മനസ്സ് ഉഴിഞ്ഞാലുപോലെ ആടുവാൻ തുടങ്ങി. മനോരാജ്യത്തിൽ മുഴുകി. ഇദ്ദേഹത്തിൻെറ ആകൃതിയ്ക്കും പ്രകൃതിയ്ക്കും ആരും കുറം പറയുകയില്ല. അതിബുദ്ധിമാൻ. വിശിഷ്ടനായ ഒരു ബ്രാഹ്മണൻ. ഈ അല്പപ്രാണിയെ

മോഹിച്ച് എത്ര കുറിയായി നടക്കുന്നു. മുഖം മുറിച്ചു പറവാൻ ഇദ്ദേഹത്തോടു മാത്രം എനിയ്ക്കു ധൈൎയ്യം വരുന്നില്ല. തൽക്കാലത്തെ നിക്കക്കള്ളിയ്ക്കുവേണ്ടി ഞാൻ പറഞ്ഞതെല്ലാം പരമാൎത്ഥമാണെന്നാണ് ഇദ്ദേഹം കരുതുന്നത്. ഇങ്ങിനെയുള്ള യോഗ്യന്മാരെ കഷ്ടപ്പെടുത്തുന്നതിൽ കുണ്ഠിതം തോന്നുന്നുണ്ട്. പക്ഷേ എൻെറ മനസ്സ് എനിയ്ക്കു സ്വാധീനമല്ലാത്തതിന്നു ഞാനെന്തു ചെയ്യും! ഇന്ന് ഞാനെന്തു പറഞ്ഞ് ഇദ്ദേഹത്തെ മടക്കി അയയ്ക്കേണ്ടു! എന്നാൽ സമ്മതിയ്ക്കരുതേ എന്നാണെങ്കിൽ ആ സാധുവിനെ ഞാനെങ്ങിനെ മറക്കും? അമ്മാമൻ അനുവദിച്ചിരുന്നുവെങ്കിൽ ഇവരുടെ കഷ്ടപ്പാടുകൾക്കൊന്നും ഇടവരില്ലായിരുന്നു. ആരെന്തു പറഞ്ഞാലും ശരി. എൻെറ കൊച്ചുരാമനൊഴിച്ചു മറ്റൊരാൾ ഒന്നിച്ചിരിയ്ക്കുക എന്നുള്ളത് ഈജ്ജന്മത്തിൽ ഉണ്ടാകാത്ത കാൎയ്യമാണ്. അമ്മാമനും ഞാനും തമ്മിൽ പറഞ്ഞതെല്ലാം കിളിവാതുക്കൽ പതുങ്ങി നിന്നു കേട്ടിരുന്നുവെന്ന് ആദ്യം ഞാനറിഞ്ഞില്ല. കീഴനടപ്പിനെ ഭേദപ്പെടുത്തരുതെന്നു ഞാൻ പറഞ്ഞതു കേട്ടു പരിഭവിച്ചിട്ടാണ് ആൾ മാറിയത് എന്നു തോന്നുന്നു. കഥയില്ലാതെ വല്ല സാഹസവും കൊച്ചുരാമൻ— ദേവി! അതിന്നു സംഗതി വരുത്തരുതേ! എന്നു പ്രാൎത്ഥിച്ച സമയം സുലേഖ ദുൎഗ്ഗാലയത്തിൻെറ പുരോഭാഗത്തെത്തി. കയറു കയ്യിൽ പിടിച്ചു നാലമ്പലത്തിൽ മേൽപ്പോട്ടു നോക്കി ഒരാൾ നില്ക്കുന്നതു കണ്ടു. സുലേഖയുടെ ഉള്ളൊന്നു കത്തി. ഒന്നും ചെയ്യാനൊരുങ്ങാതെ അവിടെ മാഞ്ഞു നിന്നു. അല്പസമയത്തിന്നുള്ളിൽ കൊച്ചുരാമൻെറ കയ്യിൽ നിന്നു കയറു താഴത്തു വീഴുന്നതും ആ കൈകൊണ്ടു കണ്ണു തുടയ്ക്കുന്നതും സുലേഖ കണ്ടു. 'പക്ഷേ സുലേഖ മറ്റൊരു പുരുഷനൊന്നിച്ചിരിയ്ക്കുന്നതു കാണുവാൻ എനിയ്ക്കു ധൈൎയ്യമില്ല. ആത്മഹത്യ ചെയ്തു പാപം സമ്പാദിയ്ക്കുന്നതിൽ ഭേദം തീൎത്ഥയാത്രകൊണ്ടു പുണ്യം നേടുകയാണ്' എന്നു തന്നെത്താൻ പറഞ്ഞു നാലമ്പലത്തിൻെറ മൂക്കിൽനിന്ന് ഒരു ഭാണ്ഡവും എടുത്തു കൊച്ചുരാമൻ സുലേഖ നില്ക്കുന്ന വാതുക്കൽ കൂടി പുറത്തേയ്ക്കു കടന്നു. 'അന്ന് ഒന്നിച്ചു പോകാം. ഭാണ്ഡം ഇപ്പോൾ ഇങ്ങോട്ട് തരൂ' എന്നു സുലേഖ പറകയും ഭാണ്ഡത്തിന്മേൽ പിടികൂടുകയും ചെയ്തപ്പോഴാണ് വിചാരസാഗരത്തിൽ മുങ്ങിയ കൊച്ചുരാമൻ തലപൊക്കിയത്.

സുലേഖ— കാശിയ്ക്കോ രാമേശ്വരത്തേയ്ക്കോ എന്നുകൂടി പറഞ്ഞിരുന്നുവെങ്കിൽ കാൎയ്യം ഞാൻ വിചാരിച്ച മാതിരി കലാശിച്ചാൽ അന്ന്

ആളെ അയച്ചെങ്കിലും കൂട്ടിക്കൊണ്ടുവരാമായിരുന്നു. അതു മാനസ്സിലാക്കാത്തതുകൊണ്ട് ഇപ്പോഴും പോകണ്ട.

കൊച്ചു— ഞാൻ ഗംഗാസ്നാനത്തിന്നു പുറപ്പെട്ടിരിയ്ക്കുന്നു. എന്നെ മുടക്കരുത്.

സുലേഖ— കാശിയ്ക്കു പോകാൻ തീർച്ചപ്പെടുത്തി കാലടി മുന്നോട്ടു വെച്ചാൽ പാതി ഫലം കിട്ടി. തൽക്കാലം അത്ര മതി. വേണ്ടിവന്നാൽ നമുക്കൊന്നിച്ചു പോകാം.

കൊച്ചു— ഞാനൊരു ജീവശ്ശവംപോലെ ഇവിടെ ഇരുന്നിട്ടു സുലേഖയ്ക്കു് എന്തൊരു കാര്യമാണുള്ളത്?

സുലേഖ— അങ്ങിനെ ഇരിയ്ക്കേണമെന്നാരു പറഞ്ഞു? ഇത്രനാളും ഇരുന്നതുപോലെ ഇരുന്നാൽ മതി.

കൊച്ചു— അതിന്ന് എന്റെ മനസ്സു സമ്മതിയ്ക്കുന്നില്ല.

സുലേഖ— മനസ്സുപോലെ മാത്രം പ്രവൎത്തിയ്ക്കുകയാണെങ്കിൽ നമ്മുടെ നിലയിപ്പോളിതാവില്ലെന്ന് അപ്പാത്തുതന്നെ അറിഞ്ഞുകൂടെ?

കൊച്ചു— ഈ നിലയിൽ ഞാനിവിടെ താമസിച്ചാൽ സുലേഖയ്ക്കു വല്ല ദോഷവും വന്നു ചേരും.

സുലേഖ— ഓ! ക്ഷേത്രമാണെന്നുള്ള കാൎയ്യം മറന്നുപോയി. നമുക്ക് അകത്തേയ്ക്കു പോകാം.

മംഗലത്തു നമ്പൂതിരിയുടെ പ്രവേശം മുതൽക്കാണ കൊച്ചുരാമന്റെ മനസ്സിന്ന് അസ്വാസ്ഥ്യം അധികമായിത്തുടങ്ങിയത് എന്നു സുലേഖ ധരിച്ചിട്ടുണ്ട്. നമ്പൂതിരി തൽസമയം അവിടെ ഉണ്ടെന്നറിഞ്ഞാൽ കൊച്ചുരാമൻ രണ്ടാമതും വല്ല സാഹസവും പ്രവൎത്തിയ്ക്കുമെന്നു ഭയപ്പെട്ട് സുലേഖ കൊച്ചുരാമന്റെ മുറിയിലേയ്ക്കാണ് പോയത്. അപ്പോഴും മൂത്തനായർ 'കൊച്ചുരാമ!' എന്നു വിളിയ്ക്കുന്നതു കേട്ടു. സുലേഖ കൊച്ചുരാമന്റെ അടുത്തു ചെന്നു. ധീരവാരിധികളെന്നു പേരു കേട്ട വീരപുരുഷന്മാരുടെ ചിത്തകാഠിന്യത്തെ കുത്തിക്കലക്കുവാൻ പുറപ്പെടുന്ന കാണാക്കള്ളന്റെ ദണ്ഡിപ്പിൽപ്പെട്ടു കുഴങ്ങുന്നവരുടെ തൽക്കാലശമനത്തിന്നായി സൂക്ഷിച്ചുവെച്ചിരിയ്ക്കുന്ന തന്റെ സിദ്ധൌഷധസമ്പുടത്തെ സ്വകാൎയ്യമെന്നുള്ള വ്യാജേന കൊച്ചുരാമന്റെ മുഖത്ത് ചില പ്രത്യേകസ്ഥാനങ്ങളിലങ്ങുമിങ്ങും ചേൎത്ത് 'എന്നെ തെററിധരിയ്ക്കുന്നതു കഷ്ടമാണ്. സാഹസമൊന്നും ചെയ്യരുതേ' എന്നു പറഞ്ഞു കണ്ണാ

വരണം ചെയ്തിരുന്ന തന്റെ ബാഹുലതകളെ വിടുർത്തി സുലേഖ തൽക്കാലമോചനം വരുത്തി.

മൂത്തനായർ അമാവാസിതോറും മാത്തിൽവെച്ചു കഴിച്ചുവരുന്ന സദ്യയുടെ വകച്ച അതുവരെ എത്താത്തതിന്റെ കാരണം അന്വേഷിപ്പാനും അതു കയ്യോടുകൂടി എടുപ്പിച്ചു കൊണ്ടുവരുന്നതിന്നും വേണ്ടി കൊച്ചുരാമനോടാജ്ഞാപിക്കുന്നതു കേട്ടു മനസ്സമാധാനത്തോടുകൂടി സുലേഖ തന്റെ മുറിക്കകത്തു പ്രവേശിച്ചു. മഴകൊണ്ടു വേഴാമ്പലിന്നെന്നപോലെ നമ്പൂതിരിയുടെ ഉള്ളു തണുത്തു. 'എഴുന്നള്ളീട്ട് അധികം നേരമായില്ലല്ലോ' എന്നു സുലേഖ ചോദിച്ചു.

മംഗലത്തു നമ്പൂതിരി—അത്ര അധികമൊന്നും ചാവാറില്ല. ഒരു യുഗം വകന്നു. അത്രേ ഉള്ളു.

സുലേഖ—ഇവിടുന്നെന്താ അസംബന്ധം പറയുന്നത്. മനോരാജ്യം വിചാരിക്കയാണോ?

മ-നമ്പൂതിരി—ഞാൻ പറഞ്ഞാൽ സംബന്ധമാവില്ലെന്ന് സുലേഖ തീർച്ചപ്പെടുത്തുന്നപക്ഷം പിന്നെ മനോരാജ്യം വിചാരിപ്പാനല്ലെ തരമുള്ളു?

സുലേഖ—(പൊടുന്നനെയുണ്ടായ പുഞ്ചിരി അമർത്തീട്ട്) ഫലിതം കുറിക്കകൊണ്ടു. നമ്പൂതിരിമാർക്ക് ഇത് സഹജമാണെങ്കിലും ഇവിടേക്ക് വിശേഷവിധികൂടി ഉണ്ട്.

മ-നമ്പൂതിരി—സുലേഖ എന്നെ പരിഹസിക്കയാണെങ്കിൽ എനിക്ക് പരിഭവമില്ല. പൊളിപറയുന്നതു കഷ്ടമാണ്.

സുലേഖ—പരിഹാസമോ? അടിയനതു പതിവില്ല. വിശേഷിച്ചു ബ്രാഹ്മണരോടൊട്ടുമില്ല. വാസ്തവത്തെ മറച്ചുവെച്ചു മറൊന്നു പറയുന്നതാണ് 'പൊളി' എങ്കിൽ അതിവിടുന്നുതന്നെയാണരുളിച്ചെയ്തത്.

മ-നമ്പൂതിരി—അങ്ങിനെയല്ല. അക്ഷരലക്ഷം ഉരുക്കഴിച്ചാൽ ഫലിക്കാത്ത മന്ത്രമില്ല. ബ്രാഹ്മണരായാൽ അത്രയും വേണ്ടതാനും. ഞാനൊരു മന്ത്രം ലക്ഷോപിലക്ഷം പ്രാവശ്യം ജപിച്ചിട്ടു ഫലിതമുണ്ടായിട്ടില്ലെന്ന് സുലേഖക്കുതന്നെ അറിഞ്ഞുകൂടെ.

സുലേഖ—അടിയനെങ്ങിനെ അറിയും. ഉണ്ടെന്ന് ഇവിടുന്നു സിദ്ധാന്തിക്കുന്ന പക്ഷം. ഫലിതം കാണാത്തതു മന്ത്രം പിഴച്ചിട്ടോ മനസ്സിരുത്താഞ്ഞിട്ടോ ആയിരിക്കാം.

മ- നമ്പൂതിരി— അന്യായം പറയരുത്. അന്യചിന്ത കൂടാതെയാണ് ഞാൻ മന്ത്രിക്കുന്നത്.

സുലേഖ— എന്നാൽ ഫലിതം കാണും.

മ- നമ്പൂതിരി— എപ്പോഴാണ്?

സുലേഖ— അതടിയനറിഞ്ഞുകൂടാ.

മ- നമ്പൂതിരി— അങ്ങിനെ പറയരുത്. സുലേഖയുടെ തീർച്ചയായ മറുവടി കിട്ടുവാനാണ് ഞാനിന്നു വന്നത്.

സുലേഖ— ഇവിടുന്നു നേരംപോക്കുകളിച്ചുതുടങ്ങിയാലവസാനമില്ല. നേരം പോയിയെന്നടിയനറിഞ്ഞുകൂടാതെയും തരമില്ല.

മ- നമ്പൂതിരി— ഞാൻ പറയുന്നതൊന്നും നേരംപോക്കും ഫലിതവുമല്ല; എന്റെ ഉള്ളു ചുട്ടുരുകി വീഴുന്ന ഓരോ സന്താപബിന്ദുക്കളാണ്. വർത്തമാനം വളച്ചുപിടിച്ചതിന്നു കാരണമുണ്ട്. പതിവുമ്പടിയുള്ള ഒഴികഴിവു കേട്ടിരുന്നിപ്പോകുന്നതിന്നു ഞാൻ തീരെ ശക്തനല്ലാതായി. സുലേഖ ഒന്നാലോചിക്കു. ഞാനൊരു ബ്രാഹ്മണൻ; വേദവാക്യം ചിന്തിക്കുന്നവൻ; ഒരു ചെറുപ്പക്കാരൻനമ്പൂതിരി. സുലേഖ ഒരു ശൂദ്രസ്ത്രീ; പണ്ടേയ്ക്കുപണ്ടേ ബ്രാഹ്മണവിശ്വാസവും ഐശ്വര്യവുമുള്ള ഒരു വലിയ തറവാട്ടിൽ ജനിച്ചവൾ. മാനമര്യാദയ്ക്കും കീഴ്നടപ്പിന്നും വിരോധമില്ലാത്ത ഈ തുച്ഛകാര്യത്തിന്നുവേണ്ടി മൂത്തോരായവരുടെ സമ്മതവും വാങ്ങി (ഇതു കേട്ടപ്പോൾ സുലേഖ ഒന്നു നടുങ്ങി.) ഇനി സുലേഖ സമ്മതിച്ചാൽ ഞാൻ ജീവിക്കും. പലകുറി എന്നാൽ കഴിയുന്നവിധം പലതും പറഞ്ഞു നോക്കി. ഇനിയും എന്നെ ഉപേക്ഷിക്കുവാനാണു ഭാവമെങ്കിൽ എന്റെ സുലേഖേ ഞാനിതു കൂടിചെയ്യട്ടേ! എന്നു പറഞ്ഞു നമ്പൂതിരി കൈപൊക്കി. സുലേഖയുടെ കാക്കലേക്കൊന്നു ചാഞ്ഞു. 'അരുതരുതരുത്! സാഹസം പ്രവർത്തിക്കരുത്. അടിയന്റെ ചാപല്യംകൊണ്ടു വല്ലതും പറഞ്ഞുപോയിട്ടുണ്ടെങ്കിൽ അത് അവിടുന്നു ക്ഷമിക്കണം. അടിയൻ ഈക്ഷണം മുതൽക്കിവിടെക്കധീനയാണ്. അടിയന്റെ കാലുതൊട്ട് അടിയനെ അധോഗതിയാക്കരുത്. എന്ന് സുലേഖ സംഭ്രമത്തോടുകൂടി തുരുതുരെ അപേക്ഷിച്ചപ്പോൾ ആ ബ്രാഹ്മണകുമാരൻ ഉദ്യമിച്ചതിൽനിന്നു പിൻവലിച്ചു.

വാസ്തവചിത്തവൃത്തിയെ സ്ഫുടീകരിക്കുന്ന ബ്രാഹ്മണകുമാരന്റെ മുഖത്തു പ്രസാദവും തൽക്കാലനിവൃത്തിക്കുവേണ്ടി അനുവാദം നല്കിയ

സുലേഖയുടെ മുഖത്തു മാലിന്യവും വന്നു കൂടുന്നതിനെ അന്യോന്യം ശ്ര ദ്ധിക്കാതെ ഇരുവരും മൌനം അവലംബിച്ചുകൊണ്ടു കുറെനേരം കഴി ഞ്ഞു. ഈ അവസരത്തിൽ ഒരു ദാസി മുറിയുടെ വാതുക്കൽവന്നു പക ച്ചു കൊണ്ടുവന്നിട്ടുണ്ടെന്നു പറഞ്ഞു. ഇതുകേട്ട് സുലേഖ നമ്പൂതിരിയെ തനിച്ചിരുത്തി പോകുന്നതു ഭംഗിയല്ലെന്ന ഭാവത്തിൽ നിന്നു. 'എന്നാൽ നമുക്ക പിരിയുക. രാത്രി കാണാമെന്നു പറഞ്ഞു നമ്പൂതിരി പുറത്തേക്കു കടന്നു സുലേഖ മൌനാനുവാദത്തോടുകൂടി പുറത്തളംവരെ നമ്പൂതി രിയെ അനുഗമിച്ചു. സുലേഖ പോയത് അടുക്കളയിലേക്കല്ല. കൊച്ചു രാമൻറ അടുക്കലേക്കാണ്. ഈ സംഭവങ്ങളൊന്നും കൊച്ചുരാമനറിഞ്ഞി ട്ടില്ലെന്നു മുഖഭാവം കണ്ടു മനസ്സിലാക്കി 'ഊണുകഴിഞ്ഞുവോ? എന്ന്' ചോദിച്ചു.

കൊച്ചുരാമൻ— ഇല്ല. ഞാൻ ഇതാ വന്നു. അത്രെ ഉള്ളു.

സുലേഖ— ഇത്ര താമസം കണ്ടപ്പോൾ അന്വേഷിപ്പാൻ കാശിക്ക് ആ ളെ അയക്കേണ്ടിവരുമോ എന്നു സംശയിച്ചു. എന്താ പുളിപ്പുതോ ന്നുന്നത്. വിസ്തരിച്ചെഴുതുമ്പോൾ ആലോചിയ്ക്കണം.

കൊ. രാ— ഉള്ളതോ ഇല്ലാത്തതോ, എന്നെക്കാണുമ്പോൾ സുലേഖയ്ക്കു പുളിപ്പും കയ്പും ചവർപ്പും തോന്നുന്നതിന്നിടയ്ക്ക് ഒരിയ്ക്കലെങ്കിലും മ ധുരം തോന്നാത്തതാണു കഷ്ടം!

'ആട്ടെ നമുക്ക് ഊണു കഴിയ്ക്കാം' എന്നു സുലേഖ മറുവടി പറ ഞ്ഞു രണ്ടുപേരും അടുക്കളയിലേയ്ക്കു കടന്നു

കാലപരിണാമംകൊണ്ട് നിത്യകർമ്മാദികൾക്ക് വൈകല്യം വരുവാ നിടയുണ്ടെന്നുകണ്ട് യോഗമാത്തിലെ ബ്രാഹ്മണശ്രേഷ്ഠന്മാർ നിത്യക ർമ്മത്തിങ്കൽ പ്രത്യേകം നിഷ്കർഷ ചെയ്തിട്ടുള്ള കാലമായിരുന്നു. നമ്പൂതി രിമാരിലാരെങ്കിലും തക്കസമയത്ത് സന്ധ്യാവന്ദനം ചെയ്തിട്ടില്ലെന്നറിവു കിട്ടിയാൽ ആൾ സദസ്സിൽവിളിച്ചു ചൊല്ലി പ്രായശ്ചിത്തം കഴിക്കേണ്ട തിൽ രണ്ടുപക്ഷംവേണ്ട. ശിഷ്യൻ ഗുരുവിനെ വന്ദിച്ചു നിത്യകർമ്മം ചെ യ്യേണമെന്നാണ് നിർബ്ബന്ധം. സ്വധർമ്മപരിപാലനംകൊണ്ട് ഇതരവ ർണ്ണങ്ങളുടെ ആചാരനടവടികളെ നിലനിർത്തേണ്ടതാണെന്നും ജാത്യാഭിമാ നം മുൻനിർത്തി മററു വർഗ്ഗക്കാരുടെ സ്വാതന്ത്ര്യത്തെ തടസ്ഥപ്പെടുത്തുന്ന ത് തങ്കലദ്വേഷംപോലെ വിചാരിക്കേണ്ടതാണെന്നും സിദ്ധാന്തിച്ചിട്ടുള്ള ബ്രാഹ്മണയോഗത്തിൽ ഒട്ടും അപ്രധാനിയല്ലാത്ത ഒരംഗമാണ് മംഗല

ത്ത് നമ്പൂതിരി. അദ്ദേഹം സുലേഖയോട്ട യാത്രപറഞ്ഞ് പുറത്തു വന്ന പ്പോൾ അന്ന് അതുവരെ പുറത്തുകാണാത്ത സൂര്യദേവൻ ചരമഗിരിനിതംബത്തിങ്കൽ പ്രത്യക്ഷനായി. വേശ്യാവൃത്തിയെ സ്മരിച്ച വൈദികവൃത്തിയെ വിസ്മരിച്ചതിന്നു വേദഗർഭനായ താൻ സാക്ഷിയാണെന്നു നമ്പൂതിരിയോട്ട പറവാനാണൊ എന്നു തോന്നും. മഠത്തിൽ ചെന്നു സന്ധ്യാവന്ദനം കഴിപ്പാൻ അന്ന് സമയം പോരെന്നു കണ്ട് പശ്ചാത്തപിച്ചും കർമ്മത്തിന്നു നേരനിക്കം വരുവാനുണ്ടായ കാരണം സദസ്സിൽ പരസ്യമായിപ്പറവാൻ ലജ്ജിച്ചും മംഗലത്തു നമ്പൂതിരി കടത്തുകടന്നു പുത്തഞ്ചിറയില്ലുള്ള തന്റെ ഇല്ലത്തേയ്ക്കു പോയി.

സുലേഖ ഭക്ഷണം കഴിച്ചുകൊണ്ട് പൂമുഖത്തു ചെന്നപ്പോൾ കടത്തുകാരൻ കണ്ടൻ മൂത്തനായരുടെ മുമ്പിൽ തൊഴുതുകൊണ്ടു നില്ക്കുന്നതു കണ്ടു.

സുലേഖ— കണ്ട! വെള്ളപ്പൊക്കം കുറെ അധികമാണെന്നുണ്ടോ?

കണ്ടൻ— പൊന്നുതമ്പുരാട്ടി! ആ കാര്യം പറയേണ്ട. മീങ്കുഞ്ഞുപോലെ വെള്ളത്തിൽ കളിയ്ക്കുന്ന നമ്പൂരിക്കൊച്ചുതമ്പുരാക്കന്മാക്കും ഈ വെള്ളപ്പൊക്കത്തിൽ തോൽമയാണെ. വള്ളം മറിഞ്ഞു തെങ്ങേൽ പിടികൂടിയ ഒരു കൊച്ചുതമ്പുരാനെ കരയ്ക്കുറക്കീട്ട് അടിയൻ ഇപ്പം വിടകൊണ്ടെ ഉള്ളെ. വശക്കേടൊന്നുമില്ലെ.

സുലേഖ— അപകടം വരാഞ്ഞതു ഭാഗ്യം. കടത്തു കടത്തുന്നതിൽ കണ്ടൻ പ്രത്യേകം മനസ്സിരുത്തണം.

കണ്ടൻ— നാലുതണ്ടും രണ്ടമരവുമായിട്ടാണ് ഇപ്പം എഴുന്നള്ളിയ തമ്പുരാനെ പുത്തംചിറയ്ക്കിറക്കാൻ പോയിട്ടുള്ളത്.

തൽസമയത്തു കണ്ടൻ വഴി ഒഴിഞ്ഞു നിൽക്കുന്നതും കൌപീനമാത്രധാരിയായ ചേപ്രത്തു നമ്പൂതിരി നനഞ്ഞൊലിച്ച നേരിട്ട വരുന്നതും കണ്ടു. സുലേഖ അകത്തേയ്ക്കുചെന്ന് ഒരു കോടിമുണ്ട് എടുത്തു പുറത്തേയ്ക്കു വച്ചുകൊടുത്ത് അവിടെത്തന്നെ മറഞ്ഞുനിന്നു.

ചേപ്രം— ഭൂപ്പിന്ന്! കൊറച്ചൊരു വിദ്ധിത്തം പിണഞ്ഞു. മനോരാജ്യത്തിൽ വഞ്ചി മറിഞ്ഞുപോയെന്നൊരു സംശം. കയ്യിലുണ്ടായിരുന്ന തോത്തും കുന്തായി.

മൂത്തനായർ— ഈ വർത്തമാനംതന്നെയാണ് ഇവിടെ വിടകൊണ്ട

ഇരുന്നത്' എന്നു പറഞ്ഞ് മുണ്ടെടുത്തു മുമ്പിലുവെച്ചു. നമ്പൂതിരി മുണ്ടെടുത്തുടുത്ത് "മംഗലം പോയോ" എന്നു ചോദിച്ചു.

മൂത്തനായർ—അവിടുന്ന് ഇപ്പോൾത്തന്നെ എഴുന്നള്ളിയേ ഉള്ളൂ. അത്താഴം അമൃതത്തു കഴിഞ്ഞ് ഇങ്ങോട്ട് എഴുന്നള്ളാനും മതി.

ചേപ്രം—മങ്ങലത്തിന്റെ കാര്യത്തിൽ മൂപ്പിന്നു മനസ്സിരുത്തണേ. കുറച്ചു ദിവസമായിട്ടു മങ്ങലത്തിനെപ്പററി മാത്തിൽ ചില ആക്ഷേപങ്ങൾ നടക്കുന്നുണ്ട്. അതുകൊണ്ട് യോഗത്തിലെ അനുവാദംകൂടാതെ സാഹസമൊന്നും പ്രവർത്തിക്കരുത്. സന്ധ്യാവന്ദനത്തിനു നേരമായി. ഞാൻ ക്ഷേത്രത്തിലേയ്ക്കു പോകട്ടെ. പക്ഷെ രാത്രി വാരിയത്തുതന്നെ കൂടാനും മതി.

നമ്പൂതിരി ക്ഷേത്രത്തിലേയ്ക്കു പോയതിന്റെ ശേഷം കണ്ടനെ വിളിച്ച് ഈ തിരുമനസ്സിലേയ്ക്ക് അപകടം വരാഞ്ഞതു ഭാഗ്യം. ഇന്നു രാത്രി കടത്തുവേണ്ട. വെള്ളത്തിന്റെ വരവും കുത്തും നിലച്ചിട്ടില്ല.

കണ്ടൻ—നേരംവീണാൽ അടിയൻ പങ്കാൻ തൊടീല. ഇപ്പംതന്നെ നന്നംകഴങ്ങി.

ഇതുകേട്ടു സുലേഖ പുറത്തേയ്ക്കുവന്നു കണ്ടനോടു പറഞ്ഞു.

സുലേഖ—വഞ്ചി കടവിൽനിന്നു മാററി പൂട്ടിക്കളയു. എന്നാൽപ്പിന്നെ ഒട്ടും വൈഷമ്യമില്ലല്ലൊ. കടത്തുകടവിൽ കാവലും വേണ്ട. കണ്ടൻ കുടിയിലേയ്ക്കു പൊയ്ക്കോളൂ. രാത്രി ആര് വന്നാലും കടത്തിവിടണ്ട. കല്പന ലംഘിച്ചാലുള്ള വൈഷമ്യം കണ്ടനറിയാമല്ലൊ.

കണ്ടൻ—പൊന്നുതമ്പുരാട്ടി! അടിയൻ കടത്തൂല. കൂട്ടിൽ ജീവനുണ്ടെങ്കിൽ അടിയൻ തമ്പുരാന്റെ കല്പനപോലെ നടക്കാമെ.

'ഒരു ബ്രാഹ്മണനെ രക്ഷിച്ചതിനിരിക്കട്ടെ'യെന്നു പറഞ്ഞ് ഒരു മുണ്ടും കുറെ അരിയും കൊടുത്ത് കണ്ടനെ അയച്ച് സുലേഖ കൊച്ചുരാമനൊന്നിച്ചു ദുർഗ്ഗയെ വന്ദിപ്പാൻ പോയി.

നേരം പാതിരയ്ക്കടുത്തു. കരിങ്കാർ പൊങ്ങിപ്പരന്നു സഹജമായ അന്ധകാരത്തെ വർദ്ധിപ്പിയ്ക്കുന്നു. ഇടയ്ക്കിടെ മുഴങ്ങുന്ന ഇടിയുടെ ശക്തികൊണ്ടു വീടുമുഴുവൻ കിടുകിടെ വിറയ്ക്കുന്നു. രാത്രിയാകുന്ന രാക്ഷസി തന്റെ വാഴ്ചസമയത്ത് ചിലരുടെ പ്രവൃത്തിദോഷംകണ്ടു ക്രുദ്ധിച്ച് കണ്ണിൽനിന്നു തീപ്പൊരി ചിതറുന്നതുപോലെ മിന്നാമിനുങ്ങുകൾ അങ്ങുമിങ്ങും പറക്കുന്നു. പഞ്ചഭൂതാത്മകമായി ദേഹത്തോടുള്ള തന്റെ അഭിമാനം വിട്ട്

സുലേഖ സുഖമായിക്കിടന്നുറങ്ങുന്നു. ഉറങ്ങിക്കിടക്കുന്ന സുലേഖയെ ഉണൎത്തുവാൻ ഒരാൾ വാതുക്കൽവന്നു മുട്ടിത്തുടങ്ങി. കാററടിച്ചു കതകു ശബ്ദപ്പെടുമ്പോൾ സുലേഖ വാതിൽ തുറക്കുവാൻ ശ്രമിക്കയാണെന്നു വിചാരിച്ചനങ്ങാതെ നിൽക്കും. വിചാരം തെററാണെന്നുകണ്ടാൽ വീണ്ടും മുട്ടിത്തുടങ്ങും. കതകു തുറക്കാത്തതിന്നു പല കാരണങ്ങളുമാലോചിക്കും. അടുത്തുള്ള ദേവാലയത്തിൽ ശോഭിക്കുന്ന ദീപംകണ്ട് നേരം അധികമായിട്ടില്ലെന്നു സമാധാനിക്കും. ഇങ്ങിനേ കുറേ നേരം കഴിഞ്ഞപ്പോൾ ആൾക്കു ക്ഷമയില്ലാതായി ഉറക്കെ ഒന്നുരണ്ടുമുട്ടി 'വാതൽ തുറക്കു' എന്ന് ഉച്ചത്തിൽ പറഞ്ഞു. സുലേഖ ഞെട്ടി ഉണൎന്നു. 'അസമയത്ത് വാതുക്കൽ വന്നു വിളിക്കുന്നതാരാണ' എന്നു ഗൌരവത്തോടുകൂടി ചോദിച്ചതിന്ന് 'ഞാൻ മംഗലം'എന്ന മറുവടിയാണ് കിട്ടിയത്. മറുവടി കേട്ടതോടുകൂടി സുലേഖയുടെ സന്ധിബന്ധങ്ങൾ ആസകലം ഒന്നു തളൎന്നു. അപ്രതീക്ഷിതമായ ആഗമനംകൊണ്ടുണ്ടായ അന്ധാളിത്തം നീങ്ങിയ സമയം "ദീനദയാലോ! ജഗന്മായേ! എന്നെ രക്ഷിക്കണേ!" എന്നു പ്രാൎത്ഥിച്ചെഴുന്നീററ് സുലേഖ വാതൽ തുറന്നു. മങ്ങിക്കത്തുന്ന വെളിച്ചത്തിൽ തണുത്തുവിറക്കുന്ന മംഗലത്തു നമ്പൂതിരിയുടെ നനഞ്ഞ വേഷം പ്രകാശിച്ചു. "എന്നെ തെററിദ്ധരിപ്പിക്കുകയല്ലല്ലൊ? മംഗലത്തു തിരുമനസ്സിന്നുതന്നെയല്ലെ?" എന്നു സുലേഖ ചോദിച്ചതിന്ന് "എന്താ ഉറക്കം തെളിഞ്ഞില്ലെന്നുണ്ടോ?' എന്നുള്ള മറുവടിയോടുകൂടി നമ്പൂതിരി അകത്തേക്കു കടന്നു.

സുലേഖ—അതാ മുണ്ട്. ഈറംമാറുമ്പോഴക്കും അടിയൻ കാൽകഴുകുവാൻ വെള്ളവും കൊണ്ടുവരാം.

മ-ന—ചയപ്പിൽ കാൽകഴുകിക്കൊള്ളാം ആ വെള്ളം മതി. കുണ്ണിക്കണ്ട.

സുലേഖ—അതു ശുദ്ധം പോര. അടിയൻ ഇതാ വന്നു. എന്നു പറഞ്ഞ് തളത്തിലേക്കു കടന്നു. നമ്പൂതിരി ചയപ്പിൽചെന്ന് മുണ്ടുമാറി തിരിയെ ചെന്ന സമയം വേശ്യാവൃത്തിക്കു വേണ്ടുന്ന വിവിധ മോടികളും കൂട്ടി ഒരു സ്ത്രീവേഷം വാതൽ കൊണ്ടെല്ലാം മറഞ്ഞ് ഒതുങ്ങി നിൽക്കുന്നതു കണ്ടു.

മ-ന—സുലേഖ വേഗം വന്നുവോ?. നിൽക്കുന്ന സ്ത്രീ മിണ്ടുന്നില്ല.

മ-ന—സുലേഖ ഉറക്കം തൂങ്ങുകയാണോ?. നിൽക്കുന്ന വേഷം ഉത്തരം കൊടുക്കുന്നില്ല.

മ-ന—മുഖംകഴുകി മുണ്ടുമാറിവന്നിട്ടും നിദ്രാലസ്യം തീൎന്നില്ലെന്നോ?. വേ

ശ്യ മൌനം വിട്ടന്നില്ല. "സുലേഖയല്ലെന്നുണ്ടോ? എന്നു ചോദിച്ച് ആ രൂപത്തെ ഒന്നു സൂക്ഷിച്ചു നോക്കി. നമ്പൂതിരിക്കു സംശയം തോന്നി. "എന്നെ വഞ്ചിക്കരുത്. ആരാണെന്നു പറയൂ" എന്ന് നമ്പൂതിരി ചോദിക്കുന്നതു വെള്ളംകൊണ്ടുവരുന്ന സുലേഖ കേട്ടു. "അകത്ത് മററാരും ഇല്ലല്ലൊ. അവിടുന്നു തന്നത്താൻ സംസാരിക്കുമോ? എന്ന് സുലേഖ ശങ്കിച്ചു. "സുലേഖ എന്നെ ചതിച്ചുവോ? ആരാത്" എന്ന് വീണ്ടും ചോദിച്ചതു കേട്ടപ്പോൾ കൊച്ചുരാമൻ അകത്തുചെന്ന് വല്ല സാഹസവും പ്രവൃത്തിക്കയാണെന്നു ഭയപ്പെട്ട് സുലേഖ ബദ്ധപ്പെട്ടു നടന്നു. അകത്തുചെന്നു നോക്കിയപ്പോൾ കണ്ടത് മംഗലത്തു നമ്പൂതിരിയെ മാത്രം. സുലേഖയുടെ പ്രവേശത്തിങ്കൽ നിന്നിരുന്ന വേഷം അപ്രത്യക്ഷമായതു കണ്ടു നമ്പൂതിരിക്ക് അത്ഭുതവും ഭയവും തോന്നി. സുലേഖയോടു ചോദിച്ചു. "അകത്തുണ്ടായിരുന്നതാരാണെന്നു പരമാത്ഥം പറയണം."

സുലേഖ—അടിയൻതന്നേ ഉണ്ടായിരുന്നുള്ളു. ഇവിടുന്നാരോടാ സംസാരിച്ചിരുന്നത്?

മ-ന—സുലേഖപോയപ്പോൾ ഒരുത്തി ഇവിടെ നിന്നിരുന്നില്ലേ? അവളോട്. അതാരാ പറയൂ.

സുലേഖ—അടിയൻ പോകുമ്പോഴും ഇപ്പോഴും ഇവിടെ മററാരുമില്ല. ഇടക്കൊരുത്തി വരുവാൻ സംഗതിയുമില്ല. ഇവിടുന്നു വല്ലാതെ പരിഭ്രമിച്ചിരിക്കുന്നു. വഴിക്കു ഭയപ്പെട്ടില്ലല്ലൊ.

മ-ന—പരിഭ്രമവുമല്ല. ഭയവുമല്ല. ഈ അകത്ത് ഒരു സ്ത്രീ നിന്നിരുന്നു എന്ന് ഞാനീ ബ്രഹ്മംപിടിച്ച് സത്യം ചെയ്യാം എന്നു പറഞ്ഞ് പൂണുലുപിടിക്കുവാൻ നോക്കിയപ്പോൾ അതു കാണുന്നില്ല. തോളിലും മാറിലും തപ്പി. ചയിപ്പിൽചെന്നു നോക്കി. യജ്ഞസൂത്രവും അപ്രത്യക്ഷമായി. നിന്നിരുന്ന പെണ്ണും ധരിച്ചിരുന്ന ബ്രഹ്മവും മറഞ്ഞപ്പോൾ നമ്പൂതിരി വിഷണ്ണനായി.

സുലേഖ—തിരുമേനി വല്ലാതെ പകച്ചിട്ടുണ്ട്. ഏതുവഴിക്കാണെഴുന്നള്ളിയത്. തനിച്ചൊ കൂടെ വല്ലവരും ഉണ്ടോ?

മ-ന—ആരും കൂടെപ്പോന്നിട്ടില്ല. വത്തമാനം പിന്നെപ്പറയാം. എന്റെ പൂണുല് ആ മതിലിന്നരികെ വീണിട്ടുണ്ടായിരിക്കും. തന്നെ പോകുന്നതിന്ന് ധൈയ്യവുമില്ല.

സുലേഖ—അദ്ധൈര്യപ്പെടേണ്ട. അടിയൻ തുണവരാം. പക്ഷെ മതി
ലോരത്തു പൂണുലുണ്ടാവാനുള്ള കാരണം മനസ്സിലായില്ല.

മ.ന—പടിക്കൽ വന്നപ്പോൾ വാതില് സാക്ഷ നീക്കീട്ടുണ്ടായിരുന്നു. അ
കത്തേക്കു കടക്കാനുള്ള ധൃതികൊണ്ട് നടക്കുമ്പോൾ അടുത്ത പ്ലാ
വിൻകൊമ്പിൽനിന്നു ഒരു വള്ളി തൂങ്ങിക്കിടക്കുന്നതുകണ്ടു. അതു
പിടിച്ചു മതിൽ കേറിച്ചാടീട്ടാണ് ഞാൻ വന്നത്.

സുലേഖ—ആ പ്ലാവിന്മേൽ വള്ളിയില്ല. ഇവിടുത്തെ ഈ വാക്കടിയനു
വിശ്വസിക്കാൻ വയ്യ.

മ.ന—എന്റെ കണ്ണുകൊണ്ടു കണ്ടതും കൈകൊണ്ടു പിടിച്ചതുമായ ര
ണ്ടു കാര്യമാണ് ഞാൻ പറഞ്ഞത്. അതിൽ കണ്ട കാര്യം പോ
ട്ടെ. പിടിച്ച വള്ളി ഇപ്പോളാരും കൊണ്ടുപോകയില്ല. സുലേഖ
ഒന്നിച്ചു വന്നാൽ ഞാൻ കാട്ടിത്തരാം. എന്റെ പൂണുലും എടുക്കാം.

സുലേഖ വിളക്കെടുത്തു നമ്പൂതിരി ഒന്നിച്ചു പുറപ്പെട്ടു. പറഞ്ഞ
പ്ലാവിന്നരികിലെത്തി. 'അതാ വള്ളി' എന്നു പറഞ്ഞ് നമ്പൂതിരി പൂ
ണുലു തിരയുന്നതിന്നിടയ്ക്ക് കറുത്തു തടിച്ച് മൊഴക്കനെ തൂങ്ങുന്ന ആ
സാധനത്തെ സുലേഖ സൂക്ഷിച്ചുനോക്കി. "അയ്യയ്യോ അതു മലമ്പാ
മ്പാണ്" എന്നു പറഞ്ഞു പിന്നാക്കം മാറി. നമ്പൂതിരി നിന്നനില്പിൽ
രണ്ടു ചാട്ടം. ഒരു കൂറ്റൻപാമ്പ് കൊമ്പിൽചുററിപ്പിണഞ്ഞുകിടന്നു പു
ളയ്ക്കുന്നു. പാമ്പിനെക്കണ്ടു പേടിച്ചു രണ്ടുപേരും പിന്തിരിച്ചുപോന്നു പൂ
മുഖത്തുവന്നുകേറി. "തോണിക്കാരനെക്കൂടി തുണവിളിക്കാതെ ഈ കൂരി
രുട്ടത്തു തനിച്ചുപോന്നത് വലിയ അവിവേകമായിപ്പോയി" എന്നു സു
ലേഖ പറഞ്ഞു.

മ.ന—കടവിൽ ആളും തോണിയുമുണ്ടായിരുന്നില്ല. ചൂട്ടും കെട്ടു. തോ
ണി അന്വേഷിച്ചു ചുററിത്തിരിയുമ്പോൾ മിന്നലിന്റെ വെളിച്ച
ത്തിൽ ഒരു വാഴപ്പിണ്ടി കണ്ടെത്തി. അതിന്മേൽക്കേറീട്ടാണ്
ഞാൻ കടവു കടന്നത്.

സുലേഖ—പാമ്പിനെ വള്ളിയാക്കിക്കല്പിച്ചതുപോലെ കണ്ടന്റെ സഹാ
യം കൂടാതെ പിണ്ടികേറി പ്പോന്നകഥ അടിയനു ബോദ്ധ്യം വരു
ന്നില്ല.

മ.ന—പക്ഷെ തിരിച്ചുപോകുമ്പോൾ ഉപകരിക്കാമെന്നു കരുതി ആ പി
ണ്ടി ഞാൻ കരയ്ക്കു കേററി ഇട്ടിട്ടുണ്ട്. ഇക്കരെ വന്നു മൂത്രശ്ശങ്ക ക
ഴിച്ചു. ചെവിക്കടക്കൽനിന്നു പൂണുലു താഴെ വീണിരിക്കും. അ
ങ്ങേപ്പടിക്കൽ തത്താണതാനും. പൂണുലില്ലാത്ത ബ്രാഹ്മണന്റെ സ്ഥിതി
സുലേഖ ആലോചിച്ചുനോക്കു.

സുലേഖ—അർദ്ധരാത്രി നാം വളപ്പിൽ കടന്നു നടക്കുന്നതു ഭംഗിയല്ല. ബ്രഹ്മം കാണുവാൻ സഹായിക്കാതെയും തരമില്ല. പൂണുലിൻെറ കാൎയ്യം അന്യനറിയുന്നതും പോരാത്തതാണ്.

രണ്ടുപേരും കിഴക്കെപ്പടി തുറന്നു പുറത്തേയ്ക്കു കടന്നു. പൂണുലു നോക്കിക്കൊണ്ടു പിണ്ടിയുടെ അരികിലെത്തി. പിണ്ടിയുടെ സ്ഥാനത്തു കണ്ടതു് ഒരു പിണമാണ്. ശവം കണ്ടപ്പോൾ സുലേഖ ഭയപ്പെട്ടു. നമ്പൂതിരി നിൎജ്ജീവനായി നിന്നു. "മതി. ഇനിയുണ്ടായാലും പൂണുലുകൊണ്ടു കാൎയ്യമില്ല. ഇവിടെ നില്ക്കുന്നതും ശരിയല്ല. തിരിച്ചുപോകാം" എന്നു പറഞ്ഞു് സുലേഖ നടന്നു. പശ്ചാകുലനായി പിന്നാലെ വരുന്ന മംഗലത്തു നമ്പൂതിരി അഗാധമായ ആലോചനയിൽപ്പെട്ടു. ഇരുവരും പൂമുഖത്തിൻെറ പുരോഭാഗത്തു വന്നപ്പോൾ 'ഇനി എന്താ ഭാവം, നീരാടലു കഴിഞ്ഞാൽ പോരല്ലോ. ശവശുദ്ധമല്ലേ. പുണ്യാഹവും വേണ്ടേ?

മ. ന— എന്തൊക്കെയാണിനി വേണ്ടതെന്നൊന്നുമുണ്ടായില്ല. അത്യാവേശംകൊണ്ടു പലതും അറിയാതെ കഴിയുമെന്നൊരനുഭവമുണ്ടായി.

സുലേഖ— വിഷയാസക്തി മൂത്ത് ഏകാഗ്രമായിത്തീൎന്ന ഇവിടുത്തെ മനസ്സിൽ അടിയനെ ധ്യാനിച്ചതുകൊണ്ട് ഇവിടുന്നു പശ്ചാത്തപിക്കേണ്ടി വന്നു. എന്നാൽ ഏകാഗ്രമാക്കി നിൎത്തിയ ഈ മനസ്സിനെ ഈശ്വരധ്യാനത്തിങ്കൽ പ്രേരണം ചെയ്തിരുന്നുവെങ്കിൽ ഈ സമയംകൊണ്ട് ഇവിടുന്ന് ആ പരമലാഭത്തെ പ്രാപിക്കുമായിരുന്നു.

'അനുഗൃഹീതോസ്മി' എന്നു പറഞ്ഞുകൊണ്ടു നമ്പൂതിരി സുലേഖയുടെ കാക്കൽ സാഷ്ടാംഗം വീണു നമസ്കരിച്ചു. ബ്രഹ്മോപദേശംകൊണ്ട് ഒരു മഹാബ്രാഹ്മണനു ഗുരുത്വം സിദ്ധിക്കുവാൻ ഭാഗ്യം സിദ്ധിച്ച സുലേഖ ഈ കൃത്യത്തിൽനിന്നു നമ്പൂതിരിയെ വിലക്കുന്നതു കേൾക്കാത്തതുകൊണ്ടു സുലേഖതന്നെ പിൻമാറിനില്ക്കേണ്ടി വന്നു. അല്പനേരം കഴിഞ്ഞപ്പോൾ നമ്പൂതിരി എഴുന്നേറ്റു സമാധിയിൽ ചെന്നുചേൎച്ച മനസ്സോടുകൂടി നേരെ യോഗമാൎഗ്ഗത്തിലേയ്ക്കു പോകയും ചെയ്തു.

വിഷയാസക്തിയ്ക്കും വിഷയവിരക്തിയ്ക്കും വിഷയമായിത്തീൎന്ന വിദുഷിയായ നമ്മുടെ നായികയുടെ വിലപിടിച്ച വാക്യശ്രവണമാത്രാകൊണ്ടു വിവേകജ്ഞാനമുണ്ടായി പരമപദപ്രാപ്തിയ്ക്കു വഴിനോക്കിപ്പോന്ന മംഗലത്തു നമ്പൂതിരി തന്നെയാണ് പിന്നീടു മലയാളമെങ്ങും പേരുകേട്ട ഭക്തശിരോമണിയായ വില്വമംഗലത്തു സ്വാമിയാർ.

എ. നാരായണപ്പൊതുവാൾ.





# ഒററശ്ലോകങ്ങൾ

പ്രേമപ്രൌഢമനസ്സമാധിയിലിരു-
ന്നാലാപമന്ത്രം ജപി-
ച്ചോമൽപ്പുഞ്ചിരിയാംവെളുത്തനറുനീ-
റിട്ടാശ്രുകഞ്ജേക്ഷണേ!
ശ്രീമൽഭ്രൂലതകൊണ്ടുതല്ലിയിളകി-
ത്തുള്ളിച്ചവല്ലാത്തൊരി-
ക്കാമപ്രേതമൊഴിപ്പതിന്നിനിയെനി-
ക്കാരുള്ളു നിയ്യെന്നിയേ?

വെണ്മണി അച്ഛൻ നമ്പൂതിരിപ്പാട്.

കയ്യൂക്കേറുമനംഗദേവനനിശം
പെയ്യുന്ന ശല്യത്തിനാ-
ലയ്യോ സേവകനാഴിപോലെ തുളയാ-
യെന്നുള്ളമെന്നാകിലും
പീയൂഷാധരി! നിങ്കലേറിമറിയും
രാഗോദകം വാർകുഴൽ-
ത്തയ്യേ! ചേർന്നൊഴിയുന്നതില്ലതിനെഴും
ചൂടോ കഠോരം പരം.

ഒറവങ്കര നീലകണ്ഠൻ നമ്പൂതിരി (രാജാ)



കണ്ഠേ വിഷം ഭഗവതോ മമ തോഴി! ചിത്തേ
ചിന്താവിഷം നിയതമെങ്ങളിലേഷ ഭേദഃ
അക്കാമനോടു പകയാം കുളുർതിങ്കൾ ചൂടാ-
മപ്പാച്ചിയെപ്പിരികിൽ ഞാൻ പരമേശതുല്യഃ.

ലീലാതിലകം



# കേരളത്തിന്റെ പഴക്കം

കേരളരാജ്യം പരശുരാമൻ നിർമ്മിച്ചതാകട്ടെ സമുദ്രം പുറത്തായി വെച്ചുണ്ടാക്കിയതാകട്ടെ, ഭൂകമ്പക്ഷോഭത്തിൽ ഉയർന്നുണ്ടായതാകട്ടെ എങ്ങിനെയായാലും വേണ്ടതില്ല. കേരളത്തിന്റെ പഴക്കം പല പ്രമാണങ്ങളെക്കൊണ്ടും ലക്ഷ്യങ്ങളെക്കൊണ്ടും വെളിവായിക്കാണാവുന്ന ഒരു സംഗതിയാണ്.

ഹരിവംശത്തിൽ—

'നിസ്വാദ്ധ്യായവഷൾക്കാരാഃ കൃതാസ്തേന മഹാത്മനാ
ശകാ യവനകാംബോജാഃ പാരദാഃ പഹ്ലവാസ്തഥാ.
കോലിസർപ്പാ മാഹിഷകാ ദർവ്വാശ്ചോളാസ്സകേരളാഃ
സർവ്വേ തേ ക്ഷത്രിയാസ്താത ധർമ്മസ്തേഷാം നിരാകൃതഃ.'

എന്നു കാണുന്നതുകൊണ്ടു കേരളം സഗരരാജാവിന്റെ അറിവിൽത്തന്നെ പെട്ടുകാണുന്നു.

രാമായണത്തിൽ സീതാന്വേഷണത്തിനായി സുഗ്രീവൻ വാനരന്മാരെ അയയ്ക്കുന്ന ഘട്ടത്തിൽ—

'നദീം ഗോദാവരീഞ്ചൈവ സർവ്വമേവാനുപശ്യത
തഥൈവാന്ധ്രാംശ്ച പുണ്ഡ്രാം ചോളാൻ പാണ്ഡ്യാംശ്ച കേരളാൻ.'

എന്നു പറഞ്ഞുകാണുന്നതിൽനിന്നു കേരളത്തിനു ശ്രീരാമഭഗവാന്റെ അയോദ്ധ്യയോളം പഴക്കമുണ്ടെന്നുള്ളതു തീർച്ചതന്നെ. സഹ്യപർവ്വതത്തിന്റെ തെക്കേത്തലയ്ക്കൽ തിരുവിതാംകൂർ രാജ്യത്തിന്റെ തെക്കേ അതിരിങ്കലുള്ള മഹേന്ദ്രപർവ്വതത്തിൽ നിന്നാണല്ലോ ഹനുമാൻ ലങ്കയിലേയ്ക്കു ചാടീട്ടുള്ളതും. ചരിത്രകാരന്മാർ വാല്മീകിരാമായണത്തിനു മൂവ്വായിരം കൊല്ലത്തോളം പഴക്കം തീരുമാനപ്പെടുത്തീട്ടുണ്ട്. ശ്രീരാമന്റെ വനവാസം അതിന്നു് എത്രയോ മുമ്പായിരിക്കുവാനേ തരമുള്ളൂ.

മഹാഭാരതത്തിൽ ബലഭദ്രർ കന്യാകുമാരിയ്ക്കും ജനാർദ്ദനത്തേയ്ക്കും (വക്കല) തീർത്ഥയാത്ര ചെയ്തതായി വർണ്ണിച്ചിട്ടുണ്ട്. രാജസൂയയാഗത്തിന്നായി ദിഗ്ജയം ചെയ്ത കൂട്ടത്തിൽ കേരളരാജാവിനേയും സഹദേവൻ ജയിച്ചിട്ടുണ്ട്.

രഘുവംശം നാലാം സർഗ്ഗത്തിൽ—

'ഭയോൽസൃഷ്ടവിഭൂഷാണാം തേന കേരളയോഷിതാം
അളകേഷു ചമൂരേണുശ്ചൂർണ്ണപ്രതിനിധീകൃതഃ.'

എന്നു രഘുവിൻെറ ദിഗ്വിജയാവസരത്തിൽ കാളിദാസൻ വർണ്ണിച്ചിട്ടുണ്ട്.

'ചൌളീചൂഡാഭരണഹരണഃ കീർണ്ണകർണ്ണാവതംസഃ
കർണ്ണാടീനാം മുഷിതമുരളീ കേരളീഹാരലീലഃ'

എന്നു 'രാജേന്ദ്രകർണ്ണപൂരം' എന്ന കാവ്യത്തിലും കേരളത്തിൻെറ പേർ കാണുന്നുണ്ട്. വായുപുരാണം, മാത്സ്യപുരാണം, മാർക്കണ്ഡേയപുരാണം, ഭാഗവതം, പാത്മം, സ്കാന്ദം എന്നീ പുരാണങ്ങളും കേരളത്തെ തൊട്ടുനോക്കീട്ടുണ്ട്.

ക്രിസ്താബ്ദം ആയിരം വർഷങ്ങൾക്കു മുമ്പു തന്നെ കേരളത്തിലുള്ള പ്രധാനപ്പെട്ട സസ്യമൃഗാദികളെ പാശ്ചാത്യന്മാർ അറിഞ്ഞിരിയ്ക്കുന്നു. 'ഹെറഡോട്ടസ്സ്' എന്ന യവനപണ്ഡിതൻ ഏലം, ഏലവങ്ങം, കുരുമുളക് മുതലായ വ്യാപാരച്ചരക്കുകൾ ഈജിപ്ത്യന്മാർ മുതലായ കച്ചവടക്കാർ കേരളത്തിൽനിന്നു വാങ്ങി കച്ചവടം ചെയ്തതായി രേഖപ്പെടുത്തിയിരിയ്ക്കുന്നു. ക്രി- അ- നാലാം നൂററാണ്ടിൻെറ പൂർവ്വാർദ്ധത്തിൽ ജീവിച്ചിരുന്നിരുന്ന കാത്യായനനും, രണ്ടായിരത്തറുപതു കൊല്ലം മുമ്പു ജീവിച്ചിരുന്നിരുന്ന പതഞ്ജലിയും കേരളം കണ്ടിട്ടുള്ളവരാണ്. എന്നാൽ ക്രിസ്താബ്ദത്തിന്നു മുമ്പ് ഏഴാം നൂററാണ്ടിലാണ് പാണിനിയുടെ കാലമെങ്കിലും പാണിനി കേരളത്തെക്കുറിച്ചു പറഞ്ഞുകാണുന്നില്ലെന്നാണ് തിരുവിതാംകൂർ ചരിത്രത്തിൽ പറഞ്ഞിട്ടുള്ളത്. പാണിനി കാണാത്തപക്ഷം കേരളീശബ്ദത്തിന്നു ഗൌരാദിത്വാകൊണ്ടു സിദ്ധിയ്ക്കുന്നതായ ങീഷ് പ്രത്യയം വിധിച്ചിരിയ്ക്കുന്നത് ആ അഭിപ്രായത്തോട് അത്ര യോജിച്ചതായി തോന്നുന്നില്ല. അശോകൻെറ രണ്ടും പതിമൂന്നും ശിലാശാസനങ്ങൾകൊണ്ടുതന്നെ കേരളത്തിന്നു ക്രിസ്താബ്ദത്തിന്നു മുമ്പു മൂന്നാം നൂററാണ്ടുവരെ പഴക്കം കൊടുത്തിട്ടുണ്ട്. പാണ്ഡ്യരാജാവ് റോമൻചക്രവർത്തിയ്ക്കു് അയച്ച

ളൂതിനെപ്പററി 'സ്ട്രാബോ' എന്ന പണ്ഡിതൻ ക്രിസ്ത്വബ്ദം ൨൦-ാം ആണ്ടിൽ വിവരിച്ചിരിക്കുന്നു. റോമാരാജ്യത്തുള്ള പത്താക്ക മുതലായ സ്വർണ്ണനാണ്യങ്ങൾ കേരളത്തിൽ പ്രചരിച്ചുംകൊണ്ടു വളരെക്കാലം കഴിഞ്ഞിരിക്കുന്നു. 'ബിഷപ് കാൾഡ്വെൽ', അഗസ്റ്റസ് എന്ന റോമൻചക്രവർത്തിയുടെ ആദ്യകാലം മുതൽ നടപ്പുണ്ടായിരുന്ന ൩൦ തരം നാണ്യങ്ങൾ തിരുവിതാംകൂർ മഹാരാജാവിന്റെ കൈവശത്തിലുള്ളതായി പ്രസ്താവിച്ചിട്ടുണ്ട്. ക്രിസ്ത്വാബ്ദം ഒന്നാം നൂററാണ്ടിൽ കേരളത്തിന്റെ തലസ്ഥാനം കൊടുങ്ങല്ലൂരാണെന്നു പ്ലിനിയും, ക്രി- ൫൦൦-ൽ ബാലദേവപട്ടണവും മരീചിപട്ടണവും കേരളത്തിലെ പ്രധാനപട്ടണങ്ങളാണെന്നു ബൃഹത്സംഹിതയിൽ വരാഹമിഹിരനും പറഞ്ഞിരിക്കുന്നു. 'ഫൊയിനിഷൻസ്' എന്ന പരദേശികവ്യാപാരികൾ ചന്ദനവും കുരുമുളകും അന്വേഷിച്ച് ക്രി- മു- ആയിരമാണ്ടു കേരളത്തിൽ വന്നിരിക്കുന്നു. ഇങ്ങിനെ ഇറാട്ടാസ്തെനിസ്, സെൻ തോമസ്സ് മുതലായി ഓരോരോ കാലത്തു കേരളത്തിൽ വന്നിട്ടുള്ളവരുടെ രേഖകൾ പരിശോധിക്കുന്നതായാൽ കേരളത്തിന്റെ പഴക്കം ഊഹിച്ചല്ല കണ്ടുതന്നെ അറിയാവുന്നതാണ്.

'റവറൻ ടേഗ്' ഉടെ അഭിപ്രായത്തിൽ ചുരുങ്ങിയപക്ഷം കേരളത്തിന്നു നാലായിരത്തിരുനൂറു കൊല്ലത്തെ പഴക്കം തീർച്ചയായും ഉണ്ട്. കേരളീയരുടെ പരമ്പരാവിശ്വാസത്തിൽ ഇതുകൊണ്ടൊട്ടു മതിയാവുന്നതുമല്ല.

# കുരങ്ങന്മാർ

| | ഇംഗ്ലീഷ് പേർ | | ആകൃതിക്കനുസരിച്ച മലയാളപ്പേർ |
|---|---|---|---|
| | **Apes** | | |
| 1 | Chimpanzee | 1 | വാലില്ലാമനുഷ്യൻ |
| 2 | Gorilla | 2 | മനുഷ്യക്കുരങ്ങൻ |
| 3 | Orang-utan | 3 | ചെറുമനുഷ്യൻ |
| 4 | White handed gibbon | 4 | വെള്ളക്കയ്യൻ |
| 5 | Hulock gibbon | 5 | ദീർഘബാഹു |
| | **Monkeys** | | |
| 6 | Proboscis Monkey | 6 | ചത്വനാസൻ |
| 7 | Cross-bearing Langur | 7 | നീണ്ടവാലൻ |
| 8 | Himalayan Langur | 8 | ഹിമാലയൻ |

| | | | |
|---|---|---|---|
| 9 | Mantled Guereza | 9 | ഉത്തരീയക്കാരൻ |
| 10 | Diana Monkey | 10 | ഊശൻതാടി |
| 11 | Barbary ape | 11 | നാസ്കുരങ്ങൾ |
| 12 | Sooty Monkey | 12 | വിഹീനൻ |
| 13 | Grey-cheeked Mongabey | 13 | നരക്കവിളൻ |
| 14 | Chinese Macaque | 14 | ചീനക്കുരങ്ങൻ |
| 15 | Arabian baboon | 15 | അറബിക്കുരങ്ങൻ |
| 16 | Bonnet Monkey | 16 | തൊപ്പിക്കാരൻ |
| 17 | Rhesus Monkey | 17 | കളിക്കുരങ്ങൻ |
| 18 | Orange snub-nosed Monkey | 18 | പതിമൂക്കൻ |
| 19 | Pig-tailed Monkey | 19 | പന്നിവാലൻ |
| 20 | Chacma baboon | 20 | ചിന്നക്കണ്ണൻ |

ആഫ്രിക്കയിൽ മാത്രമേ ഉള്ളൂ. ഇവൻ ദേഹത്തിന്നു വളർ കുട്ടിയും മാറിനും കഴുത്തിനും ശക്തിയും ഉള്ളവനാണ്. ആണിന്നു പെണ്ണിനേക്കാൾ ഉയരം കൂടും. നെററി ഇടുങ്ങി താടി തള്ളി പുരികം മുന്നോട്ട് ഉന്തി ഇരിക്കുന്നതൊഴികെ മനുഷ്യനിൽനിന്നു വളരെ ഭേദമില്ല. മൂക്കിന്റെ അററം പരന്നും പാലം മെലിഞ്ഞും ആകുന്നു. ചെവി ആനച്ചെവി; പല്ലു മനുഷ്യരുടെ പോലെ തന്നെ; തൊലി ചുവന്ന്; രോമം കറുത്ത്; മുഖത്തിന്റെ കീഴ്ഭാഗത്തു വെള്ളപ്പുള്ളി; കനത്ത ചുണ്ട്; മുക്കാലും കഷണ്ടി.

ചിമ്പൻസി

വാലില്ലാ മനുഷ്യൻ

ഭവനം ഇരുട്ടടച്ച കാട്; സഞ്ചാരം സമുദ്രവക്കത്തുള്ള മലയോരങ്ങളിൽ; ഭക്ഷണം ഫലമൂലാദികൾ; കൃഷിയുടെ ശത്രു. മനുഷ്യനെക്കണ്ടാൽ ഒഴിക്കും; എതിർത്താൽ തടുക്കാൻ ഞെരുക്കവുമാണ്; ബുദ്ധി ഒരു വിധം നല്ലവണ്ണം ഉണ്ട്. ബന്ധനത്തിൽപ്പെട്ടാൽ അടക്കവുമുണ്ട്; സാധാരണ നാഗരിക സമ്പ്രദായത്തിൽ ഉണ്ണാനും കുടിക്കുവാനും ഉടുക്കുവാനും പറഞ്ഞതു മനസ്സിലാക്കുവാനും മൂളക്കങ്ങളെക്കൊണ്ടു മറുപടി പറയുവാനും അത് എളുപ്പത്തിൽ പഠിക്കും.

പടിഞ്ഞാറെ ആഫ്രീക്കയിൽ 'ഗാബൂൺ' നദീമുഖത്തു വച്ചു പിടിച്ചു കിടക്കുന്ന കുഴിനിലങ്ങളിലേ ഇവയെ കാണുകയുള്ളൂ. ഇവ ആദിനിവാസികളിൽ വെച്ച് ഏററവും വലുതും ശക്തിയുള്ളതും ഭയങ്കരവുമാകുന്നു. പ്രായം തികഞ്ഞ ആൺ 'ഗോറില്ല' 5 അടി 8 ഇഞ്ചു മുതൽ 6 അടിവരെ ഉയരമുള്ളവയും കുട്ടിദ്ദേഹത്തോടും അസാധാരണ ശക്തിയുള്ള മാർവ്വിടം കൈകൾ ഇവയോടും കൂടിയതാകുന്നു. കൈകൾക്കു മുട്ടിൽ കവിഞ്ഞ നീളമുണ്ട്. കയ്യടങ്ങൾ പ്രാകൃതങ്ങളും തള്ളവിരൽ നീളം

ഗോറില്ല

മനുഷ്യക്കുരങ്ങൻ

കുറഞ്ഞതും വിരലുകൾ തവളക്കാലുപോലെ നേരിയ തോലുകൊണ്ട് അന്യോന്യം ബന്ധിക്കപ്പെട്ടിട്ടുള്ളവയുമാകുന്നു. കഴുത്തു വളരെ കമ്മി. കണങ്കാലിന്നു വണ്ണം കുറയും. കാൽവിരലുകൾ കനത്തു തടിച്ചവയും പെരുവിരൽ തള്ളവിരൽപോലെ ഇളകുന്നതുമാകുന്നു. തല വലുതും പിന്നോട്ടു നിരങ്ങിയതുമാകുന്നു. കണ്ണുകൾക്കു മീതെ തള്ളിനില്ക്കുന്ന എല്ലുകൾ അതിന്റെ ക്രൂരതയെ കാണിക്കുന്നു. അണപ്പല്ലുകൾ ദംഷ്ട്രങ്ങൾപോലെ വൎദ്ധിച്ചവയാകുന്നു. മൂക്കിന്ന് ഒരു നീണ്ട പാലമുണ്ട്. നാസാരന്ധ്രങ്ങൾ കീഴ്പോട്ടു ദൎശനമായിട്ടാകുന്നു. ചെവി ചെറുതും മനുഷ്യരുടേതുപോലെയുമാണ്. നിറം കരിങ്കാപ്പു മുതൽ ചാരനിറം വരെ പല തരത്തിലുമുണ്ട്. തലയിൽ കുറച്ചൊരു ചുവപ്പുമുണ്ട്. പെണ്ണ് ആണിനേക്കാൾ ചെറുതും വൈരൂപ്യം കുറഞ്ഞതുമാകുന്നു. പല്ലു വളരെ വലുതല്ല. തലയെല്ലുകൾക്കു തള്ളിച്ചയില്ല.

ഈ ജാതി കുരങ്ങൻ പുലിയെ തോല്പിക്കുമെന്നുള്ളതു വാസ്തവം തന്നെ. സിംഹത്തിനേയും ആനയേയും ജയിക്കുമെന്നു പറയുന്നതിന്നു ലക്ഷ്യം പോരാ. വാസം മരങ്ങളിൽത്തന്നെ. ഭക്ഷണം ഫലങ്ങളും. പ്രസവിച്ചു കിടപ്പാനും കുഡുംബത്തിന്നു താമസിപ്പാനും അടിക്കൊമ്പുകളിൽ കുരു ആച്ഛാദനം നിൎമ്മിക്കുന്നു. ആൺ 'ഗോറില്ല' മരത്തിന്റെ ചുവട്ടിൽ ചാരി ഇരുന്നുറങ്ങുന്നു. താഴത്തു നടക്കുമ്പോൾ അടികുഴഞ്ഞു നാലുകാലുമേലാണ് നടക്കുക. അണ്ണാൻ കുരു തകൎക്കുന്നതുപോലെ നായാട്ടുകാരന്റെ തലയോട് ഉടയ്ക്കുവാനും ഒരടികൊണ്ട് ആളുകളെ പിളൎക്കുവാനും ഒരു ക്രുദ്ധനായ ഗോറില്ലയ്ക്കു കഴിയും. ശുണ്ഠി എടുത്താൽ അതു മാറിലടിച്ചു തുടങ്ങും.

ഈ ചുവന്ന ജാതിയിൽ മൂന്നു തരമുണ്ട്. വലിപ്പത്തിലും മൂന്നും ഓരോ തരമാകുന്നു. ബോൎണിയോ, സുമാറ്ററി ഈ ദ്വീപുകളിലാണ് ഇവയെ സാധാരണ കാണുക. മുൻപറഞ്ഞ രണ്ടു തരത്തിനേക്കാൾ ഇതിന്നു മനുഷ്യനോട് അടുപ്പം കുറയും. 3 അടി 10 ഇഞ്ചു മുതൽ 4 അടി 6 ഇഞ്ചുവരെ ഉയരമുണ്ട്. കാലിന്നു നീളം കുറയും. നെറ്റിക്ക് ഉയരം കൂടും. മൂക്കു സാമാന്യം വലുത്. ചെവികൾ മനുഷ്യരുടേതുപോലെ. തൊണ്ടയിൽ രണ്ടു വലിയ സഞ്ചികൾ ഉണ്ട്. തലച്ചോറു വാരിയെല്ല് ഇതു രണ്ടും മനുഷ്യൎക്കുള്ളതുപോലെത്തന്നെ. മീശയുണ്ട്. തൊളുത്താ തുടകളില്ലു...മടിയിലധികം നീളമുള്ള രോമം

ഒറാങ്ങ് ഉടാൻ
ചെറുമനുഷ്യൻ

മധുരനാരങ്ങാത്തൊലിയുടെ നിറത്തോടു കൂടിയതാകുന്നു. വൃക്ഷങ്ങളിൽ തൂങ്ങിപ്പിടിച്ചാണ് അതു സഞ്ചരിയ്ക്കുക. ചിലപ്പോൾ കുന്തുകുനി കൊമ്പുകളിൽ നടക്കുകയും ചെയ്യും. വിഭക്തകുഡുംബങ്ങളായിട്ടാണ് താമസം. ഉച്ചയ്ക്കാണ് ഭക്ഷണം. വിഭവങ്ങൾ ഏലകളും ഫലങ്ങളും തന്നെ. മനുഷ്യരെ സാധാരണ ഉപദ്രവിയ്ക്കുകയില്ല. മുതലയേയും പെരുമ്പാമ്പിനേയും കണ്ടാൽ പിടിച്ചു കീറും. ഇണങ്ങിയവ മാംസവും മുട്ടകളും ഭക്ഷിയ്ക്കാറുണ്ട്. മദ്യപാനവും ചെയ്യായ്കയില്ലെന്നില്ല. ചായ വളരെ ഇഷ്ടമാണ്. ഒരിയ്ക്കൽ ഈ ജാതി ഒരു കുരങ്ങനെ ഇംഗ്ലണ്ടിലേയ്ക്കു കപ്പൽ കയററി കൊണ്ടുപോവുകയുണ്ടായി. കപ്പൽക്കാരെപ്പോലെ കയറുകളിൽ തൂങ്ങി കളിയ്ക്കുകയും ഭക്ഷണം കൊടുക്കാതിരുന്നാൽ ആത്മഹത്തി ചെയ്യാനെന്നു നടിച്ചു കപ്പലിൽനിന്ന് എടുത്തുചാടി പുറമെയുള്ള ചങ്ങലകളിൽ പിടിച്ചു വതുങ്ങിയിരിയ്ക്കുകയും ചെയ്യുന്നതു കാണാറുണ്ടത്രെ.



# കാലം പോയ പോക്ക്

—

൧. ദോഷം കഥിച്ചിടുകയല്ലലകിങ്കലോരോ
വേഷങ്ങൾ നാമഹഹ! കണ്ടു വരുന്നതില്ലേ?
ഭോഷത്വമാണതുകളായതിലൊക്ക നിത്യം
ജോഷം നമുക്കുചിതമെന്നു തികച്ചു ചൊല്ലാം.

൨. അച്ഛൻ കുലപ്രഭവസന്തതിയെപ്പലത്താ-
തച്ഛന്നപുത്രരെയെടുത്തു വളത്തിടുന്നു
സ്വച്ഛന്ദചാരികൾ കുമാരകരച്ഛനായി-
ട്ടച്ഛന്നവൈരമൊടു മല്ലിടുമല്ല തല്ലും.

൩. ദായാദരോടു കലഹിയ്ക്കു,മതല്ല ദുഷ്ട-
ജായാവചസ്സു മറയെന്നു മനസ്സിലാക്കും,
തായാട്ടമാരൊടുമിടഞ്ഞു കുടുംബമൊക്കെ-
പ്പേയാക്ക,മീക്കലിയുഗക്കളി കാണ്ക കഷ്ടം!!

൪. ചൊല്ലിക്കൊടുപ്പതിനടുത്തവരിട്ടു തമ്മിൽ-
ത്തല്ലിയ്ക്കു,മെന്തിന,വരെപ്പരമാദരിയ്ക്കും,
ചില്ലിയ്ക്കു കോടു കയറിക്കലഹിച്ചൊടുക്കം
വല്ലിയ്ക്കു നില്ക്കുക കഴിച്ചിലിനേവമാക്കും.

൫. പൂച്ചൂടി നിന്നു കുഴയും കയിൽവാണിമാൎക്കു-
ള്ളാച്ചൂരിലുൾക്കളമലിഞ്ഞവരോടു കൂടി
മുച്ചൂടുമുള്ള മുതൽ തീറു കൊടുത്തു മാര-
പ്പിച്ചൂക്കിലാടി'മുടിയുന്നു ജനം നിദാനം.

൬. സായുജ്യമെന്നു പറയുന്നതു്പാരിലിപ്പോൾ
സായുപ്രവീരരുടെ വേഷമെടുക്കലേവം
പായുന്നു മോടികൾ വരുത്തി നിറം വരാഞ്ഞുൾ-
ക്കായുന്നു പട്ടികളെ വീട്ടിൽ വളൎത്തിടുന്നു.

൭. വെട്ടുന്നു ഹന്ത! മുടി മീശ വടിച്ച വേഷം
കെട്ടുന്നു ഭാൎയ്യയൊടു കൂടി നടന്നിടുന്നു
തട്ടുന്നു നല്ല വിലയേറിയ മദ്യമേറ്റം
മട്ടുന്നു ഹിന്തുമതരീതിയിൽനിന്നു ചിത്തം.

൮. വെട്ടുന്നു കണ്ട തുളസിക്കട, പൂച്ചെടിയ്ക്കു
കെട്ടുന്നു നല്ല തറ വീട്ടിനകത്തശേഷം
കെട്ടുന്നു ചിമ്മിണിവിളക്കുകൾ സന്ധ്യയ്ക്കൽ
മുട്ടുന്നു കാപ്പിയുടെ നേരമതാകമൂലം.

൯. കാൎയ്യം നിനപ്പളവു കയ്യു കടിയ്ക്കലി,ഷ്ട-
ഭാൎയ്യയ്ക്കു തന്റെ മുതലൊക്കെയുഴിഞ്ഞുവെയ്ക്കൽ,
ശൌൎയ്യം നടിയ്ക്കുക, ചുരുട്ടു വലിയ്ക്ക, താന്താൻ
വീൎയ്യം കഥിയ്ക്കുകയിതൊക്ക നവീനവേഷം.

൰. കുപ്പായമിട്ടു വടിയൊന്നു കരത്തിലേന്തി-
ട്ടപ്പാവുമുണ്ടിനുടെ തുമ്പു തലയ്ക്കു കെട്ടി

പാപ്പാസ്സുമിട്ടു പല പേച്ചു പറഞ്ഞു ലാത്തു-
മിപ്പാരിലെത്ര യുവഹിന്ദുജനങ്ങൾ നിത്യം!!

൧൧. തൊട്ടാലുമില്ല കുളിയെന്തിനു ഹന്ത! തീണ്ടു-
പ്പെട്ടാലുമില്ല, പല ജാതിമതാദിഭേദം
വിട്ടാണഹോ! ഭുവി ജനങ്ങൾ നടപ്പതിപ്പോൾ
കാട്ടാത്തതെന്തു നിരുപിക്കുകിലില്ലൊരന്തം.

൧൨. നല്ലോർകളും നരരുമിങ്ങിനെ രണ്ടു ജാതി-
യല്ലാതെ ഭേദഗതി ജാതിമതത്തിലില്ല
എല്ലാം നിനക്കിലുലകേകമയം കടുപ്പം!
ചെല്ലാതെകണ്ടൊരിടമില്ല കലിപ്രഭാവം.

൧൩. ക്രിസ്ത്യാനി, നായരവനീസുരർ, തിയ്യരെന്നീ
വ്യത്യാസമില്ല തലയും നിലയും നിനച്ചാൽ
ഇത്യാദി കണ്ടുവരുമീക്കലിവൈഭവത്തിൽ
പ്രീത്യാ ലയിക്കുമതിതൊക്കെ മുരച്ച കമ്പം.

൧൪. കാലത്തുണന്നു കുളി, ഭക്തിയൊടൊത്തു സന്ധ്യാ-
കാലത്തു സാന്ധ്യവിധി,യാചമനാദികൃത്യം
മാലററു ചെയ്ക, വെറുതേ കളയാക്ക പിച്ച-
ക്കോലം ധരിച്ച കുലവൃത്തികൾ വിപ്രരാരും.

൧൫. ആരും ബ്രാഹ്മണരെബ്ഭയപ്പെടണമേ,
പേടിക്കണം ഭൂസുര-
ന്മാരും സന്ധ്യകളെസ്സദാപി, വളരെ-
സ്സത്താണിതോർത്തീടണം
ഓരുമ്പോൾ ഭയമില്ല സന്ധ്യകളിലീ
വിപ്രർക്കിദാനീം, ഭയം
ചേരുന്നില്ലൊരുവർക്കുമായവരിലും,
കണ്ടോ കലിപ്രാഭവം.

നടുവത്ത് മഹൻനമ്പൂരി.





# അന്തഃകരണം

അന്തർ, എന്ന ശബ്ദം ബഹിശ്ശബ്ദസാപേക്ഷമാണ്. അപ്പോൾ അന്തഃകരണമെന്നു പറയുമ്പോൾ ബഹിഷ്കരണങ്ങളുടെ പ്രസ്താവം വന്നുകൂടുന്നതാണ്. അതിരിയ്ക്കട്ടെ,

അന്തർഭാഗത്തിലുള്ള കരണം=അന്തഃകരണം, എന്നൎത്ഥമാകുന്നുണ്ട്. പക്ഷേ, ബഹിഷ്കരണങ്ങളുടെ സ്വരൂപജ്ഞാനംപോലെ അന്തഃകരണത്തിന്റേയും സ്വരൂപജ്ഞാനമുണ്ടാകുന്നില്ല. അതുകൊണ്ടു സ്വരൂപലക്ഷണം പറഞ്ഞു സമ്മതിപ്പിപ്പാൻ ഞാനൊരുങ്ങിയാൽ, കുട്ടിക്കരണം കൂടി വേണ്ടി വരും. എന്നാലുമാകട്ടെ, അന്തഃകരണത്തിന്റെ സ്വരൂപജ്ഞാനം നമുക്കു കൂടിയേ കഴിയൂ യത്നിയ്ക്കുക തന്നെ. രാജാവു തന്റെ സിംഹാസനത്തിലിരുന്നുകൊണ്ടു ഭൃത്യന്മാരെക്കൊണ്ടു ബഹിർഭാഗത്തിലെങ്ങുമുള്ള കാൎയ്യങ്ങളേയും നടത്തുന്നതുപോലെ അന്തഃകരണം ബഹിഷ്കരണങ്ങളെക്കൊണ്ടു സൎവ്വവ്യാപാരങ്ങളേയും നടത്തുന്നു. അപ്പോൾ അന്തഃ, കൎത്താ എന്നുകൂടി പറയേണ്ടി വരുന്നു. ഇങ്ങിനെയാകയാൽ താൻതന്നെ കൎത്താവും കരണവുമായിത്തീരുവാൻ ശക്തിയുള്ള ഒരു പദാൎത്ഥമാണ് എന്നു വന്നുകൂടി. ഇതുകൊണ്ടുമായില്ലല്ലോ, എന്തൊരു വസ്തുവാണത്. യൽസ്വരൂപമാണ്? എന്നും മററുമുള്ള ചോദ്യങ്ങൾക്കു സമാധാനമായിട്ടു, (കാമസ്സങ്കല്പോവിചികിത്സാ) ഇത്യാദികളായ ശ്രുതികളും (സങ്കല്പവികല്പാത്മകം മനഃ, അന്നമയം ഹിസോമ്യമനഃ) ഇത്യാദി വേദാന്ത വാക്യങ്ങളും ഉണ്ട്. ചില പ്രകരണങ്ങളിൽ, ആവശ്യംപോലെ നീട്ടുകയോ, വളയ്ക്കുകയോ, ചതുരത്തിലോ വട്ടത്തിലോ ആക്കിത്തീൎക്കുകയോ ചെയ്യാവുന്ന മെഴുകു മുതലായ പദാൎത്ഥംപോലെ പല വിഷയങ്ങളുടേയും ആകൃതിയായി പരിണമിപ്പാൻ അനന്തശക്തിയുള്ള ഒരു പദാൎത്ഥമാണ് അന്തഃകരണമെന്നു പറയുന്നു. അപ്പോൾ താൻ തന്നെപ്പരിണമിപ്പിയ്ക്കുകയാൽ കൎമ്മമായും തീരുന്നു. അതുകൊണ്ട് അന്തഃകരണമെന്നും, അന്തഃകൎത്താ, അന്തഃകൎമ്മ, എന്നും പറയേണ്ടി വരും. എന്തിനു വളരെപ്പറയുന്നു; കൎത്താവും കൎമ്മവും കരണവും സൎവ്വകാരകങ്ങളും ആയിത്തീരുന്നതുതന്നെ അതിന്റെ സ്വരൂപം. അതുകൂടാതെ അതിന്റെ

സ്വരൂപം ഉപലബ്ധമല്ലല്ലൊ. ഇങ്ങിനെയാകുമ്പോൾ സർവ്വസ്വരൂപമാകുന്നു അന്തഃകരണമെന്നു സമ്മതിച്ചേ കഴിയൂ. വരട്ടേ, ഇവിടെ ഒരു സംശയമുണ്ട്. എന്തെന്നാൽ— എന്റെ മനസ്സു സൂര്യനെ വിചാരിക്കുന്നു എന്നിരിക്കട്ടേ, അപ്പോൾതന്നെ മറെറാരാളും സൂര്യനെ വിചാരിക്കുന്നു. രണ്ടു മനസ്സുകളും സൂര്യാകാരമായിപ്പരിണമിക്കുന്നു. അപ്പോൾ സൂര്യനൊന്നോ, പലതോ? പലതാണെങ്കിൽ പ്രതിബിംബങ്ങളാണ്. അപ്പോൾ സാക്ഷാൽ സൂര്യനാകുവാൻ മനസ്സിന്നു ശക്തിയില്ല, എന്നു വരും. ഒന്നാണെങ്കിൽ രണ്ടു മനസ്സുംകൂടി സൂര്യബിംബത്തിൽ പപ്പാതിയായിട്ടു പരിണമിക്കേണ്ടി വരും. എന്നു പറയുന്നുവെങ്കിൽ ഇഷ്ടംതന്നെ. എങ്ങിനെയെന്നാൽ- അസ്മദാദ്യന്തഃകരണങ്ങൾ പ്രതിബിംബങ്ങൾ തന്നെ. ഇതുകൾക്കെല്ലാം കൂടസ്ഥമായ അന്തഃകരണം (ഹിരണ്യഗർഭസൂത്രാത്മാ) ഇത്യാദി പദങ്ങളെക്കൊണ്ടു വേദാന്തശാസ്ത്രങ്ങളിൽ വ്യവഹൃതമാണ്. കൂടസ്ഥമായ ഒരു മാതളങ്ങയുടെ ഉള്ളിൽ അനേകം ബീജങ്ങളുണ്ടാകുന്നതുപോലെ കൂടസ്ഥഹിരണ്യഗർഭന്റെ പ്രതിബിംബങ്ങളാകുന്നു സർവ്വാന്തഃകരണങ്ങളും എന്നുള്ളതും ഇഷ്ടംതന്നെ. (ഹിരണ്യഗർഭസ്സമവർത്തതാഗ്രെ) എന്നുള്ള ശ്രുതിപ്രകാരം അന്തര്യാമിയായ പരമാത്മാവു തന്നെ ഹിരണ്യഗർഭനായിത്തീർന്നു, പിന്നെ വിരാഡ്രൂപമായി എന്നാകുന്നു പുരാണങ്ങളിലും പറയുന്നത്. അന്തഃകരണങ്ങൾക്കു ജാഗ്രത്സ്വപ്നസുഷുപ്തികളുള്ളതുപോലെ പരമാത്മാവിന്നും ജാഗ്രത്സ്വപ്നസുഷുപ്തികളുണ്ട്. വിശ്വൻ തൈജസൻ പ്രാജ്ഞൻ എന്നുള്ള സ്ഥാനപ്പേരുകൾ അവസ്ഥാത്രയസാക്ഷിക്കു സിദ്ധിച്ചിരിക്കുന്നപോലെ വിരാട്ട്, ഹിരണ്യഗർഭൻ, അന്തര്യാമി എന്നുള്ള സ്ഥാനപ്പേരുകൾ ബ്രഹ്മത്തിന്നും പറഞ്ഞു വരുന്നു. വ്യാപകമായിരിക്കുന്ന വിരാൾ സമുദ്രത്തിൽ വ്യാപ്യങ്ങളായ ജാഗരശരീരങ്ങൾ നീർപോളകൾപോലെ ഉണ്ടാവുകയും ലയിക്കുയും ചെയ്യുന്നു. വ്യാപകമായ ഹിരണ്യഗർഭസമുദ്രത്തിൽ വ്യാപ്യങ്ങളായ അന്തഃകരണങ്ങൾ ഉണ്ടാവുകയും ലയിക്കുയും ചെയ്യുന്നു. വ്യാപകമായ അന്തര്യാമി സമുദ്രത്തിൽ വ്യാപ്യങ്ങളായ സുഷുപ്തി സാക്ഷികൾ ഉണ്ടാവുകയും ലയിക്കുകയും ചെയ്യുന്നു. എന്നുമാത്രമല്ല; ഉണ്ടായാൽ ലയിക്കുന്നതുവരേയും അതാതിന്റെ വ്യാപകത്തിൽ ചുററിത്തിരിഞ്ഞ് അലഞ്ഞുകൊണ്ടു നടക്കുകയും ചെയ്യുന്നു. ജാഗരശരീരമാകട്ടെ വിരാട്ടിൽ ലയിക്കും. എന്നാലപ്പോൾ അതോടുകൂടി അന്തഃകരണം ഹിരണ്യഗർഭങ്കലും ലയിക്കുമോ? ഇല്ല.

എന്തുകൊണ്ടെന്നാൽ—ജാഗരശരീരത്തിലെഅനുഭവങ്ങളെത്തന്നെ

സ്മരിച്ച് അന്തഃകരണം സ്വപ്നാവസ്ഥയിലും ജാഗരവിഷയങ്ങളുടെ പ്രതിബിംബമായിത്തിരുകയാൽ, തന്റെ വ്യാപ്യത്വവും വ്യാപകത്വവും മറന്നിരിക്കുകകൊണ്ടു തന്നെ. എന്നാൽ ജാഗരശരീരത്തിനോ, ജഡമായതുകൊണ്ടു ഭൂതതാദാത്മ്യം സ്വതസ്സിദ്ധമാണ്. വിസ്മൃതി വന്ന അന്തഃകരണത്തിന്നാകട്ടെ, പിന്നെ സ്മൃതി വന്നല്ലാതെ, ഹിരണ്യഗർഭതാദാത്മ്യമുണ്ടാകുന്നതല്ല. എന്തുകൊണ്ടെന്നാൽ കർത്തൃകരണകർമ്മാത്മകമായിരിക്കുന്ന അന്തഃകരണത്തിന്റെ ധർമ്മമാകുന്നു ജ്ഞാനം. ധർമ്മംകൊണ്ടാകുന്നു ഐക്യം സിദ്ധിക്കേണ്ടത്. ധർമ്മൈക്യം വരാത്ത വസ്തുക്കൾ തമ്മിൽ ചേർത്തിയാലും ചേരുകയില്ല. അതുകൊണ്ടു സ്വകല്പിതങ്ങളായ സ്മരവിഷയങ്ങളെത്തന്നെ ധ്യാനിച്ച് ഇനിയും കഷ്ടങ്ങളിൽ ചാടി വീഴാതിരിപ്പാൻ ആഗ്രഹിക്കുന്ന അന്തഃകരണങ്ങൾക്കു ശുദ്ധിയുണ്ടാകുവാനും തദ്വാരാപൂർവ്വസ്മൃതിയുണ്ടാവാനുമായിട്ടാകുന്നു, വേദോക്തങ്ങളായ നിത്യനൈമിത്തികങ്ങളിലുള്ള മന്ത്രങ്ങളും ക്രിയകളും സ്മാർത്തങ്ങളായ ആചാരവും ആഹാരവും വ്യാഹാരവും വ്യവഹാരവുമെല്ലാം. ഈ തത്വങ്ങൾ ഗ്രന്ഥങ്ങളെക്കൊണ്ടുതന്നെ തെളിയുന്നുണ്ട്. മന്ത്രങ്ങളുടേയും ക്രിയകളുടേയും അർത്ഥം കൂടി ആലോചിക്കേണ്ടതുതന്നെ. പക്ഷേ ദൈവമെന്നും ആസുരമെന്നും അല്ലെങ്കിൽ നിവൃത്തിയെന്നും പ്രവൃത്തിയെന്നും രണ്ടു പ്രകൃതികൾ അന്തഃകരണത്തിന്നുണ്ടെന്നും, അതിൽ ഏതു പ്രകൃതിയെ വളർത്തുന്നുവോ അതു പ്രധാനമായി വരുന്ന സ്വഭാവവുമുണ്ടെന്നും, ആകയാൽ പരിശീലനംകൊണ്ടു നന്നാക്കുവാനും ചീത്തയാക്കുവാനും ശക്യമാണെന്നും വരികയാൽ, അന്തഃകരണത്തെ കഴിയുന്നേടത്തോളം ചീത്തയാക്കാതെ കഴിപ്പാൻ ശ്രമിക്കേണ്ടതാണെന്നു മാത്രമല്ല നന്നാക്കുവാനും ഉത്സാഹിക്കേണ്ടതാണെന്നും വരുന്നു. അന്തഃകരണത്തിന്നു സന്ദർഭോചിതംപോലെ അനേകനാമങ്ങളെ ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. ലിംഗശരീരം, സൂക്ഷ്മദേഹം, ആതിവാഹികം, ജീവൻ, മനസ്സ്, ചിത്തം, ബുദ്ധി, അഹങ്കാരം, ഹൃദയം ഇത്യാദികളായ നാമങ്ങൾ പ്രകൃതാനുകൂലമായ അർത്ഥത്തെ പ്രകാശിപ്പിപ്പാനായിട്ട് അന്വർത്ഥകങ്ങളാക്കി പ്രയോഗിക്കപ്പെട്ടുമിരിക്കുന്നു. ഇത്രയെല്ലാം പൂർവ്വർഷികൾ സമ്പാദിച്ചു വെച്ചിരുന്നിട്ടും അവരുടെ ഗോത്രക്കാരായ ഞങ്ങൾ, എന്നു പറവാൻകൂടി ഇക്കാലത്തിൽ ലജ്ജിക്കേണ്ടതായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ- ഊട്ടിലും കാട്ടലും ആറിയത്തും നാറിയത്തും സദ്യയും പ്രതിഗ്രഹവും മുതലായവയെക്കൊണ്ടും, ദേഹം നിത്യമാണെന്നുള്ള ഭ്രാന്തികൊണ്ടു മൂത്തിരിക്കുന്ന ശ്രേഷ്ഠത്വാഭിമാനം ഹേതുവായുള്ള മത്സരത്താ

ല്യം, അസൂയയാലും അസ്ഥീകൃതരായും അസ്വതന്ത്രന്മാരായുമിരിക്കുന്ന അന്തഃകരണങ്ങൾ സ്വാത്മത്തെ മറന്നുകൊണ്ടു സ്വാത്മപരന്മാരായിരിക്കുകയാൽ തന്നെ. എങ്കിലും ഈ കേരളഭൂമിയിൽ ചില പ്രദേശങ്ങളിൽ ഇപ്പോഴും ശുദ്ധാന്തഃകരണന്മാരായ ചില ബ്രാഹ്മണർ സ്വഗോത്രക്ഷേമത്തിന്ന് അഭിമുഖന്മാരായിരിക്കുന്നതുകൊണ്ടു താമസം കൂടാതെ ആ വക ദോഷങ്ങളെയെല്ലാം നാട്ടു കടത്തുമെന്നു തോന്നുന്നു.

പിന്നെ, വിരാട്ട് ഹിരണ്യഗർഭൻ അന്തര്യാമി എന്നും ജാഗ്രൽ സ്വപ്നസുഷുപ്തികൾ, എന്നും മാറുമുള്ള കയ്യും കണക്കും ഒന്നും വേണ്ട. അവയെല്ലാം പഴയ ചരക്കാണ്. സാരമില്ല. പുതിയ പുതിയ ജാതികൾ ഉണ്ടെങ്കിൽ, അതിനെയാണ് പരിശീലിക്കേണ്ടതും പരിഷ്കരിക്കേണ്ടതും. എന്നു വാദിക്കുന്ന ചില കരണങ്ങളുമുണ്ടായിരിക്കും. അവയെല്ലാം പുലിക്കരണങ്ങളോ, കഴുതക്കരണങ്ങളോ, പന്നിക്കരണങ്ങളോ എന്തോ ആയിരിക്കാം. അന്തഃകരണങ്ങളാണെന്നു പറവാൻ തരമുണ്ടോ എന്നു സംശയംതന്നെ. എന്തുകൊണ്ടെന്നാൽ (സംക്രാന്തിരസ്തികിമുകാനനകുക്കുടസ്യ) എന്നു പണ്ടൊരു രസികൻ പറഞ്ഞതുപോലെ കയ്യും കണക്കും കാണിക്കുന്ന പ്രമാണങ്ങളൊന്നും സംബന്ധിക്കാത്തവർ മുക്തന്മാരുടെ കൂട്ടത്തിലാകയാൽ അവരുടെ കരണങ്ങളെ നമുക്കു നിശ്ചയിപ്പാൻ സാധിക്കില്ല. എന്നു മാത്രം പറഞ്ഞു വിരമിക്കുന്നു.

എ. കൃഷ്ണനെമ്പ്രാന്തിരി.

---

# കാമദഹനം

## ഭാഷാപ്രബന്ധം.

---

മംഗല്യാനാം പ്രസൂതിംമഹിമപെരിയ നാനാമുനീനാം മനീഷാ-
രംഗേ ബോധപ്രദീപേ നടനകലവിതേടുന്നതത്ത്വസ്വരൂപം
ശൃംഗാരബ്രഹ്മസമ്മേളനസുലളിതവാമാങ്കഭാഗം തൊഴുന്നേൻ
തുംഗാഭോഗം പദാന്തപ്രണതജലധിജാകാമുകം വ്യോമകേശം. 1

ആവൊന്നല്ലിന്നു വാചാ പുകൾവതിനു ഭവാനോടു ചേരുംവിധൌ കേ-
ളാവിഷ്ടാസ്ഥാനകംപേ മനതളിരിൽ മുളപ്പെട്ടൊരാശപ്രസപ്പൂരാ

പൂബാണൻവെന്തശേഷം പെരികെ വിമനസാം ദേവമാതക്ക് ശംഭോ-
സ്സേവാവ്യത്യെ തുനിഞ്ഞിടിന നഗസുതയാ ചേന്നനാളെന്നപോലെ. 2

കണ്ടോളം കൺകുളപ്പിച്ചരുളിന കനകദ്വീപമദ്ധ്യേ വിലാസാ
തണ്ടുംമാധുര്യശൃംഗാരിതനവനവസല്ലാംഗഭംഗീസമേതാ
കൊണ്ടാടപ്പെട്ടുലാവീടിന ഗുണഗരിമാപണ്ടെടോ! കാമദേവ-
ന്നുണ്ടായീപോൽ മഹാരാജന്മ മണിനഗരീമാനനിയാനഭാവാ. 3

കപ്പൂരക്കളിമുററം, മുല്ലദലാസ്ഥാരം, നിലാമുററം,മ-
പ്പൊൽപൂമണ്ഡപ മഞ്ജനക്കളിനിലം, സൌഭാഗ്യദീക്ഷാഗൃഹം,
ശില്പംചേന്ന വിലാസശാല, കലഹപ്പൊന്മാടമെന്നിങ്ങിനേ
കല്പിച്ചെത്രമനോഹരം ഭവനവിന്യാസം മനോജാലയേ. 4

വാത്സ്യായനക്കളരി, കോകിലഗീതിശാലാ,
വാർത്താർച്ചരങ്ങൾ പണിചെയ്ത രഹസ്യരംഗം,
പേത്തുംമധുവ്രതകുലം മുരളും മണിക്കൊ-
ട്ടാസ്ഥാനമണ്ഡപമഹോ നയനാഭിരാമം. 5

ഹേമാംഭോജവനി മനോഹരതരാകുത്രാപി നീലോല്പല-
ശ്യാമാ വാപിപരത്രകുത്ര ചിടിളംപൂങ്കേതകീകാനനം
സാമോദം നവമാലതീവിപിനമങ്ങേകുത്ര ലോകത്രയം
കീഴ്ലൊന്നിളകുംപ്രസൂനമധുരാകുത്രാപി ചേമന്തികാ. 6

മാകന്ദത്തോപ്പിളം ചമ്പകവനമണിമുല്ലക്കളിത്തോപ്പു, പൈന്തേൻ
തൂകിടുംചന്ദനത്തോപ്പുമരതരുവനം കേസരം പൂസരാഗ്രം
ആകമ്രം കങ്കുമത്തോ,പ്പലർചിതറുമശോകങ്ങ,ളീവണ്ണമോരോ-
ഭാഗേ തസ്മിൻ പ്രദേശേ നിഖിലജനമനോഹൃദ്യമുദ്യാനജാതം. 7

നിലക്കരിമ്പിൻകൊടിമേൽക്കലമ്പ-
ന്നാലക്കൊടിക്കൂറകൾ തൂക്കിമേന്മേൽ
പീലിപ്പണിപ്പന്തലിലാത്തമുക്താ-
ജാലം വിതാനം വിതനോതി ശോഭാം.

ഗദ്യം— ശിവശിവ!മലർചരമണിനഗരശ്രീ മധുരിമപാരവതി നാക്കാംപാത്താർ? കപ്പൂരംകൊണ്ടപ്പേരും നൽക്കല്പണിതീത്തത്താമരവ ളയൽ കടെത്തൂണായിയിളയകരിമ്പുകളുത്തരമാക്കിക്കൈതപ്പൂവു കഴ ക്കോലാക്കിത്താമരനൂൽകൊണ്ടോക്കവരിഞ്ഞമ്മകളിൽ കണ്ണികമകുടംവ ച്ചിട്ടല്ലികൾകൊണ്ടേപട്ടികതട്ടിച്ചെമ്പകദലമാം പോൽപ്പലകപ്പണവ

രിചിലുറപ്പിച്ചഭിനവകുസുമപരാഗം പരിചിലപനിനീർവീത്തിയുലെച്ചു
ചമച്ചനിറത്തൊടു ഭിത്തികളൊക്കെത്തീർത്തുമതൃത്തൊരുവമ്പാൽകളി
കൊണ്ടെങ്ങും പെങ്കളിയിട്ടൊരുഗോരോചനകൊണ്ടുരുവുകുറിച്ചുമണിച്ചാ
ന്തേനുമ്മഷിയുംകൂട്ടിക്കുങ്കുമമായചുവപ്പുംമേളിച്ചെങ്ങുംവിശപവിനോദനസാ
രം വാത്സ്യായനനിജചരിതം ബഹുധാമുഴവൻചരതിച്ചെഴുതിത്തീരും മ
ണിഭവനഗണേ,സുരപുരനാരീനികരം ക്വചനസുരതവിനോദാഭ്യാസം
ക്വചനകിന്നരനാരീഗീതം ക്വചനതുംബുരുനാരദചിന്തുകൾ ക്വച
നക്വചനമംഗലവാദ്യനിനാദംക്വചന വീണാവേണുനിനാദംക്വ
ചന മധുരമധൂളീകലശംക്വചന പരിമൃദുകിസലയതല്പംക്വചന പ
രിമളനളിനീപുഷ്പംക്വചന കേളീശാലകളൊരിടത്തധികംമൂളും ഭൃംഗീ
സങ്കുലമൊരിടത്താടുംമയിലുകൾ മറെറാരുഭാഗത്തോടുംപെൺമാനങ്ങൊ
രുഭാഗേ ഗൂഢക്രീഡംമെരികണ്ടൊരിടത്തരയന്നങ്ങൾ പാറനുണ്ടൊരിട
ത്തരവിന്ദങ്ങൾ വിരിഞ്ഞുണ്ടൊരിടത്തത്ഭുതമേററം ക്വചനമനോഭവ
തന്ത്രാഭ്യാസംക്വചന നിരങ്കുശമണിതാഭ്യാസംക്വചന പ്രഹരണപരി
ശീലനരസമന്യത്രോത്സുകസീൽക്കാരോദയമപരത്രാധരസംഗ്രഹണോത്സ
വമൊരിടത്തോരോ കരണവിശേഷം മറെറാരിടത്തകോകിലസുരതം ക
ഠിനം കലഹവിശേഷം ക്വചന കളികളിലുള്ളൊരിളക്കം ക്വചന ന
ഖരവിലേഖനനിനദം ക്വചന ദന്താദന്തി കചാകചി മുഷ്ടാമുഷ്ടി ന
ഖാനഖി കണ്ഠാകണ്ഠി തലാതലി വിവിധവിഹാരം ക്വചന ഭാഗേ ഇള
മയിലാടിപ്പാടിനിതാന്തം കളമൃദുപരഭൃതമധുരധ്വനികേട്ടലസിതവനിതാ
വിഭ്രമരമ്യം വാഴ്ത്തുകവല്ലെൻ വിവിധവിശേഷാൻ.

ശ്രീതാവും രാജധാന്യാം മലയജതരുഷണ്ഡങ്ങൾ ചൂഴം വിളങ്ങും
ചൂതോദ്യാനേ മണംമേവിന മരതകസിംഹാസനേ സാഭിമാനം
ജാതാനന്ദം നിജാങ്കേ മരുവിന രതിദേവീമുഖം പാർത്തുപാർത്ത-
ങ്ങാസാഞ്ചക്രേ സുഖേന ത്രിഭുവനവിജയിപുഷ്പധന്വാ സലീലം 9

ചന്താചേരും വസന്തം, മലയപവനനും, പൂർണ്ണപീയൂഷധാമാ,
മന്ദംമന്ദംമുരണ്ടീടിന മധുപകുലം, കോകിലം, കേകിജാലം,
പൈന്തേൻനേർവാണിമാരും തരുണരുമുളവാകുന്നകാര്യം നിരൂപി-
ച്ചന്തർഭാഗേ വലന്തേ കലിതരസമമീമന്ത്രിണോ മീനകേതോഃ 10

അംഭോജായുധ! നീ ജയിക്ക, ജഗതാമാനന്ദമേ! മാനിനീ-
സംഭോഗോത്സവദൈവമേ! ജയ ജഗന്നാഥാ! ജയിച്ചീടു നീ

വമ്പോടിന പാകശാസനപുരീസൌന്ദൎയ്യമേ! സുഭ്രുവാം
വമ്പേ! നീ ജയ ജായമാനജനതാസങ്കല്പസൌഭാഗ്യമേ!

നളിനശര! നമസ്തേ നമ്മസിന്ധോ! നമസ്തേ
കിളിമൊഴികളവക്കംദൈവമേ! ദീനബന്ധോ!
ഉലകിൽമരുവുമോരോ കാമിനീകാമുകാനാം
നിലവിളിയെ വളക്കും തമ്പിരാനേ! തൊഴുന്നേൻ. 11

നാലാശാസു നിറഞ്ഞൊരോ സരസർ വന്നാലാപജാലങ്ങൾകൊ-
ണ്ടാത്രുഢോദയമിങ്ങിനേ പുടപുഴങ്ങീടുന്നവസ്ഥാന്തരേ
വാരസ്ത്രീജനവീജ്യമാനകനക ശ്രീചാമരാലംകൃതേ
മാരക്ഷ്മാപതി സാഭിമാനമിളകൊണ്ടു ദിവ്യസിംഹാസനേ. 12

മൽപ്രേയസിയ്ക്കുകലഹം ബത മിതഴിഞ്ഞീ-
ലെപ്പോഴുമല്പലശരാ! ശരണാഗതോ ഞാൻ
കപ്പൂരചൂൎണ്ണമിനി മേലിലഴിഞ്ഞിണങ്ങി-
ച്ചെപ്പൊൽക്കചങ്ങളവാം നല്ലകിലേ തരാവു. 13

പുഴകം പനിനിരുമിത്രനാളും
പഴതേ ഞാൻ തവ കാഴ്ചവെച്ചുകണ്ടേൻ
തഴകീലൊരുനാളുമെന്നെമുഗ്ദ്ധാ
വഴിപാടല്ല നിനക്കിതംഗയോനേ! 14

പേരാംപേരല്ല കല്പിച്ചതു ബത മദനാ! ഞാൻ നിനക്കെന്നെയെന്നും
നേരേ നോക്കീല ബാലാ, കുചകലശപരീരംഭമോ പിന്നെയല്ലോ
സാരസ്യംകൊണ്ടുതീരാ പുനരിതു കളിയും കാൎയ്യവും രണ്ടു പോരും
പാരുഷ്യം ചെന്തളിർത്തൊത്തിനി മനമഴിയെപ്പൂല്കിയേ തന്നുകൂട്ടു.

ഞാൻതന്ന തട്ടുപുഴകം പനിനിർക്കുഴമ്പും
മാന്താർചരാ! മരണദാനമിതെന്നുവന്നു
കാൺ ദൈവദോഷമബലാകുലമൌലിചോവ്വാ-
പ്പുന്തേൻ കിനാവിലുമിനിയ്ക്കൊരുനാൾ തരാഞ്ഞാൽ.

കസ്തൂരിവച്ചു തൊഴുതേൻ തവമുക്കഴഞ്ഞി-
മ്മുഗ്ദ്ധാക്ഷി മാം പുണരുവാനനുരാഗസാന്ദ്രം
പത്തമ്പതുണ്ടു മടവാരധുനാ സമീപേ
പൊൽത്താർചരാ! പൊറുതിയില്ല നമുക്കിതെല്ലാം. 17

ഇന്നാൾകല്പിച്ചശോകിൻതളിരിത കളവറാഗ്രഹംപൂണ്ടുതാനേ
വന്നാളെന്നന്തികേ മൽപ്രണയിനി പരിരംഭായ സംഭ്രാന്തചേതാഃ
പെണ്ണുങ്ങൾക്കെന്നെവേണം പെരിക രതിപതേ! ഹന്ത താനേ കഴിക്കും
പനിക്കുററന്നു കന്താണിയുമഴകൊടുകെട്ടി ഭവാനെന്നു മന്യേ. 18

ജീവിച്ചതിന്നിമതിയുണ്ടു നമുക്കു നിന്നെ-
സ്സേവിച്ചതിന്നു മരണം ഫലമെന്നുവന്നു
നീവിക്കുലിക്കരതലം മമ വച്ചനേരം
വാവിട്ടു നിഷ്ഠുരതരം പരുഷം കരഞ്ഞാൾ.

ഗ—നോക്കീടെന്നെത്രിജഗന്നാഥാ പാൎക്കന്നേൻനിൻതിരുവുള്ളം ഞാൻ നോക്കാളെന്നെപ്രണയിനിമാറ ത്തേൽക്കേണന്നാലമ്പുവിഭോതേ കലഹിക്കുന്നകാമിനിയെന്നോടിളമുലഗാഢമെനിക്കു വിഴുങ്ങാൾകസ്തൂരിക്കു പണംകല്പിച്ചേൻ മുഗ്ദ്ധാപാംഗിവശംവരുവാൻഞാൻ പിച്ചകമാലകൾകൊടുത്തിട്ടും വച്ചപെട്ടന്നിലേതുംസുരതം കൈതപ്പൂങ്കുലവെച്ചേൻഞാനോ പൈതൽപെണ്ണിന്നമ്പില്ലേതും കച്ചച്ചേകമെനിക്കുണ്ടിവിടെ ത്തച്ചാളെന്നെനരുങ്ങമനോജ്ഞാ പുടവപെളിച്ചുംതല്ലുംപിച്ചും മടമൊഴിഞാനുംനിവരകിടന്നേൻ ഇന്നാൾവന്നുപറഞ്ഞേപ്പിന്നെ പെന്നിന്നഴകിതുറക്കംമാറി മുല്ലപ്പൂവുകളെണ്ണംകൊള്ളാ ഞെട്ടാനാളുമനസ്ഥമെനിക്കോ നാരായണനെപ്രണയിക്കുന്ന ആരീജനമിതുപലനാൾകേട്ടേൻ സേവിപ്പിലവനെന്നുമൊരുന്നാൾ പൂവിൽപെണ്ണുംതങ്ങളിൽവേണം. മുല്ലത്തായോടുൾപ്പടഞാ

(തുടരും)

—ഃഠഃ—

# വാൎത്തകൾ

അഭിജ്ഞാനശാകുന്തളം കഥയിലെ സാരംഗത്തോടു വളരെയോജിച്ചുംകൊണ്ടുള്ള കഥകൾ ലോകത്തിൽ പലേ രാജ്യങ്ങളിലും ഉണ്ട്. ഇതേമാതിരി മോതിരക്കഥകൾ സ്കാട്ട്ലന്തിലെ സെയിൻറ കെൻറിഗേൺ കഥയിലും, സാമോസിലെ പോലിക്രാററീസ് ചരിത്രത്തിലും, സാളോമൻെറ മോതിരത്തെപ്പററി മുഹമ്മദീയവേദമായ കറാനിലെ കഥയിലും കാണുന്നു. ഇതിന്നെന്തായിരിക്കും ബന്ധം? പ്രാചീനാൎയ്യനിവാസികൾ ഒന്നായി ഒരു നാലും കെട്ടിലിരുന്ന കാലത്തായിരിക്കുമോ ഈ സംഭവം നടന്നത്?

* * * * *

ഈവരുന്ന തുലാം ൨൩-ാംനു- മുതൽ മൂന്നു ദിവസം കൂറൂര് നമ്പൂതിരിപ്പാട്ടിലെ വക ഭാരതീഭൂഷണം മഠത്തിൽ (തൃശ്ശിവപേരൂർ) വെച്ച് നമ്പൂതിരിയോഗക്ഷേമസഭയുടെ വാൎഷികയോഗം കൂടുവാൻ പോകുന്നതായി അറിയുന്നു.

—ഃഠഃ—

മഹാമഹിമശ്രീ തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലെ രജതജൂബിലി സ്മാരകമായി, അല്ലെങ്കിൽ തിരുമനസ്സിലെ പ്രജാവാത്സല്യത്തിന്റെ തന്നെ സ്മാരകമായി പല ഏൎപ്പാടുകളും ചെയ്യാൻ അവിടത്തെ പ്രജകൾ വേണ്ടവിധം ശ്രമിച്ചു വരുന്നതു് ഉചിതമായ കൎത്തവ്യം തന്നെ.

*   *   *   *   *   *

ചവിട്ടുവണ്ടി ഓടിക്കുവാൻ അധികം പരിചയം വരാതെ അതുണ്ടെന്നു അഭിമാനിക്കുന്ന ഒരാൾ ആ വണ്ടി ഓടിക്കുന്ന സമയം ഒരു സാധുവിന്റെ മേൽ കയറി പല പരിക്കുകളും പററിയ ആ സാധുവിനോടു്, എന്റെ സൂക്ഷ്മക്കുറവു നിമിത്തം നിനക്കു വന്ന ആപത്തിൽ ഞാൻ വ്യസനിക്കുന്നു. നിന്റെ ഈ നഷ്ടത്തിന്നു് എന്തു തരുവാനും ഞാൻ ഒരുക്കമാണു്. എന്തുവേണം? എന്നു ചോദിച്ചപ്പോൾ 'നിങ്ങൾ സാധാരണയായി ഈ വക അപകടങ്ങൾക്കു് എന്താണു് കൊടുക്കുക പതിവു്?' എന്നായിരുന്നു അവന്റെ ഉത്തരം.

—ഠ—

# ശ്രീമച്ചക്രവൎത്തിസ്മാരകം

വിദിതപൂൎവ്വമേവഹിലോകാനാമേതൽ യദസൌതത്രഭവാനുദത്തമഹാരാജഃ ഗതേ ഹി മേഷമാസേ കാലവശാദധവാസ്മാകമഭാഗധേയതയാ ശരീരവിയോഗമവാപേതി. യോയമഖിലലോകഹൃദയസമാവൎജ്ജന കലിതകൌശലോനിജസൌജന്യേന മൃഗനാഭിസൌരഭേനേവ സകലജനമനോവിനോദനൈക ചതുരോരജനികരഇവ സദാപിഹിതപ്രസാദേന നിഖിലമപി ധരണിതലമമലീകുൎവ്വാണശ്ചിരകാലമപാലയദസ്മാൻ. തദേതസ്യചരിതമഖിലമിഹോ പവൎണ്ണയിതും ന പ്രഭവാമോവയം. യതോനാസ്മാകമനേകാരസനാ സചല്പതരം ചായുഃ. തദാലോക്യന്താം തൽകൃതഹലിഭില്ലോകൈൎവ്വിസ്തീൎണ്ണതയാ മഹാദരതായമാനാസ്തച്ചരിത്രവിചിത്രിതാ വിവിധാഋണഭാഷാഗ്രന്ഥാഃ-

കിന്തു സചാമിനിജീവത്യപിലോകാസ്സമീപമാഗത്യൈവ പ്രായശഃ സ്മോരയന്തി തദാദരാതിശയം. കിമുതകൃതശരീരവിയോഗേ. അസ്മിംസ്തുസമാപന്നേപി പ്രാണാപായം നാദരാതിശയോ വിരമതിലോകാനാം ഇത്യഹോസൌജന്യാമൃതകലശായമാനതാതസ്യ. തദപിലാസവികസിതമനസാമുചിതപ്രവൃത്തിരേവ സാമ്പ്രതികീകിഞ്ചിദിഹ പ്രപഞ്ച്യതേ.

സംമേള്യന്തേ ഹിതത്രതത്രേന്ദ്യാ ഭൂഭാഗേഷുചാന്യത്രേന്ദ്യാ ഭത്ത്രാ (വൈസ
റോയ!) പ്രഭൃതിഭീരാജാധികൃതൈരാദരഭരപരിപൂർണ്ണഹൃദയൈ രാജഭിരു
ദാരചരിതൈശ്ച പ്രഭുഭിസ്സംസദഃ സ്മാരകാത്ഥമേതസ്യ. താസുകാശ്ചന
ന്ദ്യാഭൂഭാഗവ്യാപിന്യഃ കാശ്ചിന്മദ്രാദിതത്തന്മണ്ഡല (സംസ്ഥാന) പര്യ്യാ
പ്താഃ കാശ്ചിച്ചതത്തജ്ജനപദമാത്രപര്യ്യവസായിന്യ ഇതി തത്തന്മേളയിതൃ
പ്രഭാവാനുരൂപാ വിവിധതരാദൃശ്യന്തേ. ശ്രൂയതേ ചാസാംമേളന സമയ
ഏവാതികുതൂഹലവിലാസോല്ലാസിതമാനസേഭ്യസ്തത്തദ്ദേശീയേഭ്യോ ബ
ഹുഭ്യോനേകശതസഹസ്രലക്ഷസംഖ്യാതാനിധനാന്യലഭ്യന്തേതി. വിനി
യുജ്യന്തേചകിലകുത്രചിദവിദ്യാഭ്യാസപരിഷ്കാരേഷു കുത്രചിച്ചധർമ്മവൈദ്യ
ശാലാസ്ഥാപനേഷു കുചിച്ചമഞ്ജുളതരതൽപ്രതിബിംബവിരചനേഷു കു
ഹചനചകരകൗശലചിത്രശാലാകലനേഷ്വിത്യേവമനേകേഷു സകല
ജനയോഗക്ഷേമാവഹനക്ഷമേഷു വിഷയേഷ്വതാനിധനാനി യഥാരുചിരു
ചിരമതിഭിഃ പ്രോത്സാഹകശിഖാമണിഭിഃ. ഏവമിഹാപി (ശ്രീശിവപുരേ
പി) അതീതേസിംഹമാസേസ്മിൻ ഏകാദശദിവസേകാചനപരിഷദേത
ദത്ഥം ശ്രീമതോമാടമഹീ (കൊച്ചിരാജ്യ) പാലസ്യകൃത്യവിദോമാത്യസ്യ
പ്രോത്സാഹനപരിലാളിതാമിളിതാ. താംചാനേകേരാജാധികൃതാജന്മി
നഃ കൎഷകാസ്സാധാരണാശ്ചാഹമഹമികയാ കുതുകഭരപ്രസാരിതലോച
നയുഗളാസ്സാദരമലംകൃർവ്വന്തിസ്മ. സമാലോചിതാനിചതസ്യാം വിവിധ
തരാണിസമയോചിതകൃത്യാനി. അലഭതചതൽക്ഷണമേവ ത്രിസഹ
സ്രാധികസംഖ്യാതാനിദ്രവിണാനിജവേനൈവ സാപരിഷൽ. ന ചി
രാദിവതാനിധനാനി ജനസമുദായപരിതോഷജനകേഷു വിഷയേഷു യു
ക്തതരം വിനിയോക്തുമതിതരാം പ്രയതതേയമതിസാരമതിരമാത്യലലാ
മ ഇതി തദാലോലമനസാം ലോകാനാമനൎഗ്ഗളോയമാനന്ദഃ പരിലസതി
പ്രശംസനീയേസ്മിൻ വിഷയേകസ്യവാനാസ്യാൽ പരിതോഷാതിശയഃ.
വിശേഷതശ്ച പ്രതിദിനം പ്രയത്നമാത്രകൃതോദരപരിപൂരണാനാമതി കൃ
പണാനാമപ്യേതദത്ഥമുണ്ടാദാനേപിധിഷണാ സവിലാസൈവ ഇതീദ
മേവസതതമധികതരമുപജനയതിനവ നവം കുതൂഹലസന്താനം. തസ്മാ
ദിയമുചിതപ്രവൃത്തിന്നിഷ്പ്രത്യൂഹാപ്രഭാതവേളേവാഭ്യുദയസ്യ പരിസ്ഫുരതു.
സമേധതാംചപഞ്ചമസ്യ നിർജ്ജിതസകലാരാതേഝ്ജാർജ്ജമഹാരാജസ്യാ
സ്യ ഭുവനക്ഷേമായായുഃ ഇതിശുഭമാശംസമാനാനാമനിശമപിനോജഗദീ
ശചരണം ശരണം.



# ബഹുമാനം

---

6-ക വിലയുള്ളതായ ഒരു വാച്ച് വാങ്ങുന്നവൎക്ക 56 സാമാനങ്ങൾ ഇനാമായി കൊടുക്കപ്പെടും. ഉള്ളിൽ കല്ലുള്ളതായ നിക്കൽസിൽവർലിവർവാച്ചാണ്. ഈ വാച്ച നല്ല ഘനമുള്ളതായും വളരെ ഭംഗിയുള്ളതായും പ്രകാശമുള്ളതായും അധികകാലം നില്ക്കുന്നതായും കണ്ണാടിക്കുമേലെ മൂടിയുള്ളതായും അതിന്മേൽത്തന്നെ താക്കോലുള്ളതായും ഇരിക്കും. ഇത്ര വിശേഷപ്പെട്ടതായും കല്ലുള്ളതായും ഇരിക്കുന്ന വാച്ചിന്നു വില 6-ക മാത്രമാണ്. ഈ വാച്ചോടുകൂടി പത്തു കൊല്ലത്തേക്കു ഉത്തരവാദം ചെയ്യുതായ രശീതിയും താഴെ ചേൎക്കുന്ന 56 സാമാനങ്ങൾ ഇനാമായും കൊടുക്കപ്പെടുന്നതാണ്.



## സമ്മാനങ്ങൾ

ബെൽട്ട്, പവിഴമോതിരം വാച്ചുചങ്ങല, കമ്പിസ്, ഘോൽസഞ്ചി, മുടിപ്പൂവ്, കണ്ണാടി, വാച്ചുസഞ്ചി, വച്ചുപരം, സാമാനങ്ങൾ വെപ്പാനുള്ള ചൈനാഡപ്പി 8, കത്തിരി, പേനക്കത്തി, പൂട്ട്, കൈയുറുമാൽ, കണ്ണട, ലേടിപടം, കൊമ്പുചീപ്പ്, വിളക്ക, അത്തർക്കുപ്പി, താരക്കാൽവട്ടക്കണ്ണി, വാച്ചുകണ്ണാടിസ്പ്രിങ്ങുപ്പെട്ടി, പെൻസിൽ, കരണ്ടി, ഷർട്ടുകുടുക്ക സെററു 1, ചിത്രക്കാർഡു 21, സ്റ്റീൽപെൻ, സോപ്പു കൂടി ആകെ 56.

---

## ഫോട്ടോഗ്രാഫ് മോതിരം

---

ഈ മോതിരം എലക്ടറിക്ക് തങ്കത്തിനാലുണ്ടാക്കിയതാണ്. മേൽഭാഗത്തിൽ ചുകപ്പ്, പച്ച, വെള്ള, ഒററക്കല്ലു വെച്ചിരിക്കും. ഇതിന്റെ ഒരു ഭാഗത്തു കടുകുപ്രമാണം ഒരു ദ്വാരം വെച്ചു ഫോട്ടോഗ്രാഫ് പടം വെച്ചു ഭൂതക്കണ്ണാടി അടക്കിയിരിക്കുന്നു. ഇതിൽ നോക്കിയാൽ വലിയ രൂപങ്ങളാകിയ ചെടികൾ എടുപ്പുകൾ മുതലായതു വളരെ അതിശയമായിട്ടു കാണിക്കപ്പെടും. ഇതു വളരെ ആശ്ചൎയ്യം തന്നെ. ഇത്ര ആശ്ചൎയ്യമുള്ളതായ മോതിരം 1-ക്കു വില 10-ണ മാത്രം. ഈ രണ്ടു സാധനങ്ങൾ ആവശ്യപ്പെടുന്നവർ തമിഴിലോ ഇംഗ്ലീഷിലോ താഴെ പറയുന്ന മേൽവിലാസത്തിൽ ആവശ്യപ്പെടേണ്ടതാണ്.



മേൽവിലാസം —മാനേജർ— കനക ആൻഡ് കോ

പാൎക്ക് ടൌൺ, മദ്രാസ്.

---

REGISTERED NO. M. 809

# മംഗളോദയം

| വരിസംഖ്യ | പരസ്യക്കൂലി |
|---|---|
| തപാൽക്കൂലി അടക്കം<br>ഒരു കൊല്ലത്തേയ്ക്കു മുൻകൂർ ക. 2—8—0<br>ടി- ആറുമാസത്തേയ്ക്കു ക. 1—6—0<br>ഒററപ്രതിയ്ക്കു ക. 0—4—0<br>വി. പി. കമീഷൻ പുറമെ. | വരി ഒന്നുക്കു ക 0—3—0<br>സ്ഥിരപരസ്യങ്ങൾക്കു പ്രത്യേക നിരക്കു നിശ്ചയിക്കപ്പെടും.<br>☞ വരിസംഖ്യ ബാക്കി വെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീർത്തു രശീതി വാങ്ങേണ്ടതാണ്. മാനേജർ. |

# മംഗളോദയം കമ്പനി

## ക്ലിപ്തം, തൃശ്ശിവപേരൂർ.

### ഡയറക്ടർമാർ.

1. മഹാമഹിമശ്രീ കൊച്ചി ഫസ്റ്റ്പ്രിൻസ് രാമവർമ്മഅപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്
2. ബ്രഹ്മശ്രീ എ- കെ- ടി- കെ- എം വലിയ നാരായണൻ നമ്പൂരിതിപ്പാട് അവർകൾ
3. ,, എ- കെ- ടി- കെ- എം- ചെറിയ നാരായണൻനമ്പൂതിരിപ്പാട് ,,
4. ,, വടക്കിനിയേടത്ത് കിരാങ്ങാട്ടു മനയ്ക്കൽ ശ്രീധരൻഅനുജൻ നമ്പൂതിരിപ്പാട് ,,
5. ,, ഏലംകുളംമണ്ണ മനയ്ക്കൽ നാരായണൻനമ്പൂരിതിരിപ്പാട് ,,
6. ,, കപ്ലിങ്ങാട്ട് ദാമോദരൻ നമ്പൂരിതിരിപ്പാട് ,,
7. ,, ടി എ- എം- പൊന്നമത്തൻ നമ്പൂരി ,,
8. ,, പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മാ ,,
9. മ- രാ- രാ- കണ്ടൂർ നാരായണമേനോൻ ബി- എ- ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തേയും മുൻനിർത്തി, ഷെയർ ൧-ക്കു ൧൦ ക. വീതം ൩൦൦൦ ഷെയറിൽ കൂടി ൩൦൦൦൦ ക. മൂലധനമായി ഏർപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേയ്ക്കു വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുക്കൂടം തീറുവാങ്ങിയിരിക്കുന്നു. മേലിൽ ഇവിടെ ഇംഗ്ലീഷു, ദേവനാഗരി എന്നീ അക്ഷരങ്ങളിലും കൂടി എല്ലാതരത്തിലുള്ള അച്ചടിവേലകളും ആദായനിരക്കിൽ വൃത്തിയായും ക്ഷിപ്രത്തിന്നും നടത്തിക്കൊടുക്കുന്നതാണ്.

ഇതിന്നു പുറമെ, ദേശമംഗലത്ത് നിന്നു, ബ്രഹ്മശ്രീ എ- കെ- ടി- കെ- എം- ചെറിയ നാരായണൻ നമ്പൂരിതിരിപ്പാടവർകളുടെ ഉടമസ്ഥതയിൻ കീഴിൽ പ്രസിദ്ധം ചെയ്തിരുന്ന മംഗളോദയം മാസികയും കമ്പനിയിൽ നിന്ന് ഏറെറടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂർവ്വാധികം പരിഷ്കൃതരീതിയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി. കമ്പനി മാനേജർക്ക് അറിയിച്ചാൽ ഹരജിഫാറം അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമേ ബാക്കിയുള്ളു.

മാനേജർ.

# പരസ്യം.

## പുത്രോല്പാദനവിധി

ഈ പുസ്തകം അഷ്ടാംഗഹൃദയം, അഷ്ടാംഗസംഗ്രഹം മുതലായ പ്രാചീനഗ്രന്ഥസിദ്ധാന്തത്തെ സംഗ്രഹിച്ച് എഴുതിയതാണ്. ഇതുപ്രകാരം നടന്നാൽ സന്താനമുണ്ടാവാതിരിയ്ക്കുകയില്ല. ഉണ്ടാവുന്ന സന്താനത്തിന്നു രോഗാദിദോഷവുമുണ്ടാവുകയില്ല. ആയുസ്സ്, ബലം, ബുദ്ധി, വിദ്യ, യശസ്സ്, സൌന്ദര്യം, സൌഭാഗ്യം, സൌശീല്യം മുതലായ ഗുണങ്ങൾ തികഞ്ഞിരിയ്ക്കും. സ്ത്രീപുരുഷസന്താനം ഇഷ്ടംപോലെയുണ്ടാവും. നപുംസകമുണ്ടാവുകയില്ല. ഇതിൽ പന്ത്രണ്ട് അദ്ധ്യായങ്ങളുണ്ട്. ൧ പ്രയോജനം, ൨- ദമ്പതിധർമ്മം, ൩- ശുക്ലാർത്തവദോഷചികിത്സ, ൪- വാജീകരണചികിത്സ, ൫- ആർത്തവവർദ്ധനചികിത്സ, ൬- ഉല്പാദനസ്വരൂപം, ൭- ഋതുസ്വരൂപം, ൮- ഉത്തമഗർഭാധാനം, ൯ പുംസവനചികിത്സ, ൧൦- ഗർഭരക്ഷ, ൧൧- പ്രസവരക്ഷ, ൧൨- സംക്ഷേപം. ഇതിൽ ഒടുവിലെ അദ്ധ്യായം മാത്രം നോക്കി പ്രവർത്തിച്ചാൽതന്നെ ഒരുമാതിരി ഉത്തമഫലം സിദ്ധിയ്ക്കും. ബുദ്ധിമാന്മാരാണെങ്കിൽ ശേഷം ഭാഗവും അവൎക്ക് നല്ലവണ്ണം ഉപകരിയ്ക്കുന്നതാണ്. വില ൩ അണയാണ് നിശ്ചയിച്ചിട്ടുള്ളത്. അഞ്ചു പുസ്തകം ഒന്നായി വാങ്ങുന്നവൎക്ക് ഒരു പുസ്തകം കമ്മീഷൻ കൊടുപ്പാൻ നിശ്ചയിച്ചിരിയ്ക്കുന്നു. താഴെ പറയുന്നവരോട് ആവശ്യപ്പെട്ടാൽ പുസ്തകം കിട്ടുന്നതാണ്.

മേൽവിലാസം:—

1 ചെറുകുന്നത്ത് വിദ്വാൻ നീലകണ്ഠൻനമ്പൂരി—ഊരകം.

2 മാനേജർ, മംഗളോദയം കമ്പനി, ലിമിറ്റഡ്, തൃശ്ശൂർ-

എന്ന് ഗ്രന്ഥകൎത്താവ്.

# മംഗളോദയം

## ൧൦൮൫

| പുസ്തകം ൨ | തുലാമാസം | ലക്കം ൧൨ |
|---|---|---|

## മംഗളം

ശ്ലോകം

സോമാങ്കമാനൊന്നരച്ചുമാനുടെഹൃത്തടത്തിൽ
കാമാങ്കുരത്തെനലമോടുവളൎത്തുനിത്യം
വാമാങ്കഭാഗമതിലേറിവിളങ്ങിടുന്നാ-
രാമാങ്കിശോരമിഴിമംഗളമേകിടട്ടേ.

ചങ്ങനാശ്ശേരി രവിവൎമ്മ കോയിത്തമ്പുരാൻ.

# പുരാണങ്ങൾ.



യോഗരൂഢമായ പുരാണശബ്ദം 'പൂൎവ്വകാലത്തുണ്ടായതു്' എന്ന യൌഗികാൎത്ഥത്തിന്നു വിരോധം വരാത്ത വിധത്തിൽത്തന്നെ വാല്മീകിരാമായണം, മഹാഭാരതം മുതലായവയെക്കൂടി പ്രതിപാദിയ്ക്കുന്നതാണെങ്കിലും പൌരാണികന്മാരുടെ പരിഭാഷപ്രകാരം പതിനെട്ടു മഹാപുരാണങ്ങളിലും പതിനെട്ടു ഉപപുരാണങ്ങളിലും മാത്രമാണു് ഈ പദത്തെ വ്യവസ്ഥാപിച്ചിരിയ്ക്കുന്നതു്. അതുകൊണ്ടു ലൌകികവ്യവഹാരവിഷയങ്ങളായ പുരാണങ്ങളെ മഹാപുരാണങ്ങൾ, ഉപപുരാണങ്ങൾ, ഇതിഹാസങ്ങൾ എന്നിങ്ങിനെ മൂന്നുവിധം തരം തിരിച്ചിരിയ്ക്കുന്നു. നാരദസംഹിതയിൽ-

'സൎഗ്ഗശ്ചപ്രതിസൎഗ്ഗശ്ചവംശോമന്വന്തരാണിച
വംശ്യാനുചരിതംചേതിപുരാണംപഞ്ചലക്ഷണം'

എന്നു പറഞ്ഞിട്ടുള്ള പുരാണലക്ഷണം മഹാപുരാണങ്ങൾക്കും ഉപപുരാണങ്ങൾക്കും പൊതുവെ ഉള്ള ലക്ഷണമാണ്. മഹാപുരാണമാവേണമെങ്കിൽ സർഗ്ഗം, വിസർഗ്ഗം, വൃത്തി, രക്ഷ, മന്വന്തരം, വംശം, വംശാനുചരിതം, സ്ഥിതി, കർമ്മവാസന, മോക്ഷം ഇവയെപ്പററി നിരൂപണം ചെയ്തിരിയ്ക്കേണമെന്നാണ് പൌരാണികസിദ്ധാന്തം. എന്നാൽ ബ്രഹ്മവൈവർത്തപുരാണത്തിൽ-

> സൃഷ്ടിശ്ചാപി വിസൃഷ്ടിശ്ചസ്ഥിതിസ്തേഷാഞ്ചപാലനം
> കർമ്മണാംവാസനാവാർത്താമനൂനാംചക്രമേണച
> വർണ്ണനംപ്രളയാനാംചമോക്ഷസ്യചനിരൂപണം
> ഹരേരുൽകീർത്തനംചൈവദേവാനാംചപൃഥക്പൃഥക്'

ഇത്യാദിയായി വേറേയും ഒന്നുരണ്ടു ലക്ഷണങ്ങൾ പറഞ്ഞിട്ടുണ്ടെങ്കിലും അവ നിർബ്ബന്ധമായി സ്വീകരിച്ചിട്ടില്ല. ഇന്നിന്ന വിഷയങ്ങൾ പ്രതിപാദിച്ചിട്ടുണ്ടായിരിയ്ക്കേണമെന്നുള്ള നിർബ്ബന്ധം ഒഴികെ മററെല്ലാ അംശങ്ങൾകൊണ്ടും പുരാണതുല്യമായിട്ടുള്ളതാണ് ഇതിഹാസം. ഇവയിൽ മഹാപുരാണങ്ങൾ പതിനെട്ടിന്റേയും മഹാഭാരതത്തിന്റേയും കർത്താവു വേദവ്യാസമഹർഷിയാണ്. അവയെല്ലാം കൂടി അഞ്ചു ലക്ഷം ഗ്രന്ഥമുണ്ട്. ഉപപുരാണങ്ങൾ മുതലായതു വാല്മീകി, ദുർവ്വാസാവു തുടങ്ങിയ ഓരോ ഋഷീശ്വരന്മാരാണ് നിർമ്മിച്ചിട്ടുള്ളത്. എല്ലാംകൂടി ഒന്നര ലക്ഷത്തോളം ഗ്രന്ഥവുമാണ്. ഏതു പുരാണത്തിലും ഇതിഹാസത്തിലും സംഹിത, ആഖ്യാനം, ഉപാഖ്യാനം, ഗാഥ, കല്പശുദ്ധി ഇങ്ങിനെ അഞ്ചു ഭാഗങ്ങളുണ്ടായിരിയ്ക്കും. ഒരു പുരാണത്തിൽ ഏതംശത്തിന്നു പ്രാധാന്യം കല്പിച്ചിരിയ്ക്കുന്നുവോ ആ അംശമാണ് സംഹിത. വക്താവിന്നു കണ്ടനുഭവമുള്ള സംഗതിയെ പറയുന്ന ഭാഗം ആഖ്യാനവും, കേട്ട സംഗതിയെ പറയുന്നതു ഉപാഖ്യാനവുമാകുന്നു. പൃഥ്വി മുതലായ ഛന്ദസ്സുകളെ അനുസരിച്ചിട്ടുള്ളതും ലോകതത്വങ്ങളെ ചുരുക്കത്തിൽ പ്രതിപാദിയ്ക്കുന്നതുമായ ഭാഗത്തിന്നാണ് ഗാഥയെന്നു പറയുന്നത്. ശ്രാദ്ധകല്പം മുതലായ വിധികളെ നിർണ്ണയിയ്ക്കുന്ന ഭാഗം കല്പശുദ്ധിയാണ്. രാമായണം, ഭാരതം മുതലായതിൽ ശ്രീരാമപാണ്ഡവാദികളുടെ ചരിത്രം പറയുന്ന ഭാഗം സംഹിതയും, വിശ്വാമിത്രൻ, നളൻ മുതലായവരുടെ ചരിത്രങ്ങൾ ആഖ്യാനോപാഖ്യാനങ്ങളും 'ഏതിജീവന്തമാനന്ദോനരംവർഷശതാദപി' ഇത്യാദിയായി തത്വങ്ങളെ കാണിയ്ക്കുന്ന ഛന്ദസ്സുകൾ ഗാഥകളും ലക്ഷ്മണോപദേശം മുതലായതു കല്പശുദ്ധിയുമാകുന്നു. ഇത്രയും പറഞ്ഞതുകൊണ്ടു പു

രാണങ്ങളുടെ സാമാന്യമായ സ്വരൂപം ഇന്നതാണെന്നു ചുരുക്കത്തിൽ അറിയാമല്ലൊ. ഇനി ഇവയിൽ പ്രതിപാദിച്ചിട്ടുള്ള വിഷയങ്ങൾ, ലോകരീത്യാ നോക്കുമ്പോൾ അവകൊണ്ടുള്ള ഉപയോഗങ്ങൾ, പ്രതിപാദനരീതി, പ്രാമാണ്യം ഇവയെക്കുറിച്ച് ആലോചിയ്ക്കാം.

പുരാണങ്ങളെല്ലാം വേദമൂലകമാണെന്നു മാത്രമല്ല-

> 'പഞ്ചലക്ഷമിദം രാജൻ കഥിതം ബ്രഹ്മകേവലം
> വേദഃ പഞ്ചമനാമൈഷ ലോകനിസ്താരകഃ പരഃ'

എന്നുള്ള പത്മപുരാണവചനംകൊണ്ടും,

> 'ബ്രഹ്മാണ്ഡം ച ചതുർല്ലക്ഷം പുരാണത്വേന പഠ്യതേ
> തദേവ വ്യസ്യ കഥിതമത്രാഷ്ടാദശധാ പൃഥക്'

എന്ന ബ്രഹ്മാണ്ഡപുരാണവചനംകൊണ്ടും പതിനെട്ടു പുരാണങ്ങളും വാസ്തവത്തിൽ ബ്രഹ്മാണ്ഡപുരാണമെന്ന ഒന്നിന്റെ തന്നെ അംശങ്ങളാണെന്നും ആ പുരാണം അഞ്ചാമത്തെ വേദമാണെന്നും സിദ്ധാന്തിച്ചിരിയ്ക്കുന്നു. എന്നാൽ വേദാൎത്ഥം എത്രയും ദുരൂഹമാണെന്നുള്ളതുകൊണ്ട്, ഏതെങ്കിലും ഒരു പുരാണത്തിൽ അടങ്ങിയിരിയ്ക്കുന്ന വിഷയങ്ങളെങ്കിലും വേദത്തിൽ മുഴുവൻ സംഗ്രഹിച്ചിട്ടില്ലെന്നു തീൎച്ച പറവാൻ സാധിയ്ക്കില്ലെന്നു മാത്രമേ ഇക്കാൎയ്യത്തിൽ സമാധാനം കാണുന്നുള്ളു. അഞ്ചാമത്തെ വേദമാണ് പുരാണമെങ്കിൽ ഇങ്ങിനെയൊരു വേദം ലഭിച്ചതിൽ പരമായി ഒരു ശ്രേയസ്സ മനുഷ്യവൎഗ്ഗത്തിൽ ഉൾപ്പെട്ടവൎക്കും ഉണ്ടാകാനില്ലെന്നു തീൎച്ച പറയാം. ഏതെങ്കിലും ഒരു പുരാണത്തിലടങ്ങിയ വിഷയങ്ങളുടെ ഒരനുക്രമണിക ചേൎക്കുന്നതായാൽത്തന്നെ ഈ ലേഖനം വല്ലാതെ നീണ്ടുപോകുന്നതാണ്. അതുകൊണ്ടു ചുരുക്കത്തിൽ വിവരിപ്പാൻ മറ്റൊരു വഴിയ്ക്കു തിരിയ്ക്കുവാനെ നിവൃത്തി കാണുന്നുള്ളൂ.

മനുഷ്യവൎഗ്ഗത്തിന്നുപയോഗപ്രദങ്ങളായ സകല സാംഗതികളേയും, ത്രയി, വാൎത്ത, ദണ്ഡനീതി എന്നിങ്ങിനെ മൂന്നിനത്തിൽ ഉൾപ്പെടുത്താവുന്നതാകുന്നു. തത്വശാസ്ത്രങ്ങളുടെ അവാന്തരവിഭാഗങ്ങളായ വേദാന്തം, സാംഖ്യം, യോഗം, ന്യായം, സാഹിത്യം മുതലായ സകല ജ്ഞാനശാസ്ത്രങ്ങളും ഭൂഗോളശാസ്ത്രം, ജ്യോതിഷം, പ്രകൃതിശാസ്ത്രം, വ്യാകരണം, കല്പം മുതലായ തത്വവിശേഷശാസ്ത്രങ്ങളും ത്രയീവൎഗ്ഗത്തിൽ പെട്ടവയാണ്. ഉപജീവനമാൎഗ്ഗങ്ങളായ കൃഷിവാണിജ്യാദികളും, ഉപജീവിയ്ക്കേണ്ട മാതിരികളായ വൎണ്ണാശ്രമധൎമ്മങ്ങളിലെ മിക്കഭാഗങ്ങളും അതു സംബ

ന്ധമായ ശരീരശാസ്ത്രം മുതലായതുമാണ് വാൎത്ത എന്നു പറയുന്നത്. രാജ്യഭരണതന്ത്രങ്ങളും തൽസംബന്ധമായ ധൎമ്മശാസ്ത്രഭാഗങ്ങളും ദണ്ഡനീതിയിൽപ്പെടുന്നവയാകുന്നു. ഈ മൂന്നു വൎഗ്ഗത്തിൽപ്പെട്ട സകല സംഗതികളുടേയും പരിപൂൎണ്ണമായ ജ്ഞാനം ഏതെങ്കിലും ഒരു വിദ്യകൊണ്ടുണ്ടാകേണമെങ്കിൽ ആ വിദ്യ പുരാണം മാത്രമാണ്.

'അംഗാനിവേദാശ്ചത്വാരോമീമാംസാന്യായവിസ്തരഃ
ധൎമ്മശാസ്ത്രംപുരാണംചവിദ്യാഹ്യേതാശ്ചതുൎദ്ദശ'

എന്നുള്ള വിദ്യാപരിഗണനപദ്യത്തിൽ പുരാണത്തെ പതിന്നാലു വിദ്യകളിൽ ഒന്നു മാത്രമായിട്ടാണ് പറഞ്ഞിട്ടുള്ളതെങ്കിലും മററു പതിമ്മൂന്നു വിദ്യകൊണ്ടും ഉണ്ടാകാത്ത സകല ജ്ഞാനവും പുരാണംകൊണ്ടുണ്ടാകുമെന്നുള്ള അഭിപ്രായത്തോടു കൂടിയാണ് പുരാണത്തെ ഒടുവിൽ ഗണിച്ചിട്ടുള്ളതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്നാൽ പ്രത്യേകം ഓരോ പുരാണത്തിൽനിന്നു ഈ മൂന്നു വൎഗ്ഗത്തിൽപ്പെട്ട എല്ലാ വിഷയങ്ങളുടേയും പൂൎണ്ണമായ ജ്ഞാനം ഉണ്ടാകയില്ലെങ്കിലും എല്ലാം തൊട്ടു നോക്കാതെ ഒരു പുരാണവുമില്ല. ഓരോ വിഷയങ്ങളുടെ വിസ്താരം ഓരോന്നിലായിരിക്കുമെന്നെ ഉള്ളു. നാരദീയം, കൂൎമ്മപുരാണം മുതലായതിൽ സംക്ഷേപമായി പറഞ്ഞിട്ടുള്ള സൃഷ്ടിക്രമത്തെ ബ്രഹ്മാണ്ഡം, മാൎക്കണ്ഡേയം മുതലായതിൽ എത്രയും സുഗമമായ വിധം വിസ്തരിച്ചിരിക്കുന്നു. ജ്യോതിൎഗ്ഗണങ്ങളായ ചന്ദ്രനക്ഷത്രാദികളുടെ സഞ്ചാരക്രമങ്ങൾ നിൎണ്ണയിച്ചിട്ടുള്ള സകല ജ്യോതിഷഗ്രന്ഥങ്ങൾക്കും വിഷ്ണുപുരാണമാണ് ബീജമായിട്ടുള്ളത്. ദണ്ഡനീതിയിൽപ്പെട്ട രാജധൎമ്മം, യുദ്ധവിധി മുതലായ രാജനീതികളും, അൎത്ഥശാസ്ത്രസംബന്ധമായ കൃഷി, കച്ചവടം, അശ്വലക്ഷണം, ഗജലക്ഷണം, രത്നലക്ഷണം മുതലായതും വിഷ്ണുപുരാണം, വായുപുരാണം, അഗ്നിപുരാണം ഇവയിലെ വിസ്തൃതവിഷയങ്ങളാണ്. വൎണ്ണാശ്രമധൎമ്മങ്ങളും ഓരോ ജാതിക്കാൎക്കുള്ള വൃത്തികളും പലവിധത്തിലുമുള്ള യന്ത്രങ്ങളും ഔഷധങ്ങളും തൃതീയപുരുഷാൎത്ഥസംബന്ധമായ തത്വങ്ങളും വിസ്തരിച്ചിട്ടുള്ളതു കൂൎമ്മപുരാണത്തിലും സ്കാന്ദപുരാണത്തിലുമാണ്. അഗ്നിപുരാണത്തിൽ

'സ്യാദാവൃത്തിരനുപ്രാസോവൎണ്ണാനാംപദവാക്യയോഃ'
'അലങ്കരണമൎത്ഥാനാമൎത്ഥാലങ്കരണമിഷ്യതേ'
'ഉപമാനാമസായസ്യാമുപമാനോപമേയയോഃ
സത്താചാന്തരസാമാന്യയോഗിതേപിവിവക്ഷിതം'

എന്നു തുടങ്ങി സൂക്ഷ്മഗ്രാഹകമായും സുഗമമായും ഉള്ള രീതിയിൽ വിസ്ത

രിച്ചിട്ടുള്ളതാണ് സാഹിത്യശാസ്ത്രം. ആയുർവ്വേദസംബന്ധമായ നിദാനം, ചികിത്സ, ദ്രവ്യഗുണങ്ങൾ, ഔഷധസംസ്കാരങ്ങൾ ഇവയും സാമുദ്രികാശാസ്ത്രം, സംഗീതശാസ്ത്രം, വ്യാകരണരീതി, ഛന്ദശ്ശാസ്ത്രം മുതലായതും ഗാരുഡത്തിലേയും, തച്ചുശാസ്ത്രസംബന്ധമായ വിധികൾ മാത്സ്യത്തിലേയും പ്രധാനവിഷയങ്ങളാണ്. ഗോളം, കാലം ഇവയുടെ സ്വഭാവങ്ങൾ നല്ലവണ്ണം വിസ്തരിച്ചിട്ടുള്ളതു ബ്രഹ്മാണ്ഡപുരാണത്തിലാകുന്നു. ഇങ്ങിനെ അധികം വിസ്തരിച്ചു തുടങ്ങിയാൽ അവസാനിയ്ക്കാത്തതിനാൽ ലോകത്തിൽ ഉണ്ടായതും ഉള്ളതും ഉണ്ടാവാനിരിയ്ക്കുന്നതുമായ സംഗതികളെല്ലാം പുരാണംകൊണ്ട് അറിയാമെന്നു പറഞ്ഞു രണ്ടാമത്തെ വിഷയത്തിലേയ്ക്കു കടക്കുകയായിരിയ്ക്കും നല്ലത്.

മുമ്പു കേട്ടിട്ടോ കണ്ടിട്ടോ ഇല്ലാത്ത സംഗതികളെ കേൾക്കുന്നതിലും കാണുന്നതിലും മനുഷ്യൎക്ക ആഗ്രഹം ഉണ്ടാകുന്നതു മനസ്സിന്റെ അസ്വതന്ത്രസ്ഥിതികൊണ്ടാകട്ടെ കൎമ്മവാസനകൊണ്ടാകട്ടെ; ഏതായാലും അത് മനുഷ്യബുദ്ധിക്ക സഹജമായിട്ടുള്ളതാണ്. അതിനാൽ ഏതു വിഷയവും അതിന്റെ സ്വരൂപം, ലക്ഷണം മുതലായ അംശങ്ങളെമാത്രം കാണിച്ചുകൊണ്ട് ഉപപാദിക്കുന്ന രീതിയെക്കാൾ കഥാസംബന്ധമായ സംഗതികളോട് ഇടകലൎത്തിക്കാണിക്കുന്ന രീതിയാണ് അധികംഹൃദയംഗമമായിട്ടുള്ളതെന്നു പ്രത്യേകിച്ചു പറയേണ്ടതില്ല. ദുരൂഹങ്ങളായ അനേകം ശാസ്ത്രങ്ങളിൽ ഏകാഗ്രമായി മനസ്സു പ്രവേശിപ്പിച്ചു പ്രയാസപ്പെടുന്നതുകൊണ്ടുണ്ടാകുന്ന ഫലങ്ങൾക്കു പുറമെ അസംഖ്യം ലോകതത്വങ്ങളുടേയും ആചാരങ്ങളുടേയും വകതിരിവുംകൂടി ഉണ്ടാക്കിത്തരുവാൻ വേണ്ടി വിനോദംപോലെ നമ്മുടെ ശ്രദ്ധയെ ആകൎഷിക്കുന്നതിന്നുള്ള ശക്തി പുരാണത്തിന്നുണ്ട്. വിധി, നീതി, സദാചാരം മുതലായ സംഗതികളെ അതാതിന്റെ സ്വരൂപം മാത്രം പറയുന്നതിനേക്കാൾ ദൃഷ്ടാന്തത്തോടുകൂടി കാണിക്കുന്നതുകൊണ്ടു ഗ്രഹിപ്പാൻ എളുപ്പവും ജ്ഞാനത്തിന്നുറപ്പും അധികം ഉണ്ടാകുമെന്നുള്ളത് അനുഭവമാണെങ്കിൽ അപ്രകാരം സകലവിഷയങ്ങളും അനുഭവപ്പെടുന്നതു പുരാണംകൊണ്ടുള്ള പ്രയോജനവുമാണ്.

ഓരോരോ തത്വങ്ങളെ ഉചിതങ്ങളായ സന്ദൎഭങ്ങളിൽ തരംപോലെ പ്രതിപാദിച്ചിരിക്കുന്ന ആ ഋഷീശ്വരന്മാരുടെ രചനാരീതിക്കുള്ള ഭംഗി കന്നുവേറെതന്നെയാണെന്നുപറയണം. സ്വജനനാശം വിചാരിച്ചു യുദ്ധവിരക്തനായ അൎജ്ജുനന്റെ മനോവൃത്തിയെ വീണ്ടും യുദ്ധത്തിലേക്കു തിരിക്കേണമെങ്കിൽ ഗീതോപദേശംകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും സാ

ധിക്കില്ലെന്ന് ആ ധീരോദാത്തനായകന്റെ മനഃസ്ഥൈര്യത്തെ അറിഞ്ഞവക്ക് എത്ര ദൃഢമായി ബോദ്ധ്യംവരുന്നു. കുട്ടികളെ തൊട്ടിയിൽ കിടത്തി കളിപ്പിക്കാൻ പാട്ടുപാടുന്നതു ജ്ഞാനോപദേശമാക്കിത്തീൎത്ത മദാലസയുടെ വിഷയവിരക്തിയും പാതിവ്രത്യനിഷ്ഠയും ശ്രോതാക്കന്മാരുടെ മനസ്സിൽ പ്രതിവാദിച്ചു പടപൊരുതുന്നതിന്ന് ആ ഉത്തമസ്ത്രീയുടെ പുനൎജ്ജന്മസന്ദർഭം കൊടുത്തിട്ടുള്ള ശക്തിയ്ക്കു് അവസാനമുണ്ടൊ?

'നരഃ പ്രത്യുപകാരാൎത്ഥീ വിപത്തിമഭികാംക്ഷതി' എന്ന ലോകതത്വം അഭിഷേകം കഴിഞ്ഞു വാനരന്മാരെ യാത്രയയപ്പിക്കുന്ന ശ്രീരാമനാണ് പറയുന്നത്; അതു ഹനുമാനോടുമാണ്; എന്നുള്ളതുകൊണ്ട് ആ തത്വത്തിന്നു വന്നിട്ടുള്ള ജീവനും ബലവും വിചാരിക്കുംതോറും വൎദ്ധിച്ചുവരുന്നതേയുള്ളൂ! ഇങ്ങിനെ ഏതുഭാഗം നോക്കിയാലും പരമാനന്ദമായിരിക്കുന്ന പുരാണം ആ മഹാത്മാക്കൾ അനേകകാലം ചെയ്ത തപസ്സിന്റെ ഫലമായിരിക്കാമെന്നു സഹൃദയന്മാൎക്കു തോന്നിപ്പോകുന്നതിൽ അത്ഭുതമില്ല. ഓരോവസ്തുവിശേഷങ്ങളെ വൎണ്ണിക്കുന്ന സമ്പ്രദായം കാണുമ്പോൾ അതുതന്നെയാണ് രപമോൽകൃഷ്ടമെന്നുപറയാം. ഇതിന്നുദാഹരണം കാണിപ്പാൻ പുറപ്പെട്ടാൽ അവരുടെ സകലവൎണ്ണനകളും പകൎത്തേണ്ടതായിട്ടുന്ന് ഇരിക്കുന്നത്. എങ്കിലും മനസ്സമാധാനത്തിന്നുവേണ്ടി ഒന്നുമാത്രം താഴെചേൎത്ത് ഈ പ്രകൃതവും അവസാനിപ്പിക്കാനെ നിവൃത്തിയുള്ളൂ. പാത്മപുരാണത്തിൽ താരകാമയഘട്ടത്തിലെ വിഷ്ണുവിനെ നോക്കുക:—

'മായാവിശാലവിടപം തോയദൌഘസമപ്രഭം
വിശേഷപത്രൈൎന്നിചിതം ഗ്രഹനക്ഷത്രപുഷ്പിതം
നാഗേന്ദ്രപാദൈശ്ശ്ലിഷ്ടം പക്ഷിജന്തുസമന്വിതം
ശീലാനാഹൎയ്യഗന്ധാഢ്യം സൎവ്വലോകമഹാദ്രുമം
അവ്യക്താനന്ദസലിലം വ്യക്താഹംകാരഫേനിലം
മഹാഭൂതകരോദ്ഘൌഘം ഗ്രഹനക്ഷത്രബുൽബുദം
ജന്തുമത്സ്യഗണാകീൎണ്ണം ശൈലശംഖകുലൈൎയ്യുതം
ത്രൈഗുണ്യവിഷയാവൎത്തം സൎവ്വലോകതിമിംഗിലം
ശ്രീകീൎത്തികാന്തിലക്ഷ്മീഭിൎന്നദീഭിരുപസമാകുലം
സൽസംയോഗമഹാപാരം നാരായണമഹാൎണ്ണവം.'

ഇനി ഈ പുരാണങ്ങളുടേയും അവയിൽ ഉൾപ്പെട്ട ഓരോ ഭാഗങ്ങളുടേയും പ്രാമാണ്യചിന്തയെന്ന നിലയിലെക്കാണ് കടക്കുന്നത്. ഈ നിലയിൽ അല്പനേരമെങ്കിലും നില്ക്കണമെങ്കിൽ പല ബ്രഹ്മാസ്ത്രങ്ങളും കരുതിയിരിക്കേണമെന്ന് എനിക്കു നല്ലവണ്ണം അറിയാം. എന്തുകൊണ്ടെ

ന്നാൽ—വേദത്തിലുള്ള അൎത്ഥവാദഘട്ടത്തെയാണ് പുരാണങ്ങളിൽ അധികം വിസ്തരിച്ചിട്ടുള്ളതെന്നും അൎത്ഥവാദങ്ങളെല്ലാം വിധിവാക്യങ്ങളിൽ പറയുന്ന സംഗതികൾക്കു പ്രശസ്തത്വം സൂചിപ്പിക്കുക മാത്രമാണ് ചെയ്യുന്നതെന്നും അതുകൊണ്ടു സദാചാരം അനുഷ്ഠിക്കേണ്ടതും ദുരാചാരം വൎജ്ജിക്കേണ്ടതുമാണെന്ന തത്വത്തെ,രാമനെപ്പോലെ ആചരിക്കണം; രാവണനെപ്പോലെ ആചരിക്കരുത്; എന്നു മുതലായ ദൃഷ്ടാന്തത്തോടുകൂടി ഉപദേശിക്കുകമാത്രമാണ് പുരാണംചെയ്യുന്നതെന്നും, രാമരാവണാദികൾ വാസ്തവത്തിൽ ജനിച്ചിട്ടോ പുരാണങ്ങളിൽപറയുംപ്രകാരം പ്രവൎത്തിച്ചിട്ടോ ഉണ്ടെന്നുള്ള ചരിത്ര സംബന്ധമായ സംഗതികളിൽ പുരാണകൎത്താക്കന്മാർ ശ്രദ്ധവെച്ചിട്ടില്ലെന്നും ചില ശാസ്ത്രകാരന്മാരുടെ അഭിപ്രായം. ഭൂഗോളം, ജ്യോതിശ്ചക്രം മുതലായതിന്റെ സ്ഥിതികൾ ഓരോ പുരാണങ്ങളിൽ ഒരോ വിധത്തിലാണ് പറഞ്ഞിട്ടുള്ളത് എന്നുമാത്രമല്ല ശ്രീകൃഷ്ണൻ, ശ്രീരാമൻ മുതലായ നായകന്മാരുടെ കഥയുംകൂടി പരസ്പരം വ്യത്യാസപ്പെട്ടുകൊണ്ടുകാണുന്നു. അതുകൊണ്ടു പുരാണത്തിൽ പറയുന്നതു പ്രമാണമല്ലെന്നു വേറെ ചിലർ. കല്പങ്ങൾ, മന്വന്തരങ്ങൾ, ചതുൎയ്യുഗങ്ങൾ; ഇപ്പോൾ ഇരിപത്തെട്ടാമത്തെ ചതുൎയ്യുഗം; അതിൽ കലിയുഗം; എന്നെല്ലാം ഘോഷങ്ങളാണ് പുരാണങ്ങളിലുള്ളത്. ഭൂമിയിൽ മനുഷ്യർ പാൎത്തുതുടങ്ങീട്ടു ആകപ്പാടെ ഇന്നേയ്ക്കു അഞ്ചാം ദിവസമാണ് (ശ്രുണ്ഠിയെടുക്കേണ്ട; നിങ്ങൾ മുമ്പു പറഞ്ഞിരുന്ന കാലത്തേക്കാൾ അധികം പഴക്കമുള്ള കിക്കോട്ടുകൾ കട്ടിയതായി ഇപ്പോൾ നിങ്ങൾ തന്നെ പറയുന്നുണ്ടല്ലോ) എന്നു മറ്റൊരുവകക്കാർ. പുരാണങ്ങളിൽ ആദ്ധ്യാത്മികങ്ങളായും ലൌകികങ്ങളായുമുള്ള തത്വങ്ങൾ ഉപപാദിക്കുന്നതു ശരിയായിട്ടുള്ളതാണെങ്കിലും അവയിൽപറയുന്ന കഥകൾക്കു പരസ്പരവിരോധം കാണുന്നതിനെ കല്പഭേദംകൊണ്ടു പരിഹരിക്കുന്നതു നിൎയ്യുക്തികമാണെന്നും അതിശയോക്തികൂടാതെ പുരാണത്തിൽ ഒരു സംഗതിയും കാണുന്നില്ലെന്നും ചില മദ്ധ്യമപക്ഷക്കാർ. ഇങ്ങിനെതുടങ്ങി പലതരത്തിലും എതിരാളികൾ ഇവിടെ ഉണ്ടെന്നുള്ളത് അനുഭവമുള്ള സംഗതിയാണ്. എങ്കിലും ഉദാസീനനായിനിന്നുകൊണ്ടു നോക്കിക്കാണുന്നത് ആൎക്കും അഹിതമാവില്ലെന്നു കരുതി ആവഴിക്ക് അല്പം ആലോചിക്കാം. യുക്തിപുരസ്സരമായി നോക്കുമ്പോൾ കാലപരിമാണം എത്രയോ വലുതാണെന്ന് ഏവൎക്കും സമ്മതിക്കാതെ കഴിയില്ല. ഒരു കൂൎപ്പൂഭാഗത്തുനിന്നു തുടങ്ങിയാൽ ഒരേമാതിരി ഗതിയെ അവലംബിച്ചുകൊണ്ട് ആ ഭാഗത്തുതന്നെ വന്നുചേരുന്ന ആകാരവിശേഷത്തിന്നാണല്ലോ വൃ

ത്താകാരമെന്നും ചക്രമെന്നും പറയുന്നത്. ഒരു ദിവസത്തെ സൂൎയ്യോദയം തുടങ്ങി പിന്നത്തെ ഉദയംവരേയുള്ള സമയത്തിൽ സാമാന്യമായി ഏതെല്ലാം പ്രകാരങ്ങൾ അന്തൎഭവിച്ചിരിക്കുമൊ ആ പ്രകാരങ്ങൾ തന്നെയാണ് രണ്ടാമത്തെ ഉദയംമുതൽ മൂന്നാമത്തെഉദയം വരേയുള്ള സമയത്തിലും അന്തൎഭവിച്ചിരിക്കുന്നത്. ഇതുകൊണ്ടു ദിവസരൂപമായ കാലഭാഗം ചക്രാകാരമാണെന്നുവന്നുവല്ലൊ. ഇങ്ങിനെ പതിനഞ്ചു ദിനചക്രം ചുററിക്കഴിഞ്ഞാൽ പിന്നെ പതിനഞ്ചു ദിനചക്രങ്ങളുടെ തിരിച്ചിലിൽ ചില സംഭവങ്ങൾ വ്യത്യാസപ്പെട്ടുകാണുന്നു. ആ മാററങ്ങളും ശരിയായി ചക്രാകൃതിയിൽ തന്നെ വന്നുകാണുകയും ചെയ്യുന്നു. അപ്പോൾ പക്ഷമെന്നുപറയുന്ന കാലഭാഗവും ചക്രാകാരമാണെന്നു വിശ്വസിക്കാം. ഇപ്രകാരം മാസം, ഋതു, അയനം, വത്സരം ഇവയെല്ലാം ചക്രാകാരമാണെന്നു തീൎച്ചപ്പെട്ടിട്ടുണ്ടല്ലൊ. ഹാലിയുടെ ധൂമകേതുഎന്നു പാശ്ചാത്യന്മാർ പറയുന്ന ധൂമകേതുവിനെ വത്സരചക്രം എഴുപത്തഞ്ചു പ്രാവശ്യം തിരിഞ്ഞാലാണ് കാണുന്നതെന്നുവന്നാൽ ആ എഴുപത്തഞ്ചു വത്സരമെന്ന കാലഭാഗവും ചക്രാകാരമാണെന്നു തീൎച്ചയായില്ലെ. ഈ രീതിയിൽ കലി,ദ്വാപരം, ചതുൎയ്യുഗം, മന്വന്തരം, കല്പം ഇവയെല്ലാം ചക്രാകാരങ്ങളായ മഹാകാലഭാഗങ്ങളാണെന്നും കല്പചക്രം മുപ്പതുതവണ തിരിയുമ്പോഴത്രേ മഹാകാലചക്രം ഒരു പ്രാവശ്യം തിരിയുന്നതെന്നും വിശ്വസിപ്പാൻ ധാരാളം യുക്തിയുണ്ടല്ലൊ. ധൂമകേതുവിനെ രണ്ടു പ്രാവശ്യം കാണ്മാൻ ആയുസ്സുണ്ടായ ഒരാളുടെ ഡയറിയിൽ കാണുന്ന വാസ്തവവിശേഷങ്ങൾ ശരിയല്ലെന്നു മുപ്പതു സംവത്സരം മാത്രം ആയുസ്സുള്ള ഒരുവൻ നിഷേധിച്ചാൽ അതു വസ്തുസ്ഥിതിയ്ക്കനുസരിച്ചതാവാൻ തരമില്ലെന്നാണ് തോന്നുന്നത്. മേൽപ്രസ്താവിച്ച യുക്തികൊണ്ടുതന്നെ കല്പചക്രത്തിന്റെ ഓരോ തിരിച്ചലിൽ അപൂൎവ്വങ്ങളായ ചില മാററങ്ങൾ സംഭവിപ്പാതിരിപ്പാനും വഴികാണുന്നില്ല. ദിനചക്രത്തിന്റെ ഒരു തിരിച്ചിലിൽ ഒരു ചെടിയിൽ പത്തു പൂവുണ്ടായിരുന്നുവെങ്കിൽ പിന്നത്തെ തിരിച്ചിലിൽ ഒമ്പതോ പതിനൊന്നോ ആയിവരുന്നത് അസംഭാവ്യമല്ലല്ലൊ. അതുപോലെ ഒരു മന്വന്തരത്തിൽ സപ്തൎഷികൾ മരീചി മുതലായവരാവാനും മറെറാന്നിൽ ഭൃഗുമുതലായവരായിത്തീരുവാനും, ഒരു കല്പചക്രത്തിരിച്ചിലിലെ രാമായണത്തിൽ ഹനൂമാൻ സമുദ്രം ചാടുവാനും ഒന്നിൽ അംഗദൻ ചാടുവാനും യാതൊരു യുക്തിഭംഗവും കാണുന്നില്ല. ഭൂഗോളം മുതലായതിനെപ്പററി പറഞ്ഞിട്ടുള്ളതിലും വഴി ഇതുതന്നെ. ദിവ്യവൎഷം മുതലായ അവാന്തരകാല

ആകെ ഈ ആക്കടിൽ 20 വകുപ്പുകൾ ഉണ്ട്. അവകളുടെ സാരം താഴെ വിവരിക്കുംപോലെയാണ്.

1. ഈ ആക്കട് മലയാളജില്ലയ്ക്കു മുഴവനും ബാധകമാണ്

2. 1887-ൽ 1-ാം നമ്പ്രാക്കട് റദ്ദാക്കി

3. കുടിയാന്റെയും ചമയത്തിന്റെയും ലക്ഷണം

4. ഏതെല്ലാം ചമയമാണെന്ന് ഊഹിക്കപ്പെടുമെന്ന്

5. ഒഴിപ്പിക്കപ്പെടുമ്പോൾ കുടിയാനു ചമയവിലയ്ക്കവകാശമുണ്ടെന്ന്

6- ചമയവില കൊടുക്കുമ്പോൾ മാത്രമേ ഒഴിയേണമെന്നു വിധിപ്പാൻ പാടുള്ളു എന്നു വിധിക്കു ശേഷം ഒഴിപ്പിക്കുംമുമ്പെയുള്ള ചമയങ്ങളുടെ വിലയെപ്പററിയും

7- ചമയമല്ലെന്നു തീച്ചപ്പെടുത്തിയതു കുടിയാൻ നീക്കം ചെയ്യേണ്ട സംഗതി

8- കോടതി ചമയവില തീച്ചപ്പെടുത്തുവാൻ സഹായത്തിന്ന് അസ്സെസർമാരെ നിശ്ചയിപ്പാൻ ഗവൎമ്മേണ്ടു റൂൾസ്സ് ഉണ്ടാക്കാമെന്ന്

9- കൊല്ലാദായം വൎദ്ധിപ്പിക്കുന്ന ചമയങ്ങളുടെ വില

10- കുടിയായ്മകാലത്ത് ഉണ്ടായ വൃക്ഷസസ്യാദികൾക്കു ചമയവില നിൎണ്ണയിക്കേണ്ട മാതിരി

11- വേറെ മാതിരി ചമയങ്ങൾ

12- ചമയവില തീച്ചയാക്കുന്നതു കുടിയാന് ഏററവും അനുകൂലമായ മാതിരിയിൽ വേണമെന്ന്

13- കഴിക്കൂറുകളെ കാത്തു രക്ഷിച്ചു കൂലി കൊടുപ്പിക്കൽ

14- ചമയവില നിരക്കുപട്ടിക ഉണ്ടാക്കുവാൻ ഗവൎമ്മേണ്ടിന്നധികാരം

15- ആദായങ്ങളുടെ വില നിൎണ്ണയിപ്പാൻ മേൽപ്രകാരം പട്ടിക

16- മേപ്പടി പട്ടികയില്ലാത്ത പക്ഷം കഴിഞ്ഞ 10 കൊല്ലത്തെ ശരാശരി വില തോതിനൊക്കേണമെന്ന്

17- പട്ടികകൾ ഗസററിൽ പ്രസിദ്ധം ചെയ്യേണമെന്ന്

18- കഴിക്കൂറുകൾ അധികം തിരക്കി ഉണ്ടാക്കിയാൽ ചമയവില ചുരുക്കി നിൎണ്ണയിപ്പാൻ

19. ചമയാക്ട് ഉദ്ദേശത്തിന്നു വിരോധമായി 1886 ജനവരി 1-ാനു- മുതൽക്കുള്ള കരാറ് അസാധുവാണെന്ന്

20. വേറെ നിയമപ്രകാരം ചമയം കിട്ടുവാനുള്ള അവകാശങ്ങളെ ഈ ആക്ട് ബാധിയ്ക്കയില്ലെന്ന്

എം. കെ. വെങ്കിടേശപരയ്യര്, ബി. ഏ; ബി. എൽ.

---

# കാമദഹനം

(തുടച്ച്)

നോനല്പാർമൌലിയ്ക്കുദകംചെയ്തോർ നല്ലൊന്നല്ലഭവാനമിതിന്നി ക്കില്ലി ല്ലേതുംകുത്തുപറപ്പൻ അംഭോജായുധഭ്രൂചതിനാഥാ സംഭോഗംമേമതിയു ണ്ടിപ്പോൾ നിർവേരാംവേരെന്തുഫലംമേ സമ്പത്ത്യേശുഭമേസ്സുഗതോ ഹാ സുരതാരംഭേസാഹസമില്ല തരുണിയ്ക്കെന്നതുപറവാൻവന്തു ശ്ലഥ ശ്രീമമസുരതംമുഴവൻ ഗാഢാലിംഗനമൊട്ടുചുരുക്കം മദനനമുക്കൊരുമക നളനവനോ ജപവുംകളിയുംമറ്റൊന്നുതരം പാകന്നനുപാഞ്ഞേപ്പിന്നെ പ്പാകുമിതുകൊണ്ടഭിഷേകംകിട്ടി ഇത്ഥമൊരോരോകാമികളരികേവൃത്താന്തങ്ങ ളെബഹുധാമോദം പറയുന്നേരംപരിണതിശാലി പതുപതമധുരെവ്വചന വിശേഷെ രലിയിച്ചഖിലംവരികവസന്ത ദുരന്തമിതെത്രയുമാരോട്ടംപോ യ്കുരുഷംപറയാസ്കാരുംപ്രണയിനി മാരെക്കൊണ്ടൊരുവിരസാവരുവാനങ്ങ തെന്നുവരും പതമേരഹസിപറഞ്ഞുഹസിച്ചും പോകട്ടോരോന്നോരോഭാഗേ വൈകിനനേരംവരുവാൻപാകെ നാലർചരവാക്കസമാകണ്ണ്യാസൌ നി ഗ്ഗ്രത്യാള്ളുയാഖിലലോകം വ്യഗ്രിച്ചീടാസ്കാരുംവെറുതേ കാംക്ഷിതമൊക്കവെ രുത്തുണ്ടെന്നും കലഹാമാററിത്തന്നുണ്ടെന്നും ഗാഢാലിംഗനമുണ്ടിന്നെ ന്നും ഝടിതിവഴക്കായ്പോകായ്കെന്നും ചൊല്ലിച്ചൊല്ലിച്ചുടതളത്തി ക്കൂട്ടി കൊണ്ടന്നലർവിശിഖക്ഷ്മാ രമണനസമീപേകൈതപ്പൂങ്കുല നൈതൽപ്പൂ മ്പൊടിയെന്നിത്യാദികൾ പലകാൾച്ചകൾവെച്ചുംകച്ചകൾ പിച്ചകൾ പച്ചപ്പൊന്തികൾ കച്ചണിമുലമാർവശ്യവിശേഷംഝടിതി കൊട്ടത്തുമയ ച്ചുംമമ്മാ തെളിവിനൊടൊരുദിനമേവമിരുന്നു.

ഭുവനതലമശേഷംവെന്നൊരോകാമിനീനാ-
മിളമുലകളിലാക്കിച്ചിത്തകാമ്പംഗഭാജാം

തെളിവിലുടനിരിക്കുംകാലമത്ത്യാജഗാമ
പ്രഥിതകലഹകാമീനാരദോനാകലോകാൽ.

തന്മമബ്രഹ്മപരമം തത്തപസ്സാക്രതുക്രിയാ
സസ്വാദ്ധ്യായസ്സ്വപജപോയദീക്ഷേയധമുത്തമം.
പാദ്യാർഘ്യാചമനീയൈയന്നാരദമാദൃത്യപൂജയാമാസ
മദനമഹീപതി തരസാ സമ്പ്രാപ്തം തം മനോജ്ഞയാച ഗിരാ.

ദേവർഷേ നാരദാ ചൊല്ലൊരുപുത്തമ ഭവാനെങ്ങുനിന്നിന്നു ലോകേ
കാവാത്താബ്രഹ്മചര്യാവ്രതമൊരുവനിദാനീം തുടങ്ങീലയല്ലീ?
ഭാവിച്ചാൻ പണ്ടു പത്മോത്ഭവനവനുടനേ ഭാരതീമാത്മജാം ചെ-
ന്നാവിർമ്മോദം പുണർന്നാൻ പുനരൊരുവനുമക്കോപ്പെട്ടത്തീല ലോകേ.

ശംഖകുന്ദേന്ദുമന്ദാരസുന്ദരസ്മിതരോചിഷാ
പുനാനോ ഭുവനംമാരമഭ്യഭാഷതനാരദഃ.
പഞ്ചായുധഗിരാം ദൂരേ സഞ്ചിതം പ്രാഭവം തവ
കഞ്ജനേർമിഴിമാർകാക്കലഞ്ഞാതേ വർത്തതേ ജഗൽ.

വാണീം നാണം കളഞ്ഞക്കമലഭവനഹോ പുൽകിനാൻ പണ്ടഹല്യാം
മാനം കൈവിട്ടൊരുനാളമരപതി പുണർന്നാൻ പകന്നാത്മദേഹം
വാനോർനാഥനു ലക്ഷ്മീമണനു പതിനാറായിരത്തെട്ടുവേണം
തേനോലുംവാണിമാരപ്പൊഴുമരികിലഹോ വിസ്മയം തൽപ്രഭാവം.

നാരീകുടിലകടാക്ഷപ്രപതനസംഭിന്നധൈര്യമര്യാദാഃ
ആണയുമാജ്ഞയുമാരു-മാരകടക്കുന്നതിപ്പുഭുവനേതേ.

സ്വർഗ്ഗേ ഞാൻ ചെന്നിവണ്ണം തവ ചരിതമശേഷം പുകണ്ണേൻ തദാനീ-
മഗ്രേ സർവ്വാമരാണാം വലരിപുകലിതാക്ഷേപമേവംബഭാഷേ
ദക്ഷാരാതേരകക്കാമ്പ ചലമകളിലാക്കീടിലില്ലൊന്നതെല്ലാ-
മൊക്കും മാറെന്തിവൻപ്രാഭവമെളിയവനോടേവനും വമ്പനല്ലോ.

ഒരുരഹസിവെളിച്ചത്തെത്തുമാകിൽ തദാനീം
തിരുമിഴിയിലെരിക്കുംമാറു ഭാവം തദീയം
ചരിതമിതറിയിപ്പാൻവന്നിതിഞ്ഞാനിദാനീം
മലർവിശിഖ!യഥേഷ്ടം കാര്യശേഷം പ്രഭോ! തേ.
പ്രണമതിചവിട്ടരേലോകമസ്മൈ ജയിപ്പാൻ
പണിപണിമലരമ്പും നീയുമൊന്നല്ലയല്ലോ

ക്ഷണമപി ബഹുമാനിച്ചീടുമാളല്ലതൊട്ടും
കനമധികമടങ്ങിക്കൊൾക ഭൂപാലമൌലേ!

ശ്രീനാരദവചോഭംഗീമേനാമാകൎണ്യമന്മഥഃ
വാനോർനാഥജയാകാംക്ഷീ മുനിമാഹജിതശ്രമഃ.

മൽപ്രാഭവം ത്രിഭുവനപ്രഥിതമ്മുനേ!കേ-
ളിപ്പോളുമിന്ദ്രനടയാളുമശേഷദേഹേ
പപ്പേറുഞാൻപറകയല്ലജനാധിനാഥൻ
പൊൽപ്പൂവിൽമാതിനടിമപ്പണിചെയ്തപോത്രു.

നിശ്ശേഷാശയ്യവിദ്യാവിഭുനിലമിളകീടുംതപോമൂലദൈവം
വിശ്വാമിത്രൻ പുരാ പെട്ടതു ബത പാകിൽ പാരതും മദപിരോധെ
അച്ചോകാൺ ദാശകന്യാകുളൎമുലകൊതികൊണ്ടിത്തരം മറെറാരുത്തൻ
വച്ചേകല്പിച്ചമൎയ്യാദകളുതിവിഷമാം മാമകീനം പ്രഭാവം.

കേൾക്കേണം വീരവാദം മുനിപ്രവൃദ്ധനീമാമകം മങ്കമാരെ-
ക്കാക്കേണ്ണം ചന്ദ്രചൂഡൻ പകലിരവുപൊരുന്നാകിലന്നാളിലോറം
ഞീക്കം വന്നീടുമാകിൽ പുനരിതിനു ഞെരിച്ചമ്പുമെൻപോററിവില്ലും
തുക്കന്നതെന്നുമേഞാൻ പെരുവഴിയിലിരന്നുണ്ണു പിന്നേടമെല്ലാം.

ഞാൻനേരിട്ടമ്പൊഴുതുപോയ്യരിയത്തുതന്നെ
ഞാന്നേകിടക്കമിവനുള്ളവിലാസിനീനാം
ചെന്നീട്ടവോളുമധികം വിഷമം മുനേ! കാൺ
സാന്നിദ്ധ്യമെന്തു പറയുന്നതുമീനകേതോഃ.

എന്നീവണ്ണം പ്രതിജ്ഞാമഴകിനൊടുവിധായാകുലാത്മാരുഷാ താൻ
വെന്നിക്കാളുംവിളിപ്പിച്ചുടിതധൃതിപുറപ്പെട്ടിരുന്നു സമീപേ
അന്നേരം കോകിലാനാം നിലവിളി നിവിരെപ്പാരിലെങ്ങും തുടങ്ങീ
കന്നൽക്കണ്ണാർ ചമഞ്ഞും കലിതരുചികളിച്ചും ചിരിച്ചും തുടങ്ങീ.

ദണ്ഡകം—ദേവഷിണോക്തമതികോപേനകേട്ടു പരിഭാവംനി ജാപരമഹീമാ ദേവനഥാതിരമന്നനാവോളുവൃമകമലരിൽ മേവിയിതു കലു ഷതനികാമംദരവേല്ലിതം പുരികമധരംവിറച്ചിതുടനിരുൾകേശമംസളവി പാഞ്ഞു ദളിതനവകുവളരുചിമിഴിമുനയിലരുണിമയുമതുപൊഴുതു ശിവ ശിവനിറഞ്ഞു ആഴംതകംമനസികാൎയ്യങ്ങളുമാവോളുമശേഷം വിചിന്ത്യനിര പായം ആഴിനിരചുഴലുമവനീവലയപരിവൃഢനുമാരഭതനിയതകരണീ

യം അഴകോടു൪തച്ചുതവപുഴകായതൈലമുടൽമുഴവൻ കളിസ്സുരമണീയം അഴലകലെവിരചിതമിതിളമടവർമുലയിൽ വെളുവെതമരുവുമമലഹിമതോയം ഉല്ലാസിതാളിനവചവ്വാത്തുതേച്ചുതരിയില്ലാപ്പൊടിത്തരമനേകം ഉല്ലളിതമൃദുസൗരഭിപാകനിരതടവിമുഹുരുല്ലസിതമുടലിലഭിഷേകം ഉടലുന്നിലാവുനിറമരികുന്തലപ്പണിയുമണിവിദ്രുമത്ത്യതിനിദാനം ഉപരചിതമരയിലൊരു കനകമയതുകിൽതടവിനിരതിശയമധുരിമനിധാനം ആകുലപൊൽക്കമലാഭ്രൾകൊണ്ടുനെസ്സുനെറിപാകുന്ന മേൽപ്പുടവരമ്യം ആകനവകളഭരസമാകലിതമുടൽവട വുമോഹനമിതുദയരവിപോലെ അതുലോപദംശരസഭരിതംപ്രിയൈസ്സഹിതമശനം കഴിഞ്ഞു വഴിപോലെ അധിസമിതികൃതവസതിമലർ വിശിഖധരണിപതിമഖിലബലമഴകൊടു പൂണ്ടു

മുട്ടപ്പിച്ചകമാലകൊണ്ടുതലയിൽക്കെട്ടിത്തനിക്കങ്കമ-
പ്പട്ടക്കോപ്പുമണിഞ്ഞുമുഗ്ദ്ധഹസിതശ്രീചാമരാലംകൃതാഃ
പുഷ്ടാഭോഗമെടുത്തിടങ്കരതലേ താംബൂലമംഭോരുഹം
മറേക്കയ്യിലെടുത്തു വന്നുതൊഴുതുയുദ്ധായമുഗ്ദ്ധാക്ഷിമാർ.
നക്ഷത്രങ്ങളെമുന്നകമ്പടിനടത്തിക്കൊണ്ടുനൽച്ചന്ദ്രികാ-
മഗ്രേ ചാരുനിധായവിശദമലയിച്ചാനന്ദപാഥോനിധൌ
ഉൽക്കണ്ഠാമകമേവളുത്തുതരുണീയൂനോരന്യൂനശ്രിയാ
വിഖ്യാതോദയമിന്ദുവന്നുതൊഴുതു രാജാജ്ഞയാ സാദരം.
മലയപവനനെന്നോരാപ്തമാടമ്പിനേരേ
കലചിലയുമെടുത്തു കൊണ്ടു വന്നാനപാരന്തു
മലയജരസവാഹീവല്ലരീമഞ്ജരീണാ-
മിളകിനപൊടിപൊങ്ങിച്ചംബരേനമ്രചേതാഃ.
അളിപടലമശേഷംഘോഷയൻപൊൽപുതുപ്പൂ-
പരിമളവുമണിഞ്ഞു കൊണ്ടുപാത്താനുഭാവം
നളിനവിശിഖസഖ്യം കൈവളുത്തുദ്ധതാത്മാ
തെളിവിനൊടുവസന്തന്താനുമഭ്യാജഗാമ.
ഗ്രീഷ്മമുഖ്യമൃതു ചക്രവാളമരികത്തു വന്നു കഴൽ കുപ്പുമ-
ക്കോപ്പുമുത്തമതിലോത്തമാദിവിബുധാംഗനാചമയഭംഗിയും
കല്പമാന്നകമലാദിദേവികളയച്ച കാഴ്ചകളെടുക്കയും
വാഴ്വുമെഴുംമദനഭ്രമിഭത്തരനുഭാവമെന്തുപറയാവതോ.

ഭംഗിയിൽത്തിരുകിമല്ലവേണിമലർകൊണ്ടണിഞ്ഞുതിലകാങ്കുരം
കുങ്കുമേനകഴിയക്കലച്ചുകുനചില്ലിവില്ലുജയസാധനം
സങ്കലയ്യനയനായുധത്തെമൃദുഹാസമെന്നുമെറിവാളെറി-
ഞ്ഞങ്ങിനെ ചെറുതുദശിതോരുപരിധായനിർമ്മലദുകൂലവും.

ചേണെഴുന്നഘുസൃണാംഗരാഗലളിതോജ്ജ്വലവപുഷിഭൂഷണ-
ശ്രേണികൊണ്ടുടനണിഞ്ഞുമഞ്ജുളവിലാസമോഹിതചരാചരം
മാനനീയഗുണശാലിമാനിനികളായദുർജ്ജയപടജ്ജനാ
ഘനശൌണ്ഡമൊരുമിച്ചുകൂടിയിതുവേർതിരിഞ്ഞു സമരോദ്യമേ.

കേൾക്കണം തമ്പിരാനേ വിരസമിതിഹ ഞങ്ങൾക്കു ശീലം പൊറുപ്പാൻ
മൂഖാനാംമമ്മവാചാം ത്രിജഗതിമരുവും ദുർഭഗാനാം ജളാനാം
ഈർക്കിൽക്കോൽ മൂക്കിലിട്ടും നിശിശയനഗതം ബാലകം നുള്ളിമാറും
മൂക്കത്തേക്കത്തുകൊണ്ടും തലയിലുടനുറുമ്പൊക്കനെന്നാക്കുടഞ്ഞും.

(തുടരും)

---

# വിവേകാനന്ദസ്വാമികൾ

(വിദ്യാവിഹാരിണിയിൽനിന്ന്)

---

ഹിന്ദുമതത്തിൻറ്റെ മൂലതത്വങ്ങളെ വെളിപ്പെടുത്തി ലോകാനുഗ്രഹം ചെയ്വാനായിട്ടു തൻറ്റെ ആയുഷ്കാലത്തെ ചിലവഴിക്കുകയാൽ അനശ്വരമായ യശസ്സിന്നു പാത്രമായിത്തീർന്ന വിവേകാനന്ദസ്വാമികൾ ജനിച്ചത് 1862 ജനവരി 9-ാംനു-യാണ്. ബങ്കാളത്തിൽ ദൈവഭക്തികൊണ്ടു കേൾവിപ്പെട്ട ഒരു കായസ്ഥബ്രാഹ്മണകുടുംബത്തിലെ ഗൃഹസ്ഥനും, കല്ക്കത്താഹൈക്കോടതിയിലെ സുസമ്മതനായ ഒരു 'അറ്റോർണി'(വക്കീൽ)യും ആയിരുന്ന വിശ്വനാഥദത്തനാണു സ്വാമികളുടെ അച്ഛൻ. സ്വാമികൾക്ക് അച്ഛനിൽനിന്നു സിദ്ധിച്ച നാമധേയം നരേന്ദ്രൻ എന്നായിരുന്നു. അച്ഛൻ വാർദ്ധക്യദശയിൽ സന്യസിക്കുകയാണ് ചെയ്തത്. എന്നാൽ പുത്രൻറ്റെ സന്ന്യാസം ചെറുപ്പകാലത്തു തന്നെ കഴിഞ്ഞു. സന്ന്യാസത്തിന്നു ശേഷമാണ് 'നരേന്ദ്രൻ' എന്ന പേരു പോയി 'വിവേകാനന്ദൻ' എന്നു പേരു സിദ്ധിച്ചത്.



വിവേകാനന്ദസ്വാമികൾ ചെറുപ്പകാലത്തു തന്നെ നല്ല ബുദ്ധിമാനും പരിശ്രമശീലനുമായിരുന്നു. പള്ളിക്കൂടത്തിൽ പഠിക്കുന്ന കാലത്തു ക്ലാസ്സിലെ പുസ്തകങ്ങൾക്കു പുറമെ മതസംബന്ധമായും തത്വശാസ്ത്രവിഷയമായും ഉള്ള അനേകം പുസ്തകങ്ങൾ വായിക്കുക പതിവായിരുന്നു. അക്കാലത്തു 'ഹർബർട്ട് സ്പെൻസർ' എന്ന പാശ്ചാത്യപണ്ഡിതരെഴുതിയ ചില പുസ്തകങ്ങളെ വായിക്കുകയും, അവയിൽ തനിക്കു തോന്നിയ ചില അഭിപ്രായഭേദങ്ങളെ കരുപന്യാസമായി എഴുതി സ്പെൻസറെ അറിയിക്കുകയുമുണ്ടായി. സ്പെൻസർ അതിൽ സന്തോഷിച്ചു സ്വാമികൾക്കു ഉത്സാഹം ജനിക്കത്തക്ക വിധത്തിൽ മറുവടി അയച്ചു.

ഈശ്വരതത്വത്തെപ്പറ്റി പൂർണ്ണമായ ജ്ഞാനം സിദ്ധിക്കായ്കയാൽ സ്വാമികൾ പല മതങ്ങളിലും വിശ്വസിക്കുകയുണ്ടായിട്ടുണ്ട്. ആദ്യത്തിൽ 'അജ്ഞാതം' എന്ന മതത്തേയും, പിന്നീടു ബ്രഹ്മമതത്തേയും അദ്ദേഹം സ്വീകരിച്ചു ക്രമേണ ആ വക മതങ്ങളുടെ തത്വങ്ങൾ പരിപൂർണ്ണങ്ങളല്ലെന്നു തോന്നുകയാൽ മനസ്സിൽ കഠിനമായ ഒരു സന്ദേഹം കടന്നുകൂടി. അങ്ങിനെ ഇരിക്കുന്ന കാലത്താണ് സ്വാമികൾ ബി. എ. പാസ്സായത്.

സന്ദേഹമൂലകമായി മനസ്സിന്നു ബാധിച്ച അന്ധകാരം നീക്കി, പരമാത്മനിശ്ചയം ചെയ്യുന്നതിന്നു തക്കതായ ഒരു ഗുരുവിനെ അന്വേഷിക്കുവാൻ അധികം കാലം വേണ്ടിവന്നില്ല. സ്വാമികളുടെ അടുത്ത ചാർച്ചക്കാരനും, ശ്രീരാമകൃഷ്ണപരമഹംസരുടെ ശിഷ്യനും ആയ ഒരാൾ മുഖേന പരമഹംസരെ കണ്ടു പരിചയമാവാനും, അദ്ദേഹത്തോടു തന്റെ സംശയങ്ങളെപ്പറ്റി സംസാരിക്കുവാനും ഉടനെ സംഗതി വന്നു. പരമഹംസരുടെ അടുത്തു നിന്നു സ്വാമികൾ വേദാന്തം പഠിക്കുകയും, അദ്ദേഹത്തിന്റെ പ്രധാനശിഷ്യനായി ഗുരുസവിധത്തിൽത്തന്നെ പാർക്കയും ചെയ്തു.

പരമഹംസർ പരമഗതിയെ പ്രാപിച്ചതിന്നു ശേഷം അദ്ദേഹത്തിന്റെ ശിഷ്യരെല്ലാം സംസാരബന്ധം വെടിഞ്ഞു ഹിന്തുമതത്തിന്റെ അഭിവൃദ്ധിക്കും ലോകാനുഗ്രഹത്തിന്നുമായി പരിശ്രമിക്കുവാൻ തിച്ചപ്പെടുത്തി. ആ കൂട്ടത്തിൽ സ്വാമികൾ വേദാന്തത്തെ ലോകത്തിന്നുപകരിപ്പിപ്പാനായി തന്റെ ജീവിതത്തെ വിനിയോഗിക്കുവാനുറച്ചു. പിന്നീട് അധികം കാലം അദ്ദേഹം സഹപാഠികളോടു കൂടി താമസിച്ചില്ല. വിജനമായ ഹിമവാന്റെ താഴ്വാരങ്ങളിൽ പോയി ധ്യാനിച്ചുകൊണ്ടും ഗ്രന്ഥ

പരിശീലനം ചെയ്തുകൊണ്ടും കുറച്ചു കാലം കഴിച്ചു കൂട്ടി. അനന്തരം തിബത്തിൽപ്പോയി ബുദ്ധമതത്തിന്റെ സിദ്ധാന്തങ്ങളെ ഗ്രഹിച്ച് ഇന്ത്യയിൽത്തന്നെ മടങ്ങിയെത്തി. പിന്നെ പല ദിക്കിലും സഞ്ചരിച്ചു വേദാന്തവിഷയമായി പ്രസംഗങ്ങൾ ചെയ്തു. 'കത്രി' എന്ന സംസ്ഥാനത്തിലെ രാജാവു സ്വാമികളുടെ പ്രസംഗങ്ങളെ കേട്ടപ്പോൾ അദ്ദേഹത്തിന്റെ ധർമ്മോപദേശങ്ങളെ സ്വീകരിച്ചു. അവിടെ നിന്നു പടിഞ്ഞാറൻ കടൽക്കരയിൽക്കൂടി തിരുവനന്തപുരത്തു വന്ന് കുറച്ചുദിവസം താമസിച്ചു. പിന്നെ നേരിട്ടു മദിരാശിക്കു തിരിച്ചു. മദിരാശിയിലെ മഹാജനങ്ങൾ സ്വാമികളെ യഥോചിതം ആദരിച്ചു. അവർ അപേക്ഷിച്ചപ്രകാരം, അടുത്ത അവസരത്തിൽ അമേരിക്കയിൽ ചിക്കാഗോ നഗരത്തിൽ കൂടുവാൻ നിശ്ചയിച്ച മതമഹാസഭയിലേയ്ക്ക് ഹിന്തുമതത്തിന്റെ പ്രതിനിധിയായിട്ടു ജപ്പാൻവഴിയായി അമേരിക്കയിലേക്കു പുറപ്പെടുകയും ചെയ്തു. വഴിച്ചിലവിന്നായി കുറെ പണം, മദിരാശിനിവാസികൾ ശേഖരിച്ചു കൊടുത്തിരുന്നതു വഴിയിൽവെച്ചുതന്നെ ചിലവായതിനാൽ, സ്വാമികൾ അമേരിക്കയിലെത്തിയതു കയ്യിൽക്കാശൊന്നും ഇല്ലാതെയായിരുന്നു. അമേരിക്കക്കാരിയായ ഒരു വൃദ്ധസ്ത്രീക്ക് സ്വാമികളുടെ വേഷം കണ്ടിട്ട് അദ്ദേഹം ഒരു 'അത്ഭുതപുരുഷ'നായിത്തോന്നിയതിനാൽ, അദ്ദേഹത്തെ തന്റെ സ്നിഗ്ദ്ധജനങ്ങൾക്കു പരിചയപ്പെടുത്തുവാനായി, അവൾ ചെയ്ത ഒരു വിരുന്നിന്നു സ്വാമികളേയും ക്ഷണിച്ചു. വിരുന്നിന്നു കൂടിയിരുന്ന മഹാന്മാർക്കു വിവേകാനന്ദൻ ഒരു അസാധാരണപുരുഷനായിത്തോന്നിയെന്നുമാത്രമല്ല, അദ്ദേഹം തന്റെ സാമർത്ഥ്യംകൊണ്ട് അവരെ അതിശയിപ്പിക്കുകയും ചെയ്തു. വേദാന്തത്തെപ്പറ്റി സ്വാമികൾ പ്രസംഗിച്ചതിന്റെ അർത്ഥം അവിടെക്കൂടിയിരുന്നവരെക്കൊണ്ടു ഗ്രഹിക്കുവാൻ സാധിച്ചില്ല. അതിനാൽ അവർ സ്വാമികളോടു വാദിപ്പാനായി അവിടത്തുകാരനായ ഒരു തത്വശാസ്ത്രപണ്ഡിതനെ ക്ഷണിച്ചുവരുത്തി. പണ്ഡിതന്നു സ്വാമികളുടെ വൈദുഷ്യത്തിൽ അത്ഭുതം തോന്നിയതിനാൽ, അദ്ദേഹം ചിക്കാഗോവിലെ മതസഭയിലെ പ്രസിഡണ്ടായ ഡാക്ടർ ബോറസ്സിന്ന് അദ്ദേഹത്തെ പരിചയപ്പെടുത്തി. സഭയിൽ ഹിന്തുമതത്തെപ്പറ്റി പ്രസംഗിക്കുവാൻ അദ്ദേഹം സ്വാമികളോടാവശ്യപ്പെട്ടു. സ്വാമികൾ അതു സമ്മതിക്കുകയും ചെയ്തു. ഭൂമണ്ഡലത്തിന്റെ നാനാഭാഗങ്ങളിൽനിന്നും വന്നിരിക്കുന്ന അനേകം വിദ്വാന്മാർ നിറഞ്ഞ ആ സഭയിൽ വെച്ചു, വേദാന്തവിഷയമായി സ്വാമികൾ ചെയ്ത ആ വിലയേറിയ പ്രസംഗത്തെക്കേട്ട

പലരും ആശ്ചര്യപ്പെട്ടുപോയി. പാശ്ചാത്യർ അതോടു കൂടി പൌരസ്ത്യരുടെ തത്വശാസ്ത്രങ്ങളെപ്പുകഴ്ത്തുവാൻ തുടങ്ങി. അതേവരെയും അത്ര പ്രസിദ്ധിയില്ലാതെ ഒരു വെറും സന്ന്യാസിയായിരുന്ന നമ്മുടെ വിവേകാനന്ദസ്വാമികൾ ആ പ്രസംഗത്തോടു കൂടിത്തന്നെ വളരെ കീർത്തിമാനാകയും ചെയ്തു. 'ന്യൂയാക്ക് ഹിറാൾഡ്'മുതലായ അനേകം പ്രസിദ്ധപ്പെട്ട വർത്തമാനക്കടലാസ്സുകളിൽ സ്വാമികളുടെ പാണ്ഡിത്യത്തേയും സാമർത്ഥ്യത്തേയും ശ്ലാഘിച്ചുകൊണ്ട്, ആ സഭയിൽ കൂടിയിരുന്നവരിൽ എല്ലാവരിലും വെച്ച് യോഗ്യർ സ്വാമികളാണെന്നു മുഖപ്രസംഗങ്ങൾ എഴുതിത്തുടങ്ങി. അനന്തരം അമേരിക്കാരാജ്യത്തിലെ പല ഭാഗങ്ങളിൽനിന്നും, അവിടങ്ങളിൽച്ചെന്നു പ്രസംഗിക്കേണമെന്നുള്ള ക്ഷണനക്കത്തുകൾ സ്വാമികളുടെ കയ്യിൽ വന്നു നിറഞ്ഞു. അതനുസരിച്ച് അതാതു ദിക്കുകളിൽപ്പോയി പ്രസംഗങ്ങൾ ചെയ്തു. ആ പ്രസംഗങ്ങൾ അമേരിക്കയിലെ ജനങ്ങൾക്കുകൂടി വേദാന്തമാർഗ്ഗത്തിൽ വിശ്വാസം ജനിക്കുവാൻ കാരണമായിത്തീർന്നു.

അമേരിക്കയിൽനിന്നു നേരെ ഇംഗ്ലാണ്ടിലെയ്ക്കാണ് പുറപ്പെട്ടത്. അവിടേയും ഹിന്തുമതത്തെപ്പററിയ പ്രസംഗം തന്നെ പ്രധാനകൃത്യമായിരുന്നു. അവയുടെ ഫലമായിട്ടു, പിന്നീടു സ്വാമി കൃപാനന്ദർ എന്നു പേരു സിദ്ധിച്ച ശ്രീമാൻ സാൻററസ് ബർക്, സ്വാമി അഭയാനന്ദർ എന്നു പേരെടുത്ത ശ്രീമതി ലൂയി, ജ്ഞാനസഹോദരി നിവേദിത എന്നു പ്രസിദ്ധയായിത്തീർന്ന മാർഗ്ഗററു നോബിൾ മുതലായി പല പാശ്ചാത്യ സ്ത്രീപുരുഷന്മാർ സ്വാമികളുടെ ശിഷ്യത്വം വഹിച്ച് അദ്ദേഹത്തിൻെറ മതപദ്ധതിയിൽ പരിശ്രമിച്ചുവന്നു.

1896-ൽ സ്വാമികൾ ഇന്ത്യയിലേയ്ക്കു മടങ്ങി. അപ്പോൾ ആ മഹാത്മാവിനെ സകലജനങ്ങളും വാഴ്ത്തിത്തുടങ്ങി. സ്വാമികളുടെ വേദാന്തപ്രസംഗങ്ങളെ എല്ലാവരും ബഹുമാനിച്ചു. എന്നാൽ അദ്ദേഹം പ്രസംഗങ്ങളെക്കൊണ്ടു മാത്രം തൃപ്തിപ്പെട്ടിരുന്നില്ല. വേദാന്തശാസ്ത്രത്തെ സകലരും സ്വീകരിക്കത്തക്കതാക്കിച്ചെയ്യണമെന്നും, ഹിന്തുക്കളെ മററെല്ലാവർഗ്ഗക്കാരിലുമധികം സദാചാരത്തിലും ദൈവഭക്തിയിലും ഉയർന്നവരാക്കിത്തീർക്കണമെന്നും കരുതി സ്വാമികൾ പ്രയത്നം ചെയ്തു. ശ്രീപരമഹംസർ ചെയ്തിരുന്ന കൃത്യത്തെ വീണ്ടും തുടർന്നു, വേദാന്തവിദ്യാർത്ഥികളെ പഠിപ്പിപ്പാനായി സ്വാമികൾ കല്ക്കത്തായിലും ഹിമവാൻെറ ചരിവുകളിലും മററും വിദ്യാലയങ്ങളെ സ്ഥാപിച്ചു. ൧൮൯൭-ലെ വലിയ ക്ഷാമത്തിൽ

കഷ്ടപ്പെട്ട ദരിദ്രജനങ്ങളെ രക്ഷിപ്പാനായി സ്വാമികൾ വളരെ അ ധ്വാനിച്ചിട്ടുണ്ട്. ഇങ്ങിനെ ഇടവിടാതെ പരിശ്രമിക്കുക നിമിത്തം ദേഹ സൌഖ്യം ക്രമേണ കുറഞ്ഞുവശായി. വൈദ്യന്മാരുടെ ഉപദേശപ്രകാരം പാശ്ചാത്യരാജ്യങ്ങളിലേയ്ക്കു പോയി. ഇംഗ്ലാണ്ടിൽ കുറച്ചു താമസിച്ച പ്പോൾ അല്പം സുഖം തോന്നി. പിന്നെ അമേരിക്കയിൽ പോയി സാൻ ഫ്രാൻസിസ്കോവിൽ 'ശാന്ത്യാശ്രമം,' 'വേദാന്തസംഘം' എന്നിവയെ സ്ഥാപിച്ചു. ആ രണ്ടു സ്ഥാപനങ്ങളും ഇപ്പോൾ ഉയന്ന നിലയിൽ എ ത്തിയിരിക്കുന്നു. അമേരിക്കയിൽ താമസിക്കുമ്പോൾ, പാരീസ്സിൽ അക്കാ ലത്തു കൂടാൻ വെച്ചിരുന്ന മതസഭയിൽ വെച്ചു ഹിന്ദുമതത്തെപ്പററി പ്ര സംഗിക്കേണമെന്ന് അപേക്ഷ വന്നതിനെ സ്വാമികൾ സ്വീകരിച്ചു. ആ പ്രസംഗം ഫ്രെഞ്ചുഭാഷയിൽ ആയിരുന്നു.

ഇങ്ങിനെ വീണ്ടും പ്രവൃത്തി അധികരിക്കയാൽ സ്വാമികളുടെ ദേഹസ്ഥിതി തീരെ ദുഷിച്ചുപ്പെട്ടു. ഫ്രാൻസിൽനിന്ന് ഇന്ത്യയിലേയ്ക്കു മട ങ്ങുമ്പോൾ, ഇന്ത്യയിൽ നിന്നു പോകുമ്പോഴുണ്ടായിരുന്നേടത്തോളം കൂടി ദേഹത്തിന്നു ശക്തിയുണ്ടായിരുന്നില്ല. എങ്കിലും ഇന്ത്യയിലെത്തിയതി ന്നു ശേഷം ദേഹസ്ഥിതിയെപ്പററി നോക്കാതെ, താൻ ആരംഭിച്ച കൃത്യ ങ്ങളെ മുഴമിക്കുവാനായി കാശിയിൽ ഇന്ത്യൻവിദ്യാത്ഥികൾക്ക് ഒരു വി ദ്യാലയവും, അഗതികൾക്ക് ഒരു ധമ്മസത്രവും സ്ഥാപിച്ചു. പിന്നേയും വേദാന്തവിഷയമായ പരിശ്രമം വിടാതെതന്നെ ഇരുന്നു. അക്കാലത്തു ജപ്പാനിൽനിന്നു ചില മഹാന്മാർ വന്നു സ്വാമികളെ അങ്ങോട്ടു ക്ഷണി ച്ചുവെങ്കിലും, ആരോഗ്യക്ഷയം നിമിത്തം പോകുവാൻ സാധിച്ചില്ല.

1902 ജൂലൈമാസത്തിൽ ഒരു ദിവസം പ്രഭാതത്തിൽ സ്വാമി കൾ കുറെ അധികം സമയം ധ്യാനത്തിലിരുന്നു. പിന്നെ ചില ശിഷ്യരെ സംസ്കൃതം പഠിപ്പിച്ചു. അന്നു സന്ധ്യയ്ക്കും ധ്യാനം കുറെ അധികംനേരം ഉ ണ്ടായി. വൈകുന്നേരം കുറച്ചു നടക്കുവാനും പോയി. മഠത്തിലെത്തി യ ശേഷം പൂജയ്ക്കായി ഇരുന്നു. പൂജയിൽ ലയിച്ചിരുന്ന സ്വാമികളുടെ ആ ദിവ്യമായ ആത്മാവ് രാത്രി 9 മണിക്കു പരമപദത്തിൽ ല യിച്ചു.

കെ. വി. എം.



# ഞങ്ങളുടെ വായനശാല

---

**വിദ്യാഭ്യാസം** — പാശ്ചാത്യപണ്ഡിതന്മാരിൽ പ്രഥമഗണനീയനും ആംഗ്ലേയതത്വജ്ഞാനികളിൽ അഗ്രേസരനുമായ 'ഹെർബർട്ട് സ്പെൻസർ' എഴുതീട്ടുള്ള 'വിദ്യാഭ്യാസം' എന്ന ഉത്തമഗ്രന്ഥം വേണ്ടപോലെ തർജ്ജമ ചെയ്തുകാണുന്നതിൽ ഞങ്ങൾക്ക് ഇന്നപ്രകാരത്തിലെ സന്തോഷമുള്ളവെന്നു പറഞ്ഞുകൂട. വിദ്യാഭ്യാസരീതി, വ്യവസ്ഥപ്പെടാതെ കലങ്ങി മറിഞ്ഞു കിടക്കുന്ന ഇക്കാലത്ത് ഈ ഗ്രന്ഥത്തിൻെറ ആവിർഭാവം എത്രയും സമയോചിതമായിരിക്കുന്നു. മൊരട്ടുവിഷയങ്ങളിൽ കൈ വെയ്പാനാണു മലയാളഗ്രന്ഥകാരന്മാൎക്കു മടികാണുന്നത്. ഇക്കാൎയ്യത്തിൽ കെ. എം. എന്ന 'കേരളഭാഷാമിത്ര'ത്തിനുള്ള ധൈൎയ്യവും പ്രാപ്തിയും കേരളീയരായ നമ്മൾ എല്ലാവരും അറിഞ്ഞവരാണ്. കാലവും മൂലവും തർജ്ജമയും തർജ്ജമക്കാരനും എണങ്ങി ചേൎന്നിരിക്കുന്നതു കാലാകാലംപോലെ പൂത്ത പുഷ്പത്തിൻെറ പരിമളത്തെ പരത്തുവാൻ ഒരു മന്ദമാരുതനുണ്ടായാലത്തെ കൂട്ടത്തിൽ ഇരിക്കുന്നുവെന്നു പറഞ്ഞാൽ അലങ്കാരം മാത്രമായിട്ടു ശേഷിക്കുന്നതല്ല. പ്രസ്തുതപുസ്തകത്തിലെ വിഷയത്തിൽ കടന്നു ചുഴിയുവാൻ ഞങ്ങൾ ശ്രമിക്കുന്നില്ല. അതിനുള്ള ആവശ്യവും കാണുന്നില്ല. 'വിദ്യാഭ്യാസം' എന്ന ഗ്രന്ഥം നാലദ്ധ്യായമായിട്ടാണ് 'സ്പെൻസർ' വിഭാഗിച്ചിട്ടുള്ളത്. ഇതിൽ പ്രധാനവും വിഷയത്തെ സാമാന്യമായി പ്രതിപാദിക്കുന്നതും ആയ ആദ്യത്തെ അദ്ധ്യായം മാത്രമേ തർജ്ജമ ചെയ്തു കഴിഞ്ഞിട്ടുള്ളു. ഇതുപോലെ മററുള്ള അദ്ധ്യായങ്ങളും ഉടനെ ഭാഷയാക്കി കാണുവാനുള്ള ആഗ്രഹം കെ. എം. തന്നെ സാധിപ്പിച്ചുതരുമെന്നു വിശ്വസിക്കുന്നു.

---

**കേരളചരിത്രം** — കണ്ണമ്പ്ര രാമനുണ്ണിനായർ അവർകൾ കോഴിക്കോടൻ മനോരമയിൽ ഖണ്ഡംഖണ്ഡമായി പ്രസിദ്ധം ചെയ്തിരുന്ന ലേഖനങ്ങളെ കൂട്ടിചേൎത്തിട്ടുള്ളതാണ് ഈ പുസ്തകം. ലോകഗതിക്കു ചരിത്രം ഒഴിച്ചുകൂടാത്തതാണെന്നു തൎക്കമററൊരു സംഗതിയാണ്. കേരളത്തിൻെറ ചരിത്രം എഴുതുവാനുള്ള തടസ്ഥങ്ങൾ അതിനു ശ്രമിച്ചിട്ടുള്ളവൎക്കൊക്കെ അനുഭവപ്പെട്ടിട്ടുള്ളതാ

# മംഗളോദയം

പുസ്തകം ൨ } ൧൦൮൬ തുലാമാസം { ലക്കം ൧൦

## വിഷയങ്ങൾ



മംഗളോദയം കമ്പനി, ക്ലിപ്തം—കേരളകല്പദ്രുമം അച്ചുക്കൂടം

തൃശ്ശിവപേരൂർ.

1086

ണ്. എന്നാൽ അപ്പപ്പോൾ കൈവശം കിട്ടുന്ന ചരിത്രരേഖകളും ഐതിഹ്യങ്ങളും അതാതു സമയത്ത് വർത്തമാനപത്രത്തിലോ മാസികാപുസ്തകത്തിലോ കഴിയുന്നതും കൂട്ടിയിണക്കി പ്രസിദ്ധപ്പെടുത്തുന്നതുകൊണ്ട് ആ വക രേഖകളും ഐതിഹ്യങ്ങളും നശിക്കാതെ കഴിക്കാമെന്നു മാത്രമല്ല ചരിത്രമെഴുത്തുകാർക്കു സഹായവും കൂടിയാകുന്നതാണ്. കേരളചരിത്രത്തിന്റെ ആദ്യവസാനകാലങ്ങൾ ഇന്നും മങ്ങി തന്നെ കിടക്കുന്നതേ ഉള്ളൂ. ഈ ചരിത്രപുസ്തകത്തിലും അതു തെളിയിക്കുവാൻ വളരെ ഒന്നും ശ്രമിച്ചിട്ടില്ലെങ്കിലും 'സാമൂതിരി വാഴ്ചകാലം' ഒരു വിധം നല്ലവണ്ണം വർണ്ണിച്ചു കാണുന്നുണ്ട്. 'ഈ കേരളചരിത്രപുസ്തകം ഏററവും അപൂർണ്ണമായിട്ടേ കിടക്കുന്നുള്ളൂ. ഇതിനെ പൂർണ്ണമാക്കേണ്ട ചുമതല കേരളീയർക്ക് എല്ലാവർക്കും ഉള്ളതാകുന്നു' എന്നു കെ. സി. തിരുവീരരായൻ രാജാവ് അവർകൾ അഭിപ്രായപ്പെട്ടിട്ടുള്ളതിനോടു ഞങ്ങളും പൂർണ്ണമായി യോജിക്കുന്നു.

---

**ചരിത്രകഥകൾ (മാററി എഴുതിയതു)**

ഇതിൽ ചെയ്തിട്ടുള്ള മാററങ്ങൾ പുതിയ പാഠവിവരപ്പട്ടികക്കനുസരിച്ചു മാത്രമാണ്. പഴമക്കഥ കേൾക്കുവാൻ രസമില്ലാത്തവർ ഉണ്ടോ എന്നു സംശയമാണ്. അതിലും വിശേഷിച്ച് അതു തീരെ പൊക്കഥയല്ലാതെ വാസ്തവത്തിൽ നടന്നിട്ടുള്ളതാണെന്നു കൂടി വന്നാൽ അതുകൊണ്ടുള്ള ഉപകാരത്തിന്നും രസത്തിന്നും അവസാനവുമില്ല. ആയതുകൊണ്ടു പ്രസ്തുത 'ചരിത്രകഥകൾ' കേവലം സ്കൂളുകളിലേയ്ക്കു മാത്രമല്ല വായനശാലകളിലേക്കും വളരെ യോജിക്കുന്നതാണ്.

---

**വിക്രമോർവ്വശീയം സംഗീതനാടകം**

എഴുത്തിൽ പാടി കേൾപ്പിക്കുവാൻ തരമില്ലാത്തതുകൊണ്ട് ഈ പുസ്തകത്തിന്റെ ഗുണങ്ങൾ മുഴുവനും ഞങ്ങൾക്ക് എഴുതി അറിയിക്കുവാൻ നിവൃത്തിയില്ല. അധികഭാഗവും ഗുണങ്ങൾ പാടിക്കേട്ടറിയേണ്ടവയാണ്. കെ. സി. കേശവപിള്ള അവർകളുടെ അക്ഷരകാലനിഷ്ഠയും സ്വരജ്ഞാനവും പദം മുറിച്ചെഴുതിയാലും അക്ഷരം നീട്ടി എഴുതിയാലും അറിയിക്കുവാൻ സാധിക്കുന്നതല്ലല്ലോ. കവി സുപ്രസിദ്ധനും കവിതാവിഷയം പഴയതുമായതുകൊണ്ടു കവിതയെ കുറിച്ചും ഇവിടെ ആലോചിക്കേണ്ടതില്ല.

---

# പലവക

അമേരിക്കക്കാരനായ 'എഡിസൺ' എന്ന പണ്ഡിതൻ പുതുതായ ഒരു യന്ത്രം കണ്ടുപിടിച്ചിരിക്കുന്നു. ബയസ്കോപ്പിലുള്ള രൂപങ്ങൾ എളകുന്നതോടു കൂടി സംസാരിക്കുകയും കൂടി ചെയ്യത്തക്കവണ്ണം ഇടിമിന്നൽ ശക്തികൊണ്ടു നടത്തുന്ന ഒരു യന്ത്രമാണത്. ഒരു ഭാഗവതർ പാടുന്നതായാൽ പാട്ടും നാട്യവും ഈ യന്ത്രത്തിൽ പകൎത്താം.

* * * * * * * * *

'എക്സ്‌റേസ്' എന്നു പറയുന്ന വിദ്യുദ്രശ്മികളെക്കൊണ്ടു ലണ്ടൻ ആസ്പത്രിയിൽവെച്ച് ആയിരം ക്ഷയരോഗികളെ പരിശോധിക്കുകയും, ശോഷബീജങ്ങൾ ശ്വാസനാഡിയുടെ ഇന്ന ഭാഗത്താണ് ബാധിച്ചിരിക്കുന്നതെന്നു സൂക്ഷ്മപ്പെടുത്തി വേണ്ട ചികിത്സകൾ നടത്തുകയും ചെയ്തിരിക്കുന്നു.

* * * * * * * * *

വരുന്ന പട്ടാഭിഷേകത്തിനു മുമ്പായി ഏപ്രിൽമാസം ഒടുവിലത്തെ ആഴ്ചവട്ടത്തിൽ ബോമ്പായിൽ എൽ. എം. ടിസ്സാൽ കമ്പനിക്കാർ ശുദ്ധമായിട്ട് ഒരു കപ്പൽ ശീമയിലേക്ക് ഓടിക്കുവാൻ തീൎച്ചയാക്കിയിരിക്കുന്നു. ൨൫൦൦ ക കൊടുത്താൽ പരദേശാചാരത്തിനു വിരോധം കൂടാതെ ഭക്ഷണം മുതലായതു കഴിച്ചു വഴിക്കുള്ള പ്രധാനസ്ഥലങ്ങൾ കൈക്കണ്ടു പട്ടാഭിഷേകം കഴിയുന്നതു വരെ ശീമയിൽ ആറാഴ്ചവട്ടം താമസിച്ചു തിരിയെ പോരാം. നാനൂറാളുകൾ ഇപ്പോൾ ഉറുപ്പിക അടച്ചു ചേരുക കഴിഞ്ഞു. ചേരുവാൻ മനസ്സുള്ളവർ ഹരജിയോടു കൂടി ൫൦൦ കയും, ൧൦൦൦ ക ഈ നവമ്പർമാസത്തിലും, ബാക്കി ൧൦൦൦ ക ൧൯൧൧ മാൎച്ചുമാസത്തിലും അടക്കേണ്ടതാണ്. ഹരജി അയക്കേണ്ടും മേൽവിലാസം:—

Mr. Goverdandas Gokuldas Tejpal
No. 59. Hornby Road
Fort, Bombay.



# വിദ്വത്സഭാ

ഭോ മഹാശയാഃ! അസ്തി കിലാത്ര ശിവപുരേ സുപ്രഥിതം യതിവരാണാമാവാസസ്ഥാനഭൂതം മാഠദ്വിതയം. തത്രോഭയത്രാപി, പ്രതിവർഷം മിളന്തീ വിദ്വത്സഭാ യഥാവദസ്മിന്നപി വത്സരേ സിംഹകന്യാമാസയോഃ പൃഥഗ്ദിനസപ്തകം സമ്മിളിതാ. യത്ര ഖലു ന്യായമീമാംസാവേദാന്തവ്യാകരണാദിശാസ്ത്രപാണ്ഡിത്യപരീക്ഷാനികഷോപലഭൂതായാമനന്യസാമാന്യവൈദുഷീനിഷ്ണാതധിയഃ പണ്ഡിതവരേണ്യാ ബഹുവിധശാസ്ത്രതത്ത്വാന്വേഷണനിരന്തരവ്യാപാരിതാന്തരംഗാസ്തദന്തേവാസിനശ്ച നിജസാന്നിധ്യേനാദർശയന്നിവ മഹതീമാത്മനഃ പരിശുദ്ധിം. പ്രായശഃ പരിചിതതത്തച്ഛാസ്ത്രവാദഗ്രന്ഥനിചയാനാമന്തതസ്സ്വധീതതത്തച്ഛാസ്ത്രീയ പ്രകരണഗ്രന്ഥാനാമേവ വിദുഷാമത്ര സദസി പ്രവേശോ ലഭ്യതേ. സന്നിഹിതാഃ പണ്ഡിതാഃ പുനർവ്വാദീ പ്രതിവാദിനോ മദ്ധ്യസ്ഥാസ്സദസ്യാശ്ചേതി ചതുർവ്വിധാ വർത്തന്തേ. ന ത്വർവ്വാചീനസദസീവാദ്ധ്യക്ഷത്വേനൈകോ നിയമ്യതേ. പരന്തു സർവ്വോപ്യദ്ധ്യക്ഷസ്യാധികാരഃ സദസ്യൈര്യഥാവന്നിർവ്വർത്ത്യതേ. തത്ര പ്രഥമം താവദ്വാദിനാ സ്വാഭിമതം ശാസ്ത്രഗ്രന്ഥനിരുക്തം ലക്ഷണവാക്യം സൂത്രാദികം വോച്ചാര്യ തദർത്ഥോ വർണ്ണനീയഃ. തതഃ പ്രതിവാദിഷ്വന്യതമേന വാദിവർണ്ണിതാർത്ഥസ്യ തത്തച്ഛാസ്ത്രസിദ്ധാന്തമനതിക്രമ്യാനുപപത്തിരൂപഃ പ്രശ്നാദിരൂപോ വാ പൂർവ്വപക്ഷ ഉദ്ഭാവ്യതേ. പ്രതിവാദ്യുക്തം പൂർവ്വപക്ഷം സ്വയമനൂദ്യ വാദിനാ സമാധാനം വക്തവ്യമിതി തു സമ്പ്രദായഃ. പൂർവ്വപക്ഷസമാധാനയോരുപപത്ത്യനുപപത്തീ പശ്യന്തസ്തദ്ദ്രഷ്ടാവനോ മദ്ധ്യസ്ഥാ വ്യവസ്യന്തേ. തത്രാപി വിവാദേഷു സദസ്യാൻ പ്രമാണീകുർവ്വന്തി. അത ഏവ ചിരപരിചിതാദ്ധ്യാപനപരിശീലനാദിഭിസ്സുഗൃഹീതനാമാനോ മഹാമഹോപാദ്ധ്യായാദിപദഭാജഃ പണ്ഡിതശ്രേഷ്ഠാ ഏവാത്ര സദസ്യതാമധിതിഷ്ഠന്തി.

അതിമഹിതം പുനരീദൃശം വിദ്വത്സദസ്സമ്മേളനം യദ്യപി പരമോദാരധിഷണൈഃ ശ്രീവിക്രമാദിത്യഭോജപ്രഭൃതിഭിർമ്മഹാരാജാധിരാജൈഃ പരിപാലിതേത്ര ഭാരതേ വർഷേ ചിരായ സമന്തതോ ലബ്ധപ്രചാരമേവാസീൽ, തഥാപി മാഹമ്മദസാമ്രാജ്യമാരഭ്യ ക്രമശഃ, ക്ഷീയമാണേ ഗീർവ്വാണഭാഷാപരിചയേ വിശേഷതോപി സുദൃഢവ്യവസായസാദ്ധ്യേ ശാസ്ത്രപരിചയേ നിർവ്വാപിതചൈതന്യമനേകൈരപ്യവിജ്ഞാതതത്ത്വം ഭസിതച്ഛന്നാംഗാരശേഷമിവ പാവകരോചിശ്ശോചനീയാം ദശാമാപന്നമിത്യനുഭവൈകവേദ്യമേതൽ. അഥവാ 'ഹേ സദ്രത്ന! തവൈതദേവ കുശല'മിത്യാദിഹർഷ്യുക്തവിധയാ രത്നഭൂതമിദം യന്ന നിശ്ശേഷതയാ വിനഷ്ടം തദേവ നോ ഭാഗധേയമിതി.



## പണം അടച്ചവരുടെ പേരും സംഖ്യയും.

### ഒന്നാം കൊല്ലത്തെ.

| | | ക | ണ | പ |
|---|---|---|---|---|
| ബഹുമാനപ്പെട്ട | അവർകൾ | | | |
| മദിരാശി ഹൈക്കോട്ട് ജഡ്ജി സി. ശങ്കരൻ നായർ ബി. ഏ. ബി. എൽ. സി. ഐ. ഇ. | ടി | ൨ | ൮ | ൦ |
| ടി കൊല്ലങ്കോട്ട രാജാ വാസുദേവരാജാ | ടി | ൨ | ൮ | ൦ |
| മാ. രാ. രാ അരിമ്പ്ര രാമൻ നായർ | ടി | ൨ | ൮ | ൦ |
| ടി കെ. പി. ഗോവിന്ദമേനോൻ ബി. ഏ. ബി. എൽ. | ടി | ൨ | ൮ | ൦ |
| ടി പി സോമസുന്ദരം ചെട്ടിയാർ | ടി | ൨ | ൮ | ൦ |
| ടി മണക്കുളത്തിൽ കുഞ്ഞുണ്ണി രാജാ | ടി | ൨ | ൮ | ൦ |
| ടി കണ്ണമ്പ്ര രാമനുണ്ണി വലിയ നായർ | ടി | ൨ | ൮ | ൦ |
| ടി ചിറളയത്തു വലിയ രാജാ | ടി | ൨ | ൮ | ൦ |
| ടി പാലിയത്തു ചെറിയ കുഞ്ഞുണ്ണി അച്ചൻ | ടി | ൨ | ൮ | ൦ |
| ബ്രഹ്മശ്രീ ഇളങ്ങല്ലൂർ മഹൻ പരമേശ്വരൻ നമ്പൂതിരി | ടി | ൨ | ൮ | ൦ |
| ടി വൈദികൻ പെരുമ്പടപ്പ നാരായണൻ നമ്പൂതിരി | ടി | ൨ | ൮ | ൦ |
| ടി ഇട്ട്യാമ്പറമ്പത്തു ബ്രഹ്മദത്തൻ നമ്പൂതിരി | ടി | ൨ | ൮ | ൦ |
| ടി പയ്യമ്പ്ര നാരായണൻ നമ്പൂതിരി | ടി | ൨ | ൮ | ൦ |
| ടി ചെറുമുക്ക നാരായണൻ നമ്പൂതിരി | ടി | ൨ | ൮ | ൦ |
| ടി കക്കാട്ട വാസുദേവൻ നമ്പൂതിരി | ടി | ൨ | ൮ | ൦ |
| ടി വൈദിശ്ശേരി പരമേശ്വരൻ നമ്പൂതിരി | ടി | ൨ | ൮ | ൦ |
| ടി സി. പി. കപാലി നമ്പൂതിരി | ടി | ൨ | ൮ | ൦ |
| ടി ഏ സി. ടി. ഭവദാസൻ ഭട്ടതിരിപ്പാട | ടി | ൦ | ൬ | ൪ |
| ടി ആത്തൂരമനക്കൽ അനുജൻ നമ്പൂതിരിപ്പാട | ടി | ൨ | ൮ | ൦ |

### രണ്ടാം കൊല്ലത്തെ.

| | | ക | ണ | പ |
|---|---|---|---|---|
| ബഹുമാനപ്പെട്ട കൊച്ചി ൩-ാം കൂർ കേരളവർമ്മ തമ്പുരാൻ തിരുമനസ്സുകൊണ്ടു | | ൨ | ൮ | ൦ |
| ടി മദിരാശി ഹൈക്കോട്ട് ജഡ്ജി സി. ശങ്കരൻ നായർ ബി. ഏ. ബി. എൽ. സി ഐ ഇ. | അവർകൾ | ൨ | ൮ | ൦ |
| ടി കൊല്ലങ്കോട്ട രാജാ വാസുദേവരാജാ | ടി | ൨ | ൮ | ൦ |
| മ. രാ. രാ. എം. മല്ലൻ കണ്ണൻ | ടി | ൫ | ൩ | ൦ |
| ടി അരിമ്പ്ര രാമൻ നായർ | ടി | ൨ | ൮ | ൦ |
| ടി കുഞ്ഞാമ്പള്ളി രാമൻ നമ്പ്യാർ | ടി | ൨ | ൮ | ൦ |
| ടി കെ. പി. ഗോവിന്ദമേനോൻ ബി. ഏ. ബി. എൽ. | ടി | ൫ | ൦ | ൦ |

| | | | | | |
|---|---|---|---|---|---|
| ശ്രീ | പി സോമസുന്ദരം ചെട്ടിയാർ | ടി | റ | വ്യ | ൦ |
| ടി | മണക്കുളത്തിൽ കുഞ്ഞുണ്ണി രാജാ | ടി | റ | വ്യ | ൦ |
| ടി | പാലിയത്തു കുഞ്ചു അച്ചൻ | ടി | റ | വ്യ | ൦ |
| ടി | പാലിയത്തു വലിയ കൊച്ചുണ്ണി അച്ചൻ | ടി | റ | വ്യ | ൦ |
| ടി | എടപ്പിള്ളി ശങ്കരരാജാ | ടി | റ | വ്യ | ൦ |
| ടി | കണ്ണമ്പ്ര രാമനുണ്ണി വലിയ നായർ | ടി | റ | വ്യ | ൦ |
| ടി | കൊച്ചി സർവ്വാധികാര്യക്കാർ | ടി | റ | വ്യ | ൦ |
| ടി | ചിറളയത്തു വലിയ രാജാ | ടി | റ | വ്യ | ൦ |
| ടി | സി- ഗോവിന്ദൻ നായർ | ടി | ൧ | ന്ന | ൦ |
| ടി | പാലിയത്തു ചെറിയ കുഞ്ഞുണ്ണി അച്ചൻ | ടി | റ | വ്യ | ൦ |
| ടി | കെ- എ- മേനോൻ | ടി | ൧ | ൻ | ൦ |
| ടി | കണ്ടിൽ ശങ്കരൻ നമ്പടി | ടി | ൫ | വ്യ | ൦ |
| ടി | പി ജി- നാരായണപ്പിള്ള | ടി | ൦ | ൧റ | ൦ |
| ടി | കോട്ടയത്തു വലിയ രാജാ | ടി | റ | വ്യ | ൦ |
| ടി | പി- കെ- അച്ചൻ | ടി | റ | വ്യ | ൦ |
| ടി | കിളിമാനൂർ കേരളവർമ്മ കോയിത്തമ്പുരാൻ | ടി | റ | വ്യ | ൦ |
| ബ്രഹ്മശ്രീ | എളങ്ങല്ലൂർ നീലകണ്ഠൻ നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | പുതിശ്ശേരി നാരായണൻ നമ്പൂതിരി | ടി | റ | ൧ | ൦ |
| ടി | കല്പമംഗലത്തു കേശവൻ വാസുദേവര | ടി | ൧ | ൦ | ൦ |
| ടി | കാട്ടിൽ മനയ്ക്കൽ കുഞ്ഞൻ നമ്പൂതിരിപ്പാട് | ടി | റ | വ്യ | ൦ |
| ടി | അവണപ്പറമ്പ മനക്കൽ നമ്പ്യാത്തൻ നമ്പൂതിരിപ്പാട | ടി | റ | വ്യ | ൦ |
| ടി | വടക്കാഞ്ചേരി വലിയ മനക്കൽ കുഞ്ഞനുജൻ നമ്പൂതിരിപ്പാട |  | ൧ | ന്ന | ൦ |
| ടി | മറമ്പിള്ളി മനക്കൽ പശുപതി നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | ചെങ്ങല്ലൂര മനക്കൽ പരമേശ്വരൻ നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | ചേലൂർ മനക്കൽ ഇട്ടിരവി നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | പടിഞ്ഞാറെ മനക്കൽ ശങ്കരൻ നമ്പൂതിരിപ്പാട | ടി | റ | വ്യ | ൦ |
| ടി | തിട്ടയിൽ മനക്കൽ ഇട്ടൂപ്പൻ നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | പട്ടച്ചോലയാരത്തു പരമേശ്വരൻ നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | ഊരമ്പിള്ളി മനയ്ക്കൽ ജ്യേഷ്ഠൻ നമ്പൂതിരിപ്പാട | ടി | റ | വ്യ | ൦ |
| ടി | ഇളങ്ങല്ലൂർ മനക്കൽ പരമേശ്വരൻ നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | വൈദികൻ ചെറുമ്പടപ്പ മനക്കൽ നാരായണൻ നമ്പൂതിരി |  | റ | വ്യ | ൦ |
| ടി | പി- എം- വാസുദേവൻ നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | നടുവത്തു മഹൻ നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | കിടങ്ങഴി മനക്കൽ ജയന്തൻ നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | പള്ളത്തേരി മനക്കൽ മാധവൻ നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | മുതലക്കോട്ടത്ത നീലകണ്ഠൻ നമ്പൂതിരിപ്പാട | ടി | റ | വ്യ | ൦ |
| ടി | ടി പുരുഷോത്തമൻ നമ്പൂതിരി | ടി | റ | വ്യ | ൦ |
| ടി | കിരാങ്ങാട്ട മനക്കൽ നാരായണൻ നമ്പൂതിരിപ്പാട | ടി | റ | വ്യ | ൦ |
| ടി | കുടലാറപുറത്ത അനുജൻ നമ്പൂതിരിപ്പാട | ടി | റ | വ്യ | ൦ |

| | | | | | |
|---|---|---|---|---|---|
| ടി | ..മൂര മനക്കൽ ദാമോദരൻ നമ്പൂതിരിപ്പാട | ടി | ൨ | ൫ | ൦ |
| ടി | പാതിരിശ്ശേരി മഹൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | നാരായണമംഗലത്ത എൻ. നാരായണഭട്ടതിരി | ടി | ൨ | ൫ | ൦ |
| ടി | ആറങ്ങോട്ടുകര മുണ്ടയൂര നീലകണ്ഠൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | കുളങ്ങരഇല്ലത്ത കൃഷ്ണൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | ഇട്ട്യാംപറമ്പത്ത ബ്രഹ്മദത്തൻ നമ്പൂതിരി | ടി | ൨ | ൫ | ൧ |
| ടി | വി. പരമേശ്വരൻ പോററി | ടി | ൨ | ൫ | ൦ |
| ടി | നാരായണമംഗലത്ത ദാമോദരൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | മുല്ലമംഗലത്ത നാരായണൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | വാസുദേവൻ പോററി | ടി | ൧ | ൬ | ൧ |
| ടി | നെടിയേടത്ത മനക്കൽ സുബ്രഹ്മണ്യൻ നമ്പൂതിരിപ്പാട | ടി | ൨ | ൭ | ൧ |
| ടി | എളയാട്ട കേശവൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | ..ക്കാട്ട മനക്കൽ വാസുദേവൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | ..രിയന്നൂര മനക്കൽ അഷ്ടമൂർത്തി നമ്പൂതിരിപ്പാട | ടി | ൨ | ൫ | ൦ |
| ടി | ..ലാച്ചല്ലൂര മൂസ്സ് നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | പാവൂര കപ്പളിങ്ങാട്ട നീലകണ്ഠൻ ഭട്ടതിരിപ്പാട | ടി | ൨ | ൫ | ൦ |
| ടി | ..ളുകശ്ശേരി കുഞ്ചു നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | വൈലിശ്ശേരി പരമേശ്വരൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | കപ്പിളിങ്ങാട്ട പരമേശ്വരൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | കരിപ്പാല മനക്കൽ കുഞ്ചു നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | ..നാറി മഹൻ നാരായണൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | ഒളപ്പുലാശ്ശേരി നീലകണ്ഠൻ നമ്പൂതിരിപ്പാട | ടി | ൨ | ൪ | ൦ |
| ടി | കരുമാത്തൂര പരമേശ്വരൻ നമ്പൂതിരിപ്പാട | ടി | ൩ | ൫ | ൦ |
| ടി | മണിയാൽ കോക്കണം വാസുദേവൻ നമ്പൂതിരി | ടി | ൨ | ൫ | ൧ |
| ടി | മാടത്തിൽ മല്ലിശ്ശേരി നാരായണൻ നമ്പൂതിരി | ടി | ൨ | ൦ | ൦ |
| ടി | എ. വി. ടി. ദേവദാസൻ ഭട്ടതിരിപ്പാട | ടി | ൨ | ൪ | ൫ |
| ടി | കാഞ്ഞൂര മനക്കൽ വിരൂപാക്ഷൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | തെക്കെ നെടുമ്പുള്ളി മനക്കൽ പരമേശ്വരൻ നമ്പൂതിരി | ടി | ൧ | ൩൦ | ൦ |
| ടി | ആറമ്പുറത്ത മനക്കൽ പുരുഷോത്തമൻ നമ്പൂതിരി | ടി | ൦ | ൫ | ൦ |
| ടി | താളിവള്ളി വിഷ്ണു നമ്പൂതിരി | ടി | ൨ | ൫ | ൦ |
| ടി | പാലേലി ഇല്ലത്ത വാസുദേവൻ നമ്പൂതിരി | ടി | ൨ | ൫ | ൦ |

൩൨-ാംകൊല്ലത്തെ

| | | | | | |
|---|---|---|---|---|---|
| ടി | കല്പമംഗലത്ത കേശവൻ വാസുദേവര് | ടി | ൩ | ൫ | ൦ |
| ടി | കെ. എം. മേനോൻ | ടി | ൩ | ൪ | ൦ |
| ടി | ..ണ്ടിൽ ശങ്കരൻ നമ്പടി | ടി | ൨ | ൦ | ൦ |
| ടി | പി. ടി. നാരായണപ്പിള്ള. | ടി | ൦ | ൮ | ൦ |



REGISTERED NO. M. 809

# മംഗളോദയം

---

**വരിസംഖ്യ**

തപാൽക്കൂലി അടക്കം

ഒരു കൊല്ലത്തേക്കു മുൻകൂർ

ക. ൨—8—0

ടി. ആറുമാസത്തേക്കു ക. 1—6—0

ഒററപ്രതിക്കു ക. 0—4—0

വി. പി. കമ്മീഷൻ പുറമെ.

**പരസ്യക്കൂലി**

വരി ഒന്നുക്കു ക 0—3—0

സ്ഥിരപരസ്യങ്ങൾക്കു പ്രത്യേകം നിരക്കു നിശ്ചയിക്കപ്പെടും.

☞ വരിസംഖ്യ ബാക്കി വെച്ചിട്ടുള്ളവർ, അവരവർ അടക്കേണ്ട സംഖ്യ ഉടനെ തീർത്തു രശീതി വാങ്ങേണ്ടതാണ്.

മാനേജർ.

---

# മംഗളോദയംകമ്പനി

## ക്ലിപ്തം, തൃശ്ശിവപേരൂർ.

---

**ഡയറക്ടർമാർ.**

1 മഹാമഹിമശ്രീ കൊച്ചി ഇളയതമ്പുരാൻ രാമവർമ്മ അപ്പൻതമ്പുരാൻ തിരുമനസ്സുകൊണ്ട്

൨ ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. വലിയ നാരായണൻ നമ്പൂതിരിപ്പാട് അവർകൾ

3 ,, എ. കെ. ടി. കെ. എം. ചെറിയ നാരായണൻ നമ്പൂതിരിപ്പാട് ,,

4 ,, വടക്കിനിയേടത്ത് കിരാങ്ങാട്ടു മനയ്ക്കൽ ശ്രീധരൻ അനുജൻ നമ്പൂതിരിപ്പാട് ,,

5 ,, ഒളപ്പമണ്ണ മനയ്ക്കൽ നാരായണൻ നമ്പൂതിരിപ്പാട് ,,

6 ,, കറൂർ ദാമോദരൻ നമ്പൂതിരിപ്പാട് ,,

7 ,, ടി. ഐ. എം. പൊന്നത്തൻ നമ്പൂതിരി ,,

8 ,, പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മാ ,,

9. മ. രാ. രാ. കണ്ടൂർ നാരായണമേനോൻ ബി. എ ,,

മലയാളഭാഷാഭിവൃദ്ധിയേയും പൊതുജനയോഗക്ഷേമത്തേയും മുൻനിർത്തി, ഷെയർ ൧ക്കു ൧൦ ക. വീതം ൩൦൦൦ ഷെയറിൽകൂടി ൩൦൦൦൦ ക. മൂലധനമായി ഏൎപ്പെടുത്തിയിരിക്കുന്നതാണ് ഈ കമ്പനി. ഈ കമ്പനിയിലേക്കു വളരെ കാലമായി ഉത്തമരീതിയിൽ നടത്തപ്പെട്ടിരുന്ന കല്പദ്രുമം അച്ചുകൂടം തീറുവാങ്ങിയിരിക്കുന്നു. മേലിൽ ഇവിടെ ഇംഗ്ലീഷു, ദേവനാഗരി എന്നീ അക്ഷരങ്ങളിലും കൂടി ഏതു തരത്തിലുള്ള അച്ചടിവേലകളും ആദായനിരക്കിൽ വൃത്തിയായും കൃത്യത്തിനും നടത്തിക്കൊടുക്കുന്നതാണ്.

ഇതിന്നു പുറമെ, ദേശമംഗലത്തുനിന്നു ബ്രഹ്മശ്രീ എ. കെ. ടി. കെ. എം. ചെറിയ നാരായണൻനമ്പൂതിരിപ്പാടവർകളുടെ ഉടമസ്ഥതയിൻകീഴിൽ പ്രസിദ്ധം ചെയ്തുവന്ന മംഗളോദയം മാസികയും കമ്പനിയിൽനിന്ന് ഏറെറടുത്തിരിക്കുന്നു. ഗ്രാഹ്യങ്ങളായ പല വിഷയങ്ങളേയും പ്രതിപാദിക്കുന്ന ഈ മാസിക മേലിൽ പൂൎവ്വാധികം പരിഷ്കൃതരീതിയിൽ നടത്തുവാൻ ശ്രമം ചെയ്യുന്നുണ്ട്.

കമ്പനിയിൽ ഷെയർ ചേരുവാൻ ആഗ്രഹിക്കുന്നവർ ടി. കമ്പനി മാനേജൎക്ക് അറിയിച്ചാൽ ഹരജിഫാറം അയച്ചുകൊടുക്കുന്നതാണ്. അല്പം ഷെയറുകൾ മാത്രമേ ബാക്കിയുള്ളു.

മാനേജർ.

